# കൃഷ്ണാ കാരുണ്യസിന്ധോ

കൃഷ്ണാ കാരുണ്യസിന്ധോ

## ഭാഗം 1 ഭക്തിസൂത്രങ്ങള്

### ആമുഖം

ഒരുവ്യക്തിയുടെ ജീവിതമെന്നാൽ ആ വ്യക്തിയുടെ അനുഭവങ്ങൾ, ദർശനങ്ങൾ, ചിന്തകൾ,സ്വപ്നങ്ങൾ,- എല്ലാം ചേർന്നതാണ്. പ്രസ്ഥാനത്രയം എന്റെ ജ്ഞാനയോഗമായിരുന്നു. പത്തോളജിയും രാഗചികിത്സാ ഗവേഷണങ്ങളും കർമ്മയോഗം. സാന്ദ്രാനന്ദവും മധുരലയവും ഭക്തിയോഗം. ജന്മനാ കൃഷ്ണഭക്തയായ ഒരു ജിജ്ഞാസുമനസ്സ് മുതിർന്നപ്പോൾ, കൃഷ്ണനെ അനുഭവിച്ചറിഞ്ഞ തന്റെ പൂർവ്വികരുടെ രചനകളിലൂടെ സഞ്ചരിച്ച പാതയാണ് കൃഷ്ണാ കാരുണ്യസിന്ധോ എന്ന ഈ ഗ്രന്ഥം. പേരുസൂചിപ്പിക്കുന്ന പോലെ, ഭക്തിയും വിഭക്തിയും സമന്വയിച്ച കേരളീയകവിയുടെ സംസ്കൃതകാവ്യം പ്രചോദനം.

പറഞ്ഞുതീർത്തതും എഴുതിനിറച്ചതും അനുഭവിച്ചതിന്റെ കാൽഭാഗം പോലുമാവില്ല എന്നതാണ് ജീവിതത്തിന്റെ പ്രത്യേകത. വാക്കുകളുടെ സാഗരത്തിൽ കരുണാർദ്രമായ എന്റെ കൃഷ്ണാനുഭൂതി ഊമതിന്ന വെണ്ണപോലെ അനിർവ്വചനീയം. ആഴക്കടലിന്റെ മൌനം ഉള്ളിലാവാഹിച്ച ശംഖിന്റെ പ്രണവധ്വനിക്കുള്ളിൽഉറഞ്ഞു കൂടിയ മുത്തുപോലെ അമൂല്യം. വാക്കുകൾക്കതീതം അതിന്റെ മൌനഭൂമിക.

ശൈശവം മുതലേ ഉണ്ടായ കൃഷ്ണാനുഭവത്തെ മധുരലയത്തിലും പാഥേയത്തിലും എഴുതിയതിനാൽ,ആവർത്തിക്കുന്നില്ല. ആദ്യത്തെ കൃഷ്ണകവിത എട്ടാംവയസ്സിലാണ് മനസ്സിൽപിറവിയെടുത്തത്. കൊച്ചുരാധയെ കാത്തിരിക്കുന്ന കൃഷ്ണന്റെ വാക്കുകളാണവ. കൃഷ്ണനായി സ്വയം ഭാവനചെയ്ത കൊച്ചുകവിമനസ്സിന്റെ തന്മയീഭാവം .അതിൽ ആർത്തന്റേയോ, അർത്ഥാർത്ഥിയുടേയോ ജിജ്ഞാസുവിന്റേയോ കവിമനസ്സ് തെല്ലുമില്ല. സ്ത്രീരൂപത്തിൽജനിച്ച ഒരു കൊച്ചുജീവാത്മാവ് ,സ്വന്തം അന്തര്യാമിയായ പരമാത്മപുരുഷനുമായി സഹജസാധനയാൽ ലയിച്ച അനുഭവമാണത്. ആദ്യകവിതാസമാഹാരമായ താമരപ്പൂക്കളിൽത്തന്നെ (1957) അത് ചേർത്തിരുന്നു.എന്റെ ജ്ഞാനവും കർമ്മവും എല്ലാം കൃഷ്ണനാണ്, കൃഷ്ണനിൽനിന്നുണ്ടായി എന്ന തിരിച്ചറിവും ആ കവിത രചിച്ചനാൾമുതൽഎന്റെ കൂടെത്തന്നെയുണ്ട്.

കൃഷ്ണാനുഭവമുണ്ടായ വ്യക്തികൾ ഏതുകാലങ്ങളിൽ,ഏതേതുഭാഷകളിൽ, ഇന്ത്യയുടെ ഏതേതു ഭാഗങ്ങളിലിരുന്ന് ആ അനുഭവം ആവിഷ്കരിച്ചു. ഭക്തിസമ്പ്രദായം അവരിലൂടെ എങ്ങനെ കാലാതീതമായി നിലനിന്നു. ഹാലാസ്യസപ്തശതിയിലും കാളിദാസനിലും ശ്യാമളകനിലും ഇതിഹാസപുരാണങ്ങളിലും കൃഷ്ണഭക്തിസമ്പ്രദായത്തെക്കുറിച്ച പരാമർശമുണ്ടോ. വ്യാസനും വാത്മീകിയും മുതൽ,ഇന്നുവരെ ഭക്തിസമ്പ്രദായം തുടർച്ചയായി നിലനിൽക്കുന്നു. ആദിശങ്കരനെപ്പോലെ ഒരു അദ്വൈതിയും ഗോവിന്ദം ഭജ എന്നുപദേശിച്ചിട്ടുണ്ട്. പണ്ഡിതനായ മേൽപ്പുത്തൂരിന്റെ കൃഷ്ണാനുഭവം പ്രസിദ്ധമാണ്. സംഘകാലതമിഴകം വൈഷ്ണവഭക്തിസാന്ദ്രമായിരുന്നു. അതിനുശേഷവും ആഴ്വാർമാരുടെ നാലായിരം ദിവ്യപ്രബന്ധങ്ങൾതമിഴിൽമധുരം വിതറി. നമ്മാൾവാരുടെ മിസ്ററിസിസത്തിലെ അദ്വൈതാനുഭവം സർവ്വവസ്തുക്കളിലും അന്തര്യാമിയായ കൃഷ്ണനെ മാത്രം ദർശിക്കുന്നു. നായികാഭാവത്തിൽകവിത രചിച്ച നമ്മാൾവാർ,കേരളീയനായിരുന്നു.പെരിയാഴ്വാരുടെ സാത്വികഭക്തിഭാവലക്ഷണങ്ങൾതികഞ്ഞ പിള്ളത്തമിഴ് താലേലോ പാട്ടുകൾകേട്ടുവളർന്ന ആണ്ടാൾപാ

ടിയ തിരുപ്പാവൈ ഇന്നും മാർകഴിമാസത്തിൽസംഗീതോത്സവങ്ങളിൽതമിഴകത്തെ ആനന്ദിപ്പിച്ചുകൊണ്ട് ഗായകർപാടുന്നു. തിരുപ്പാവൈ മുഴുവനായി ഈ ഗ്രന്ഥത്തിൽചേർത്തിരിക്കുന്നു. സ്വപ്നേശ്വരസൂരിയുടെ ഭാഷ്യത്തോടുകൂടിയ ശാണ്ഡില്യഭക്തിസൂത്രവും പൂർണ്ണരൂപത്തിലുണ്ട്.

ജയദേവകൃതികളും കബീർഗീതങ്ങളും തമ്മിലുള്ള താരതമ്യം പോലെ രസകരമാണ്, ഗീതഗോവിന്ദവും നാരായണതീർത്ഥരുടെ ശ്രീകൃഷ്ണലീലാതരംഗിണിയും തമ്മിലുള്ള താരതമ്യം. വിഷയം രാസലീലയാണെങ്കിലും 6, 7, 8 എന്നീ തരംഗങ്ങളിൽകാമശാസ്ത്രപരമായ പദങ്ങളൊന്നും നാരായണതീർത്ഥർഉപയോഗിച്ചിട്ടില്ല. കബീറിന്റെ ഭക്തിഗീതങ്ങളിലും കാമശാസ്ത്രസംബന്ധിയായ പരാമർശങ്ങളില്ല.വടക്കെ ഇന്ത്യയിൽഎനിക്ക് ഏററവും പ്രിയപ്പെട്ട കൃഷ്ണഭക്തയാണ് മീരാഭായ്. മീരയെ ഒഴിവാക്കി, കബീറിനെ ഈ ഗ്രന്ഥത്തിൽസ്വീകരിച്ചതിന് ചിലകാരണങ്ങളുണ്ട്.

1. എല്ലാ ഹരിഭക്തർക്കുമെന്നപോലെ മതനിരപേക്ഷമായ സമീപനം മീരക്കും കബീറിനും ഉണ്ട്. പക്ഷേ,മീരയിൽഅത് മറഞ്ഞിരിക്കുന്നേയുള്ളു,പ്രകടമല്ല.
2. പ്രകടമായ മതനിരപേക്ഷസമീപനമുള്ള കബീറിന്റെ ചിലകവിതകളെങ്കിലും ,എന്നും പ്രസക്തമായ അവയുടെ സാമൂഹികപശ്ചാത്തലം കൂടി കണക്കിലെടുത്ത്, ഗ്രന്ഥത്തിൽചേർക്കുന്നത് ഇന്നത്തെ ചുററുപാടിൽഅനിവാര്യമാണെന്നു തോന്നി.
3. അർജ്ജുൻദേവ് ഗുരുഗ്രന്ഥ്സാഹിബ്ബിൽചേർത്ത കബീർഗീതങ്ങളാണ് ഇതിനായി ഞാൻതെരഞ്ഞെടുത്തത്. രാമഭക്തിപ്രസ്ഥാനത്തിന്റെ വക്താവായ കബീറിനെ സിക്ക് ഗുരു ആദരിക്കുന്നത് മതപരമായ വിഭാഗീയതകളെ ഇല്ലാതാക്കുന്നു. കിഴക്കൻബംഗാൾ, ഒറീസ്സ,തമിഴ്നാട്, ആന്ധ്ര, കേരളം, യു.പി, ഗുജറാത്, രാജസ്ഥാനം ,വടക്കുപടിഞ്ഞാറ് പഞ്ചാബ് വരെ ഭൂമിശാസ്ത്രപരമായി ഒരു ജനത ഭക്തിപ്രസ്ഥാനത്താൽഎങ്ങനെ സാംസ്കാരികമായി ഒരുമിച്ചു എന്നും ഇതിൽനമുക്ക് കാണാം. ദേശീയോദ്ഗ്രഥനം സാംസ്കാരികമായി മാത്രമേ സാദ്ധ്യമാവുകയുള്ളു.

മലയാളത്തിൽആധുനികഭക്തികാവ്യത്തിന് ഉദാഹരണമായി എന്റെ കൃഷ്ണകാവ്യം സാന്ദ്രാനന്ദം ഉൾപ്പെടുത്തണമെന്നുണ്ടായിരുന്നു. ഇന്നും നമ്മെപ്പോലുള്ള സാധാരണ മനുഷ്യരിൽകൃഷ്ണഭക്തി ജീവിക്കുന്ന സമ്പ്രദായം (living tradition) ആണെന്ന് എടുത്തുപറയാനാണിത്. സ്ഥലപരിമിതി മൂലം സാധിച്ചില്ല.

ഭാഗവതം ഏകാദശസ്കന്ധത്തിലെ ഭാഗവതധർമ്മം ആദ്യതീർത്ഥങ്കരനായ ഋഷഭന്റെ മക്കൾനവയോഗിമാർയദുമഹാരാജാവിനും നിമിക്കും ഉപദേശിച്ചതാണ്. ഈ ധർമ്മവും,നാരായണകവചവും ദശമസ്കന്ധത്തിലെ ഗോപികാഗീതവും ചേർത്തിട്ടുണ്ട്. ഭക്തിയുടെ പരമകാഷ്ഠയിൽഈശ്വരനുമായി തന്മയീഭവിക്കുന്ന ജീവാത്മാക്കളുടെ അവസാനിക്കാത്ത പരമ്പരയാണ് ഇന്ത്യയിലുള്ളത്. ആ ജീവാത്മാക്കളുടെ മനസ്സിലൂടെയുള്ള യാത്ര നമ്മുടെ മനസ്സുകളേയും പവിത്രമാക്കും.

സ്വാതിതിരുനാളിന് മുമ്പും, ഇളങ്കോ അടികൾക്കുശേഷവും നമ്മുടെ ഭക്തിപ്രസ്ഥാനത്തിൽതമിഴിലും സംസ്കൃതത്തിലും പാടിയ ഒരു രാജകുമാരനുണ്ടായിരുന്നു. കുലശേഖര ആഴ്വാരെന്ന ആ രാജാവിന്റെ പെരുമാൾതിരുമൊഴി പറയുന്നു, അടുത്ത ജന്മത്തിലെങ്കിലും വേങ്കടത്തിൽഒരു ചെമ്പകപ്പൂവായോ, തീർത്ഥക്കുളത്തിൽഒരു കൊററിയെങ്കിലുമായോ ജനിച്ചാൽമതിയായിരുന്നു എന്ന്. ഗുരുവായുപുരേശന്റെ പാദം സ്പർശിക്കുന്ന പുല്ലായോ മൺതരിയായോ പിറക്കാനാഗ്രഹിക്കുന്നവരെത്രയെത്ര.

ഓരോ കവിയും ഓരോ ജ്ഞാനിയും ഓരോ തേനീച്ചയാണ്.അനേകം വിജ്ഞാനശാഖകളിൽസഞ്ചരിച്ച്,പ്രേമത്തിന്റെ മധുവും(മധുരം) ജ്ഞാനത്തിന്റെ മെഴുകും(പ്രകാശം) സംഭരിച്ച് അടുത്തതലമുറക്കായി ശേഖരിക്കുന്നവർ. അവരുടെ മനസ്സിന്റെ തേൻകൂട്ടിൽമെഴുകിന്റെ പ്രകാശവും മധുവിന്റെ മധുരവും നിറക്കുന്നത് കൃഷ്ണനാണ്. ഗോപികാഗീതം ആറില് ഭഗവാനെ മധുപനെന്നു വിളിക്കുന്നു. മധുവ്രതമെന്ന മധുവിദ്യ ഉപദേശിക്കുന്ന ആംഗിരസനാണ് ഭൂമിയുടെ നിർവൃതിയായ കൃഷ്ണപരമാത്മാവ്. ഗോപികമാരോ, അവന്റെ വരവുകാത്ത് ഭ്രമരഗീതം പാടുന്ന ശിഷ്യയോഗിനീഗണങ്ങളായ ജീവാത്മാക്കൾ. അവരുടെ ഷഡ്പത്മങ്ങളെ ആ മഹായോഗീശ്വരേശ്വരൻഉണർത്തുന്നു. അവയിലെ ആത്മീയസുധ ആസ്വദിക്കുന്നു. മുനിമാനസപത്മങ്ങളിൽവിഹരിക്കുന്ന അന്തര്യാമിപുരുഷനെ , ജീവാത്മപ്രകൃതി സദാ ഭ്രമരഗീതം പാടി കാത്തിരിക്കുന്നു.

ചന്ദ്രികവീണ നിളാപുളിനങ്ങളിൽമുന്നം യമുനാതടത്തിലെപ്പോൽ,
നീവരൂ മാധവാ കൌസ്തുഭമാക്കീട്ടു മാറിലണക്കെന്നഹന്തയൊക്കെ
നീവരൂ കേശവാ സൌഗന്ധികവനമാലയായെൻകർമ്മമാല ചൂടാൻ.
.................................................................................
ധാരയായ് വീഴുമീരാധതൻമുഗ്ധാനുരാഗാമൃതം ദേവ,സ്വീകരിക്കൂ.
......................................................................
ഒന്നുമറിയില്ലെനിക്കുഞാൻ പാമര ,ശങ്കയില്ലെന്നാലും നിൻപ്രിയത്തിൽ.(സാന്ദ്രാനന്ദം. രാസലീല)
കാലാതിവർത്തിയായ പ്രകൃതിയുടെ കാത്തിരിപ്പിന്റെ കഥ , ശങ്കയില്ലാത്ത വിശ്വാസത്തിന്റെ കഥ, ഭക്തിയോഗം.....കാരുണ്യസിന്ധുവിലെ ഈ തേൻകണം ... കൃഷ്ണാ , കാരുണ്യസിന്ധോ.....

## വാത്സല്യഭക്തി

ബ്രഹ്മരസം സാന്ദ്രാനന്ദമാണ്,ശാന്തമാണ്. സ്നേഹത്തിന്റെ സ്ഥായിഭാവം ആർദ്രതയാണ്. കുട്ടികളോട് മാതാപിതാക്കൾക്കും ഭക്തരോട് ഭഗവാനുമുള്ള സ്നേഹം വാത്സല്യമാണ്.അത് അലൌകികമായ ഒരു ബന്ധമാണ്. ഭരതമുനി വാത്സല്യത്തെ ചിത്രീകരിച്ചിട്ടുണ്ട്.(3. 235 നാട്യശാസ്ത്രം) വിശ്വനാഥന്റെ സാഹിത്യദർപ്പണത്തിൽ, മുനീന്ദ്രസമ്മതോ വത്സല എന്ന് ഈ രസത്തെ പ്രകീർത്തിക്കുന്നു. ഋഗ്വേദത്തിൽ ദിലീപന് രഘുവിനോടു തോന്നിയ വാത്സല്യ ത്തിന്റെ സൂചനകളുണ്ട്. (3.17.26)മന്ദാരമരന്ദമെന്നചമ്പൂവിൽ വാത്സല്യത്തിന്റെ സ്ഥായി ഭാവം കരുണമാണെന്നു പറയുന്നുണ്ട്. ഇത് വിരഹവേളയിലേ ഉള്ളൂ.മറ്റെല്ലാ സമയത്തും ആനന്ദംതന്നെയാണ്. ദുഷ്യന്തൻ സർവ്വദമനനെ കാണുമ്പോളനുഭവിക്കുന്ന പുത്രവാത്സല്യം അത് തന്റെ പുത്രനാണെന്ന് അറിയാതെയാണ്(അഭിജ്ഞാനശാകുന്തളം കാളിദാസകൃതി 7. 19). ഹേമചന്ദ്രന്റെ അലങ്കാരചൂഡാമണിയിൽ സ്നേഹം,ഭക്തി,വാത്സല്യമെന്നിവയെ നിർവ്വചിക്കുന്നു. ഇവയെല്ലാം ശാന്തരസഭാവങ്ങളാണ്. സ്നേഹം തുല്യയോഗ്യതയുള്ളവരിൽ പരസ്പരം ജനിക്കുന്ന രതിയാണ്. ഭക്തി അനുത്തമനായ ഭക്തന് ഉത്തമപുരുഷനായ ഭഗവാനിലുണ്ടാവുന്ന രതിയാണ്. ഉത്തമസ്ഥാനീയനായ

വ്യക്തിക്ക് (അമ്മ,അഛൻ, ഭഗവാൻ) താഴ്ന്ന സ്ഥാനത്തുള്ള വ്യക്തിയിൽ (കുട്ടി,ഭക്തൻ)തോന്നുന്ന രതിയാണ് വാത്സല്യം. അപ്പോൾ മാതാപിതാക്കൾക്കും ഭഗവാനും കുട്ടിയിലും ഭക്തനിലുമുള്ള സ്നേഹത്തെയാണ് വാത്സല്യമെന്നു വിളിക്കുന്നത്. വാത്സല്യത്തിന്റെ സ്ഥായി, മമകാരവും (മമത) പ്രേമിക്കുന്ന തിലുള്ള ചിത്തദ്രവത്വവുമാണ്.അലിവ്,കൃപ,മമ അഥവാ എന്റെ എന്ന വിചാരം ഇവ മാതാപിതാക്കളിലും ഭഗവാനിലും ഉണ്ട്. കുഞ്ഞിന്റെ ലീല(കളി)വളർച്ച,വാക്കുകൾ,സ്പർശം-ഇവ കണ്ടും കേട്ടും അനുഭവിച്ചും മുതിർന്നവർക്കുണ്ടാവുന്ന ആനന്ദഭാവം മമത്വഭാവനയിൽനി ന്നാണ് ഉണ്ടാവുന്നത്. ഭഗവാനും എന്റെ ഭക്തനെന്ന മമത്വഭാവനയുണ്ട്. രംഗവേദികളിലും (ദൃശ്യകാവ്യകല)സാഹിത്യത്തിലും ഈ രസങ്ങൾക്ക് ആലംബനവും ഉദ്ദീപനവും അനുഭാവവും വ്യഭിചാരി,സഞ്ചാരിഭാവവും പറയുന്നുണ്ട്. താഴെ മാതാപിതാക്കളുടെ വാത്സല്യവും ഈശ്വര ന്റെ വാത്സല്യവും തമ്മിലുള്ള രസാനുഭവത്തിന്റെ താരതമ്യം കാണുക.

| ആലംബനം | ഉദ്ദീപനം | അനുഭാവം | വ്യഭിചാരി(സഞ്ചാരി) |
|---|---|---|---|
| കുഞ്ഞ് | കുഞ്ഞിന്റെ ചേഷ്ട | ആലിംഗനം,സ്പർശനം, ശിരച്ചുംബനം ഈക്ഷണം മുതലായ അമ്മയുടെ ചേഷ്ടകൾ | കുഞ്ഞിന് വല്ലതും സംഭവിക്കുമോ എന്ന അനിഷ്ടശങ്ക, ഹർഷം,ആനന്ദം,പുളകം ,ഗർവ്വം മുതലായവ |
| കൃഷ്ണൻ | കൃഷ്ണലീല | യശോദയുടെ ചേഷ്ട | ഇവതന്നെ |
| ബ്രഹ്മം | മഹിമ | ഹൃദയദ്രവാദി | നിർവ്വേദം, ദൈവീഭാവം ,സമാധി |
| ഭക്തൻ | ഭക്തന്റെ കീർത്തന സ്തോത്ര വ്രതാദി നിഷ്ഠകൾ | അലിവ്,കരുണ,വരദവും അഭയവുമായ ഭഗവാന്റെ ചേഷ്ട | രക്ഷ. അനുഗ്രഹം . |

പരോക്ഷമായി അമ്മയുടെ നിഷ്ഠ(യശോദയുടെ) തന്നെയാണ് പ്രത്യക്ഷമായി സാമാജിക രായ ഭക്തരുടേയും, വായനക്കാരും കാഴ്ചക്കാരുമായ അനുവാചകരുടേയും നിഷ്ഠ(ഭക്തി). വായനക്കാരും കാഴ്ചക്കാരും കേൾവിക്കാരുമാണ് രസാനുഭവം നേടുന്ന സാമാജികർ. (ഭക്തരെപ്പോലെ) രസോൽപ്പത്തി അവരിലാണ്. പരോക്ഷം ഭക്തരും പ്രത്യക്ഷം സാമാജികരുമാണ്. ഭക്തന്റെ സ്തോത്രവും കവിതയും കൊണ്ട് രസോൽപ്പത്തി സംഭ വിക്കുന്നത് ഭഗവാനിൽത്തന്നെയാണ്. മഹാഭാരതത്തിൽ വ്യാസമുനി പറയുന്നു: യച്ച കാമസുഖംലോകേ യച്ച ദിവ്യസുഖം മഹത് തൃഷ്ണാക്ഷയസുഖസ്യൈതെ നാർഹിതഃഷോഡശീം കലാം

കലകളെല്ലാം തൃഷ്ണാക്ഷയം വരുത്തി പരമമായ സുഖാനുഭവം (ബ്രഹ്മസുഖത്തിന് തുല്യമാ യത്) തന്ന് ശാന്തി തരാനുള്ളതാണ്..അനുത്തമസ്യ ഉത്തമേ രതി ഭക്തിശബ്ദവാച്യ എന്ന ഹേമചന്ദ്രവാക്യത്തിന് മറുവശമുണ്ട്. ഉത്തമനായ ഭഗവാന് അനുത്തമമായ മനുഷ്യവ ർഗ്ഗത്തോടുള്ളത് വാത്സല്യമാണ് . ഭഗവാൻ അമ്മയുടെ സ്ഥാനത്താണ്. വത്സല എന്ന പദത്തിന്റെ അർത്ഥം ഭക്തസ്നേഹിത്വാത് വത്സലഃഎന്നാണ്. (വിഷ്ണുസഹസ്രനാമം ശങ്കരഭാഷ്യം) ഭക്തേഷു സ്നേഹപാത്രേഷു വത്സഃ എന്നും കാമ,സ്നേഹ അസ്യ അസ്തി ഇതി വത്സലഃഎന്നും താരകബ്രഹ്മാനന്ദന്റെ വിവൃത്തിയിൽ കാണാം. വത്സശബ്ദത്തിന് പശുക്കുട്ടി എന്നും അർത്ഥമുണ്ട്. വത്സം ലാലയതി ഇി വത്സലാ. പശുക്കുട്ടിയെ ലാളിക്കുന്നതുകൊണ്ട് (കൃഷ്ണന്റെ പര്യായം) വത്സലപര്യായം.കന്നുകുട്ടിയോടു വാത്സല്യമുള്ള പശു എന്നതിന് വത്സലാധേനു എന്ന പരാമർശവും ഈ അർത്ഥത്തിലാണ്. ഭഗവാന് ഭക്തനോടുള്ള ഭാവം ഇപ്രകാരമാണ്. പ്രത്യേകിച്ച് മഹത്വമൊന്നുമില്ലാത്തവനാണെങ്കിലും കൂടി ഭക്തിയുള്ളവ രോടെല്ലാം ആ വാത്സല്യം (അമ്മ തന്റെ എല്ലാ കുട്ടികളോടുമെന്ന പോലെ) കാണിക്കുന്നു.

അഭയംസർവ്വഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമഃ(വാത്മീകിരാമായണത്തിലെ രാമവാക്യം 6. 18. 34)വാത്സല്യത്തിൽ ദോഷാദർശനവും അടങ്ങിയിരിക്കുന്നു.അമ്മ തന്റെ കുഞ്ഞിലുള്ള ദോഷം കാണുകയില്ല.അതുപോലെ ഭഗവാനും ഭക്തനിലെ ദോഷങ്ങളെ മറന്ന് അനുഗ്ര ഹിക്കുന്നു. അത് ഉത്തമസ്യ അനുത്തമേ രതി (ഉത്തമനായ ഭഗവാന് അനുത്തമനായ ഭക്തനിലുള്ള രതി)ആണ്. ജ്ഞാനം,ശക്തി,ബലം,ഐശ്വര്യം,വീര്യം,തേജസ്സ് ,സ്വാമിത്വം, സൌശീല്യം, സൌലഭ്യം(ഭക്തന്) ഇവയേപ്പോലെയോ ,അതിലുപരിയോ ആണ് പ്രഭുവിന്റെ പ്രധാനഗുണങ്ങളിലൊന്നായ ഭക്തവാത്സല്യം.

പൂജകളിൽ വാത്സല്യഭാവമാണ് സമ്പൂർണ്ണജഗത്തിന്റേയും പൂജ.

| | |
|---|---|
| പിതൃപൂജ | പിണ്ഡദാനം |
| ദേവപൂജ | ദേവപൂജ |
| അതിഥിപൂജ | അന്നദാനം |
| ഋഷിപൂജ | സ്വാദ്ധ്യായം |
| പ്രജാപതിപൂജ | പുത്രോൽപ്പത്തി |
| ഭൂതഗണപൂജ | ഭൂതബലി |
| സമ്പൂർണ്ണജഗത്തിന്റെ പൂജ | വാത്സല്യഭാവം |

**നിരൂപണസാഹിത്യം**

ഗുരുവായൂരപ്പന്റെ ഭക്തികൊണ്ട് അനശ്വരരായ പഞ്ചരത്നങ്ങളുണ്ട് നമുക്ക്. അവരിൽ മൂന്നുപേര് പുരുഷന്മാരാണ്- മേൽപ്പത്തൂരും, പൂന്താനവും വില്വമംഗലവും . സ്ത്രീകൾ മഞ്ജുളയും കുറൂരമ്മയും. ഇവരിൽ പുരുഷഭക്തകവികളുടെ വാങ്മയമെല്ലാം നമുക്ക് കിട്ടിയിട്ടുണ്ട്. മഞ്ജുളയുടെ മധുരഭക്തിയോ കുറൂരമ്മയുടെ വാത്സല്യഭക്തിയോ അവരുടെതന്നെ വാക്കുകളിൽ കിട്ടാനുള്ള ഭാഗ്യം നമുക്കുണ്ടായിട്ടില്ല. അവരുടെ കാലത്ത് തമിഴ്നാട്ടിലെ ആണ്ടാളും ഉത്തരേന്ത്യയിലെ മീരാഭായിയും പാടിയ മധുരകവിതകളെല്ലാം നാമിന്നും പാടിനടക്കുമ്പോൾമഞ്ജുളയുംകുറൂരമ്മയുംമൌനമുദ്രിതമായഐതിഹ്യസ്മരണകളിലൊതു ങ്ങുന്നു

വാങ്മയത്തെ ശ്രുതി,സ്മൃതി, കാവ്യം എന്ന് മൂന്നായിട്ടാണ് തിരിച്ചിട്ടുള്ളത്.

ശ്രുതിഃ- വേദം,വേദാംഗം,സൂത്രരൂപമായ വേദാംഗങ്ങൾക്ക് ഭാഷ്യം,വൃത്തി, വിവരണം, വ്യാഖ്യാനം മുതലായി പഠനങ്ങൾ,വിശദീകരണങ്ങൾ പലകാലങ്ങളിലായി ഉണ്ടായവ.

സ്മൃതിഃ- ധർമ്മസംഹിതകളും പുരാണേതിഹാസങ്ങളും സ്മൃതിയാണ്. അവയുടെ കർത്താവ് അറിയപ്പെടുന്ന ഋഷിയോ പണ്ഡിതനോ ആവാം.

കാവ്യം- ഗദ്യം,പദ്യം,ചമ്പു . വൃത്തബദ്ധമായ സാഹിത്യമാണ് പദ്യം. ധ്വനിസിദ്ധാന്തപ്രകാരം പറയാതെത്തന്നെ വെറുതെ ധ്വനിപ്പിച്ചുകൊണ്ട് കാവ്യഭംഗി കൂട്ടുമ്പോളാണ് പദ്യത്തെ കവിതയെന്നു വിളിക്കുക. ഇക്കാരണം കൊണ്ടാണ് ടീക,ടിപ്പണി,വ്യഖ്യാനം എന്നിവ കവിതക്ക് ആവശ്യമായി വരുന്നത്. രണ്ടുവിധത്തിലാണ് വ്യാഖ്യാനം .ഒന്ന് നിരൂപകൻ വ്യാഖ്യാതാവ് മാത്രമാണ്,കവിയല്ല. അദ്ദേഹം കവിയുടെ കാവ്യത്തിന് നിരൂപണം എഴുതുന്നു,വ്യാഖ്യാനിക്കുന്നു. (വ്യാഖ്യാതാ വേത്തി നോ കവി) രണ്ട്. കവിതന്നെ സ്വന്തം കവിതക്ക് (കാവ്യത്തിന്)വ്യാഖ്യാനം കൊടുക്കുന്നു. രണ്ടിന്റെയും ഉദ്ദേശം കാവ്യം വായിക്കുന്ന

വ്യക്തിക്ക് മനസ്സിലാകാതെ പോയ അർത്ഥതലങ്ങളെ പ്രകാശിപ്പിച്ച് ,കാവ്യത്തിന്റെ രസം കൂടുതൽ ആസ്വാദനവേദ്യമാക്കുക എന്നു തന്നെയാണ്.

കവിതന്നെ സ്വന്തം വാങ്മയത്തെ നിരൂപണം ചെയ്യുന്നത് സ്വാത്മവിമർശനമാണ്. തന്നെത്തന്നെ അറിയലാണ്. മനുഷ്യാ നീ നിന്നെത്തന്നെ അറിയുക എന്നാണ് പാശ്ചാത്യതത്വജ്ഞന്മാരും പറയുന്നത്. ആത്മവിമർശനം സ്വാത്മാവിന്റെ വളർച്ചയുടെ ഘട്ടങ്ങളെ അറിയാനാഗ്രഹിക്കുന്ന ജിജ്ഞാസുവിനെ വളരെ സഹായിക്കുന്നു. ഇവിടെ , എന്റെ വാങ്മയത്തിലെ, കൃഷ്ണകാവ്യമായ സാന്ദ്രാനന്ദത്തിലെ വാത്സല്യഭാവത്തെയാണ് നിരൂപണം ചെയ്യുന്നത്.

## എന്റെ വാങ്മയം.

| ശ്രുതിസ്മൃതികൾ | കാവ്യം,കാവ്യനിരൂപണം |
|---|---|
| സാമവേദം<br>വേദാന്തപ്രസ്ഥാനത്രയം<br>ശ്രീവിദ്യാപ്രസ്ഥാനത്രയം<br>പഞ്ചസിദ്ധാന്തികയും വാരാഹീസംഹിതയും<br>തന്ത്ര,മന്ത്ര,സംഗീത,ഗണിതശാസ്ത്ര പരമായ കൃതികൾ<br>സാംഖ്യകാരിക(കാളിദാസന്റെ സുവര്ണ്ണസപ്തതി)<br>പതഞ്ജലയോഗം(വാചസ്പതിമിശ്രന്റെ വ്യാസഭാഷ്യവ്യാഖ്യാനത്തോടുകൂടി),<br>കണാദവൈശേഷികം,<br>വജ്രഛേദികാപ്രജ്ഞാപാരമിതസൂത്രം , കൃഷ്ണഭക്തിസമ്പ്രദായം(കൃഷ്ണാ കാരുണ്യസിന്ധോ) മുതലായവ | കാലഘട്ടത്തിന്റെ ഓർമ്മക്ക്<br>നാലപ്പാട്ടിന്റെ ചക്രവാളച്ചെമ്പുരുളി<br>നിവേദ്യത്തിന്റെ മധുരം, സോപാനസംഗീതം<br>ലോകാന്തരങ്ങളിൽ-നിരൂപണം<br>മുദ്ര-ഉജ്ജയിനിക്ക് ആസ്വാദനം<br>ചിലമ്പാറിന്റെ ചിലമ്പൊലി(ചിലപ്പതികാരം കാവ്യം)<br>അരവിന്ദമഹർഷിയുടെ കവിതകൾ,<br>നാരായണീയം ഭാഷാകാവ്യം,<br>സാന്ദ്രാനന്ദം (കൃഷ്ണകാവ്യം)<br>മധുരലയം<br>പാഥേയം |

വ്യാഖ്യാതാവിന്റെ പ്രധാനകർമ്മം മൂലഗ്രന്ഥത്തെ സംരക്ഷിക്കുക എന്നതാണ്. മൂലഗ്രന്ഥ ത്തിന് പോറലേൽക്കാതെ വൃത്തിയായും കൃത്യമായും തലമുറകളോളം ആസ്വദിക്കാനും സംരക്ഷിക്കപ്പെടാനുമാണ് ഈ തപസ്യ. കൃഷ്ണഭക്തിയെക്കുറിച്ച് സമഗ്രമായ പഠനമായ കൃഷ്ണാ , കാരുണ്യസിന്ധോ ഇപ്രകാരം ഉദ്ദേശത്തോടെ രചിച്ച പഠനഗ്രന്ഥമാണ്.എന്നാൽ സാന്ദ്രാ നന്ദം കാവ്യമാണ്. ആ കാവ്യത്തിലെ വാത്സല്യഭാവം, അതിനുമുമ്പ് എഴുതിയ ബാല്യകാല കവിതകളിൽ അതിന്റെ ബീജങ്ങളുണ്ടോ എന്ന അന്വേഷണം – ഈ ചെറിയ ലേഖനം സ്വയം പഠിക്കാനുള്ള ഒരു ശ്രമമാണ്.

## ബാല്യകാലകവിതകൾ:-

1. **സരസ്വതീസേവനം**(1957താമരപ്പൂക്കൾ,കവിതാസമാഹാരം)
   *മുക്തിയേകുകിദ്ദാസിക്കുദേവി നീ ഭക്തവത്സലേ ,തായേ ദയാമയേ* (ദാസ്യഭക്തി,ഭക്തവാത്സല്യമെന്ന ഇഷ്ടദേവതയുടെ മഹിമാകീർത്തനത്തിലുള്ള ആസക്തി,മുമുക്ഷുത്വം ഇവ ചേർന്ന ഭാവം.)
2. **കൊച്ചുരാധ**(1957താമരപ്പൂക്കൾ,കവിതാസമാഹാരം)
   *ജീവനുംജീവനായൊട്ടിയനാമന്നു*

*സൌഹൃദഗാനങ്ങൾ പാടി* *(കൃഷ്ണന് രാധയോടുള്ള സൌഹൃദഭക്തിഭാവം*

.

3. **സ്വയംവരഗീതം** (മധുരലയംകവിതാസമാഹാരം)
   മധുരഭക്തി,വിരഹഭക്തി,നിർവൃതി, മുക്തി . ശാന്തിദമന്ത്രം നിഷ്കാമ പ്രേമജ്വാലയായി ഉണരുന്നു.
4. **കുന്നിക്കുരുവിന്റെകഥ:-** (മധുരലയംകവിതാസമാഹാരം) ശൈശവലീലകളുടെ മാധുര്യം,വാത്സല്യഭാവം ,ശാന്തരസം, ബ്രഹ്മൈവൈ രസഃഎന്ന ബ്രഹ്മരസ ശാന്തി,വാക്കിൻ വത്സലസംഗീതമെന്ന് മുത്തശ്ശിയുടെ വാക്കിലും വാഗ്ദേവതയുടെ വാക്കിലും വത്സലസംഗീതം കേൾക്കുന്ന കുട്ടിയാണ് കവി ബാല്യത്തിൽ.
5. **എന്റെ ഉണ്ണിസ്സൂര്യൻ:-** വാത്സല്യഭാവത്തിന് പ്രാധാന്യം.

മേഘപ്പുതപ്പുനീക്കിചെഞ്ചോരിവായ്പ്പൂവിലെപ്രഭതൂകി,മൂരിനിവർന്നുണരുന്നഉണ്ണിസ്സൂര്യന്
*ഉണ്ണിയെത്താരാട്ടുന്നു,നാലുദിക്ക്തുകൈകളാല്,വാരി,യമ്മമാർ,വാനും*
*ഊഴിയുംചുംബിക്കുന്നു..*
*പൂക്കളിൽത്തേനാമിങ്കുറുക്കിവിളിക്കുന്നു*
*ഗോക്കളിൽ പാലായ് വെണ്ണയുണ്ണുവാന് ക്ഷണിക്കുന്നു* (പ്രകൃതിയെന്ന അമ്മയുടെ ചേഷ്ടകളും സൂര്യനും കുഞ്ഞും കൃഷ്ണനും ഒന്നാവുന്ന പ്രക്രിയയും കാണാം. തളിരുതിന്ന് ഉന്മാദത്തിൽപാടുന്ന കിളികണ്ഠമാകുന്ന മുളവേണു ഉണ്ണിയെ നോക്കി ആരിവനെന്ന് കൊഞ്ചി കളിപ്പിക്കുന്നു. പ്രകൃതിയുടെ ഈ കൊഞ്ചിക്കൽ കേട്ട്,ദിവസവും ഇത്തിരി പ്പല്ലുകളാകുന്ന രശ്മികളെ കാട്ടി പുതിയ പുഞ്ചിരി വാരിത്തൂകി സൂര്യനുദിക്കുന്നു.

6. **വിഷ്ണുഗീതം**- യോഗനിദ്രവിട്ടുണരുന്നവിഷ്ണു.
   നാഭിച്ചുഴിയിൽപൂത്തതാമരയല്ലിയില് നിർവ്വാണപ്പാൽകടലിനു നടുവില് തുളസി ക്കുരുമണിമാലയെണ്ണി ,പഞ്ചമുഖങ്ങളെ ഉഷസ്സിന്റെ നേർക്കു പിടിച്ച് വെളളത്താമരമലരുപോലെ ഒരുണ്ണിയെ കാണുന്നു നാഭിത്താമരയി തളിലെയുണ്ണിയെ,എന്നകതാരിലെ ചൈതന്യപ്പൊരുളിനെ സുപ്തമനസ്സിൻ ബോധാതീതതലത്തിലും കാണുന്ന വാത്സല്യനിധിയായ വിഷ്ണു അമ്മയും അച്ഛനുമാണ്.
7. **ആലിലകൃഷ്ണൻ:-***കിരണമൊതുക്കിയാസ്സത്യത്തിൻമുഖമെന്റെനെറുകിൽവിതറുന്നു*
   *സ്നേഹചുംബനമെന്നും* (വൈദികസൂര്യസങ്കൽപ്പം).
   ആ സ്നേഹത്തിന്റെ മടിയിൽ നിത്യകൈശോരമായി കവിമനസ്സ് ആലിലക്കണ്ണനായി ഒഴുകുന്നു. ഇവിടെ സൂര്യൻ അമ്മയും അച്ഛനു മായിവാത്സല്യം തരുന്ന ഭഗവാനും, ഭക്തകവി കുഞ്ഞായ ആലില കൃഷ്ണനെന്ന ചെറിയ ഭഗവാനുമാണ്. തന്മയീഭാവത്തിലാണ് രചന.
8. **മനുഷ്യായുസ്സ്:-**
   തിരക്കുപിടിച്ച ജീവിതത്തിനിടക്ക് പ്രകൃതിദൃശ്യങ്ങളെ ശിശുവിനെപ്പോലെ വിസ്മയത്തോടെ നോക്കിനിൽക്കാനാവുന്ന ഒരു മനസ്സ്. ആകാശത്തിലെ വലിയ ക്യാൻവാസില് നക്ഷത്രച്ചിത്രങ്ങള് വരക്കുന്ന കുട്ടിയും(ഈശ്വരനും) , പ്രകൃതിയും .ഞാനും ഒന്നിച്ച് പാട്ടുപാടി ക്കളിച്ചു തിമർക്കുന്ന ഈ നിമിഷങ്ങളിലെ മേളമാണ് ആയുസ്സെന്ന് ആനന്ദപൂർവ്വം ഓർക്കുന്നു.ഈ കളിയില്(ലീല) പങ്കുചേരാനായതിന്റെ ആനന്ദം അനുഭവിക്കുന്നു.
9. **ഷഡ്ചക്രമാതൃകാധ്യാന**ത്തിലെ4വരി.
   *കല്യാണിയെൻചിത്തകല്ലോലിനി ധവളാംബരി കൃഷ്ണകമലായനി*

*മധുവൂറും വാത്സല്യസുഖരൂപിണി,മുത്തു*

*പൊഴിയുന്ന താരാട്ടിന് നീലാംബരി* (വ്യംഗ്യവും വാച്യവുമായി ദേവിയുടേയും കല്യാണിക്കുട്ടി എന്നു പേരുള്ള അമ്മമ്മയുടേയും വാത്സല്യം ധ്വനിപ്പിക്കുന്നു)

10. **നിർവൃതി**

*സർവ്വാംഗമോഹിനീയാമിനീകൽപ്പമേ*

*എന്നിലെപ്പത്മനാഭത്തിലുണരുമീയുണ്ണിയെ-*

*ത്താരകബ്രഹ്മമാംദേവനെ*

*നിൻചിദ്രസത്തിന്റെതുള്ളിയെമാർചേർത്തു*

*പുൽകവെപ്പാലാഴിയാകുന്നു മാനസം.* (ബ്രഹ്മാനന്ദം , കവിയെന്ന അമ്മയുടെ വാത്സല്യരസം, ശാന്തരസം ഭക്തിരസം ഇവ അഭേദമായി വിഷ്ണുവിലും കവിയിലു മിരിക്കുന്നു)

*11.* **ബ്രഹ്മസിന്ധു** എന്ന കവിതയിലും ബ്രഹ്മത്തെ എന്നിലമരുന്ന വിൺനീലമുത്തേ എന്ന് കാണുന്നു.ഭക്തയ്ക്ക് യശോദക്കെന്നപോലെ, ബ്രഹ്മം മാറത്തുറങ്ങുന്ന നീലമുത്തായ കണ്ണനാമുണ്ണിയാണ്.

*ഇനിഞാനെന്തുരൂപംനിനക്കാൻ*

*ഇനിഞാനേതുനാമംജപിക്കാൻ*

*എന്നിലമരുന്നവിൺനീലമുത്തേ*

*എങ്ങുംനിറയുന്നചൈതന്യസത്തേ ഗുരുമാരുതചിത്തേ,ആനന്ദവിത്തേ*

12. **ശ്യാമളവനമാലി**

*ഒരുതത്തതൻചുണ്ടിലധരംചേർത്തെന്മൻഹർകൃഷ്ണ,നീകൊഞ്ചുംരാഗം*

*ഒരുപൈക്കിടാവിനെഅഴകോടണച്ചുമ്മതരുമാക്കനിവോലുംമധുരപ്രേമോത്സവം*

*ഒരുകൈവെണ്ണ,ഒരുതംബുരുസ്വരംകേട്ടു*

*സകലംമറന്നിരുന്നീടുമൊരഴകിയ ചെറുരൂപം*

13. **അമൃതം**

*മാന്തോപ്പിലെങ്ങോമറഞ്ഞകുയിലിനെ*

*താലോലമൂയലാട്ടുന്നകാറ്റിൻതാരാട്ടിനൊത്താക്കളകണ്ഠമോതുന്ന താലാട്ടുപോലൊരുപ്രേമഗീതം.* കാറ്റ്(അമ്മ) പാടുന്ന താരാട്ട് ഏറ്റുപാടാനായി തൊട്ടിലിലുള്ള കുഞ്ഞ് (കുയിൽ) ശ്രമിക്കുന്നു.കുട്ടികളെ തൊട്ടിലാട്ടി പാട്ടുപാടിയിട്ടുള്ള ഏതമ്മയും ഈ സന്ദർഭത്തിന്റെ രസാനുഭവം നുകർന്നിട്ടുണ്ടാവും.

(ഇത്രയും പഴയ കവിതകളിലെ സന്ദർഭങ്ങളാണ്. ഇവയുടെ ബീജം സാന്ദ്രാനന്ദമെന്ന കൃഷ്ണകാവ്യത്തിൽ എത്രമാത്രം വികസ്വരമായിട്ടുണ്ടെന്നതാണ് ഇനി നോക്കേണ്ടത്)

## സാന്ദ്രാനന്ദം കൃഷ്ണഭക്തികാവ്യം

20 അദ്ധ്യായങ്ങളുള്ള ഖണ്ഡകാവ്യമാണ് സാന്ദ്രാനന്ദം. ആമുഖത്തിൽത്തന്നെ ഈ ഭൂമിമുഴുവനും മഥുരയും വൃന്ദാവനവും ,ഇവിടത്തെ ഓരോ അച്ഛനുമമ്മയും കുഞ്ഞിന്റെ (കൃഷ്ണന്റെ)വരവു കാത്തുനിൽക്കുന്ന ഭക്തരുമാണ്. ഇവിടെ അവരുടെ കാത്തുനിൽപ്പ് എന്തിനാണ്.

*നിന്നെത്തൊട്ടിലിലാട്ടാനുംഇങ്കുകുറുക്കിവിളിക്കാനും*
*നിന്റെയിളംവായ്മലരിങ്കൽവിടരുംവിശ്വംകാണാനും*

*ഊണുമുറക്കവുമില്ലാതെ ധ്യാനംചെയ്യും ധന്യകളാണ്* അനേകം അമ്മമാർ. അഛന്മാരാകട്ടെ, – നിന്നെത്തലയില് ഏറ്റീട്ടീ സംസാരപ്പുഴ നീന്തുന്നോർ നിന്റെ സുരക്ഷക്കായിട്ടേ വൃന്ദാവനപുരി തേടുന്നോർ.

അവതാരംജനിക്കുമ്പോൾ,

ധീരർമുനീന്ദ്രർക്കമഗമ്യമാകുംധീമാന്റെരൂപംകണ്ണിൽത്തെളിയുമ്പോള് ഓമൽസുധാരൂപനെനോക്കി ആനന്ദബാഷ്പംളുകുന്നുദേവകി.
*രോമാഞ്ചമോടെപുതുഗദ്ഗദത്താൽ*
*സീമാധികാനന്ദരസസ്വരത്താൽ*
*മാതാവുഞാൻനിന്നെവണങ്ങിടുന്നു*
*ഹേ,ദേവ,വാക്കാൽസ്തുതിളുകിടുന്നു*

എന്നാലുംദേവകിക്കല്ല,യശോദക്കാണ് കൃഷ്ണന്റെ ബാല്യകാലത്തെ ലീലകളെല്ലാം കാണാനും ആനന്ദമനുഭവിക്കാനും ഭാഗ്യമുണ്ടായത്. അമ്പാടിയിലെ ഗോപികമാരുടേയും യശോദാമാ താവിന്റെയും ആനന്ദാനുഭവം വർണ്ണിക്കാവതാണോ. പുത്തന്കലായമലരുപോലെ മനോ ഹരമായ പൂമൈതലിനെ എടുക്കാനും ലാളിക്കാനും പാലൂട്ടിവളർത്താനും യശോദ എത്ര കാലത്തെ തപസ്സനുഷ്ഠിച്ചിട്ടുണ്ടാവണം. ശകടാസുരനെ ചവിട്ടിയ കൃഷ്ണനെ വാത്സല്യപൂർവ്വം ഓടിച്ചെന്നെടുത്ത് ആ കാലുകള് വേദനിച്ചുവോ എന്ന് പരിശോധിക്കുന്നഗോപികാജനംഭാഗ്യശാലികൾതന്നെ.
*ഓമൽത്തളിരുപോൽതാമ്രമീതൃപ്പദം*

*കാണട്ടെ,യൊന്നു,മുറിഞ്ഞുപോയോ*
*ചെന്താമരത്താരുപോലുള്ളകയ്യുകൾ,*
*നൊന്തുവോപൊട്ടിയോവിണ്ടുപോയോ.*

പ്രപഞ്ചത്തിലെഓരോകുഞ്ഞിനേയുംഈശ്വരനായിക്കാണുന്നഅദ്വൈതഭക്തിയിലേക്കാണ്പിന്നെ പ്രവേശനം.

*ബാലചാപല്യത്താൽ മേദിനിയൊക്കെയും പ്രേമവിമോഹിതമാക്കും നിന്നെ*

*ഓരോ ശിശുവിലും കാണുമാറാക്കുക ആനന്ദവാരിയാം തമ്പുരാനേ*

ഓരോ അമ്മയുടേയും മമതാഭാവം യശോദയുടെ മമതാഭാവത്തിന്റെ ഛായമാത്രമാണ്.
*ഉള്ളിൽക്കനമായിട്ടൊറ്റവിചാരംതാനെന്മക,നെന്മകനെന്നുമാത്രം*
*മറ്റെല്ലാകർമ്മവുംകർമ്മംതാനമ്മക്കുപുത്രവിചാരമേയുറ്റധർമ്മം*
അമ്മക്കുമാത്രമാണോആവിചാരം.മറ്റുഗോപികമാർക്കുംഅതാണ്സ്ഥിതി.
*ഓരോന്നായ്ക്കിന്നംഗം ചുംബിച്ചുനിൽക്കുന്ന*

*ഓരോരോഭക്തയാംഗോപികക്കും*
*എന്റെമോനെന്റെമോനെന്നുതോന്നുംവണ്ണം*

*ഓരോരോകയ്യിലുംചാടുവോനേ*
*കിട്ടിയെന്നാവുമ്പോൾകൈവിട്ടുപോയിട്ട്*
*പൊട്ടിച്ചിരിച്ചരസിച്ചവനേ*
*നിന്നെലഭിക്കാനീലോകംതപംചെയ്ത*

*പുണ്യത്തെ ചൊല്ലിഞാന് പാടിടുന്നു.*

കൃഷ്ണനും രാമനും അമ്പാടിയിൽ തപ്പിപ്പിടിച്ചിട്ടും മുട്ടിലിഴഞ്ഞിട്ടും വീണിട്ടും വീണ്ടുമെഴുന്നേറ്റിട്ടും ഓരോരോ മുറിയേയും ഭൂഷണം ചാർത്തുന്ന പ്രായം. അമ്മ എന്ന അദ്ധ്യായം പൂർണ്ണമായും വാത്സല്യഭാവം മാത്രം നിറഞ്ഞുനിൽക്കുന്ന കൃഷ്ണലീലകളാണ്. കുട്ടി മണ്ണുതിന്നതുകേട്ട് വ്യഥിതയും പരിഭ്രാന്തയും കോപിഷ്ഠയുമായ അമ്മയുടെ ആപദ്ശങ്ക ,അതിലെ മമതാഭാവം, ഒടുവിൽ കലാശിക്കുന്നത് ബ്രഹ്മരസാസ്വാദനത്തിൽതന്നെ. വീട്ടിലും മുറ്റത്തും , വേദമാർഗ്ഗ ത്തിൽപോലും മുനിമാര് തേടി കാണാനാ വാഞ്ഞ ആ കൊച്ചുപാദം പതിഞ്ഞതു നോക്കി അമ്മ തേടി കണ്ടുപിടിച്ചത് ശിക്ഷിക്കാനാണ്. പക്ഷേ ആ ബ്രഹ്മപാദം പതിഞ്ഞത് വീട്ടു മുറ്റത്തോഅമ്മയുടെഹൃദയത്തിലോ.

എല്ലാമറിഞ്ഞിട്ടും മുറ്റത്തെ മുല്ലയുടെ ഗന്ധമറിയാത്തവരെപ്പോലെയാണ്സ്വന്തക്കാരും നാട്ടുകാരും. അതുകൊണ്ടാണ് സ്വന്തം വീട്ടിൽ പിറന്ന ഉണ്ണിയുടെ അവതാരരഹസ്യം അവരറിയാത്തത്. മറ്റെല്ലാവരും അറി ഞ്ഞാലും സ്വന്തക്കാർ ഉണ്ണിയായി മാത്രം അവനെ കാണുന്നു.ഞങ്ങളുടെ ഉണ്ണി എന്ന മമതാഭാവം കൊണ്ടുമാത്രംഅവരവനെ ജയിക്കുന്നു. എന്തൊരു സുഖകരമായ ദിനചര്യയാണ് വൃന്ദാവനത്തിലേത്.ഓരോ പ്രഭാതത്തിലുംപതിവുപോലെ,
*കാലത്തുണർന്നുകുളിച്ചുകുറിയിട്ട്*
*ബാലകർവെണ്ണയുംപാലുമുണ്ട്*

*അമ്മതൻചേലയിൽകൈതുടച്ചൻപോടു*
*ചുംബിച്ചുകണ്ണൻപുറപ്പെടുന്നു.*

അമ്മയുടെ സാരിത്തുമ്പത്ത് അവകാശപൂർവ്വം കൈതുടച്ച് സ്നേഹത്തോടെ ഉമ്മകൊടുത്ത് സ്കൂളിലേക്കു പുറപ്പെട്ടത് 5000 വർഷം മുമ്പത്തെ കണ്ണനോ, ഇപ്പോഴത്തെ ഞാനും നിങ്ങളും നമ്മുടെ മക്കളുമോ.. കാലാതീതമായ വാത്സല്യഗാഥകളാണ് അമ്പാടിയിലെ കഥകൾ. കണ്ണന്റെ അമ്മൂതേത്തും കൂട്ടുകാരെ ചിരിപ്പിക്കാനായി പറയുന്ന നർമ്മകഥാനുറുങ്ങുകളും... ആ വനവിരുന്നുകളിൽ എത്രയെത്ര ജന്മങ്ങളിലാവാം ഞാനുംപങ്കെടുത്തത്....

*ആനന്ദദായകാ,നിൻവിരുന്നിൽപണ്ടു*
*ഞാനെത്രവട്ടംകലർന്നിരിപ്പൂ.*

അപ്രമേയമായ ബ്രഹ്മസിന്ധുവിലേക്ക് അടുത്തടുത്തുവരുന്ന രാഗലോലമായ സരിത്തുപോലെ വന്നെത്തുന്ന അക്രൂരന്റെ കണ്ണിൽ വാത്സല്യം നിറച്ച കാഴ്ചയും ചിരപരിചിതം...

*മേലുകഴുകീട്ടുനെറ്റിക്കുറിയിട്ടു*

*നീല,പീതാംബരപ്പട്ടുടുത്തു*
*കോലായിൽപായത്തടുക്കിലിരുന്നിട്ടു*
*രാമനാമംജപിച്ചീടുവോരായ്*
*കണ്ടുബലരാമയുക്തനാംകണ്ണനെ-*
*ക്കണ്ടുസുകൃതിയാംഗാന്ദിനേയൻ.*
*കുട്ടികൾപാദംതൊട്ടുവണങ്ങവെഅദ്ദേഹം* -
*എന്തെന്റെയുണ്ണീ,യീക്കാട്ടുന്നു,വെന്നേറ്റം*
*സന്തുഷ്ടനായിപ്പിടിച്ചണച്ചു*
*പീലിപ്പൂചൂടുംമുടിയിൽക്കയ്യോടിച്ചു*
*ലാളിച്ചുതന്റെമടിയിൽവെച്ചു.*
കൃഷ്ണൻമഥുരയിലേക്കുപോയെന്നവാർത്തപരന്നപ്പോഴത്തെചിന്തഗോകുലത്തിൽമാത്രമല്ല,കവിമനസ്സിലും ഇതാണ്:-

*ഉണ്ണിവയറുവിശക്കുമെന്നോതീട്ടു*

*തുവരിനെല്ലരിച്ചോറുരുട്ടി*
*നെയ്യുംപരിപ്പുംവറുത്തൊരുപ്പേരിയും*
*നന്നായ്പൊടിച്ചിട്ടപപ്പടവും*
*ഓമൽവളയണിക്കയ്യാലേയൂട്ടുമീ*
*മാതാവുതാങ്ങുമോദുഃഖഭാരം.*
വാത്സല്യത്തിന്റെ വിരഹവേദന കരുണരസമാകുന്നത് ഇങ്ങനെ. കുട്ടിയെ അനുയാത്ര ചെയ്യുന്ന നിർമ്മലമായ മാതാവിനെപ്പോലെ പ്രകൃതിയും ..

*പിന്നിലനുയാത്രചെയ്യുംയശോദതൻ*
*നിർമ്മലമാംമാതൃചിത്തംപോലേ*
*പാതവക്കത്തൊക്കെപൂവിട്ടുചേലൊത്ത*
*ശ്വേതകൾബ്രഹ്മസുവർച്ചലകൾ.*
അമ്മയും കുഞ്ഞും ഒന്നാണെന്ന ഭാവത്തിലാണ് ജീവിക്കുന്നത്. അമ്മയുടെ ആത്മാവാണ് കുഞ്ഞ്. ആത്മാന്വേഷികൾക്ക് ഏറ്റവും പ്രിയങ്കരമായ വസ്തു ആത്മാവുതന്നെയാണ്. ബ്രഹ്മവിദ്യ ആത്മാന്വേഷണമാണ്. ബ്രഹ്മാവിന്റെ അഹന്ത തീർക്കാനായി ഗോപന്മാരും പശുക്കളും കിടാങ്ങളും എല്ലാമായി മാറിയ കണ്ണനെ എല്ലാ അമ്മമാരും അമ്മപ്പശുക്കളും എന്റെ കുഞ്ഞെന്നു കരുതി ഓമനിച്ചു. എന്റെ കുഞ്ഞ് എന്ന മമത്വഭാവന ഭഗവാനിൽത്തന്നെ ഉണ്ടായതുകൊണ്ട് അവരനുഭവിച്ച പരമമായ ബ്രഹ്മാനന്ദം നിസ്സീമമാണ്.

*നിന്നെയേകാണുന്നുസർവ്വവസ്തുക്കളില്*
*നിൻനാദമൊന്നേഞാൻകേട്ടിടുന്നു*
*ആത്മകാമന്മാർക്കുസർവ്വംപ്രിയങ്കരം*

*ആത്മാവുനീയെന്നറികയാലെ*

*എന്മകനെന്റെഗോവെൻപാത്രമെന്തെന്തി-*
*ലെൻമുദ്രചാർത്തിനാർഗോപികമാര്.*
*എന്റെതെന്നോതുവതെന്തുംഭവാനാകി-*
*ലെന്തത്ഭുതാനന്ദമായിരിക്കും.*

കണ്ണന്റെ സ്പർശമേറ്റ അക്രൂരനനുഭവിച്ചതും ബ്രഹ്മാനന്ദം തന്നെ.വാത്സല്യവും ബ്രഹ്മാനു ഭൂതിയും തമ്മിലുള്ള അഭേദമാണ് ഇത് കാണിക്കുന്നത്.

*തൊണ്ടയിലാമൃദുസ്പർശാനുഭൂതിയി-*
*ലുണ്ടായഹർഷനിരുദ്ധത്താലേ*

*മിണ്ടിയതില്ലൊന്നുമക്രൂരന്,കണ്ണനാ-*

*മുണ്ണിയെച്ചേർത്തുപിടിച്ചതെന്യേ.*

അക്രൂരന്റെ ആ വാത്സല്യഭക്തിക്ക് കണ്ണനും അടിമയായി. മഥുരയിലേക്കുള്ള ഗോപുരദ്വാരത്തിലേക്ക് ഏത് അനുരാഗത്തിന്റെ തീക്ഷ്ണമായ ഒഴുക്കാണ് കൃഷ്ണനെ എത്തിച്ചത്. ദേവകിയുടെ ചുരന്നൊഴുകുന്ന മാറിലെ വാത്സല്യധാരപോലുള്ളകണ്ണന്റെ,പ്രേമപ്രശസ്തിയല്ലാതെ.
*ഹർഷപുളകിതദേവകീവക്ഷോജ-*
*മപ്പോൾ,ചുരത്തിയപാലുപോലെ*

*ഏറെധ്ധവളമായേറെയൊഴുകുംനിൻ-*
*പ്രേമപ്രശസ്തിയോ,വാസുദേവാ.*

ദേവകീവസുദേവന്മാരുടെ വാത്സല്യം ദൃഢവും അഗാധവുമാണെങ്കിലും അത് അണകെട്ടി വെച്ചിരിക്കയാണ്.മക്കളിലേക്ക് അതു പകരാനുള്ള അവസരം കിട്ടിയില്ല. കൃഷ്ണന്റെ വരവോടെ അവരുടെ ദീർഘകാലതപസ്സ് സഫലമാവുകയാണ്.
അഛന്റെസ്ഥിതിഎന്താണ്:-

*അസ്സഭാപീഠത്തിനന്തികേയുജ്ജ്വല-*

*രത്നസിംഹാസനമൊന്നിലെല്ലാം*
*കണ്ടിട്ടുംകാണാതെ,യുണ്ണിയെപ്രാർത്ഥിച്ചും*
*കൊണ്ടിരിക്കുന്നുണ്ടുവസുദേവൻ*

*ഓരോമുഹൂർത്തവുമോരോയുഗമായി*

*ട്ടാണ്ടുകൾനീക്കയാൽശ്വേതകേശൻ.*
*ആനന്ദ,സന്താപബാഷ്പത്തിനാൽകാഴ്ച-*
*യാകവേമങ്ങിയനിന്റെയഛൻ.* അമ്മയോ:-
*മേലേവിതാനിച്ചെഴിനികൾതൂക്കിയ*
*രാജാംഗനകൾക്കുൾമുറിയിൽ.*

*മാഘമാസശ്ശിവരാത്രിനോറ്റുംനിന്റെ*
*ശ്യാമളമേനിയിൽകണ്ണനട്ടും*

*കാണാമൊരമ്മയെയാനന്ദപ്പാൽനുര*
*താനേചുരക്കുന്നനെഞ്ചുമായി*
*പെറ്റിട്ടുംകുട്ടികളില്ലാത്തനിന്നമ്മ*

*പൊട്ടിയൊരോട്ടുവിളക്കുപോലെ.*
ആ രണ്ടുപാവനാത്മാക്കളുടെ സ്നേഹവായ്പിലേക്ക് ഏതോ ശക്തി ഉന്തിയപോലെ മക്കൾ എത്തിച്ചേരുന്നു. കൃഷ്ണനെപ്പോലെ ഭാഗ്യശാലി ആരാണുള്ളത്. രണ്ടമ്മമാർക്കും രണ്ടച്ഛന്മാർക്കും ഓമന. 5000 വര്ഷം കഴിഞ്ഞിട്ടും ഇന്നും എത്രയെത്ര അമ്മമാരുടെ വാത്സല്യമധുരം നുകരുന്നു. ആ ഭക്തസമൂഹത്തിനിടയിലെ ഒരാളായി ജനിച്ച കവിയും വാത്സല്യഭക്തി സായൂജ്യമടയുന്നു .

*രണ്ടമ്മക്കുണ്ണിനീരണ്ടച്ഛനോമന*
*ഉണ്ടാമോനിന്നെപ്പോൽഭാഗ്യശാലി*
*അയ്യായിരത്താണ്ടുപിന്നിട്ടുവെന്നാലും*
*ഇന്നുംനീയെത്രയോപേർക്കൊരുണ്ണി*
*മാറോടണയ്ക്കുന്നു,പാലൂതന്നമ്പിളി-*
*മാമനെക്കാട്ടുന്നു,താരാട്ടുന്നു*
*എന്നോമലുണ്ണീനിനക്കീക്കലിയുഗ-*

*മണ്ണിലെയമ്മയായിന്നുഞാനും.*
ജീവിതത്തിലെ ഏറ്റവും പ്രയാസമേറിയ ഒരു കാലഘട്ടം തരണം ചെയ്യുമ്പോഴാണ് (1992) കൃഷ്ണന്റെ സാന്ദ്രാനന്ദം എന്നിലേക്ക് കാവ്യരൂപമായി പ്രവഹിച്ചത്. ഇപ്പോഴും പ്രതിസന്ധി ഘട്ടങ്ങളെ തരണം ചെയ്യവേ ആ വാത്സല്യധാര എനിക്ക് താങ്ങും തണലുമായി കൂടെയെത്തുന്നു.

ഡോ.സുവർണ്ണ നാലപ്പാട്ട്

നന്ദനം അബോഡ് 2 എ.അനക്സ് 1

മമ്മിയൂർ പുത്തൻപല്ലി പോസ്റ്റ്

പിൻകോഡ് ഗുരുവായൂര് 680103

ഫോൺ:- 9895006074

snalapat@gmail.com

References.

1. ഭരതമുനിയുടെ നാട്യശാസ്ത്രം 3. 235

2. ഋഗ്വേദം 3.17.26
3. അഭിജ്ഞാനശാകുന്തളം കാളിദാസകൃതി 7. 19
4. ഹേമചന്ദ്രന്റെ അലങ്കാരചൂഡാമണി
5. വിഷ്ണുസഹസ്രനാമം ശങ്കരഭാഷ്യം
6. വാത്മീകിരാമായണത്തിലെ രാമവാക്യം 6. 18. 34
7. സാന്ദ്രാനന്ദം കൃഷ്ണഭക്തികാവ്യം എഡി. 2 തീരഭൂമി ബുക്സ്.2015
8. ബാല്യകാലകവിതാസമാഹാരങ്ങൾ:-താമരപ്പൂക്കള്(1957),മധുരലയം-പുതിയൊരു നാച്ചിയാർതിരുമൊഴി.

# ശാണ്ഡില്യഭക്തിസൂത്രം

**(സ്വപ്നേശ്വരഭാഷ്യത്തോടുകൂടി)**

പരമേശ്വരോ ജയതി.

1. *പ്രപദ്യ പരമം ദേവം ശ്രീസ്വപ്നേശ്വരസൂരിണാ ശാണ്ഡില്യശതസൂത്രീയം ഭാഷ്യമാഭാഷ്യതേ അധുനാ. ഗോവിന്ദ ചരണദ്വന്ദ്വമധുനോ മഹദദ്ഭുതം യത് പായിനോ ന മുഹ്യന്തി മുഹ്യന്തി യദപായിനഃ*
   പരമമായ ദേവനെ പ്രാപിച്ച ശ്രീസ്വപ്നേശ്വരസൂരി ശാണ്ഡില്യന്റെ ശതസൂത്രങ്ങള്ക്കും ഭാഷ്യം രചിക്കുന്നു. ഗോവിന്ദന്റെ ഇരുചരണങ്ങളിലെ മധു മഹത്തായ അത്ഭുതം തന്നെ. അത് പാനം ചെയ്തവര്മോഹിതരാവുന്നില്ല,കുടിക്കാത്തവര് മോഹിതരാവുന്നു.
2. *ജീവാനാം ബ്രഹ്മഭാവാപത്തിര്മുക്തിരിതിവക്ഷ്യതേ ജീവാശ്ച ബ്രഹ്മണോ അത്യന്തമഭിന്നാ ഇതി തേഷാം സംസാരസ്ത്രിഗുണാത്മകാന്തഃകരണോപാധികൃതോ ന സാഹജികഃ,സ്ഫടികസ്യേവ ജപാദിസന്നിധികൃതം ലൌഹിത്യാദികം. സചൌപാധികത്വാദേവ നജ്ഞാനേന നിവര്ത്തനീയഃ കിന്തുപാധ്യുപധേയയോരന്യതരഹാനേന തത് സംബന്ധന്വഹാനേന വാ. ന ഹി നിപുണതരദര്ശനേനാപ്യുപാധിയോഗേ സ്ഫടികലൌഹിത്യഭ്രമനിവൃത്തിരസ്തി. തഥേഹ ന സ ര്വ്വ സത്താസ്ഫുരണാത്മനോഹാനിഃസംഭവതി, ന വാ സംബന്ധസ്യ തസ്യ തദുഭയസ്വരൂപാനതിരേകാത്.പരിഷേഷാദുപാധിഹാനാദേവ ഭ്രമനിവൃത്തിര്ന്നാത്മജ്ഞാനാത്.*
   മുക്തി എന്നു പറയുന്നത് ജീവ ൻ,ബ്രഹ്മഭാവം പ്രാപിക്കുന്നതിനെയാണ്. ജീവനും ബ്രഹ്മവും അത്യന്തം അഭിന്നങ്ങളാകയാൽ,സംസാരം ത്രിഗുണാത്മകമായ അന്തഃകരണാധിഉപാധികളെന്നിവ സഹജമല്ല. സ്ഫടികത്തിനടുത്ത് ജപാപുഷ്പം വെച്ചാലുണ്ടാകുന്ന ചുവപ്പുനിറംപോലെയാണ്. ഉപാധികളാലുണ്ടാവുന്ന ഗുണങ്ങളൊന്നും ജ്ഞാനത്താൽ ഇല്ലാത്തതാക്കാ ൻകഴിയുകയില്ല. മറിച്ച്, ഉപാധിയുടേയോ ഉപധേയത്തിന്റേയോ ഹാനികൊണ്ടോ അവയുടെ സംബന്ധത്തിന്റെ ഹാനികൊണ്ടോ ഇല്ലാതാവുകയും ചെയ്യും. നിപുണതരദര്ശനംകൊണ്ടും ഉപാധിയോഗം കൊണ്ടുണ്ടായ സ്ഫടികലൌഹിത്യഭ്രമനിവൃത്തി സംഭവിക്കുകയില്ല. അതുപോലെ സര്വ്വസത്തകളും സ്ഫുരിക്കുന്ന ആത്മന്റെ ഹാനിയും സംഭവിക്കുന്നില്ല. അവയുടെ ഉഭയസ്വരൂപം ഇല്ലാതാവുന്നുമില്ല. ബാക്കി ശേഷിക്കുന്നത് ഉപാധികളെ ഹനിച്ച്, ഭ്രമനിവൃത്തി വരുത്തി ആത്മജ്ഞാനം നേടുക എന്ന മാര്ഗ്ഗം മാത്രമാണ്.
3. *ഉപാധിഹാനേ ച കാരണാന്തരമന്വേഷ്ടവ്യം. തച്ചേശ്വരഭക്തിരേവാലൌകികത്വാത് ശ്രുതിസ്മൃതിസിദ്ധാ .തഥാ (ഗീതാ 14.6.8) തത്രസത്വം നിര്മ്മലത്വാത് പ്രകാശകമനാമയം സുഖസംഗേന ബധ്നാതി ജ്ഞാനസംഗേന ചാനഘ രജോ രാഗാത്മകം വിദ്ധി തൃഷ്ണാസംഗസമുദ്ഭവം തന്നിബധ്നാതി കൌന്തേയ,കര്മ്മസംഗേന ദേഹിനം തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സര് വ്വദേഹിനാം പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതിഭാരത, ഇത്യുപക്രമ്യ, (ഗീതാ 14.26)*
   *മാം ചയോ അവ്യഭിചാരേണ ഭക്തിയോഗേന സേവതേ സ ഗുണാത് സമതീത്യൈതാന് ബ്രഹ്മഭൂയായ കല്പ്പതേ*
   *ഇത്യുപസംഹരന് ഭഗവാനേവാത്മഭക്തോസ്ത്രിഗുണാത്മകാന്തഃകരണലയപൂര് വ്വകബ്രഹ്മാനന്ദാവാപ്തി ലക്ഷണമുക്തിഹേതുനാമാഹ.*
   *ഉപാധിഹാനിക്ക്* മറ്റൊരുകാരണം അന്വേഷിക്കേണ്ടതാണ്. അത് അലൌകികമായ ഈശ്വരഭക്തിയാണെന്ന് ശ്രുതിസ്മൃതികളി ൽനിന്ന് സിദ്ധിക്കുന്നു. അപ്രകാരം ഗീതയിലും കാണുന്നു. നിര്മ്മലവും പ്രകാശകവും അനാമയവുമായ സത്വം സുഖസംഗംകൊണ്ടും ജ്ഞാനസംഗംകൊണ്ടും ബന്ധിക്കുന്നു. രജസ്സ് രാഗാത്മകമെന്നും തൃഷ്ണാസംഗങ്ങളി ൽനിന്ന് ഉത്ഭവിച്ചതെന്നും അറിയുക. അത് ദേഹികളെയെല്ലാം മോഹിപ്പിക്കുന്നു. തമസ്സ് അജ്ഞാനത്തി ൽനിന്ന് ജനിച്ചതാണ്. അത് പ്രമാദം,ആലസ്യം,നിദ്ര എന്നിവകൊണ്ട് ബന്ധിക്കുന്നു. ഗീത ഉപസംഹരിക്കുന്നു, എന്നെ വ്യഭിചരിക്കാത്ത ഭക്തിയോഗംകൊണ്ടു സേവിക്കുന്നവന്,മൂന്നുഗുണങ്ങള്ക്കും

അതീതനായി ബ്രഹ്മമായി ഭവിക്കുന്നു. ത്രിഗുണാത്മകമായ അന്തഃകരണത്തെ ആത്മഭക്ത ൻ നശിപ്പിക്കുന്നു. ലയപൂ ർവ്വകമായ ബ്രഹ്മാനന്ദമാകുന്ന ലക്ഷണത്തോടുകൂടിയിരിക്കുന്നു.ഇതുതന്നെയാണ് മുക്തിഹേതു.

4. *ന ചാത്മജ്ഞാനവൈയര്ത്ഥമശ്രദ്ധാമലക്ഷാളനേന ഭക്താവുപയോഗാത്. ന ത്വപരോക്ഷാന്തഃകരണരൂപോപാധിധര്മ്മാദ്ധ്യാസനിരാസസമര്ത്ഥജ്ഞാനം.അത ഏവ (ഗീതാ 14.19)ഗുണേഭ്യശ്ചപരംവേത്തിമദ്ഭാവംസോധിഗച്ഛതീതി(4.41) ജ്ഞാനസംഛിന്നസംശയമിത്യാദാവയമര്ത്ഥഃസ്പഷ്ടഏവ.*
   *ആത്മജ്ഞാനം ഉപയോഗശൂന്യമെന്നു കരുതരുത്. അശ്രദ്ധ മുതലായ മലങ്ങളെ കഴുകിക്കളയാ ൻ അത് ഭക്തനെ സഹായിക്കുന്നുണ്ട്. അന്തഃകരണരൂപമായ ഉപാധിധര്മ്മങ്ങളുടെ അദ്ധ്യാസം ,നിരാസം എന്നിവ യെ ഇല്ലാതാക്കാ ൻ ജ്ഞാനത്തിന് സാധിക്കുന്നുമില്ല.ഗീതയി ൽ ഗുണങ്ങള്ക്ക് അതീതനായവനും ജ്ഞാന ത്താ ൽ സംശയങ്ങളെല്ലാം നശിച്ചവനും എന്റെ ഭാവം പ്രാപിക്കുമെന്ന് പറഞ്ഞിട്ടുള്ളതുകൊണ്ട് ,മേല്പ്പറഞ്ഞ അര്ത്ഥം സ്പഷ്ടമാവുന്നു.*

5. *ന ചാജ്ഞാനകൃതസ്സംസാരോ യെനജ്ഞാനാനിവൃത്തിരപി വക്തും ശക്യാ പ്രമാണാഭാവാത്. രജതാവയവാദേഃകാരണസ്യാഭാവാദജ്ഞാനശുക്തിത ഉല്പ്പത്ത്യസംഭവാച്ച. അപിച കുതസ്തുഖലുസൌമ്യൈവം സ്യാദസതഃസജ്ജായേത (ഛാ.ഉപ 6.2.2)ഇതി ശ്രുതി. കാര്യസത്തയാ കാരണസത്താം ബോധയന്തീ സംസാരസ്യസത്യത്വമേവാഹ. നിതരാം ച സത്യസങ്കല്പ്പ(ഛാ.ഉപ 3.14.2)ഇത്യാദിനാ പരമേശ്വരസര്ഗ്ഗസ്യ.നാപി ഭഗവാന് ബാദരായണഃക്വചിദപി സൂത്രേ സംസാരസ്യ ജ്ഞാനകല്പ്പിതത്വമുക്തവാന്, പ്രത്യുത സ്വപ്നസൃഷ്ടിനിരാകരണേന ജാഗ്രത്സൃഷ്ടേഃ സത്യത്വം. ന ച ദൃഷ്ടാന്താര്ത്ഥതത്മാനാഭാവാത്.*
   *അജ്ഞാനംകൊണ്ടാണ് സംസാരമുണ്ടായതെന്നത് ശരിയല്ല. എങ്കി ൽ ജ്ഞാനംകൊണ്ട് സംസാരനിവൃ ത്തി ഉണ്ടാകണമായിരുന്നു. ചിപ്പിയി ൽ വെള്ളി ദര്ശിക്കുമ്പോ ൾ ,ആ അജ്ഞാനം കാരണമായി യഥാര്ത്ഥ വെള്ളി യുടെ ഉല്പ്പത്തി അസംഭവ്യമാണ്. മാത്രമല്ല,സൌമ്യാ, അസത്തി ൽനിന്ന് സത്തെങ്ങനെ സംജാത മാകും മുതലായ ശ്രുതിക ൾ സംസാരം സത്യമാണെന്ന് ചൂണ്ടിക്കാട്ടുന്നു. കാര്യം സത്യമാണെന്ന് കാരണം സത്യമാ കയാ ൽ ബോധിപ്പിക്കുന്നു. ഈശ്വര ൻ എപ്പോഴും സത്യസങ്കല്പ്പനാണ് എന്നതിനാ ൽ ,പരമേ ശ്വരന്റെ സര്ഗ്ഗവും സത്യമാകണം. മാത്രമല്ല,ഭഗവാ ൻ ബാദരായണ ൻ പോലും ഒരു സൂത്രത്തിലും സംസാ രം അജ്ഞാനകല്പ്പിതമാണെന്ന് പറഞ്ഞിട്ടില്ല. പ്രത്യുത,സ്വപ്നസൃഷ്ടിയുടെ നിരാകരണം കൊണ്ട് ജാഗ്രത്സൃഷ്ടി യുടെ സത്യത്വം പറഞ്ഞിരിക്കുന്നു. അത് വെറും ദൃഷ്ടാന്തത്തിനുവേണ്ടി പറഞ്ഞതല്ലെന്ന് ,തെളിവുകളുടെ അഭാവം കാണിക്കുന്നുമുണ്ട്.*

6. *സുഖാദിധര്മ്മണാം തു സാഹജികത്വം നോപപദ്യതേ സുഖാദയോ ന സാക്ഷാദാത്മവികാരാആത്മനി പ്രതീയമാനത്വാത് ഗൌരത്വാദിവ. സുഖാധ്യുപലബ്ധിഃസ കരണികാ ക്രിയാത്വാദിത്യത്ര ലാഘവാത് സമവായെനൈവ കാരണജന്യത്വം യുജ്യതേ ശ്രോത്രജന്യത്വമിവ ശബ്ദസ്യ.സുഖാദയഃകരണസമവേതാ അനാദീന്ദ്രിയഗ്രാഹ്യഗുണത്വാച്ഛബ്ദവദിതി പരമതെ. ഉഭയമതെ സ്പര്ശശൂന്യേന്ദ്രിയഗ്രാഹ്യഗുണത്വാത്. ആത്മസിദ്ധിസ്തു സര് വ്വസത്താപ്രകാശകതയേതി. സര് വ്വമേതദ് ദ്വിതീയേ തൃതീയേ ച സ്പഷ്ടീഭവിഷ്യതി. തസ്മാത് പുരുഷാര്ത്ഥഹേതുത്വാത് ധര്മ്മസ്യേവ ഭക്തേര്മ്മീമാംസാവിവിത്സയേദം സൂത്രം.*
   *സുഖാദിധര്മ്മങ്ങൾ സഹജമാണെന്നുപറയുന്നത് ശരിയല്ല.കാരണം സുഖാദികൾ സാക്ഷാത് ആത്മാവി ന്റെ വികാരങ്ങളല്ല. വെളുപ്പ് മുതലായവപോലെ ആത്മാവിൽ പ്രതിബിംബിക്കുന്നവ മാത്രമാണ്. അത് (പ്രതി ഫലനം)ഒരു ക്രിയയാകയാൽ ,കരണികകൾ (ഉപകരണങ്ങൾ)വേണം. അതിനാൽ,എളുപ്പം അവ കാ രണത്തി ൽനിന്ന് ജനിച്ച എന്നു കരുതാനാണ്. എങ്ങനെയെന്നാ ൽ, ശബ്ദം ശ്രോത്രജന്യമാണ് എന്നതു പോലെ. സുഖാദിക ൾ കരണത്തി ൽ തന്നെ ഇരിക്കുന്നു എന്നും അനാദിയായ ഇന്ദ്രിയത്താ ൽ ഗ്രാഹ്യമാക ന്ന ഗുണത്താ ൽ ശബ്ദംപോലെയാണെന്നും പറയപ്പെടുന്നു. രണ്ടായാലും സ്പര്ശശൂന്യമായ ഇന്ദ്രിയത്താ ൽ ഗ്രാഹ്യമാകുന്ന ഗുണമാണല്ലോ ഉള്ളത്. സ ർവ്വസത്തയുടേയും പ്രകാശകത്വമാണ് ആത്മസിദ്ധി. സ ർവ്വവും*

*ഇപ്രകാരം (മൂന്നാമദ്ധ്യായം രണ്ടാം ഭാഗത്തിൽ )സ്ഫുടമായി ഭവിക്കുന്നു. അതിനാൽ പുരുഷാർത്ഥഹേതുവിനായി ധർമ്മമീമാംസയെപ്പോലെ, ഭക്തിയെ അറിയുവാനായി ഇപ്രകാരം സൂത്രങ്ങൾ രചിക്കപ്പെട്ടിരിക്കുന്നു.*

***അദ്ധ്യായം 1.ആഹ്നികം 1.***

***സൂത്രം 1. അഥാതോ ഭക്തിജിജ്ഞാസാ.***

***ഭാഷ്യം***

*അഥേത്യധികാരാര്ത്ഥോനാനന്തര്യാര്ത്ഥഃഅനന്തര്യഹി*
*ന സ്വാദ്ധ്യായാദ്ധ്യയനസ്യ,ആനിന്ദ്യയോന്യധികൃതേര് വൃക്ഷ്യമാണത്വാത്. നാപി ശമാദിസപേത്ത്യര്ത്ഥഃ മുമുക്ഷാമാത്രസ്യ ഭക്ത്യധികാരത്വാത്. യഥാമന്ത്രവര്ണ്ണഃ(ശ്വേ.ഉപ 6.18)*
*യേ ബ്രഹ്മാണം വിദധാതിപൂര് വ്വ*
*യോ വൈ വേദാംശ്ച പ്രഹിണോതിതസ്മൈ*
*തംഹ ദേഹമാത്മബുദ്ധിപ്രകാശം*
*മുമുക്ഷുര് വ്വൈ ശരണമഹം പ്രപദ്യേ ഇതി.*

*അഥ എന്ന വാക്ക് ആരംഭം എന്ന അര്ത്ഥത്തിലാണ്.അനന്തരം എന്ന അര്ത്ഥത്തിലല്ല. സ്വാദ്ധ്യായം , വേദാദ്ധ്യയനം എന്നിവക്ക് അനന്തരം എന്ന അര്ത്ഥം ശരിയല്ല. നിത്യയോനികളിൽ ജനിച്ചവര്ക്കുപോലും ഭക്തിയോഗത്തിന് അധികാരമുണ്ടെന്ന് പറഞ്ഞിരിക്കയാൽ സ്വാദ്ധ്യായവും മറ്റും ഇല്ലാതെയും ഭക്തി ലഭിക്കുന്നുണ്ട്. ശമാദിസമ്പത്തികൾനേടിയശേഷമെന്ന അര്ത്ഥവും ശരിയല്ല. ഭക്തിക്ക് അധികാരം ലഭിക്കാൻ ഒരാൾക്ക് മുമുക്ഷുത്വം മാത്രമേ വേണ്ടൂ.ശ്വേതശ്വേതരഉപനിഷത്തിലെ മന്ത്രം പറയുന്നതുപോലെ ഏതൊരുവനാണോ ബ്രഹ്മാവ് ആദ്യത്തിൽ വേദങ്ങളെയെല്ലാം പ്രകാശിപ്പിച്ചുകൊടുത്തത്, ദേഹവും ബുദ്ധിയും ആത്മാവും പ്രകാശിക്കുന്ന ആ മുമുക്ഷുവിനെ ഞാനിതാ,ശരണംപ്രാപിക്കുന്നു.*
*ന ച മംഗലാര്ത്ഥോ അപി തദ്ദച്ചാരണമാത്രസ്യ മംഗലത്വാത്. തഥാ ച മുമുക്ഷുണാ ഭക്തിവിചാരഃകര്ത്തവ്യഇത്യര്ത്ഥഃ ജിജ്ഞാസയാ വിചാര ആക്ഷിപ്യതേ.*
*അത് അനുഗ്രഹത്തെ(മംഗളം) സൂചിപ്പിക്കാനുമല്ല. അഥ എന്ന പദം ഉച്ചരിച്ചമാത്രയിൽതന്നെ വിചാരവും അതോടൊപ്പം ഉണ്ടാവണമല്ലോ. മുമുക്ഷു മോക്ഷജിജ്ഞാസുവാകയാൽ അയാൾക്ക് ഭക്തിവിചാരം താനേ ഉണ്ടാവുന്നു. യോഗസൂത്രം അഥ യോഗാനുശാസനമെന്നും ,ബ്രഹ്മസൂത്രം അഥാതോ ബ്രഹ്മജിജ്ഞാസാ എന്നുമാണ് ആരംഭിക്കുന്നത്.സുശ്രുതസംഹിതയിൽ ഓരോ അദ്ധ്യായത്തിന്റെ ആദ്യത്തിലും അഥശബ്ദം വരുന്നുണ്ട്. ശ്രീദയാനന്ദസരസ്വതിയുടെ സത്യാര്ത്ഥപ്രകാശത്തിൽ അഥ ശബ്ദം മംഗളവാചിയാണെന്നു പറയുന്നുണ്ട്. ഓം ,അഥ എന്ന് രണ്ടുശബ്ദങ്ങള് ബ്രഹ്മാവിന്റെ കണ്ഠത്തിൽ നിന്ന് അതിനെ ഭേദിച്ച് ഒഴുകിയ ആദ്യശബ്ദങ്ങളാകയാൽ മംഗളവാചികളാണെന്ന് പറയുന്നു.(ഓങ്കാരശ്ചാഥശബ്ദശ്ച ദ്വാവേതൌ ബ്രഹ്മണഃ പുരാ കണ്ഠം ഭിത്വാ വിനിര്യാ തൌ തേനമംഗലികാവുഭൌ.)*
*യദ്യപി പരമേശ്വരാനുരക്തിരൂപാ യാ ഭക്തേര് ന ധര്മ്മവത് കൃതിസാദ്ധ്യത്വം ന വാ ബ്രഹ്മവജ്ഞേയത്വം തഥാപി തസ്യാഃ സ്വകാരണപൂര് വ്വസുകൃതൈഹികര്ഗ്ഗൌണഭക്ത്യാദി സമ്പന്നായാ അപിനേയം ഭക്തിഃ നേയം നിഃശ്രേയസാര്ത്ഥാ,നേയമുത്തമവിഷയേത്യാദി കുതര്ക്കബലനേന നിവൃത്തിരപി ഭവതി, യഥാപത്യൌപത്യാഃതന്നിരാസമുഖേനൈവ തന്മീമാംസായാ ഭക്താവുപയോഗ ഇതി അതശ്ശബ്ദേനോച്യതേ. യതഃകുതര്ക്കനിരാസോപേക്ഷണീയഃഅതസ്തജ്ജിജ്ഞാസേതി.അത ഏവ (വിഷ്ണുപുരാണം 1.20.16).*
*നാഥയോനിസഹസ്രേഷു യേഷുയേഷുവ്രജാമ്യഹം*
*തേഷുതേഷചലാഭക്തിരച്യുതാസ്തുസദാത്വയി, ഇതി.*
*തദവിച്യുതിപ്രാര്ത്ഥനമപേക്ഷിതത്വാദിതി. അത ഏവ ഫലവദ് ഭക്ത്യംഗമപി വിചാരഃഫലവാനേവേതി.*
*പരമേശ്വരനിൽ അനുരാഗരൂപത്തിലുള്ള ഭക്തി ധര്മ്മകര്മ്മങ്ങളെക്കൊണ്ടോ (പൂ ര്വ്വമീമാംസ) ബ്രഹ്മജ്ഞാനംകൊണ്ടോ (ഉത്തരമീമാംസ)മാത്രം സാദ്ധ്യമല്ല. ഐഹികവും ഗൌണവുമായി ഭക്തി ധാരാളമു*

ളളവരും കൂടി, മുജ്ജന്മസുകൃതം കൊണ്ടു ലഭിച്ച അതിനെ നശിപ്പിക്കുന്നുണ്ട്. ഇത് നിശ്രേയസത്തിനുപ കരിക്കയില്ല,ഇത് ഉത്തമവിഷയമല്ല മുതലായ കുതര്ക്കങ്ങളുടെ ഫലമായിട്ട് . എപ്രകാരം പതിക്ക് പതിയി ൽ വിശ്വാസം നശിക്കുന്നുവോ, അപ്രകാരം. അത്തരം നിരാസങ്ങളുടെ ശമനത്തിനായി ഭക്തന്മാർഭക്തിയുടെ മീമാംസ ഉപയോഗപ്പെടുത്തണമെന്ന് അഥശബ്ദം കൊണ്ടുപറയുന്നു. കുതര്ക്കങ്ങളുടെ നിരാസം അത്യന്താ പേക്ഷണീയമാണ്. അതിന് ജിജ്ഞാസ വേണം. വിഷ്ണുപുരാണത്തി ൽ,നാഥാ, ഞാൻസഹസ്രം യോനികളി ൽ വീണ്ടും വീണ്ടും വന്നുഭവിച്ചോട്ടെ.അപ്പോഴെല്ലാം അച്യുതാ,നിന്നി ൽ അചലമായ ഭക്തി ഉണ്ടാവണേ എന്നു പ്രാർത്ഥിക്കുന്നു. പ്രഹ്ലാദന്റെ ഈ പ്രാര്ത്ഥന ഭക്തിയുടെ നാശമില്ലായ്മ അനുപേക്ഷണീയമാണെന്നു കാട്ടുന്നു. അതിനാൽ,ഫലവത്തായ ഭക്തിയെ കുറിച്ചുള്ള വിചാരവും അന്വേഷണവും കൂടി ഫലവത്താണെന്നു സിദ്ധി ക്കുന്നു.

അഥ തസ്യാലൌകികാകാരതാമന്തരേണ ബുദ്ധ്യനാരോഹാന്നവിചാരവിഷയത്വം അതസ്തല്ലക്ഷണമുച്യതേ.

ലൌകികമായ ഒരു രൂപമില്ലാതെ അന്തരംഗം കൊണ്ടും ബുദ്ധികൊണ്ടും ഒരു വിഷയത്തെ വിചാരം ചെയ്യാ നോ ഗ്രഹിക്കാനോ സാദ്ധ്യമല്ലെന്ന സാമാന്യമായ വിശ്വാസത്തെ മാനിച്ച് ഭക്തിക്ക് ലക്ഷണം പറയാ ൻ പുറപ്പെടുന്നു.

**സൂത്രം 2. സാ പരാനുരാഗഭക്തിരീശ്വരേ**

അത് ഈശ്വരനിലുള്ള പരമായ അനുരക്തിയാണ് ,അനുരാഗമാണ്.

**ഭാഷ്യം.**

അത്ര പരേതി ലക്ഷ്യനിര്ദ്ദേശഃശേഷം ലക്ഷണം. പരേതി ഗൌണിം വ്യാവര്ത്തയതി.ഈശ്വര ഇതി പ്രകൃതാ ഭിപ്രായം. ആരാദ്ധ്യവിഷയകരാഗത്വമേവ സാ. ഇഹതു പരമേശ്വരവിഷയകാന്തഃകരണവൃത്തിവിശേഷ ഏവ ഭക്തിസ്തദ്വൈശേഷ്യം ച ലൌകികാനുരാഗാദൌ സുഗ്രഹം. യഥോക്തം പരഭക്തിമതാ പ്രഹ്ലാദേന (വിഷ്ണുപു രാണം 1.20.17)

യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനി

ത്വാമനുസ്മരതഃസാ മേ ഹൃദയാന്മാപസര്പ്പതു.

പര എന്ന വാക്കുകൊണ്ട് ലക്ഷണനിര്ദ്ദേശം ചെയ്തിരിക്കുന്നു.ബാക്കിയുള്ള വാക്കുകൾലക്ഷണമാണ്. പര എന്നതുകൊണ്ട് ഗൌണമായ എല്ലാത്തിനേയും കടന്നുനില്ക്കുന്നത് എന്ന് അര്ത്ഥമാക്കുന്നു. ഈശ്വരനിലെ ന്നതുകൊണ്ട് പ്രകൃതവിഷയത്തെ സൂചിപ്പിക്കുന്നു. ആരാധ്യവിഷയത്തിലുള്ള രാഗമാണ് ഭക്തി. ഇവിടെ പര മേശ്വരവിഷയത്തിലുള്ള അന്തഃകരണവൃത്തിവിശേഷംതന്നെ ഭക്തി. അതിന്റെ സ്വഭാവം ലൊകികമായ അനു രാഗാദികളെക്കൊണ്ട് ,താരതമ്യം വഴി ,എളുപ്പം ഗ്രഹിക്കാവുന്നതാണ്. പരഭക്തിമതം സ്വീകരിച്ച പ്രഹ്ളാദ ൻ വിഷ്ണുപുരാണത്തി ൽ ഇപ്രകാരം പറയുന്നു:- അവിവേകികൾക്ക് വിഷയസുഖത്തി ൽ എപ്രകാരം പ്രീതി ഭവിക്കു ന്നുവോ ,അപ്രകാരമുള്ള ഉറച്ച ഭക്തി നിന്നെ അനുസ്മരിക്കുന്ന എന്റെ ഹൃദയത്തി ൽ നിന്നോട് ഉണ്ടാവട്ടെ.

ആദ്യസൂത്രത്തിന്റെ വാക്യാര്ത്ഥവിചാരം ചെയ്യവേ,ഉദ്ധരിച്ച പ്രഹ്ലാദന്റെ പ്രാര്ത്ഥനയി ൽ വിഷ്ണുവിനെ നാഥാ എന്ന് സംബോധന ചെയ്യുന്നു. രണ്ടാമത്തെ സൂത്രത്തി ൽ പരമപുരുഷനിലുള്ള അനുരാഗമെന്ന ഭക്തിലക്ഷ ണത്തെ ,സ്ത്രീപുരുഷപ്രേമത്തോടു സദൃശമായി പറയുന്നു. ഭക്തിയുടെ ഈ ലക്ഷണം ഗോപികമാരുടേയും രാധ, മീര,ചൈതന്യമഹാപ്രഭു,ജയദേവനെന്നിവരുടേയും കഥകളിലൂടെയും രചനകളിലൂടെയും നാം കേട്ടറിഞ്ഞി ട്ടുണ്ട്. ഭക്തിപ്രസ്ഥാനങ്ങളിലെല്ലാം തന്നെ ലൌകികപ്രേമത്തെ അലൌകികപ്രേമത്തോടു താരതമ്യപ്പെ ടുത്തുന്നുണ്ട്. തമിഴ്നാട്ടിലെ നായനാര്,ആഴ്വാര് പ്രസ്ഥാനങ്ങളിലും കാശ്മീരത്തിലെ ശൈവാഗമക്കാരുടെ ഇടയിലും ഈ പതിവുണ്ട്. തമിഴ് സിദ്ധന്മാര്ക്കിടയിലും ഒട്ടൊന്നു വ്യത്യസ്തമായി ഇതേ പ്രവണത നിലവിലി രുന്നു.

ഇന്ത്യയിലെ സ്ത്രീകളെ വിഗ്രഹം ,അഗ്രഹം എന്ന് രണ്ടുവിധത്തി ൽ കാണുന്ന പതിവ് പണ്ടേ ഉണ്ട്. വിഗ്രഹ രൂപത്തി ൽ അവൾഒരു ഭര്ത്താവിനോ പുത്രനോ സ്വന്തമാണ്. അഗ്രഹരൂപത്തി ൽ,പ്രപഞ്ചോര്ജ്ജമായ അവൾ, ഓരോ വ്യക്തിയിലും കുണ്ഡലീരൂപത്തി ൽ ഇരിക്കുന്നു. സ്ത്രീ യെ വിഗ്രഹരൂപത്തി ൽ കണ്ടുപെരു മാറുന്ന പുരുഷനും ,അങ്ങനെ പെരുമാറാൻ അവനെ അനുവദിക്കുന്ന സ്ത്രീയും സ്ത്രീത്വത്തെ അപമാനിക്കു

*ന്നവരാണ് എന്ന് തമിഴ് നാഥസിദ്ധന്മാ ർ വിശ്വസിക്കുന്നു. നാഥസിദ്ധന്മാ ർ കൂടുതലുള്ളത് ഉത്തരേന്ത്യയിലാണ്. ആദിനാഥ ൻശിവനാണ്.നാഥസിദ്ധന്മാർ സൂര്യചന്ദ്രന്മാരെ കുണ്ഡലമായി ധരിക്കുന്നു. ഇവ ർ 9 പേരാണ്. നാ ഇല്ല, ശൂന്യം .ദിക്കും ദേശവും ഗതിയും കാലവുമില്ലാത്ത പൂജ്യമായ ശൂന്യം എന്ന ചിഹ്നം കുറിക്കുന്ന അനന്തത. തമിഴ് സിദ്ധന്മാർ ഇതിനെ വെട്ടവെളി (ചുമ്മാ)എന്നു വിളിക്കുന്നു. ഥ വ്യക്തമായ പ്രപഞ്ചാണ്ഡം. അവ്യാകൃതമായ ബ്രഹ്മവും വ്യാകൃതമായപ്രപഞ്ചവും ഉള്ളി ൽ ധരിക്കുന്ന ജ്ഞാനസിദ്ധന്മാ*




*രാണ് നാഥന്മാർ.*

*അത്ര പ്രീതിപദേന സുഖനിയതോ രാഗ ഏവലക്ഷിതഃ അന്യതാ പ്രീതേഃസുഖരൂപായാ നിര് വ്വിഷയത്വേന വിഷയസപ്തമീ ന സ്യാത്. തസ്യാഃസുഖജ്ഞാനരൂപത്വേപി തജ്ജ്ഞാനസ്യ സുഖവിഷയത്വാദിഷയ വിഷയത്വാ സംഭവാത്. തസ്മാദനുരക്തിരേവ സവിഷയിണീലക്ഷിതാ.*

*പ്രീതി എന്ന പദംകൊണ്ട് നിയതമായി (എപ്പോഴും) സുഖത്തോട്ട ചേര്ന്നിരിക്കുന്നത് എന്ന ലക്ഷണമാണ് പറയുന്നത്. അല്ലെങ്കി ൽ ,പ്രീതി എന്നതിന് സുഖമെന്ന് അര്ത്ഥമെടുത്താ ൽ,അതിന് വിഷയമില്ലായ്കയാൽ വിഷയങ്ങളിലെന്നത് (വിഷയത്വേന)അനൌചിത്യമാവും. സുഖത്തെക്കുറിച്ചുള്ള ജ്ഞാനമെന്നര്ത്ഥമെടുത്താലും ശരിയാവില്ല. കാരണം,അപ്പോൾ, ജ്ഞാനത്തിന്റെ വിഷയമാവും സുഖം. വിഷയത്തിന്റെ വിഷയത്വം അസംഭവ്യമാണ്. അതിനാ ൽ ,വിഷയത്തിലുള്ള അനുരക്തി എന്നു ധരിക്കണം.*

*ന ച വിഷയജന്യപ്രീതിരര്ത്ഥഃ ജനകസപ്തമ്യാ അനനുശാസനാത്. കിഞ്ച അച്യുതാസ്തു സദാ ത്വയീത്യത്ര ഭക്തേരീശ്വരവിഷയതാസിദ്ധൌ പ്രീതിപദേനാപി തദേകവാക്യതയാ സൌവോച്യതേ.പൂര് വ്വം പ്രതിജന്മ ഭക്തിപ്രാര്ത്ഥനമിഹ തു വിഷയരാഗദൃഷ്ടാന്തേന തസ്യാ ഏവ സര് വ്വഥാപ്യപരിഹാര്യത്വപ്രാര്ത്ഥനമിതി വിശേഷഃവിഷയജന്യപ്രീതിരപി രാഗം വിനാ സംഭവതീതി രാഗാവശ്യകത്വം തഥാ ച പാതഞ്ജലസൂത്രം- സുഖാനുശയീ രാഗഃ(യോഗസൂത്രം 2.7). ഇതി. തസ്യൈവ വക്ഷ്യമാണ ലിംഗേഷ്വവ്യാപനാല്ലാഘവത്വച്ച ഭക്തിത്വം.*

*വിഷയത്തിൽ നിന്നു ജനിച്ച സന്തോഷമെന്നും പ്രീതിപദത്തിന് അര്ത്ഥമില്ല. അപ്രകാരം വൈയാകരണന്മാർ ജനകത്വം അനുശാസിക്കുന്നില്ല. അച്യുതാ, നിന്നിൽ സദാ അചലഭക്തിയുണ്ടാവണേ എന്ന് പ്രാര്ത്ഥനയിൽ നിന്ന് പ്രീതിപദം ഈശ്വരവിഷയമായ ഭക്തിയാണെന്ന് സിദ്ധിക്കുന്നു. നേരത്തെ ,ജന്മംതോറും ഭക്തിയുണ്ടാവണേ എന്നു പ്രാര്ത്ഥിച്ചു,പിന്നെ, വിഷയരാഗത്തിന്റെ ദൃഷ്ടാന്തം പറഞ്ഞു. അത്തരം രാഗം എപ്പോഴുമുണ്ടാവണേ എന്ന് വിശേഷിച്ച് പ്രാര്ത്ഥിക്കയും ചെയ്തു. ഒരുവിഷയത്തില്നിന്ന് പ്രീതി, ആ വിഷയത്തില് രാഗം കൂടാതെ സംഭവിക്കയില്ല. അതിനാല് രാഗം ആവശ്യമാണെന്ന് വരുന്നു. ഇതുതന്നെ സുഖാനുശയീ രാഗ എന്ന പാതഞ്ജലസൂത്രവും പറയുന്നു. അതിനാല് പറഞ്ഞ ലക്ഷണങ്ങള് വെച്ച് നോക്കുമ്പോള്,രാഗം തന്നെയാണ് ഭക്തി എന്നുവരുന്നു.*

*ന തു ക്വചിത് സ്മരണസ്യ,ക്വചിത് കീര്ത്തനാദേ,അനനുഗമാത്. ന ച തജ്ജ്ഞാനസ്യ തത്വദ്വേഷാദിമത് സ്വപിതത് പ്രസംഗാത്. നാപ്യാരാദ്ധ്യത്വേന ജ്ഞാനം സാ പൂജാനമസ്കാരാരാധനാസ്വനനുഗമാത്. അപി ച ബലാത് ഭയദ്വാ നമസ്കാര്യത്വാദി ജ്ഞാനവത്യപി ഭക്തോയമനുരക്തോയമിതി വ്യവഹാരാപത്തേഃ അനുരാഗാദി സഹിതാരാദ്ധ്യത്വമിതിചേത്. അനുരാഗ ഏവാസ്തു. അത ഏവ (ഗീതാ 10)*

*മച്ചിത്താ മദ്ഗതപ്രാണാബോധയന്തഃപരസ്പരം*

*കഥയന്തശ്ചമാം നിത്യം തുഷ്യന്തി ചരമന്തി ച*

*തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂര് വ്വകം*

*ദദാമിബുദ്ധിയോഗം തം യേനമാമുപയാന്തിതേ.*

*ഇത്യാദൌ തദ്ഗതചിത്തപ്രാണാദിനാം ഭജനമുക്തം നാരാദ്ധ്യത്വേന ജ്ഞാനവതാമേവ.അത ഏവ ച കൃഷ്ണസ്യ കമനീയാകൃതി ദര്ശനേനാനുരക്താനാം ഗോപതരുണീനാന്തര്ഗ്ഗതഃ കിന്തുഭഗവന്മഹിമാദി ജ്ഞാനാദനുപശ്ചാജ്ജായമാനത്വാദനുരക്തിരിത്യുക്തം.*

*ചിലപ്പോള് ഈശ്വരഭജനം (കീര്ത്തനം)പാട്ടുക,മറ്റുചിലപ്പോള് ഈശ്വരസ്മരണം ചെയ്യുക,അതും ഭക്തിയാണെന്നു പറയാവതല്ല. ഈശ്വരജ്ഞാനവും ഭക്തിയല്ല,കാരണം ഈശ്വരജ്ഞാനം ഈശ്വരനെ ദ്വേഷിക്കുന്നവര്ക്കും ഉണ്ടായെന്നുവരാം. ഈശ്വരാരാധനയുടെ ജ്ഞാനം ,പൂജ,നമസ്കാരം മുതലായ ആരാധനാക്രമം എന്നിവയും ഭക്തിയല്ല. ബലംകൊണ്ടോ ഭയംകൊണ്ടോ (മറ്റുളളവര് ബലംപ്രയോഗിച്ച് നിര്ബ്ബന്ധിച്ച് ചെയ്യിച്ചിട്ടോ ,മറ്റുളളവരേയോ ഈശ്വരനേയോ ഭയന്നോ)പൂജാനമസ്കാരാദിചെയ്ത് ഞാനും ഭക്തനാണെന്നു പറയുന്നവരും ഞാനും അനുരക്തനാണെന്ന പറയുന്നവരും ഉണ്ടാവാം. അതൊന്നും ഭക്തിയാവുകയില്ല. അനുരാഗത്തോട്ടുകൂടിയ ആരാധനമാത്രമേ ഭക്തിയാവുകയുളളു. അതിനാല്,ഗീതയില്,എന്നില് ചിത്തമര്പ്പിച്ച് എന്നില് ഗമിച്ച പ്രാണങ്ങളോട്ടുകൂടി ,എന്നെക്കുറിച്ച് പരസ്പരം ബോധിപ്പിക്കുന്നവരായി ,എന്നെക്കുറിച്ചുകഥിച്ച്,നിത്യവും ആനന്ദിച്ചുരമിക്കുന്ന ,അപ്രകാരം പ്രീതിയോട്ടുകൂടി ഭജിക്കുന്ന സതതയുക്തന്മാര്ക്ക് ഏതൊന്നുകൊണ്ട് അവരെന്നിലെത്തുന്നുവോ,ആ ബുദ്ധിയോഗംഞാന് പ്രദാനം ചെയ്യുന്നു എന്നു പറഞ്ഞിരിക്കുന്നു. ഇവിടെ ആരാധനാജ്ഞാനമുളളവരെക്കുറിച്ചല്ല തന്നില് ഗമിച്ച ചിത്തത്തോടും പ്രാണനോടും കൂടിയവരുടെ ഭജനത്തെക്കുറിച്ചാണ് പറയുന്നത്.കൃഷ്ണന്റെ കമനീയാകൃതി കണ്ട് അനുരക്തകളായ ഗോപത്തരുണിമാരുടെ ഭക്തിയുടെ ഫലം മുക്തിയായിരുന്നു എന്നു സ്മരിക്കേണ്ടതുണ്ട്. അനു എന്ന പദം ലക്ഷണത്തിലന്തര്ഗ്ഗതമായിരിക്കുന്നുണ്ട്. ഭഗവാന്റെ മഹിമയെ ജ്ഞാനത്താല് ദര്ശിച്ചതിനെ തുടര്ന്നുവരുന്ന രക്തി(രാഗം)ആയതുകൊണ്ട് അനുരക്തി (അനുരാഗം)എന്നു പറയുന്നു..*

*നനു ചിത്രാദിഗോചരാനുരാഗസ്യാപിപ്രകൃതഭക്തിത്വം പ്രസജ്യേത,ജഗത ഏവ പരമേശ്വരാത്മത്വാത്. അഥ വികാരാവിശിഷ്ട ഏവ തഥാത്വം വാച്യം. തഥാപി ഗോപീപ്രഭൃതീനാം പ്രാദുര്ഭാവാവഛിന്നേശ്വരഭക്താവവ്യാപകം. ഉച്യതേ ജീവോപാദ്ധ്യനവഛിന്നചേതനവിഷയിണീ അനുരക്തിരേവ സേതി .ഏവഛ പ്രാദുര്ഭാവാവാഛിന്നേ പരിപൂര്ണ്ണ ച രക്തിഃസംഗ്രഹീതാ ഭവതി.*

*എങ്കില്,പിതാവ് മുതലായവരോട് കാണുന്ന അനുരാഗവും പ്രകൃതത്തില് പറയുന്ന ഭക്തിയായിത്തന്നെ കാണേണ്ടതല്ലേ. അല്ല. ജഗത്തിനാണ്,ഒരു വ്യക്തിക്കല്ല,പരമേശ്വരാത്മകത്വം.അവികാരനും വിശിഷ്ടനുമാണ് പരമേശ്വരന്. എങ്കില്,ഗോപികള്ക്കുണ്ടായിരുന്ന ഭക്തിയും ഭക്തിയായിക്കരുതാന് ന്യായമില്ലല്ലോ. അങ്ങനെയല്ല. അവരുടെ ഭക്തി ജീവോപാധികളാല് അവഛിന്നനാകാത്ത ചേതനാവിഷയത്തിലുളള അനുരക്തിയാണ്. അതിനാല്,അതില് വിഛിന്നവും അവിഛിന്നവും വ്യാകൃതവും അവ്യാകൃതവുമായ പരമേശ്വരസ്വരൂപത്തിലുളള അനുരാഗമാണ് ഉള്ച്ചേര്ന്നിരിക്കുന്നത്.*

***സൂത്രം 3.***

*തത് സംസ്ഥസ്യാമൃതത്വോപദേശാത്.*

***ഭാഷ്യം*** *അതില് സംസ്ഥനായിരിക്കുന്നവന് അമൃതത്വം ഉപദേശിക്കപ്പെട്ടിരിക്കുന്നു.*

*തസ്മിന്നീശ്വരേ സംസ്ഥാ ഭക്തിര്യസ്യ സ തഥോക്തഃതസ്യാമൃതത്വം ഫലമുപദിശ്യതേ (ഛാ.ഉപ.2.23.2) ബ്രഹ്മസംസ്ഥോ അമൃതത്വമേതി ഇതി .തസ്മാന്നിഷ്ഫലത്വഗൌണഫലത്വനിബന്ധനാ തദ് ജിജ്ഞാസാ പരിഹൃതാ ഭവതീതി.*

*ഈശ്വരനില് സ്ഥിതിചെയ്യുന്നവനെന്നാല്, ഈശ്വരഭക്തിയുളളവന്. അവന് അമൃതത്വം ലഭിക്കുന്നതായി ഛാന്ദോഗ്യഉപനിഷത്തില് ബ്രഹ്മസംസ്ഥന് അമൃതത്വം എന്ന വാക്യം പറയുന്നു. അതിനാല് ഭക്തി നിഷ്ഫലമാണെന്നും അത് ഗൌണമായഫലം മാത്രമേ തരു എന്നും തെറ്റിദ്ധരിച്ച് അതില് ജിജ്ഞാസ*

*ഇല്ലാതായി ഭവിക്കുക എന്ന ദോഷം പരിഹരിക്കപ്പെടുന്നു.(ഭക്തിയുടെ ഫലം അമൃതത്വമാണെന്ന സൂത്രം കൊണ്ട്)*

***സൂത്രം 4***

*ജ്ഞാനമിതി ചേന്നദ്വിഷതോ അപി ജ്ഞാനസ്യ തദസംസ്ഥിതേഃ*

***ഭാഷ്യം*** *- സംസ്ഥ എന്നപദം ജ്ഞാനമെന്ന അര്ത്ഥത്തില് ഉപയോഗിക്കാവതല്ല.കാരണം ദ്വേഷിക്കുന്നവന്റെ ജ്ഞാനം അവനില് സംസ്ഥമല്ല.*

*നനു ബ്രഹ്മസംസ്ഥാശബ്ദേന ബ്രഹ്മജ്ഞാനമേവോച്യതേ ന തു ഭക്തിഃതഥാ ചാദൃതത്വഫലം തസ്യൈവേതിചേദ്,ബ്രൂഷേ.നൈഷദോഷഃസംസ്ഥാഭക്തിരേവ ന ജ്ഞാനം ദ്വിഷതസ്തജ്ഞാനവതോപി തത് സംസ്ഥത്വവ്യവഹാരാഭാവാത് .രാജാദ്യനുരക്താഃഖലമാത്യമിത്രാദയസ്തത് സംസ്ഥാ ഇതി വ്യപദി ശ്യന്തേ ന പുനഃപ്രതിപക്ഷഭൂപാലാഃശബ്ദാര്ത്ഥനിര്ണ്ണയോ ഹി ലോകവദേവ വേദേ അപീതി. അത ഏവ ചിരകാലികോപാഖ്യാന(മഹാഭാരതം ശാന്തിപര് വ്വം 266.45-46)*

*വിമൃശ്യതേനകാലേന പത്നിം സംസ്ഥാവ്യതിക്രമം*

*സോ അബ്രവീച്ചഭൃശം തപ്തോ ദുഃഖേനാ ശ്രൂണിവര്ത്തയന്*

*ഇത്യനേന പതിഭക്ത്യതിക്രമ ഉക്തഃതസ്മാത് സംസ്ഥാഭക്തിമിതി. ഏവഞ്ച തന്നിഷ്ഠസ്യമോക്ഷോപദേശാത് (ബ്രഹ്മസൂത്രം 1.1.7)ഇതി ബാദരായണീയസൂത്രസ്യാപ്യയമേവാര്ത്ഥോ അദ്ധ്യവസേയ ഇതി.*

*ബ്രഹ്മസംസ്ഥമെന്ന ശബ്ദംകൊണ്ട് ഭക്തിയല്ല,ബ്രഹ്മജ്ഞാനമാണ് ഉദ്ദേശിക്കുന്നത്. അതിനാല് അമൃതത്വ ഫലം ജ്ഞാനിക്കാണ് കിട്ടുന്നതെന്ന് പറയേണ്ടിയിരുന്നു എന്ന യുക്തിക്ക് ഉത്തരം പറയുന്നു. സംസ്ഥപദ ത്തിന് ഭക്തി എന്ന് അര്ത്ഥം പറഞ്ഞതില് ഒരു തെറ്റുമില്ല. വാസ്തവത്തിലതിന് ഭക്തിയെന്നല്ലാതെ ജ്ഞാന മെന്ന് അര്ത്ഥം വരികയുമില്ല. പ്രായോഗികതലത്തില്,ഒരാളെവെറുക്കുന്നവന് വെറുക്കുന്ന വ്യക്തിയെക്കുറിച്ച് ജ്ഞാനമുണ്ടെങ്കിലും അയാള് അവനില് സംസ്ഥനാണെന്നുപറയാറില്ല. ഒരുരാജാവില്, അനുരക്തനായിരി ക്കുന്ന അമാത്യന്മാര്,മിത്രങ്ങളെന്നിവരെയല്ലാതെ പ്രതിപക്ഷക്കാരായ ശത്രുരാജാക്കന്മാരെ രാജാവില് സം സ്ഥരെന്നു പറയാറില്ല. വാക്യങ്ങളുടെ ശബ്ദാര്ത്ഥനിര്ണ്ണയവും ലോകരുപയോഗിക്കുന്ന വിധത്തില്ത്തന്നെ വേ ണം. ചിരകാലികോപാഖ്യാനത്തില്, അക്കാലത്ത് തന്റെ പത്നിയുടെ സംസ്ഥവ്യതിക്രമത്തെ ഓര്ത്ത് ദുഃഖിത നും അശ്രുഒഴുക്കുന്നവനുമായ മുനി ഇങ്ങനെ പറഞ്ഞു എന്നുകാണാം. ഭാര്യയുടെ പതിഭക്തിയില്ലായ്മയെയാണ് സൂചിപ്പിക്കുന്നത്. അതിനാല് സംസ്ഥ ഭക്തിതന്നെയാണ്. ബാദരായണസൂത്രത്തിലും അതില് നിഷ്ഠനായവ ന് മോക്ഷം ലഭിക്കുന്നു എന്നുപറയുമ്പോള്, ഇതേ അര്ത്ഥമാണ്.*

***സൂത്രം 5.***

*തയോ പക്ഷയാച്ച*

***ഭാഷ്യം*** *അത് (ജ്ഞാനം) അതിനേക്കാളും (ഭക്തിയേക്കാളും)ദുര്ബ്ബലമാണ്.*

*തയാ ഭക്തയാമുക്തിംപ്രതിജ്ഞാനമുപക്ഷീണം യസ്മാത്.ചകാരഉക്തയുക്തിയമുച്ചയാര്ത്ഥഃദേവാന് ദേവയജോയാന്തി മദ്ഭക്തായാന്തിമാമപി ഇത്യാദി (ഗീത 7.23).തഥാ പ്രഹ്ലാദംപ്രതി ഭഗവദ്വാക്യം (വിഷ്ണുപുരാണം 1. 20.20)*

*യഥാതേ നിശ്ചലം ചേതോമയിഭക്തിസമന്വിതം*

*തഥാത്വം മത്പ്രസാദേന നിര് വ്വാണമപിയാസ്യസി ഇതി സ്ഥിതം.*

*ഭക്തിയെ അപേക്ഷിച്ച് ജ്ഞാനം മുക്തിനേടുന്നതില് ദുര്ബ്ബലമാണ്. ചകാരം ,മുമ്പ് പറഞ്ഞ ഉക്തികള് കൂടാ തെ ഈ യുക്തികൊണ്ടും സമര്ത്ഥിക്കുന്നു എന്നു കാണിക്കുന്നു.ഗീതയില് ദേവന്മാര് ദേവയജ്ഞം യജിക്കുന്നു, എന്റെ ഭക്തന്മാര് എന്നിലേക്കുവരുന്നു എന്നു പറയുന്നു.പ്രഹ്ലാദനോട് ഭഗവാന്റെ വാക്യവും ഇങ്ങനെയാണ്. എപ്രകാരം നിന്റെ നിശ്ചലമായ,ഏകാഗ്രമായ മനസ്സ് എന്നില് ഭക്തിയോടുകൂടിയിരിക്കുന്നുവോ ,അപ്രകാരം നിനക്ക് എന്റെ പ്രസാദം കൊണ്ട് നിര് വ്വാണം സാധിക്കാം.*

*നനുതമേവവിദിത്വാതിമൃത്യുമേതി,നാന്യഃപന്ഥാവിദ്യതേഅയനായ(ശ്വേ.ഉപ.3.8)*

*ഇത്യത്രവേദനഫലംമുക്തിഃശ്രുതാ,തദ്വിരോധേന സ്മൃതിനാമന്യാര്ത്ഥത്വം ധ്യാദിതി ചേന്ന, അത്രാപി*

*തയൈവോപേക്ഷയാത് .തഥാഹി അതിമൃത്യുപദം ന മുക്തൌരൂഢം കിന്തു യസ്യാംസത്യാം മൃത്യോരിതിക്രമ ഇതി വ്യുത്പത്ത്യാ തദപേക്ഷയാ യതോഭക്തേര്മൃത്യുഅതിക്രമ ഇതി വ്യത്പാദ്യ ഭക്തിമേവാതിമൃത്യുപദേനാഭിധത്താം ഉപപദവിഭക്ത്യര്ത്ഥാപേക്ഷയാകാരകവിഭക്ത്യര്ത്ഥസ്യ ബലവത്വാം.*

*അവനെ അറിഞ്ഞവര് മൃത്യുവിനപ്പുറം പോകുന്നു അവിടേക്കു ഗമിക്കുന്ന മറ്റൊരുമാര്ഗ്ഗവുമില്ല എന്ന് ഉപനിഷത്തുകള് പറയുന്നു. ജ്ഞാനത്തിന്റെ ഫലം മുക്തിയാണെന്നും കേട്ടിരിക്കുന്നു. അതിനു വിരോധമായി സൂതി അര്ത്ഥം പറയുമ്പോള് അതിനെ മറ്റൊരുവിധത്തിലല്ലേ മനസ്സിലാക്കേണ്ടത് .*

*അല്ല. ഈ ഉദ്ധരണികളില്പോലും ജ്ഞാനം ഭക്തിയേക്കാളും ദുര്ബ്ബലമാണ് എന്നു വ്യാഖ്യാനിക്കാം. അതിമൃത്യു (മൃത്യുവെ അതിക്രമിക്കല്)എന്നപദം മോക്ഷമല്ല. ഏതൊന്നിന്റെ അപേക്ഷയാലാണോ ഒരാള്ക്ക് മൃത്യുവിനെ അതിക്രമിക്കാനാവുന്നത് എന്നാണ് വ്യുല്പത്തി. അതനുസരിച്ച് ഭക്തികൊണ്ടാണ് മൃത്യുവിനെ തരണം ചെയ്യുന്നത്. കാരകവിഭക്തികൊണ്ടുള്ള ഈ അര്ത്ഥം ഉപപദവിഭക്തികൊണ്ടുള്ള അര്ത്ഥത്തേക്കാളും ബലവത്താണ്.(പാണിനിയുടെ സഹയുക്തേപ്രധാനേ.പാണിനീയം 2.3,19)*

*തേഷാമഹം സമുദ്ധര്ത്താ മൃത്യുസംസാരസാഗരാത്*

*ഭവാമി ന ചിരാത് പാര്ത്ഥ,മയ്യാവേശിതചേതസാം (ഗീത 12.7)ഇത്യാദിനാ ഭക്തിതോ മൃത്യുഅതിക്രമപ്രാപ്തേഃമന്ത്രശ്ചഭവതി.*

*ത്ര്യംബകംയജാമഹേ സുഗന്ധിം പുഷ്ടിവര്ദ്ധനം*

*ഉര് വ്വാരുകമിവ ബന്ധനാത് മൃത്യോര്മുക്ഷീയമാമൃതാത് (ഋ.സം. 5.7.5.9.12 തൈ.സം. 8.6) ഇതി. അത്ര യജനം ഭക്തിഃതഥൈവ തത്കല്പവ്യാഖ്യാനാത്. ന ചാസ്യാം ശ്രുതൌ ഭക്തേരസന്നിധാനം മുക്താവപി തുല്യത്വാത്. തസ്മാദനപായിശ്രുത്വാജ്ഞാനസ്യോപക്ഷയഏവ പ്രതീയത ഇതി.*

*അതിമൃത്യുവിനെ ഭക്തിയായി വ്യാഖ്യാനിക്കാന് മറ്റൊരുകാരണം പറയുന്നു. ഗീതയില് ഭഗവാന് പറയുന്നു, എന്നിലാവേശിക്കപ്പെട്ട ചേതസ്സോടുകൂടിയവര്ക്ക് മൃത്യുസംസാരദുഃഖത്തില്നിന്ന് സമുദ്ധരിക്കുന്നവനായി ഞാന്തന്നെ ഭവിക്കുന്നു. അതായത്,ഭക്തികൊണ്ട് മൃത്യുവിനെ ജയിക്കാം. വേദമന്ത്രത്തില് ത്ര്യംബകനും സുഗന്ധിയും പുഷ്ടിവര്ദ്ധനനുമായവനെ ഞങ്ങള് ഭജിക്കുന്നു .കുമ്പളങ്ങ അതിന്റെ വള്ളിയില്നിന്നെന്ന പോലെ മൃത്യുവില്നിന്ന് ഞാന്മോചിപ്പിക്കപ്പെടട്ടെ. അമൃതത്വം നേടട്ടെ. കല്പ്പത്തില് വ്യാഖ്യാനിച്ചിരിക്കുന്നതു പോലെ യജനം ഇവിടെ ഭക്തിതന്നെയാണ്. ഈ ശ്രുതിവാക്യത്തില് ഭക്തിപദമില്ലാ എന്നാണെങ്കില്,ഇതില് മുക്തിപദവും ഇല്ലാ എന്നാണുത്തരം. ശ്രുതിവാക്യങ്ങളില്നിന്നുതന്നെ ഭക്തിക്കുതാഴെയാണ് ജ്ഞാനമെന്ന് ഗ്രഹിക്കാനാവും.*

*നനുതഥാപി ഭക്തേരാഗരൂപത്വേ കിം കാരണം. ഇത്യപേക്ഷായാമാഹ-*

*ഒരു ചോദ്യം വരാം. ഭക്തിയെ രാഗരൂപമെന്നുപറയാനെന്താണ്കാരണം.*

***സൂത്രം 6.***

*ദ്വേഷപ്രതിപക്ഷാഭാവാദ്രസശബ്ദാച്ചരാഗഃ*

***ഭാഷ്യം*** *ദ്വേഷഭാവത്തിനു വിരോധമായ (പ്രതിപക്ഷം)ഭാവമാണ് രാഗം. ഭക്തിയും അങ്ങനെത്തന്നെ. രാഗത്തെ രസശബ്ദംകൊണ്ടാണ് സൂചിപ്പിക്കുന്നത്.സംഗീതത്തിലും രാഗം രസാനുഭവം ഉണ്ടാക്കുന്നതാണ്.*

*ഭക്തി ഖലുരാഗ ഏവ ഭവിതുമര്ഹതി.കുതഃ ദ്വേഷവിരോധിത്വാത്. ലോകേഹിദ്വേഷ്ചോയം ഭക്തോയമിതിമിഥോവിരുദ്ധധര്മ്മവതിവ്യവഹ്രിയതേ.തത്ര ദ്വേഷവിരോധീരാഗ ഏവ പ്രസിദ്ധോ ന ജ്ഞാനാദിഃഏവഞ്ച വൈഷ്ണവേ ഭഗവതി ശിശുപാലസ്യ ദ്വേഷാനുബന്ധമഭിധായ അയംഹി ഭഗവാന്കീര്ത്തിതഃസംസ്മൃതശ്ച ദ്വേഷാനുബന്ധനാപി അഖിലസുരാസുരദുര്ല്ലഭം പ്രയച്ഛതികിമുത സമ്യഗ്ഭക്തിമതാം (വിഷ്ണുപുരാണം 4.15.12)ഇത്യുക്തം. തഥാ ചാത്രിസ്മൃതൌ-*

*വിദ്വേഷാദപി ഗോവിന്ദം ദമഘോഷാത്മജഃസ്മരം*

*ശിശുപാലോ ഗതഃസ്വര്ഗ്ഗം കിം പുനസ്തത്പരായണഃ*

*ഇതി. തത്രാപി ദ്വേഷവിരോധിത്വേന ഭക്തേരഭിധാനാത്.തഥാച ഗീതാസു (16.18.20)*

*മാമാത്മപരദേഹേഷ്വപ്രദ്വിഷന്തോഭ്യസൂയകാഃ*

*താനഹംദ്വിഷതഃക്രൂരാന്സംസാരേഷുനരാധമാന്*
*ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവയോനിഷു*
*ആസുരീം യോനിമാപന്നാ മൂഢാ ജന്മനിജന്മനി*
*മാമപ്രാപ്യൈവ കൌന്തേയ തതോയാന്ത്യധമാം ഗതിം ഇതി.*

*ഭക്തിയെ രാഗം എന്നുമാത്രമേ നിര് വ്വചിക്കാനാവൂ. എന്തുകൊണ്ട്. അത് ദ്വേഷത്തിനുവിരോധമാണെന്നതു കൊണ്ടുതന്നെ.ലോകത്തില്, അവന് ദ്വേഷ്ടാവാണ് ,അവന് ഭക്തനാണ് എന്നിവ വിരുദ്ധധര്മ്മങ്ങളായി ട്ടാണ് അറിയപ്പെടുന്നത്.ദ്വേഷത്തിന്റെ വിരോധി ജ്ഞാനമല്ല,രാഗമാണെന്ന് പ്രസിദ്ധമാണ്.ശിശുപാലന് കൃഷ്ണനോടുള്ള ഒടുങ്ങാത്ത വിദ്വേഷംവിവരിച്ചശേഷം, ഈ ഭഗവാന് കീര്ത്തിക്കുന്നതുകൊണ്ടും സ്മരിക്കുന്നതു കൊണ്ടും,ദ്വേഷിക്കുന്നതുകൊണ്ടുപോലും സുരാസുരന്മാര്ക്ക് ദുര്ല്ലഭമായ വരം കൊടുക്കുന്നു. അപ്പോള് സമ്യഗ്ഭ ക്തിയുള്ളവര്ക്ക് എത്രയാവും ഫലം എന്നു പറയുന്നു. അത്രിസ്മൃതിയില് ,വിദ്വേഷംകൊണ്ടാണെങ്കില് പോലും ഗോവിന്ദനെ സ്മരിച്ച ദമഘോഷപുത്രനായ ശിശുപാലന്സ്വര്ഗ്ഗം പ്രാപിച്ചു. അപ്പോള്പിന്നെ ഭഗവദ്പാരായണ ന്മാരുടെ കഥ പറയണോ എന്നും കാണാം. ഇവിടെയൊക്കെ ദ്വേഷത്തിന്റെ വിപരീതമായിട്ടാണ് ഭക്തിയെ പറയുന്നത്.ഗീതയിലും അസൂയക്കാരായ ഇവര് എന്നിലും പരദേഹങ്ങളിലുമുള്ള എന്നെ വെറുക്കുന്നു. ക്രൂരന്മാ രായ ഈ നരാധമന്മാരെ ഞാന് അശുഭമായ ആസുരയോനികളില് മോഹിതരാക്കി,എന്നെ പ്രാപിക്കാതെ വീണ്ടും അധമയോനികളില് പ്രവേശിപ്പിക്കുന്നു എന്നു കാണുന്നുണ്ട്.*

*തദ്വിരോധിനീ ച ഭക്തിരീശ്വരവിഷയൈവാനുരക്തിരിതി യുജ്യതേ കിഞ്ച രസം ഹ്യേവായം ലബ്ധ്വാനന്ദീഭവതി (തൈ.ഉപ 2.7)ഇതി ശബ്ദബ്രഹ്മാനന്ദാവിര്ഭാവമുക്തേ ബ്രഹ്മഗോചരസ്യരസസ്യ ഹേതുതാവഗമ്യതേ. രസശ്ച രാഗഃരസവര്ജ്ജ്യം രസോപ്യസ്യപരം ദൃഷ്ട്വാ നിവര്ത്തതേ ഇത്യാദൌ(ഗീ.ത 2.59)പ്രസിദ്ധഃഅത്ര രസോ വിഷയരാഗഃഅത ഏവ ച (വിഷ്ണുപുരാണം 4.4.4)രാമലക്ഷ്മണാദിനാം സ്വര്ല്ലോകാരോഹണ മുക്ത്വായേ പി തേഷു ഭഗവതംശേഷനുരാഗിണഃകോശലനഗരജാനപദാസ്തേപി തന്മനസസ്തത് സലോകനാമാ പുരിതി സാക്ഷാദേവഭക്താവനുരാഗശബ്ദഃപ്രയുക്ത ഇതി. തസ്മാദപി ന ജ്ഞാനം കിന്ത്വനുരാഗരൂപൈവ ഭക്തിര്നിഃശ്രേയസഫലേതി.*

*ദ്വേഷത്തിന് വിരോധമായ ഭക്തിയെ ഈശ്വരവിഷയമായ അനുരാഗമെന്നു പറയുന്നതാണ് ഉചിതം. രസം ലഭിച്ച അവര് ആനന്ദവാന്മാരായിത്തീര്ന്നു. എന്ന മന്ത്രത്തില്നിന്ന് ബ്രഹ്മാനന്ദത്തിന്റെ ആവിര്ഭാവം പറ യുന്നു. ബ്രഹ്മദര്ശനമാണ് രസത്തിന് ഹേതു എന്നു വരുന്നു. പരത്തെ ദര്ശിച്ചവന്റെ വിഷയരസം (വിഷയ രാഗം) തീരുന്നു മുതലായ ഗീതാവാക്യങ്ങളിലും രസം രാഗമാണ്. ഇവിടെ (ഗീതാവാക്യത്തില്)വിഷയരസ മാണ് രസം. വിഷ്ണുപുരാണം ഭക്തി എന്നതിനുപകരം അനുരാഗമെന്നപദം തന്നെ ഉപയോഗിക്കുന്നുണ്ട്. രാമ ലക്ഷ്മണന്മാരുടെ സ്വര്ഗ്ഗാരോഹണത്തിനുശേഷം ഭഗവാനില് അനുരാഗത്തോടുകൂടിയ കോസലനഗരജന പദത്തിലെആളുകളെല്ലാം അവനില്ത്തന്നെ മനസ്സുവെച്ച് സായൂജ്യം നേടി എന്നു പറയുന്നു. അത്കൊണ്ട്, അനു രാഗരൂപമായ ഭക്തിയാണ് നിഃശ്രേയസം തരുന്നതെന്നു വരുന്നു.*

*നനുദ്വേഷവിരോധിത്വം ന രാഗത്വേലിംഗം ഉദാസീനത്വേനാനൈകാന്ത്യാദിതിചേത്. ഉച്യതേ-ദ്വേഷകാര്യം നിവൃത്തിസ്തദ്വിരോധനീപ്രവൃത്തിരിതി.ഭവതി ച ഭക്താനാം ഭജനീയാനുവര്ത്തനാദൌപ്രവൃത്തിസ്തദ്വിരോധിനാം തദനുവര്ത്തനാദൌനിവൃത്തിഃ ഏവഞ്ച കാര്യമുഖേന വിരോധമഭിപ്രേത്യദ്വേഷവിപക്ഷേത്യുക്തം. തഥാ ച പ്രയോക്തവ്യം ഭക്തിര്ഭജനീയം ഗോചരരാഗരൂപാ തദനുവര്ത്തനാദിഹേതുഹിതസാധനതാധിഭിന്നാത്മ വിശേഷഗുണത്വാധ്യന്നൈവം തന്നൈവം യഥാ ദ്വേഷഃരാഗോത്ക്കര്ഷേണ തദനുവര്ത്തനാദ്ധ്യുത്കര്ഷസ്യ ദൃഷ്ടത്വാച്ച.*

*രാഗത്തിന്റെ ലക്ഷണം ദ്വേഷവിരോധിത്വം മാത്രമാവാനിടയില്ല.ഉദാസീനത്വവും ദ്വേഷവിരോധിത്വമുള്ളതാണ ല്ലോ. പറയാം. ദ്വേഷത്തിന്റെ കാര്യം (ഫലം)അതിന്റെ വിരോധികളായ പ്രവൃത്തികളില്നിന്നെല്ലാം നിവൃത്തി യാണ്. ഭക്തന്മാര് തങ്ങളുടെ ഭജനീയവസ്തുവിനെ ലഭിക്കാന് പ്രവര്ത്തിക്കുന്നു. അങ്ങനെയല്ലാത്തവര്,ആ പ്രവൃത്തിയില്നിന്ന് നിവര്ത്തിക്കുന്നു. ഫലത്തിലുള്ള ഈ ലക്ഷണം വെച്ചുകൊണ്ടാണ് ഭക്തിയെ ദ്വേഷത്തി ന്റെ വിപരീതമെന്നു പറഞ്ഞത്. ഇങ്ങനെയാണ് പറയേണ്ടത്. ഭക്തി ഭജനീയരൂപദര്ശനത്തില് അനു*

രാഗരൂപമുള്ളതാണ്. അതൊരു ആത്മവിശേഷഗുണമാണ്. ഇഷ്ടമുള്ളതുലഭിക്കാനുള്ള സ്വാര്ത്ഥപ്രവൃത്തികളില്നിന്നു വിഭിന്നമാണ് . ഇങ്ങനെയല്ലാത്തതൊന്നും ഭക്തിയല്ല. ഉദാഹരണത്തിന് ദ്വേഷം. രാഗോത്കര്ഷമുണ്ടാവുമ്പോള്,അതിന്റെ അനുവര്ത്തനത്തിനും ഉത്കര്ഷമുണ്ടാവുന്നു.അനുരാഗം എത്രകണ്ടു വര്ദ്ധിക്കുന്നുവോ അത്രത്തോളം ഭക്തി ഉത്തമഭക്തിയാവുന്നു.
കിഞ്ച-യോ യസ്മിന് ഭക്തസ്തത്രതസ്യൌദാസീന്യഭാവേവഗതേ ഭക്തിസ്താദൃശാനുവര്ത്തനാദ്ധ്യനുകൂലദ്വേഷവിരോധിഗുണരൂപാ,അനുവര്ത്തനഹേത്വാത്മവിശേഷഗുണത്വാദ്ധിതസാധനതാധീവദിതി,ഹിതസാധനതാ ധീത്വബാധസഹകാരേണ പരിശേഷാദ്രാഗത്വസിദ്ധി. കിമുതഭക്തിമതാമിത്യേതത്കൈമുതികന്യായോവിരോധിന്യേവദ്രഷ്ടവ്യഃമാം ഹി പാര്ത്ഥവ്യപാക്ഷിത്യയേപിസ്യുഃപാപയോനയഃകിം പുനര്ബ്രാഹ്മണാഃപുണ്യാഃ...(ഗീത 9.32)ഇത്യാദൌ ച.ഏവം മാമാത്മപരദേഹേഷു (ഗീത 16.18)ഇത്യനേന ദ്വേഷസ്യസംസാരഹേതുത്വാത് തദ്വിരോധിഗുണോ ജീവോപാധിപരിഹാരേണ പരാത്മഗോചരോരാഗ ഏവ ഭക്തിരൂപസംസാരനാശഹേതുഃ ഏതദേവോക്തം മാമപ്രാപ്യൈവേതി. ചകാരാത് പുലകാദിരാഗാലിംഗേനാപി രാഗത്വം. പ്രസിദ്ധം ഹി പുലകാഞ്ചിതേന കഥയതി മയ്യനുരാഗം കപോലേന(അഭിജ്ഞാനശാകുന്തളം 3) ഇത്യാദൌ. ഭക്തേര്ഗുണാന്തരത്വേതു പൃഥക് ലിംഗതാകല്പ്പനേ ഗൌരവാത്.സ ച രാഗഃകേഷാഞ്ചദിഷ്ടസാധനതാജ്ഞാനജന്യോപി യാഗാദിവദിഛാരൂപഏവ.അസ്മാകം തു പ്രീണാമ്യനുരഞ്ജ്യാമി നേഛാമിത്യാദിപ്രതീതേ രാഗഃ പൃഥഗേവ ദ്വേഷവത്. ഇഛായാ അസിദ്ധമാത്രവിഷയത്വാദ്രാഗസ്യ സിദ്ധാസിദ്ധവിഷയത്വാച്ച. പ്രത്യുത,തസ്യേഛാത്വാ ദിവ്യാപ്യത്വകല്പ്പനാഗൌരവാച്ചേതി ദിക്. തസ്മാന്ന തല്ലക്ഷണാസിദ്ധിരിതി.
ഏതൊരാള് ഒരുവസ്തുവില് ഭക്തിയോടുകൂടിയിരിക്കുന്നുവോ, അയാള്ക്ക് ആ വസ്തുവില് ഉദാസീനഭാവം ഉണ്ടാവുകയില്ല. വിദ്വേഷത്തിന് വിപരീതമായ ഭക്തിഗുണം അയാളിലനുവര്ത്തിച്ചുകൊണ്ടിരിക്കും. അയാള് ആ വസ്തുവിനെത്തന്നെ പിന്തുടരുകയും ചെയ്യും. ഇത് ഒരു ആത്മഗുണമാണ്. ഈ വസ്തു തന്റെ ഹിതസാധനമാണെന്ന വിചാരം അവിടെയുണ്ട്. എന്നാല്,ഈ ഹിതസാധനം സ്വന്തമാക്കണമെന്ന സ്വാര്ത്ഥചിന്തയുടെ ബാധ ഒട്ടില്ലതാനും. നേരത്തെ പറഞ്ഞ ദൃഷ്ടാന്തങ്ങളില്,പാപയോനികള്ക്കുപോലും എന്നില്ച്ചേരാം ,പിന്നെ ബ്രാഹ്മണരുടെ കാര്യം പറയണോ ,തന്നിലും മറ്റുദേഹങ്ങളിലുമിരിക്കുന്ന എന്നെ ,ഇത്യാദികളില് വിരോധംകൂടി ഭഗവാനിലേക്കുനയിക്കുന്നു എന്നു പറയുന്നതുതന്നെ രാഗത്തിന്റെ വിരോധിയാണ് ദ്വേഷം എന്നു കാണിക്കാനാണ്. രാഗം (ഭക്തി)ഭഗവാനില്ഇരിക്കുമ്പോള്,ജീവോപാധികളെ (സംസാരഹേതുക്കളായ) പരിഹരിച്ച്, സംസാരനാശത്തിന് ഹേതുവായിത്തീരുന്നു. പരമായ ആത്മാവിനെ ദര്ശിക്കുന്ന രാഗരൂപമായ ഭക്തിയെക്കുറിച്ച് ഭഗവാന് വിദ്വേഷികളായ നരാധമര്ക്ക് അപ്രാപ്യമെന്നുതന്നെ പറഞ്ഞിരിക്കുന്നു. ചകാരം കൊണ്ട്, പുളകം മുതലായ അനുരാഗലക്ഷണങ്ങളാലും ഭക്തിക്ക് രാഗത്വം പറയുന്നു. ശാകുന്തളത്തില്, പുളകാഞ്ചിതമായ കപോലത്താല് അവളെന്നിലുള്ള അനുരാഗം കഥിക്കുന്നു എന്ന വാക്യം പ്രസിദ്ധമാണല്ലോ. ഭക്തിക്ക് മറ്റൊരു ഗുണം കല്പ്പിച്ചേ തീരൂ എന്നാണെങ്കില്, അതിന് മറ്റൊരുലക്ഷണവും കല്പ്പിക്കേണ്ടിവരും. ചിലര്പറയുന്നു,ഇഷ്ടവസ്തു തനിക്ക് വേണ്ടതുതരുമെന്ന ജ്ഞാനത്താല് അതിനുയാഗാദികള് ചെയ്യുന്നതാണ് ഭക്തിരൂപമെന്ന്. ഞങ്ങള്ക്ക് പ്രീണനം ,അനുരഞ്ജനം,ഇഛ എന്നിവ രാഗത്തില്നിന്ന് വ്യത്യസ്തമായിട്ടാണ് തോന്നുന്നത്. ഇഛ(ആഗ്രഹം)സിദ്ധവിഷയത്തിലുമാകാം ,അസിദ്ധവഷയത്തിലുമാകാം. അതിനാല് ഭക്തിയെ ഇഛയെന്നു കരുതുന്നത് ശരിയാവുകയില്ല.(കിട്ടാത്ത വസ്തുവിനെ കിട്ടാനാണ് പ്രീണനവും അനുരഞ്ജനവും ആ വസ്തുവില് ഇഛയോടുകൂടിയ വ്യക്തി ചെയ്യുന്നത്. ഭക്തനെ സംബന്ധിച്ചേടത്തോളം ഇതല്ല സ്ഥിതി. മറ്റൊരു വസ്തുവിലല്ല,ഭഗവാനില്ത്തന്നെയാണ് രാഗം). ഇതിനാല്,ഞങ്ങളുടെ വാദം തന്നെ ശരി എന്ന് ലക്ഷണം സിദ്ധിച്ചിരിക്കുന്നു.
നനു ഭക്തിഃക്രിയാത്മികാ സാ ച നിഃശ്രേയസായ ന ക്ഷമതേ, ന കര്മ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ(തൈ.ആരണ്യകം 10.10.21)ഇത്യാദി ശ്രുതിഭ്യ ഇത്യാശങ്കാം പരിഹരണാഹ-ഭക്തിക്രിയാത്മകയാകയാല്, നിഃശ്രേയസത്തിലേക്കു നയിക്കുകയില്ലെന്ന് കര്മ്മം കൊണ്ടോ, പ്രജകൊണ്ടോ, ധനംകൊണ്ടോ ത്യാഗംകൊണ്ടോ അമൃതത്വം ലഭിക്കയില്ല മുതലായ ശ്രുതിവാക്യങ്ങളിലുണ്ടല്ലോ എന്ന ആശങ്കയെ പരിഹരിക്കാം.

***സൂത്രം 7.***

*ന ക്രിയാ കൃത്യനപേക്ശണാജ്ഞാനവത്.*

***ഭാഷ്യം*** *ഭക്തി ക്രിയയല്ല. ജ്ഞാനത്തെപ്പോലെ ഭക്തിയും കൃത്യത്തെ അപേക്ഷിച്ചതല്ല.*

*സാ ഭക്തിര് ന ക്രിയാത്മികാ ഭവിതുമര്ഹതി പ്രയത്നാനുവിധാനാഭാവാത്. യന്ന പ്രയത്നാനുവിധായിതന്ന ക്രിയാത്മകം യഥാ ജ്ഞാനം. തദ്ധിപ്രമാണസമ്പത്ത്യധീനം ന പുരുഷേണ സ്വേഛയാ കര്ത്തുമകര്ത്തുമന്യ ഥാകര്ത്തും ശക്യതേ. തഥാ ഭക്തിരപി. നഹി രാഗിണാം പ്രമദാപുത്രാദിവിഷയിണീപുംവ്യാപാരേണ തഥാഭവതി ഭക്തിഃ കിന്തു പൂര് വ്വജന്മസുകൃതഗൌണഭക്ത്യാദിസാധനാധീനേതി.*

*പ്രയത്നത്തിന്റെ അഭാവത്താല്, ഭക്തിയെ ക്രിയാത്മകമെന്നു കരുതാവതല്ല. പ്രയത്നത്താല് അനുഗമിക്ക പ്പെടാത്ത യാതൊന്നും ക്രിയയല്ല എന്നറിയണം. ഉദാഹരണം ജ്ഞാനം. ജ്ഞാനം പ്രമാണസമ്പത്തിന് അധീനമാണ്. പ്രമാണങ്ങള് പ്രയത്നിച്ചുപഠിച്ചു നേടണം. ഒരുപുരുഷന് അവയെ (പ്രമാണങ്ങളെ) സ്വേഛപോ ലെ ഉണ്ടാക്കാനും ഇല്ലാതാക്കാനും മാറ്റിമറിക്കാനും സാദ്ധ്യമല്ല. രാഗികളുടെ കാര്യമെടുത്താല് പ്രമദകളായ സ്ത്രീകള്,പുത്രന്മാര്,മുതലായ വിഷയങ്ങളില് വ്യാപരിച്ചിരിക്കുന്ന രാഗത്തെ ഉണ്ടാക്കാനോ ഇല്ലാതാക്കാനോ മാറ്റിമറിക്കാനോ അവര്ക്കും സാധിക്കുന്നില്ല. ഭക്തിയാണെങ്കില്, മുജ്ജന്മസുകൃതം ഗൌണഭക്തി മുതലായ സാധനകള്ക്ക് അധീനമാണ്. ഒരാളുടെ സുകൃതംകൊണ്ടാണ് ഭക്തി ജനിക്കുന്നത്. ജ്ഞാനവും ഭക്തിയും ഇക്കാര്യത്തിലെല്ലാം ഒരേ സ്ഥാനത്തു നില്ക്കുന്നു. വിഷയരാഗം അവയില്നിന്ന് തികച്ചും വ്യത്യസ്തമാണ്. ജ്ഞാനജന്യാഭവേദിഛാ,ഇഛാജന്യാഭവേദ്കൃതിഃകൃതിജന്യാഭവേദ്ചേഷ്ടാ,ചേഷ്ടാജന്യാഭവേദ്ക്രിയാ എന്ന തനുസരിച്ച് ജ്ഞാനത്തില്നിന്നാണ് ക്രിയ ജനിക്കുന്നത്. മുജ്ജന്മങ്ങളില് ചെയ്ത സുകൃതംകൊണ്ടാണ് ജ്ഞാനം (ഭക്തി)ജനിക്കുന്നത്.*

***സൂത്രം 8.***

*അത ഏവ ഫലാനന്ത്യം*

***ഭാഷ്യം***

*അതിനാല് അത് അനന്തഫലത്തോടുകൂടിയതാണ്.*

*യതസ്സാ ന ക്രിയാത്മികാത ഏവ തത്ഫലസ്യനിഃശ്രേയസസ്യാനന്തത്വമുപപദ്യതേ .അന്യഥാ- തദ്ധ്യേഹ കര്മ്മജിതോ ലോകഃക്ഷീയതേ,ഏവമവാമുത്രപുണ്യജിതോലോകഃ ക്ഷീയതേ (ഛാ.ഉപ 8.1.6)ഇത്യനേനാമൃതത്വ സ്യാപി ക്ഷയിത്വം പ്രസജ്യതേതി.*

*ഭക്തി ക്രിയാത്മികയല്ലാത്തതുകൊണ്ടുതന്നെ നിഃശ്രേയസമാകുന്ന അതിന്റെ ഫലം അനന്തമാണെന്ന് വന്നു കൂടുന്നു. അല്ലെങ്കില്,എപ്രകാരം കര്മ്മത്താല് ജയിച്ച ലോകം ക്ഷീണിക്കുന്നുവോ,അപ്രകാരം പുണ്യത്താല് നേടിയ ലോകവും ക്ഷീണിക്കുന്നു എന്ന വാക്യപ്രകാരം അമൃതത്വത്തിനുപോലും ക്ഷയം പറഞ്ഞിട്ടുണ്ടെന്ന് വരുമല്ലോ.*

***സൂത്രം 9***

*തദ്വതഃപ്രപത്തിശബ്ദാച്ച ന ജ്ഞാനമിതരപ്രപത്തിവത്.*

***ഭാഷ്യം***

*പ്രപത്തി എന്ന ശബ്ദത്താല് ജ്ഞാനമല്ല,മറ്റൊരു പ്രപത്തിയാണ് പറയപ്പെടുന്നത്.*

*ഭവതിഹി ഭഗവദ്വാക്യം (ഗീ.7.19)*

*ബഹൂനാം ജന്മനാമന്തേ ജ്ഞാനവാന് മാം പ്രപദ്യതേ*

*വാസുദേവസ്സര് വ്വമിതി സ മഹാത്മാ സുദുര് ല്ലഭഃ*

*ഇതി. ജ്ഞാനവതഃപ്രപത്തിരുക്താ.ഭക്തേര്ജ്ഞാനഹേതുത്വേ നേദമുപപദ്യതേ,ഇതരപ്രപത്തിവദിതി. യദാ തദനന്തരം കാമൈസ്തൈസ്തൈര്ഹൃതജ്ഞാനാഃപ്രപദ്യതേ അന്യദേവതാഃ(ഗീ. 7.20) ഇത്യനേന ദേവതാന്തര പ്രപത്തിനിന്ദാമുഖേനൈവേശ്വരപ്രപത്തി സ്തൂയതേ.തത്ര ദേവതാഭക്തേരേവ പ്രപത്തിശബ്ദേനകഥനം ന*

*തജ്ഞാനസ്യ. തസ്യാ ഏവ പ്രപത്തേരുഭയത്ര പ്രത്യഭിജ്ഞാനാദിതി. ചകാരാജ്ഞാനാനന്തര്യ ശ്രവണമപി ജ്ഞാനത്വാഭാവേ നിദാനം. യഥാ (ഗീ.15-19)-*

*യോ മാമേവമസമ്മൂഢോ ജാനാതി പുരുഷോത്തമം സ സര് വ്വവിദ്ഭജതി മാം സര് വ്വഭാവേന ഭാരതഃ ഇതി.തഥാ ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം (ഗീ.9.13) ഇതി, ഇതിമത്വാ ഭജന്തേമാം ബുധാ ഭാവസമന്വിതാ)(ഗീ.10.8)ഇതി ച. തസ്മാന്നജ്ഞാനാത്മികാ.യധ്യപി രാഗത്വേനൈവ ജ്ഞാനഭേദഃ സിദ്ധസ്തദാപി ഭക്തിശബ്ദോ ബ്രഹ്മജ്ഞാനേ ഗൌണ ഇതി ശങ്കാനിരാസാര്ത്ഥമേതത്.*

*ഭഗവദ്വാക്യം ഇതിനു തെളിവായിട്ടുണ്ട്. പല ജന്മങ്ങളുടെ അന്ത്യത്തില്,ജ്ഞാനവാന് എന്നില് പ്രപത്തിയുണ്ടാവുന്നു. എല്ലാം വാസുദേവനാണെന്ന് അറിയുന്നു. അത്തരം മഹാത്മാക്കള് സുദുര്ല്ലഭമാണ്. ഇവിടെ പ്രപത്തി ജ്ഞാനവാന് മാത്രമേ ഉണ്ടാവൂ എന്നു കാണുന്നുണ്ട്. ജ്ഞാനത്തിന്റെ കാരമം ഭക്തിയായിരുന്നുവെങ്കില് ഇത് സാദ്ധ്യമാവില്ലായിരുന്നു. അതിനുശേഷമുള്ള ശ്ലോകങ്ങളില് കാമത്താലജ്ഞരായ മറ്റുള്ളവര് അന്യദേവതകളില് പ്രപത്തിയോടെ ഇരിക്കുന്നു എന്നും കാണാം. പരമാത്മാവിനോടുള്ള പ്രപത്തിയെ പ്രശംസിക്കയും അന്യദേവതകളോടുള്ളതിനെ നിന്ദിക്കയും ചെയ്യുന്നു. ഇവിടെ അന്യദേവതകളോടുള്ള പ്രപത്തിശബ്ദത്താല് അന്യദേവതകളോടുള്ള ഭക്തി എന്നു മാത്രമല്ലാതെ പരമപുരുഷനില് ജ്ഞാനത്തോടുകൂടിയുള്ള ഭക്തി എന്നു വിവക്ഷിച്ചിട്ടില്ല. അതിനാല് ഇരുഭാഗത്തുനിന്നും പ്രപത്തിയുടെ അര്ത്ഥം അതുതന്നെയാവണമെന്ന് പ്രത്യഭിജ്ഞ തോന്നണം. ചകാരം ഉപയോഗിക്കുന്നതുകൊണ്ട് ജ്ഞാനാനന്തരമുള്ള ഭക്തി എന്ന പ്രയോഗം ഭക്തിയും ജ്ഞാനവും ഒന്നല്ലെന്നും സൂചിപ്പിക്കുന്നു.*

*മോഹമുക്തനായവന് എന്നെ പുരുഷോത്തമനെന്ന് അറിഞ്ഞ് സര് വ്വവിദ്യയോടും കൂടി സര് വ്വഭാവത്തിലും എന്നെത്തന്നെ ഭജിക്കുന്നു എന്ന് ഗീതയിലുണ്ട്. ഞാന് ഭൂതാദിയും അവ്യയവുമെന്നറിഞ്ഞ് അനന്യമനസ്സായി എന്നെ ഭജിക്കുന്നു, ബുധന്മാര് ഭാവസമന്വിതരായി എന്നെ ഭജിക്കുന്നു എന്നും ഗീതയിലുണ്ട്. ഇതില്നിന്നൊക്കെ ഭക്തി ജ്ഞാനാത്മികയല്ലെന്നു വരുന്നു. അതിന്റെ രാഗത്വം കൊണ്ടുതന്നെ അത് ജ്ഞാനത്തില്നിന്ന് വിഭിന്നമാണെന്ന് സിദ്ധിക്കുന്നു. ഇത്രയുംപറഞ്ഞത് ഭക്തിശബ്ദത്തിന് ഗൌണമായി ബ്രഹ്മജ്ഞാനമെന്ന് അര്ത്ഥമുണ്ടെന്ന ശങ്കയെ നിരസിക്കാനാണ്.*

*ഇദംതു ചിന്ത്യതേ- ഭഗവദ്ഗീതാവാക്യാനി ന ശബ്ദവിധയാ വേദവത് പ്രമാണം. കിന്തു ഭാരതേ സ്മൃതിത്വേന. തഥാ ച കഥം ശബ്ദാദ്തി നിര്ദ്ദേശഃ അത്രൈകേ അനുമിതശബ്ദാദിതിവ്യാചക്ഷതേ.അത്രോച്യതേ-അദൃഷ്ടാര്ത്ഥകഭഗവദ്വാക്യത്വമേവ വേദത്വം തച്ച ഗീതാസ്വപ്യവിശിഷ്ടം. അത ഏവ ഭഗവദ്ഗീതാസൂപനിഷദ്സു ഇതി ദൃശ്യതേ.കേവലം ത ഏവ ശ്ലോകാവ്യാസേന നിബദ്ധാഃതഥാ ച പുരാണാന്തരം-*

*ഗീതാസുഗീതാകര്ത്തവ്യാ കിമന്യൈഃശാസ്ത്രവിസ്തരൈഃ*

*യാ സ്വയംപത്മനാഭസ്യമുഖപത്മാദ്വിനിത്സൃതാഃ*

*ഇവിടെ ചിന്തിക്കേണ്ടതുണ്ട്.ഭഗവദ്ഗീതാവാക്യങ്ങള് വേദപ്രാമാണ്യമുള്ളവയല്ല. കാരണം ഭാരതത്തിലുള്ള ഗീതക്ക് സ്മൃതിസ്ഥാനമാണുള്ളത്. പിന്നെ എങ്ങനെയാണ് ശബ്ദാത് (ശ്രുതിയില്) എന്നു നിര്ദ്ദേശിക്കുന്നത്. ചിലരനുമാനിക്കപ്പെട്ട ശബ്ദം കൊണ്ടാണെന്നുപറയുന്നു. പറയാനുള്ളത്,അദൃഷ്ടമായ അര്ത്ഥത്തോടുകൂടിയ ഭഗവദ്വാക്യത്തെ തന്നെയാണ് വേദമെന്നു പറയുന്നത്. ഇതുപ്രകാരം ഗീത വിശിഷ്ടമായ വേദവാക്യമാണ്. മാത്രമല്ല,ഓരോ അദ്ധ്യായത്തിന്റെയും അവസാനം ഇത് ഭഗവദ്ഗീതാസു ഉപനിഷത്സു എന്നു കാണാം. ഈ ശ്ലോകങ്ങള് വ്യാസനാല്ത്തന്നെ നിബദ്ധവുമാണ്. മറ്റൊരു പുരാണത്തില്,പത്മനാഭന്റെ മുഖപത്മത്തില്നിന്നു വിനിര്ഗ്ഗളിച്ച ഗീത ഏകാഗ്രതയോടെ ഗാനം ചെയ്യലാണ് കര്ത്തവ്യം .മറ്റുള്ള ശാസ്ത്രവിസ്തരം കൊണ്ട് എന്തു പ്രയോജനമെന്നും പറയുന്നുണ്ട്.*

*നചശൂദ്രാണാമശ്രവണപ്രസംഗഃഭാരതശ്രവണാദ്യനുജ്ഞാനേനൈവ തദുപപത്തേഃപ്രണവാദിസ്മൃത്യാദിവത്.തദിഹായേതി ചേന്ന,ലക്ഷതാ അപരിപൂര്ത്തഃതഥാ ചോക്തമാചാര്യൈഃ-*

*താനേവവൈദികാന് മന്ത്രാന് ഭാരതാദിനിവേശിതാന്*

*സ്വാദ്ധ്യായനിയമം ഹിത്വാലോകബുദ്ധയാപ്രയുജ്യതേ. ഇതി. ഇത്യാചാര്യസ്വപ്നേശ്വരവിരചിതേ ശാണ്ഡി ല്യശതസൂത്രീയഭാഷ്യേ പ്രഥമാദ്ധ്യായസ്യ പ്രഥമമാഹ്നികം.*

*ശൂദ്രന്മാര്ക്ക് കേട്ടുകൂടാ എന്ന പ്രശ്നവും ഉദിക്കുന്നില്ല. ഭാരതം എല്ലാവര്ക്കും കേള്ക്കാവുന്നതാണ്. പ്രണവാദിസ്തു തികളെപ്പോലെ.*

*ഞങ്ങളിത് മറുക്കുന്നു എന്നു പറയുന്ന പക്ഷം അതു ശരിയല്ല. ഗീതാശ്ലോകങ്ങളെക്കൂടാതെ മഹാഭാരതത്തിലെ ലക്ഷം ശ്ലോകങ്ങള് പൂര്ത്തിയാവുകയില്ല. അതുകൊണ്ടാണ് ആചാര്യന്മാര് പറയുന്നത്, ഭാരതത്തില് നിവേ ശിപ്പിച്ചിട്ടുള്ള വൈദികമന്ത്രങ്ങള് സ്വാദ്ധ്യായനിയമങ്ങളനുസരിക്കാതെ ഇഷ്ടംപോലെ ലോകത്തിലാര്ക്കും ഉപയോഗിക്കാവുന്നതാണെന്ന്. ഇപ്രകാരം ആചാര്യസ്വപ്നേശ്വരവിരചിതമായ ശാണ്ഡില്യശതസൂത്രീയ ഭാഷ്യത്തില് പ്രഥമാദ്ധ്യായത്തില്,ഒന്നാം ആഹ്നികം കഴിഞ്ഞു.*

***അദ്ധ്യായം 1 ആഹ്നികം 2.***

*ഏവമമൃതത്വംപ്രത്യനന്യഥാസിദ്ധായാംഭക്തൌലക്ഷിതായാം*

*ജ്ഞാനയോഗഭക്തിനാമംഗപ്രധാനഭാവവിവേകായ ദ്വിതീയാഹ്നികാരംഭഃ*

*ഭക്തിയാണ് അമൃതത്വഹേതു എന്നു സിദ്ധിക്കുന്ന ആദ്യത്തെ ആഹ്നികത്തിനുശേഷം ഭക്തിയാണ് ജ്ഞാന ത്തേക്കാളും പ്രധാനഭാവമെന്നു വേര്തിരിച്ചുപറയുന്ന രണ്ടാം ആഹ്നികം ആരംഭിക്കുന്നു.*

***സൂത്രം 10.***

*സാ മുഖ്യതരാപേക്ഷിതത്വാത്.*

***ഭാഷ്യം***

*അതാണ് (ഭക്തിയാണ്)മുഖ്യം.മറ്റുള്ളവയെല്ലാം അതിനെ അപേക്ഷിച്ചിരിക്കുന്നു.*

*ആഹ്നികസമാപ്താവുക്തസ്യപുനഃസ്മരണായസാഇതിനിര്ദ്ദേശഃ*

*സാപരാഭക്തിര്മുഖ്യാപ്രധാനം,ഇതരൈരാത്മജ്ഞാനയോഗാദിഭിഃസ്വോപകാര്യതയാ ആപേക്ഷിതത്വാ ദിത്യര്ത്ഥഃ ഛാന്ദോഗ്യേ യൌവൈഭൂമാതത് സുഖം (7.23)ഇത്യാദിര്യുപക്രമ്യാമ്നായതേ-ആത്മൈവേദം സര് വ്വമിതി സ വാ ഏഷ ഏവം പശ്യന്നേവംമന്വാന് ഏവം വിജാനന്നാത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാ നന്ദഃ സ സ്വരാട്ഭവതി (7.25.2)ഇതി,തദാത്മരതിരൂപായാഃപരഭക്തേഃപശ്യന്നിതി ദര്ശനപ്രിയത്വാദിഭ്രമ നിരാസ മുഖേനാംഗംഭവതി.യഥാ ദണ്ഡിപ്രൈഷമന്വാഹ,പ്രാചീനാവീതിദോഹയതി,അഭിജാനന് ജുഹോതി , ധനവാന് സുഖവാന് ഇത്യാദൌ ദണ്ഡാദ്യംഗം തഥാ ദര്ശനമപിരതേരംഗംമനനവിജ്ഞാനയോരുക്ത പ്രദര്ശനാര്ത്ഥതയാ ന്യായപ്രാപ്തയോരനുവാദഃഏവമാത്മക്രീഡാദേരതിനൈയന്യാദര്ത്ഥപ്രാപ്തോ അനുവാദഏവ അന്യഥാ രത്യുര്ദ്ദേശേ ന ദര്ശനാദിവിധൌ ദര്ശനാദ്യുര്ദ്ദേശേന വാ രത്യാദിവിധൌ വാക്യാനിഭിദ്യരന്.തസ്മാത് ശേഷഃപരാര്ത്ഥത്വാത് (പൂര് വ്വമീമാംസ 3.12)ഇതി ന്യായാദര്ശനമംഗമിത്. അത ഏവ ഭഗവാന്മനുരപി(മഹാഭാരതം ശാന്തി. 194.46)*

*യസ്ത്വക്ത്വാ പ്രാകൃതംകര്മ്മ നിത്യമാത്മരതിര്മ്മുനിഃ*

*സര് വ്വഭൂതാത്മഭൂതാത്മാ സ്യാച്ചേത് പരതമാഗതി.*

*ഇത്യനേനാത്മരതൈഃപ്രാധാന്യമാഹേതി.*

*സാ എന്ന പദം നിര്ദ്ദേശിക്കുന്നത് കഴിഞ്ഞ ആഹ്നികത്തിന്റെ അവസാനം പറഞ്ഞകാര്യങ്ങളെ ഒന്നുകൂടി ഓര്മ്മിപ്പിക്കാനാണ്. ഇത്തരം ഭക്തിയാണ് പ്രധാനം. ഇതരങ്ങളായ ആത്മജ്ഞാനം,യോഗം എന്നിവകൂടി അവയുടെ വ്യാപ്തിക്ക് അതിനെ ആശ്രയിച്ചിരിക്കുന്നതിനാല് എന്നര്ത്ഥം. ഛാന്ദോഗ്യത്തില്, ഏതൊന്നാ ണോ ഭൂമാവ് അതാണ് സുഖമെന്ന ഉപക്രമത്തിനുശേഷം ആത്മാവാണ് ഇക്കാണുന്ന സകലവും ഇപ്രകാരം കണ്ടും കേട്ടും മനനംചെയ്തും അറിഞ്ഞും ആത്മരതിയോടുകൂടി ആത്മക്രീഡ ചെയ്ത് ആത്മവിനെത്തന്നെ മിഥുന മാക്കി, ആത്മാനന്ദത്തോടുകൂടി അവൻസ്വരാട്ടായി ഭവിക്കുന്നു എന്നു പറയുന്നു. ആത്മരതിരൂപമായ പരഭ ക്തിയില് പശ്യന് (കാണുന്നു) എന്ന് ,ദര്ശനപ്രിയത്വാദികളായ ഭ്രമങ്ങളെ നിരാസം ചെയ്യുകവഴി മുഖ്യത്വം കല്പ്പിക്കുന്നു. ദണ്ഡം പിടിച്ചവന് ഗുരുവിനെ തുടര്ന്ന് പ്രൈഷമന്ത്രം ചൊല്ലുന്നു ,പ്രാചീനം(പൂണൂല്)ധരിച്ച്*

*പശുവിനെ കറക്കുന്നു ,അറിവുള്ളവന് യജ്ഞം ചെയ്യുന്നു മുതലായ വാക്യങ്ങളില് ദണ്ഡം എപ്രകാരം അപ്രധാനാംഗമാണോ അപ്രകാരം ദര്ശനം ഇവിടെ ഭക്തിയേക്കാള് അപ്രധാനമാണ്. മനനം,വിജ്ഞാനം മുതലായവയെ ആത്മരതി എന്ന മുഖ്യാംഗത്തിന് ശക്തികൂട്ടാനായി ചേര്ത്തിരിക്കുന്നു.എവിടെ രതിയുണ്ടോ അവിടെ ക്രീഡയും ഉണ്ടാവും എന്നതിനാല് ഈ വാക്കുകള് ആവര്ത്തിച്ചുപയോഗിക്കുന്നു. അല്ലായിരുന്നുവെങ്കില്,വാക്യത്തെ മുറിച്ച്, രതിക്കുവേണ്ടിയുള്ള ദര്ശനമെന്നും , ദര്ശനത്തിനുവേണ്ടിയുള്ള രതിയെന്നും ഉപയോഗിച്ചേനേ. അതിനാല്,ദര്ശനം രതിയേക്കാളും അപ്രധാനമാണ്. പൂര് വ്വമീമാംസ പറയുന്നതുപോലെ, അത് അതിന്റെ ശേഷമായി പരാര്ത്ഥത്തെ കാണുന്നതിനാല്,(അതിന്റെ ലക്ഷ്യമായി മറ്റൊന്നുള്ളതു കൊണ്ട്) അപ്രധാനമാണ്. ഭഗവാന് മനു പറയുന്നു: പ്രാകൃതകര്മ്മങ്ങളെ ത്യജിച്ച് ആത്മരതനായിത്തീര്ന്ന മുനി സര് വ്വഭൂതങ്ങളുടേയും ആത്മാവായി പരമഗതിയെ പ്രാപിക്കുന്നു. ഇവയെല്ലാം ആത്മരതിയുടെ പ്രാധാന്യം കാണിക്കുന്നു.*

***സൂത്രം 11***

*പ്രകരണാച്ച.*

***ഭാഷ്യം***

*പ്രകരണത്തില്നിന്നും.*

*പ്രകരണം രതേരേവ,ഫലവത്വാത് തസ്യാസ്തത്പ്രകരണസ്ഥം ദര്ശനമംഗം ഭവിതുമര്ഹതീതി.*

*ഇവിടെ വിഷയം അഥവാ പ്രകരണം തന്നെ രതിയാണ്.കാരണം അതുതന്നെയാണ് (രതി)ഫലവും . അതിനാല് ദര്ശനം അപ്രധാനാംഗമായി ഭവിക്കുന്നു.*

***സൂത്രം 12***

*ദര്ശനഫലമിതിചേന്ന,തേനവ്യവധാനാത്.*

***ഭാഷ്യം***

*ദര്ശനത്തിന്റെ ഫലമാണ് അമൃതത്വമെന്നതിനെ ഇടയില് തദ് ഉള്ളതുകൊണ്ട് നിരാകരിക്കുന്നു.*

*അഥ ദര്ശനസ്യൈവഫലം സ്വാരാജ്യലക്ഷണമമൃതത്വം,തഥാ ച തസ്യൈവ പ്രകരണമിതി, വൈപരീത്യമിതിചേത്. ന, തേന തച്ഛബ്ദേന സന്നികൃഷ്ടാത്മരതിമാനേവോപസ്ഥിതൌ കാരണാഭാവാത്. പ്രകരണമേവകാരണമിതിചേത്. ന, അന്യോന്യാശ്രയാത്.*

*സ്വരാട് ലക്ഷണത്തോടുകൂടിയ അമൃതത്വം ദര്ശനത്തിന്റെ ഫലമാണല്ലോ. അതിനാല് അതുതന്നെയാണ് പ്രകരണം. നിങ്ങള്പറഞ്ഞതിന്റെ വിപരീതമാണല്ലോ അത് എന്നാണെങ്കില്,അല്ല,തേന എന്ന തദ് ശബ്ദം ഇടയിലുള്ളതുകൊണ്ട്. അവന് സ്വരാട്ടായിഭവിക്കുന്നു എന്നതുകൊണ്ട് ആത്മരതിയോടുകൂടിയവനാണെന്ന് അര്ത്ഥം വന്നുകൂടുന്നു, അല്ലാതെ, ദര്ശിക്കുന്നവനാണെന്ന് അര്ത്ഥം വരുന്നില്ല. വിദൂരസ്ഥമായ അര്ത്ഥമുള്ള ഒന്നിനെ സ്വീകരിക്കുന്നത് ശരിയാവില്ല, അതിനു തക്ക കാരണം കാണുന്നില്ല.*

*പ്രകരണം (പ്രകൃതവിഷയം)തന്നെ കാരണമെന്നാണെങ്കില്,അല്ല. അവിടെ അന്യോന്യാശ്രയത്വം കൊണ്ട് താര്ക്കികമായി പിഴവുവരും.*

***സൂത്രം 13***

*ദൃഷ്ടത്വാച്ച.*

***ഭാഷ്യം***

*പ്രപഞ്ചത്തില് കാണുന്നതുകൊണ്ടും.*

*ദൃഷ്ടംഹി ലോകേ സൌന്ദര്യാദിജ്ഞാനസ്യതരുണ്യാസ്തരുണോരതിഹേതുത്വം ന തു രതേ ജ്ഞാനഹേതുത്വമിതി.ദൃഷ്ടോപകാരകത്വാദപ്യംഗത്വമവധീയതേ.ദൃഷ്ടശ്ചപ്രകൃതേര്ന്നിഷ്ഫലഗുണത്വാല്പ്പമഹിമത്വാപ്രിയത്വാദിജ്ഞാനം മനോമാലിന്യകാരണം ഭൂതേഷ്വകരുണാബഹുലാവ്യാഹതൈശ്വര്യാതിശയിതരൂപാശ്രയ ആത്മേതിജ്ഞാനാന്മാലിന്യനിവൃത്തിസ്തതഃപരാഭക്തിരിതി.അത ഏവദീയതേ (ഗീത. 5.17)ഃ*

*തദ് ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തത്പരായമാഃ*

*ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിര്ദ്ധൂതകന്മഷഃ*

*ഇതി. തഥാ ആയുര് വ്വേദോ അപി ധീ ധൈര്യാത്മാദിവിജ്ഞാനം മനോദോഷൌഷധം പരം (അഷ്ടാംഗഹൃദയം 1.23) ഇതി.*

*സൌന്ദര്യജ്ഞാനംകൊണ്ട് തരുണീതരുണന്മാര്ക്കുതമ്മില് രതിയുണ്ടാവുന്നത് ലോകത്തില് സാധാരണ കണ്ടുവരുന്നതാണ്. പക്ഷേ രതികൊണ്ട് അവിടെ ജ്ഞാനമുണ്ടാവുന്നില്ല.അതിനാല് ജ്ഞാനത്തിന് അംഗത്വം മാത്രം കൊടുക്കുന്നു. രതിക്ക് ഉപകാരത്വം കൊടുക്കുക മാത്രമെ ജ്ഞാനം ചെയ്യുന്നുള്ളു. പ്രകൃതിയില് നിഷ്ഗുണത്വം,അല്പ്പമഹിമത്വം,അപ്രിയത്വം മുതലായവ ഭൃതങ്ങളുടെ മനസ്സില് മാലിന്യത്തിന് ഹേതുവാകുന്നത് കാണുന്നു. മറിച്ച്,കരുണാമയവും ആശ്ചര്യാതിശയരൂപവുമാണ് ആത്മനെന്ന ജ്ഞാനംകൊണ്ട് മാലിന്യങ്ങള് നീങ്ങുന്നു. അതില്നിന്ന്(ജ്ഞാനം) പരാഭക്തി ഉണ്ടാവുന്നു.അതിനാല് ഗീതയില് പരമാത്മാവില് ബുദ്ധിയും ആത്മാവും നിഷ്ഠയും ഉറപ്പിച്ച് അതിനെത്തന്നെ പരായണം ചെയ്യുന്നവര് പുനരാവൃത്തിരഹിതമായ പദത്തിലേക്ക് ജ്ഞാനത്താല് കന്മഷമൊഴിഞ്ഞവരായി ഗമിക്കുന്നു എന്ന് പറഞ്ഞിരിക്കുന്നു.ആയുര് വ്വേദത്തിലും ബുദ്ധി (ധീ)ധൈര്യം,ആത്മവിജ്ഞാനം എന്നിവയാണ് മനോരോഗങ്ങള്ക്ക് പരമമായ ഔഷധമെന്നു പറയുന്നു.*

***സൂത്രം 14.***

*അത ഏവ തദഭാവാദ്വല്ലവീനാം.*

***ഭാഷ്യം***

*അക്കാരണത്താല് അതിന്റെ (ജ്ഞാനത്തിന്റെ)അഭാവത്തിലും ഗോപസ്ത്രീകള്ക്കു മുക്തി ലഭിച്ചു.*

*യത ഏവ ജ്ഞാനം ദൃഷ്ടോപകാരകമംഗമതഏവ ദൃഷ്ടോപകാരം നിരസ്യ മനോമാലിന്യാദിബാധാത് പ്രധാനഭഗവദനുരാഗമാത്രേണ വല്ലവീനാം മുക്തിഃസ്മര്യതേ. യഥാ (വിഷ്ണുപുരാണം 5.13.14.15)*

*തച്ചിന്താവിപുലാഹ്ലാദക്ഷീണപുണ്യചയാ സതി*

*തദപ്രാപ്തിമഹാദുഃഖവിലീനാശേഷപാതകാ.*

*ചിന്തയന്തി ജഗത്സൂതിം പരബ്രഹ്മസ്വരൂപിണം*

*നിരുഛ്വാസതയാ മുക്തിം ഗതാ അന്യാഗോപകന്യകാ ഇതി.*

*ജ്ഞാനത്തിന് ഭക്തി ലഭിക്കാനുള്ള ഒരപ്രധാനഅംഗം എന്നതുകൂടി നിരസിച്ചിട്ടാണ് ഭഗവാനിലുള്ള അനുരാഗം കൊണ്ടുമാത്രം മനോമാലിന്യാദിബാധകളൊഴിഞ്ഞ് ഗോപികമാര്ക്ക് മുക്തി ലഭിച്ചതായി പറയുന്നത്. വിഷ്ണുപുരാണത്തില് ,ഒരു ഗോപിക തന്റെ പുണ്യകര്മ്മഫലങ്ങള്പോലും ക്ഷീണിച്ചിട്ട് ഭഗവച്ചിന്തയില് വിപുലാഹ്ലാദം കൊള്ളുകയും അവനെ ലഭിക്കാതിരിക്കുമ്പോഴുണ്ടാകുന്ന മഹാദുഃഖത്തില് എല്ലാ പാപങ്ങളേയും വിലയിപ്പിച്ചിട്ട് ഇല്ലാതാക്കുകയും ചെയ്തു. ജഗത്തിന്റെ മുഴുവനും ജനനിയും പരബ്രഹ്മസ്വരൂപവുമായ അവനെത്തന്നെ ചിന്തിച്ചിട്ട് ശ്വാസോഛ്വാസംപോലും നിലച്ച നിലയില് മുക്തിപ്രാപിച്ചു എന്നു പറഞ്ഞിരിക്കുന്നു.*

*അത്ര സുഖദുഃഖലിംഗേനാനുരാഗോ അനുമീയതേതേന മുക്തിരിതി വാക്യാര്ത്ഥഃദ്വാരബാധാദവൈഹത കൃഷ്ണലേനാപികര്മ്മണാഫലസിദ്ധിരിവതാവാം രാഗാനുക്തിസ്തദപ്യവഗമ്യതേ ജ്ഞാനമംഗമേവ. പ്രധാനത്വേതുതദഭാവേ ഫലം ന സ്യാത്. ചിന്താച ന ബ്രഹ്മാത്മൈക്യജ്ഞാനം തത് കാരണശ്രവണമനനാധ്യസംഭവാത്. കിന്നവനുരാഗനിയതാനുസ്മൃതിരേവ.ന ചായമര്ത്ഥവാദഃഅപൂര് വ്വാര്ത്ഥത്വാദ് സന്നിധൌ വിദ്ധ്യഭാവാച്ചേതി.*

*അനുരാഗത്തെ അറിയേണ്ടത് സുഖം,ദുഃഖം എന്നീ ലക്ഷണങ്ങള് വെച്ചുകൊണ്ടാണ്. ആ അനുരാഗത്തില്നിന്ന് മുക്തിലഭിക്കുന്നു എന്ന് വാക്യാര്ത്ഥം. യജ്ഞഫലം ഇടനിലക്കാരനെക്കൂടാതെത്തന്നെ,ദ്വാരം വീഴാത്ത സ്വര്ണ്ണഫലം സമര്പ്പിച്ചാല് ലഭിക്കുന്നതുപോലെ, ഗോപികമാര്ക്ക് ജ്ഞാനം കൂടാതെ ഭക്തികൊണ്ടുതന്നെ മുക്തിലഭിച്ചു. അതിനാല് ജ്ഞാനത്തിന് ഭക്തിയുടെ അംഗത്വമേയുള്ളു. ജ്ഞാനമാണ് പ്രധാനമെങ്കില്, അതിന്റെ അഭാവത്തില് ഫലം സിദ്ധിക്കുന്നതെങ്ങനെ. ഭഗവദ്ചിന്ത(ഗോപികളുടെ)ബ്രഹ്മാത്മൈക്യജ്ഞാനമായിരുന്നില്ല. കാരണം ശ്രുവണമനനനിദിദ്ധ്യാസനങ്ങളൊന്നും സംഭവിച്ചിട്ടില്ല. അനുരാഗത്തില് സ്വാഭാവികമായുണ്ടാവുന്ന അനുസ്മൃതി മാത്രമായിരുന്നു അവരുടെ ചിന്ത. ഇതിനെ ഒരു അര്ത്ഥവാദമായി എടുത്തുകൂടാ. കാരണം ഇതൊരു അപൂര് വ്വാര്ത്ഥമാകയാല്,ഇതില് വിധികളൊന്നും ബാധകമല്ല.*

ഇദാനീം ശ്രുതിവിരോധേന പ്രകരണസ്ഥാനലിംഗബാധമാക്ഷിപ്യ സമാധീയതേ.

പ്രകരണം ,സ്ഥാനം,ലക്ഷണം മുതലായി ഇതുവരെ പറഞ്ഞതെല്ലാം ശ്രുതിവിരോധമാകയാല്സ്വീകാര്യമാണോ എന്ന സംശയം ഉന്നയിക്കപ്പെടുന്നു.

***സൂത്രം 15.***

*ഭക്ത്യാ ജാനാതീതി ചേന്നാഭിജ്ഞതാ സാഹായ്യാത്*

***ഭാഷ്യം***

*അവന് ഭക്തികൊണ്ടറിയുന്നു എന്നതിനെ ഞങ്ങള് നിഷേധിക്കുന്നു. കാരണം അറിയുന്നത് അഭിജ്ഞയുടെ സഹായത്താലാണ്. യഥാശ്രുതം(ഗീത 18.55)-*

*ഭക്ത്യാമാമഭിജാനാതി യാവാന് യശ്ചാസ്മി തത്വതഃ*

*നതോമാം തത്വതോജ്ഞാത്വാ വിശതേ തദനന്തരം. ഇതി.*

*തത്ര ഐന്ദ്രയാഗാര്ഹപത്യമുപതിഷ്ഠതേ (തൈ.സം.1.5.8)ഇതിവത് കാരകശ്രുത്യാ ബലീയസ്യാ ഭക്തേര്ജ്ഞാനഹേതുത്വമവസീയതേ. യദ്ധ്യപിദൃഷ്ടത്വാദിത്യനേന ദൃഷ്ടോപകാരേ പ്രത്യക്ഷഗമ്യേന ശ്രുതേരവകാശഃ തഥാ അപി ബ്രഹ്മവിഷയിണ്യാരതേര്ബ്രഹ്മവിഷയജ്ഞാനോപകാര്യത്വം ന പ്രത്യക്ഷഗമ്യം. കിന്തു തരുണ്യാദേതതൌ തഥാ ദര്ശനേന ബ്രഹ്മഗോചരായാമപ്യനുമന്തവ്യം. തഥാ ഹി യദികേവലം ജാനാതീതിവദേത്, നത്വേവം.കിന്ത്വഭിജാനാതീതി. അഭിജ്ഞാ പൂര് വ്വജാതജ്ഞാനമുച്യതേ. തഥാ ഭക്ത്യുപകാരി പൂര് വ്വജ്ഞാനം തത് ഫലരൂപഭക്തിപ്രവര്ത്തകം. അനന്തരം യാവത് തദ്ദാര്ഢ്യം ഭക്ത്യൈവാഭിജ്ഞപ്തിഭാവേനാപേക്ഷ്യതേ വ്രീഹ്യവഹനനേനാവധാനവദിതി. കാര്യസാഹായ്യമുക്തം തതോ ജ്ഞാനദാര്ഢ്യേന ഭക്തിദാര്ഢ്യ സതി വിശത്ഇതി.തസ്മാന്നേയം ശ്രുതിഃകിന്തുന്യായപ്രാപ്താനുവാദ ഇതി.*

*ഗീതയില് ഭക്തിയാല് അവന് എന്നെയും എന്റെ തത്വത്തേയും അറിയുന്നു. പിന്നീട് എന്നില് പ്രവേശിക്കുന്നു എന്നു പറയുന്നു.ഐന്ദ്രി എന്ന ഗാനം കൊണ്ട് ഗാര്ഹപത്യാഗ്നിയിലെത്തുന്നു എന്നുപറയുമ്പോലെ. ഭക്തി ജ്ഞാനത്തെ ഉണ്ടാക്കുകയാണ് ചെയ്യുന്നത്. ഇത് ദൃശ്യാനുഭവമാണ്. പ്രത്യക്ഷാനുഭവമാണ്.ഇവിടെ ശ്രുതിയെ ആശ്രയിക്കേണ്ട ആവശ്യമേയില്ല. എത്രത്തോളം ഭക്തിയെ ജ്ഞാനം സഹായിക്കുന്നു എന്നതിന് പ്രത്യക്ഷം ഉത്തരം തരുന്നില്ല. അതിനാലാണ് ശ്രുതിയെ (ഗീത)ആശ്രയിച്ചത്. തരുണിയുടെ പ്രേമത്തില് കണ്ടതുപോലെ ബ്രഹ്മത്തോടുള്ള അനുരാഗത്തിലും പറഞ്ഞുകൂടേ എന്ന ചോദ്യംവരുന്നു. അങ്ങനെയെങ്കില്, നിങ്ങളുടെ എല്ലാ വാദവും ഒരു ലിംഗത്തില് (ലക്ഷണം)ചെന്നെത്തി ,ഒരനുമാനത്തിലേക്കു നയിക്കുന്നതാവും. ഗീതയിലെ മേല്പ്പറഞ്ഞ പ്രത്യക്ഷമായ നിഗമനത്തെ വിരോധിക്കുന്നതാവും അനുമാനം. തങ്ങളുടെ വാദത്തില് തെറ്റില്ല എന്നു സ്ഥാപിക്കുകയാണ് പിന്നെ. ഗീത അറിയുക എന്നാണ് പറഞ്ഞത് എങ്കില് നിങ്ങള് പറഞ്ഞത് ശരിയാവും (ജാനാതി). എന്നാല് ഗീത പറഞ്ഞത് അഭിജാനാതി (വീണ്ടും അറിയുക) എന്നാണ്. അഭിജ്ഞയെന്നാല് നേരത്തെ അറിയുന്ന ഒന്നിനെ വീണ്ടും അറിയുകയാണ്. അതിനാല് പണ്ട് ഉണ്ടായിരുന്ന ജ്ഞാനം ഭക്തിയെ ഉണ്ടാ്ക്കി എന്നും ഭക്തിയെ പ്രവര്ത്തിപ്പിച്ചു എന്നും വരും.ഈ അഭിജ്ഞയുടെ ദാര്ഢ്യം (വീണ്ടും വീണ്ടുമുള്ള ഓര്മ്മ) കൊണ്ട് ഭക്തി ദൃഢമായിട്ട് ഭവിക്കുന്നു. ഇത് ഏതാണ്ട് ധാന്യത്തില്നിന്ന് വീണ്ടും വീണ്ടും കുത്തിച്ചേറി ഉമിയും മറ്റും വേര്തിരിക്കുന്നതുപോലെയാണ്.ഗീതയിലെ ഉദ്ധരണി ഈ സഹായത്തെയാണ് ചൂണ്ടിക്കാട്ടുന്നത്. ജ്ഞാനം ദൃഢമായിക്കഴിഞ്ഞാല് ഭക്തി ദൃഢമാവും .ഭക്തി ദൃഢമായാല് അവന് പ്രവേശിക്കുന്നു. അതിനാല് ഇതൊരു ശ്രുതിയല്ല. ന്യായം കൊണ്ടുലഭിച്ചതിനെ വീണ്ടും ആവര്ത്തിച്ചുറപ്പിക്കല് (അനുവാദം)മാത്രമാണ്.*

*ഏതമേവാര്ത്ഥസ്സ്ഫുടീകരോതി. ഇതേ അര്ത്ഥം വീണ്ടും സ്ഫുടമാക്കുന്നു.*

***സൂത്രം 16***

*പ്രാഗുക്തം ച*

***ഭാഷ്യം***

*ഇത് മുമ്പേ പറഞ്ഞതുമാണ്.*

*ഭക്ത്യാ മാമിത്യസ്യപൂര് വ്വം ബ്രഹ്മഭൂയായകല്പ്പതേ (ഗീത 18.53)ഇത്യഭിധായ,*

*ബ്രഹ്മഭൂതഃപ്രസന്നാത്മാ ന ശോചതി ന കാംക്ഷതി*

*സമസ്സര് വ്വേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം ഇത്യുക്തം. (ഗീതാ 18.54) തസ്യ തു ജ്ഞാതബ്രഹ്മണോ ജ്ഞാനപ്രയോജനാഭാവാധ്യുക്തമനുവാദത്വമിതി.*

*ഭക്തിയാല് എന്നെ അറിയുന്നു,എന്നതിനുമുമ്പ് അവന് ബ്രഹ്മമാകാനര്ഹത നേടുന്നു എന്നും ഗീത പറഞ്ഞിട്ടുണ്ട്. മാത്രമല്ല,ബ്രഹ്മമായിക്കഴിഞ്ഞ് ,പ്രസന്നാത്മാവായ ജീവന് ഒന്നിനും ദുഃഖിക്കുന്നില്ല,ഒന്നും ആഗ്രഹിക്കുന്നുമില്ല,എല്ലാ ഭൂതങ്ങളിലും സമത്വഭാവത്തോടെ എന്റെ ഭക്തി ലഭിച്ചവനായിത്തീരുന്നു എന്നും പറയുന്നുണ്ട്. ഇപ്രകാരം ബ്രഹ്മത്തെ അറിഞ്ഞുകഴിഞ്ഞ ഒരാള്ക്ക് ജ്ഞാനം കൊണ്ട് ഒരു പ്രയോജനവുമില്ലാതായിക്കഴിഞ്ഞു. അതിനാല്,നേര്ത്തെ പറഞ്ഞ അനുവാദമാണെന്ന വാദം ശരിയാണെന്ന് സ്ഥാപിക്കപ്പെടുന്നു.*

***സൂത്രം 17.***

*ഏതേന വികല്പ്പോ അപി പ്രത്യുക്തഃ*

***ഭാഷ്യം***

*ഇതുകൊണ്ട് വികല്പ്പങ്ങള് പോലും ഇല്ലാതായിത്തീരുന്നു.*

*ഏതേന ജ്ഞാനസ്യാംഗത്വനിര്ണ്ണയേന ജ്ഞാനഭക്ത്യോരത്ര വികല്പ്പപക്ഷോ അപി പ്രയുക്തോ നിരാകൃത ഇതി മന്തവ്യം. നഹ്യംഗാംഗിനോരേകത്ര വികല്പ്പോ ഭവതീതി.അഭിശബ്ദാത് സമുച്ചയോപീതി.*

*ഇപ്രകാരം ജ്ഞാനത്തിന് ഭക്തിയുടെ അംഗത്വം നിര്ണ്ണയിച്ച ശേഷം ഇവയിലേതെങ്കിലുമൊന്ന് അന്ത്യം (അവസാനം) ആവാം എന്ന വികല്പ്പത്തേയും ഖണ്ഡിക്കുന്നു.ലക്ഷ്യം ഒന്നേയുളളൂ.ലക്ഷ്യമാണ് അവസാനം. ലക്ഷ്യവും മാര്ഗ്ഗവും വികല്പ്പങ്ങളാവുക വയ്യ. അപി എന്നതുകൊണ്ട്, അവ രണ്ടും അന്ത്യങ്ങളാണെന്നത് നിരസിക്കുന്നു.*

***സൂത്രം 18.***

*ദേവഭക്തിരിതരസ്മിന് സാഹചര്യാത്*

***ഭാഷ്യം***

*ദേവഭക്തി എന്നുപറയുമ്പോള്,ബ്രഹ്മത്തില്നിന്ന് ഇതരമായ ഒന്നിനെയുളള ഭക്തി എന്ന് സാഹചര്യം കൊണ്ട് വന്നുകൂടുന്നു.*

*ക്വചിദേവം ശ്രൂയതേ(ശ്വേത.ഉപ 6.23)-*

*യസ്യദേവപരാഭക്തിര്യഥാദേവേ തഥാ ഗുരൌ*

*തസ്യൈതേകഥിതാഹ്യര്ത്ഥാഃപ്രകാശന്തേമഹാത്മനഃ ഇതി.*

*അത്ര ദേവഭക്തിരീശ്വരേതരസ്മിന് ദേവേമന്തവ്യാ. കുത. ഗുരുഭക്തിസാഹചര്യാത്. സാഹചര്യഹി നാമൃത ഫലായാം ഭക്തൌ ഘടതേ.ഇന്ദ്രാദിദേവതാസ്ത്വാരാധിതാഃശുഭവജ്ഞാനഫലായഭവന്തീതി സാഹചര്യമപി നിര്ണ്ണആയകം .സാഹചര്യാദ്ദുലൂകശബ്ദവദുക്തയുക്തേരുപഷ്ടംഭകമേതത്.*

*ശ്രുതി പറയുന്നു, ആരാണോ പരാഭക്തിയുളളവന്, ആരാണോ ദേവനിലും ഗുരുവിലും അതുപോലെ ഭക്തിയുളളവന്,ആ മഹാത്മാവിന് എല്ലാം സ്വയം പ്രകാശിപ്പിച്ചുകൊടുക്കുന്നു.ഇവിടെ ദേവഭക്തി ,ഈശ്വരേതരമായ ദേവന്മാരിലുളള ഭക്തി എന്നാണര്ത്ഥം എടുത്തിരിക്കുന്നത്. കാരണമെന്ത്. ഗുരുഭക്തിയുടെ സാഹചര്യം കൊണ്ടുതന്നെ. ഇത്തരം സാഹചര്യം അമൃതത്വം തരുന്ന പരാഭക്തിയുമായി യോജിക്കുന്നില്ല. ഇന്ദ്രാദിദേവന്മാരെ ആരാധിച്ചാല് അവരും ശുഭഫലവും ജ്ഞാനവും തരും. ഇവിടെ സാഹചര്യമാണ് നിര്ണ്ണായകം . സാഹചര്യംകൊണ്ട് ഉലൂകശബ്ദംപോലെ ഇത് തെളിയിക്കപ്പെടുന്നു.(ഉലൂകം മൂങ്ങ, കണാദന്റെ പേര്)*

***സൂത്രം 19.***

*യോഗാസ്തൂഭയാര്ത്ഥമപേക്,ണാത് പ്രയാജവേത്.*

***ഭാഷ്യം***

*യോഗം രണ്ടിനും വേണ്ടിയാണ്.പ്രയാജമെന്ന ചടങ്ങുപോലെ അത് രണ്ടിനും ആവശ്യമാണ്.*

*യോഗഃപുനജ്ഞാനാര്ത്ഥ ഭക്ത്യര്ത്ഥ ച ഭവതി. സമാഹിതമനസ്കതായാ ഉഭാഭ്യാമപേക്ഷണാത്. നനുഗുണാനാം ച പരാര്ത്ഥത്വാദസംബന്ധഃസമത്വാത് സ്യാത് (പൂര് വ്വമീമാംസ 3.1.21) ഇതി ന്യായാത് പ്രധാനാംഗം*

*യോഗഃകഥമംഗാംഗമിത്യത ആഹ പ്രയാജവദിതി. യഥാ പ്രയാജോ വാജപേയസ്യാംഗം തദീയ ദീക്ഷണീയാ ദേരപ്യാംഗം തദ്വതഃ തദംഗതാബോധകപ്രമാമാവിശേഷാത്. കേവലം ജ്ഞാനാര്ത്ഥയോഗാനുഷ്ഠാനം പ്രസംഗേന ഭക്തിമുപകരോതീതി. ഏവം വിഷയവൈരാഗ്യമപ്യുഭയാര്ത്ഥമന്തവ്യം.*

*യോഗം ജ്ഞാനത്തിനും ഭക്തിക്കും ആവശ്യമായി വരുന്നു. കാരണം,മനസ്സിനെ സമാഹരിക്കുന്നത് (ഏകാഗ്ര മാക്കുന്നത്)രണ്ടിനും ആവശ്യമാണ്. ഗുണങ്ങളുടെ (സത്വാദി)പരാര്ത്ഥം മുതലായ സംബന്ധം കൊണ്ടാണ് സമത്വമുണ്ടാവുന്നതെന്ന ന്യായത്താല്,യോഗമാണ് പ്രധാനാംഗമെന്ന് എങ്ങനെ പറയും. യോഗം മറ്റൊ ന്നിന്റെ അംഗമായിട്ട് വരുന്നതാണല്ലോ. പ്രയാജം വാജപേയത്തിന്റേയും ദീക്ഷണീയത്തിന്റേയും അംഗമായി രിക്കുന്നതുപോലെ .യോഗം ആദിയില് കേവലം ജ്ഞാനത്തിനുമാത്രം അനുഷ്ഠിച്ചിരുന്നതാണ്. പിന്നീട്, പ്രസം ഗേന ഭക്തിക്കും ഉപകരിച്ചു.ഇപ്രകാരം വിഷയവൈരാഗ്യവും രണ്ടിനും പ്രയോജകമാണെന്നറിയുക.*

*നനു ഈശ്വരപ്രണിധാനാത് (യോഗസൂത്രം 1.23)ഇതി പതഞ്ജലിസ്മരണം ദുരപന്വവം തത്ര പ്രണിധാനാഭി ധേയസ്യ ഭഗവദ്ഭജനസ്യ സമാധിസിദ്ധ്യര്ത്ഥത്വമിതികഥം ഭക്തേഃപ്രാധാന്യമിത്യത ആഹഃ*

*ഈശ്വരപ്രണിധാനാത് എന്നപതഞ്ജലിസൂത്രം സ്മരിക്കുമ്പോള്,അതിനെ എതിര്ക്കുന്നതു പ്രയാസമാണ്. പ്രണിധാനം എന്ന പേരുള്ള ഭഗവദ്ഭജനത്താല്,സമാധി സിദ്ധിക്കുന്നു. അപ്പോള്,ഭക്തിക്ക് പ്രാധാന്യം എങ്ങനെ വരും.*

***സൂത്രം 20***

*ഗൌണ്യാതു സമാധിസിദ്ധിഃ*

***ഭാഷ്യം***

*ഗൌണമായ ഭക്തികൊണ്ടും സമാധി സിദ്ധിക്കുന്നു.*

*തത്ര പ്രണിധാനം ഗൌണഭക്തിരേവ ന പ്രധാനം തഥാ സമാധിസിദ്ധിരിതി ന സ്മൃതിവിരോധോ അപീതി. ഭവതി ച വാക്യശേഷസ്തത്രൈവ-തസ്യവാചകഃപ്രണവഃ(യോ.സൂ.1.27) തജ്ജപസ്തദര്ത്ഥ ഭാവനം (യോ. സൂ.1. 28 ) ഇതി.*

*പ്രണിധാനം ഗൌണഭക്തിയാണ്,അതുകൊണ്ട് സമാധി സിദ്ധി്ക്കുമെന്നതില് സ്മൃതിവിരോധമില്ല. അതിനെ ത്തുടര്ന്ന് അതിന്റെ വാചകം പ്രണവമാണെന്നും അതിന്റെ അര്ത്ഥഭാവനത്തോടുകൂടിയ ജപം എന്നും വരു ന്നുണ്ടല്ലോ.*

***സൂത്രം 21.***

*ഹേയാ രാഗത്വാദിതി ചേന്നോത്തമാസ്പദത്വാത് സംഗവത്*

***ഭാഷ്യം***

*ഭക്തി രാഗത്വമാകയാല്,ഉപേക്ഷിക്കണമെന്ന് പറഞ്ഞേക്കാം. അതുശരിയല്ല. കാരണം അതിന്റെ വിഷയം ഏറ്റവും ഉത്തമമാണ് എന്നതുതന്നെ. സംഗത്തോടുതുല്യമായി(സദ്സംഗം).*

*യോഗശാസ്ത്രപ്രസ്താവാദിദം സൂത്രം.യോഗശാസ്ത്രോക്തരാഗത്വം വിശേഷാദ്ഭക്തിരപിമുമുക്ഷുണാ ഹേയൈവഃ തഥാ ച സൂത്രം.രാഗദ്വേഷാഭിനിവേശാഃക്ലേശാഃ(യോ.സൂ.2.3)ഇതി.ഏവഞ്ചേതദുച്യതേ-നൈവം വാച്യം. ഉത്ത മാസ്പദത്വാദ് ഭക്തേഃപരമേശ്വരവിഷയത്വാദിതിയാവത്. നഹി രാഗത്വമാത്രേണ ഹേയത്വം കിന്തു സംസാരാ നുബന്ധിരാഗത്വേനൈവ. യഥാ സംഗത്വമാത്രേണ ന ത്യാജ്യതാ കിന്ത്വസത്സംഗത്വേന തദ്വത്. തഥാ ചേശ്വ രഭക്തിര്ഹൈയാ രാഗത്വാദിത്യത്ര സംസാരാനുബന്ധിത്വം മോക്ഷാനനുഗുണത്വം ചോപാധിഃന ചാ സാത്വി കീ യാ യജന്തേ സാത്വികാദേവാന് (ഗീത.17.4)ഇത്യാദി നാ സാത്വികത്വകീര്ത്തനാദിതി.*

*യോഗശാസ്ത്രത്തെ കുറിച്ച പ്രസ്താവിക്കയാല്,ഈ സൂത്രം പറയുന്നു. മുമുക്ഷു രാഗത്വവിശേഷമായ ഭക്തികൂടി ഉപേക്ഷിച്ചുകളയണമെന്ന് യോഗശാസ്ത്രം പറയുന്നു. അതിനാലാണ് രാഗവും ദ്വേഷവും അഭിനിവേശവും ക്ളേശങ്ങളാണെന്ന് പറഞ്ഞിരിക്കുന്നത്. ഈ വാദത്തിന് മറുപടിയെന്തെന്നാല്,ഭക്തിയുടെ ഉത്തമാസ്പദത്വ മാണ്. അതിന്റെ വിഷയം പരമേശ്വരനാണ് എന്നതാണ്. അത് രാഗത്വമാണെന്നതുകൊണ്ടുമാത്രം ഉപേ ക്ഷിച്ചുകളയേണ്ടതില്ല.സംസാരവിഷയങ്ങളോട് അനുബന്ധിച്ച രാഗമല്ല അത്. ഒരുസംഗത്തെ അത് സംഗ മാണെന്നതുകൊണ്ടല്ല,അസദ്സംഗമാണെന്നതുകൊണ്ടാണ് ഉപേക്ഷിക്കേണ്ടത്. ഇവിടേയും അതാണ്പറയു*

*ന്നത്.രാഗത്വം ഉപേക്ഷിക്കേണ്ടത് അത് ലൌകികവിഷയങ്ങളോടാവുമ്പോഴാണ്.ഭഗവാനിലുള്ള രാഗത്വ മാവുമ്പോഴല്ല. മോക്ഷസാധനമല്ല എന്നു വരുമ്പോഴും ഉപേക്ഷിക്കാം. ഈ രാഗത്വത്തില് സാത്വികഗുണമുണ്ട് എന്ന് സാത്വികന്മാര് യജിക്കുന്നു എന്ന ഗീതാവാക്യത്തില് കാണുക.*

***സൂത്രം 22***

*തദേവ കര്മ്മിജ്ഞാനിയോഗിഭ്യആധിക്യശബ്ദാത്.*

***ഭാഷ്യം***

*ഭക്തന് കര്മ്മിയേക്കാളും ജ്ഞാനിയേക്കാളും യോഗിയേക്കാളും അധികം ഉയര്ന്നവനാണെന്ന് ശ്രുതിയില്നിന്ന് ഗ്രഹിക്കാം.*

*തദേവംഭജനംമുഖ്യംതസ്യാഭക്തോരാമുഖ്യത്വം.ഏതത്സര്വ്വഥൈവനിശ്ചിതം*

*യസ്മാദേവംശബ്ദതേ.(ഗീത.6.46.47)-*

*തപസ്വിഭ്യോ അധികോയോഗീജ്ഞാനീഭ്യോ അപിമതോധികഃ*

*കര്മ്മിഭ്യശ്ചാധികോയോഗീതസ്മാദ്യോഗീ ഭവാര്ജ്ജുനഃ*

*യോഗിനാമപി സര് വ്വേഷാം മദ്ഗതേനാന്തരാത്മനാ*

*ഷ്രദ്ധാവാന് ഭജതേ യോ മാം സ മേ യുക്തതമോമതഃ ഇതി.*

*അത്ര വിശേഷണാനാം തപ ആദിനാമാധിക്യനിബന്ധനം വിശേഷ്യാണാമാധിക്യം ക്രമാദിതി മന്തവ്യം.ന ഖലംഗസ്യമുഖ്യാദാധിക്യമുപപദ്യതേ,തസ്മാദ് ഭക്തിഃപ്രധാനമിതി.*

*ഭജനമാണ് ,ഭക്തിയാണ് മുഖ്യമെന്ന് ഗീതാവാക്യത്തില്നിന്നു വ്യക്തമാണ്. തപസ്വിയേക്കാളും മഹാനാണ് യോഗി,ജ്ഞാനിയേക്കാളും കര്മ്മിയേക്കാളും മഹാനാണ് യോഗി, എന്നില് ലയിച്ച അന്തരാത്മാവോടു കൂടി, ശ്രദ്ധയോടുകൂടി,എന്നെ ഭജിക്കുന്നവനാണ് എല്ലാ യോഗികളേക്കാളും യോഗയുക്തനെന്നാണ് എന്റെ മതം എന്ന് ഗീത പറയുന്നു. അതായത് തപസ്സ് മുതലായ ഗുണങ്ങള്,ക്രമത്തില് അധികമധികം മഹത്താണ്, ഭക്തിയാണ് ഏറ്റവും മഹത്തും പ്രധാനവും എന്നു ഗ്രഹിക്കാം.*

*ശ്രുത്യര്ത്ഥേനാപി തദുത്പത്തിപരിഹാരാര്ത്ഥ പഠതി. ഏതെങ്കിലും തരത്തിലുള്ള തര്ക്കം ഉണ്ടാവാതിരിക്കാന് വീണ്ടും പറയുന്നു.*

***സൂത്രം 23.***

*പ്രശ്നനിരൂപണാഭ്യാമാധിക്യസിദ്ധേഃ*

***ഭാഷ്യംഃ***

*പ്രശ്നം,അതിന്റെ നിരൂപണം എന്നിവ കൊണ്ട് ഭക്തിയാണ് മുഖ്യമെന്നു സിദ്ധിക്കുന്നു.*

*അത്ര കൃത്സ്നോ അപി ദ്വാദശാദ്ധ്യായ ഉദാഹരണം.ഏവം സതതയുക്താ യേ ഭക്താസ്ത്വാം പര്യുപാസതേ.യേ ചാപ്യക്ഷരമവ്യക്തം തേഷാംകെയോഗവിത്തമഃ(ഗീ. 12.1)ഇതി പ്രശ്നഃ*

*മയ്യാവേശ്യമനോയേമാം നിത്യയുക്താ ഉപാസതേ*

*ശ്രദ്ധയാ പരയോപേതാസ്തേമേ യുക്തതമാ മതാഃ*

*യേത്വക്ഷരമനിര്ദ്ദേശ്യമവ്യക്തം പര്യുപാസതേ*

*സര് വ്വത്രഗമചിന്ത്യഞ്ച കൂടസ്ഥമചലംധ്രുവം.*

*സന്നിയമ്യേന്ദ്രിയഗ്രാമം സര് വ്വത്രസമബുദ്ധയഃ*

*തേ പ്രാപ്നുവന്തി മാമേവ സര് വ്വഭൂതഹിതേ രതഃ*

*ക്ലേശോധികതരസ്തേഷാമവ്യക്താസക്തചേതസാം*

*അവ്യക്താഹി ഗതിര്ദുഃഖം ദേഹവദ്ഭിരവാപ്യതേ*

*യേതു സര് വ്വാണികര്മ്മാണി മയി സംന്യസ്യമത്പരാഃ*

*അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ*

*തേഷാമഹം സമുദ്ധര്ത്താ മൃത്യുസംസാരസാഗരാത്*

*ഭവാമി ന ചിരാത് പാര്ത്ഥ മയ്യാവേശിതചേതസാം(ഗീ 12.2-7)*

*ഇതി നിരൂപണം. താഭ്യാം ഭക്തേഃപ്രാധാന്യസിദ്ധേഃനാര്ത്ഥവാദത്വമായാതി. പ്രശ്നനിരൂപണം ഹി നിര്ണ്ണയാര്ത്ഥം പ്രസിദ്ധം ന സ്തുത്യര്ത്ഥമിതി.കേവലാംഗാനുഷ്ഠാനേന ക്ലേശാധിക്യമേവേതി.*

*ഇവിടെ ഗീതയുടെ പന്ത്രണ്ടാം അദ്ധ്യായം മുഴുവനും ഉദാഹരണമാണ്. പ്രശ്നം ഇതാണ്- സതതയുക്തരായി അങ്ങയെ പര്യുപാസിക്കുന്നവരുണ്ട്,അക്ഷരവും അവ്യക്തവുമായതിനെ ഉപാസിക്കുന്നവരുമുണ്ട്. ഇവരിലാരാണ് യോഗവിത്തമന്മാര്.*

*നിരൂപണം ഇങ്ങനെയാണ്:- എന്നിലാവേശിക്കപ്പെട്ടമനസ്സോടുകൂടി ശ്രദ്ധയോടെ നിത്യയുക്തരായി എന്നെ ഭജിക്കുന്നവരാണ് യോഗയുക്തന്മാരെന്നാണ് എന്റെ അഭിപ്രായം. എന്നാല് അക്ഷരവും അനിര്ദ്ദേശ്യവും കൂടസ്ഥവും ധ്രുവവും അചലവുമായതിനെ ഉപാസിക്കുന്നവര് എന്നില്ത്തന്നെയാണ് എത്തിച്ചേരുന്നത്. അവര്, ഇന്ദ്രിയങ്ങളെയെല്ലാം സംയമം ചെയ്ത് സര് വ്വത്തിലും സമബുദ്ധിയോടുകൂടി സര് വ്വഭൂതഹിതത്തില് രതിയോടുകൂടി എന്നെത്തന്നെ പ്രാപിക്കുന്നു. അവ്യക്തത്തില് ചേതസ്സ് ആസക്തി പ്രാപിക്കുന്നവരുടെ മാര്ഗ്ഗം കൂടുതല് ക്ലേശകരമാണ്. ദേഹമെടുത്തവര്ക്ക് അവ്യക്തത്തിലേക്കുള്ള വഴി (ഗതി)ദുഃഖകരമാണ്. മല്പരായണരായി സകല കര്മ്മവും എന്നില് സന്യസിച്ച് ,അനന്യമായ യോഗത്തോടെ എന്നെ ധ്യാനിച്ചുപാസിക്കുന്നവര്ക്ക് ,മൃത്യുസംസാരസാഗരത്തില്നിന്നുള്ള സമുദ്ധര്ത്താവായി ഞാന് ഭവിക്കുന്നു.എന്നില് ആവേശിക്കപ്പെട്ട ചേതസ്സുകള്ക്ക് ഹേ,പാര്ത്ഥാ, ഇതാണ് സംഭവിക്കുന്നത്.*

*ഈ നിരൂപണത്തില്നിന്ന് ഭക്തിയുടെ പ്രാധാന്യം സിദ്ധിക്കുന്നു. ഇത് വെറും അര്ത്ഥവാദമല്ല. പ്രശ്നവും അതിന്റെ നിരൂപണരൂപത്തിലുള്ള ഉത്തരവും വെറും അര്ത്ഥവാദത്തിനുവേണ്ടിയാവുകയില്ല. അത് ഒരു സംശയം തീര്ക്കാനാണ്. കേവലമായ അംഗാനുഷ്ഠാനം ക്ലേശമേറിയതാണ് എന്നു കാണിക്കലാണ് ഇവിടെ ഉദ്ദേശം.*

*ശ്രദ്ധാപ്രസംഗാത് ഭക്തേഃശ്രദ്ധാരൂപത്വശങ്കാപിശാചീം നിരാകരോതി.*

*ശ്രദ്ധയെപ്പറ്റി പറഞ്ഞപ്പോള്,ഭക്തി ശ്രദ്ധയുടെ രൂപമാണെന്ന ശങ്കാപിശാചിനെ നിരാകരിക്കാനായി പറയുന്നു.*

***സൂത്രം 24.***

*നൈവ ശ്രദ്ധാ തു സാധാരണ്യാത്.*

***ഭാഷ്യം***

*ശ്രദ്ധ സാധാരണമാണ്. അതുകൊണ്ട് ഭക്തി ശ്രദ്ധയല്ല.*

*ഭക്തിര്ന്ന സര് വ്വഥാ ശ്രദ്ധാത്വേന ശങ്കനീയാ,ശ്രദ്ധായാഃകര്മ്മമാത്രാംഗത്വാത്.ന ചൈവമീശ്വരഭക്തിരിതി.*

*ഭക്തിയെ ശ്രദ്ധയായി ധരിക്കരുത്. ശ്രദ്ധ കര്മ്മത്തിന്റെ ഒരു അംഗം മാത്രമാണ്. ഈശ്വരഭക്തി അങ്ങനെയല്ല.*

***സൂത്രം 25***

*തസ്യാം തത്വേ ചാനവസ്ഥാനാത്*

***ഭാഷ്യം***

*അങ്ങനെയായിരുന്നുവെങ്കില്,അനവസ്ഥാനം വരുമായിരുന്നു.*

*ശ്രദ്ധാവാന് ലഭതേ ജ്ഞാനം .ശ്രദ്ധിക്കുന്നവന് ജ്ഞാനം ലഭിക്കുന്നു.*

*ശ്രദ്ധാവാന് ഭജതേയോമാം സമേയുക്തതമോമതഃ ഇതി ഹി ശ്രുതം.തത്ര ഭക്തൌ ശ്രദ്ധാ രൂപായാം ശ്രദ്ധാംഗത്വേപ്രതീതേ അനവസ്ഥാപ്രസംഗാത് ശ്രദ്ധായാ അനംഗത്വാത്. അന്യഥാ തസ്യാമപി ശ്രദ്ധാന്തരമിത്യനവസ്ഥൈവ. തസ്മാദാരംഭണീയാരംഭേ ആരംഭണീയവദാചമനേ ചാചമനവദ്ഭക്തൌ ശ്രദ്ധാനാംഗംസ്യാത്. ശ്രദ്ധാഭക്തിസമന്വിത ഇതി ഭേദേന കഥനാച്ച.*

*ശ്രദ്ധയോടുകൂടി എന്നെ ഭജിക്കുന്നവനാണ് ഏറ്റവും യോഗ.യുക്തനെന്ന് പ്രസിദ്ധം. ഇവിടെ ഭക്തിയും ശ്രദ്ധയും ഒന്നായെടുക്കുന്നപക്ഷം ,ശ്രദ്ധയുടെ അംഗത്വം കൊണ്ട് അനവസ്ഥ (കാര്യകാരണങ്ങള് പരസ്പരം അവസാനമില്ലാതെ പിന്തുടരുന്ന അവസ്ഥ) സംഭവിക്കും. എന്നാല് ഭക്തിക്ക് അംഗത്വമില്ല. ആരംഭശ്ലോകത്തിന് മറ്റൊരു ആരംഭശ്ലോകമോ,ആചമനത്തിന് മുമ്പ് മറ്റൊരു ആചമനമോ ഇല്ലാത്തപോലെ ഭക്തിക്കുമുമ്പ് മറ്റൊ*

രു ഭക്തി ആവശ്യമില്ല. മാത്രമല്ല,ശ്രദ്ധയോടുകൂടിയും ഭക്തിയോടുകൂടിയും ഭജിക്കുക എന്നു ഭേദം പറയുന്ന തുകൊണ്ട് ശ്രദ്ധ ഭക്തിയല്ല എന്നു വ്യക്തമാണ്.

**സൂത്രം 26**

ബ്രഹ്മകാണ്ഡം തു ഭക്തൌ തസ്യാനുജ്ഞാനായസാമാന്യാത്

**ഭാഷ്യം**

ബ്രഹ്മകാണ്ഡം ഭക്തിയിലവസാനിക്കുന്നു. അതിനാല്,പിന്തുടര്ന്നുവരുന്നഭക്തിയുടെ പൂര് വ്വകാണ്ഡമാണ് ബ്രഹ്മകാണ്ഡം.

ജ്ഞാനാപ്രാധാന്യേ ജ്ഞാനകാണ്ഡമിത്യുത്തരകാണ്ഡപ്രസിദ്ധിര്നസ്യാദിതിമന്വാനം പ്രത്യുച്യതേഃ ഭക്ത്യര്ത്ഥബ്രഹ്മകാണ്ഡം ശ്രൂയതേ ന ജ്നാനാര്ത്ഥം അജ്ഞാതാര്ത്ഥജ്ഞാപനസ്യ കാണ്ഡദ്വയ സാമാന്യാത്.അന്യഥാ ധര്മ്മജ്ഞാനാര്ത്ഥം പൂര് വ്വകാണ്ഡാമ്നാതമപി ജ്ഞാനകാണ്ഡം സ്യാത്. ന ച ജ്ഞാനവിധിസംഭവതിയേനതത്പ്രാധാന്യാദപിജ്ഞാനകാണ്ഡംഭവേദിതി.

തസ്മാജ്ഞാനകാണ്ഡമിതിഭ്രമഃകിന്തു ബ്രഹ്മകാണ്ഡമേവ. അത ഏവ അഥാതോ ബ്രഹ്മജിജ്ഞാസാ (ബ്ര.സൂ.1.1.1)ഇതി സൂത്രിതം .തത്ര ഭക്തയര്ത്ഥത്വാത് ഭക്തികാണ്ഡമപീതി. ഇത്യാചാര്യസ്വപ്നേശ്വരവിദ്വദ്വരവിരചിതേ ശാണ്ഡില്യശതസൂത്രീയേ ഭാഷ്യേ പ്രഥമാദ്ധ്യായസ്യ ദ്വിതീയമാഹ്നികം .

സമാപ്തശ്ച പ്രഥമോദ്ധ്യായഃ

ജ്ഞാനം അപ്രധാനമായിരുന്നെങ്കില്,ജ്ഞാനകാണ്ഡം ഉത്തരകാണ്ഡമെന്ന പ്രസിദ്ധി നേടുകയില്ലായിരുന്നു എന്ന് പറയുന്നവര്ക്ക് പ്രത്യുത്തരം നല്കുന്നു. ബ്രഹ്മകാണ്ഡം പ്രകാശിപ്പിക്കപ്പെടുന്നത് ഭക്തിക്കുവേണ്ടിയാണ്. ജ്ഞാനത്തിനുവേണ്ടിയല്ല. രണ്ടുകാണ്ഡങ്ങളും മുമ്പ് അറിയാതിരുന്ന ഒന്നിനെ പ്രകാശിപ്പിക്കുകയാണ്. അല്ലെന്നുവരികില്,ധര്മ്മജ്ഞാനത്തിനുള്ള പൂര് വ്വകാണ്ഡവും ജ്ഞാനകാണ്ഡമെന്ന് അറിയപ്പെടേണ്ടിയിരുന്നു. ജ്ഞാനപ്രാധാന്യം കൊണ്ട് ഇത് ജ്ഞാനകാണ്ഡമായി ഭവിക്കുന്നു എന്നുള്ള ജ്ഞാനവിധി എവിടേയും കാണുന്നില്ല. അതിനാല് ജ്ഞാനകാണ്ഡമെന്നു വിളിക്കുന്നതുതന്നെ ഒരു ഭ്രമമാണ്.അതുകൊണ്ടാണ് ഈ സൂത്രത്തില്,ബ്രഹ്മകാണ്ഡമെന്നു പറയുന്നത്. അഥാതോ ബ്രഹ്മജിജ്ഞാസാ എന്ന ബ്രഹ്മസൂത്രപ്രകാരം , ബ്രഹ്മനിലുള്ള ഭക്തിക്കുവേണ്ടിയാകയാല്,ബ്രഹ്മകാണ്ഡം വാസ്തവത്തില് ഭക്തികാണ്ഡമാണ്.

# അദ്ധ്യായം 2 ആഹ്നികം 1

തസ്യാഭക്തേഃസാക്ഷാത്പ്രയത്നാനിഷ്പാധ്യത്വേന നിഷ്പത്യര്ത്ഥസാധനാന്തരാപേക്ഷാ.തത്രാന്തരംഗസാധനം ജ്ഞാനം.ബഹിരംഗസാധനാന്യപരഭക്തിപ്രഭൃതീതി.തേഷാം വിവേകായ ദ്വിതീയാദ്ധ്യായാരംഭഃ

ഭക്തി സാക്ഷാത് പ്രയത്നം കൊണ്ട് ഉല്പ്പാദിപ്പിക്കാവുന്നതല്ല. അതിനാല്,ഭക്തി ഉല്പ്പാദിപ്പിക്കാന് മറ്റു സാധനകള് വേണ്ടിവരുന്നു. ഇവയിൽവെച്ച് അന്തരംഗസാധനമാണ് ജ്ഞാനം. അപരഭക്തി മുതലായവ ബഹിരംഗസാധനമാണ്. ഇവയുടെ വിവേകത്തിനായി(തിരിച്ചറിവിനായി)രണ്ടാമദ്ധ്യായം ആരംഭിക്കുന്നു.

**സൂത്രം 27.**

ബുദ്ധിഹേതുപ്രവൃത്തിരാവിശുദ്ധേരവധാതവത്

**ഭാഷ്യം**

വിശുദ്ധി മുഴുവനായി നേടുന്നതുവരെ ബുദ്ധിഹേതുപ്രവൃത്തി അവധാനപൂര് വ്വം തുടര്ന്നുകൊണ്ടേ ഇരിക്കണം.

ബുദ്ധിർബ്രഹ്മപ്രമിതിഃസായധ്യപി കൃത്യാനിഷ്പാത്യാ തഥാപി തദ്ധേതുനാം ശ്രവണമനനനിദിദ്ധ്യാസനാദീനാം തന്നിഷ്പ്ത്തയേ അനുഷ്ഠാനമാവശ്യകം. തത് കിം സകൃത്കൃതേകൃതശാസ്ത്രാര്ത്ഥഃഇതി ന്യായാത് സകൃത് പ്രവര്ത്തതേ,ഉതയാവദ് ഭക്തിദാര്ഢ്യം.തത്രോച്യതേ ഭക്തിപരിശുദ്ധിപര്യന്തം തത് പ്രവൃത്തിരാവശ്യകീ യഥാ വ്രീഹീനവഹന്തീത്യനേന വിഹിതവ്രീഹ്യവധാതസ്യ യാവദ്ഹേതുഷ്യമനുഷ്ഠാനം ശാസ്ത്രാര്ത്ഥഃതഥാ കൃഷ്ടോപകാരകത്വാന്മനോമാലിന്യനിരാസപര്യന്തം ജ്ഞാനാധ്യനുഷ്ഠാനേ യതനീയമിതി.

ബുദ്ധി എന്നാല് ബ്രഹ്മത്തെക്കുറിച്ചുള്ള പ്രമയാണ്. ഇത് കര്മ്മങ്ങളെക്കൊണ്ട് ഉല്പ്പാദിപ്പിക്കാനാവില്ല യെങ്കിലും ശ്രവണം,മനനം,നിദിദ്ധ്യാസനം എന്നിവയുടെ അനുഷ്ഠാനം കൊണ്ട് ക്രമേണ സിദ്ധിക്കും. ഒരി

*ക്കലെങ്കിലും സത്കര്മ്മം ചെയ്താല് ശാസ്ത്രാര്ത്ഥം സിദ്ധിക്കുന്നു എന്ന ന്യായപ്രകാരം ഒരു സത്കര്മ്മം കൊണ്ട് ഭക്തിദാര്ഢ്യം സംഭവിക്കുമോ എന്ന സംശയം വരാം. ഇതിനുത്തരമായി ,ഭക്തിപരിശുദ്ധി നേടുന്ന തുവരെ അതിന്റെ പ്രവൃത്തി ആവശ്യമാണെന്നു പറയുന്നു. എങ്ങനെയെന്നാല് ,നെല്ലിനെ ഉമിനീക്കുന്നതുവരെ എപ്രകാരം വീണ്ടും വീണ്ടും ശുദ്ധീകരിക്കണമോ ,അതുപോലെ അനുഷ്ഠിക്കണം. ജ്ഞാനം മനോമാലിന്യങ്ങള് മുഴുവനായി നീങ്ങുന്നതുവരെ അനുഷ്ഠിക്കണം*

*തേഷമംഗാനാം യാന്യംഗാനിതദനുഷ്ഠാനം തു ന പ്രസജ്യത ഇത്യത്രോത്തരം-*

*അംഗങ്ങളുടെ അനുഷ്ഠാനം പറയപ്പെട്ടിട്ടില്ല എന്നു പറയുന്ന പക്ഷം അതിനുള്ള ഉത്തരം നല്കുന്നു.*

***സൂത്രം 28.***

*തദംഗാനാം ച*

***ഭാഷ്യം***

*അതിന്റെ അംഗങ്ങളും അനുഷ്ഠിക്കണം.*

*തദംഗാനാം ഗുര് വ്വനുഗമനവേദാവിരോധിതര്ക്കാനുസന്ധാനശമാദിനാമപ്യനുഷ്ഠാനം യുക്തം. ന ഹ്യംഗവികലാന്യംഗാനിസൈന്യസേനാപതിവത് പ്രധാനോപകാരായ ക്ഷമന്തേ.*

*ഗുരുവിനെ അനുഗമിക്കുന്നത് വേദവിരോധമല്ലാത്തതുപോലെ ശമം മുതലായ അംഗങ്ങളെ അനുഷ്ഠിക്കുന്നതും വേദവിരോധമല്ലെന്നു മനസ്സിലാക്കണം.ഒരു സേനാപതിക്ക് തന്റെ സേനയെക്കൂടാതെ യുദ്ധം ജയിക്കാനാ വാത്തപോലെയാണ് ഇവിടെ അംഗങ്ങളുടെ സ്ഥാനം.*

*ഇദാനീം ബുദ്ധിവിഷയപരിശുദ്ധിശ്ചിന്ത്യതേ.*

*ബുദ്ധിവിഷയത്തെ പരിശുദ്ധമാക്കുന്നതെങ്ങനെ എന്നു ചിന്തിക്കാം.*

***സൂത്രം 29***

*താമൈശ്വര്യപരാം കാശ്യപഃപരത്വാത്*

***ഭാഷ്യം***

*കാശ്യപന്റെ അഭിപ്രായത്തില്,പരമമായ ഈശ്വരത്വത്തിലാണ് അതിന്റെ ബുദ്ധി ഉറക്കേണ്ടത്.*

*താം ബുദ്ധിം പരമേശ്വരൈശ്വര്യാദിമദ്വിഷയിണീം നിഃശ്രേയസഫലാം കാശ്യപആചാര്യോ മന്യതെ.കുത. ജീവാത്മഭ്യഃപരത്വാത്തൈഃസ്വജ്ഞാനായപരജ്ഞാനന്യാപേക്ഷിതത്വാത്.ഏതന്മതേ ജീവബ്രഹ്മണോരത്യന്തം ഭേദ ഇതി.*

*കാശ്യപാചാര്യന്റെ മതം പരമേശ്വരൈശ്വര്യാദിവിഷയങ്ങലില് ഉറച്ച ബുദ്ധിനിഃശ്രേയസം നല്കുന്നു എന്നാണ്. എന്തുകൊണ്ട്. ജീവാത്മാവിനേക്കാള് അത് (പരമേശ്വരന്)പരമായിരിക്കയാല്,ജീവാത്മാവിന് തന്നെത്ത ന്നെ അറിയുവാന് ആ പരമത്തെ അറിയണം. ഈ മതമനുസരിച്ച് ജീവാത്മാവും ബ്രഹ്മവും തമ്മില് അത്യന്തം വ്യത്യാസമുണ്ട്.*

***സൂത്രം 30***

*ആത്മൈകപരാം ബാദരായണഃ*

***ഭാഷ്യം***

*ബാദരായണന്റെ അഭിപ്രായത്തില് ആത്മാവില്മാത്രം ഉറച്ചിരിക്കണം.*

*ബാദരായണആചാര്യഃപുനഃശുദ്ധാത്മവിഷയിണീമേവമനുതേ. തഥാ ച സൂത്രം-ആത്മേതി ത്വവഗഛന്തി. ഗ്രഹയന്തി ച(ബ്ര.സൂ.4.1.3)ഇതി.ഏതന്മതേ ജീവബ്രഹ്മത്വകല്പ്പനായാ മിത്ഥ്യാത്വാഛ്ശുദ്ധചിദാത്മന മാത്രബുദ്ധേസ്തത്വജ്ഞാനത്വാത് തദേവമുക്തിഫലായേതി.*

*ബാദരായണാചാര്യര്, ബുദ്ധി ശുദ്ധാത്മാവില് ഉറച്ച ശുദ്ധാത്മവിഷയിണിയാവണമെന്നു കരുതുന്നു. ബ്രഹ്മ സൂത്രത്തില്,അവര് ആത്മാവായി ഗ്രഹിച്ച് അതിനെ പ്രാപിക്കുന്നതായി പറയുന്നു.ഈ മതപ്രകാരം ജീവന്, ബ്രഹ്മന്,എന്ന കല്പ്പന മിത്ഥ്യയാണ്. ശുദ്ധവും ചിദാനന്ദമാത്രവുമായ ബുദ്ധികൊണ്ട് തത്വത്തെ അറിയുന്ന തുതന്നെ മുക്തിഫലം തരുന്നു.*

***സൂത്രം 31.***

*ഉഭയപരാം ശാണ്ഡില്യഃശബ്ദോപപത്തിഭ്യാം*

**ഭാഷ്യം**

*ശാണ്ഡില്യന്,രണ്ടും വേണമെന്നു പറയുന്നു.അതിന് ശബ്ദോപപത്തി (വേദപ്രാമാണ്യം) ഉണ്ട്.*

*ശാണ്ഡില്യആചാര്യസ്തൂഭയപരാമേവ മന്യതേ.കുതഃശബ്ദോഹി വേദസ്തഥാബ്രൂതേ-സര് വ്വം ഖലിദം ബ്രഹ്മഃതജ്ജലാനിതി ശാന്ത ഉപാസീത(ഛാ.ഉപ 3.14.1)ഇത്യുപക്രമ്യ ഏഷമ ആത്മാന്തഹൃദയമേത ബ്രഹ്മൈതമിതഃപ്രേത്യാഭിസംഭവിതാസ്മീയസ്യസ്യാദദ്ധ്യാ ന വിചികിത്സാ അസ്തീതി ഹസ്മാഹ ശാണ്ഡി ല്യഃശാണ്ഡില്യഃ(3.14.4)ഇതി. വിചികിത്സ്യ, തദുഭയവിഷയവിദോബ്രഹ്മാഭിപ്രായലക്ഷണ പ്രേമഭക്തി ജന്യ ബ്രഹ്മസംഭവഫലത്വമാഹ.ബബരഃപ്രാവാഹണിരങ്കാമയത(തൈ.സം.7.1.10.2)ഇതിവത് പൂര് വ്വശാണ്ഡി ല്യാര്ത്ഥത്വാന്ന നിത്യാനിത്യസംയോഗവിരോധഃവസ്തുതോ വേദസ്യ ഭഗവദ്കര്ത്തൃകത്വമേവ. ശ്രുതേരപി-തസ്മാധ്യജ്ഞാത് സര് വ്വഹുതഃഋചസ്സാമാനിജജ്ഞിരേ.ഛന്ദാംസിജജ്ഞിരേ തസ്മാത്. യജ്ജ സ്തസ്മാദ ജായത(തൈ.ആര.3.11.4)ഇതി.*

*ശാണ്ഡില്യാചാര്യന് രണ്ടും വേണമെന്നു പറയുന്നു. എന്തുകൊണ്ട്. ശബ്ദം(ശ്രുതി)അപ്രകാരം പറയുന്നതു കൊണ്ട്.വേദം പറയുന്നു-ഇക്കാണുന്ന സകലവും ബ്രഹ്മമാണ്,അതില്നിന്നുണ്ടാവുന്നു,അതില്ജീവിക്കുന്നു, അതിലേക്കു ലയിക്കുന്നു,അതിനാല്,അതിനെ ഉപാസിച്ച് ശാന്തചിത്തനായിത്തീരണം. പിന്നീട്,ഇത് എന്റെ ഹൃദയസ്ഥിതമായ ആത്മാവാണ്,ബ്രഹ്മമാണ്,പ്രേതമായി ഗമിക്കുന്ന കാലത്ത് ഞാനിതാണ് ആയിത്തീരു ന്നത്. ഇക്കാര്യത്തില് സംശയമില്ലാതായിത്തീരുമ്പോള് അവര് ബ്രഹ്മമായിത്തീരുന്നു. ഇപ്രകാരം ശാണ്ഡി ല്യന് പറഞ്ഞു. ഈശ്വരനേയും സ്വാത്മാവിനേയും അറിഞ്ഞവനാണ് ബ്രഹ്മമായി ഭവിക്കുന്നതെന്നു കാണാം. ബ്രഹ്മത്തില് പ്രേമവും ഭക്തിയും കൊണ്ടാണ് ഈ ബ്രഹ്മസംഭവത്വം ലഭിക്കുന്നത്.ഇവിടെ നിത്യവും അനിത്യവും തമ്മിലുള്ള സംയോഗമെന്ന വിരോധം ഭവിക്കുന്നില്ല.തൈത്തിരീയസംഹിതയില് ബബരപ്രവാഹണി കാമിച്ചു എന്ന ഭാഗത്തും പൂര് വ്വാചാര്യനായ പൂര് വ്വശാണ്ഡില്യനെ പരാമര്ശിച്ചിട്ടുണ്ട്.വേദം ഭഗവാന്തന്നെ നിര്മ്മിച്ച താണ്.വേദത്തില്,യജ്ഞത്തിലെ സര് വ്വഹുതനില്നിന്ന് ഋക്കും സാമവുമുണ്ടായി ,അതില്നിന്ന് യജുസ്സുണ്ടാ യി എന്നു പറയുന്നുണ്ട്.*

## *സൂത്രം 32*

*ഉപപത്തിശ്ചഭവതിബ്രഹ്മഖല്വപരമൈശ്വര്യവത്തയാശ്രുതംജീവസ്വരൂപതയാ ച തതാ ച ശ്രുതിഃ*

*യതോ വാ ഇമാനി ഭൂതാനി ജായന്തേ ,യേനജാതാനിജീവന്തി ,യത് പ്രയന്ത്യഭിസംവിശന്തീതി, തദ്വിജിജ്ഞാസസ്വ(തൈ.ഉപ 3.1)തഥാ മമൈവാംശോ ജീവലോകേജീവഭൂതസ്സനാതനഃ(ഗീത.15.7) ഇതി.തത്ര കിം കസ്യോപമര്ദ്ദകം തസ്മാത് തത്വമസ്യാദി വാക്യേനോഭയബോധനമേവോപപത്തിമദിതി.*

**ഭാഷ്യം**

*ഇതേമതം ഉപപത്തികൊണ്ടും സിദ്ധിക്കുന്നതാണ്.ബ്രഹ്മത്തെ വേദം പരമൈശ്വരവത്തായും ജീവസ്വരൂപമാ യും പറയുന്നുണ്ട്.ശ്രുതി പറയുന്നു-ഏതില്നിന്ന് ഈ ഭൂതങ്ങളെല്ലാം ജനിക്കുന്നുവോ,ആരാല് ജനിച്ചവയെല്ലാം ജീവിക്കുന്നുവോ,എന്തിലേക്കുപ്രവേശിക്കുന്നുവോ, അതിനെ അറിയാന് ജിജ്ഞാസയുണ്ടാവട്ടെ.ഗീത പറയുന്നു. ജീവലോകത്തില് സനാതനനായ എന്റെ ഒരംശംതന്നെ ജീവഭൂതമായി പരിണമിക്കുന്നു.ഈ രണ്ടില് ഏതു കൊണ്ട് ഏതിനെ നിരസിക്കാം. അതിനാല്,തത്വമസി മുതലായ വാക്യങ്ങളില്നിന്ന് ഉഭയബോധനം ഉപപ ത്തമായിരിക്കുന്നു.*

## *സൂത്രം 33.*

*വൈഷമ്യാദസിദ്ധമിതിചേന്നാഭിജ്ഞാനവദവൈശിഷ്ട്യാത്.(പാഠഭേദംചേന്നപ്രത്യഭിജ്ഞാവദവൈശിഷ്ട ണ്യാത്)*

**ഭാഷ്യം.**

*രണ്ടും വേണമെന്ന പദം വൈഷമ്യം (incompatability)കൊണ്ട് സിദ്ധിക്കുന്നില്ല എന്നു പറയുന്നതായാല് പ്രത്യഭിജ്ഞകൊണ്ട് എന്നപോലെ വിശിഷ്ടസ്വഭാവങ്ങളെ ഇല്ലായ്മചെയ്താല് ഇതുസാധിക്കും.*

*തന്ത്രഭയവിഷയത്വമേവ ന സിദ്ധയതി വൈഷമ്യാത്.വിഷമംഹി ജഗത്കര്ത്തൃത്വാദിവിശിഷ്ടേ തദകര്ത്തൃത്വാദി വിശിഷ്ടജ്ഞാനമിതി ചേത്.ന, യതഃസോയം ദേവദത്തഃ സോഹംഇതി പ്രത്യഭിജ്ഞാവദേക വിശിഷ്ടേപര വൈശിഷ്ട്യമന്തരേണ സമാനാധികരണസ്യസ്വരൂപാഭേദാംശഗോചരമത്വേന തദുപപത്തേ ,വിശിഷ്ട വൈശി ഷ്ട്യബുദ്ധേരൌത്സര്ഗ്ഗികത്വാത്. അഥ വിശേഷമാത്രലക്ഷണയാ സ്വരൂപഭേദോപസ്ഥിതിരിതിമതം.തന്ന, ലക്ഷണയാ ബോധസ്യ ജഘന്യത്വാത് ലക്ഷോപസ്ഥിതൌ തദവഛേദകോപസ്ഥിതി ഹേതുസത്വാച്ച. അന്യഥാ കദാചിഛക്യത്ാവഛേദകമന്തരേണാപിശക്യസ്മൃതിര്ഭവേത് ഇത്യാസ്ഥാം താവത്.*

*വൈഷമ്യം കൊണ്ട് ഉഭയവിഷയത്വം സിദ്ധിക്കുകയില്ല. ഒന്നിന് ജഗത്കര്ത്തൃത്വാദിവിശേഷഗുണങ്ങളുണ്ട്. മറ്റേതിന് ഇല്ല എന്ന വിഷമമുണ്ട്.*

*ഉത്തരം- അങ്ങനെയല്ല. ഇത് ആ ദേവദത്തനാണ് ,ഇത് ഞാനാണ് മുതലായ പ്രത്യഭിജ്ഞ കൊണ്ട് വിശി ഷ്ടമായ ഏകത്തിലും വിശിഷ്ടമായ പരത്തിലും സമാനാധികരണത്വം കാണാം. അവയുടെ സ്വരൂപത്തില് അഭേദം കാണുന്നുണ്ട്. വസ്തുവിന്റെ വിശേഷഗുണങ്ങളെ ഉത്സര്ഗ്ഗം ചെയ്തുനോക്കിയാല്,ആത്യന്തികമായി അവരണ്ടും ഒന്നാണ്.ഒരു വസ്തുവിന്റെ ജ്ഞാനത്തില് അതിന്റെ ലക്ഷണജ്ഞാനവും അടങ്ങിയിരിക്കുന്നു. അതില്ലായിരുന്നുവെങ്കില്,ഒരുവാക്ക് (ശക്യം)കൊണ്ട് ഉദ്ദേശിച്ച എല്ലാത്തിന്റേയും അഭിജ്ഞ നമുക്ക് അതുകേട്ടമാത്രയില് (അതിനെ അവഛേദിക്കുന്ന പരിമിതികള് കൂടാതെ)ഓര്മ്മവരേണ്ടതായിരുന്നു.ഒരു വാക്യത്തിന്റെ അര്ത്ഥത്തെ അഭിധ ,ശക്യ എന്നു വിളിക്കുന്നു.അതിന്റെ വ്യംഗ്യമായ അര്ത്ഥം മൂന്നുവിധം ലക്ഷണങ്ങളാല് കണ്ടുപിടിക്കേണ്ടിവരുന്നു.*

1. *ജഹല്ലക്ഷണം. ജഹദ്-ഉപേക്ഷിക്കുക. വാച്യാര്ത്ഥം മുഴുവനായി ഉപേക്ഷിക്കുന്നു.ഗംഗായാം ഘോഷഃ ഗംഗയില് ഒരു ജനപദം ഉണ്ടാവാന് സാദ്ധ്യത ഇല്ലാത്തതിനാല് ഗംഗാതീരത്ത് എന്നു തന്നെ അര്ത്ഥമെടുക്കണം.*
2. *അജഹല്ലകഷ്ണം. വാച്യാര്ത്ഥം മുഴുവനായി ഉപേക്ഷിക്കാതെത്തന്നെ മറ്റൊരര്ത്ഥംകൂടി കൊടുക്കുന്നത്. ഉദാഹരണത്തിന് ശോണഃധാവതി. ചുവന്ന കുതിര ഓടുന്നു.എന്ന് അര്ത്ഥം കൊടുക്കുന്നു.*
3. *ജഹദജഹല്ലക്ഷണം. (ഭാഗലക്ഷണം)വാച്യാര്ത്ഥത്തിന്റെ ഒരുപകുതി ഉപേക്ഷിക്കയും മറുപകുതി ഉപേക്ഷി ക്കാതിരിക്കയും ചെയ്യുന്നത്.ഉദാഹരണം സോ അയം ദേവദത്തഃ ഇത് ആ ദേവദത്തനാണ്. ആ ദേവദ ത്തനെന്നു പറയുമ്പോള്,ഇന്നലെ ഞാന് കണ്ട ദേവദത്തനെന്നോ മറ്റോ ഒരു പ്രത്യഭിജ്ഞകൂടി ഉണ്ടാവു ന്നു. അഭിജ്ഞാനവത് എന്ന സൂത്രത്തില്,പറഞ്ഞത് ഈ ലക്ഷണത്തെയാണ്.ഇന്നലെ കണ്ട ദേവദ ത്തനെ വസ്ത്രം,വേഷം മുതലായവ വെച്ചല്ലാതെത്തന്നെ നാമറിയുന്നുണ്ട്.അയാളെ ദേശം,കാലം എന്നി വയെ നിരാകരിച്ച് എവിടെ കണ്ടാലും നാം സമാനാധികരണത്താല് ഓര്മ്മിക്കുന്നു.അതുപോലെ ശുദ്ധ ബുദ്ധിയെ ജീവാത്മാവിലും പരമാത്മാവിലും സമാനാധികരണത്താല് ഒന്നായി അറിയാം.*

***സൂത്രം.33***

*ന ച ക്ലിഷ്ടഃപരഃസ്യാദനന്തരം വിശേഷാത്.*

***ഭാഷ്യംഃ-***

*വിശേഷത്തിന് അനന്തരം പരത്തിന് ക്ലിഷ്ടത ഇല്ല.*

*ന ചൈവം സതി ജീവോപാധിക്ലേശാദിമത്വമപി പരമേശ്വരേ പ്രസജ്യേതേതി വക്തും ശക്യം.ഉക്താ ഭേദബുദ്ധ്യനന്തരം ക്ലേശാദേരാത്മാസംബന്ധിത്വരൂപവിശേഷനിര്ണ്ണയാദിതി.*

*അല്ലെങ്കില്,ജീവോപാധിക്ലേശങ്ങള്,പരമേശ്വരനും ബാധകമെന്നു വരും.ഭേദബുദ്ധിക്ക് ശേഷം ക്ളേശം മുതലായ ജീവാത്മസംബന്ധികളായ രൂപവിശേഷങ്ങള് നിര്ണ്ണയിച്ചാല് മതി എന്നു പറഞ്ഞിരിക്കുന്നു.*

***സൂത്രം 34***

*ഐശ്വര്യ തഥേതിചേന്നസ്വാഭാവ്യാത്.*

***ഭാഷ്യം***

*ഐശ്വര്യത്തിനും ഇപ്രകാരമെന്നാണെങ്കില്,അത് ശരിയല്ല.ഐശ്വര്യം അവന്റെ സ്വഭാവമാണ്.*

*നന്വൈവം ക്ലേശാദിവദൈശ്വര്യം കര്തൃത്വാദിലക്ഷണാം പരമേശ്വരസ്യ ബാദ്ധ്യതേ വൈഭവം ത്വാത്മനി പ്രതീതത്വാന്ന ക്ലേശാദിവദിതി ചേത്.ന കര്തൃത്വാദേ, പരമേശ്വരസ്യത്വാഭാവ്യാത്. നഹി വഹ്നേരുഷ്ണസ്വഭാവ്യനന്യഥാഭവതി. തസ്മാദസ്വാഭാവികത്വമുപാധിരിതി.അത ഏവ ദര്പ്പണാദിപ്രതിഫലിതബിംബേ ഭാസ്വതി മാലിന്യാദിഭാധേ അപി വൃത്തിപ്രാകാശ്യാദിസ്വഭാവസ്യാബാധ ഏവേതി.*

*ഐശ്വര്യം ക്ലേശാദികളെപ്പോലെയാണ് എന്നുവരികില്,പരമേശ്വരന്റെ ജഗദ്കര്തൃത്വം മുതലായ ലക്ഷണങ്ങളും ആത്മവൈഭവവും ഒഴിവാക്കേണ്ടിവരും.ആ വൈഭവങ്ങള്,ആത്മനിഷ്ഠമാകയാല് ഒഴിവാക്കാവതല്ല.കര്തൃത്വം പരമേശ്വരസ്വഭാവമാണ്.അഗ്നിക്ക് ഉഷ്ണസ്വഭാവം എന്നതുപോലെ അത് എടുത്തുമാറ്റാനാവില്ല.അസ്വാഭാവികത്വമാണ് ഉപാധിയായി സീമിതമാകുന്നത്. കണ്ണാടിയില് പ്രതിബിംബിച്ചുകാണുന്ന രൂപത്തില് കണ്ണാടിയുടെ മാലന്യമുണ്ടെങ്കിലും യഥാര്ത്ഥവസ്തുവില് അതില്ല.അതുപോലെത്തന്നെ വൃത്തി,പ്രകാമം മുതലായ സ്വാഭാവികഗുണങ്ങളെ വസ്തുവില്നിന്ന് നീക്കിക്കളയാനാവില്ല.*

*നനുപരമേശ്വരസ്യ സത്യമൈശ്വര്യം ജീവാനാം തു കഥമാഗന്തുകഃക്ളേശാദിരിത്യത്രഹേതുമാഹ-*

*പരമേശ്വരന്റെ ഐശ്വര്യം സത്യമാണെന്നുവരികില്,ജീവന്മാര്ക്ക് ക്ലേശാദികള് ആഗന്തുകങ്ങളാണെന്ന് എങ്ങനെ പറയാനാവും.ഈ ചോദ്യത്തിനുത്തരം തരുന്നു.*

***സൂത്രം 35.***

*അപ്രതിഷിദ്ധം പരൈശ്വര്യം തദ്ഭാവാച്ചനൈവമിതരേഷാം*

***ഭാഷ്യം***

*ഈശ്വരന്റെ ഐശ്വര്യം അപ്രതിഷിദ്ധമാണ് എന്നാല്,മറ്റുള്ളവര്ക്ക് ആ ഭാവം അങ്ങനെയല്ല.*

*നഹികസ്യാമപി ശ്രുതൌ പരമേശ്വരസ്യൈശ്വര്യാപ്രതിഷിദ്ധമസ്തി യേനപ്രതിപന്നമപിബാധിതംസ്യാത്. പ്രത്യുത സത്യസങ്കല്പ്പഃഇത്യാദിനാ(ഛാ.ഉപ 8.7.1)തസ്യ സ്വഭാവ്യമവഗമ്യതേ.ന ച ജീവസ്യേവപ്രതീതധര്മ്മത്യാഗേ കാരണ മസ്തിസിദ്ധൈവേശ്വരത്വാത് സദൈവ മുക്തത്വാത്.തദിതരേഷാം തു ജീവാനാം നൈവസ്വാഭാവികഃക്ലേശാദിഃ കസ്മാദ്. തദ്ഭാവാത്,ശ്രൂയതേഹി പരംജ്യോതിരുപസംപദ്യതേസ്വേനരൂപേണാഭിനിഷ്പധ്യതേ(ഛാ.ഉപ 8.3.4)ഇത്യാദിഭിഃതച്ച സ്വഭാവത്വേനോപപദ്യതേ.ഉപപദ്യേതാപി യദി പരസ്യക്ളേശാദിസ്വഭാവഃസ്യാത്.നചൈവം.തസ്മാദ് ബ്രഹ്മഭാവ ലക്ഷണമുക്ത്യന്യഥാ അനുപപത്തയാഅപി ജീവാനാമൌപാധികീസംസൃതിരിതി.യധ്യപി പരസ്യാപി മായോപാധിക മൈശ്വര്യം തഥാപിതദുപാധേഃകദാചിദപിനാത്യന്തലയഃജീവോപാധിബുദ്ധീനാം തു പരഭക്തൌസത്യാമത്യന്തലയ ഏവ. നഹി ഭഗവതോ മായാശക്തിഃക്ഷീയതേ ജീവാനാമനന്തത്വേന തത് സംസാരതദ്ഭഞ്ജനാധ്യതര്ത്ഥം ഭഗവതാ പ്രവൃത്തേ രാവശ്യകത്വാദിതി. ഏവശ്ച, ധ്യായതീവ,ലേലായതീവ (ബൃ.ഉപ 4.37)ഇത്യാദിശ്രുതി.അഥാത ആദേശോ നേതി നേതി (ബൃ.ഉപ 2.3.6)ആത്യാദിശ്രുതിശ്ചജീവവിഷയിഷ്യേവേതി.*

*ശ്രുതികളിലൊന്നുംതന്നെ പരമേശ്വരന്റെ ഐശ്വര്യത്തെ പ്രതിഷേധിച്ചുപറഞ്ഞിട്ടില്ല.മാത്രമല്ല,സത്യസങ്കല്പ്പ മുതലായവയില്നിന്ന് അവന്റെ സ്വഭാവം ഗ്രഹിക്കാവുന്നതാണ്.അതിനാല് ജീവാത്മാവില്നിന്ന് വ്യത്യസ്തമായി , അവന്റെ സ്വഭാവത്തം ഉപേക്ഷിക്കേണ്ട ആവശ്യം വരുന്നില്ല. ജീവാദികള്ക്ക് ക്ലേശം സ്വാഭാവികമാണ് എന്നു വരുന്നി*

*ല്ല.എന്തുകൊണ്ട്. അതിന്റെ (പരമാത്മാവിന്റെ)ഭാവം കൊണ്ട്. പരമാത്മഭാവം കൈക്കൊണ്ട ജീവാത്മാവിന് ക്ലേശം സ്വഭാവമല്ല.സ്വസ്വരൂപമായ പരംജ്യോതിരൂപത്തില് അവനെത്തിച്ചേരുന്നു മുതലായ ശ്രുതികള്,ക്ലേശങ്ങള് സ്വാഭാവികമായിരുന്നുവെങ്കില് സംഭവിക്കുമായിരുന്നില്ല.അല്ലെങ്കില്പ്പിന്നെ,ക്ലേശങ്ങള് പരമാത്മാവിന്റെ സ്വഭാവമാവണം. അതൊട്ടല്ലതാനും.സംസൃതിജീവന്റെ ഒരു ഉപാധിമാത്രമാണെന്ന് ബ്രഹ്മഭാവലക്ഷണമായ മുക്തി ജീവനു സിദ്ധിക്കുന്നതില്നിന്ന് തെളിയുന്നു.പരമാത്മാവിന്റെ ഐശ്വര്യം മായയാകുന്ന ഉപാധിയോട്ടുകൂടിയതാണെങ്കിലും അത് ഒരിക്കലും അത്യന്തലയം പ്രാപിക്കുന്നില്ല.മറിച്ച്,ജീവന്റെ ഉപാധിയായിരിക്കുന്ന സംസാരം പരഭക്തിയാകുന്ന സത്യം പ്രകാശിക്കുമ്പോള് അതില് മുഴുവനായി ലയിച്ച് ഇല്ലാതാവുന്നു.ജീവന്മാര് അനന്തങ്ങളായിരിക്കയാല്,ഭഗവാന്റെ മായാശക്തി ഒരിക്കലും ക്ഷയിക്കുന്നില്ല.ജീവന്റെ സംസാരത്തിനും അവരുടെ ഭജനക്കുമായി ഭഗവാന് തന്റെ മായയെ ,ആവശ്യമെന്നറിഞ്ഞ് പ്രവര്ത്തിപ്പിച്ചുകൊണ്ടിരിക്കുന്നു. ധ്യാനിച്ചുകൊണ്ടിരിക്കുന്നപോലെ,ചരിച്ചുകൊണ്ടിരിക്കുന്നപോലെ എന്നും, ഇതല്ല,ഇതല്ല എന്നും ഉള്ള ശ്രുതികള് ജീവാത്മാവിനെ മാത്രം സംബന്ധിക്കുന്നതാണ്. പരമാത്മവിഷയമല്ല.*

## *സൂത്രം 36*

*സര് വ്വാന്റതേകിമിതി ചേന്നൈവംബുദ്ധ്യയാനന്താത്*

***ഭാഷ്യം***

*സര് വ്വവും അന്റതമാണെങ്കില്, എന്തിന് എന്നാണെങ്കില്,ബുദ്ധി അനന്തമാണെന്നു പറയാം.*

*അഥ ക്രമശോമുക്താവപി യദാ സര് വ്വബുദ്ധീനാം വിലയസ്തദാപരോപാധേഃസ്ഥിതൌപ്രയോജനാഭാവാത് തസ്യാപ്യത്യന്തലയേകിംകൃതമൈശ്വര്യം സ്വഭാവ ഇതി. ചേന്നൈവം ഭവതി.ജീവോപാധിബുദ്ധീനാമനന്തത്വാത് താദൃശകാല ഏവ നാസ്തീതി യുക്തംസ്വാഭാവികമൈശ്വര്യം.ന ച പ്രാഗഭാവാഃപ്രതിയോഗിജനകാസ്തത്വാദിത്യേതാവതാ അപി കാലസ്തഥാഭൂതഃസിദ്ധ്യതി.അഥൈകദാ സര് വ്വംജനിതപ്രതിയോഗിന ഇതിചേത്.ന അപ്രയോജകത്വാത്. സര് വ്വകാര്യശൂന്യകാലാനുമാനം ത്വത്യന്ത തര്ക്കശൂന്യം. അന്യഥാ സര് വ്വപ്രാഗഭാവാഃകദാചിദജനിതപ്രതിയോഗിന ഇത്യനുമാനേന ധ്വസാനധികരണഃപ്രാക്കാലഃമുക്താവയന്നപ്രസംഗ ഇതിചേത് ഫലാനിശ്ചയോ അപ്യുപായതാനിശ്ചയേന തത് സാധനേപ്രവൃത്തിരസ്തു. പ്രത്യുത സര് വ്വമുക്തിനിശ്ചയേ തത ഏവാപ്രവൃത്തിപ്രസംഗ ഇതി.*

*ക്രമത്തില് എല്ലാ ജീവന്മാരും മുക്തരാവുന്ന ഒരവസ്ഥ സംജാതമാവുമ്പോള്,പരമേശ്വരന്റെ മായയും വിലയം പ്രാപിക്കേണ്ടിവരുമല്ലോ. കാരണം,പിന്നെ അതിനെക്കൊണ്ട് പ്രയോജനമൊന്നുമില്ല. അങ്ങനെ അത്യന്തവിലയം പ്രാപിക്കുന്ന ഒരു കാലത്തില്,ഈശ്വരന്റെ സ്വഭാവമാണ് ഐശ്വര്യമെന്നും മറ്റും പറയുന്നതിന്റെ അര്ത്ഥം തന്നെ ഇല്ലാതാവുകയില്ലേ എന്നാണ് ചോദ്യം. അതൊരിക്കലും സംഭവിക്കയില്ല എന്നുത്തരം.കാരണം,ജീവന്മാര് അനന്തമാണ്. ജീവന്മാരാകുന്ന ഉപാധികളില്ലാത്ത ഒരുകാലം ഉണ്ടാവുകയേ ഇല്ല. അതിനാല്,ഐശ്വര്യം സ്വഭാവമാണെന്ന അഭിപ്രായം യുക്തിക്ക നിരക്കുന്നതുതന്നെ. മുമ്പുണ്ടായിട്ടുള്ള അഭാവങ്ങള്,തങ്ങളുടെ പ്രതിയോഗികളെ (വിപരീതമായ ഭാവത്തെ)ജനിപ്പിക്കുന്നു എന്ന ന്യായമുപയോഗിച്ചുപോലും അത്തരമൊരു കാലം ഉണ്ടാവാമെന്ന് തെളിയിക്കാവതല്ല. മുമ്പുണ്ടായിട്ടുള്ള അഭാവം തങ്ങളുടെ വിപരീതങ്ങളെ ജനിപ്പിക്കുന്നു എന്ന ന്യായംകൊണ്ട് ഒരു പ്രയോജനവുമില്ല.സര് വ്വകാര്യങ്ങളും ശൂന്യമായിട്ടുള്ള ഒരുകാലത്തെ കുറിച്ചുള്ള അനുമാനത്തില് തര്ക്കം ഇല്ല. അല്ലെങ്കില് മുമ്പ് സര് വ്വത്തിന്റേയും അഭാവം, അല്ലെങ്കില് ഒരു വിപരീതവും ജനിക്കായ്ക,എന്നനുമാനിച്ചാല്,ധ്വംസനത്തിന് (സംഹാരത്തിന്)ഒരു വസ്തുവും ഇല്ലാതിരുന്ന ഒരു പൂര് വ്വകാലമാണ് സിദ്ധിക്കുക.ഞാന്മാത്രമാണ് അമുക്തനെന്നു വിചാരിച്ചുകൊണ്ടിരുന്നാല്,ഒരാള് മുക്തിക്കുവേണ്ടി യത്നിക്കയില്ല എന്ന ഫലമാണ് ഉണ്ടാവുക എന്നാണെങ്കില്,മുക്തിക്കുള്ള ഉപായം നിശ്ചയമുണ്ട്, എങ്കിലതു സാധിക്കാനുള്ള പ്രവൃത്തിയും ഒരാള് ചെയ്യും എന്നു കരുതുന്നതല്ലെ ശരി. മറിച്ച് ,സര് വ്വത്തിനും മുക്തി നിശ്ചയമാണെന്നുവന്നാല്,മുക്തിക്കുവേണ്ടിയുള്ള പ്രവൃത്തി ഇല്ലാതാവുകയാണ് ചെയ്യുക.*

*അഥോപാദാനകര്ത്തൃത്വലക്ഷണമൈശ്വര്യംയദിപരസ്യസാഹജികം തദാവികാരിത്വമേവ പ്രാപ്തം മൃദാദിവദിത്യത ഉച്യതേ-*

*ഉപാദാനകര്ത്തൃത്വലക്ഷണത്തോടുകൂടിയ ഐശ്വര്യം പരമേശ്വരനു സാഹജികമാണെന്ന് അറിഞ്ഞുകഴിഞ്ഞാല്, കളിമണ്ണുപോലെ ഇഷ്ടംപോലെ മാറ്റിമാറ്റി രൂപമെടുക്കാവുന്നതാണ് എന്ന് ശങ്കിക്കാനിടയുണ്ട്.ആ ശങ്ക തീര്ക്കുകയാണിനി.*

### *സൂത്രം 37.*

*പ്രകൃത്യന്തരാലാദവൈകാര്യചിത്സച്ചേനാനുവര്ത്തമാനാത്.(പാഠഭേദം- ചിത്സത്വേനാനുവര്ത്തനാത്)*

#### *ഭാഷ്യം*

*പ്രകൃതി ഉള്ളിലുള്ളതുകൊണ്ടും ,ചിത്ത് എന്ന സത്തിന്റെ അനുവര്ത്തനംകൊണ്ടുമാണ് സൃഷ്ടി നടക്കുന്നത്. ബ്രഹ്മം അവികാരിയാണ്.*

*പ്രകൃതിര്നാമജഡകാര്യമാത്രോപാദാനം. സാവികാര്യാ ന തു ബ്രഹ്മഃസ്ഫുരണരൂപസത്തയാപ്രകൃത്യനുമാനത്വേന ച പരസ്യ കര്തൃത്വാദി.ന ച പ്രകൃതിരേവ സത്തേതി വക്തും ശക്യതേ ജീവാനാമസത്വപ്രസംഗാത്.തേഷാം പ്രകൃതേഃ പരത്വാത്. തസ്മാത് പ്രകൃതിലക്ഷണാം മായാശക്തിമന്തരായീകൃത്യപരസ്യ കര്തൃത്വാദിസ്വഭാവമിതി ന വികാര്യതാ. നഹി കാലയാ സൃജന് മായാവിമായാകാര്യോഭവതീതി.യധ്യപി താദാത്മ്യേന കാര്യത്വമേവവികാര്യത്വം തച്ചവര്ത്തത ഏവ തഥാപി ക്ഷീരാദിവന്നസ്വരൂപപരിവര്ത്തനേന വികാരത്വം.യദ്വാ സ്വാധികവികാരാഹേതുത്വേന ഘടംപ്രതി ദണ്ഡാദിവദവികാര്യത്വമസ്തി. തദേവോക്തം പ്രകൃത്യന്തരാലാമിതി.*

*പ്രകൃതിയാണ് ജഡവസ്തുക്കളുടെയെല്ലാം ഉപാദാനം.അത് സവികാരിയാണ്.ബ്രഹ്മം അങ്ങനെയല്ല. പരബ്രഹ്മത്തിന്റെ കര്തൃത്വം സ്ഫുരണരൂപസത്തകൊണ്ടും പ്രകൃത്യനുഗതത്വംകൊണ്ടുമാണ്. പ്രകൃതിയെ സത്ത എന്നുപറയുക വയ്യ. പറഞ്ഞാല്,ജീവന്മാര് അസത്തയെന്നുവന്നുകൂടും. ജീവന്മാര്,പ്രകൃതിയേക്കാള് പരമാണല്ലോ. അതിനാല് പ്രകൃതിലക്ഷണത്തോടുകൂടിയ മായാശക്തി ഉള്ളിലിരുന്നുകൊണ്ട് പരമാത്മാവിന്റെ കര്തൃത്വം മുതലായസ്വഭാവങ്ങളെ (സ്വയം അവികാരിയായിരുന്നിട്ടും)ഉണ്ടാക്കുന്നു. മായയെ സൃഷ്ടിക്കുന്ന ഒരു മായാവി സ്വയം മായാകാര്യമായി ഭവിക്കുന്നില്ല. ഒരു കാര്യമാവുക എന്നുവെച്ചാല്,വികാരമുണ്ടാവുക എന്നാണര്ത്ഥം. കാര്യവും കാരണവും ഒന്നില്ത്തന്നെ താദാത്മ്യം പ്രാപിച്ചിട്ടുണ്ട്. എന്നാല്,ക്ഷീരം മുതലായവക്കു വരുന്ന രൂപമാറ്റം പോലെയുള്ള പരിവര്ത്തനമല്ല പരമാത്മസ്വരൂപമായ ബ്രഹ്മത്തിന് സംഭവിക്കുന്നത്. ഒരു കുശവന്റെ ഘടത്തെ സംബന്ധിച്ചേടത്തോളം അവന്റെ വടിക്ക് വരാവുന്ന മാറ്റങ്ങളെ ആലോചിക്കുക. ഘടത്തിന് മാറ്റം വരുന്നു,വടി ആ മാറ്റത്തിനു കാരണമായിരിക്കുന്നതല്ലാതെ സ്വയം മാറുന്നില്ല. പ്രകൃത്യന്തരാളം കൊണ്ട് എന്നാരംഭിക്കുന്ന സൂത്രത്തില് ഇതാണുദ്ദേശിക്കുന്നത്.*

*നനു മായോപാദാനത്വേ മായായാമേവ ജഗത്പ്രതിഷ്ഠിതം തര്ഹികഥം തസ്മിന് സര് വ്വം പ്രതിഷ്ഠിതം (മഹാനാരാ.ഉപ 30)ഇതി ശ്രുത്യാ ബ്രഹ്മപ്രതിഷ്ഠാപ്രതിപാദ്യത ഇത്യത്രോത്തരം-*

*മായയാണ് ജഗത്തിന്റെ ഉപാദാനകാരണമെങ്കില്,ജഗത്ത് മായയാല് പ്രതിഷ്ഠിതമായിരിക്കണം. എന്നാല്,ശ്രുതി പറയുന്നു,ജഗത്ത് ബ്രഹ്മത്തില് പ്രതിഷ്ഠിതമാണെന്ന്. അവനില് സര് വ്വം പ്രതിഷ്ഠിതം എന്ന് ഉപനിഷത്തു പറയുന്നു.*

### *സൂത്രം 38*

*തത് പ്രതിഷ്ഠാ ഗൃഹപീഠവത്.*

#### *ഭാഷ്യം*

*ഗൃഹത്തില്,പീഠത്തിലെന്നപോലെ അതില് പ്രതിഷ്ഠിച്ചിരിക്കുന്നു.*

*തസ്മിന് ബ്രഹ്മണ്യപി വികാരപ്രതിഷ്ഠാനമവിരുദ്ധം ഗൃഹപീഠവത്. യഥാ ഗൃഹമദ്ധ്യസ്ഥപീഠേ സ്ഥിതോ അപി ഗൃഹേ തിഷ്ഠതി പൂഠം തിഷ്ഠതീതി വ്യപദിശ്യതേ തദ്വത്.*

*ബ്രഹ്മത്തില് വികാരം (മാറ്റം)പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞാല്,അതില് വൈരുദ്ധ്യമൊന്നുമില്ല. എങ്ങനെയെന്നാല്,ഗൃഹമദ്ധ്യത്തില് വെച്ച പീഠത്തിന്മേല് സ്ഥിതിചെയ്യുന്നവന്, ഗൃഹത്തില് സ്ഥിതി ചെയ്യുന്നു എന്നു പറയുന്നതില് വിരോധമില്ല.*

*നനു തര്ഹി പ്രകൃത്യൈവ ബ്രഹ്മാന്യഥാ സിദ്ധമസ്തു ,നേത്യുച്യതേ.*

*പ്രകൃതിയെ സ്വീകരിക്കുമ്പോള്,ബ്രഹ്മത്തിന്റെ കാരണത്വം ഇല്ലാതാവുന്നില്ലേ എന്നതിനുത്തരം പറയുന്നു.*

## *സൂത്രം 39*

*മിഥോപേക്ഷണാദുഭയം*

***ഭാഷ്യം***

*പരസ്പരാപേക്ഷികത്വം കൊണ്ട് രണ്ടും ആവശ്യമാണ്.*

*ബ്രഹ്മപ്രകൃതിശ്ചോഭയമപി കാരണം.പരസ്പരം ചേതനാചേതനാഭ്യാം സ്വജ്ഞാനായ സ്വശക്തിവിഷയായ ചാപേക്ഷിതത്വാത് കിം കസ്യോപേക്ഷകമിതി.*

*ബ്രഹ്മവും പ്രകൃതിയും രണ്ടും കാരണങ്ങള് തന്നെ. ചേതനവും അചേതനവും ,സ്വന്തം ജ്ഞാനത്തിനും സ്വശക്തിവിഷയത്തിനും പരസ്പരം ആപേക്ഷികത്വത്തോടെയിരിക്കുന്നു. അപ്പോള്പ്പിന്നെ ഏതിന് ഏതിനെ ഉപേക്ഷിക്കാനാവും.*

*ഇദാനീം സ്വശാസ്ത്രവ്യവഹാരലാഘവായ പദാര്ത്ഥസങ്കലനമുച്യതേ.*

*ഇപ്രകാരം സ്വന്തം ശാസ്ത്രത്തില്,വ്യവഹാരം എളുപ്പമാക്കാനായി,പദാര്ത്ഥസങ്കലനം പറയുന്നു.*

## *സൂത്രം 40*

*ചേത്യാ ചിത്തോര് നതൃതീയം*

***ഭാഷ്യം***

*ചേത്യവും ചിത്തവും (അറിയേണ്ടതും അറിയുന്നവനും)അല്ലാതെ മൂന്നാമതൊന്നില്ല.*

*ചേത്യാ പ്രകൃതി,ചിദ് ബ്രഹ്മ,തയോര് ന തൃതീയമര്ത്ഥാന്തരമത്രേത്യര്ത്ഥഃ നനു ന തൃതീയസ്യ സിദ്ധ്യസിദ്ധ്യഭ്യാം ചോദ്ധ്യത ഇതിചേത്. അയമര്ത്ഥഃ-ബ്രഹ്മഭിന്നേ ജ്ഞാതൃത്വം പ്രകൃതിഭിന്നേ ച ജ്ഞേയത്വം നിഷിദ്ധ്യത ഇതി.*

*ചേത്യം പ്രകൃതി, ചിത്ത് ബ്രഹ്മം ഇവയെക്കൂടാതെ മൂന്നാമതൊന്ന് ഇല്ല. ഒരു തൃതീയമുണ്ടോ ഇല്ലയോ എന്ന് തെളിയിക്കാന് സാദ്ധ്യമല്ലാത്ത അവസ്ഥക്ക് ഇക്കാര്യം എന്തിന് വെറുതേ എടുത്തിടുന്നു. ഇതിന്റെ അര്ത്ഥം ബ്രഹ്മത്തില്നിന്ന് ഭിന്നമായി ജ്ഞാതൃത്വം ഇല്ല,പ്രകൃതിയില്നിന്ന് ഭിന്നമായി ജ്ഞേയത്വവുമില്ല .*

*അഥ പ്രകൃതിപുരുഷയോരസംബന്ധേ സര് വ്വകാര്യവിലോപഃസംബന്ധേ തു സ ഏവ തൃതീയ ഇത്യത ആഹ-*

*പ്രകൃതിപുരുഷന്മാരുടെ സംബന്ധം ഇല്ലാതിരുന്നാല്,സര് വ്വകാര്യവും വിലോപിക്കുന്നു.സംബന്ധം ഉണ്ടായാല് ആ സംബന്ധം തന്നെ മൂന്നാമതൊന്നായി കണക്കാക്കിക്കൂടേ എന്ന ചോദ്യത്തിന് ഉത്തരം തരുന്നു.*

## *സൂത്രം 41*

*യുക്തൌ ചസംപരായാത്*

***ഭാഷ്യം***

*അവ രണ്ടും ആദിയില്ലാത്തവയാകയാല്,യോജിച്ചിരിക്കുന്നു.*

*മിഥ ഇത്യനുവര്ത്തതേ.തൌ പ്രകൃതിപുരുഷൌ ബുദ്ധിസ്ഥൌ പരസ്പരം പ്രതിസംബന്ധരൂപൌ ന ത്യാഗഞ്ചുകഃ കശ്ചിത്.കസ്മാത്. സമ്പരായാത് അനാദിത്വാദേവ.തഥാച ഗീതായാം (13.19)പ്രകൃതിം പുരുഷം ചൈവ വിദ്ധ്യ നാദിഉഭാവപി ഇതി. അഥാനാദിരേവ സംബന്ധാന്തരമസ്തു ഇതി ചേത്, ന ,ജഡാജഡവികല്പ്പേന തയോരനന്യ ത്വാദിതി.*

*മുപ്പത്തൊമ്പതാം സൂത്രത്തില് പറഞ്ഞ (മിഥ- മിഥുനഭാവം) മിഥുനഭാവമാണ് ഇവിടെ യോജിപ്പ് (യുക്തൌ).ബുദ്ധിയില് സ്ഥിതി ചെയ്യുന്ന പ്രകൃതിയും പുരുഷനും പരസ്പരം സംബന്ധത്തോടുകൂടിത്തന്നെയാണിരിക്കുന്നത്. അതിനാല്, പുറമെ നിന്ന് മൂന്നാമതൊരു സംബന്ധം വരേണ്ട ആവശ്യമേ ഇല്ല. എന്തുകൊണ്ട്. രണ്ടും അനാദികളാണെന്നതു കൊണ്ടുതന്നെ. ഗീതയില് പ്രകൃതിയും പുരുഷനും അനാദികളാണെന്ന് പറയുന്നുണ്ട്.അനാദിത്വം തന്നെയാവട്ടെ തൃതീയമായ സംബന്ധമെന്നു പറയുകയാണെങ്കില്,അല്ല,ജഡം.അജഡം എന്ന വികല്പ്പമല്ലാതെ മറ്റൊന്ന് അവയില്നിന്ന് ഭിന്നമായിട്ടില്ല.*

*നനു പ്രകൃതൈര്മിഥ്യൈവമായാരൂപത്വാത്തന്യാഃ മായാം തു പ്രകൃതിം വിദ്ധ്യാന്മായിനം തു മഹേശ്വരം (ശ്വേ.ഉപ.4.10)ഇത്യാദിശ്രുതിഭ്യഃതഥാ ച കഥം വേദ്യം പദാര്ത്ഥ ഇത്യത ആഹ-*

*പ്രകൃതി മിഥ്യയാണെന്നും അവന്റെ മായാരൂപമാണെന്നും മറ്റും ശ്രുതി പറയുന്നു. മായ പ്രകൃതിയാണ്. അതിന്റെ മായാവി മഹേശ്വരനും .അങ്ങനെയുള്ള ഒന്നിനെ ജ്ഞേയമായ പദാര്ത്ഥമെന്ന് എങ്ങനെ പറയാം. അതിന്നുത്തരം പറയുന്നു.*

## *സൂത്രം 42*

*ശക്തിത്വാന്നാനൃതം വേദ്യം*

***ഭാഷ്യം***

*അറിയുന്നത്(ജ്ഞേയം)ശക്തിയാകയാല് അത് അസത്യമല്ല.*

*വേദ്യം പ്രധാനം നാനൃതം ന മിഥ്യാ ഭവിതുമര്ഹതി.കുത. ശക്തിത്വാദേവ. നഹി മായാവിമായാശക്തിംവിനാ വിഹിതാഗണുകസൃഷ്ടയേപ്രഭവതി.കിഞ്ച കുതസ്തു ഖലു സൌമ്യൈവം സ്യാദസതഃസജ്ജായേത (ഛാ.ഉപ 6.2.2) ഇതി ശ്രുതി. കാര്യസത്ത്വേന കാരണസത്താം വദന്തി സര് വ്വസത്താമാഹ നാനൃതത്വം. അസ്തി തു സര് വ്വദാ ഭഗവതീ സൃഷ്ടിഃ സാദൃശ്യസഹകാര്യപേക്ഷാ ചേതനകൃതസൃഷ്ടിത്വാനമായികസൃഷ്ടിവദിതി. ന ചാദൃഷ്ടാദിഭിരര്ത്ഥാന്തരം, ഏകശക്ത്യയപേക്ഷായാം ലാഘവാത് ഭോഗതത്സാധനേതരേഷു അദൃഷ്ടഹേതുതായാം മാനാഭാവാത്.ഏവം സര് വ്വകാര്യേഷു മിഥോവ്യഭിചാരാദേകനിത്യസഹകാരിശക്തിസിദ്ധിഃതദവാന്തരനേകകല്പ്പനം തു ഫലമുഖമിതി ന ഗൌരവായേതി. വിസ്തരോ അസ്യൈവ തൃതീയാ ഇതി.*

ജ്ഞേയമായ പ്രധാനം (പ്രകൃതി)അസത്യമോ മിഥ്യയോ ആവുകവയ്യ. കാരണമെന്ത്. അത് ശക്തിയാണെന്നതു തന്നെ. മായാവിക്ക് മായാശക്തിയെ കൂടാതെ സാധനങ്ങള് സൃഷ്ടിക്കാനാവില്ല.മാത്രമല്ല,അസത്തില്നിന്ന് എങ്ങനെ സത്തുണ്ടാകും എന്നു ചോദിക്കുന്ന ശ്രുതി കാര്യം സത്തായതുകൊണ്ട് കാരണവും സത്താണ് സര് വ്വവും സത്തയാണ് എന്നാണ് അസത്താണ് എന്നല്ല പറയുന്നത്. സൃഷ്ടി സര് വ്വദാ ഭഗവതിയാണ്.സാദൃശ്യസഹകാര്യപേക്ഷകൊണ്ട് ചേതനാകൃതമായ സൃഷ്ടി ,മായാവിയുടെ സൃഷ്ടിപോലെയാണ്.അദൃഷ്ടം മുതലായഅര്ത്ഥാന്തരങ്ങള് കൊണ്ട് പുതിയ ഒന്ന് ഉണ്ടാക്കേണ്ടതില്ല. ഒറ്റ ശക്തിയെ അപേക്ഷിച്ചാണ് എന്നു കരുതാനാണ് എളുപ്പം. ഒന്നിലധികം അദൃഷ്ടങ്ങള് ഹേതുവായിട്ടാണെന്നു കരുതാന് വേണ്ടത്ര തെളിവുകളും ഇല്ല. ഒന്നിലധികം കാരണം പറയുന്നതുകൊണ്ട് വ്യഭിചാരം സംഭവിക്കും. ഏകമായ .നിത്യസഹചാരിയായ ശക്തി അങ്ങനെ സിദ്ധിക്കുന്നു.ഇനിയിപ്പോള്,മറിച്ച് അനേകം ശക്തികളെ കല്പ്പിക്കുകയാണെങ്കിലത് ഫലസിദ്ധിക്കുവേണ്ടിയാണ് എന്ന ഗൌരവത്തിലെടുത്താല് മതി. ഇത് മൂന്നാം അദ്ധ്യായത്തില് വിസ്തരിക്കും.

*ഗതാപ്രാസംഗികീചര്ച്ചാപ്രകൃതമനുസരതി.*

പ്രാസംഗികമായ ചര്ച്ച ഇവിടെ അവസാനിച്ചു. ഇനി പ്രകൃതത്തിലേക്കു കടക്കുന്നു.

### സൂത്രം 43

തത് പരിശുദ്ധിശ്ച ഗമ്യാ ലോകവല്ലിംഗേഭ്യഃ

**ഭാഷ്യം**

ഭക്തിയുടെ പരിശുദ്ധി ലൌകികജീവിതത്തിലെ ലക്ഷണങ്ങളില്നിന്ന് അനുമാനിച്ചറിയേണ്ടതാണ്.

യദ്യപി ജാനാമിചരാമിത്യാദിവദഹം ഭജ അനുരജ്യേ ഇത്യവമാദിനാ പ്രത്യക്ഷഗമ്യൈവ ഭക്തിസ്ഥഥാ അപി ദൃഢതര സംസ്കാരവൈശിഷ്ട്യലക്ഷണാ പരിശുദ്ധിര് ന പ്രത്യക്ഷതോ നിര്ണ്ണേതും ശക്യതേ ജ്ഞാനപ്രാമാണ്യവത്.തസ്മാത് തന്നിര്ണ്ണയോലോകവജ്ജാതലിംഗേഭ്യ ഏവ.യഥാ ലോകേ അനുരാഗതാരതമ്യം തത് കഥാദാവശ്രു പുളകാദി വികാരൈരനുമീയതേ തദ്വദിതി.

ഞാനറിയുന്നു,ഞാനിചരിക്കുന്നു,എന്നിവപോലെ ഞാന് ഭജിക്കുന്നു ഞാനനുരക്തയാവുന്നു ഇത്യാദികളും പ്രത്യക്ഷമായി അനുഭവിക്കാവുന്നവയാണ്. എങ്കിലും ഭക്തിയുടെ പരിശുദ്ധിയും അതിന്റെ ദൃഢതരമായ സംസ്കാരവൈശിഷ്ട്യമാകുന്ന ലക്ഷണവും പ്രത്യക്ഷമായി നിര്ണ്ണയിക്കാന്,ജ്ഞാനപ്രാമാണ്യംപോലെത്തന്നെ സാദ്ധ്യമല്ല. അതിനാല്, അതിന്റെ നിര്ണ്ണയം ലൌകികജീവിതത്തിലുണ്ടാവുന്ന ലിംഗങ്ങള്(ലക്ഷണങ്ങള്)കൊണ്ട് ചെയ്യണം. ലോകത്തില് അനുരാഗമു ണ്ടായവര്,അനുരാഗപാത്രത്തെക്കുറിച്ചു പറയുമ്പോളും കേള്ക്കുമ്പോളും എപ്രകാരം അശ്രു,പുളകം മുതലായ വികാരം കാണിക്കുന്നുവോ,അപ്രകാരം എന്ന് താരതമ്യപ്പെടുത്തി അനുമാനിക്കുന്നു.

ന കേവലം ലോകവല്ലിംഗാനി ഭവന്തി മഹര്ഷീണാം സ്മൃതിഭ്യോ അപി താനി ലിംഗാനി ബാഹുല്യേന ലക്ഷ്യന്ത ഇത്യാഹ.

ഇത് കേവലം ലൊകികരുടെ ലക്ഷണത്തില് മാത്രമല്ല ഉള്ളത്.മഹര്ഷിമാരുടെ സ്മൃതികളിലും ഇത്തരം ലക്ഷണങ്ങളു ടെ ബാഹുല്യം കാണുന്നുണ്ട്.

സമ്മാനബഹുമാനപ്രീതിവിരഹേതരവിചികിത്സാമഹിമഖ്യാതിതദര്ത്ഥപ്രാണസ്ഥാനതദീയതാസര്വ്വതദ്ഭാവാ പ്രതികൂല്യാദീതി ച സ്മരണേഭ്യോ ബാഹുല്യാത്

സ്മരണകളില് ബഹുലമായി കാണുന്ന ലക്ഷണങ്ങളിവയാണ്. സമ്മാനം,ബഹുമാനം,പ്രീതി,വിരഹം,മറ്റുള്ളവരില് ശങ്ക,മഹിമ,ഖ്യാതി,അതിനുവേണ്ടിമാത്രം പ്രാണധാരണം,സര് വ്വവും അവന്റേതെന്ന വിചാരം,സര് വ്വരിലും അവനു ണ്ടെന്ന വിശ്വാസം,അവന്റെ ഇച്ഛക്ക് പ്രതികൂലമായി വര്ത്തിക്കാതിരിക്കല്.

യഥാര്ജ്ജുനസ്യ സമ്മാനം.

പ്രത്യുത്ഥാനം തു കൃഷ്ണസ്യ സര് വ്വാവസ്ഥോ ധനഞ്ജയഃ

ന ലംഘയതി ധര്മ്മാത്മാ ഭക്ത്യാ പ്രേമ്മാ ച സര് വ്വദാ (മഹാഭാരതം ദ്രോണപര് വ്വം)

അര്ജ്ജുനന്റെ സമ്മാനം പോലെ.. കൃഷ്ണനെ ഏതവസ്ഥയിലിരിക്കുകയാണെങ്കിലും സര് വ്വദാ ഭക്തിയോടും പ്രേമത്തോടും കൂടി എഴുന്നേറ്റ് ഉപചരിക്കുന്നതില് അര്ജ്ജുനന് മുടക്കം വരുത്തിയില്ല.

ബഹുമാനം യഥേക്ഷ്വാകോഃ-

പക്ഷപാതേനതന്നാമ്നി മൃഗേപദ്മേ ച താദൃശി

ബഭാരമേഘേതദ്വര്ണ്ണേ ബഹുമാനമതിം നൃപഃ (നൃസിംഹപുരാണം 25.22)

ഇക്ഷ്വാകു ബഹുമാനം കാണിച്ചു. അവന്റെ നാമത്തില് പക്ഷപാതമുള്ള നൃപതി അവനോടു സദൃശമായ മാനിലും പത്മ ത്തിലും അവന്റെ വര്ണ്ണം വഹിക്കുന്ന മേഘത്തിലും കൂടി ബഹുമാനം കാണിച്ചു.

പ്രീതിര്യഥാ വിദുരസ്യ:-

യാ പ്രീതി,പുണ്ഡരീകാക്ഷ തവാഗമനകാരണാത്

സാ കിമാഖ്യായതേതുഭ്യമന്തരാത്മാസി ദേഹിനാം(മഹാഭാരതം ഉദ്യോഗപര് വ്വം 89-24)

വിദുരന് പ്രീതി കാണിച്ചു. ഹേ പുണ്ഡരീകാക്ഷാ,നിന്റെ ആഗമനം കൊണ്ട് ഉണ്ടായ പ്രീതി ഞാനെങ്ങനെ വിവരിക്കും.സര് വ്വദേഹികളുടേയും അന്തരാത്മാവായ നിന്നെ എന്തുപേരു വിളിക്കാനാണ് .

വിരഹേ യഥാ ഗോപീനാം-

ഗുരൂണാമഗ്രതോവക്തും കിം ബ്രവീമിനനഃക്ഷമം

ഗുരവഃകിം കരിഷ്യന്തി ദഗ്ധാനാം വിരഹാഗ്നിനാ (വിഷ്ണുപുരാണം 5.18.22)

വിരഹം ഗോപികമാരുടേതാണ്.ഗുരുക്കന്മാരുടെ മുമ്പില് പറയാനാവാത്തതാണ്.എന്തു പറയാനാണ്. വിരഹാഗ്നിയില് ദഹിക്കുന്ന ഞങ്ങള്ക്കു വേണ്ടി ഗുരുക്കന്മാര്ക്ക് എന്തുചെയ്യാന് കഴിയും.

ഇതരവിചികിത്സാ യഥാ ശ്വേതദ്വീപനിവാസിനാം

നാരദദര്ശനേ അപി വിഘ്നബുദ്ധിഃയഥാചോപമന്യോഃ

അപി കീടഃപതംഗോ വാ ഭവേയം ശങ്കരാജ്ഞയാ

ന തു ശക്രത്വയാദത്തം ത്രൈലോക്യമപി കാമയേ(മഹാഭാരതം ആരണ്യപര് വ്വം 14.186)

ശ്വേതദ്വീപനിവാസികള് വിഷ്ണുഭക്തരായിരുന്നു. അവര്ക്ക് മറ്റുള്ളവര് തങ്ങളുടെ തപസ്സിനു വിഘ്നം വരുത്തുമോ എന്ന ശങ്കയാണ്.നാരദനെ കണ്ടപ്പോഴും കൂടി വിഘ്നശങ്ക ഉണ്ടായി. മറ്റൊരുദാഹരണം ഉപമന്യുവാണ്. ശങ്കരാജ്ഞ കൊണ്ട് ഞാനൊരു കീടമോ പതംഗമോ ആയിജനിച്ചാലും സാരമില്ല.ഹേ,ഇന്ദ്രാ,എന്നാലും നിന്നാല് ദത്തമായ ത്രൈലോക്യങ്ങ ളൊന്നും ഞാന് കാമിക്കുന്നില്ല.

മഹിമബുദ്ധൌ യഥാ യമസ്യഃ-

നരകേ പച്യമാനസ്തു യമേന പരിഭാഷിതഃ

കിംത്വയാനാര്ച്ചിതോദേവഃകേശവഃക്ലേശനാശനഃ (നൃസിംഹപുരാണം 8.21)

സ്വപുരുഷമഭിവീക്ഷ്യപാശഹസ്തം വദതി യമഃകില തസ്യ കര്ണ്ണമൂലേ

പരിഹരമധുസൂദനപ്രപന്നാന് പ്രഭുരഹമന്യനൃണാം ന വൈഷ്ണവാനാം (വിഷ്ണുപുരാണം 3.7.14)

യമന് മഹിമയെ പ്രകീര്ത്തിക്കുന്നു. നരകത്തില് പചിക്കപ്പെടുന്നവരോട് യമന് ചോദിച്ചു. നീ എന്തേ ക്ലേശനാശന നായ കേശവനെ ഭജിക്കാതിരുന്നത്. പാശഹസ്തത്തോടുകൂടി നില്ക്കുന്ന സ്വകിങ്കരപുരുഷന്മാരെ കണ്ടിട്ട് യമന് അവരുടെ ചെവിയില് പറഞ്ഞു. ഞാന് അന്യമനുഷ്യരുടെയെല്ലാം പ്രഭുവാണ്. പക്ഷേ വൈഷ്ണവരുടെ പ്രഭുവല്ല. ഹേ,മധുസൂദനാ,നിന്റെ ഭക്തന്മാരെ സംരക്ഷിച്ചാലും.

തദര്ത്ഥപ്രാണസ്ഥിതിര്യഥാഹനൂമതഃ തേനൈവോക്തം

യാവത്തവ കഥാലോകേ വിചരിഷ്യതി പാവനി

താവത് സ്ഥാ സ്വാമി മേദിന്യാം തവാജ്ഞാമനുപാലയന്.(വാത്മീകിരാമായണം ഉത്തരകാണ്ഡം 107.21)

ഭഗവാനുവേണ്ടി പ്രാണനെ ധരിക്കുന്നവനാണ് ഹനുമാന്. അദ്ദേഹം പറഞ്ഞു:- ഏതുകാലം വരെ നിന്റെ പാവനനാ മവും കഥയും ഈ ലോകത്തില് സഞ്ചരിക്കുമോ, ആ കാലം വരെ നിന്റെ ആജ്ഞയെ പരിപാലിച്ചുകൊണ്ട് ഞാനിവിടെ ജീവിക്കും.

അഥവാ കൃതകൃത്യാനാമപി നാരദാദിനാം തദേകാരാധനാര്ത്ഥം പ്രാണധാരണം .അത ഏവ ശ്രുതിഃ-

യം സര് വ്വേ ദേവാനമന്തി മുമുക്ഷവോബ്രഹ്മവാദിനശ്ച (നൃസിംഹതാപനീയോപനിഷത്ത് 6) ഇതി.

നാരദാദികള് മോക്ഷപ്രാപ്തിയാല് കൃതകൃത്യരായശേഷവും ഭഗവാന്റെ ആരാധനക്കായി ദേഹധാരണം ചെയ്തു. അവനെ സര് വ്വദേവന്മാരും മുമുക്ഷുക്കളും ബ്രഹ്മവാദികളും നമസ്കരിക്കുന്നു. എന്ന് ശ്രുതി.

തദീയതാഭാവസ്തു വസോരുപരിചരസ്യ-

ആത്മരാജ്യം ധനം ചൈവ കളത്രം വാഹനം തഥാ

ഏതദ് ഭാഗവതം സര് വ്വമിതിതത് പ്രക്ഷതേ സദാ. (മഹാഭാരതം ശാന്തിപര് വ്വം 335.23)ഇതി.

എല്ലാം അവന്റേതെന്ന ഭാവം ഉപരിചരവസുവിനുണ്ടായിരുന്നു. ആത്മാവും രാജ്യവും ധനവും ഭാര്യയും വാഹനവും എല്ലാം തന്നെ എപ്പോഴും ഭഗവാന്റേതാണെന്ന് അദ്ദേഹം കരുതിപ്പോന്നു.

സര് വ്വഭൂതേഷുതദ്ഭാവോ യഥാ പ്രഹ്ലാദസ്യപ്രസിദ്ധിഃ

*ഉക്തഞ്ച തേനൈവഃ-*

*ഏവം സര് വ്വേഷുഭൂതേഷു ഭക്തിസ്വാഭിചാരിണി*

*കര്ത്തവ്യാ പണ്ഡിതൈര്ജ്ഞാത്വാ സര് വ്വഭൂതമയം ഹരിം (വിഷ്ണുപുരാണം 1.19.9)*

*പ്രഹ്ലാദന്റെ കാര്യത്തില് പ്രസിദ്ധമായതുപോലെ, സര് വ്വഭൂതത്തിലും ഭഗവദ്ഭാവം കാണലാണ് മറ്റൊരു ലക്ഷണം .അദ്ദേഹം പറഞ്ഞു:- ഹരി സര് വ്വഭൂതമയനാണെന്ന് അറിഞ്ഞ പണ്ഡിതന്മാരുടെ കര്ത്തവ്യം സര് വ്വഭൂതങ്ങളിലും സ്വാഭിചാരിണിയായ ഭക്തി ഉണ്ടായിരിക്കലാണ്.(എല്ലാത്തിനേയും സ്നേഹിക്കലാണ്)*

*തസ്മിന്നപ്രാതികൂല്യം യഥാ ഹന്തുമാഗതേ അപി ഭഗവതി ഭീഷ്മസ്യ. തേനൈവോക്തം-*

*ഏഹ്യേഹി ദേവേശ ജഗന്നിവാസ*

*നമോസ്തുതേ ശാര്ങ്ഗഗദാസിപാണേ*

*പ്രസഹ്യമാം പാതയലോകനാഥ*

*രഥാദ്ദഗ്രാത്ഭുതശൌര്യസംഖ്യേ (മഹാഭാരതം ഭീഷ്മപര്വ്വം 59.96-97)*

*ഭഗവാന് പ്രതികൂലമായി ഒന്നും പ്രവര്ത്തിക്കാതിരിക്കലിന് ഉദാഹരണമാണ് ഭീഷ്മര്. ഭഗവാന് ഹനിക്കാനായി അടുത്തപ്പോളും അദ്ദേഹം പറഞ്ഞു:- ഹേ,ദേവേശാ, ജഗന്നിവാസാ,വരിക. ശാര്ങ്ഗമെന്ന വില്ലും ഗദയും വാളും ധരിച്ച വനേ, നിനക്കു നമസ്കാരം. ഹേ,ലോകനാഥാ, ഇത്ര ഉഗ്രവും അത്ഭുതകരവുമായ യുദ്ധത്തില്,എന്നെ രഥത്തില്നിന്ന് നിലത്തിട്ട് വധിച്ചാലും.*

*ആദിശബ്ദാദുദ്ധവാക്രൂരാദിചേഷ്ടിതാന്യപിദ്രഷ്ടവ്യാനി.യധ്യപി ദ്വേഷവിപക്ഷഭാവാദിത്യത്രേദമുക്തം തഥാപി തത്ര രാഗലിംഗത്വേനാത്ര ച ബഹുഭക്തിപരിശുദ്ധിലിംഗതയേതി വിശേഷ ഇതി.*

*ആദി എന്ന ശബ്ദംകൊണ്ട് ഉദ്ധവന്,അക്രൂരന് മുതലായവരുടെ ചേഷ്ടിതങ്ങളും കാണേണ്ടിയിരിക്കുന്നു. ഭക്തി രാഗസ്വരൂപമാണെന്ന് ആറാം സൂത്രം പറഞ്ഞു. രാഗലക്ഷണം കൊണ്ട് ഭക്തി ദ്വേഷത്തില്നിന്ന് വിഭിന്നമാണ്. (അപ്രതികൂല്യം ദ്വേഷപ്രതിപക്ഷഭാവം തന്നെയാണ്,രാഗം തന്നെയാണ്). അവിടെ രാഗലക്ഷണമായിട്ട് പറഞ്ഞു. ഇവിടെ ഭക്തിപരിശുദ്ധിലക്ഷണമായിട്ടും പറഞ്ഞു.*

*നനു സ്വാമിന്യനുരാഗിണാം തദനുഗ്രഹതാരതമ്യവത്സുദ്വേഷേര്ഷ്യാദയോഭവന്തി തേപി കിം ലിംഗാനി.നേത്യാഹ-*

*സ്വാമിയില് അനുരാഗത്തോട്ടുകൂടിയിരിക്കുന്നവരില് തന്നെ അവന്റെ അനുഗ്രഹത്തിന് പാത്രമായവരുടെയിടയില്, താരതമ്യം കൊണ്ട് പരസ്പരം ഈര്ഷ്യ,അസൂയ .ദ്വേഷ്യം ഇവ കാണാറുണ്ട്. അവയും ഭക്തിലക്ഷണമാണോ എന്ന ചോദ്യത്തിന് ഉത്തരം തരുന്നു.*

### *സൂത്രം 45*

*ദ്വേഷാദയസ്തു നൈവം*

***ഭാഷ്യം***

*ദ്വേഷാദികള് അങ്ങനെയല്ല.*

*തദസംഭവാദേവ.യഥോക്തം ഭഗവതാദ്വൈപായനേന.*

*ന ക്രോധോ ന ച മാത്സര്യം ന ലോഭോ നാശുഭാമതിഃ*

*ഭവന്തി കൃതപുണ്യാനാം ഭക്താനാം പുരുഷോത്തമേ.(മഹാഭാരതം ആരണ്യപര്വ്വം 149.133)*

*ഇതി. ശിശുപാലസ്യ തു ദ്വേഷാത് സ്മരണം തതഃപരാഭക്തിസ്തതോമുക്തിരിത്യേവ ക്രമ ഇതി.*

*അവ അസംഭവമാണെന്ന് ഭഗവാന് ദ്വൈപായനന് പറഞ്ഞിട്ടുണ്ട്. പുരുഷോത്തമനില് ഭക്തിയുള്ള കൃതപുണ്യന്മാരില്, ക്രോധമോ മാത്സര്യമോ ലോഭമോ അശുഭമോ അവശേഷിക്കുന്നില്ല. ശിശുപാലനില് ദ്വേഷംകൊണ്ട് സ്മരണയും സ്മരണം കൊണ്ട് പരാഭക്തിയും ഭക്തികൊണ്ട് മുക്തിയും ക്രമത്തില് സംഭവിച്ചു.*

*അഥ പ്രായശോഭഗവദവതാരവിഷയാണ്യേവതാനി ലിംഗാനി സ്മര്യന്തേ ബ്രഹ്മജ്ഞാനജന്യത്വാത് പൂര്ണ്ണവിഷയതാ ച ഭക്തേരുക്തേത്യത്ര സിദ്ധാന്തമാഹ-*

*ഭഗവാന്റെ അവതാരവിഷയത്തെ പ്രകീര്ത്തിക്കുന്ന ഗ്രന്ഥങ്ങളിലെല്ലാം ഈ ലക്ഷണങ്ങള് സ്മരിക്കപ്പെട്ടിട്ടുണ്ട്. ഭക്തി ബ്രഹ്മജ്ഞാനത്തില്നിന്ന് ജനിക്കുന്നതാണെന്നു പറകയാല്,അത് പൂര്ണ്ണവിഷയതയുമായി (സമ്പൂര്ണ്ണാവതാര പുരുഷത്വം)യോജിച്ചിരിക്കുന്നു.*

### *സൂത്രം 46.*

*തദ്വാക്യശേഷാത് പ്രാദുര്ഭാവേഷപി സാ.*

***ഭാഷ്യം***

*വാക്യത്തിന്റെ ബാക്കിഭാഗം കൊണ്ട് പ്രാദുര്ഭാവങ്ങളിലുള്ള ഭക്തിപോലും ശ്രേഷ്ഠമാണ്.*

*സാ പരാഭക്തിഃ പ്രാദുര്ഭാവാത്മവിഷയാപി ഭവതി. കസ്മാദിദം ജ്ഞായതേ.വാക്യശേഷാത് (ഗീത 7.23)-*

*ദേവാന്ദേവയജോയാന്തിമദ്ഭക്തായാന്തിമാമപിഇതി.പ്രതിജ്ഞാതാര്ത്ഥസ്ഥിരീകരണായദേവതാന്തര ഭക്തിനിന്ദായാം വാക്യശേഷോ ഭവതി. (ഗീത 7.21)*

*യോയോ യാം യാം തനും ഭക്തഃശ്രദ്ധായാര്ച്ചിതുമിച്ഛതി*

*തസ്യതസ്യാചലാം ശ്രദ്ധാം താമേവവിദധാമ്യഹം.*

*തത്ര യോയോയാം യാം ഭക്തഃഇത്യേതാവദുക്താര്ത്ഥസിദ്ധൌ തനുപര്യന്തനിര്ദ്ദേശാത്. ഭക്തേസ്തത്വാത്മവിഷയത്വേ താത്പര്യമുന്നീയതേ.പ്രകരണഞ്ച ഭക്തേരേവേതി.*

*പരാഭക്തി ഭഗവാന്റെ അവതാരങ്ങളായ പ്രാദുര്ഭാവാതാമവിഷയങ്ങളിലും ഭവിക്കാം. അതെങ്ങനെ അറിഞ്ഞു. വാക്യത്തിന്റെ ബാക്കിയില്നിന്ന്. ദേവന്മാരെ യജിക്കുന്നവര് ദേവന്മാരിലും എന്നെ യജിക്കുന്നവര് എന്നിലും ലയിക്കുന്നു എന്നു ഗീത. പ്രതിജ്ഞയെ സ്ഥിരീകരിക്കുന്നതിനായി വാക്യശേഷത്തില് മറ്റു ദേവന്മാരിലുള്ള ഭക്തിയെ നിന്ദിക്കുന്നുണ്ട്. എന്നാല്,ഏതൊരുവര്,എന്തെന്തിനുവേണ്ടി എന്തെന്തിനെ ഭക്തിശ്രദ്ധകളോടുകൂടി ഭജിച്ചാലും അവര്ക്കെല്ലാം അതാതു വിഷയത്തില് ശ്രദ്ധനല്കുന്നത് ഞാനാണ്. ഏതെല്ലാം ശരീരങ്ങളില് ഭക്തിയോടിരിക്കുന്നുവോ എന്ന് (തനു-ശരീരം) തനുവില് ഭക്തി നിര്ദ്ദേശിച്ചിരിക്കയാല് അവതാരങ്ങളുടെ ആത്മവിഷയത്തെത്തന്നെയാണ് താല്പ്പര്യപ്പെടുന്നതെന്ന് സിദ്ധിക്കുന്നു. പ്രകരണം ഭക്തിയെക്കുറിച്ചാണുതാനും.*

### *സൂത്രം 47.*

*ജന്മകര്മ്മവിദശ്ചാ ജന്മശബ്ദാത്*

***ഭാഷ്യം***

*വെളിവാക്കപ്പെട്ട ശബ്ദത്താല് ,പ്രഭുവിന്റെ ജന്മകര്മ്മങ്ങളെ അറിഞ്ഞവന്ന് ജന്മങ്ങളില്ലാതാവുന്നു. ജന്മശരീരാവിനാഭൃതവേദപ്രണയ ന ദൈത്യവധ്യഭക്തദര്ശനാദികാര്യായ ഭഗവതഃശരീരപരിഗ്രഹഃകര്മ്മ ച വേദപ്രണയനാദി. തത്വവേദിനോ ജന്മാഭാവഫലായ ഭവതി. യഥാഹ (ഗീത 4.9)-*

*ജന്മകര്മ്മ ച മേ ദിവ്യമേവം യോ വേത്തി തത്വതഃ*

*ത്യക്ത്വാ ദേഹം പുനര്ജന്മനൈതി മാമേതി സോര്ജ്ജുനഃ ഇതി.*

*ഭഗവാന് ശരീരം സ്വീകരിക്കുന്നത് വേദത്തെ പ്രണയിക്കുന്നതിനും ദൈത്യന്മാരെ വധിക്കുന്നതിനും ഭക്തന്മാരെ ദര്ശിക്കുന്നതിനും ആണ്. ഇവയെല്ലാം ജന്മത്തോടും ശരീരത്തോടും സംബന്ധപ്പെട്ടിരിക്കുന്ന കര്മ്മങ്ങളാണ്.ഈ തത്വത്തെ ഗ്രഹിച്ചവന് ,ജ്ഞാനം പുനര്ജന്മങ്ങളില്നിന്ന് മോചനം കൊടുക്കുന്നു. എന്റെ ജന്മവും കര്മ്മവും ദിവ്യമാണ്. ഈ തത്വം ആരറിയുന്നുവോ, അവര് ദേഹം ത്യജിക്കുമ്പോള്, പുനര്ജന്മം കൂടാതെ എന്നെത്തന്നെ പ്രാപിക്കുന്നു എന്ന് ഗീത. ഇതില്നിന്ന് കര്മ്മജന്മങ്ങളുടെ തത്വം ഗ്രഹിച്ചാല് അമൃതത്വമാണ് ഫലമെന്നില്ല. എന്നാല്,മനോമാലിന്യങ്ങളെ നീക്കിക്കളയുന്നതുകൊണ്ട് അത് പരാഭക്തിയെ ജനിപ്പിക്കുന്നു. ഭഗവാന്റെ അവതാരത്തെ ഭക്തിശ്രദ്ധാപൂര് വ്വം ഭജിക്കുന്നതുകൊണ്ട് വരാനിരിക്കുന്ന ജന്മങ്ങളില് നിന്നു മോചനം ലഭിക്കുന്നു. അതിനാല്,പരാഭക്തിക്കു വിഷയം ഭഗവാന്റെ അവതാരവുമാകാം എന്ന് ശ്രുതി(ശബ്ദം)യില്നിന്ന് ലഭിക്കുന്നു.*

## *സൂത്രം 48*

*തച്ച ദിവ്യം സ്വശക്തിമാത്രോദ്ഭവാത്*

***ഭാഷ്യം***

*ശരീരത്തിലുള്ള ജന്മം ദിവ്യമാണ്. കാരണം അത് ഉത്ഭവിച്ചത് സ്വന്തം ശക്തിമാത്രകൊണ്ടാണ്.*

*ജന്മകര്മ്മ ച മേ ദിവ്യം (ഗീത 4.9) ഇത്യത്ര കിം ദിവ്യത്വം. ന ധര്മ്മജത്വം,ധര്മ്മയോഗാഭാവാത്തസ്മി സാദൃഷ്ടാസിദ്ധേഃ നാപി ദിവിഭവത്വം ഭൂലോകജന്മത്യവ്യാപ്തേഃകിന്തു ജീവശരീരവന്ന ഭൂതോപാദാനകത്വം,അപി തു സ്വമായാശക്തികൃതത്വം.അത ഏവ മോക്ഷധര്മ്മനാരദം പ്രതി ഭഗവദ്വാക്യം- മായൈഷാ ഹി മയാസൃഷ്ടായന്മാം പശ്യസി നാരദ (മ.ഭാ. ശാന്തിപര് വ്വം 339-45-46)ഇതി. തഥാ ച ഗീയതേ (4.6) അജോ അപി സന്നവ്യയാത്മാഭൂതാനാമീശ്വരോപി സന് പ്രകൃതിം സ്വാമധിഷ്ടായ സംഭവാമി യുഗേയുഗേ ഇതി.*

*എന്റെ ജന്മവും കര്മ്മവും ദിവ്യമാണ്. ഏതാണ് ദിവ്യത്വം .ആ ദിവ്യത്വം ധര്മ്മത്തില്നിന്നുണ്ടായതല്ല. അദൃഷ്ടത്താല് അസിദ്ധമായ ധര്മ്മയോഗത്തിന്റെ അഭാവം കൊണ്ട്. സ്വര്ഗ്ഗത്തില് ജനിച്ചതുകൊണ്ടുമല്ല ദിവ്യത്വം. അങ്ങനെയെങ്കില്, ഭൂലോകത്ത് അവതരിക്കേണ്ടതില്ലല്ലോ. അവതാരപുരുഷന്റെ ശരീരം പഞ്ചഭൂതനിര്മ്മിതമല്ല,സ്വന്തം മായാശക്തിയാല് നിര്മ്മിതമാണ്. അതുകൊണ്ടാണ് മോക്ഷധര്മ്മത്തില് നാരദനോട് ഭഗവാന് ഇങ്ങനെ പറഞ്ഞത്:- ഇതെല്ലാം മായകൊണ്ട് സൃഷ്ടിച്ചതാണ് ,നാരദാ,നീ എന്നെ കാണുന്നതുപോലും മായയാണ്.ഗീതയിലും ഇങ്ങനെ പറയുന്നു:- ഞാന് അജനാണ്,അവ്യയാത്മാവും സര് വ്വഭൂതങ്ങള്ക്കും ഈശ്വരനുമാണ്. എങ്കിലും സ്വപ്രകൃതിയെ അനുസരിച്ച് ഓരോ യുഗത്തിലും അവതരിക്കുന്നു.*

*ന ചാ ഭൌതികത്വേശരീരത്വവ്യാഘ്യാത, ഭോഗായതനേ ഭൌതികത്വനിയമാത്. അഥ ഭോഗായതനത്വമേവ ശരീരത്വമിതിചേത്. ന, ചേഷ്ടാശ്രയത്വസ്യതത്വേ ലാഘവാത്. ചേഷ്ടാത്വം തു ക്രിയാഗതോജാതിവിശേഷഃ ന ച ക്രിയൈവ*

*ചേഷ്ടാ,മൃതശരീരക്രിയായാം തദ്വ്യവഹാരാപത്തേ. നാപി സാക്ഷാത് പ്രയത്നജക്രിയാത്വമേവ ചേഷ്ടാത്വം ഘടാദാവപി ചേഷ്ടതഇതി വ്യവഹൃതിപ്രസംഗാത്. സര് വ്വക്രിയായാഃസാക്ഷാത് പരമേശ്വരയത്നജന്യത്വാത്.ഏവഞ്ച പരമേശ്വരശരീരബോധമാനേന തച്ഛരീരചേഷ്ടാസിദ്ധിരിത്യാസ്താം താവദിതി. ന ച തത്വാധിക്യം തച്ഛരീരസ്യ ബ്രഹ്മാണ്ഡാനുപാദാനതയാ ഘടാദ്വദതത്വഭാവാത് ഇന്ദ്രിയാപ്രകൃതിത്വാച്ച.*

*ഭൌതികത്വം ഇല്ലാത്തതുകൊണ്ട് ശരീരത്വം ഇല്ലാതാകുമെന്ന് കരുതരുത്. ഭൌതികത്വം കൊണ്ടേ ഭോഗാനുഭവം സാധിക്കൂ എന്നാണ് നിയമം. ഭോഗാനുഭവത്വം തന്നെയാണ് ശരീരമെന്നു കരുതിക്കൂടേ. അല്ല. ചേഷ്ടയെ ആശ്രയിച്ചിരിക്കുന്നത് എന്നു കരുതാനാണ് എളുപ്പം.ചേഷ്ടത്വം ക്രിയയുടെ ഒരു ജാതിവിശേഷം തന്നെയാണ്. എന്നാല്, ക്രിയതന്നെയാണ് ചേഷ്ട എന്നുകരുതരുത്. മൃതശരീരത്തിന്റെ ക്രിയകളെ നാം ചേഷ്ട എന്നു പറയാറില്ല. സാക്ഷാത് പ്രയത്നത്തില്നിന്നുണ്ടായ ക്രിയയാണ് ചേഷ്ട എന്നും കരുതരുത്. അങ്ങനെയെങ്കില്,പ്രയത്നം കൊണ്ടുണ്ടാക്കിയ ഘടത്തെ ഒരു ചേഷ്ട എന്നു പറയേണ്ടിവരും. ആത്യന്തികമായ സര് വ്വക്രിയകളും പരമേശ്വരയത്നജന്യങ്ങളാണ്. ഇപ്രകാരം പരമേശ്വരന്റെ ശരീരം(രൂപം)എടുക്കലും ആ ശരീരത്തിന്റെ ചേഷ്ടകള്ക്കുള്ള പ്രയത്നവും എല്ലാം പരമേശ്വരന്റെ ക്രിയകള്തന്നെ. ഇപ്രകാരം ശരീരമെടുക്കുന്നതുകൊണ്ട് തത്വങ്ങളുടെ ആധിക്യം( 25ല്നിന്ന് 26 )ഉണ്ടാകുന്നില്ല. ബ്രഹ്മാണ്ഡത്തിന്റെ ഉപദാനമല്ലായ്കയാല് (ഘടാദികളെപ്പോലെ)തത്വാഭാവത്താല് അത് ഇന്ദ്രിയപ്രകൃതിത്വത്തിന്റെ കാരണവുമല്ല. (വേദാന്തം സാംഖ്യതത്വങ്ങളെ ചില ചില്ലറവ്യത്യാസങ്ങളോടെ സ്വീകരിച്ചിട്ടുണ്ട്. )*

*നനുസ്വതഃപ്രയോജനാഭാവേ കഥം പ്രവര്ത്തത ഇത്യപേക്ഷായാമാഹ-*

*അവന് സ്വന്തമായി ഒന്നും ലഭിക്കാനില്ല.പിന്നെ എന്തിനാണ് പ്രവര്ത്തിക്കുന്നത്. ഇതിനുത്തരം പറയുന്നു.*

### *സൂത്രം 49.*

*മുഖ്യം തസ്യ ഹി കാരുണ്യം*

***ഭാഷ്യം***

*ഏറ്റവും പ്രധാനം അവന്റെ കാരുണ്യമാണ്.*

*ലോകേഹി നിരുപാധിപരദുഃഖഹാനായപ്രവൃത്തേഷ്വ കാരുണികവ്യപദേശഃന ചാസൌ തേഷ്വ മുഖ്യഃകൃപാജന്യദുഃഖഹാനായ പുണ്യാര്ത്ഥം വാപ്യന്തനഛപ്രവൃത്തേന നിരുപാധിത്വം സംഭവതി. നാപി പരദുഃഖേ പ്രഹാണമാത്രപ്രവൃത്തേ തഥാ ധനാധ്യുപാധിയുക്തേ തദ്വ്യവഹൃതേഃകിന്തു നിരുപാധിപരക്ലേശാനാശിനോ ഭഗവത ഏവ മുഖ്യം കാരുണ്യം. തത് കൃതഏവാന്യപ്രയോജനാദിഷ്വ കാരുണ്യവ്യവഹാരോ ഗൌണാ ഇതി. തസ്മാജ്ജനനീയാദൃഷ്ടമപേക്ഷ്യസ്വകാരുണ്യാത് പ്രവൃത്തിരിതി.*

*ലോകത്തില് കാരുണികനെന്നു പറയുന്നത് നിരുപാധികമായി പരദുഃഖത്തെ ഹനിക്കുന്നവരെയാണ്. എന്നാല്,ചിലര് പുണ്യലാഭത്തിനും പേരുലഭിക്കാനും മറ്റുമായി കാരുണികപ്രവര്ത്തനങ്ങളിലേര്പ്പെടാറുണ്ട്. അവരുടെ കാരുണ്യം നിരുപാധികമായ കാരുണ്യമല്ല. മറ്റുള്ളവരുടെ ദുഃഖം ഹരിക്കുന്ന പ്രവൃത്തിയിലേര്പ്പെടുന്നു എന്നതുകൊണ്ടുമാത്രം ഒരാളെ കാരുണികനെന്നു പറയാവതല്ല. ചിലപ്പോള് ധനാദികള്ക്കുവേണ്ടിയും ആളുകള് മറ്റുള്ളവരെ സഹായിക്കാറുണ്ട്. ഭഗവാന്റെ കാരുണ്യം നിരുപാധികമായി പരക്ലേശത്തെ നശിപ്പിക്കുന്നതിനാല് ഏറ്റവും മുഖ്യമാണ്. കാരുണ്യം എന്ന വാക്ക് പ്രയോജനത്തിനായി കര്മ്മങ്ങള് ചെയ്യുന്നവര്ക്ക് കൊടുക്കുമ്പോള് അത് ഗൌണമാണ്. മനുഷ്യര് കാരുണ്യം കാട്ടുന്നതോടൊപ്പം തന്നെ അതില്നിന്നു കിട്ടുന്ന ഗുണങ്ങളിലും ഒരു കണ്ണു വെക്കുന്നുണ്ട്.*

*നനു നരാണാഞ്ച നരാധിപ (ഗീത 10.27)ഇത്യാദിനാ വിഭൂതീനാഭഗവദ്രൂപത്വകഥനാദ്രാജാദിഭക്തേരപിമുക്തിഃ സ്യാദിത്യത ആഹ.*

*നരന്മാരില് ഞാന് നരാധിപനാണ് എന്നു പറയുമ്പോള്, ആ വിഭൂതികളും ഭഗവാന്റെ രൂപത്വത്തെ പറയുന്നു. മുക്തി രാജഭക്തി കൊണ്ടുപോലും ലഭിക്കാമെന്നതിനെ നിരസിക്കുന്നു.*

### *സൂത്രം 50.*

*പ്രാണിത്വാന്നവിഭൂതിഷു*

***ഭാഷ്യം***

*പ്രാണികളിലുള്ള ഭക്തി മുക്തിയിലേക്കു നയിക്കുന്നില്ല. വിഭൂതികളിലുമില്ല.*

*ജീവോപാധ്യനവഛിന്നവിഷയൈവ പരാഭക്തിര്ന്നതു പ്രാണാദിജീവോപാധിയുക്തേഷു രാജാദിഷു രക്തിര്മുക്തി ഫലേതി.*

*ജീവോപാധികളാല് അവിഛിന്നമാക്കപ്പെടാത്ത വിഷയത്തില് മാത്രമേ പരാഭക്തി സാധിക്കുകയുള്ളൂ. പ്രാണന് മുതലായ ജീവോപാധികളോടുകൂടിയ രാജാദികളിലുള്ള രതി മുക്തിക്കു വഴിയാവുന്നില്ല.*

### *സൂത്രം 51*

*ദ്യൂതരാജസേവയോഃപ്രതിഷേധാച്ച.*

***ഭാഷ്യം***

*ദ്യൂതവും (ചൂതും)രാജസേവയും നിരോധിച്ചിരിക്കുന്നു.*

*ധര്മ്മശാസ്ത്രേഷു ദ്യൂതരാജസേവയോഃപ്രതിഷേധഃസേമര്യതേ പരമേശ്വരത്വേ തു തന്നസ്യാദിതി.*

*ധര്മ്മശാസ്ത്രങ്ങളില്, ചൂതും രാജസേവയും നിരോധിച്ചിട്ടുണ്ട്. രാജാവ് പരമേശ്വരനായിരുന്നുവെങ്കില്, ഇതുണ്ടാവു മായിരുന്നില്ല.*

### *സൂത്രം 52.*

*വാസുദേവേ അപീതി ചേന്നാകാരമാത്രത്വാത്.*

***ഭാഷ്യം***

*ഈ നിരോധം വാസുദേവനും ബാധകമാണെന്നാണെങ്കില് ,അല്ല. അവന്,ബ്രഹ്മത്തിന്റെ ആകാരമാത്രമാണ്.*

*നനു വൃഷ്ണീനാം വാസുദേവോ അസ്മി (ഗീത 10.37)ഇതി വിഭൂതിഷു ശ്രുതിസ്തഥാ ച രാജാദിവത് സോപ്യഭജനീയഏവ സ്യാദിതിചേത്. ന, പരബ്രഹ്മണ ഏവ കൃഷ്ണാകാരമാത്രത്വാത്. യഥാ പരാശര ആഹ(വിഷ്ണുപുരാണം 4.11.2)-*

*യദോരംശം നരഃശ്രുത്വാ സര് വ്വപാപൈഃപ്രമുച്യതേ*

*യത്രാവതീര്ണ്ണം വിഷ്ണവാഖ്യം പരബ്രഹ്മനരാകൃതി ഇതി. ജീവത്വേ തന്ന സ്യാദിതി.*

*ഞാന് വൃഷ്ണികളില് വാസുദേവനാണ് എന്നു പറയുന്നു. വാസുദേവനും ഒരു വിഭൂതിയാകയാല്, രാജാദികളെയെന്നപോലെ വാസുദേവനെ ഭജിക്കുന്നതും ശരിയല്ലല്ലോ എന്നതിന് ഉത്തരം പറയുന്നു. അങ്ങനെയല്ല. കൃഷ്ണന്റെ രൂപം*

*മാത്രമേയുള്ളു. അവന് പരബ്രഹ്മം തന്നെയാണ്. പരാശരന് പറയുന്നു,- യദുവംശത്തെക്കുറിച്ചു കേട്ടാല്തന്നെ മനുഷ്യന് സകല പാപവിമുക്തനാകുന്നു. കാരണം,അവിടെ പരബ്രഹ്മം നരാകൃതിപൂണ്ട് വിഷ്ണുനാമത്തോടെ അവതരിച്ചു.*

### *സൂത്രം 53*

*പ്രത്യഭിജ്ഞാനാച്ച*

***ഭാഷ്യം***

*അതില്നിന്ന് പ്രത്യഭിജ്ഞ ഉണ്ടായി.*

*വാസുദേവവിഷയേ പരബ്രഹ്മപ്രത്യഭിജ്ഞാ ച ശ്രൂയതേ (നാരായണോപനിഷത്ത് അഥര് വ്വശിരസി.6.9)*

*ബ്രാഹ്മണ്യോ ദേവകീപുത്രോ ബ്രാഹ്മണ്യോ മധുസൂദനഃ*

*സര് വ്വഭൂതസ്ഥമേകം നാരായണം കാരണരൂപമകാരണം പരബ്രഹ്മസ്വരൂപം ഇതി. സ്മര്യതേ ച പ്രത്യഭിജ്ഞാ യഥാ പ്രലയേദൃഷ്ടാനുഭാവേന യുധിഷ്ഠിരം പ്രതി മാര്ക്കണ്ഡേയേനോക്തം (മഹാഭാരതം വനപര് വ്വം 189.52)*

*യസ്യദേവോമയാദൃഷ്ടഃപുരാ പത്മായതേക്ഷണഃ*

*സ ഏവ പുരുഷവ്യാഘ്രഃസംബന്ധീ തേ ജനാര്ദ്ദനഃ*

*ഇതി.തഥാ (മഹാഭാരതം ശാന്തിപര് വ്വം മോക്ഷധര്മ്മേ 343.22) തപോഭിരപ്യദൃശ്യോ ഹി ഭഗവാനിതി ശ്രുത്വാ ജനമേജയാനാഭിഹിതം-*

*തപസാപ്യസുദൃശ്യോഹി ഭഗവാന് ലോകപൂജിതഃ*

*തം ദൃഷ്ടവന്തസ്തേസാക്ഷാത് ശ്രീവത്സാങ്കവിഭൂഷണം ഇതി. ചകാരാത് തദ് ഭക്തേഷു ഫലസ്മരണലിംഗാത്.*

*വാസുദേവന് പരബ്രഹ്മമാണെന്ന പ്രത്യഭിജ്ഞ ശ്രുതിയിലുണ്ട്. ദേവകീപുത്രന് ബ്രഹ്മമാണ്. സര് വ്വഭൂതസ്ഥവും ഏകവുമായ നാരായണന് കാരണരൂപവും അകാരണവുമായ പരബ്രഹ്മത്തിന്റെ സ്വരൂപമാണ്. സ്മരിക്കുന്നതും പ്രത്യഭിജ്ഞയാണ്. പ്രളയത്തെ കണ്ട മാര്ക്കണ്ഡേയന് യുധിഷ്ഠിരനോടുപറഞ്ഞു:- പത്മനേത്രനായ ഏതൊരു ദേവനെ പണ്ട് എന്നാല് കാണപ്പെട്ടുവോ , ആ പുരുഷവ്യാഘ്രം തന്നെയാണ് നിന്റെ ബന്ധുവായ ജനാര്ദ്ദനന്. തപസ്സുകൊണ്ടുപോലും ഭഗവാനെ ദര്ശിക്കാനാവില്ലെന്നു കേട്ട ജനമേജയന് പറഞ്ഞു:- ലോകപൂജിതനും തപസ്സു കൊണ്ട് കാണാനാവാത്തവനുമായ ഭഗവാന് ,സാക്ഷാത്ശ്രീവത്സാങ്കിതവിഭൂഷണനായി കാണപ്പെടുന്നു.*

*പ്രത്യഭിജ്ഞാനാച്ച എന്നതിലെ ച ശബ്ദംകൊണ്ട് അദ്ദേഹത്തിന്റെ ഭക്തന്മാര്ക്ക് സ്മരണ(ഭഗവദ്സ്മരണ)യുടെ ഫലമായിട്ടുണ്ടാവുന്നതും (മോക്ഷം)ലക്ഷ്യമാക്കുന്നുണ്ട്.*

*തര്ഹി കഥം വിഭൂതിഷ്വതത് കീര്ത്തനം. തത്രാഹ-*

*അവനെ (വാസുദേവനെ)വിഭൂതികളില് വെച്ച് എങ്ങനെ ശ്രേഷ്ഠമായി പ്രകീര്ത്തിക്കാം അതിനുത്തരം പറയുന്നു.*

### *സൂത്രം 54*

*വൃഷ്ണിഷു ശ്രൈഷ്ഠ്യേനതത്*

***ഭാഷ്യം***

*വൃഷ്ണികളില് വെച്ച് ശ്രേഷ്ഠത്വമുള്ളതിനാല്.*

*ആദിത്യാനാമഹം വിഷ്ണുഃ (ഗീത 10.21)ഇത്യാദൌ തേഷു ശ്രേഷ്ഠത്വം പരമേശ്വരസ്യൈവേതി ദൃഷ്ടിമാത്രാര്ത്ഥം വിഭൂതി കഥനം ,തച്ച വാസുദേവോപി വൃഷ്ണിഷു ശ്രേഷ്ഠോയമിത്യേതാവന്മാത്രദൃഷ്ടിവിധാനാസ്ഥം വിഭൂതിഷുവാസുദേവ കീര്ത്തന മിതി.*

*ആദിത്യന്മാരില് ഞാന് വിഷ്ണുവാണ് ഇത്യാദികളില്പ്പറയുന്ന ശ്രേഷ്ഠത്വം പരമേശ്വരന്റേതാണ്. വിഭൂതിയായി പറയുന്നത് ദൃഷ്ടിമാത്രമായ അര്ത്ഥമാണ്. അതുപോലെ വൃഷ്ണികളില് വെച്ച വാസുദേവനെ ന്ന് ശ്രേഷ്ഠത്വം പറയുന്നതും വാസു ദേവനെ പ്രകീര്ത്തിക്കലാണ്.*

***സൂത്രം 55***

*ഏവം പ്രസിദ്ധേഷു ച*

***ഭാഷ്യം***

*അപ്രകാരം പ്രസിദ്ധമായതിനാലും.*

*ഏവമനേനപ്രകാരേണ വാസുദേവവദ്ബ്രഹ്മലിംഗവതയാ പ്രസിദ്ധേഷു വരാഹനൃസിംഹവാമനരാമഭദ്രാദിഷു ഭക്തിരപിമുക്തിഫലായേദി ബോദ്ധ്യം. യദ്വാ –ഏവം ബ്രഹ്മലിംഗവത്തയാ പ്രസിദ്ധേഷു രുദ്രാക്ഷാണാം ശങ്കരശ്ചാസ്മി (ഗീത 10.23)ഇത്യാദിവിഭൂത്യാത്മസു ശ്രൈഷ്ഠ്യമാത്രദൃഷ്ടിര്മ്മന്തവ്യാ. ഉക്തം ഹി സ്കാന്ദേഃ-(കാശീഖണ്ഡ പൂര് വ്വ 27.181)*

*വിഷ്ണുരുദ്രാന്തരം ബ്രൂയാധ്യഃശ്രീഗൌര്യന്തരം തഥാ*

*തദ്ഭ്രാന്തികസ്യമൂര്ഖസ്യവാക്യം ശാസ്ത്രവിഗര്ഹിതം*

*ഇതി. ശങ്കരസ്യ ബ്രഹ്മലിംഗപ്രസിദ്ധി,സ്മൃത്യാദൌ ബഹുലമുപലഭ്യത ഇതി. ഇത്യാചാര്യസ്വപ്നേശ്വരവിദ്വദ്വരചിതേ ശാണ്ഡില്യശതസൂത്രീയഭാഷ്യേ ദ്വിതീയാദ്ധ്യായസ്യ പ്രഥമമാഹ്നികം .*

*ഇപ്രകാരം പലപ്രകാരത്തില് വാസുദേവനില് ബ്രഹ്മലക്ഷണമുള്ളതായി പ്രസിദ്ധം. അതുപോലെ വരാഹം,നൃസിംഹം, ശ്രീരാമനുതലായി അവതാരങ്ങളിലും. ഈ അവതാരങ്ങളിലുള്ള ഭക്തികൊണ്ട് മുക്തി ഫലമെന്നു ബോധിക്കണം. ബ്രഹ്മലക്ഷണം പ്രസിദ്ധമായവയില് രുദ്രന്മാരില് ഞാന് ശങ്കരനാണ് എന്ന വിഭൂതിയിലുള്ള ശ്രേഷ്ഠതയെ കണ്ടു മന സ്സിലാക്കണം. സ്കന്ദപുരാണത്തില്,വിഷ്ണുവും രുദ്രനും തമ്മിലും ഗൌരിയും ശ്രീയും തമ്മിലും വ്യത്യാസമുണ്ട് എന്നു പറയുന്ന ഭ്രാന്തനായ മൂഢന്റെ വാക്യത്തെ ശാസ്ത്രങ്ങള് നിന്ദിക്കുന്നു. ശങ്കരന് ബ്രഹ്മലക്ഷണമുണ്ടെന്നത് പ്രസിദ്ധം. സ്മൃതികളിലും ഇത്തരം തെളിവുകള് ധാരാളമുണ്ട്.*

## ***രണ്ടാം ആഹ്നികം***

*ഉക്തോ ദൃഷ്ടോപകാരകൌജ്ഞാനയോഗൌ,സംപ്രതിബന്ധകദുരിതക്ഷയമുഖേനാപവര്ഗ്ഗവത്യോഗൌണഭക്തയ ഉച്യതേ.*

*ദൃഷ്ടത്തില്,(ഭക്തിക്ക്)ഉപകരണങ്ങളായ ജ്ഞാനവും ധ്യാനവും പറഞ്ഞുകഴിഞ്ഞു. ദുരിതക്ഷയം വരുത്തി മോക്ഷ ത്തിലേക്കുള്ള പ്രതിബന്ധങ്ങളെ നീക്കുന്ന ഗൌണഭക്തിയെക്കുറിച്ചാണ് ഇനി പറയാനാരംഭിക്കുന്നത്.*

***സൂത്രം 56.***

*ഭക്ത്യാ ഭജനോപസംഹാരാദ് ഗണ്യാപരായൈ തദൈവതത്വാത്.*

***ഭാഷ്യം***

*ഭജനയെ ഭക്തി എന്ന പദം കൊണ്ടുതന്നെ വ്യവഹരിക്കുന്നത് ഗൌണഭക്തി പരാഭക്തിയെ ഉണ്ടാക്കുന്നതിനുള്ള ഒരു മാര്ഗ്ഗമാകയാലാണ്.*

*ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം (ഗീത 9.13) ഇത്യനേന സപ്തമാദ്ധ്യായ പ്രതിപാദിതപരഭക്തിമനൂധ്യ തത് പശ്ചാദ് ഗീതം (ഗീത 9.14)*

*സതതം കീര്ത്തയന്തോ മാം യതന്തശ്ച ദൃഢവ്രതഃ*

*നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ ഇത്യാദി. തത് പശ്ചാത്, (ഗീത 9.29)*

*യേ ഭജന്തിതുമാം ഭക്ത്യാ മയിതേ തേഷ്യ ചാപ്യഹം ഇതി തദുപസംഹാരഃ തതസ്തത്ര ചിത്രയാ യജേത (തൈ.സംഹിത 2.4.6)ഇതിവത് സമാനാധികരണ്യേന ഭക്തിനാമ്നാ ഭജനേന ഫലം ഭാവയേത്യര്ത്ഥഃ ഏകഭക്തിര് വിശിഷ്യതേ (ഗീത 7.17) ഇത്യാദൌ,ഭഗവദ്ഭക്തൌഭക്തിശബ്ദസ്യ പ്രയുക്തത്വേന സംജ്ഞാപ്രാപ്തേ .ഭക്തിഭജനയോരേകാര്ത്ഥത്വാച്ച.*

*ഗീതയുടെ ഏഴാം അദ്ധ്യായത്തില്, പരഭക്തിയെ പ്രതിപാദിച്ച ശേഷം അനന്യമനസ്സായി എന്നെ അവ്യയനും ഭൂതങ്ങളുടെ ആദിയുമായി ഭജിക്കണമെന്നു പ്രസ്താവിച്ച ശേഷം തുടരുന്നു:- എന്നെ എപ്പോഴും കീര്ത്തിച്ചുകൊണ്ട് ദൃഢവ്രതരായ യതികള് ഭക്തിയോടെ നമസ്കരിക്കുന്നു,നിത്യയുക്തരായി ഉപാസിക്കുന്നു , എന്നെ ഭക്തിപൂർവ്വം ഭജിക്കുന്നവർ എന്നിലും ഞാനവരിലും ഇരിക്കുന്നു എന്നു പറയുന്നുണ്ട്. സംഹിതയില് ചിത്രയോടുകൂടിയജിക്കുക എന്നു പറയുന്നു. അതുപോലെ ഇവിടെ സമാനാധികരണം കൊണ്ട് ഭക്തിനാമം ഭജനത്തിനു കൊടുക്കുന്നു. ഏകഭക്തിയോടു കൂടിയവനെന്നു വിശേഷിച്ച് എന്ന വാക്യം കൊണ്ട് ഭക്തിശബ്ദം ഭഗവദ്ഭക്തിയണെന്നു ഗ്രഹിക്കാം. ഭക്തിക്കും ഭജനക്കും ഇവിടെ ഒരേ അർത്ഥം വരുന്നു.*

*നാപ്യത്ര പരഭക്തിഃഫലഭാവനയാ വിധീയതേതസ്യാ അകൃതിസാദ്ധ്യത്വേനാവിധേയത്വാത്. ന ചാപി തസ്യാനിശ്രേയസ ഹേതുത്വമജ്ഞാതം ജ്ഞാപ്യതേ. മദ്ഭക്തായാന്തിമാമപി (ഗീത 7.23) ഇത്യാദിനാ സപ്തമ ഏവ തജ്ഞാപനസ്യാപിപ്രാപ്തത്വാത്. കിന്തു പരഭക്തേ ർവ്വിഘ്നനാശന സാധനാകാംക്ഷയാ കീര്ത്തനാദികമേവോപക്രാന്തം ഭക്തിശബ്ദേന ഗൌണ്യാവൃത്ത്യാ തൃതീയാന്തേന നിര്ദ്ദിശ്യപരഭജനസാധനത്വം തേഷ്യ ചാപ്യഹം (ഗീത 9.29)ഇതി പശ്വാദന്വയഃഅന്യഥാ ഭക്ത്യാ ഭജനം തേന ച മയി സ്ഥിതിരിതി വാക്യം ഭിദ്യേത.*

*പരഭക്തി ഫലരൂപത്തില് ആസ്വദിക്കേണ്ടതാണെന്നു ധരിക്കരുത്. അത് മനുഷ്യന്റെ പ്രയത്നം കൊണ്ട് ലഭിക്കുന്നതല്ലായ്കയാല് ഇത് സാദ്ധ്യമല്ല.മുമ്പറിയാത്ത ശ്രേയസ്സിന്റെ ഹേതുത്വവും ഇവിടെ പറഞ്ഞിട്ടില്ല. ഏഴാം അദ്ധ്യായത്തില് തന്നെ എന്റെ ഭക്തന്മാരും എന്നെ പ്രാപിക്കുന്നു എന്ന് പറഞ്ഞിട്ടുണ്ട്. പരാഭക്തിയിലേക്കുള്ള വിഘ്നങ്ങളുടെ ക്ഷയത്തിന്റെ പ്രശ്നം ഉദിക്കുമ്പോള് ,കീര്ത്തനം മുതലായവ അതിനുള്ള മാര്ഗ്ഗമായിത്തീരുന്നു.ഗൌണഭക്തി പരാഭക്തിക്കുള്ള മാര്ഗ്ഗം മാത്രമായി നിര്ദ്ദേശിക്കപ്പെട്ടിരിക്കുന്നു.ഇതിനായി,ഞാനവരിലും അവരെന്നിലും ഇരിക്കുന്നുഎന്നു പറയുന്നു. അതല്ലായിരുന്നുവെങ്കില്,ഭക്തികൊണ്ട് ഭജനം ലഭിക്കുന്നു എന്നും ഭജന കൊണ്ട് അവരെന്നില് ലയിക്കുന്നു എന്നും വാക്യം രണ്ടായി മുറിച്ചുപറയേണ്ടിവരുമായിരുന്നു.*

*കീര്ത്തനാദിഷു ഭക്തിസാധനത്വേന ആയുർ വൈഘൃതം (തൈ.സംഹിത 2.3.2)ഇതിവദ് ഭക്തിശബ്ദോഗൌണഃ ശക്യസംസ്കാരേണ സുഗ്രഹ ഇതി. യദ്വാ ഭജ്യത എഭിരിതിവ്യുത്പത്യാതാസുഭക്തിശബ്ദഃഉദ്ഭിദ്വത് (ആശ്വലായന ശ്രൌത സൂത്രം 9.8)അഥവാ ചതുർവ്വിധാ ഭജന്തേ മാം (ഗീത 7.16)ഇതി ഭജനഗണപാഠാത് സൃഷ്ടിവത്. ഉദാരാത് സർവ്വ ഏവൈതേ (ഗീത 7.18)ഇത്യൌദാര്യഗുണയോദ്വാ ഗൌണത്വമിതി.*

കീര്ത്തനം മുതലായവ ഭക്തിസാധനകളാണ്.സംഹിതയില് ഘൃതമാണ് ആയുസ്സ് എന്നു പറയുന്നതുപോലെയേ ഇവിടെ ഭക്തിയാണ് ഭജനമെന്ന വാക്യം എടുക്കേണ്ടതുള്ളൂ. ഉദ്ഭിദ്യതേ അനേന എന്നു പറയുമ്പോള് ഫലങ്ങളെ ഖനനം ചെയ്ത് എടുക്കുന്ന യജ്ഞത്തിനും ഖനനം ചെയ്യുന്ന ഉപകരണത്തിനും അഭേദം പറയുന്നതുപോലെ ഭജ്യതേ അനേന എന്നു എടുത്ത് അര്ത്ഥം കാണണം. ചതുര്വ്വിധം ജനങ്ങള് എന്നെ ഭജിക്കുന്നു എന്ന ഭജനഗണപാഠം കൊണ്ട് സൃഷ്ടിപോലെ എന്നും കരുതാം.(സൃഷ്ടിയില് അണ്ഡജജരായുജസ്വേദജഉദ്ബിജങ്ങളായ ചതുര്വ്വിധങ്ങളുള്ളതുപോലെ ഭക്തന്മാരും നാലുവിധം.അവരെല്ലാം ഉദാരന്മാരാണെന്ന് ഭക്തരില് സമാനമായി ഉദാരഗുണം പറയുന്നതുകൊണ്ട് ഇത് ഗൌണമാണ്.

### സൂത്രം 57

രാഗാര്ത്ഥപ്രകീര്ത്തിസാഹചര്യാച്ചേതരേഷാം

#### ഭാഷ്യം

ഇതരങ്ങളായ ഗൌണഭക്ത്യാദികളും ഭഗവാനെ പ്രകീര്ത്തിക്കുന്ന,കീര്ത്തനം ചെയ്യുന്ന സാഹചര്യം കൊണ്ട് രാഗാര്ത്ഥമായിചെയ്യുന്നവതന്നെയാണ്.

ഏവം വിശ്രുതം (ഗീത 11.36)-

സ്ഥാനെ ഋഷീകേശതവ പ്രകീര്ത്തയോ

ജഗദ്പ്രഹൃഷ്യത്യനുരജ്യതേ ച

ഇതി തത്ര സാക്ഷാദേവാനുരാഗാര്ത്ഥത്വം കീര്ത്തനസ്യശ്രുതാ.തത് സാഹചര്യാത്.സതതം കീര്ത്തയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ(ഗീത 9.14)ഇത്യാദിനോക്താനാമപി തദേവഫലമിതി.

ഹേ,ഋഷീകേശാ,നിന്നെ പ്രകീര്ത്തിക്കുന്നതുകൊണ്ട് ഈ ജഗത്തുതന്നെ പ്രഹര്ഷിക്കുന്നു എന്ന ഗീതാവാക്യം, കീര്ത്തനം കൊണ്ട് അനുരാഗമുണ്ടാവുന്നതായി ചൂണ്ടിക്കാട്ടുന്നു. ഈ സാഹചര്യത്താല് ,ദൃഢവ്രതരായ യതിമാര്എപ്പോഴും എന്നെ കീര്ത്തിക്കുന്നു മുതലായ വാക്കുകളിലും ഈ ഫലമുണ്ടാവുന്നതായി അനുമാനിക്കാം.

### സൂത്രം 58

അന്തരാലേ തു ശേഷാഃസ്യുരുപാസ്യാദൌ ച കാണ്ഡത്വാത്.

#### ഭാഷ്യം

ഇടയില് (അന്തരാളത്തില്)മറ്റുള്ളവയെല്ലാം അതിനേക്കാള് താഴ്ന്നവയാണ് . അപ്രകാരംതന്നെ ധ്യാനത്തിനുപയോഗിക്കുന്ന മറ്റുരൂപങ്ങളും .അവ ഭക്തിയെ പരാമര്ശിക്കുന്ന ബ്രഹ്മകാണ്ഡത്തിന്റെ ഭഗങ്ങള് മാത്രമാണ്.

ഭജന്ത്യനന്യമനസാ ജ്ഞാത്വാഭൂതാദിമവ്യയം (ഗീത 9.13) യേഭജന്തി തു മാം ഭക്ത്യാ മയിതേ തേഷു ചാപ്യഹം (ഗീത 9.29)ഇത്യേതയോരന്തരാലേ യാ ഗൌണഭക്ത്യഃശ്രുതാസ്താഃപരഭക്തയംഗാനി ഭവന്തി പരഭക്തി സന്ദംശാദേവേതി ഭാവഃ

അന്തരാളത്തില് പറഞ്ഞ ഗൌണഭക്തി –(ഭജന്ത്യനന്യമനസാ എന്ന ശ്ലോകത്തിനും യേ ഭജന്തി എന്ന ശ്ലോകത്തിനുമിടക്ക് പറഞ്ഞത്)-പരഭക്തിയുടെ അംഗങ്ങളാണ്. രണ്ടുതരം പരഭക്തികള്ക്കിടയില് സന്ദംശം (tongs)പോലെ ഉള്പ്പെടുത്തിയിരിക്കുന്നതുതന്നെ ഇതിന്ന് തെളിവാണ്. യാ യഥാ (ഗീത 9.14-15, 22, 25-27)ഃ-

*സതതം കീര്ത്തയന്തോ മാം യതന്തശ്ചദൃഢവ്രതാഃ*

*നമസ്യന്തശ്ചമാം ഭക്ത്യാ നിത്യയുക്താ ഉപാസതേ*

*ജ്ഞാനയജ്ഞേന ചാപ്യന്യേ യജന്തോമാമുപാസതെ*

*ഏകത്വേന പൃഥക്ത്വേന ബഹുധാ വിശ്വതോമുഖഃ*

*ഇതി തഥാ-*

*അനന്യാശ്ചിന്തയന്തോമാം യോജനാഃപര്യുപാസതേ*

*തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം*

*ഇതി തഥാ-*

*യാന്തി ദേവവ്രതാന് ദേവാന് പിതൄന്യാതി പിതൃവ്രതം*

*ഭൂതാനിയാതി ഭൂതേജ്യായാന്തി മദ്ധ്യാജിനോ അപിമാം.*

*പത്രം പുഷ്പം ഫലം തോയം യോമേ ഭക്ത്യാ പ്രയശ്ചതി*

*തദഹം ഭക്ത്യുപഹൃതമശനാമി പ്രയതാത്മനഃ*

*ഇതി തഥാ-*

*യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്*

*യത്തപസ്യസി കൌന്തേയ മത്കുരുഷ്വമദര്പ്പണം*

*ശുഭാശുഭഫലൈരേവം മോക്ഷ്യസേ കര്മ്മബന്ധനൈഃഇതി—*

*തത്ര നാമ്നാമഭിധാനം കീര്ത്തനം .ഭക്ത്യര്ത്ഥയതനശ്ചാത്ര ലൌകികോപ്യംഗതാപ്രസ്താവാദുക്തഃ ദൃഢവ്രതത്വം മദ്ഭക്ത്യൈകാദശ്യുപവാസാധ്യനുഷ്ഠാനം നമസ്കാരഃ സ്വാപകര്ഷബോധകശിരസ്സംയോഗാദി വ്യാപാരഃ ജ്ഞാന യജ്ഞശ്ചദ്വിധാ മുഖ്യാമുഖ്യഭേദേനൈകത്വപൃഥക്ത്വവിഷയതയാ. തന്മാത്രചിന്താ തു ധ്യാനമനുസ്മൃതിശ്ചഃ യാഗഃ പൂജാഭഗവന്തമുദ്ദിശ്യ പത്രാദിദാനഞ്ച തഥാ വിഹിതനിഷിദ്ധസര്വ്വകര്മ്മണാം പരമേശ്വരേ സമര്പ്പണമിതി.*

*ഇവിടെ നാമം ആവര്ത്തിക്കലാണ് കീര്ത്തനം. ഭക്തിക്കായുള്ള യത്നം ,അത് ലൌകികസ്വഭാവമുള്ളതായാല്പ്പോലും, ഇവിടെ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. എന്നില് ഭക്തിയോട്ടുകൂടി ഏകാദശിഉപവാസം മുതലായവ അനുഷ്ഠിക്കുന്നതും ദൃഢ വ്രതത്വമാണ്. നമസ്കാരം താന് ഭഗവാനേക്കാളും താഴ്ന്നവനാണെന്ന ബോധത്തോടെ കയ്യും ശിരസ്സും ചേര്ത്തുപിടിക്കുന്ന വ്യാപാരമാണ്. ജ്ഞാനയജ്ഞം രണ്ടുവിധമുണ്ട്. മുഖ്യമായത് ഏകത്വം (അദ്വൈതം).അമുഖ്യമായത് പൃഥക്ത്വം (നാനാത്വം). അവനെമാത്രം ചിന്തിക്കുക,ധ്യാനിക്കുക,അനുസ്മരണം ചെയ്യുക. യാഗമെന്നാല് ഭഗവാനുള്ള പൂജയാണ്. അവന്ന് ഇലകളും (തുളസി മുതലായവ)പൂക്കളും കൊടുക്കലും വിഹിതവും നിഷിദ്ധവുമായ എല്ലാ കര്മ്മവും അവനില ര്പ്പിക്കലും സമര്പ്പണമാണ്.*

*ന കേവലമേതാന്യേവാംഗാനി .കിന്തു മനോബ്രഹ്മേത്യുപാസീത(ഛാ.ഉപ. 2.18)ആദിത്യാനാമഹം വിഷ്ണുഃ (ഗീത 10.21) ഇത്യാദി ഉപാസനാദിശബ്ദകവലീകൃതാന്യപി ഭക്തിസാധനാനി.കുത. ബ്രഹ്മകാണ്ഡസ്യ സർവ്വസ്യാപി ഭക്തിതത് സാധനപ്രതിപാദകത്വാദിതി.*

*ഇവമാത്രമല്ല കേവലം അംഗങ്ങളായിരിക്കുന്നത്. മനസ്സിനെ ബ്രഹ്മമായി ഉപാസിക്കുക, ആദിത്യന്മാരില് ഞാൻ വിഷ്ണുവാണ് ഇത്യാദി ഉപാസനാശബ്ദങ്ങളില് ഉള്പ്പെട്ടിരിക്കുന്നതെല്ലാം ഭക്തിസാധനങ്ങളാണ്. എന്തുകൊണ്ട്. ബ്രഹ്മകാണ്ഡം സർവ്വവും (മുഴുവനും)ഭക്തിയുടേയും അതിന്റെ സാധനകളുടേയും പ്രതിപാദനമായിരിക്കുന്നു.*

### *സൂത്രം 59*

*താഭ്യഃപാവിത്ര്യമുപക്രമ്യാത്.*

***ഭാഷ്യം***

*പവിത്രത ,ഉപക്രമത്തില് പറഞ്ഞപോലെ ,അവനില്നിന്നുതന്നെ സംഭവിക്കുന്നു.*

*താഭ്യോ ഗൌണഭക്തിഭ്യഃപാവിത്ര്യമന്തഃകരണമാലിന്യഹേതുദുരിതക്ഷയഃ സ ഏവദ്വാരം.കുത. പവിത്രമിദമുത്തമം(ഗീത 9.2)ഇത്യുപക്രമ്യാഭിധാനാത് ഭക്തേരന്തഃകരണധർമ്മത്വാത്,പാവിത്ര്യസ്യാന്തരംഗത്വാദിതി.*

*ഇത്തരം ഗൌണഭക്തിയില്നിന്ന് പവിത്രതയും ,അന്തഃകരണമാലിന്യഹേതുക്കളായ ദുരിതങ്ങളുടെ ക്ഷയവും ഉണ്ടാവുന്നു. എന്തുകൊണ്ട്. ഇതേറ്റവും പവിത്രവും ഉത്തമവുമാണെന്ന്ഉപക്രമത്തില് പറഞ്ഞശേഷം,ഭക്തി അന്തഃകരണധര്മ്മമായതുകൊണ്ട് പവിത്രതയും അന്തരംഗത്വമാണെന്നു വന്നുകൂടുന്നു.*

### *സൂത്രം 60.*

*താസ്യപ്രധാനയോഗാത് ഫലാധിക്യമേകേ.*

***ഭാഷ്യം***

*ചിലര്,പ്രധാനയോഗം (ഭക്തി)കൊണ്ട് ഫലം അധികമാണെന്നു പറയുന്നു.*

*താസ്വേവ കീര്ത്തനാദിഷു യോ മേ ഭക്തയാപ്രയശ്ചതി(ഗീത 9.26)നമസ്യന്തശ്ച മാം ഭക്ത്യാ (ഗീത 9.24)ഇത്യാദൌ പ്രകരണാദിസിദ്ധാംഗഭാവേഷു പുനര്ഭക്തിസംയോഗകഥനം പ്രവൃത്തഭക്തീനാം തദനുഷ്ഠാനേ ഫലാധിക്യാര്ത്ഥമേവേത്യേക ആചാര്യാമന്യന്തേ.*

*ഭക്തിയോടുകൂടി ആര് എനിക്ക് തരുന്നുവോ,നമസ്കരിക്കുന്നുവോ,മുതലായ വാക്യങ്ങളില്നിന്ന് ,ഭക്തിയോടുകൂടിയ എന്ന പ്രയോഗത്താല്,കീര്ത്തനാദികളുടെ അനുഷ്ഠാനം ഭക്തിയോടെ ചെയ്താല്,ഫലാധിക്യമുണ്ടാവുമെന്ന് ആചാര്യന്മാർകരുതുന്നതിന് തെളിവാണ്.*

### *സൂത്രം 61*

*നാമ്നേതി ജൈമിനിഃസംഭവാത്*

***ഭാഷ്യം***

*ജൈമിനി മേല്പ്പറഞ്ഞ നാമങ്ങൾകൊണ്ട് ,ഭക്തി സംഭവിക്കുമെന്ന് കരുതുന്നു.*

*ജൈമിനിരാചാര്യസ്തു തൌസുഗൌണത്വസിദ്ധേഃശ്യേനേനാഭിചരന് യജേത(ആശ്വലായനശ്രൌതസൂത്രം 9-7) ഇത്യാദാവിവ ഭക്ത്യാകീര്ത്തനേന,ഭക്ത്യാദാനേനപരഭക്തിം സാധയേദിതി സമാനാധികരണ്യ സംഭവാന്നാമ ഭാവേനാന്യാര്ത്ഥം താം മന്യതേ ന ഫലാന്തരാര്ത്ഥം ഗൌരവാദിതി.*

*കീര്ത്തനം,ദാനം എന്നിവയെ ഭക്തിയായി നാമകരണം ചെയ്യുന്നത് അവ കൊണ്ടും പരാഭക്തി സിദ്ധിക്കുമെന്ന്കാണിക്കാനാണ്. അവയുടെ ഗൌണത്വം ആദ്യമേ സിദ്ധിച്ചതാണല്ലോ. ആഭിചാരം ചെയ്യുന്നവന് ശ്യേനം യജിക്കട്ടെ എന്നിത്യാദികളിൽ ശ്യേനം ഒരു പ്രത്യേകചിതിയുടെ പേരാണ്. ഇങ്ങനെയാണ് സമാനാധികരണം സാധിക്കുന്നത്. ഭക്തി( ഗൌണം) പരാഭക്തി ഉണ്ടാക്കുവാനുള്ള ഒരു പ്രത്യേകനാമഭാവമാണ്. അല്ലാതെ,മറ്റൊരു ഫലം ഉണ്ടാക്കുവാനുള്ളതല്ല.*

### *സൂത്രം 62*

*ആത്രാംഗപ്രയോഗാനാം യഥാകാലസംഭവോഗൃഹാദിവത്.*

***ഭാഷ്യം***

*അംഗങ്ങൾ യഥാകാലത്ത് പ്രയോഗിക്കണം. ഒരു ഗൃഹനിര്മ്മാണത്തിലെന്നപോലെ.*

*കീര്ത്തനനമസ്യാദിനാം സഹാനുഷ്ഠാനം,ഏകൈകേനയാ ക്രമേണവാനുഷ്ഠാനമിതിത്രയഃപക്ഷാഃതത്രാസ്യേ കസ്യചിദനുഷ്ഠാനേ അപ്യന്യേഷാം നിഷ്ഫലത്വപ്രസംഗഃ ദ്വിതീയേ വികല്പ്പപ്രാപ്താവര്ത്ഥൈവയമനിയമഃ സ്യാത്. തൃതീയസ്ത്വ ശാസ്ത്രാര്ത്ഥഃ ഏകകൃതാവന്യസ്യാനനുഷ്ഠാനം ച പ്രസജ്യതേ ഗൌരവാത്. തസ്മാദേതേഷാം മിഥോവാഭിചാരഹേതുത്വമിതി പൂര് വ്വപക്ഷഃ*

*മൂന്നു പക്ഷങ്ങളുണ്ട്. 1.കീര്ത്തനം,നമസ്കാരം എന്നിവഒന്നിച്ച് അനുഷ്ഠിക്കണം. 2.ഓരോന്നായി അനുഷ്ഠിക്കണം. 3. ഏതെങ്കിലും ഒന്നനുഷ്ഠിച്ചാൽ മതി.*

*ഏതെങ്കിലും ഒന്നനുഷ്ഠിക്കാതിരുന്നാല്തന്നെ മറ്റെല്ലാ അനുഷ്ഠാനങ്ങളും നിഷ്ഫലമായിപ്പോകുന്നു. ഒന്നുംരണ്ടും മൂന്നുംപക്ഷങ്ങൾശരിയല്ലാതായിത്തീരുന്നു. ഇവയെല്ലാം വെറുതെ കുഴപ്പം സൃഷ്ടിച്ച് വ്യഭിചാരത്തിലേക്കു നയിക്കുകയേ ഉള്ളൂ.*

*സിദ്ധാന്തസ്തു സര് വ്വണ്യേവ സാദനാനി പ്രമാണസത്വാത്. കിന്തു സഹാനുഷ്ഠാനനിയമോ നാസ്തി പ്രമാണാഭാവാത്. യേഷാം തു ഗന്ധപുഷ്പധൂപദീപനൈവേദ്യാദിനാമേകപ്രയോഗശ്രവണം. തേഷാമൈവ സഹാനുഷ്ഠാനം. തദിതരേഷാം തു യഥാകാലം യഥാ സംഭവമനുഷ്ഠാനം ഗൃഹകൃത്യാദാവിവഗൃഹസാധനതൃണസ്തംഭാര്യാഹരണം കദാചിദേകദാ കദാചിത് ക്രമശ ഇതി. ന ഹേതാവതാ തൃണാദീനാം അകരണത്വമായാതി. തസ്മാദ് യദ്യാദൃശദുരിതക്ഷയസമര്ത്ഥം തത്താദൃശദുരിതക്ഷയം കൃത്യാ സർവ്വൈഃസ്വസ്വസാമര്ത്ഥ്യദര്ശിതേ പരഭക്തിസിദ്ധിരിതി.തഥാ ച ഗീയതേ ബഹൂനാം ജന്മനാമന്തേ ജ്ഞാനവാന്മാം പ്രപദ്യതേ (ഗീത 7.19) ഇതി.*

*ഞങ്ങളുടെ സിദ്ധാന്തം ഇപ്പറഞ്ഞ സർവ്വവും പരാഭക്തിക്കുള്ള സാധനകളാണെന്നാണ്. അതിനു പ്രാമാണ്യമുണ്ട്. മറിച്ച്,പ്രമാണരാഹിത്യം കൊണ്ട് എല്ലാം ഒന്നിച്ച് അനുഷ്ഠിക്കണമെന്നും മറ്റും നിയമമില്ല. ഗന്ധം,പുഷ്പം,ധൂപം,ദീപം, നൈവേദ്യം എന്നിവ ഒന്നിച്ചു പ്രയോഗിക്കണമെന്ന് കേൾവിയുള്ളതിനെയാണ് സഹാനുഷ്ഠാനമെന്നുപറയുന്നത്. മറ്റിടങ്ങളിലെല്ലാം അവ യഥാകാലം അനുഷ്ഠിക്കേണ്ടവയാണ്. ഗൃഹം പണിയുന്നവർ, അതിനാവശ്യമായ പുല്ല്,തൂണ് മുതലായവ ഒന്നിച്ചു കൊണ്ടുവരികയോ ,ഓരോന്നായി കൊണ്ടുവരികയോ ചെയ്യാം.അതുകൊണ്ട് പുല്ല് മുതലായവ ഗൃഹനിർമ്മാണത്തിനുള്ള സാധനങ്ങളല്ലാതായി ഭവിക്കുന്നില്ല. അതുപോലെ ഏതേതനുഷ്ഠാനം ഏതേതുദുരിതത്തെ ക്ഷയിപ്പിക്കുന്നുവോ അതാതനുഷ്ഠാനകര്മ്മങ്ങൾസർവ്വവും ചെയ്യണം. ഇപ്രകാരം അവനവന്റെ സാമര്ത്ഥ്യമനുസരിച്ച് ഓരോരുത്തർക്കുംപരഭക്തി സിദ്ധിക്കുന്നു. അതുകൊണ്ടാണ് പല ജന്മങ്ങളുടെ അവസാനം, ,ജ്ഞാനി എന്നെ പ്രാപിക്കുന്നു എന്നു പറയുന്നത്.*

*സൂത്രം 63*

*ഈശ്വരതുഷ്ടേരേകോ അപി ബലി*

***ഭാഷ്യം***

*ഒരാളെങ്കിലും ഈശ്വരനെ സന്തുഷ്ടനാക്കാനുള്ള ബലം നേടുന്നു.*

*തേഷു മദ്ധ്യേയഃകശ്ചിദതിശയാനുഷ്ഠാനേന ബലവാന്ഭവതി സ ഏകോ അപി പരമേശ്വരതുഷ്ടിം ജനയിത്വാപര ഭക്തയേ പ്രഭവതി.ബഹുതരശിഥിലപരിചര്യാഭിരപി യഥാ നേതരഃപ്രഭുസ്തുഷ്യതി തുഷ്യതി ചൈകേനാപി നിര് വ്യയീക സ്തിതകൃതപാദസംവാഹനേന തദ്വത്. കീര്ത്തനാദ്യനൃതമേനാപി ദൃഢതരസേവിതേന ഭഗവത്പ്രസാദാത് ഭക്തി പ്രാപ്യതേ യഥാ(ഗീത 18.57)*

*ബുദ്ധിയോഗം സമാശ്രിത്യ മച്ചിത്തഃസതതം ഭവ*

*മച്ചിത്താ സര് വ്വദുര്ഗ്ഗാണിമദ്പ്രസാദാത്തരിഷ്യതി.*

*ഇത്യാദി.*

*തഥാ കാലകൃതമപി കസ്യചിദ്ബലം.യഥാ (ബ്രഹ്മാണ്ഡപുരാണം 97.166)-*

*ധ്യായന് കൃതേ യജന്യജ്ഞൈ –*

*സ്ത്രേതായാം ദ്വാപരേ അര്ച്ചയന്*

*യദാപ്നോതി തദാപ്നോതി*

*കലൌ സങ്കീര്ത്ത്യ കേശവം*

*ഇത്യാദികം. ന ച വ്യഭിചാരീ ബലവത് പ്രത്യേകജന്യഭക്തിം പ്രതി കീര്ത്തനത്വാദിനാ ഹേതുത്വാദിതി.*

*ഗൌണഭക്തികളിൽ ഏതെങ്കിലുമൊന്ന് സ്ഥിരമായി പരിശീലിച്ചുകൊണ്ടിരിക്കുന്നുവോ,അത് ബലവത്തായി തീരുന്നു. അതുപോലും പരമേശ്വരനെ സംതൃപ്തനാക്കി പരാഭക്തി ഉണ്ടാക്കുന്നു. ബഹുതരങ്ങളെങ്കിലും ശിഥിലങ്ങളായ പരിചര്യകൾകൊണ്ട് ഭൂമിയിലെ പ്രഭുക്കന്മാര്പോലും സന്തുഷ്ടരാവുകയില്ല. എന്നാൽ പാദപ്രക്ഷാളനമെന്ന ഒറ്റ ക്രിയതന്നെ നിരന്തരം ശ്രദ്ധയോടുകൂടി ചെയ്താൽ അവര് സംപ്രീതരാവുന്നു. കീര്ത്തനാദികളിൽ ഏതെങ്കിലുമൊന്ന് ശ്രദ്ധയോടെ ചെയ്യുന്നവന് ഈശ്വരകാരുണ്യത്താൽ പരാഭക്തി കൈവരുന്നു. ബുദ്ധിയോഗത്തെ ആശ്രയിച്ച് മത്ചിത്തരായി, സതതം ഭവിക്കുന്നവര്, എന്റെ പ്രസാദത്താൽ എല്ലാ ദുര്ഗ്ഗങ്ങളും തരണം ചെയ്യുന്നു. എന്നു ഗീത. ചില പ്രക്രിയകൾ, ചിലകാലങ്ങളിൽ ബലവത്തായിതീരുന്നു. കൃതയുഗത്തിൽ ധ്യാനംകൊണ്ടും ത്രേതായുഗത്തിൽ യജ്ഞംകൊണ്ടും ദ്വാപരത്തിൽ അര്ച്ചനകൊണ്ടും കലിയിൽ കേശവനാമസങ്കീര്ത്തനം കൊണ്ടും പരാഭക്തി നേടാം. കീര്ത്തനാദികളായ ഈ വ്യത്യസ്താനുഷ്ഠാനങ്ങൾ ,പരസ്പരം വ്യഭിചാരികളല്ല. അവയിലേതെങ്കിലുമൊന്ന് അനുഷ്ഠിക്കുന്നതുകൊണ്ട് ബലവത്തായിത്തീർന്ന് ഭക്തിയാകുന്ന ഫലം തരുന്നു.*

*നനു കീര്ത്തനാദ്യാന്തരാലികാനാം സർവ്വേഷാമേവ പാവിത്ര്യം ദ്വാരമുതകേഷാഞ്ചിദന്യദപീത്യത ആഹ-*

*കീർത്തനാദികളുടെ അന്തരാളത്തിൽ അവ സർഗ്ഗത്തിന്റെയും പ്രവേശനകവാടമായിട്ടാണോ പവിത്രതയെ പറഞ്ഞത്. അതോ,പവിത്രത ചിലതിനുമാത്രമുള്ളതാണോ.*

## സൂത്രം 64.

*അബന്ധോ അര്പ്പണസ്യ മുഖം*

***ഭാഷ്യം***

*അർപ്പണം കൊണ്ടു വന്നുചേരുന്ന ബന്ധരാഹിത്യമാണ് മുഖം.*

*ഭഗവത്യര്പ്പണശുഭകര്മ്മണാം സ്വഫലാജനനലക്ഷണബന്ധാഭാവ ഏവദ്വാരം.യഥോക്തം ശുഭാശുഭഫലൈരേവം മോക്ഷ്യസേ കര്മ്മബന്ധനൈഃ(ഗീത 9.28 )ഇതി. അര്പ്പണമാത്രോ അപി പുരാണാന്തരേ. –*

*കാമതോ അകാമതോ വാ അപി യത് കരോഷി ശുഭാശുഭം*

*തത് സര് വ്വം ത്വയി സംന്യസ്തം ത്വത് പ്രയുക്തഃകരോമ്യഹം. ഇതി.*

*ഭഗവാനിലർപ്പിച്ച ശുഭകർമ്മങ്ങളുടെ ലക്ഷണം അവയുടെ ഫലങ്ങളുടെ ബന്ധത്തിന്റെ അഭാവമാണ്. ഇത്തരം കർമ്മങ്ങളാണ് ഭഗവാനിലേക്കുള്ള പ്രവേശനദ്വാരം. അതിനാൽ,അവയുടെ ബന്ധനത്തിൽ നിന്നും നീ മോചിതനാകുമെന്ന് ഗീതയിൽ ഭഗവാൻ പറയുന്നു. അർപ്പണമന്ത്രം മറ്റൊരു പുരാണത്തിൽ ഇപ്രകാരം കൊടുത്തിരിക്കുന്നുഃ- കാമിച്ചോ , അകാമിച്ചോ, ഞാനെന്തെല്ലാം ശുഭകര്മ്മങ്ങൾചെയ്യുന്നുവോ അതു മുഴുവനും നിന്നിൽ സന്യസിക്കുന്നു. അതുംഞാൻ നിന്നാൽ പ്രചോദിതനായി ചെയ്യുന്നു.*

*നചൈവം സ്വാതന്ത്ര്യപ്രസംഗഃതത്കരണബലേന പാപാചരണാഭാവസ്യാപി തദംഗത്വാത്.യഥാസ്മൃതിഃ ന വേദബലമാശ്രിത്യപാപകര്മ്മരതിര്ഭവേത് ,ഇതി. തസ്മാത് പാവിത്ര്യം തദിതരവിഷയമേവേതി. അത്ര ശുഭം കര്മ്മസ്വാശ്രമവിഹിതനിത്യനൈമിത്തികാത്മകം ബോദ്ധ്യം. സമ്യഗാശ്രമപരിപാലനാദ് ബ്രഹ്മലോകാദിഫലം തത്പ്രാപ്തൌ മുക്തയേ വിലംബഃസ്യാദിത്യാദിബന്ധഃബ്രഹ്മണ്യര്പ്പിതേ തു തത് പ്രസിദ്ധിഃ ഏവം കാമാജ്ഞാനകൃതകാമ്യകര്മ്മപാപയോരപി പശ്ചാദര്പ്പണേ ഫലാഭാവ ഏവ ഇതി.*

*ഇതിന്നർത്ഥം എന്തും ചെയ്യാനുള്ള സ്വാതന്ത്ര്യമുണ്ടെന്നല്ല.അർപ്പണംകൊണ്ടുണ്ടാവുന്ന പാപാചരണങ്ങളുടെ അഭാവം കൂടി അർപ്പണത്തിന്റെ അംഗമാണ്. സ്മൃതി പറയുന്നുഃ- വേദഫലത്തെ ആശ്രയിക്കുന്നവർ പാപകർമ്മരതിയുള്ളവരായി ഭവിക്കുന്നില്ല. അതിനാൽ ഇവിടെ പവിത്രീകരണം പാപകർമ്മത്തിൽ നിന്നുള്ള പവിത്രീകരണമല്ല. അതാതാശ്രമങ്ങൾക്കു വിധിച്ചിട്ടുള്ള നിത്യനൈമിത്തികകർമ്മങ്ങളാണെന്നു ബോധിക്കണം. സമ്യക്കായി അതാതാശ്രമധർമ്മം പരിപാലിക്കുന്നതുകൊണ്ട് ബ്രഹ്മലോകം മുതലായ ഫലങ്ങളും സിദ്ധിക്കുന്നു. അത്തരം ലോകങ്ങളുടെ പ്രാപ്തികൊണ്ട് മുക്തി വൈകുന്നതിനാല് അവയേയും ബന്ധങ്ങളായി പറയുന്നു. മറിച്ച് ബ്രഹ്മത്തിൽ തന്നെ ആ കർമ്മങ്ങളെ അർപ്പിക്കുമ്പോൾ അത് മോക്ഷം നല്കുന്നു എന്ന ഫലം പ്രസിദ്ധമാണ്. കാമത്താലും അജ്ഞാനത്താലും ചെയ്യപ്പെടുന്ന കാമ്യകർമ്മങ്ങളും പാപങ്ങളും കൂടി ഭഗവാനിൽ സമർപ്പിക്കപ്പെട്ടുമ്പോൾ, ഫലാഭാവങ്ങളായി ഭവിക്കുന്നു.*

*അഥ ഗൌണീഷ്വേവവിശേഷശ്ചിന്ത്യതേ, തത്ര ശ്രുതിസ്മൃതിമദ്ധ്യേ യത് സ്വരൂപമുച്യതേ യഥാ യ ഏഷോ അന്തരാദിത്യേ ഹിരണ്മയഃപുരുഷോദൃശ്യതേ ഹിരണ്യശ്മശ്രുര്ഹിരണ്യകേശഃ (ഛാ.ഉപ 1.6..6) ഇത്യാദി. തഥാ (നാരദപഞ്ചരാത്രം 11.71)-*

*ധ്യേയസ്സദാ സവിതൃമണ്ഡലമദ്ധ്യവര്ത്തീ*

*നാരായണസ്സരസിജാസനസന്നിവിഷ്ടഃ*

*കേയൂരവാന് മകരകുണ്ഡലവാന് കിരീടി*

*ഹാരീ ഹിരണ്മയവപുർധൃതശംഖചക്രഃ*

*ഇത്യേവമാദി. തത്ര കിമേവം വിധേഷേവധ്യാനനിയമഃപൂർണ്ണപ്രാദുർഭാവാദൌ വാ യഥാശ്രുതേഷിതി. തത്ര ധ്യേയരൂപശ്രവണാന്നിയമപ്രാപ്താവുച്യതേ.*

*ഗൌണീഭക്തിയെക്കുറിച്ച് വിശേഷമായി ചിലത് ചിന്തിക്കേണ്ടതുണ്ട്. ശ്രുതിയിലും സ്മൃതിയിലും അതിന്റെ സ്വരൂപം പറയുന്നുണ്ട്. ഛാന്ദോഗ്യത്തിൽ പറയുന്നു:- ആദിത്യാന്തർഗ്ഗതമായി സൂര്യമണ്ഡലമദ്ധ്യവർത്തിയായി ഹിരണ്മയനും ഹിരണ്യകേശനും ഹിരണ്യശ്മശ്രുവുമായി പുരുഷൻ ദൃശ്യമാവുന്നു.നാരദപഞ്ചരാത്രത്തിലും ഈ സൂര്യമണ്ഡലമദ്ധ്യവർത്തിയായ പുരുഷനെ ധ്യാനിക്കുന്നു:- പത്മാസനസ്ഥനായി,കേയൂരവും മകരകുണ്ഡലവും ഹാരവും ധരിച്ച്, ഹിരണ്മയശരീരനായി, ശംഖചക്രധാരിയായിരിക്കുന്ന നാരായണനെ സദാ ധ്യാനിക്കണമെന്നാണ് അവിടെ പറയുന്നത്.ഇപ്രകാരമുള്ള സ്വരൂപങ്ങളെ ധ്യാനിക്കണമോ ,പൂർണ്ണപ്രാദുർഭാവത്തെ ശ്രുതി പറയുമ്പോലെ ധ്യാനിക്കണോ എന്ന് സംശയം വരാം. ശ്രുതിയിൽ ധ്യേയസ്വരൂപത്തെ കുറിച്ച് വ്യക്തമായ നിയമങ്ങളുണ്ട് എന്ന വാദത്തെ ഇനി ഖണ്ഡിക്കുന്നു.*

### *സൂത്രം 65*

*ധ്യാനനിയമസ്തു ദൃഷ്ടസൌകര്യാത്*

***ഭാഷ്യം***

*ധ്യാനനിയമങ്ങളുള്ളത് കാണാനുള്ള സൌകര്യത്തിനുവേണ്ടി മാത്രമാണ്.*

*ധ്യാനേ ധ്യേയനിയമകഥനം ദൃഷ്ടാർത്ഥം നാനാവിഷയതോ ചിത്തവിക്ഷേപസംഭവാത്. തസ്മാത് സൌകര്യാർത്ഥമേവ തത് ജ്ഞാനം ജ്ഞേയം. അദൃഷ്ടാർത്ഥതോ വികല്പാദിപ്രസംഗാത് തസ്മാധ്യഥാ ശ്രുതേഷു വ്യവസ്ഥാ.അത ഏവ ഗോപീനാം ശിശുപാലാദേശ്ച തന്നിയമമന്തരേണൈവ ധ്യാനസ്യ ദുർല്ലഭം ഫലമുപലബ്ധമിതി.*

*നാനാവിഷയങ്ങളിൽ ചിത്തം വിക്ഷേപിക്കുക എന്നത് സംഭവിക്കാതിരിക്കാനായിട്ടാണ് ധ്യാനത്തിന് ചില ധ്യാന നിയമങ്ങൾ പറഞ്ഞിരിക്കുന്നത്. അതിനാൽ ,അത് സൌകര്യത്തിനുവേണ്ടി മാത്രമാണെന്നു ഗ്രഹിക്കണം. ധ്യാന വിഷയം അദൃശ്യമായ ഒന്നാവുമ്പോൾ,അനേകം ആളുകൾഅനേകം വിധത്തിൽ സങ്കല്പിക്കുക എന്ന വികൽപ്പ ദോഷം വരാനുള്ള സാദ്ധ്യത ഏറെയാണ്.(ഈശ്വരൻ അദൃശ്യമാകയാലാണ് പലവിധം സങ്കൽപ്പം) അതുകൊണ്ടാണ് ശ്രുതിയിൽ ചിലവ്യവസ്ഥകൾ വെച്ചിരിക്കുന്നത്. ആ നിയമങ്ങളൊന്നും അറിയില്ലെങ്കിലും ,ധ്യാനം കൊണ്ട് പോലും അസുലഭമായഫലത്തെ ഗോപികളും ശിശുപാലനും പോലും നേടി എന്നതുതന്നെ നിയമങ്ങൾ ആവശ്യമില്ല എന്നതിന് തെളിവാണ്*

### *സൂത്രം 66*

*തധ്യജിഃപൂജായാമിതരേഷാം നൈവം*

***ഭാഷ്യം***

*യജ് എന്ന ധാതു പൂജ എന്നർത്ഥത്തിലാണ് ഉപയോഗിക്കുന്നത്. ഇതരങ്ങളായ യാഗാദികൾഅങ്ങനെയല്ല.*

*യാന്തി മദ്ധ്യാജിനോ അപി മാം (ഗീത 9.25)ഇത്യത്രയജിഃ കിം പ്രസിദ്ധജ്യോതിഷ്ടോമാദിവിഷയഃ കിം വാ പൂജാവചന ഇതി. തത്രായം യജിഃപൂജായാമേവ പ്രയുക്തഃ കുതോജ്ഞായതേ പൂജായാമേവപ്രയുക്തഃകുതോജ്ഞായതേ.വിഷ്ണും പൂജയേദിത്യാദിനാ നിത്യകാമ്യപൂജാതാദർത്ഥ്യേ വിഹിതാതസ്യാഃപരഭക്തയംഗത്വമത്രവിധീയതേ,ന താദർത്ഥ്യം . ഇതരയാഗാനാം തു ന താദർത്ഥ്യം ശ്രുതംതേഷാമീശ്വരോദ്ദേശ്യകത്വം ഭക്തിസംയോഗശ്ചോഭയം വിധാതവ്യപീതി വാക്യഭേദഃസ്യാത്.*

*എന്നെ യജിക്കുന്നവർ എന്നിലേക്കു പോകുന്നു മുതലായ ഗീതാവാക്യങ്ങളിൽ യജ് ധാതു ജ്യോതിഷ്ടോമാദിയാഗങ്ങളെയാണോ പൂജയെയാണോ കുറിക്കുന്നത്. ഈ ചോദ്യത്തിന്റെ ഉത്തരം സ്പഷ്ടമാണ്. യജ് എന്നാൽ പൂജയാണ്. അതെങ്ങനെ അറിഞ്ഞു. വിഷ്ണുവിനെ പൂജിക്കുക ഇത്യാദികളി ൽ നിന്ന് നിത്യകാമ്യപൂജയാണ് ഉദ്ദേശിക്കുന്നത്. ഈ പൂജ പരഭക്തിയുടെ അംഗമാണെന്ന് നേര്ത്തെ പറഞ്ഞു. മറ്റു യാഗങ്ങൾ വിഷ്ണുവിന്റെ പൂജയല്ല. അല്ലെങ്കിൽ ,നമുക്ക് വാക്യത്തെ രണ്ടായി മുറിക്കേണ്ടിവരും. ഒന്ന്,ഈശ്വരോദ്ദേശകമെന്നും മറ്റൊന്ന്,ഭക്തിസംയോഗമെന്നും.*

*അഥ വിഷ്ണവേ ഉരുക്രമായസൂതേചരും ഇത്യാദിവിഹിതസ്യഭക്തിസംയോഗോ അസ്ത്വിതിചേത്.സത്യം. കാമ്യാനാം തത്ഫലേനൈവ നിരാകാംക്ഷത്വാത്. ജീവനമാത്രനിമിത്തകനിത്യപൂജായാസ്തുഭക്തിസംയോഗവിധൌ ബാധകാഭാവാത് നിത്യത്വേ സതതോപസ്ഥിതിലാഘവാശ്ചേതി. അത ഏവ മോക്ഷധര്മ്മഹിംസായുക്താധര്മ്മനിന്ദായാം (മഹാഭാരതം ശാന്തിപര് വ്വം 265.5.10)-*

*സര് വ്വകര്മ്മസ്വഹിംസാംഹി ധര്മ്മാത്മാമനുരബ്രവീത്*

*കാമരാഗാഹിഹിംസന്തി ബഹിര് വ്വേധാം പശൂന്നരാഃ*

*വിഷ്ണും യേ ചാഭിജാനന്തിധര്മ്മാദേവയജന്തി തേ*

*പായസൈസ്സുമനോഭിശ്ചതഥാ അപി യജനം സ്മൃതി.* *ഇതി.*

*ഉരുക്രമനായ വിഷ്ണുവിന് പാലും വെണ്ണയും നേദിക്കുന്നു എന്നും മറ്റും കാണുന്നത് ഭക്തിസംയോഗംകൊണ്ടാണല്ലോ. സത്യമാണ് എങ്കിലും കാമത്താൽ പ്രചോദിക്കപ്പെട്ട നിവേദ്യം ഫലം ലഭിച്ചുകഴിഞ്ഞാൽ പ്രയോജനരഹിതമാവുന്നു. ജീവനം ചെയ്യുന്നതിനുമാത്രം നിമിത്തങ്ങളായിട്ടുള്ള നിത്യപൂജാദികളുടെ കാര്യത്തിൽ ,അവ സതതം ,നിത്യവും ചെയ്യുന്നവയാകയാൽ ഇത്തരം ബാധകളില്ല. (കാമപൂ ർത്തി). അതുകൊണ്ട് ഭക്തിസംയോഗം പറയാവുന്നതാണ്. ഹിംസയോടു കൂടിയ സകല കർമ്മങ്ങളേയും നിന്ദിച്ചുകൊണ്ട് മോക്ഷധർമ്മം പറയുന്നു:- ധർമ്മാത്മാവായ മനു ഹിംസയോടുകൂടിയ എല്ലാ കർമ്മങ്ങളേയും വിലക്കുന്നു. മനുഷ്യർ കാമംകൊണ്ടും രാഗംകൊണ്ടും പുറമേ പശുക്കളെ ഹിംസിക്കുന്നു. പായസവും പൂക്കളും കൊണ്ട് ധർമ്മത്തോടുകൂടി യജിക്കുന്നവർക്ക് മാത്രമാണ് വിഷ്ണുവിനെ യഥാർത്ഥത്തിലറിയുന്നത്. അതാണ് യജനമെന്ന് സ്മരിക്കുക.*

*അഥ പൂജാപ്രസ്താവാദധികരണത്രയം-*

*പൂജയെ പ്രസ്താവിക്കുന്ന മൂന്ന് അധികരണങ്ങളാണിനി.*

***സൂത്രം 67***

*പാദോദകം തു പാദ്യമവ്യാപ്തേ*

***ഭാഷ്യം***

*പാദോദകം എന്നാൽ പാദ്യം എന്ന് അർത്ഥം.പാദത്തിലെ,കാലിലെ ജലം.പാദോദകം. പാദ്യം കാലു കഴുകാനുള്ള ജലം,കാലു കഴുകിയ ജലം.*

*ഏവം സ്മര്യതേ.(നൃസിംഹപുരാണം 59.46)ഃ*

*ഗംഗാപ്രയാഗഗയപുഷ്കരനൈമിഷാണി*

*പുണ്യാനി യാനി കുരുജാംഗലയാമുനാനി*

*കാലേനതീർത്ഥസലിലാനി പുനന്തി പാപാന്*

*പാദോദകം ഭഗവതഃപ്രപുനാതി സദ്യഃ*

*ഇത്യത്ര തത്കിം പാദസംയുക്തം ജലം പാദോദകം,ഉതപാദേ ദത്തകോത്സൃഷ്ടം ജലം. തത്ര പാദ്യമേവ പാദോദകം. കുതോ ജ്ഞായതേ. അന്യഥാ അവ്യാപ്തിപ്രസംഗാത്. തഥാഹി ഭഗവതസ്സാക്ഷാത് പാദസംബന്ധോന സംഭവതി. നാപ്യവതാരദ്വാരാ.തസ്യാപ്യനുഷ്ഠാതൃസന്നിധാനാസംഭവാത്.കിന്തുപൂജാധിഷ്ഠാനപ്രതിമാപാദസംബന്ധാദ്ദുപചാരസ്ത ത്രാപിപ്രതിഷ്ഠിതായാഃ അപ്രതിഷ്ഠിതായാസ്തു പൂജാർത്ഥമാവാഹനേസതി,തഥാ ച ശാലിഗ്രാമശിലാദ്യധിഷ്ഠാനേ പാദാഭാവേ തന്നസ്യാത്. തത്രൈവ വ്യാപ്ത്യനുരോധാത് പാദ്യമേവാസ്തു പ്രതിമാധ്യത്യന്തവ്യവഹിതസംബന്ധ കല്പ്പ നാപ്രസംഗാത്.*

*സൂതി പറയുന്നു:- ഗംഗ,പ്രയാഗ,ഗയ,പുഷ്കരം,നൈമിശം,കുരുജാംഗലം,യമുന എന്നിവയിലെ ജലം പാപങ്ങളെ നീക്കുന്ന പുണ്യജലമാണ്. എങ്കിലും പാപം നീക്കാൻ അധികസമയമെടുക്കുന്നു. ഭഗവാന്റെ പാദോദകമാകട്ടെ,ഉടനടി പാപവി മുക്തമാക്കുന്നു. ഇവിടെ പാദോദകമെന്നതുകൊണ്ട് കാലിലെ ജലമെന്നോ പാദ്യമെന്നോ അർത്ഥമാക്കുന്നത്. പാദ്യം എന്നുതന്നെ.അതെങ്ങനെ അറിയാം. അല്ലെങ്കില് അവ്യാപ്തിപ്രസംഗം വരുമെന്നതുകൊണ്ടുതന്നെ. വിശദീകരിക്കാം. ഭഗവാ ന്റെ സാക്ഷാത്പാദവുമായി സംബന്ധം സംഭവിക്കുന്നതല്ല. അവതാരപുരുഷന്റെ കാര്യത്തിലും എല്ലാവർക്കും പാദസ്പ ർശം കിട്ടുന്നതല്ല.പൂജക്കായി ആവാഹിക്കപ്പെട്ട പ്രതിമയുടെ കാര്യത്തിൽ എല്ലാവർക്കും ഇത് സാധിക്കുന്നില്ല. പൂജ ചെയ്യാത്ത പ്രതിമക്ക് കാലുണ്ട് പക്ഷേ പാദോദകമില്ല. ഇക്കാരണങ്ങളാൽ പാദോദകം പാദ്യമാണെന്നു കരുതണം. അല്ലാത്തപക്ഷം ഒരാൾക്ക് പ്രതിമാദികളിലൂടെയുള്ള വിദൂരസംബന്ധം സങ്കൽപ്പിച്ചുണ്ടാക്കേണ്ടിവരും.*

### *സൂത്രം 68*

*സ്വയമർപ്പിതം ഗ്രാഹ്യമവിശേഷാത്*

***ഭാഷ്യം***

*ഭഗവാന് സ്വയം അർപ്പിച്ചതുതന്നെ ,ഭക്തന് ഗ്രഹിക്കുകയുമാവാം. കാരണം ഭഗവാനും ഭക്തനും തമ്മിൽ, വ്യത്യാ സമില്ല.*

*പൂജായാം ഭഗവതേ ദത്തം നൈവേദ്യനിർമ്മാല്യാദികം വൈഷ്ണവം സാത്വതേഭ്യ ഇത്യാദിനാപ്രതിപാദ്യത്വേന വിഹിതം തദിഹ സാത്വതത്വാ വിശേഷാദേവ ഭഗവദ്ഭക്തേന സ്വയമപി ഗ്രാഹ്യം ഭോജനധാരണാദിനാസ്വോപകാത്യമിത്യ ർത്ഥഃ സ്വയമപി ഗ്രഹണേ പ്രതിപത്തിഃ സിദ്ധയതി. ധർമ്മശാഠ്യം തു വർജ്ജനീയമേവ.യഥാ അഗ്ന്യാധ്യുർദ്ദേശേന ത്യക്തപുരോഡാശസ്യാപി ഉത്തരാർദ്ധാത് സ്വിഷ്ടകൃതമവധ്യതി, യജമാനപഞ്ചമാഃപുരോഡാശം ഭക്ഷയതി. (ആപസ്തം ഭശ്രൌതസൂത്രം 3.1.2)ഇതി പ്രതിപത്തിസ്ഥഥേദമപി വചനാദേവ.അന്യഥാസാത്വതേഭ്യോ അപി ന പ്രതിപാദയേത് പരദ്രവ്യത്വാത്.*

*വിഷ്ണുവിനുള്ളത് സാത്വതന്മാർക്കുനല്കണമെന്നതുകൊണ്ട് നിവേദ്യം,നിർമ്മാല്യം മുതലായി പൂജയിൽ ഭഗവാന് കൊടു ത്ത വസ്തുക്കൾസാത്വതന്മാരായ ഭഗവദ്ഭക്തന്മാർക്ക് ഭുജിക്കാനും ധരിക്കാനും കൊടുക്കണമെന്ന് കാണാം. പ്രതിപ ത്തി എന്ന അവസാനക്രിയ സ്വയം ഗ്രഹിക്കുമ്പോൾ, മാത്രമാണ് നടക്കുന്നത്. എന്നാലും ധർമ്മത്തിലുള്ള ശാഠ്യം (ആചാരത്തിലുള്ള ശാഠ്യം)വർജ്ജിക്കേണ്ടതാണ്. പുരോഡാശം അഗ്നിയിൽ ഹോമിച്ചുകളയേണ്ടതാണ്. എന്നാലും ശ്രുതിപ്രകാരം അതിന്റെ ഉത്തരാർദ്ധം അഗ്നിയിൽ ഹോമിക്കുന്നു(സ്വിഷ്ടകൃത്)എന്നും അഞ്ചു യജമാനന്മാർ (നാലു പുരോഹിതരും യജമാനനും)പുരോഡാശം ഭക്ഷിക്കുന്നു എന്നും കാണാം. അപ്രകാരം ധർമ്മശാഠ്യം ചെയ്യുന്നപക്ഷം പരദ്രവ്യമായ നിവേദ്യാദികൾ സാത്വതന്മാർക്കു കൊടുക്കാൻതന്നെ സാദ്ധ്യമല്ലാതെ വരും.*

വചനാദിതിചേന്ന,നഹി വചനേ സ്വവർജ്ജനമുക്തം. അഥ ബ്രാഹ്മണേഭ്യോ ദധ്യാത് ഇത്യാദിനാ ബ്രാഹ്മണത്വാ ദാത്മനേപി ദാനപ്രസംഗാദിതി ചേത്,ന, ദാനസ്യ സ്വസ്വത്വധ്വംസനേന പരസ്വത്വാപാദനരൂപത്വാത്. ന ചൈവം പ്രതിപത്തൌ യുക്തം പുരോഡാശസ്യാപി യജമാനേ പ്രതിപത്തിദർശനാത്. ക്രിയാദിവത് പ്രതിപത്തിരപി സ്വത്വാ പാദികൈവ.തദേവം യത്രാന്യസാത്വതാസംപത്തിസ്തത്ര സ്വയം ഗ്രഹണേനാപ്യവൈഗുണ്യം പരിഹാര്യ മേവ.തഥാ സ്വയം ദത്തപാദ്യാദിധാരണേപി ജ്ഞേയമിതി കിഞ്ച തൈർദത്താനപ്രദായൈഭ്യോ യോ ഭുങ് ക്തേസ്തേനഏവ സഃ(ഗീത 3.12) ഇത്യത്ര സമാനകർതൃകത്വാത് സ്വത്വധ്വംസേ സമാനകർതൃത്വപ്രതീതേഃ ക്ത്വാസഭിവ്യാഹൃതനഞ്ഃ സമാനാധികരണ്യേനാന്വയാത് തൈർദ്ദത്താനിത്യത്രതജ്ജാതീയപരത്വേ മാനാഭാവാത്. തസ്മാദ് ബാധകം വിനാ ദേവേഭ്യോ ദത്തമപി ഭോക്തവ്യമിതി ധ്യേയം.

വചനത്തി ൽ അവനവനെ വർജ്ജിക്കാൻപറയുന്നുണ്ടല്ലോ. ബ്രാഹ്മണർക്കു നല്കുക എന്നുള്ളതുകൊണ്ട് അവന വൻബ്രാഹ്മണനാകയാൽ സ്വയം സ്വീകരിക്കുന്നതിൽ തെറ്റില്ല,എന്നുണ്ടോ. അങ്ങനെയല്ല. ദാനം ചെയ്യുക എന്നു പറയുമ്പോൾഅവനവനെ ഒഴിവാക്കി മറ്റൊരാൾക്കു കൊടുക്കുക എന്നാണർത്ഥം. ഇതിനെ,പുരോഡാശം യജമാന ൻഭക്ഷിക്കുന്നു എന്നതുകൊണ്ടുമാത്രം,പ്രതിപത്തി എന്ന ചടങ്ങോടു ബന്ധപ്പെടുത്തേണ്ടതില്ല. ക്രയവിക്രയാദികളി ലെന്നപോലെ പ്രതിപത്തി അവന് പുരോഡാശത്തെ സ്വന്തം സ്വത്താക്കി മാറ്റിയിരിക്കുന്നു. മറ്റു സാത്വതന്മാർ ഇല്ലാത്ത അവസ്ഥയി ൽ ഇത് പരിഹരിക്കാൻ സ്വയം സ്വീകരിക്കാവുന്നതാണ്. ഇതേ തത്വം തന്നെയാണ് ഭഗവാന് സ്വയം അർപ്പിച്ചു കഴിഞ്ഞ പാദ്യത്തിലും ഗ്രഹിക്കേണ്ടത്. ഈശ്വരനാൽ ദത്തമായ വസ്തുക്കള് ആദ്യം ഈശ്വരനിലർപ്പിക്കാതെ തന്നത്താൻ തിന്നുന്നവന് കള്ളനാണ് എന്ന ഗീതാവചനവും ഇതിന്നുപോൽ ബലകമാണ്. കർത്താവ് ഒരാൾതന്നെ അയാൾക്ക് വസ്തുവിലുള്ള സ്വത്വം (സ്വന്തം ,അവകാശം)ധ്വംസിക്കപ്പെടുകയും ചെയ്തു എന്നിരിക്കെ (വസ്തു ദാനം ചെയ്ത തോടെ) സമാനകർതൃത്വപ്രതീതിയുണ്ട്. (ക്ത്വാ (അപ്രദായ – ന ദത്വാ) എന്ന നിഷേധം കൊണ്ട് ഭുക്ത്വാ എന്ന ക്രിയയോട് സംബന്ധപ്പെടുകയാൽ സമാനാധികരണം ഉണ്ട്. അവരാൽ കൊടുക്കപ്പെട്ടത് എന്നതിൽ അവ ഒരേ തരം വസ്തുക്കളോ ,ഒരേ വസ്തുക്കളോ ആണെന്നതിന് തെളിവൊന്നുമില്ല. അതിനാൽ,ബാധകമായ മറ്റേതെങ്കിലും നിയമം ഇല്ലാതിരിക്കുന്ന കാലത്തോളം ഭഗവാന് സമർപ്പിച്ചതെന്തും ഭക്തന് ഉപയോഗിക്കാം.

### സൂത്രം 69

നിമിത്തഗുണാവ്യപേക്ഷണാദപരാധേഷു വ്യവസ്ഥാ.

#### ഭാഷ്യം

പൂജയിലുണ്ടായേക്കാവുന്ന അപരാധങ്ങളെ വ്യവസ്ഥ ചെയ്യേണ്ടത് അവയുടെ നിമിത്തം (കാരണം)ഗുണം (സ്വഭാവം) എന്നിവയെ അപേക്ഷിച്ചിട്ടാണ്.

ദേവപൂജാപരാധാസ്തേ ദ്വാത്രിംശത് പരികീർത്തിതാഃ(വരുണപുരാണം 125.4)ഇത്യുപക്രമ്യ ധ്വാത്രിംശപരാധാഃതത്ര പ്രായശ്ചിത്താനി ച വിഹിതാനി. തത്ര കിം സർവ്വാപരാധവർജ്ജനം പൂജാംഗമം,ഉത കേഷാഞ്ചിദ്വർജ്ജനമംഗം കേഷാഞ്ചിന് പുരുഷാന് ഇതി. അത്രോച്യതേ-(വരുണപുരാണം 124.65)-

അകർമ്മണ്യേന പുഷ്പേണ യോമാമർച്ചയതേ നരഃ

പതനം തസ്യവക്ഷ്യാമി തച്ഛൃണുശ്ചവസുന്ധരേ

ഇത്യാദി. തത്രാകർമ്മണ്യാനാം പുഷ്പാണാം പര്യുദസ്തത്വാന്ന പൂജാംഗത്വം.കിന്തു പൂജാക്രമപ്രയോഗമദ്ധ്യേ ഭ്രമാദി നാഷ്ടത്തേ കൃതേ തന്നിമിത്തമപേക്ഷ്യപ്രായശ്ചിത്തം .യത്രതു അദത്വാ ഗന്ധമാല്യാനി ധൂപം യോമേ പ്രയഞ്ചതി. (വരുണപുരാണം 25.36)ഇത്യനേന പൂജാക്രമഭംഗാപരാധേ തത് ക്രമസ്യപൂജാംഗത്വാദംഗവൈഗുണ്യ പരിഹാരാത്

*തത് പ്രായശ്ചിത്തസ്യാം ഗത്വം ദ്രഷ്ടവ്യം.യത്ര പൂജാമന്തരേണ ദന്ത കാഷ്ഠമഖാദിത്വായസ്തു മാമുപസര്പ്പതി (വരുണ പുരാണം 125.1)ഇത്യാദിശ്രുതം തത്രവ്യക്തമേവ പുരുഷാര്ത്ഥത്വമിതി വ്യവസ്ഥൈവേതി.*

*വരുണപുരാണത്തിൽ,ദേവപൂജക്ക് 32 അപരാധങ്ങളും അവക്ക് പ്രായശ്ചിത്തങ്ങളും വിധിച്ചിട്ടുണ്ട്. ഈ 32 എണ്ണവും വർജ്ജിക്കുന്നത് പൂജയുടെ ഭാഗമാണോ , അതോ ചിലതുമാത്രം വർജ്ജിക്കുന്നത് പൂജയുടെ ഭാഗവും മറ്റുചിലത് വർജ്ജിക്കുന്നത് ലക്ഷ്യം തന്നെയുമോ എന്ന ചോദ്യം വരാം. അർച്ചിക്കാൻപാടില്ലാത്ത (അകർമ്മണ്യമായ) പൂക്കളാൽ ഏതൊരുവൻ എന്നെ അർച്ചിക്കുന്നുവോ, അവന്റെ പതനം പറയുന്നത് കേട്ടാലും എന്നും വരുണപുരാണത്തിലുണ്ട്. പൂജാമദ്ധ്യത്തിൽ ,അറിയാതെ അത്തരം പുഷ്പം അർച്ചിച്ചുപോയാൽ അതിനുള്ള പ്രായശ്ചിത്തവും പറയുന്നുണ്ട്. പൂജാക്രമപ്രയോഗമദ്ധ്യത്തിൽ,ഗന്ധവും മാല്യവും കൊടുക്കുന്നതിനുമുമ്പ് ധൂപം കൊടുത്താൽ അത് പൂജാക്രമത്തെ തെറ്റിക്കലാണ്. പൂജാക്രമം പൂജയുടെ ഒരു ഭാഗമാണ്. അതിനാൽ ഈ അപരാധത്തിനുള്ള പ്രായശ്ചിത്തവും പൂജയുടെ ഭാഗമാണ്. പല്ലുതേക്കാതെ എന്നെ സമീപിക്കുന്ന പക്ഷം എന്നു പറയുന്നിടത്ത്, പൂജയെക്കുറിച്ച് പറയാത്തതിനാൽ, പല്ലുതേക്കാതിരിക്കലെന്ന അപരാധത്തെ വർജ്ജിക്കുന്നത് തന്നെ ഒരു ലക്ഷ്യമായി തീരുന്നു.(പല്ല് ദിവസവും തേക്കണമെന്നു വരുന്നു). കാരണം അതുതന്നെ ,ആരോഗ്യമായി സുഖമായി ജീവിക്കാനുള്ള ഒരു ക്രിയയാണ്.ഇങ്ങനെ വ്യത്യസ്ത അപരാധങ്ങളുടെ വ്യവസ്ഥയിൽനിന്ന് അവയുടെ പുരുഷാർത്ഥത്വം വ്യക്തമാവുന്നുണ്ട്.*

*ഏവംപൂജായാഭക്തിസംയോഗസിദ്ധൌ പത്രം പുഷ്പം ഫലം തോയം (ഗീത 9.26)ഇത്യനേന ഭഗവദുദ്ദേശ്യകദാന മാത്രസ്യ ഭക്ത്യംഗത്വവിധിരിത്യാഹ-*

*ഇപ്രകാരം പൂജക്ക് ഭക്തിയോടുള്ള സംയോഗം സിദ്ധിച്ചശേഷം പത്രം പുഷ്പം ഫലം തോയം മുതലായ ശ്ലോകാദികളാല്,ഭഗവാനെ ഉദ്ദേശിച്ച് (ഭഗവാന്) ദാനം ചെയ്യുന്ന മാത്രയില് അവക്ക് ഭക്തിയുടെ അംഗത്വവിധി ലഭിക്കുന്നതെങ്ങനെ എന്നു ചർച്ച ചെയ്യുന്നു.*

### *സൂത്രം 70*

*പത്രാദേര്ദ്ധാനമന്യഥാഹി വൈശിഷ്ട്യം*

***ഭാഷ്യം***

*പത്രാദികളുടെ ദാനം മറ്റുവിധത്തിലും വൈശിഷ്ട്യമാർജ്ജിക്കുന്നു.*

*യദ്യദിഷ്ടതമം ലോകോയച്ചാന്യദ്യയിതംഗൃഹേ*

*തത്തദ്ധിദേയം പ്രീത്യര്ത്ഥം ദേവദേവായ ചക്രിണേ*

*ഇത്യാദിനാ പ്രാപ്തസ്യ ഭഗവദുദ്ദേശ്യകസർവ്വദാനസ്യ ഭക്ത്യംഗത്വവിധിഃഅന്യഥാ പത്രാദിചതുഷ്ടയവിശിഷ്ടദാനമേവ സ്യാത്. പ്രത്യേകവിധൌവാക്യഭേദഃതസ്മാത് പത്രാദിശബ്ദേന പ്രാപ്തം ദാനമനൂദ്യ ഉപവ്യയതേ (തൈ.സംഹിത 2.5.11) ഇത്യനേന നിത്യോപവീതസ്യ ദർശാംഗത്വവദംഗത്വവിധിരേവ യുക്ത ഇതി.*

*ഭഗവാനർപ്പിക്കപ്പെട്ട സകലവും ഭക്തിയുടെ അംഗമാണെന്ന് ലോകത്തിൽ ഏറ്റവും ഇഷ്ടമുള്ള വസ്തു ,ഗൃഹത്തിൽ ഏറ്റവും പ്രിയമുള്ള വസ്തു എന്നിവ ചക്രധാരിയായ പരമപുരുഷനു ദാനം ചെയ്യണമെന്ന വാക്യത്തിൽനിന്നു സിദ്ധിക്കുന്നു. അങ്ങനെയല്ലെങ്കിൽ,ഗീതയിൽ പറഞ്ഞ പത്രം പുഷ്പംഫലം തോയം എന്നിവയിലേക്കുമാത്രം അർപ്പണം പരിമിതപ്പെട്ടുപോകുമായിരുന്നു. പത്രാദികളുടെ അർപ്പണം വിശേഷവിധിയായിട്ടുള്ള ഒരു പ്രത്യേകപൂജാവിധിയാണെന്നു വരികിൽ, അവിടെ വാക്യഭേദമെന്ന കുറവ് സംഭവിക്കുകയും ചെയ്യും. (പൂർവ്വമീമാംസയിലാണ് വാക്യഭേദത്തെ പരാമർശിക്കുന്നത്. ഒരേ വസ്തുവിനെക്കുറിച്ച് വ്യത്യസ്തമായ സ്വഭാവത്തോടുകൂടിയ സാഹചര്യങ്ങൾപറയേണ്ടിവരുമ്പോൾ, അവയെ ഒറ്റ വാക്യത്തിൽ പറയരുത്,അനേകവാക്യങ്ങളാക്കിത്തന്നെ പറയണം.അല്ലെങ്കിൽ വാക്യഭേദം സംഭവിക്കും) വേദവാ*

*കൃത്തിൽ, അവന് ഉപവീതം ഇടത്തുച്ചമലിലൂടെ ധരിക്കുന്നു എന്നു പറയുമ്പോൾ അത് നിത്യോപവീതത്തെ മാത്രമല്ല, ദ ർശമെന്ന യജ്ഞത്തിൽ ധരിക്കുന്ന ഉപവീതത്തേയും സൂചിപ്പിക്കുന്നുണ്ട്. ഇപ്രകാരം തന്നെയാണ് പത്രാദികൾ ദാനം ചെയ്യുക എന്നു പറയുമ്പോൾ അതിന് ഭക്തിയുടെ അംഗത്വം കൂടി ലഭിക്കുന്നത്.*

### *സൂത്രം 71*

*സുകൃതജത്വാത് പരഹേതുഭാവാച്ച ക്രിയാസു ശ്രേയസ്യഃ*

***ഭാഷ്യം***

*ക്രിയകളിൽ വെച്ച് ഏറ്റവും ശ്രേയസ്സുള്ളത് ഭക്തിയ്ക്കാണ്. കാരണം അത് സുകൃതത്തി ൽ നിന്ന് ജനിച്ചതാണ്, പരത്തിനു ഹേതുവുമാണ്.*

*താഭക്തയഃസ ർവ്വകർമ്മസുശ്രേയസ്യ ഏവ.കത. പരഭക്തിഹേതുത്വാത് ഇതരധർമ്മജന്യത്വാച്ച. യഥാ (ഗീത 4.10-11)-*

*ബഹവോജ്ഞാനതപസാ പൂതാ മദ്ഭാവമാഗതഃ*

*യോ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവഭജാമ്യഹം. ഇതി. ഭാവശബ്ദശ്ച ഭക്തൌ പ്രയുക്തഃ-*

*ഗംഗാജലേതികിം ന വസന്തേ മത്സ്യാഃ*

*ദേവാലയേ പക്ഷിഗണാവസന്തി*

*ഭാവോജ്ഝിതാസ്തേ ന ഫലം ലഭന്തേ*

*തീര്ത്ഥാശ്ചദേവായതനാച്ചമുഖ്യാത് ഇത്യാദൌ. തഥാ , ചതുർവ്വിധാഭജന്തേ മാം ജനാഃസുകൃതിനോർജ്ജുന( ഗീത 7.16) അത്ര പൂർവ്വസുകൃതജന്തുത്വാത് ഭക്തീനാം താസ്തേഭ്യോമുഖ്യാഃ ഏതേന ഭക്തിമീമാംസായാം വിചാരോ യുജ്യതേ,ന കര്മ്മമീമാംസായാമിതൃക്തം.*

*സർവ്വകർമ്മങ്ങളിലും വെച്ച് ശ്രേയസ്സുള്ളത് ഭക്തിയാണ്. എന്തുകൊണ്ട്. ഭക്തി ,പരഭക്തിക്കു ഹേതുവാണ്. ഭക്തി ഇതരങ്ങളായ ശുഭകർമ്മങ്ങളി ൽ നിന്നു ജനിച്ചതാണ്. അതിനാൽ,ഗീത പറയുന്നു:- ജ്ഞാനത്താലും തപസ്സാലും പരിശുദ്ധരായ പലരും എന്റെ ഭാവത്തിലേക്കു വരുന്നു. എന്നെ അവർ ഏതുവിധം ഭജിക്കുന്നുവോ അതുപോലെയുള്ള ഫലം ഞാനവർക്കു കൊടുക്കുന്നു.*

*ഇവിടെ ഭാവശബ്ദം ഭക്തിയെ കുറിക്കുന്നു. ഗംഗാജലത്തി ൽ മത്സ്യം വസിക്കുന്നില്ലേ, ദേവാലയത്തിൽ പക്ഷിഗണങ്ങ ൾവസിക്കുന്നില്ലേ. അവർക്ക് ഭാവം ഇല്ലാത്തതുകൊണ്ട് തീർത്ഥത്തിലും ദേവാലയത്തിലും ഇരുന്നിട്ടും ഫലം കിട്ടുന്നില്ല എന്നപോലെ ഭക്തിയുണ്ടെങ്കിലേ ഫലമുള്ളു. സുകൃതികളായ ജനങ്ങൾ എന്നെ നാലുവിധം ഭജിക്കുന്നു.പൂർവ്വസുകൃതം കൊണ്ടാണ് ജന്തുക്കൾക്ക് ഭക്തി ലഭിക്കുന്നത്. അതിനാൽ,ഭക്തിക്ക് നല്ല കർമ്മങ്ങളേക്കാൾ മുഖ്യത്വം ഉണ്ട്. അതിനാ ൽ,ഈ ചിന്തിച്ചതൊക്കെയും ഭക്തിമീമാംസക്കാണ്,കർമ്മമീമാംസക്കല്ല യോജിക്കുന്നത്.*

*നനു ഭക്താനാം ന ഗൌണമുഖ്യഭാവഃതഥാ സതി (ഗീത 7.16) –*

*ചതുര് വ്വിധാ ഭജന്തേമാം ജനാസ്സുകൃതിനോര്ജ്ജുനഃ*

*ആര്ത്തോജിജ്ഞാസുരര്ത്ഥാര്ത്ഥീ ജ്ഞാനീച ഭരതര്ഷഭഃ*

*ഇതി ചതുര്ണ്ണാം തുല്യവദഭിധാനം കിം കൃതം ഇത്യത ആഹ-*

*ഭക്തന്മാർക്കിടയിൽ ഇന്നയാളുയർന്നവനെന്നും താഴ്ന്നവനെന്നും ഗൌണഭാവമില്ല. സുകൃതികളായ ജനങ്ങൾ ആർത്തൻ,അർത്ഥാർത്ഥി, ജിജ്ഞാസു,ജ്ഞാനി എന്ന നാലുവിധത്തിൽ ഭഗവാനെ ഭജിക്കുന്നു എന്നു പറയുമ്പോൾ ,ഈ നാലു പേർക്കും തുല്യമായ സ്ഥാനം എങ്ങനെ കിട്ടി. ഈ ചോദ്യത്തെ ഖണ്ഡിക്കുന്നു.*

### *സൂത്രം 72.*

*ഗൌണം ത്രൈവിധമിതരേണസ്തുത്യര്ത്ഥത്വാത് സാഹചര്യം*

***ഭാഷ്യം***

*മൂന്നുവിധത്തിലുള്ള ഭക്തന്മാർനാലാമതൊരുതരം ഭക്തനേക്കാളും താഴ്ന്നവരാണ്.. അവരെ നാലാമന്റെ കൂടെ ചേർത്തുപറയുന്നത് സ്തുതിക്കുവേണ്ടിമാത്രമാണ്.*

*ഗൌണം ത്രൈവിധ്യമേവ താസാം മുഖ്യേ ന സാഹചര്യശ്രവണം തു സ്തുത്യര്ത്ഥം .യഥാ രാജസമഭിവ്യാഹാരേണാമാത്യാനാം. ഏവഞ്ചപാപക്ഷയവിപദ്ഉദ്ധാരാദി നിമിത്തം സ്മരണകീര്ത്തനാദിആര്ത്തഭക്തി,ജ്ഞാനാര്ത്ഥം യജ്ഞാദ്യാചരണം ജിജ്ഞാസോര്ഭക്തിഃയഥാ ച തമേതംവേദാനുവചനേനബ്രാഹ്മണാ വിവിദിഷന്തിയജ്ഞേന ദാനേനതപസാനാശകേന(ബൃ.ഉപ 4.4.22)ഇത്യാദി. തഥാ സ്വകര്മ്മണാ തമഭ്യര്ച്ച്യസിദ്ധിം വിന്ദതി മാനവഃ(ഗീത 18.46)*

*ന ചലതി നിജവര്ണ്ണാധര്മ്മതോയഃ*

*സമമതിരാത്മസുഹൃദ്വിപക്ഷപക്ഷേ*

*നഹരതി ന ച ഹന്തികിഞ്ചിദുച്ചൈഃ*

*സ്ഥിതമനസം തമവേഹി വിഷ്ണുഭക്തം (വി.പുരാണം 3.7.16) ഇത്യനേന സ്വസ്വവർണ്ണാശ്രമവിഹിതവേദാനുവചനാദിനാം ജ്ഞാനാർത്ഥമനുഷ്ഠാനം ജിജ്ഞാസാഭക്തിഃ*

*മൂന്നുതരം ഭക്തന്മാർ ഗുണത്തിൽ താഴ്ന്നവർ തന്നെ. ജ്ഞാനിയായ ഭക്തനോടുകൂടി അവരെ ചേ ർത്തുപറഞ്ഞത് സ്തുത്യർത്ഥം മാത്രമാണ്.രാജാവിനെ പുകഴ്ത്താനായി കൂടെയുള്ള മന്ത്രിമാരേയും പുകഴ്ത്തുന്നതുപോലെ. പാപക്ഷയം, ആപത്തിൽ നിന്ന് ഉദ്ധാരണം,എന്നിവക്കായി സ്മരണവും കീർത്തനവും ചെയ്യുന്നതാണ് ആർത്തഭക്തി. ജ്ഞാനം ലഭിക്കാനായി യജ്ഞാദികളാചരിക്കുന്നത് ജിജ്ഞാസാഭക്തി. വേദം ആവർത്തിച്ചുച്ചരിച്ചും,യജ്ഞംചെയ്തും ,ദാനം കൊണ്ടും തപസ്സ കൊണ്ടും ഉപാസനകൊണ്ടും ബ്രാഹ്മണർ അവനെ അറിയുന്നു എന്നുപറഞ്ഞത് പോലെ സർവ്വകർമ്മങ്ങളും അവനിലർപ്പിച്ച് മാനവർ സിദ്ധിനേടുന്നു എന്നു ഗീതയിലും കാണാം. വർണ്ണധർമ്മത്തില്നിന്ന് ഒട്ടും വ്യതിചലിക്കാത്തവനും,സമമനസ്സോടെ തന്നെയും സുഹൃത്തിനേയും ശത്രുവിനേയും വീക്ഷിക്കുന്നവനും ഒരാളിൽ നിന്നും ഒന്നും അപഹരിക്കാത്തവനും ഒന്നിനേയും ഹനിക്കാത്തവനും സ്ഥിതമാനസനാണ്,അവനാണ് യഥാർത്ഥവിഷ്ണുഭക്തൻ. ഇപ്രകാരം സ്വന്തം വർണ്ണാശ്രമധർമ്മങ്ങളെ ജ്ഞാനാർത്ഥം അനുഷ്ഠിക്കുന്നതാണ് ജിജ്ഞാസാഭക്തി.*

*അർത്ഥാര്ത്ഥതാഭക്തിരപി ദ്വിധാ-ത്രൈകാപരഭക്ത്യർത്ഥം ക്രിയമാണാപൂർവ്വോക്താ,രാജ്യസ്വർഗ്ഗാഭ്യർത്ഥം ക്രിയമാണാ ച കീർത്തനാദിരൂപാ പരാ. യഥാ (വിഷ്ണുപുരാണം 3.7.3)-*

*ഭൈമാൻ മനോരഥാൻ കാമാൻ*

*സ്വര്ഗ്ഗീവന്ദ്യം പരം പദം*

*പ്രാപ്നോത്യാരാധിതേ വിഷ്ണൌ*

*നിര് വ്വാണമപി ചോത്തമം. ഇതി.*

*തത്ര നിർവ്വാണപ്രാപ്തിഃപരഭക്തിദ്വാരേതി പരഭക്തിപ്രയോജനാർത്ഥിതാ,യേ ഭജന്തി ച മാം ഭക്ത്യാ മയി തേ തേഷുചാപ്യഹം (ഗീത 9.29)ഇത്യനേന സഹൈകവാക്യത്വാത്. യച്ചഭാഗവതേ(7.5. 22-23) –*

*ശ്രവണം കീർത്തനം വിഷ്ണോഃസ്മരണം പാദസേവനം*

*അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം*

*ഇതി ,തദേതേഷ്വേവ,യഥാ യഥമന്തർഭാവനീയം. തദേവമുപാധീനാമേഷാമുപധേയസാംഗര്യേപി ന ദോഷഇതി.*

*അർത്ഥാർത്ഥിയുടെ ഭക്തി രണ്ടുവിധമുണ്ട്. ഒന്ന് പരഭക്തി ലഭിക്കാനായി,നേരത്തെ പറഞ്ഞപോലെ ക്രിയചെയ്യുന്നത്. മറ്റൊന്ന് രാജ്യമോ സ്വർഗ്ഗമോ ലഭിക്കാനായി കീ ർത്ത നാദിക്രിയകള് ചെയ്യുന്നത്.ഭൂമിയിലെ സകലമനോരഥവും കാമവും സ്വ ർഗ്ഗവാസികളും കൂടി വന്ദിക്കുന്ന പരമപദപ്രാപ്തിയും ഉത്തമമായ നിർവ്വാണവും വിഷ്ണുവിനെ ആരാധിക്കുന്നവന് ലഭിക്കുന്നു.*

*നിർവ്വാണപ്രാപ്തി പരഭക്തികൊണ്ടാണ്. അത്തരമുള്ള പരഭക്തിയെ പ്രയോജനപ്പെടുത്താനുള്ള അപേക്ഷ( അർത്ഥന) ഉത്തമമാണ്. ആരാണോ എന്നെ ഭക്തിയോടെ ഭജിക്കുന്നത്, ഞാനവരിലും അവരെന്നിലും സ്ഥിതിചെയ്യുന്നു . വിഷ്ണുവിനെ സ്മരിക്കുക,പാദസേവചെയ്യുക,അർച്ചനം കീർത്തനം ദാസ്യം സഖ്യം ആത്മനിവേദനം എന്നിവ ചെയ്യുക – ഈ ഒമ്പതും ഒരാളനുഷ്ഠിക്കുന്ന പക്ഷം അതാണ് ഉത്തമം. ഇതെല്ലാം ഭക്തിയിൽ അന്തർഭവിച്ചിട്ടുണ്ട്. ഉപാധികൾചിലപ്പോൾ ഉപധേയവുമായി കൂടിക്കുഴഞ്ഞ് ആശയക്കുഴപ്പമുണ്ടാക്കുന്നു എന്നു മാത്രമേയുള്ളൂ.*

*നനു കീ ർത്ത നാദിനാമംഗത്വേ കഥമാ ർത്ത്യാദിഷു പ്രാധാന്യം ഘടതേ. ഇത്യപേക്ഷായാമുച്യതേ.*

*കീർത്ത നാദികൾ ഭക്തിയുടെ അംഗങ്ങൾമാത്രമാണെങ്കി ൽ അവക്ക് ആ ർത്ത ന്മാരുടേയും മറ്റും ഭക്തിയി ൽ മുഖ്യത്വം കൊടുത്തതെങ്ങനെ. ഇതിനുത്തരം പറയാം.*

### *സൂത്രം 73*

*ബഹിരന്തസ്ഥമുഭയമവേഷ്ടിസവവത്*

***ഭാഷ്യം***

*അവേഷ്ടി,സവം എന്നിവപോലെ ഇവരണ്ടും (പരാഭക്തിയുടെ)അകവും പുറവുമാണ്.*

*സ്മരണകീ ർത്തനാദിനാം പരഭക്ത്യംഗതയാ തദന്തര്ഗ്ഗതത്വം അനാരഭ്യഫലാന്തരശ്രുവണാത് തദ് ബഹിർഭാവനോത്കർഷോ അപി. യഥാരാജസൂയാന്തർഗ്ഗതാപ്യവേഷ്ടി പ്രധാനാപിഅനാരഭ്യഫലാന്തര സംബന്ധാത്തത ഉത്കൃഷ്യതേ .യഥാ വാ ബൃഹസ്പതിസവഃക്വചിത് പ്രധാനമപി വാജപേയാംഗം തദ്വത് പ്രാമാണസത്വാഭ്യാം വിശേഷാത്. ഏവം –പ്രസാദാത് കുർവ്വതാം കർമ്മപ്രച്യവേതാദ്ധ്വരേഷുയത് സ്മരണാദേവതദ്വിഷ്ണോഃ സമ്പൂർണ്ണം സ്യാദിതി ശ്രുതിഃഉത്യനേനസർവ്വകർമ്മാണാം നൈമിത്തികാംഗത്വേനാപി പ്രവൃത്തേഃസ്വഭാവാംഗത്വം സ്വർഗ്ഗാദി ഫലായ പ്രാധാന്യഞ്ച ന വിരുദ്ധമിതി.*

*സ്മരണകീ ർത്തനാദികൾപരാഭക്തിയുടെ അംഗങ്ങളാണെങ്കിലും പരഭക്തിയിലന്തർഗ്ഗതങ്ങളുമാണ്. അതേ സമയം അതിനു പുറത്തുമാണ്. അവക്ക് വ്യത്യസ്തഫലങ്ങളുള്ളതുകൊണ്ട്. രാജസൂയത്തിന്റെ അന്തർഗ്ഗതമായ അവേഷ്ടി , വേറെയായി അനുഷ്ഠിക്കുമ്പോൾ വ്യത്യസ്തഫലത്തോടുകൂടിയ പ്രധാനയജ്ഞവുമാണ്. വാജപേയത്തിന്റെ അംഗമായ സ്തവം (ബൃഹസ്പതിസ്തവം)വ്യത്യസ്തമായ യജ്ഞമായിട്ട് അനുഷ്ഠിക്കാറുണ്ട്. വേദത്തിലിതിന് അധികാരം വെച്ചിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും അങ്ങനെയാണ് നടന്നുവരുന്നത്. യജ്ഞത്തിലെ ഏതെങ്കിലും ഒരു വിധി ,അശ്രദ്ധമൂലം പിഴക്ക*

*ന്നപക്ഷം ,ആ പിഴവ് തീർത്ത് സമ്പൂർണ്ണമാക്കാൻ വിഷ്ണുസ്മരണം മാത്രം മതി എന്നുംശ്രുതിയുണ്ട്. സർവ്വകർമ്മങ്ങളും നൈമിത്തികമായി പരഭക്തിയുടെ അംഗങ്ങൾതന്നെയാണ്. അവയുടെ സ്വഭാവാംഗത്വം സ്വർഗ്ഗാദിഫലങ്ങൾ നല്കുന്ന ക്രിയകളെന്നനിലയിലുള്ള പ്രധാനത്വത്തെ ഇല്ലായ്മ ചെയ്യുന്നുമില്ല.*

*ഇദാനീമാർത്തഭക്തൗ വിശേഷശ്ചിന്ത്യതേ-*

*ആർത്തന്റെ ഭക്തിയുടെ സവിശേഷതയെ ഇനി ചിന്തിക്കാം.*

### *സൂത്രം 74*

*സ്തുതികീർത്തയോഃകഥാദേശ്ചാർത്തൌ പ്രായശ്ചിത്താഭാവാത്.*

***ഭാഷ്യം***

*ഭഗവദ്സ്തുതി,ഭഗവദ്കീർത്തനം,ഭഗവദ്കഥാകഥനം എന്നിവയും ആർത്തഭക്തിയിൽ പെടുത്തണം .കാരണം അവക്ക് പ്രായശ്ചിത്തസ്വഭാവമുണ്ട്.*

*സ്മരണകീ ർത്തനകഥനനമസ്കാരാദിനാമാർത്തഭക്തൗ നിവേശസ്തത്തത് പാപകൃതനരകാർത്തിമതാം തത്തത് പാപക്ഷയഹേതുത്വേനകഥനാത് (വിഷ്ണുപുരാണം. 2.6.32-33).*

*പാപേ ഗുരുണിഗുരുണി ലഘൂനി ചലഘൂന്യപി*

*പ്രായശ്ചിത്തേന മൈത്രേയ ജഗുസ്വായംഭുവാദയഃ*

*പ്രായശ്ചിത്തന്യശേഷാണിതപഃകർമ്മാത്മകാനി വൈ*

*യാനിതേഷാമശേഷാണാം കൃഷ്ണാനുസ്മരണം പരം*

*തഥാ (വിഷ്ണുപുരാണം 60.7-9)-*

*യന്നാമകീർത്തനം ഭക്ത്യാ വിലായനമനുത്തമം*

*മൈത്രേയാശേഷപാപാനാം ധാതുനാമിവപാവകഃ*

*ഏവം (മഹാഭാരതം ശാന്തിപർവ്വം മോക്ഷധർമ്മം343. 2-3)ഃ-*

*സർവ്വാശ്രമാഭിഗമനം സർവ്വതീർത്ഥാവഗാഹനം*

*ന തഥാ ഫലദം സൌതേ നാരായണകഥാ യഥാ*

*പാവിതാംഗാഃസ്മസംവൃത്താഃശ്രുത്വേമാമാദിതഃകഥാം*

*നാരായണാശ്രയാം പുണ്യാം സര് വ്വപാപപ്രണാശിനീം.*

*ഇത്യാദി. തസ്മാദ്യുക്തമാർതൌനിവേശനമിതി.*

*സ്മരണകീർത്തനകഥാനമസ്കാരാദികൾ ആർത്തഭക്തിയിൽ പെടുത്തുന്നത് യുക്തം തന്നെ.അതാത് പാപങ്ങളാൽ ലഭിക്കുന്ന നരകാർത്തികളാകുന്ന ഫലങ്ങൾ ,അതാതുപാപങ്ങളുടെ ക്ഷയം ഹേതുവായി നശിപ്പിക്കുന്നത് ഇവയാണ്. ഗുരുത്വമേറിയപാപങ്ങൾക്ക് ഗുരുത്വമുള്ള പ്രായശ്ചിത്തങ്ങളും ലഘുത്വമേറിയവക്ക് ലഘുപ്രായശ്ചിത്തങ്ങളും വിധിച്ചി*

*ട്ടുണ്ട്. ഈ അശേഷപ്രായശ്ചിത്തങ്ങളേക്കാളും ,തപസ്സിനേക്കാളും ദാനത്തേക്കാളും എല്ലാം പരമോത്തമം കൃഷ്ണാനു സ്മരണമാണ്. ഭക്തിയോടുകൂടി അവന്റെ നാമം കീർത്തനം ചെയ്യലാണ്,ഹേ,മൈത്രേയാ,ധാതുക്കളെ അഗ്നിയെന്ന പോലെ അശേഷപാപങ്ങളേയും ദഹിപ്പിച്ചുകളയാനുത്തമം. സർവ്വആശ്രമങ്ങളും സന്ദർക്കുന്നതോ, സർവ്വതീർത്ഥ ങ്ങളിലും മുങ്ങുന്നതോ,നാരായണന്റെ കഥപോലുള്ള പരമഫലം തരുന്നതല്ല. സർവ്വാംഗങ്ങളും പവിത്രമായി ,സർവ്വ പാപവിമു ക്തനായിത്തീരുന്നു,നാരായണകഥ ആദ്യംമുതൽ ശ്രവിക്കുന്ന മനുഷ്യൻ.*

*ഭൂയസാമനനുഷ്ഠിതിരിതി ചേദാപ്രയാണമുപസംഹാരാന്മഹത്സ്വപി.*

*അതുകൊണ്ട്,വളരെ പ്രയാസമേറിയ പ്രായശ്ചിത്താദികളുടെ അനുഷ്ഠാനം തീരെ ഇല്ലാതായേക്കാമെന്നാണെങ്കി ൽ,സ്മരണകീർത്തനാദികളാണ് ഏറ്റവും വലിയ പ്രായശ്ചിത്തമെന്നും അവയാണ് മഹത്തായ ഉപസംഹാരമെന്നും ഞങ്ങൾപറയും.*

*സ്യാദ്വേതത്-ന്യായവിരോധാദേതദ്വചനാനാം സ്വല്പ്പപാപവിഷയത്വമേവയുക്തം. അന്യഥാഭൂയഃക്ലേശസാദ്ധ്യാനാ മനുഷ്ഠാനലക്ഷണമപ്രാമണ്യമിതി ചേന്ന,തേഷാമാമരണമുപസംഹാരസ്മരണാത്ക്ലേശാധിക്യാത്.യഥാ (വിഷ്ണുപുരാണം 2.6.29)ഃ-*

*തസ്മാദഹര്ന്നിശം വിഷ്ണും സംസ്മരന് പുരുഷോ മുനേ*

*നയാതി നരകംശുദ്ധഃസംക്ഷീണാഖിലകന്മഷഃ*

*ഇത്യനേന സാതത്യോപസംഹരാത് .ഉപക്രമോപസംഹാരയോരേകാര്ത്ഥത്വാദിതി ഭാവഃനചോപക്രമേ കാലഃ ശ്രൂയ തേ യേനതദ്വിരോധാദുപസംഹാരസ്യഭിന്നാര്ത്ഥതാപി ഭവേത്. തഥാ ച ക്ലേശസാമ്യാദിതരേഷാം നാനനുഷ്ഠാന മപ്രാമാണ്യം.പ്രാതര്ന്നിശി തഥാ സന്ധ്യാ മദ്ധ്യാഹ്നാദിഷുസംസ്മരന്(വിഷ്ണുപുരാണം 2.6.35) ഇത്യേതദവയുത്യാനുവാദ ഏവ.*

*ഇതുശരിയാണെങ്കില്ലന്നെ ,ലഘുവായ പാപവിഷയത്തെ സംബന്ധിച്ചായിരിക്കണമെന്നു ചിന്തിക്കുന്നതാണ് യുക്തി. അല്ലായിരുന്നെങ്കി ൽ,വളരെ ക്ലേശപൂർവ്വം ചെയ്യേണ്ടപ്രായശ്ചിത്തങ്ങ,ൾ അവയുടെ അനനുഷ്ഠാനം വഴി അപ്രമാ ണങ്ങളായി ഭവിച്ചേനേ. അങ്ങനെയല്ല,എന്നു മറുപടി പറയുന്നു. മരണത്തിലുപസംഹരിക്കപ്പെടുംവരെ ഭഗവന്നാമ സ്മരണം ചെയ്യുക എന്നുതന്നെ വളരെ ക്ലേശകരമായി ചെയ്യാൻ കഴിയുന്ന ഒരനുഷ്ഠാനമാണ്. ഹേ,മഹർഷേ ,രാവും പകലും വിഷ്ണുവിനെ സ്മരിക്കുന്നവൻ,സർവ്വപാപവിമുക്തനാവുന്നു.അവൻ,ഒരിക്കലും നരകം പ്രാപിക്കുന്നില്ല. അതായത് രാപ്പകൽ തടവില്ലാതെ നാമസ്മരണം ചെയ്യണം. ഉപക്രമവും ഉപസംഹാരവും ഒരുപോലാവണം. ഉപക്രമകാലമേതെ ന്ന് വ്യക്തമായി പറഞ്ഞിട്ടില്ല. അതിനാൽ അതിന്നു വിപരീതമായ ഉപസംഹാരകാലം മറ്റൊന്നാവണം. തുടക്കംമുത ലൊടുക്കം വരെ നാമജപം ചെയ്യൽ ക്ലേശസാമ്യം നോക്കുമ്പോൾ, മറ്റേതനുഷ്ഠാനത്തേയും പോലെ വിഷമം പിടിച്ച താണ്.പ്രാതകാലത്തും രാത്രിയും സന്ധ്യക്കും മദ്ധ്യാഹ്നത്തിലും ഭഗവന്നാമം ജപിക്കുക എന്നത് ഒരനുവാദം അഥവാ ആവർത്തനം മാത്രമാണ്.*

*നാപ്യനുതപ്താധികാരികമിദം.(വിഷ്ണുപുരാണം 2.6.34)ഃ-*

*കൃതേപാപേ അനുതാപോവൈയസ്യപുംസഃപ്രജായതേ*

*പ്രായശ്ചിത്താത്ത തസ്യൈകം ഹരിസംസ്മരണം പരം*

*ഇത്യസ്യാപി സര് വ്വപ്രായശ്ചിത്താംഗാനുതാപസ്യാനുവാദത്വാദേകമിത്യസ്യാപി പ്രായശ്ചിത്താന്തരനൈരപേ ക്ഷ്യസ്യന്യായപ്രാപ്തസ്യാനുവാദഃഅന്യഥാവാക്യാനിഭിദ്യേരന് വിശിഷ്ടവിഷയാശ്ചഭവേയുഃഅതോ യചരബ്ദാന്തര്ഗ്ഗ തത്വാധ്യഥായഥമനുവാദത്വാന്നാര്ത്ഥവാദത്വം പൂര് വ്വവാക്യാനാം .അത ഏവാന്യത്രാപി (വിഷ്ണുപുരാണം 3.7.34-35)ഃ-*

*കിങ്കരാദണ്ഡപാശൌവാ നാ യമൌ ന ച യാതനാഃ*

*സമര്ത്ഥാസ്തസ്യയസ്യാത്മാ കേശവാലംബനഃസദാ*

*ചക്രായുധസ്യനാമാനി സദാ സര് വ്വത്ര കീര്ത്തയേത്*

*നാശൌചം വിദ്യതേ തസ്യ സ പവിത്രകരോയതഃ*

*ഇത്യാദിഭിഃ സാതത്യമുക്തമിതി.*

*ഈ പ്രായശ്ചിത്തം ചെയ്തുപോയ പാപത്തെച്ചൊല്ലി പശ്ചാത്തപിക്കുന്നവനു മാത്രം വേണ്ടിയുള്ളതല്ല. പാപം ചെയ്തശേഷം അതിനെച്ചൊല്ലി വേദനിക്കുന്നവർക്ക് ഉത്തമമായ ഒരേ ഒരു പ്രായശ്ചിത്തം ഹരിനാമസ്മരണമാണെന്ന വാക്യം ഒരനുവാദമാണ്.പ്രായശ്ചിത്തത്തിന്റെ ഒരു ഭാഗമാണ് പശ്ചാത്താപം. ഏകമെന്നതുകൊണ്ട് ,മറ്റെല്ലാ പ്രായശ്ചിത്തങ്ങളേയും തള്ളിക്കളയുകയും ചെയ്തിരിക്കുന്നു. അതല്ലായിരുന്നുവെങ്കില്,വ്യത്യസ്തവും സവിശേഷവുമായ ഒരു വിഷയിയോടു കൂടി ആ വാക്യത്തെ ഭേദിക്കേണ്ടതായിരുന്നു. അതായത്,നേരത്തെ പറഞ്ഞത് അനുവാദമാണ്,അർത്ഥവാദമല്ല. യമകിങ്കരന്മാരുടെ ദണ്ഡപാശങ്ങളോ യമനോ അവരുടെ യാതനകളോ കേശവനെ ആലംബിച്ച മനസ്സോടുകൂടിയ ഭക്തനെ നരകിപ്പിക്കാൻ സമർത്ഥമല്ല. അവൻ,സദാ സർവ്വത്ര ചക്രായുധനാമം കീര്ത്തിക്കുന്നു. അവനില് അശൌചം (കളങ്കം)കാണുകയില്ല. കാരണം അവൻ തന്നെ സ്വയം പവിത്രകരനാണ്.ഇവിടേയും അഖണ്ഡമായ സ്മരണത്തെത്തന്നെ പ്രകീർത്തിക്കുന്നു.*

### *സൂത്രം 76*

*ലഘ്വപിഭക്താധികാരേമഹത്ക്ഷേപകമപരസര് വ്വഹാനാത്.*

***ഭാഷ്യം***

*ഭക്തന്റെ കാര്യത്തില് ഒരു ചെറിയ പ്രയത്നം (നാമസ്മരണത്തില്)പോലും വലിയപാപങ്ങളെ നശിപ്പിക്കുന്നു. കാരണം മറ്റു പ്രായശ്ചിത്തങ്ങളൊക്കെ അവൻ ത്യജിച്ചിരിക്കുന്നു.*

*ലഘ്വപിസകൃത്സ്മരണകീര്ത്തനാദിമഹതാമപി പാപാനാം ക്ഷേപകംനാശകം ഭവതി. യതോഭക്താധികാരേ പ്രായശ്ചിത്താന്തരാണാം സര് വ്വേഷാം ത്യാഗലക്ഷണഹാനിപ്രതീതേരിത്യര്ത്ഥഃയഥാ ഗീതാ (18.66)ഃ-*

*സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ*

*അഹംത്വാംസര് വ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ ഇതി.*

*അത്ര ഹി ന കാമ്യകര്മ്മത്യാഗപൂര് വ്വകത്വമര്ത്ഥഃകാമ്യത്യാഗോ പാപാഭാവാത് കിം ഭഗവതാ മോക്ഷണീയം. അഥ പാപാന്തരം നാശ്യം കാമ്യത്യാഗസ്യാദൃഷ്ടാര്ത്ഥത്വാപത്തേഃനിത്യ നൈമിത്തികയോരപി ത്യാഗപൂര് വ്വകതാ ന തസ്യാര്ത്ഥഃ തയോസ്ത്യാഗേ യദി വിധിരസ്തി ന തതഃപാപം കിം മോക്ഷണീയം .അഥ നാസ്തീതി വാച്യം. മൈവം ഏവം വാക്യേനൈവ തദ്വിധാനാത് പാപാജനകത്വാത്.*

*ഒരുപ്രാവശ്യം ഭഗവാനെ സ്മരിക്കുക,കീർത്തനം ചെയ്യുക, എന്നതുകൊണ്ടുതന്നെ വലിയ പാപം പോലും നശിച്ചുപോകുന്നു . ഭക്തന്റെ കാര്യത്തി ൽ, മറ്റു പ്രായശ്ചിത്തങ്ങളൊന്നും ഉപേക്ഷിച്ചാലും യാതൊരു കുറവും വരാനില്ല. അതിനാൽ,ഭഗവാൻ തന്നെ പാടുന്നുഃ- മറ്റെല്ലാ ധ ർമ്മങ്ങളും പരിത്യജിച്ച് എന്നെ ശരണംപ്രാപിക്കുക. ഞാൻ നിന്നെ സർവ്വപാപവിമുക്തനാക്കും. വിലപിക്കരുത്.*

കാമ്യകർമ്മത്യാഗം മാത്രമല്ല, ഇവിടെ അർത്ഥമാക്കുന്നത്. കാമ്യകർമ്മത്യാഗംകൊണ്ട് പാപമുണ്ടാവുകയില്ലല്ലോ. അപ്പോള്പ്പിന്നെ ഭഗവാന് മുക്തനാക്കേണ്ടുന്ന പാപമെവിടെ. മറ്റൊരുവിധപാപത്തെയുമല്ല,ഇവിടെ പറയുന്നത്. കാരണം അങ്ങനെയാണെങ്കിൽ ആ ത്യാഗംകൊണ്ടുതന്നെ അദൃശ്യമായ ഏതെങ്കിലും ഗുണം ഉണ്ടായേനെ. നിത്യ നൈമിത്തികക ർമ്മങ്ങളുമല്ല,ഇവിടെ പറയപ്പെട്ടത്. അവ ത്യജിക്കാന് ഒരു നിയമമുണ്ടായിരുന്നെങ്കി ൽ , പിന്നെ എന്തു പാപമാണ് മോക്ഷണീയമായി അവശേഷിക്കുന്നത്. അങ്ങനെ ഒരു നിയമമില്ല എന്നല്ല. ഗീതയിലെ ആ ശ്ലോകത്തിൽ നിന്ന് പാപജനകമായയാതൊന്നും ഭക്തന്റെ കർമ്മത്തിലില്ല.

അഥ സർവ്വകര്മ്മാന്പരിത്യജ്യ ഇത്യനേന സന്യാസിനമന്വദ്ധ്യതദധികാരികം തേഷാമവകീര്ണ്ണാദിപ്രായശ്ചിത്താദി സ്മരണാത് തൈസ്യഹ വികല്പ്പപ്രസംഗാത് പൂര് വ്വമ്മഹതാമനനുഷ്ഠാനം ച സ്യാത്. ന ച സാതത്യേന തദ്ദോഷ പരിഹാരഃ

മഹാപാതകയുക്തോപി ധ്യായന്നിമിഷമച്യുതം

പുനസ്തപസ്യിഭവതി പംക്തിപാവനപാവനാഃ

ഇത്യാദിനാ ലഘ്വനോപി മഹത്ക്ഷേപകത്വാത്.കിഞ്ചസന്യാസാശ്രമസ്യാ സന്നിധാനേനബുദ്ധ്യനാരോഹാത്. തസ്മാദ്യഥാ ലോകേ സര് വ്വാന് വിഹായമാം ഭജ,ക്ലേശാംസ്തേ നാശയിഷ്യാമി ഇത്യത്ര ക്ലേശനാശകാന്തരഹാനിഃ പ്രതീയതേ തഥാന്തരപാപനാശകാന്തരത്യാഗോ അവഗമ്യതേവാക്യാദേവ.ഏതേന കഥഞ്ചിത് സംന്യാസവിധായ കേന സഹൈകാദ്ധ്യായ-പാഠ്യേപി,ന തദ്വിഷയകത്വം പ്രകരണസന്നിധാനയോ സബലത്വാത്. കിഞ്ചാസ്മിന്നദ്ധ്യായേ കാമ്യാനാം കര്മ്മണാം ന്യാസം സംന്യാസം കവയോവിദുഃ(ഗീത 18.2)ഇത്യാദിനാകാമ്യകര്മ്മത്യാഗ ഏവോക്തോന സന്യാസാശ്രമഃഏവഞ്ച പ്രായശ്ചിത്താന്തരത്യാഗസങ്കല്പ്പേന കേവലഭഗവന്നാമാദിഭിരാര്ത്തിം യസ്തര്ത്തുമിഛതി തദധികാരികമേവ സകൃത് സ്മരണാദി.

സർവ്വധർമ്മാൻ പരിത്യജ്യ എന്നത് സന്യാസിയെ സംബന്ധിച്ചല്ലേ എന്നാണെങ്കി ൽ , അല്ല. കാരണം സ്മൃതി സന്യാസിക്കും പ്രായശ്ചിത്തങ്ങൾവിധിച്ചിട്ടുണ്ട്, അശുദ്ധമാവുന്നപക്ഷം അനുഷ്ഠിക്കാനായിട്ട്. താങ്കളുടെ മതപ്രകാരമെടുത്താല്,ആ പ്രായശ്ചിത്തങ്ങൾക്കും ഭക്തിക്കുമിടയിൽ ഏതുസ്വീകരിക്കണമെന്ന ബുദ്ധിമുട്ടും ,ആ പ്രായശ്ചിത്തം അനുഷ്ഠിക്കാതിരിക്കലെന്ന ദോഷവും നേരത്തേ പറഞ്ഞപ്രകാരം തന്നെ വരുമല്ലോ.സാതത്യം കൊണ്ട് അതിന്റെ ദോഷപരിഹാരമാകയുമില്ല.

മഹാപാതകം ചെയ്തവനും കൂടി ഒരു നിമിഷം അച്യുതനെ സ്മരിച്ച് ധ്യാനിക്കുന്നപക്ഷം പാപവിമുക്തനായിത്തീരുന്നു , പിന്നെ തപസ്വിയായും അനേകംപേരെ പാവനമാക്കുന്ന പംക്തിപാവനനായ അഗ്നിസമനായും ഭവിക്കുന്നു. ചെറിയ ഒരു കർമ്മംകൊണ്ട് ഏററവും വലിയപാപവും തീരുന്നതായി പറയുന്നു. ഇവിടെ സന്യാസത്തിലേക്കുള്ള പ്രവേശമല്ല, കാണിക്കുന്നത്. കാരണം ഈ ശ്ലോകത്തിന്റെ അടുത്തെങ്ങും സന്യാസസ്വീകരണത്തെകുറിച്ച് പരാമർശമില്ല. ലോകത്തിൽ നീ സർവ്വവുമുപേക്ഷിച്ച് എന്നെ ഭജിക്കുക,ഞാൻ നിന്റെ ക്ലേശം നശിപ്പിക്കാമെന്നു പറയുന്നതുപോലെ ,ക്ലേശനാശകമായ എല്ലാ കർമ്മങ്ങളും ത്യാഗം ചെയ്യുക എന്നാണർത്ഥം. ആ ഒറ്റവാക്യത്തിൽ,ക്ലേശത്തെ നശിപ്പിക്കുന്നതെന്ന് നീ കരുതുന്ന എല്ലാ ധർമ്മങ്ങളും ത്യജിക്കുക എന്നാണ് അർത്ഥമാക്കുന്നത്. ആ അദ്ധ്യായം മുഴുവനും ഈ ഒരു വാക്യത്തെ അവലംബിച്ച് സന്യാസവിധായകമേ അല്ല എന്ന് സന്ദർഭവും ,അതിന്നടുത്തുള്ള ശ്ലോകങ്ങളും തെളിയിക്കുന്നുണ്ട്. അവക്കാണ് ഏറെ ബലം. സന്യാസംകൊണ്ട് കവികള് കാമ്യകർമ്മങ്ങളുടെ ന്യാസം അഥവാ ത്യാഗം അറിയുന്നു എന്നു പറയുന്നതുകൊണ്ട് കാമ്യകർമ്മത്യാഗമാണ്,സന്യാസാശ്രമമല്ല അർത്ഥമാക്കുന്നത്. ആകയാൽ,അവനെ ഒരിക്കൽ മാത്രമെങ്കിലും സ്മരിക്ക എന്നിത്യാദികൾ,മറ്റെല്ലാ പ്രായശ്ചിത്തങ്ങളും ത്യജിക്കാനുറച്ചവനും ,ഭഗവന്നാമത്തിന്റെ ബലം ഒന്നുകൊണ്ടുമാത്രം തന്റെ ക്ലേശങ്ങളെ തരണം ചെയ്യാനാഗ്രഹിക്കുന്നവനുമായ ഭക്തനെ സംബന്ധിച്ചാണ്.

തഥാച ഭിന്നാധികാരാദ് ദൂഷണാനാം ന സമുച്ചിതിഃനാപി ക്ലേശഭയാദ്ഭ്രയസാമനനുഷ്ഠാനം.

*ദുഃഖമിത്യനേന യത്കർമ്മകായക്ലേശഭയാത്യജേത്*

*സ കൃത്വാരാജസംത്യാഗം നൈവത്യാഗഫലം ലഭേത് (ഗീത 8.8) ഇത്യനേന താദൃശസംന്യാസസ്യഹേയത്വാത്.*

*കലികന്മഷമത്യുഗ്രം നരകാദിപ്രദം നൃണാം*

*പ്രയാതി വിലയം സദ്യഃസകൃധത്രാനുസംസ്മൃതേ(വിഷ്ണുപുരാണം 6.7.10)ഇത്യാദി തദധികാരപരം ഏവം ഗീതാ (9.30-31)ഃ-*

*അപി ചേത് സുദുരാചാരോ ഭജതേമാനന്യഭാക്*

*സാധുരേവസ മന്തവ്യഃ സമ്യഗ്വസിതോഹി സഃ*

*ക്ഷിപ്രം ഭവതിധർമ്മാത്മാ ശശ്വഛാന്തിം നിഗഛതി*

*കൌന്തേയപ്രതിജാനീതി ന മേ ഭക്തഃപ്രണശ്യതി .ഇത്യനേന , തഥാ (നൃസിംഹപുരാണം 8.28-29)ഃ-*

*നാരകാഃകൃഷ്ണാകൃഷ്ണേതി  നാരസിംഹേതിചുക്രുശുഃ*

*ഇതിസങ്കീർത്തിതോവിഷ്ണർന്നാരകൈർഭക്തിപൂർവ്വകം*

*നാരക്യോയാതനാസ്സർവ്വാ-സ്തേയം നഷ്ടാമഹാത്മനാം.*

*ഇത്യാദിനാ ച ഭക്ത്യധികാരഃസുവ്യക്ത ഇതി. അത്ര കീർത്തനസ്യോച്ചാരണമാത്രമിഹപ്രതീതം. ന തു പ്രഥമാന്ത പദേനേത്യാദിനിയമ ഇതി.*

*ഈ ഭിന്നാധികാരങ്ങളൊന്നും ഒന്നിച്ചുനില്ക്കുന്നതുമില്ല.കാരണം അവ വ്യത്യസ്തരക്കാരെ സംബന്ധിച്ചവയാണ്. ക്ലേശം കാരണമായിട്ട്, കൂടുതൽ കഠിനമായ പ്രായശ്ചിത്തങ്ങൾഅനുഷ്ഠിക്കാതിരിക്കയും സംഭവ്യമല്ല. കാരണം കായക്ലേശം ഭയന്ന് ഏതൊരു അനുഷ്ഠാനത്തെ അവന് ഇത് ദുഃഖമെന്ന് ത്യജിക്കുന്നുവോ, ആ ത്യാഗം രജസ്സിൽ നിന്നു ജനിച്ചതാകയാൽ ആ ത്യാഗത്തിന്റെ ഫലം അവനനുഭവിക്കുന്നില്ല. എന്ന് ഗീത. അത്തരം ത്യാഗത്തെ ഗീത നിന്ദിക്കുന്നു. കലികന്മഷം അത്യുഗ്രമാണ്.അത് നരകവേദന മനുഷ്യർക്കു കൊടുക്കുന്നു. അവന്റെ നാമസ്മരണത്താൽ അതില്ലാതാവുന്നു. എന്ന് ഭക്തനെക്കുറിച്ച് പറയുന്നു. നൃസിംഹപുരാണത്തിലും ഗീതയിലുമുള്ള താഴെപ്പറയുന്നശ്ലോകങ്ങൾ ഭക്തിയെ കുറിച്ചാണ്.*

*1.ദുരാചാരിയായ ഒരുവൻ പോലും എന്നെ ഭജിക്കുന്ന പക്ഷം സാധുവാണെന്നു ഗ്രഹിക്കണം. കാരണം,അവൻവേഗം ധർമ്മാത്മാവായി,ശാശ്വതശാന്തി പ്രാപിക്കുന്നു.കുന്തീപുത്രാ, എന്റെ ഭക്തൻഒരിക്കലും നശിക്കുന്നില്ല.*

*2. നരകത്തിൽ കിടക്കുന്നവരും കൃഷ്ണ,കൃഷ്ണാ നൃസിംഹാ എന്നു കരയുന്നു. ഇപ്രകാരം വിഷ്ണു സങ്കീർത്തിതനാവുന്നു. നരകവാസി ഭക്തിപൂർവ്വം സങ്കീർത്തനം ചെയ്യുമ്പോൾ അവന്റെ എല്ലാ യാതനകളും അകന്ന് മഹാത്മാവായി ത്തീരുന്നു.*

*ഇവിടെ കീർത്തനം വെറും നാമപാരായണം മാത്രമാണ്. അതിന് പ്രത്യേകനിയമമൊന്നുമില്ല.*

***സൂത്രം 77.***

*തതസ്ഥാനത്വാദനന്യധർമ്മഃഖലേവാലീവത്*

***ഭാഷ്യം***

*അത് അന്യധർമ്മങ്ങളുടെ സ്ഥാനമെടുക്കുന്നില്ല, തൂണുപോലെ ഒരു പകരക്കാരൻമാത്രമാണ്.*

*പ്രായശ്ചിത്തം തുതസ്യൈകം ഹരിസംസ്മരണം പരം (വിഷ്ണുപുരാണം 2.6.34), ഇത്യാദൌനാമാതിദേശേന പ്രായശ്ചിത്താന്തരധർമ്മസ്തു ന മന്തവ്യഃപ്രായശ്ചിത്തസ്ഥാനത്വാത് തത് സ്ഥാനേ തദ്വിധാനാത് ഇത്യർത്ഥഃയഥാ ഖലേവാലീ യൂപോഭവതി (ആശ്വലായനശ്രൌതസൂത്രം 9.7)ഇത്യർത്ഥ പശുനിയോജനേ യൂപകാര്യ ഖലേവാലീവിധിരിത്. ന യൂപധർമ്മസ്യാഷ്ടാത്രികരണാദഃപ്രസംഗസ്തദ്വദത്ര ന ഖലോമാദിവപനാനാം പ്രായശ്ചിത്തധർമ്മാണാമപ്രാപ്തിരിതി. ന കീർത്തനാദേരപി പാപക്ഷയഹേതുത്വാത് പ്രായശ്ചിത്തമേവേതി വാച്യം.*

*പ്രായോനാമതപഃപ്രോക്തം ചിത്തം നിശ്ചല ഉച്യതേ*

*തപോനിശ്ചയസംയുക്തം പ്രായശ്ചിത്തമിതിശ്രുതം (ശബ്ദകല്പ്പദ്രുമം)*

*ഇത്യനേന തപോരൂപേ പ്രായശ്ചിത്തശബ്ദോമുഖ്യഃഅന്യത്ര ഗൌണഃ ഇതി ധ്യേയം.*

*അവന്റെ ഒരേ ഒരു പ്രായശ്ചിത്തം ഹരിസ്മരണം മാത്രമാണ് ഇവിടെ പ്രായശ്ചിത്തപദം ഉപയോഗിച്ചത്കൊണ്ട് ,ഹരിസ്മരണത്തിന് മറ്റപ്രായശ്ചിത്തങ്ങളുടെ സ്വഭാവമാണെന്നു ധരിക്കരുത്.പ്രായശ്ചിത്തത്തിന്റെ സ്ഥാനത്ത് അതിനെ വിധാനം ചെയ്തിരിക്കകൊണ്ട് പ്രായശ്ചിത്തമെന്നു പറഞ്ഞു എന്നു മാത്രം. കളത്തിലെ തൂണ് യൂപമായി ഭവിക്കുന്നതു പോലെ. ഇവിടെ തൂണ് പശുവിനെ ബന്ധിക്കാനുള്ള യൂപമായി ഉപയോഗിക്കുന്നു എന്നല്ലാതെ ,യൂപത്തെപ്പോലെ അഷ്ടകോണുകളോടുകൂടിയതല്ല. പ്രായശ്ചിത്തമായ മുണ്ഡനംചെയ്യൽ,നഖം മുറിക്കൽ മുതലായവയൊന്നും ഇവിടെയും ഇല്ല. ഹരിസ്മരണം പ്രായശ്ചിത്തം മാത്രമായി കരുതുകയുമരുത്. പാപം നശിപ്പിക്കുന്നു എന്നതുകൊണ്ടുമാത്രം അത് വെറും പ്രായശ്ചിത്തമല്ല.തപസ്സ് പ്രായസ്സാണെന്നു പറയുന്നു. ചിത്തമാകട്ടെ,നിശ്ചയമാണ്. തപസ്സും നിശ്ചയവും കൂടിച്ചേർന്നതാണ് പ്രായശ്ചിത്തമെന്നു കേട്ടിരിക്കുന്നു. ഇവിടെ,തപസ്സിന്റെ രൂപത്തിലാണ് പ്രായശ്ചിത്തത്തിന് പ്രാധാന്യം. മറ്റു സ്ഥലങ്ങളിൽ അത് ഗൌണമാണെന്ന് ധ്യാനിക്കുക.*

*അഥാംഗാനാം പ്രധാനാധികരണനൈയത്യാത് തദധികാരശ്ചിന്ത്യതേ-*

*പ്രധാനാധികരണത്തിന്റെ പരിമിതികളൊക്കെ അതിന്റെ അംഗത്തിനുമുണ്ടാവണം. ഭക്തിയാണ് പ്രധാനാധികരണം. അതിന്റെ അധികാരികൾ , ആരൊക്കെയാണെന്ന് ചിന്തിക്കാം.*

*നിന്ദിതചാണ്ഡാലാദിയോനിപര്യന്തം ഭക്താവശിക്രിയതേ സംസാരദുഃഖജിഹാസായാ അവിശേഷാത്. അഥ വേദാദ്ധ്യയനാനധികാരാത് കഥമത്രൈവർണ്ണികാനാം സ ഇതിചേത് തത്രാഹ പാരമ്പര്യാദിതി..ചോദനാലക്ഷണോഅർത്ഥോ ധർമ്മ(പൂർവ്വമീമാംസ 1.1.2). ശാസ്ത്രയോനിത്വാത് (ബ്രഹ്മസൂത്രം 1.1.3)ഇതിന്യായാദലൌകികോ അർത്ഥഃശ്രുത്യൈകസമധിഗമ്യ ഇത്യത്ര ന വിപ്രതിപദ്യാമഹേ.കിന്തുസ്ത്രീശൂദ്രാദിനാമിതിഹാസപുരാണദ്വാരാചാണ്ഡാലാദിനാം ച സ്മൃത്യാചാരവദുപദേശപാരമ്പര്യേണ ജ്ഞാനമപി. ശ്രുതിമൂലമേവഭവതി. യഥാതേഷാം സാമാന്യാഹിംസാദർമ്മാദിജ്ഞാനം . അന്യഥാ തദസിദ്ധിപ്രസംഗാദിതി.*

*ചണ്ഡാലന്മാർക്കു കൂടി ഭക്തിക്ക് അധികാരമുണ്ട്. ലൌകികജീവിതത്തിന്റെ ദുരിതങ്ങളിൽനിന്ന് നിവർത്തിക്കാനുള്ള ആശ എല്ലാമനുഷ്യർക്കും തുല്യമാകയാല് . ആദ്യത്തെ മൂന്നുവർണ്ണങ്ങളിലുള്ളവർക്കല്ലേ വേദാധികാരമുള്ളു.എന്ന് ചോദ്യം വരികയാണെങ്കിൽ, അതിനുത്തരംപറയാം. ധർമ്മത്തെ ചോദനാലക്ഷണം കൊണ്ടു തിരിച്ചറിയണം. ശാസ്ത്രമാണ് എല്ലാ ജ്ഞാനത്തിനും യോനി. ശ്രുതിയെ ആധാരമാക്കിയ ജ്ഞാനം സ്ത്രീകളിലും ശൂദ്രന്മാരിലും ചണ്ഡാലരിലും ഇതിഹാസപുരാണങ്ങളിലൂടെ വന്നുകൂടായ്കയില്ല. സ്മൃതികളും സദാചാരവും ഉപദേശവും പാരമ്പര്യവും കൊണ്ട് ശ്രുതിയാൽ ലഭിക്കുന്ന അതേ ജ്ഞാനം ഏതുമനുഷ്യനും ലഭിക്കാം.സാമാന്യധർമ്മങ്ങളായ അഹിംസ മുതലായവയുടെ ജ്ഞാനം പോലെത്തന്നെ. അതല്ലായിരുന്നെങ്കിൽ,അവർക്ക് ഈ സാമാന്യധർമ്മങ്ങളുടെ ജ്ഞാനവും കാണാൻ പാടില്ലല്ലോ.*

***സൂത്രം 78***

*അതോ ഹവിപക്വഭാവാനാമപി തല്ലോകേ*

***ഭാഷ്യം***

*പക്വമാകാത്ത ഭക്തിയോടുകൂടിയവർപോലും അവന്റെ ലോകത്തിൽ അതു പൂർത്തീകരിക്കുന്നു.*

*യഥ സർവ്വാധികാരോ അതഃഖല്വ യേഷാമത്ര പരഭക്തിവിപക്വഭാവം ന ഗതാ തേഷാം ശ്വേതദ്വീപേ ഭഗവല്ലോകേ പരഭക്തിസാധനാനുഷ്ഠാനം സ്മര്യതേ.യഥാ (മഹാഭാരതം ശാന്തിപർവ്വം മോക്ഷധ ർമ്മം 336.27.28)-*

*ക്ഷീരോദധേരുത്തരതഃശ്വേതദ്വീപോമഹാപ്രഭഃ*

*തത്രേര നാരായണാ പരാമക്തവാശ്ചന്ദ്രവ ർച്ചസഃ*

*ഏകാന്തഭാവോപഗതാസ്തേഭക്താഃപുരുഷോത്തമേ*

*ഇത്യുപക്രമ്യ തേഷാം പരഭക്തിസാധനാനുഷ്ഠാനം ശ്രൂതം (മഹാഭാരതം ശാന്തിപർവ്വം മോക്ഷധർമ്മം 336.39-40)ഃ-*

*സഹിതാശ്ചാഭ്യധാവന്തസ്തതസ്തേമാനവാദ്രുതാഃ*

*കൃതാഞ്ജലിപുടാ ഹൃഷ്ടാ നമ ഇത്യേവവാദിനഃ*

*തതോ വിവദതാം തേഷാമശ്രൌഷംവിപുലധ്വനിം*

*ബലിഃകിലോപക്രിയതേ തസ്യ ദേവസ്യതൈ ർന്നരൈഃ*

*ഇത്യാദി. തസ്മാദ് സര് വ്വത്ര തദധികാരഇതി. അത ഏവ തദുപര്യപി ബാദരായണേന സംഭവാത്(ബ്രഹ്മസൂത്രം 1.3.26) (പാഠഭേദം തദുപര്യേപി ബാദരായണസംഭവാത്) ഇതി സൂത്രിതം.*

*ഭക്തി സകലർക്കും അധികാരപ്പെട്ടതാണ്. അതിനാൽ ,പരഭക്തിയെ പക്വഭാവമാക്കുന്ന ശ്വേതദ്വീപമെന്ന ഭഗവല്ലോക ത്തിൽ അപക്വഭക്തിയോടുകൂടിയവർ എത്തിച്ചേർന്ന് അവിടെവെച്ച് പരഭക്തിനേടുന്നു.*

*പാല്ക്കടലിനു വടക്ക് മഹാപ്രഭയോടുകൂടിയ ശ്വേതദ്വീപമുണ്ട്.അവിടെ ചന്ദ്രവർച്ചസ്സുകളായി , നാരായണപരന്മാരായി മാനവർ വസിക്കുന്നു. പുരുഷോത്തമഭക്തന്മാരായ അവർ ഏകാന്തഭാവത്തെ ഉപഗമിച്ചവരാണ്. (ഏകാന്തഭാവം, ഏകഭാവം, അദ്വൈതം) ഇങ്ങനെ ആരംഭിച്ച് അവരുടെ പരഭക്തിസാധനാനുഷ്ഠാനം വർണ്ണിക്കുന്നു. ആ മാനവർ , വേഗത്തിൽ , കൈകൂപ്പി ആനന്ദപരവശരായി സ്തുതിപാടി ഓടിവന്നു(നമഃനമഃഎന്നുപറഞ്ഞുംകൊണ്ട്) .ഞാനാ നമശബ്ദത്തിന്റെ വിപുലധ്വനി കേട്ടു. ആ നരന്മാർ ദേവന്ന് ബലി കൊടുക്കുന്നു. അതിന്ന് എല്ലാവർക്കുംഅധികാരമുണ്ട്. അതുകൊണ്ട് ബാദരായണബ്രഹ്മസൂത്രത്തിൽ പോലും അതിനനുവാദം തന്നിട്ടുണ്ട്.*

*അഥ വിപക്വഭാവാനാമപി കഥം ന തല്ലോക ഇത്യപോദ്ഘാതേനോച്യതേ-*

*വിപക്വഭാവം പ്രാപിച്ചവർക്കുപോലും അവന്റെ ലോകം ലഭിച്ചതെങ്ങനെ എന്ന ചോദ്യത്തിനുത്തരം പറയുന്നു.*

### *സൂത്രം 80*

*ക്രമൈകഗത്യുപപത്തേസ്തു*

***ഭാഷ്യം***

*ക്രമമായും ഉടനെയുമുള്ള ഉപപത്തിയെ ചിന്തിക്കണം .*

*തുഛരാഗതശങ്കാവ്യവഛേദാർത്ഥഃനാരായണീയഏവ ശ്രൂയതേ യേ അതിനിഷ്കല്യഷാലോകേ പുണ്യപാപവിവർജ്ജിതാഃ (മഹാഭാരതം ശാന്തിപർവ്വം 344.13)ഇത്യുപക്രമ്യ,ആദിത്യമണ്ഡലദ്വാരാ അനിരുദ്ധപ്രദ്യുമ്നസങ്കർഷണവ്യൂഹ ക്രമേണ ഗതിമഭിധായാഭിഹിതം.(മഹാഭാരതം ശാന്തിപർവ്വം 344.19)-*

*സമാഹിതമനസ്കാസ്ത്ത നിയതാഃസംയതേന്ദ്രിയാഃ*

*ഏകാന്തഭാവോപഗതാ വാസുദേവം വിശന്തിതേ.*

*ഇതിക്രമഗത്യഭിധാനം. തഥാ പശ്ചാദുക്തം (മഹാഭാരതം ശാന്തിപർവ്വംമോക്ഷധർമ്മം 348.2-4)-*

*യേതുദഗ്ധേന്ധനാലോകേ പുണ്യപാപവിവർജ്ജിതാഃ*

*തേഷാം ത്വയാഭിനിർദ്ദിഷ്ടാപാരമ്പര്യക്രമാദ്ഗതിഃ*

*ചതുർത്ഥ്യാം ചൈവതോഗത്യാം ഗഛന്തി പരമം പദം*

*നൂനമേകാന്തധർമ്മോയം ശ്രേഷ്ഠോ നാരായണപ്രിയഃ*

*അഗത്വാഗതയസ്തിസ്രോ യദ്ഗഛന്ത്യവ്യയം ഹരിം.*

*ഇത്യേകഗത്യഭിധാനം ച പക്വഭക്തിവിഷയത്വേനോപപദ്യതേ. അന്യഥാ വിരോധാത് ,തസ്മാദപക്വവിഷയ സത്ത ല്ലോകലാഭ ഇതി.*

*തു എന്നുപറഞ്ഞത് ശങ്കയെ ദൂരീകരിക്കുന്നതിനാണ്. നിഷ്കന്മഷന്മാരും പുണ്യപാപങ്ങളില്ലാത്തവരും വസിക്കുന്ന ലോക മെന്ന് മഹാഭാരതം നാരായണീയഭാഗത്ത് പറഞ്ഞിരിക്കുന്നത് ,അവരുടെ ആദിത്യമണ്ഡലദ്വാരത്തിലൂടെയുള്ള ഗമന ത്തിനുശേഷം അനിരുദ്ധൻ,പ്രദ്യുമ്നൻ,സങ്കർഷണൻ മുതലായ വ്യൂഹങ്ങളിലേക്കുള്ള ഗതിയെ പരാമർശിച്ചിട്ടാണ്. സമാഹിതമനസ്കരായി ,നിയതമായി സംയമംചെയ്ത ഇന്ദ്രിയങ്ങളോട്ടുകൂടി ധ്യാനിക്കുന്നവർ ഏകാന്തഭാവം പ്രാപിച്ച് വാസുദേവനിൽ പ്രവേശിക്കുന്നു. ഇത് ക്രമഗതിയാണ്. അതിനുശേഷം പറയുന്നു:- വിറകിനെ എരിച്ചുകളഞ്ഞ അഗ്നി പോലെ ,പുണ്യപാപം വിവർജ്ജിച്ചവർ നിന്നാല് നിർദ്ദിഷ്ടമായ പാരമ്പര്യക്രമത്തിലുള്ള ഗതിയിൽ ,നാലാമത്തെ ഘട്ട ത്തിൽ പരമപദം പ്രാപിക്കുന്നു. എന്നാൽ, ഏകാന്തധർമ്മാനുസാരികളായ ശ്രേഷ്ഠന്മാരാണ് നാരായണന്റെ പ്രിയന്മാ ർ. അവർ,അവ്യയമായ ഹരിയെ ആദ്യത്തെ മൂന്നുഘട്ടങ്ങളിലൂടെ കടക്കാതെത്തന്നെ നേരിട്ട് പ്രാപിക്കുന്നു. ഈ ഏക ഗതിയെന്ന നാമത്തോട്ടുകൂടിയ സ്ഥിതി പക്വഭക്തിവിഷയത്തിൽ മാത്രമേ ഉപപാദിക്കാനാവൂ. അല്ലായിരുന്നെങ്കിൽ , വിരോധോക്തി സംഭവിക്കുമായിരുന്നു.അവന്റെ ലോകം ലഭിക്കുക എന്നവാക്യം അതിനാൽ ക്രമത്തിൽ ഗതിയുള്ള അപക്വഭക്തരെച്ചൊല്ലി പറഞ്ഞതാണ്.*

### *സൂത്രം 81*

*ഉത്ക്രാന്തിസ്മൃതിവാക്യശേഷാച്ച.*

#### *ഭാഷ്യം*

*ആത്മാവിന്റെ ഉത്ക്രാന്തിയെക്കുറിച്ച് സ്മൃതിയില് പറയുന്ന വാക്യശേഷംകൊണ്ടും ഇത് തെളിയുന്നു. ഉത്ക്രാന്തൌ ഭക്തയായുക്തൌ യോഗബലേനചൈവ (ഗീത 8.10)ഇതി ഉപക്രമ്യ,*

*ശോഭിത്യേകാക്ഷരം ബ്രഹ്മ വ്യാഹരന്മാമനുസ്മരന്*

*യഃപ്രയാന്തിത്യജന്ദേഹം സ യാതി പരമാം ഗതിം(8.13) ഇത്യുക്തം.തത്ര ച വാക്യശേഷഃ(8.24)*

*അഗ്നിര്ജ്യോതിരഹഃശുക്ലഃ ഷണ്മാസാ ഉത്തരായണം*

*തത്ര പ്രയാതാഗച്ഛന്തി ബ്രഹ്മബ്രഹ്മവിദോജനാഃ*

*ഇതി ക്രമാദ്ഗതിഃശ്രുതാ.തഥാ (ഗീത 8.16)*

*ആബ്രഹ്മഭുവനാലോകാ പുനരാവർത്തിനോർജ്ജുനഃ*

*മാമുപേത്യതു കൌന്തേയ പുനർജ്ജന്മ ന വിദ്യതേ*

*ഇതി വാക്യശേഷേ ലോകോപക്രമാദുപശബ്ദമഹിമ്നാ ച തത് സമീപലോകപ്രാപ്തിരവിപക്വഭാവാനാമേവയുക്താ, വിപക്വ ഭാവസ്യ ന തല്ലോകഗമനമപി ഫലം യുജ്യതേ തത് ഫല സ്യാക്ഷയിത്വാത് തല്ലോകേ സാധനാനനുഷ്ഠാന ശ്രുവണാച്ച. കിഞ്ച,അവിപക്വഭക്തേസ്തത്ര ഏവ ക്രമമുക്തി സിദ്ധൌ തത്കാലീനസ്മരണവിധിവൈയര്ത്ഥപ്രസംഗാത്. ന ച തേന പരഭക്തിസമുച്ചയോഘടതേ പുരുഷഃസപരഃ പാര്ത്ഥ ഭക്ത്യാലഭ്യസ്ത്വനന്യയാ (ഗീത 8.22)ഇത്യനന്യനിരപേക്ഷ മോക്ഷ സാധനത്വാവഗതേഃതസ്മാത്തല്ലോകേ അപി അധികാരഃ ഭാരതഭൂമേസ്തു(വിഷ്ണുപുരാണം 2.3.5)*

*ന ഖല്വന്യത്രമര്ത്ത്യാനാം ഭൂമൌകര്മ്മവിധീയതേ ഇത്യനേനകര്മ്മാത്പത്തിഹേതുത്വൈവ. ഭക്തിസ്തു ന കര്മ്മാത്മി കേത്യുക്തം പ്രാക്. തദംഗാനാമപ്രാപ്തിഃസ്യാദിതി ചേദ്. ന,പ്രധാനപ്രാപ്താവേവാംഗ പ്രാപ്തേര്ന്നിഷാദസ്ഥപതിയാഗാംഗ വദിതി. ശൂദ്രാദിനാം തു വൈദികമന്ത്രജകര്മ്മനിവൃത്തിര്ന്ന തു സ്മരണകീര്ത്തനാദേര്ഭക്തിസാധനസ്യേതി താവതൈ വാധികാരസിദ്ധൌ ന വിദ്യാപ്രയുക്തികല്പനായുക്താ.*

*ഉത്ക്രാന്തിയെക്കുറിച്ച ഗീതാവാക്യം ഭക്തിയുക്തന്മാരായി യോഗബലത്തോടെ എന്നാരംഭിക്കുന്നു.ഓം എന്ന ഏകാക്ഷരം ബ്രഹ്മവ്യാഹൃതിയായി ചൊല്ലി ,എന്നെ അനുസ്മരിച്ച്, ദേഹം ത്യജിക്കുന്നവർ പരമഗതി പ്രാപിക്കുന്നു. അതിന്റെ വാക്യശേഷം,അഗ്നി,ജ്യോതിസ്സ് അഹസ്സ് ശുക്ലപക്ഷം ഉത്തരായനത്തിലെ ആറുമാസങ്ങൾ –ഈ പാതയിലൂടെ ഗമിച്ച്, ബ്രഹ്മവിത്തുക്കൾ ബ്രഹ്മത്തിലെത്തുന്നു എന്നാണ്. ഇവിടെ ക്രമഗതിയാണ് പറയുന്നത്. അതിനു ശേഷം ബ്രഹ്മമുൾപ്പെടെ സർവ്വലോകങ്ങളും പുനരാവർത്തിയുള്ളവയാണ്,പക്ഷേ,എന്നെ പ്രാപിച്ചവന് പുനർജന്മമില്ല എന്നും പറയുന്നു. ലോക എന്നാരംഭിക്കുന്ന വാക്യം കൊണ്ടും ഉപ (മാം ഉപേത്യ) എന്നതിന്റെ ഫലംകൊണ്ടും ഭഗവാന്റെ സമീപത്തുള്ള ലോകങ്ങളുടെ പ്രാപ്തി വിപക്വഭാവമായ ഭക്തിയെ സംബന്ധിച്ചാണെന്നു വരുന്നു. സമ്പൂർണ്ണഭക്തിയോടുകൂടിയവർക്ക്അവന്റെ ലോകം പ്രാപിക്കുക എന്ന ഫലം പോലും യുക്തമല്ല. കാരണം അവന്റെ ഫലം നാശരഹിതമാണ്. സമ്പൂർണ്ണമായ പക്വമായ ഭക്തിയെ വർദ്ധിപ്പിക്കാനൊരു മാർഗ്ഗവും ശ്രുതി പറയുന്നുമില്ല. അപക്വഭക്തിയുള്ള ഒരാൾക്ക് ക്രമത്തി ൽ മുക്തി സാദ്ധ്യമാണെങ്കിൽ , അയാൾ മരണസമയത്ത് ഈശ്വരവിചാരം ചെയ്യണമെന്ന ചൊല്ല് പ്രയോജനരഹിതമായിത്തീരും. അവന്റെ (ഈശ്വരന്റെ) ലോകത്തിൽ വാഴുന്നതുകൊണ്ട് പരഭക്തിവരുമെന്നും കരുതാവതല്ല. കാരണം ഗീത പറയുന്നു, ഏകാഗ്രഭക്തികൊണ്ടേ പുരുഷോത്തമപ്രാപ്തി സാദ്ധ്യമാവൂ എന്ന്. പരഭക്തി മുക്തിക്കുള്ള സ്വതന്ത്രമാർഗ്ഗമാണ്. അതിനാൽ ആ ലോകത്തി ൽപ്പോലും പരഭക്തി ലഭിക്കാം. ഭാരതഭൂമിയിൽ, കർമ്മങ്ങൾ ഭക്തി കിട്ടാനായി അനുഷ്ഠിക്കുന്നു എന്നു മാത്രം. മറ്റെവിടേയും മനുഷ്യർക്ക് ഭൂമിയിൽ കർമ്മം വിധിച്ചിട്ടില്ല. ഭക്തി കർമ്മാത്മകമല്ല. ഭക്തിയുടെ അംഗങ്ങൾലഭിക്കായ്ക വരാമല്ലോ എന്നാണെങ്കിൽ ,അല്ല. നിഷാദസ്ഥപതിയുടെ യാഗത്തിൽ അഗ്നിയെന്നപോലെ ,പ്രധാനമായ ഭക്തിയുടെ പ്രാപ്തിയോടുകൂടി അംഗങ്ങളും പ്രാപ്തമാവുന്നു. ശൂദ്രാദികൾക്ക് വൈദികമന്ത്രജമായ കർമ്മത്തിൽ നിന്നല്ലാതെ ,ഭക്തിസാധനയായ സ്മരണകീർത്തനാദികളിൽ നിന്നുള്ള നിവൃത്തി എവിടെയും പറഞ്ഞിട്ടില്ല.ഭക്തിസാധനക്ക് അധികാരമുണ്ട് എന്നു നിർണ്ണയിക്കപ്പെട്ടുകഴിഞ്ഞാല്,വിദ്യയും അംഗമായി താനെ വരുന്നതിനാൽ വിദ്യക്ക് അധികാരമില്ലെന്ന കൽപ്പന യുക്തമാകുന്നില്ല. (നിഷാദനും ശൂദ്രനാണ്. നിഷാദസ്ഥപതിക്ക് യജ്ഞാധികാരമുണ്ട്).*

അസ്തു തര്ഹി മഹാപാതകിനാമപി പരഭക്താവേവാധികാരസ്തഥാ തദംഗാംഗവേദാനുവചനാദാവപീത്യത ആഹ-

മഹാപാതകികൾക്ക് പോലും പരഭക്തിക്ക് അർഹതയുണ്ട്.അതിനാൽ,അവർക്ക് വേദാംഗങ്ങളുടേയും വേദങ്ങളുടേയും അനുവചനത്തിനും അധികാരമുണ്ട് അവ പരഭക്തിയുടെ അംഗങ്ങളാകയാലെന്ന് ആരെങ്കിലും വാദിക്കുന്ന പക്ഷം അങ്ങനെയല്ല എന്നു തുടർന്നുപറയുന്നു.

**സൂത്രം 82,**

മഹാപാതകിനാം ത്വാര്ത്തൌ

**ഭാഷ്യം**

മഹാപാതകികൾക്ക് ആർത്തഭക്തിക്കേ അധികാരമുള്ളൂ.

പതനഹേതു പാപരതനാഞ്ച പുനരാര്ത്തിഭക്താവേവാധികാരഃപ്രായശ്ചിത്തവന്നാന്യത്ര,തത് പാപക്ഷയസ്യ സർവ്വാപേക്ഷയാ അഭ്യര്ഹിതത്വാത് ഭുഞ്ജാനോ വര്ദ്ധയേത് പാപമിത്യാദിനാ.തദപഗമേ തു സുതരാമധികാരസിദ്ധിഃ

സ്ഥിരമായി പാപത്തിൽ രതിയുള്ളവരുടെ പതനഹേതു ആ രതിതന്നെയാണ്. അവർക്ക് പ്രായശ്ചിത്തം വേണ്ടി വരുന്നു. മാത്രമല്ല,ആർത്തഭക്തിക്കുള്ള അധികാരമേ ലഭിക്കുകയുമുള്ളൂ. അവർക്ക് മറ്റെല്ലാത്തിനേയും അപേക്ഷിച്ച് മുഖ്യം പാപക്ഷയമാണ്. ഭുജിക്കുംതോറും പാപം വർദ്ധിക്കുന്നു എന്നുണ്ട്. ആ പാപം നശിച്ചുകഴിഞ്ഞിട്ടേ ഭക്ത്യധികാരം സിദ്ധിക്കുന്നുള്ളൂ.

തദൈകാന്തികപ്രസ്താവാത് സര് വ്വധര്മ്മഃകിം പരഭക്തിതോഭിന്ന ഇത ശങ്കാപിശാചീമപാകരോതി.

ഇവിടെ പ്രസ്താവിക്കപ്പെടുന്ന വിഷയം ഏകാന്തികഭക്തിയായതുകൊണ്ട് ,ശങ്കാപിശാച് (പരാഭക്തിയും മതാചാരാനുഷ്ഠാനവും ഒന്നാണോ മുതലായ സംശയങ്ങൾ)ഉപേക്ഷിക്കണം.

**സൂത്രം 83.**

സൈകാന്തഭാവോ ഗീതാ.ർത്ഥപ്രത്യഭിജ്ഞാനാത്.

**ഭാഷ്യം**

അത് ഏകാന്തഭാവം മാത്രമാണ്. കാരണം ഗീതയുടെ അ.ർത്ഥം പ്രത്യഭിജ്ഞാനമാണ്.

സാപരാഭക്തിരൈവൈകാന്തഭാവഃനാന്യഃകുതഃ ഗീതാ.ർത്ഥേ ന പ്രത്യഭിജ്ഞാശ്രുവണാത്. യഥാ നാരായണീയ ഏവ (മഹാഭാരതം ശാന്തിപർവ്വം മോക്ഷധ.ർമ്മം348.5.6)

സഹോപനിഷദോ വേദാൻ യേ വിപ്രാഃസമ്യഗാസ്ഥിതാഃ

പഠന്തി വിധിമാസ്ഥായ യെ ചാപിയതിധ ർമ്മണഃ

നതോ വിശിഷ്ടാം ജാനാമിഗതിമേകാന്തിനാം നൃണാം

കേനൈഷധർമ്മഃകഥിതോ ദേവേനഋഷിണാഥവാ

ഇതി പ്രശ്നേ പ്രത്യുത്തരം(348.8)-

*സമുപോഢേഷ്വനീകേഷു കുരുപാണ്ഡവസേനയോഃ*

*അർജ്ജുനേ വിമനസ്കേവൈ ഗീതാഭഗവതാസ്വയം. ഇതി.തസ്മാദേകാന്തികാപരഭക്തിരിതി.*

*പരഭക്തി മാത്രമാണ് ഏകാന്തികഭാവം. കാരണമെന്ത്. ഗീതയുടെ അർത്ഥത്താൽ (പ്രത്യഭിജ്ഞ) കേൾവിയുണ്ട്. ഉപനിഷത്തും വേദങ്ങളും ഒന്നിച്ചുപഠിച്ച് സമ്യഗ്സ്ഥിതരായി ,വിധിപ്രകാരം നടക്കുന്ന വിപ്രന്മാരായ സന്യാസി ധ.ർമ്മികളേക്കാൾ വിശിഷ്ടമായ ഏകാന്തികഭാവത്തെക്കുറിച്ചു പറഞ്ഞുകേട്ടിട്ടുണ്ട്. ആ ധ.ർമ്മംഏതു ദേവനാണ്, ഋഷിയാണ് പറഞ്ഞിട്ടുള്ളത് എന്ന് ശാന്തിപർവ്വം നാരായണീയത്തിൽ ചോദിക്കുന്നതിന്ന് അവിടെത്തന്നെ ഉത്തരവും തന്നിരിക്കുന്നു.കുരു പാണ്ഡവസൈന്യം യുദ്ധത്തിനൊരുങ്ങിനില്ക്കവേ,വിമനസ്കനായിനിന്ന അര്ജ്ജുനനോട് ഭഗവാനാണ് സ്വയം ഗീത ഉപദേശിച്ചത്,ഗീതം പാടിയതെന്നാണ് ഉത്തരം. അതിനാൽ ഏകാന്തികഭക്തിതന്നെയാണ് പരഭക്തി.*

*അഥ ഗൌണ്യോ അപി സാക്ഷാന്മുക്തിംജനയന്തു, കോ ദോഷഃ തത്രാഹ-*

*ഗൌണീഭക്തികൊണ്ടും സാക്ഷാല്മുക്തി ജനിക്കുമെന്നു കരുതിയാലെന്താണ് ദോഷം എന്നു ചോദിക്കുന്നതിന് ഉത്തരം പറയുന്നു.*

## *സൂത്രം 84*

*പരാംകൃത്വൈവ സർവ്വേഷാം തഥാഹ്യാഹ*

***ഭാഷ്യം***

*സർവ്വവും പരഭക്തി ഉണ്ടായാല്മാത്രമേ ഉപയോഗപ്പെടുകയുള്ളൂ എന്നാണ് പ്രഭു പറഞ്ഞിട്ടുള്ളത്.*

*പരാം ഭക്തിം കൃത്വൈവസ.ർവ്വേഷാം മുക്താവുപയോഗഃതഥാഹി സഹേതുകാം ഭഗവാനാഹ(ഗീത 18.68)*

*യ ഇദം പരം കൃത്വാ മാമേവൈഷ്യത്യസംശയം ഇതി . തത്രൈതദ്ധർമ്മസ്യോപദേശഫലമപി ബ്രഹ്മഭാവാപത്തിരിത്ഏവാർത്ഥസിദ്ധൌ ഭക്തിം മയിപരാം കൃത്വാ ഇതി കിമർത്ഥമാഹഃ തസ്യാ മോക്ഷസാധനത്വേന ശ്രുതത്വാത് .അത ഏവോപരിചരവസോഃആത്മരാജ്യം ധനഞ്ച(മഹാഭാരതം ശാന്തിപർവ്വം 335.23)ഇത്യാദിനാ പരമേശ്വരാനുരക്തിരൂപായാ ഭക്തേർ ലിംഗം പ്രദർശിതമിതി സ്വതഃ പ്രയോജനത്വാഭാവാത്.സർവ്വേഷാം മുക്തിഹേതുത്വേന ശ്രുതാനാം പരഭക്തിജനനേന മുക്താവുപയോഗ ഇത്യഭിപ്രായ ഉന്നീയത ഇതി. ന ചോഭയജനകത്വം തസ്യ കർമ്മത്വേന മോക്ഷാജനകത്വാത്. ഏവഞ്ച ദൃഷ്ടാ ർത്ഥതാഭവതി വാക്യസ്യേതി. ഇത്യാചാര്യസ്വപ്നേശ്വരവിദ്വദ്വരവിരചിതേ ശാണ്ഡില്യശതസൂത്രീയേ ഭാഷ്യേ ദ്വിതീയമാഹ്നികം. സമാപ്തശ്ചാദ്ധ്യായഃ2.*

*സർവ്വവും മുക്തിക്ക് ഉപയുക്തമാവുന്നത് പരഭക്തി ഉണ്ടാക്കിയിട്ടാണ്. അങ്ങനെയാണ് കാരണം ചൂണ്ടിക്കാട്ടിയിട്ട് ഭഗവാൻ പറഞ്ഞിരിക്കുന്നത്. ആരാണോ ഈ പരമഗുഹ്യമായ മാർഗ്ഗം എന്റെ ഭക്തന്മാർക്ക് ഉപദേശിച്ചിട്ട് എന്നിൽ പരാഭക്തി ജനിപ്പിക്കുന്നത് ,അവർ നിസ്സംശയം എന്നെ പ്രാപിക്കുന്നു. ഈ ധ ർമ്മോപദേശം ചെയ്യുന്നതിന്റെ ഫലം തന്നെ ബ്രഹ്മഭാവമാണ്. അപ്പോൾപ്പിന്നെ ,എന്നിൽ പരാഭക്തി ജനിപ്പിക്കുക എന്നു പറയേണ്ടതെന്തിന്. കാരണം, അതാണ് മോക്ഷസാധനമെന്ന് ശ്രുതിയുണ്ട്. ഉപരിചരവസുവിന്റെ കഥയിൽ അദ്ദേഹം ആത്മരാജ്യവും ധനവും എന്നു പറയുമ്പോൾ ,പരമേശ്വരനിൽ അനുരക്തിരൂപമായിട്ടുള്ള ഭക്തിയുടെ ലക്ഷണങ്ങളാണ് പ്രദ.ർശിപ്പിക്കുന്നത്, അതല്ലാതെ ആ ക്രിയമാത്രം പ്രയോജനരഹിതമാണ്. അപ്പോൾ,എല്ലാ ഭക്തിയും മുക്തിഹേതുകമെന്ന് ശ്രുതി പറയുമ്പോൾ, പരഭക്തി ജനിപ്പിച്ച് മുക്തിക്ക് ഉപയോഗപ്പെടുന്നത് എന്ന അഭിപ്രായമാണ് വ്യക്തമാകുന്നത്. (ഗ്രഹിക്കേണ്ടത്). മതാചാരം ഒററക്ക് മോക്ഷമോ പരഭക്തിയോ ജനിപ്പിക്കുന്നില്ല,അതൊരു ക്രിയമാത്രമാകയാൽ നാശമില്ലാത്ത മോക്ഷം*

ജനിപ്പിക്കയില്ല. അതിനാൽ ,ആ വാക്യത്തിന്റെ അർത്ഥം ദൃഷ്ടമായ ഒരു ഫലം (ഇവിടെ പരഭക്തി ജനിപ്പിക്കൽ )എന്നു മാത്രമാണ്.

# മൂന്നാം അദ്ധ്യായം

## ആഹ്നികം 1.

യജനീയോത്തമത്വേന ഭക്തേരുത്തമതായതഃ ഭക്തഭാവതദ്ഭാവതശ്ചാത്രഭജനീയോനിരൂപതേ.

ഭക്തി ഉത്തമമാവുന്നത് യജിക്കുന്ന വസ്തു ഉത്തമമാവുമ്പോഴാണ്. ഭക്തന് അതുമായി തദ്ഭാവം(തന്മയീഭാവം) നേടുമ്പോഴാണ്. അപ്രകാരമുള്ള ഉത്തമമായ ഭജനീയവസ്തുവെ ഇനി നിരൂപിക്കുക.

### സൂത്രം 85

ഭജനീയേനാദ്വിതീയമിദം കൃത്സ്നസ്യ തത് സ്വരൂപത്വാത്.

#### ഭാഷ്യം

ഈ ദൃശ്യപ്രപഞ്ചം ,ഭജനീയവസ്തുവി ൽ നിന്ന് വിഭിന്നമല്ല. സർവ്വവും അവന്റെ സ്വരൂപമാണ്.

ജ്ഞാനാധിനാ ജ്ഞേയസിദ്ധിരിതിതത്രേഷ്യ നിര്ണ്ണയഃ

ജ്ഞാനം സത്താ ന സാ ജാതിര്ജ്ജാത്യാദൌ തദസത്വതഃ

ശാസ്ത്രങ്ങൾ നിര്ണ്ണയം ചെയ്തിരിക്കുന്നത് ,ജ്ഞേയത്തിന്റെ തെളിവ് ജ്ഞാനമാണെന്നാണ്. സത്ത തന്നെ ജ്ഞാനം. സത്ത,ജാതിയി ൽ സ്ഥിതി ചെയ്യാത്തതിനാൽ ഒരു ജാതിയല്ല. (ന്യായശാസ്ത്രത്തി ൽ ,സത്ത ജാതിയാണെന്നു പറയുന്നതിനെ ഖണ്ഡിച്ച് അദ്വൈതവേദാന്തത്തിലെ സത്ത ആനന്ദമാണ്,ചിത്താണ് എന്ന അഭിപ്രായത്തോടു യോജിക്കുന്നു).

സത്വേ വാ നേഷ്ടസംബന്ധക ൽപ്പനാഗൌരവാദപി

തസ്മാജ്ജ്ഞാനം പരം ബ്രഹ്മസർവ്വത്രാനുഗതം സ്വതഃ

അത് സത്തയാണെങ്കിലും നമുക്കതിനോട് ഇഷ്ടസംബന്ധം സാധിക്കുന്നില്ല. കൽപ്പനയുടെ ഗൌരവം കൊണ്ട്. അതിനാൽ , പരമായ ബ്രഹ്മം തന്നെയാണ് ജ്ഞാനമെന്ന് സ്വാഭാവികമായി വന്നുകൂടുന്നു. പശുവിന്റെ പശുത്വം (ജാതിയുടെ ജാതിത്വം) സമവായിസംബന്ധമെന്നറിയപ്പെടുന്നു. അത് പാരമ്പര്യസിദ്ധമാണ്,ഇവിടെ അങ്ങനെയല്ല.

തദഭേദോദൃശ്യമാത്രേ ദൃശ്യഭേദസ്തു സത്പരേ

ഘടോജ്ഞാനമിതീദൃക് സ്യാത് പ്രത്യയസ്സന്നിവേതി ചേത്.

ദൃശ്യമായ എല്ലാ വസ്തുക്കളിലും സത്തായ ബ്രഹ്മനുമായി അഭേദം കാണുന്നു. ഉണ്ടെന്നു തോന്നപ്പെടുന്ന ഭേദംപോലും ,സത്തയിലാണ് ഇരിക്കുന്നത്. എന്നാ ൽപ്പിന്നെ ഘടത്തെ ഘടമെന്നല്ലാതെ ,ജ്ഞാനമെന്ന് പറഞ്ഞാൽപ്പോരേ എന്ന ചോദ്യം വരാം.

അസ്തി സ്വരൂപധീര്ന്നൈവ സത്യത്വേനാനുപസ്ഥിതേഃ

*തദുപാധാനവിഷയേ ജ്ഞാനേഛാകൃതിഹേതുനാ*

*താസാം സവിഷയത്വേന ഹേതുത്വേ ലാഘവം മഹത്*

*യത്തത് സവിഷയം ബ്രഹ്മഗുണവന്നൈവഗൌരവാത്*

*ഘടം സത്യമായിട്ടല്ല നമ്മുടെ മുമ്പിൽ ഉപസ്ഥിതമായിരിക്കുന്നത്. അതിനെ ഘടത്തിന്റെ സ്വരൂപമായിട്ടാണ് നാമറിയുന്നത്. അതുണ്ടാക്കാനുള്ള ഇഛയുംഅതിന്നെടുത്ത പ്രയത്നവും ഹേതുവായി ഘടത്തിന്റെ ഉപാദാനകാരണം ഈശ്വരനാണെന്നു കരുതുന്നപക്ഷം വസ്തുവും അതിന്റെ മൂന്നുകാരണങ്ങളും സങ്കൽപ്പിക്കുന്നതിനേക്കാള്,എളുപ്പമായിത്തീരുന്നു. മായയോടുകൂടിയ ബ്രഹ്മം ഗൌണമായ ജ്ഞാനം,ഇഛ,പ്രയത്നം എന്നിവക്കുള്ള വിഷയമല്ല. ഘടത്തിലെ ഉണ്മ (സത്ത) ഇല്ലെന്നു തോന്നാമെങ്കിലും ധ്യാനിച്ചാൽ ആ സത്ത ബ്രഹ്മത്തിലിരിക്കുന്നതു (അഥവാ ജ്ഞാനത്തിലിരിക്കുന്നതു) കാണാം.*

***സൂത്രം 85***

*കാലവേധോപാധികൃതാതജ്ഞാതൃത്വാദികൽപ്പനാ.*

***ഭാഷ്യം***

*അവൻ ജ്ഞാതാവാണ് മുതലായ കൽപ്പനകൾ, ഉപാധികൃതങ്ങളാണ്. കാലത്തെപ്പോലെ . അവിഭക്തമായ കാലത്തെ നാം സൌകര്യത്തിനുവേണ്ടി നിമിഷം,മണിക്കൂറ്,ദിനം,തിഥി,മാസം,വർഷമെന്നൊക്കെ വിഭജിക്കുന്നു. അതുപോലെ ,അജ്ഞത കൊണ്ട് നാം ബ്രഹ്മത്തി ൽ ഇഛ,ക്രിയ,ജ്ഞാനം മുതലായവയും ക ൽപ്പിക്കുന്നു.*

*സൂത്രം 86.*

*തഛക്തിര്മ്മായാജഡസാമാന്യാത്*

*അവന്റെ ശക്തിയായ മായ ,എല്ലാ ജഡവസ്തുക്കളിലും സാമാന്യമായിരിക്കുന്നു.*

*തസ്യബ്രഹ്മണഐശ്വര്യശക്തിർമ്മായേതിഗീയതേ*

*ദൈവിഹ്യേഷാഗുണമയി മമമായാ ദുരത്യയാ*

*മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തിതേ (ഗീത 7.14)*

*ആ ബ്രഹ്മത്തിന്റെ ഐശ്വര്യശക്തിയെ മായ എന്നു വിളിക്കുന്നു. ഗുണമയിയും ദൈവിയുമായ എന്റെ മായയെ ജയിക്കാൻ പ്രയാസമാണ്. എന്നെ ശരണം പ്രാപിച്ചവരെല്ലാം മായയെ തരണം ചെയ്യുന്നു.*

*മയാദ്ധ്യക്ഷേണ പ്രകൃതിസ്സൂയതേ സ ചരാചരം*

*ഹേതുനാനേന കൌന്തേയ, ജഗദ്വിപരിവർത്തതേ.(ഗീത 9.10)*

*ഞാൻ അദ്ധ്യക്ഷനായി,പ്രകൃതി സർവ്വചരാചരങ്ങളേയും പ്രസവിക്കുന്നു. അതിനാൽ,കൌന്തേയാ, ഈ ജഗത്ത് പരിവർത്തിക്കുന്നു.*

*തന്മായാത്വം തു കാര്യാണാം വൈചിത്ര്യാന്നാനൃതത്വതഃ*

*കാര്യസത്യോപപത്യർത്ഥം ബ്രഹ്മസത്താശ്രുതേരിതി.*

*മായയുടെ മായത്വം അതിന്റെ വിചിത്രകാര്യങ്ങളെക്കൊണ്ടാണ്. അനൃതത്വം (മിഥ്യാത്വം)കൊണ്ടല്ല. അത് ശ്രുതിയിലുണ്ട്. (ഛാ ഉപ 6.2.2, 3.14.2).ബ്രഹ്മം സത്തയാണ്.കാര്യത്തെ സത്തയാണെന്ന് ഉപപത്തി (തെളിവ്) വരുത്തുന്നതിനായിട്ട്.*

*മിഥ്യാത്വസ്യാനുഷക്തേശ്ച തന്മിഥ്യാത്വം ന സാമ്പ്രതം*

*തത്വജ്ഞാനേന ബാദ്ധ്യത്വം മിഥ്യാത്വമിതിചേന്നഹി*

*മിഥ്യാത്വസ്യാപ്യതത്ഥ്യത്വാത് സത്യത്വം സുതരാം സ്ഥിതം*

*മിഥ്യാത്വസ്യ ച സത്യത്വേ ദൃശ്യസത്യത്വമാഗതം*

*ജഗത്ത് മിഥ്യയാണെങ്കിൽ,അതിന്റെ ഹേതുവായ ബ്രഹ്മവും മിഥ്യയാകും. അത് ശ്രുതിപ്രകാരം ശരിയാവുകയില്ല. മിഥ്യാത്വമെന്നു പറയുന്നത് ജ്ഞാനോദയത്താൽ ദൂരീകരിക്കപ്പെടുന്ന അജ്ഞാനത്തെയാവുകവയ്യ. കാരണം മിഥ്യാത്വം അഥവാ മായ തന്നെ മിഥ്യയാണെന്നു പറയുമ്പോള് ,പ്രപഞ്ചത്തിന്റെ സത്യത്വം കൂടുതലുറപ്പിക്കുകയാണ് ചെയ്യുന്നത്. മറിച്ച്, സങ്കൽപ്പിച്ച മിഥ്യാത്വം സത്യമാണെന്നു പറഞ്ഞാൽ ,അതിന്റെ സത്യത്വം വീണ്ടും സത്യമാകുന്നു. അത് ദൃശ്യസത്യം അഥവാ പ്രത്യക്ഷസത്യമായിത്തീരുന്നതുകൊണ്ട്. രണ്ടായാലും ,ബ്രഹ്മവും ജഗത്തും സത്യമാണെന്ന് അർത്ഥം..*

*അലീകാനാമഭാനാച്ച ഭാസ്യത്വേ തു സദേവതത് രജ്ജൌ സർപ്പാദിഭാനം യദന്യഥാഖ്യാതിരേവ സാ.*

*ഇല്ലാത്ത വസ്തു ഇന്ദ്രിയങ്ങൾക്കുമുമ്പിൽ, പ്രത്യക്ഷമാവുകയില്ല. ഭാവിക്കുന്നതെന്തും സത്യമാകണം. കയറിൽ സർപ്പത്തെ കാണുന്നത് അന്യഥാഖ്യാതി എന്നറിയപ്പെടുന്ന ഒരു തെറ്റ് മാത്രമാണ്. (നൈയായികപക്ഷത്തി ൽ, ഒന്നിനെ മറ്റൊന്നായി അറിയൽ ).*

*അന്യത്ര സദസത്വാഭ്യാം ബാധാബാധവ്യവസ്ഥിതേഃ*

*സാ മായാജഡസാമാന്യം ജ്ഞേയം തു നിത്യമേവതത്*

*അന്യഥാത്വവ്യവസ്ഥാസ്യാത് തസ്മാച്ചിജ്ജാഡ്യനിത്യതാ.*

*പ്രകൃതിയിലൊഴികെ ,മറ്റെല്ലായിടത്തും അവയുടെ സത്തയും അസത്തയും (ഉണ്മയും ഇല്ലായ്മയും) നിർണ്ണയിക്കപ്പെടുന്നത് ,അതിന് വിരുദ്ധമായി മറ്റൊരു ആധികാരികവിധി ഇല്ലാതെ വരുമ്പോഴാണ്. മായ ജഡസൃഷ്ടിയാകെ സാമാന്യമാണ്. അത് ജ്ഞേയമാകയാൽ അത് സത്യമാവണം. അതല്ലെങ്കിൽ ,സാമാന്യമായ ഒരു നിയമം അഥവാ വ്യവസ്ഥ ലംഘിക്കപ്പെടും. അതിനാൽ ബ്രഹ്മം (ചിത്,ചൈതന്യം),മായ (ജഡം)ഇതുരണ്ടും സത്യം തന്നെ.*

***സൂത്രം 87***

*വ്യാപകത്വാദ്വ്യാപ്യാനാം*

***ഭാഷ്യം***

*കാര്യം കാരണത്താൽ വ്യാപിക്കപ്പെട്ടിരിക്കയാൽ.*

*ഏവം വ്യാപകത്വേഭ്യോവ്യാപൃതത്വസമുദ്ഭവഃ*

*വ്യാപകാനാം ഹി താദാത്മ്യാദ്വ്യാപ്യോപാദാനതാമതാ.*

*വ്യാപിക്കപ്പെട്ട കാര്യം ,വ്യാപിച്ച കാരണത്തിൽനിന്ന് ഉണ്ടാവുന്നു. വ്യാപിച്ച തത്വം ,വ്യാപിക്കപ്പെട്ട തത്വത്തിൽ നിന്ന് വ്യത്യസ്തമല്ല. അവയുടെ താദാത്മ്യത്താൽ ,കാര്യത്തിന്റെ ഉപാദാനത കാരണത്തിലിരിക്കുന്നു എന്ന് മതം. (സാംഖ്യ രുടേയും വേദാന്തികളുടേയും സത്കാര്യവാദമാണിത്).*

*നതാവത് സമവായേനഭേദസംബന്ധഗൌരവാത്*

*ശബ്ദാനാം സമയോപ്യേവം ശൃംഗഗ്രാഹികയാ ലഘുഃ*

*കാര്യകാരണങ്ങൾസമവായംകൊണ്ട് സംബന്ധപ്പെട്ടിട്ടില്ല (നൈയായികർ കരുതുന്നതുപോലെ). അവതമ്മിലുള്ള ഭേദംകൊണ്ടുള്ള സംബന്ധം വിഷമം പിടിച്ചതാണ്. ശ്രുതികളുടെ അഭിപ്രായവും ഇതാണ്. കാളക്കൊമ്പുപിടിച്ച് കാള യെ അടക്കുന്നതുപോലെ എളുപ്പമാണത്. (ശൃംഗഗ്രാഹികാന്യായം .ഏതുപശു ഏറെ പാലുതരുമെന്നു ചോദിച്ചാൽ ,ഇട യന്മാർ പശുവിന്റെ കൊമ്പുപിടിച്ച് കാണിക്കുന്നത് എന്നും അ ർ ത്ഥം).*

*സത്വേന സർവ്വകാര്യേഷു കാരണത്വം പരേശിതുഃ*

*നിമിത്തത്വം ഹിതദ്ബുദ്ധേർബോദ്ധവ്യേബ്വനുഗത്വതഃ*

*സർവ്വകാര്യങ്ങളിലുമുള്ള കാരണത്വം കൊണ്ടാണ് ബ്രഹ്മത്തിന്റെ (പരമായ ഈശന്റെ)സത്ത. നിമിത്തത്വം ,തന്റെ ബുദ്ധിയിലുള്ള ബോദ്ധവ്യം എന്നിവയും അനുഗതമായിരിക്കുന്നു.*

*ബുദ്ധേസ്തു സാക്ഷിഭാസ്യായാ അബോദ്ധ്യത്വം യതോധിയഃ*

*ബോദ്ധവ്യായാ ബുദ്ധിതത്വവ്യഭിചാരോ അപി സംഭവേത്*

*ബുദ്ധി സാക്ഷിയാൽ ഭാസിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ,അതിന് സ്വയം ബോധിക്കാൻ കഴിയുന്നില്ല. ബുദ്ധിക്ക് സ്വയം അറിയാമെന്ന് എടുക്കുന്നപക്ഷം ബുദ്ധിതത്വം വ്യഭിചരിക്കപ്പെടുന്നു.*

*സുപ്തോദ്ധിതസ്യ പ്രലയാത് ബുദ്ധേഃപ്രഥമസമുദ്ഭവഃ*

*കാര്യകാരണഭാവാദിബുദ്ധ്യാ നിർമ്മാതി സ പ്രഭുഃ*

*ഈശ്വരന് പ്രലയകാലത്ത് ഉറക്കമുണർന്നപ്പോൾ ബുദ്ധിയാണ് ആദ്യം ഉത്ഭവിച്ചത്. കാര്യകാരണാദിഭാവങ്ങളെ ബുദ്ധികൊണ്ടറിഞ്ഞ പ്രഭു സൃഷ്ടി തുടങ്ങുന്നു.*

*സ്വതോ നി ർവ്വിഷയാപ്യേഷാചൈതന്യോപാധിഭാവതഃ*

*തൈലാദിവദ് പ്രദീപസ്ഥാ സപ്രകാരപ്രകാശിനീ.*

*സ്വതേ നിർവ്വിഷയമാണെങ്കിലും ചൈതന്യോപാധിസ്വഭാവത്തോടുകൂടിയ ബുദ്ധി തൈലം ദീപത്തെ എപ്രകാരമോ, അപ്രകാരം, സൃഷ്ടിയെ പ്രകാശിപ്പിക്കുന്നു. തൈലം പോലെയാണ് ബുദ്ധി. അത് സ്വയം പ്രകാശിക്കുന്നില്ല. ആത്മബോ ധത്തോടുചേരുമ്പോൾ പ്രകാശിപ്പിക്കുന്നു.*

*കരിഷ്യാമീതി സങ്കൽ പ്പാദഹങ്കാരോദ്ഭവസ്തതഃ*

*സ ഐക്ഷത ബഹുസ്യാമിത്യേവമാദിശ്രുതിസ്മൃതേഃ*

*ഞാനിന്നതു ചെയ്യുമെന്ന സങ്കൽ പ്പത്താ ൽ ,ബുദ്ധിയിൽ നിന്ന് അഹങ്കാരം ഉത്ഭവിക്കുന്നു. ശ്രുതിസ്മൃതികളിൽ അവ നീക്ഷിച്ചു, ഞാൻ പലതാവട്ടെ എന്നു സങ്കൽപ്പിച്ചു,പലതായി ഭവിച്ചു എന്ന് ഇതിനെ പറയുന്നു.*

*ബുദ്ധേർവ്വികാരേപിചരാദാവനുഗത്വാദഹങ്കൃതേഃ*

*സാ അപ്യേകതത്വം തത്വേ തു ബുദ്ധിവ്യാപികഭാവനാത്.*

*അഹങ്കാരം ബുദ്ധിവികാരങ്ങളെ ഇഛരയെന്നപോലെ തുടര്ന്നുചെല്ലുന്നു.എങ്കിലും ഈ ഏകതത്വത്തിൽ ബുദ്ധി വ്യാപിച്ചിരിക്കുന്നുണ്ട്.*

*ഈശോഹം കൃതിജന്യത്വാത് തന്നെയത്യാദഹംകൃതേഃ*

*മാത്രാഭൂതേന്ദ്രിയാധീനാ- മഹങ്കാരോ അപികാരണം*

*ഞാനാണീശ്വരനെന്ന് അഹങ്കാരത്തിൽനിന്ന് സർവ്വവും സൃഷ്ടിക്കപ്പെടുന്നു. അഹങ്കാരം തന്നെയാണ് ഭൂതതന്മാത്രകൾക്കും ഭൂതേന്ദ്രിയങ്ങൾക്കും കാരണമായിരിക്കുന്നത്.*

*സർവ്വത്രഗ്രഹഏവസ്യാത് തത്വാന്നമിതിചേദതഃ*

*വികാരഗ്രഹണോജാതി ഗ്രഹവദ് തദ് ഗ്രഹസ്ഥിതേഃ*

*അങ്ങനെയായിരുന്നുവെങ്കിൽ അഹങ്കാരതത്വത്തെ സർവ്വത്ര ഗ്രഹിക്കാൻ സാധിക്കേണ്ടതായിരുന്നു. അതെ. ജാതിയെ ഗ്രഹിക്കുന്നതുപോലെ വികാരഗ്രഹണവും അതാത് ഗ്രഹങ്ങളിൽ സ്ഥിതി ചെയ്യുന്നു.*

*ഏവം വ്യാപകതത്വാനാം വ്യാപ്യേഷ്വനുഗമഃക്രമാത്*

*ബ്രഹ്മാദിസർവ്വതത്വാനാം ഘടോപാദാനതാസ്സ്ഫുടം*

*ഇപ്രകാരം വ്യാപകതത്വങ്ങൾ ഓരോന്നും ക്രമത്തിൽ തങ്ങളെ തുടർന്നുവരുന്ന കാര്യങ്ങളിൽ വ്യാപിച്ചിരിക്ക്ന്നു ഘടംമുതലായവയുടെ ഉപാദാനകാരണം ഇപ്രകാരം സ്ഫുടമാവുന്നു.*

*ന കർമ്മണാന്യഥാ സിദ്ധിരിഹതത്വസ്യയുജ്യതേ*

*താദാത്മ്യാദന്യഥാസിദ്ധേരതാദാത്മ്യപ്രയോജകം*

*കർമ്മമല്ലാതെ മറ്റൊരു സിദ്ധി തത്വത്തിൽ യോജിക്കുകയില്ല എന്ന വാദം ശരിയല്ല. താദാത്മ്യമല്ലാതെ മറ്റൊരു സിദ്ധി താദാത്മ്യത്തിനു പ്രയോജകമാവുകയില്ല. കർമ്മം താദാത്മ്യത്തിനു പ്രയോജകമാകയില്ല.*

*ഏവംകാരണതത്വാനാം മോക്ഷോപായതയാപുനഃ*

*നിർമ്മിതിഃപ്രാണിബുദ്ധ്യാദേരതാദാത്മ്യാത് പൃഥക് പൃഥക്*

*ഇപ്രകാരമുള്ള കാരണതത്വങ്ങൾമോക്ഷോപായങ്ങൾ കൂടിയാണ്.പ്രാണികൾ പരസ്പരം താദാത്മ്യമുള്ളവയല്ല, വിഭിന്നങ്ങളാണ്. അതിനാൽ ,അവയുടെ ബുദ്ധിയും വ്യത്യസ്തമായി നിർമ്മിക്കപ്പെട്ടിരിക്കുന്നു.*

*ആസർഗ്ഗപ്രലയാദീനാം ബുദ്ധിർന്നാസ്തി ന യത് ക്വചിത്*

*സുഷുപ്തൗ ജീവബുദ്ധീനാം ലയോ അനന്തസ്യമോക്ഷണേ*

*സർഗ്ഗം മുതൽ ,പ്രലയംവരെ ബുദ്ധി ഒരിക്കലും ഇല്ലാതിരിക്കുന്നില്ല.എന്നാൽ ജീവാത്മാക്കളുടെ ബുദ്ധി സുഷുപ്തി വേളയിൽ വിലയം പ്രാപിച്ച് ഇല്ലാത്തപോലെയാകുന്നു.ഈ ലയം മോക്ഷകാലത്ത് അനന്തമായിരിക്കുന്നു.*

*അഥാനീശ്വരസാംഖ്യാനാം ബുദ്ധേഃസർഗ്ഗോ ന യുജ്യതേ*

*ക്രമാദ്വിനിഗമാഭാവാദിത്യേതത് സൂത്രമുച്യതേ.*

*അടുത്ത സൂത്രം പറയുന്നു.സർഗ്ഗം നിരീശ്വരവാദികളായ സാംഖ്യന്മാർപറയുമ്പോലെ ബുദ്ധിയിൽ നിന്ന് ക്രമത്തിലുണ്ടായി എന്ന നിഗമനത്തിന് തെളിവില്ല എന്ന്.*

***സൂത്രം 88.***

*ന പ്രാണിബുദ്ധിഭ്യോഅസംഭവാത്*

***ഭാഷ്യം***

*സർഗ്ഗം പ്രാണികളുടെ ബുദ്ധിയിൽ നിന്ന് സംഭവിക്കുക എന്നത് അസംഭവ്യമാണ്.*

*ക്രമാദ്ദേവർഷിസർഗ്ഗാദിഃശ്രൂയതേ കസ്യ ബുദ്ധിതഃ*

*ന സംഭവതിസർഗ്ഗോയം തസ്മാദീശോസ്തി ബുദ്ധിമാൻ.*

*ആരുടെ ബുദ്ധിയിൽ നിന്നാണോ ക്രമത്തിൽ ദേവന്മാരും ഋഷിമാരും സൃഷ്ടിക്കപ്പെട്ടിട്ടുള്ളതായി കേട്ടിട്ടുള്ളത് , അത്തരം ഈശ്വരസർഗ്ഗം ജീവാത്മാക്കളുടെ ബുദ്ധിയിൽ നിന്ന് സംഭവിക്കുന്നതല്ല. ഈശ്വരൻ മാത്രമാണ് അത്തരം ബുദ്ധിമാൻ.*

*സൂത്രം 89*

*നിർമ്മായോച്ചാവചംശ്രുതീച്ചനിർമ്മിമീതേ പിതൃവത്.*

*ഭാഷ്യം*

*ഉച്ചവും നീചവുമായവയെ സൃഷ്ടിച്ച അവൻ,പിതാവിനെപ്പോലെ ,ശ്രുതിയും നിർമ്മിച്ചു.*

*ഉച്ചാവചാനി ഭൂതാനി ധർമ്മാധർമ്മാനുസാരതഃ*

*നിർമ്മായനിർമ്മിമീതേസൌ വേദാംസ്തദ്ധിതകാമ്യയാ*

*ധർമ്മാധർമ്മാനുസൃതമായി ഉച്ചനീചങ്ങളായ ഭൂതങ്ങളെ നിർമ്മിച്ച ഈശ്വരൻ അവരുടെ നന്മക്കായി വേദം സൃഷ്ടിച്ചു.*

*യഥാപിതോത്പാദ്യപുത്രാന് അജ്ഞാതൌജ്ഞാപയത്യപി*

*ഹിതാഹിതപരിഹാരൌ വാക്യൈസ്തദ്വദയം പ്രഭുഃ*

*പുത്രന്മാരെ ഉത്പാദിപ്പിച്ച പിതാവ് അവർക്ക് വാക്യങ്ങളും,നന്മലഭിക്കാനുള്ള നിഗൂഢമാർഗ്ഗങ്ങളും ഹിതാഹിത പരിഹാരമാർഗ്ഗങ്ങളും പഠിപ്പിക്കുന്നതുപോലെയാണ് പ്രഭുവായ ഈശ്വരനും ചെയ്തത്.*

***സൂത്രം 90***

*മിത്രോപദേശാന്നേതിചേന്നസ്വൽപ്പത്വാത്*

***ഭാഷ്യം***

*ഈശ്വരന്റേത് നല്ലതും ചീത്തയും ചേർന്ന മിശ്രോപദേശമാണെന്ന വാദത്തെ ഞങ്ങൾ എതിർക്കുന്നു. തിന്മ സ്വല്പ മാണ്.*

*അഥായമീശ്വരോ നൈവഹിതഃപിതൃസമോയതഃ*

*പാപസാധനഹിംസാഭിർമ്മിശ്രയാഗോപദേശനാത്*

*ഇതിചേന്നപ്രധാനാംശഫലസൌഖ്യാധ്യപേക്ഷയാ.അംഗഹിംസാഫലാൽപ്പത്വാന്നാഹിതസ്തദ്വിധാനകൃത്*

*ഈശ്വരൻ പിതാവിനെപ്പോലെ ഹിതകാംക്ഷിയല്ല,പാപസാധനങ്ങളായ ഹിംസാദികളെ മിശ്രമാക്കി ഉപദേശി ച്ചിരിക്കുന്നു എന്നാണെങ്കിൽ,അല്ല, ഇവയെ വിധാനം ചെയ്തവൻ അഹിതകാംക്ഷിയല്ല. പ്രധാനാംശമായ സൌഖ്യാ ദികളെ അപേക്ഷിച്ച് ,അംഗങ്ങളായ ഹിംസാദികളുടെ ഫലം അൽപ്പമാണ്.*

*നനു ക്രത്വംഗഹിംസായാഃപ്രധാനൈകഫലത്വതഃ*

*ന സാമാന്യനിഷേധസ്യ വിഷയത്വം പ്രസജ്യതേ.*

*കുര്യാന്നകുര്യാദിത്യേവം വികല്പസ്ത്വന്യഥാഭവേത്*

*തസ്മാദ്വിശേഷാദന്യത്ര സ്യാധ്യദാഹവനീയവത്.*

*മീമാംസകന്മാരുടെ എതിർപ്പ് ഇങ്ങനെയാണ്:- ഹിംസാദികൾ ക്രതുവിന്റെ അംഗമാവുമ്പോൾ,അതിന് പ്രധാനമായ യാഗഫലമല്ലാതെ സ്വതന്ത്രമായൊരു ഫലമില്ല. അല്ലെങ്കിൽ,ചെയ്യാം ചെയ്യരുത് എന്ന രണ്ടുവിധികളിൽ ഏതെങ്കിലു മൊന്ന് സ്വീകരിക്കേണ്ട അവസ്ഥ വരും.അതിനാൽ, ആഹവനീയാഗ്നിയിലെന്നപോലെ സാമാന്യനിഷേധം , വിശേഷമായ നിഷേധം ,അതിനു വിപരീതമായിട്ട് ഇല്ലാത്ത അവസ്ഥയിൽ മാത്രം സ്വീകരിക്കാവുന്നതാണ്.*

*മാ ഹിംസ്യാത് സർവ്വഭൂതാനി. ഇവിടെ ഒരു മൃഗത്തേയും കൊല്ലരുത് എന്നാണ് വേദവാക്യം.യാഗത്തിൽ ഹോമിക്കേ ണ്ടത് ആഹവനീയാഗ്നിയിലാണ്. ഉപനയനവേളയിൽ കുട്ടിക്ക് ആഹവനീയാഗ്നിയിൽ ഹോമിക്കാനവകാശമില്ലായ്ക യാൽ സാധാരണ അഗ്നിയിൽ ഹോമിക്കാം. അതുപോലെ ,കൊല്ലരുത് എന്ന നിയമം യാഗത്തിൽ സ്വീകരിക്കേണ്ട തില്ല എന്ന് മീമാംസകന്മാർ കരുതുന്നു. ഇതിനെ ഖണ്ഡിക്കുന്നു.*

*അത്രോച്യതേ അംഗഹിംസായാഃസ്യാദപൂർവ്വസ്യഹേതുതാപാപഹേതുശ്ച സാമാന്യഹിംസേത്യേവാവിരോധിതഃ*

*ഹിംസ പ്രധാനകർമ്മത്തിന്റെ (യാഗത്തിന്റെ) അംഗമായാലും ഹിംസതന്നെയാണ്. അത് പാപത്തിന്റെ ഹേതുവാണ്. അതിനാൽ,ഹിംസയുടെ കാര്യത്തിൽ,നാം തമ്മിലുള്ള വിരോധിത്വം ഇല്ലായ്മചെയ്യണം*

*അഥ പ്രബലദുഃഖസ്യാനനുബന്ധിഷ്ടഹേതുതാവിദ്യര്ത്ഥോയം നായുക്തസ്തദഭാവസ്യബോധകഃ*

*മീമാംസകർ പറയുന്നു:- പ്രബലമായ ദുഃഖത്തോട് അനുബന്ധിക്കാതെത്തന്നെ ഇഷ്ടഫലം തരുന്നവയാണ് യാഗവേള യിലെ ഹിംസ. ഈ നഞായുക്തി (മാ ഹിംസ്യാത് എന്ന നിഷേധയുക്തി)അത്തരം ക്രിയകളുടെ അഭാവമുള്ള ഇടങ്ങളി ൽ മാത്രം സ്വീകരിക്കേണ്ടതാണ് എന്നു ബോധിക്കണം.*

*ഇത് ശരിയല്ല.*

*തഥാച സർവ്വാന് മാ ഹിംസ്യാദസ്യദുഃഖാദ്യഹേതുതാ*

*ഹിംസിക്കരുത് മുതലായ നിയമങ്ങൾ , ദുഃഖത്തെ ഉണ്ടാക്കുന്നില്ല എന്നതുകൊണ്ട് സഹായകങ്ങളാണ്.*

*സത്യം യാഗാംഗഹിംസാതോയദ്ദുഃഖം പ്രബലം ന തത്*

*യാഗാംഗമായ ഹിംസയിലും പ്രബലമായ ദുഃഖം ഉണ്ടാവുന്നുണ്ടെന്നത് സത്യമാണ്.*

*പ്രധാനഫലസൌഖ്യാദേർന്നൈയത്യാനാന്തരീയകം*

*അന്യഥാ അതിപ്രസംഗസ്സയാത് പ്രബലത്വാനിരുക്തിതഃ*

*പ്രധാനകർമ്മത്തിന്റെ ഫലമായ സൌഖ്യാദികളെ ആലോചിക്കുമ്പോൾ ,അതിലന്തർഭവിച്ചിരിക്കുന്ന ദുഃഖം ഒരു തടസ്സമായിരിക്കയില്ല .എങ്കിലും പ്രബലത്വം കൃത്യമായി നിർവ്വചിക്കാനാവാത്ത ഒന്നാണ്.ദുഃഖത്തെ നീട്ടിക്കൊണ്ടുപോകുക എന്ന ദോഷം യാഗഹിംസയിലും സംഭവിക്കുന്നുണ്ട്.*

*തസ്മാജ്ജാതിവിശേഷോയം ദുഃഖേഷു പ്രബലത്വതാ*

*പ്രായശ്ചിത്താദി മരണേ പ്രയാഗമരണോ അപി വാ*

*ആത്മഹത്യാകൃതംദുഃഖം തത്ഫലാപേക്ഷയാ ലഘുഃ*

*ദുഃഖത്തിന്റെ പ്രബലത്വം അതിന്റെ ജാതിവിശേഷം കൊണ്ടുണ്ടായതാണ്. ചിലർ പ്രായോപവേശം ചെയ്ത് (പാപനിവൃത്തിക്ക്)പ്രായശ്ചിത്തമരണം വരിക്കുന്നു. മറ്റു ചിലർ പ്രയാഗ മുതലായ പുണ്യസ്ഥലങ്ങളിലെ നദിയിൽ ചാടി ജീവനൊടുക്കുന്നു. ഇതും ആത്മഹത്യ തന്നെ.എന്നാലും,മറ്റ് ആത്മഹത്യകളേക്കാളും ഇവയുടെ ദുഃഖം ലഘുവാണെന്ന് കരുതപ്പെടുന്നു. അത്തരം ആത്മഹത്യ കൊണ്ടുലഭിക്കുന്ന ഫലത്തെ അപേക്ഷിച്ച് ദുഃഖം ലഘുവാണെന്നേ അർത്ഥമുള്ളു.*

*അതഃപ്രത്യവമര്ശം ഹി പ്രാഹ പഞ്ചശിഖോ അപി തത്*

*പഞ്ചശിഖനും ഈ ദുഃഖം ക്ഷമയോടെ സഹിക്കണമെന്നു പറയുന്നു. (പഞ്ചശിഖൻ പുരാതന സാംഖ്യഋഷിയാണ്. കപിലശിഷ്യനായ ആസുരിയുടെ ശിഷ്യനാണ്)*

*സ്വൽപ്പത്വാന്നബലീയസ്ത്വാദ്യത്ര ദുഃഖസ്യഗൌരവം*

*പര്യഗ്നികരണോത്സർഗ്ഗാസ്തത്ര ശ്രുത്യൈവ ദര്ശിതാ*

*സ്വല്പദുഃഖം ക്ഷമിക്കണം . ഗൌരവമേറിയ ദുഃഖം അങ്ങനെയല്ല. ശ്രുതിയിൽ പര്യഗ്നികരണമെന്ന യാഗം ചെയ്യാനുള്ള വിധികൾദർശിക്കാം*

*പഞ്ചസൂനാഗൃഹസ്ഥാനാമിതിസ്മൃതിഷുചോദിതം*

*ന സാമാന്യവിശേഷോക്തിർന്ന ശ്രുന്യേസുതരാം യഥാ*

*രംഗോപജീവിപശുഹാനനരകംശരണം വ്രജേത് ഇതി.*

*സ്മൃതിയിൽ ഗൃഹത്തിൽ അഞ്ചിടത്ത് ഹിംസ നടക്കുന്നതായി കാണുന്നു. ഇതെല്ലാവർക്കും ഉള്ളതല്ല. സാമാന്യമല്ല. രംഗോപജീവി(നടന്)യും കശാപ്പുകാരനും നരകത്തിലാണ് പോവുന്നത്.*

*അഗ്നി,അരകല്ല്,ചൂല്,ആട്ടുകല്ല്,ജലകുംഭം ഇവയാണ് ഗൃഹത്തിലെ അഞ്ചു ഹിംസാസ്ഥാനങ്ങൾ ഇവയിൽ വീണും അരഞ്ഞും ദിനവും അനേകം ജീവികൾ മരിച്ചുപോകുന്നുണ്ട് (മനു 3.68) ഈ ദോഷം തീരാനായി പഞ്ചമഹായജ്ഞങ്ങളാണ് അനുഷ്ഠിക്കേണ്ടത്.*

*ശ്രുതിപ്രസംഗാച്ഛ്രൌതാനാമപൂർവ്വമഥ ചിന്ത്യതേ*

*കർതൃഭോക്തൃഗതം തത്കിമഥവാ പരമേശ്വരേ*

*ശ്രുതിയെക്കുറിച്ച് പറഞ്ഞു. അതിനാൽ പ്രസംഗവശാൽ അപൂർവ്വമെന്ന ശ്രൌതവിധിയെ ചിന്തിക്കുന്നു. അത് കർത്താവിലാണോ ഭോക്താവിലാണോ സ്ഥിതി ചെയ്യുന്നത്. അപൂർവ്വമെന്നാൽ,മുമ്പില്ലാത്തത്.യജ്ഞം അപൂർവ്വഫലം തരുന്നു. യജ്ഞം ചെയ്യുന്ന ഋത്വിക്കിലോ ഫലമനുഭവിക്കുന്ന യജമാനനിലോ പരമേശ്വരനിലോ ഇത് ഇരിക്കുന്നത്.*

### *സൂത്രം 91*

*ഫലമസ്മാദ് ബാദരായണോ ദൃഷ്ടത്വാത്*

***ഭാഷ്യം***

*ബാദരായണൻ ദൃഷ്ടത്വം കൊണ്ട് അസ്മാദ് (എന്നിൽ നിന്ന് ,ബ്രഹ്മത്തിൽ നിന്ന്) എന്നു പറയുന്നു.*

*രാജാദിരോഷതോഷാഭ്യാം ദൃഷ്ടത്വാത് കർമ്മണാംഫലം*

*അസ്മാദ് ബ്രഹ്മാണഏവാഹ ഭഗവാൻ ബാദരായണഃ*

*ലോകത്തിൽ സാധാരണ കർമ്മഫലം രാജാവിന്റെ പ്രീതി,രോഷം എന്നിവയിൽ നിന്ന് ദൃശ്യമാകുന്നു. അതുപോലെ ഇവിടെ ഫലം ഈ ബ്രഹ്മത്തിൽ നിന്ന് എന്ന് ഭഗവാൻബാദരായണൻ.*

*തന്നകർതൃഗതം പുത്രേ ജാതേഷ്ടിഫലദർശനാത്*

*അഥഭോക്തൃഗതോഭോഗഃ കസ്മിന്നിത്യേവചിന്ത്യതേ*

*ഫലം കർത്താവിൽ സ്ഥിതി ചെയ്യുന്നില്ല. കാരണം ജാതേഷ്ടി മുതലായവയുടെ ഫലം കർത്താവിലല്ല,പുത്രനിലാണ് സ്ഥിതി ചെയ്യുന്നത്. ഭോക്താവിലാണോ ഭോഗം ഗമിക്കുന്നതെന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.*

*അന്യോന്യാശ്രയഏവസ്യാദുഭയോ സവ്യപേക്ഷണാത്*

*തസ്മാദ് ദൃഷ്ടതയാ രോഷതോഷാഭ്യാം പരമേശിതുഃ*

*ഹിതാഹിതഫലപ്രാപ്തിഃഫലോദ്ദേശ്യഗതാഭവേത്*

*അങ്ങനെയാണെങ്കിൽ അന്യോന്യാശ്രയദോഷമുണ്ടാവും. ഒന്ന് മറ്റൊന്നിനെ ആശ്രയിച്ച് നില്ക്കുന്നു. അതിനാൽ ലോകത്തിൽ കണ്ടുവരുന്നതുപോലെ ഹിതാഹിതഫലപ്രാപ്തി പരമേശ്വരന്റെ രോഷം,തോഷം എന്നിവയെ ആശ്രയിച്ചിരിക്കും.*

*നാപ്യുദ്ദേശ്യഗതത്വേനവ്യാപാരാന്തരകല്പനം*

*അന്യഥാ രാജസേവാദാവപ്യപൂർവ്വം പ്രസജ്യതേ*

*അത ഏവ ഈശ്വരപ്രീതിപ്രദത്വം കർമ്മണാം ശ്രുതം.*

*ഉദ്ദേശ്യഗതത്വമല്ലാതെ മറ്റൊരു വ്യാപാരം ഫലപ്രാപ്തിക്ക് കൽപ്പിക്കേണ്ടതില്ല. രാജസേവയിലെന്നപോലെയാണ് അപൂർവ്വമെന്ന് അല്ലെങ്കിൽ വിചാരിക്കണം. അതുകൊണ്ടാണ് കർമ്മങ്ങൾഈശ്വരപ്രീതിതരുന്നവയാണെന്ന് ശ്രുതിയുള്ളത്.*

*യേതു ധർമ്മാമൃതമിദം യഥോക്തം പര്യുപാസതേ*

*ശ്രദ്ധാദാനാമത്പരമാ ഭക്താസ്തേതീവമേ പ്രിയാഃ(ഗീത 12.20)*

*ഈ ധർമ്മാമൃതത്തെ ഞാൻ പറഞ്ഞതുപോലെ ആര് ഉപാസിക്കുന്നുവോ, അവൻ ശ്രദ്ധയോടും പരാഭക്തിയോടും കൂടി എന്നിൽ പരമഭക്തനായി,എനിക്ക് അതീവ പ്രിയങ്കരനായി ഭവിക്കുന്നു.*

*രോഷതോഷാദിസത്വേപി ന സംസാരിത്വമീശിതുഃ*

*തദ്വൃത്തത്വാദദുഃഖത്വാന്നിത്യമുക്തതയാപിച ഇതി.*

*ഈശ്വരന് രോഷതോഷാദികള് വേണമെങ്കിൽ പറയാമെങ്കിലും,അവനിൽ സംസാരിത്വമില്ല. നിത്യമുക്തത്വം കൊണ്ടും ദുഃഖാദികളിൽ നിന്ന് മുക്തനാണ്.*

***സൂത്രം 92***

*വ്യുത്ക്രമാദപ്യയസ്തഥാ*

***ഭാഷ്യം***

*വ്യുത്ക്രമം വിപരീതക്രമത്തിലാണ് നടക്കുന്നത്.*

*പ്രലയോവ്യാപൃതത്വാനാം വ്യാപകേഷൂത്ക്രമാന്മതഃ*

*വ്യാപികായാം മൃദിവ്യാപൃഘടാദിലയദർശനാത്. ഇതി.*

*ഇത്യാചാര്യശ്രീ സ്വപ്നേശ്വരവിദ്വദ്വിരചിതേശാണ്ഡില്യശതസൂത്രീയെ ഭാഷ്യേ തൃതീയാദ്ധ്യായസ്യ പ്രഥമമാഹ്നികം .*

*പ്രളയം വിപരീതക്രമത്തിലാണ്. കാര്യം അതാതിന്റെ കാരണത്തിൽ ലയിക്കുന്നു. ഘടാദികൾ അതാതിന്റെ കാരണ ങ്ങളായ കളിമണ്ണ് മുതലായവയിലേക്ക് മടങ്ങുന്നതുപോലെ.*

## *രണ്ടാം ആഹ്നികം*

*ജീവസ്യ ബ്രഹ്മഭാവോഹി മുക്തിരിത്യഭിധീയതേ*

*തദ്വിവേകതയാത്രാപി ഭജനീയവിവേചനം*

*അന്യസ്യകഥമന്യത്വം ഘടേതേതിവിതർക്കയം*

*ജീവാനാം ഭഗവദ്ഭാവേയോഗ്യതാമാഹസൂത്രകൃത്*

*ജീവന്റെ ബ്രഹ്മഭാവത്തെയാണ് മുക്തി എന്നു പറയുന്നത്. അതിന്റെ വിവേകം കൊണ്ട് ഭജനീയത്തെ വിവേചനം ചെയ്യാം. ഒരുവസ്തുവിന് എങ്ങനെ ,ഘടത്തിലെന്നപോലെ ,അന്യത്വം പറയാമെന്ന് വിതർക്കം വരുമ്പോള് സൂത്രകൃത്തായ ഋഷി ജീവന്ന് ഭഗവദ്ഭാവം കൊണ്ടുവരുന്ന യോഗ്യതയെ പറയുന്നു.*

### *സൂത്രം 93*

*തദൈക്യം നാനാത്വൈകത്വമുപാധിയോഗഹാനാദാദിത്യവത്*

***ഭാഷ്യം***

*അതിന്റെ സ്വഭാവം ഏകത്വമാണ്. നാനാത്വം ഉപാധിയോഗം കൊണ്ടും ഉപാധിഹാനികൊണ്ടും സൂര്യനിലെന്നപോലെ സംഭവിക്കുന്നു.*

*സർവ്വംഖല്വിദം ബ്രഹ്മഃ(ഛാ.ഉപ.3.14.1)*

*നേഹനാനാസ്തികിഞ്ചന(കഠോപനിഷത്ത് 4.11)*

*യഥാപ്രകാശയത്യേകഃകൃത്സ്നം ലോകമിമംരവിഃക്ഷേത്രം ക്ഷേത്രി തഥാകൃത്സ്നം പ്രകാശയതി ഭാരത(ഗീത 13.33) ക്ഷേത്രജ്ഞംചാപിമാം വിദ്ധി സർവ്വക്ഷേത്രേഷു ഭാരത(ഗീത 13.2) ഇത്യാദിഭിസ്തസ്യൈകത്വമേവസ്വഭാവഃഅത ഏവയോ നാനാത്വപ്രത്യയഃസ ജീവോപാധിബുദ്ധേരാത്മേനി കൃതഃതതാ ച ശ്രുതിഃ- ഏകധാ ബഹുധാ ചൈവ ദൃശ്യതേജലചന്ദ്രവത്.*

*സിതനീലാദിഭേദേനയഥൈകം ദൃശ്യതേനഭഃ*

*ഭ്രാന്തദൃഷ്ടിഭിരാത്മാപി തഥൈകഃസന്പൃഥക്പൃഥക് (വിഷ്ണുപുരാണം 2.16.12)ഇതി.*

*തതഃപരഭക്തയാ ജീവോപാദിബുദ്ധിഹാനേസതി പുനരേകത്വമപ്യവിരുദ്ധം. യഥാദിത്യസ്യപ്രകാശാത്മനഃ പ്രതിബിംബോപാധിദർപ്പണാധ്യപഗതേരാദ്ധ്യത.*

*ഏകത്വമാണ് ബ്രഹ്മസ്വഭാവമെന്ന് ഛാന്ദോഗ്യം ,കഠോപനിഷത്ത് ,ഗീത എന്നിവയിലെ പ്രസിദ്ധവാക്യങ്ങളുദ്ധരിച്ച് സ്ഥാപിക്കുന്നു. ജീവനിൽ ഉപാധിഭേദങ്ങളോട്ടുകൂടിയ ബുദ്ധി നാനാത്വപ്രത്യയം ജനിപ്പിക്കുന്നത് ,ശ്രുതി പറയുമ്പോലെ ജലത്തിലെ ചന്ദ്രൻ ഒന്നായും പലതായും കാണുന്നതുപോലെയാണ്. നഭസ്സ് ഒന്നേയുള്ളൂ. അത് നീലയായും വെളുപ്പായും നിറം മാറിമാറികാണുന്നു. അതുപോലെ ആത്മാവ് ഏകമാണ്. ഭ്രാന്തദൃഷ്ടിയോടെ നോക്കുന്നവർക്ക് അത് പലതാണെന്നു തോന്നുന്നു. പരഭക്തികൊണ്ട് ഈ ജീവോപാധിബുദ്ധിക്ക് (ഭ്രാന്തദൃഷ്ടിക്ക്)ഹാനിവരുമ്പോൾ,വീണ്ടും വൈരുദ്ധ്യം മാറി ഏകത്വം മാത്രം പ്രതിഭാസിക്കുന്നു. ദർപ്പണത്തിൽ കാണുന്ന പ്രതിബിംബങ്ങളോട്ടുകൂടിയ ആദിത്യനെ ,ആ ഉപാധിയായ ദർപ്പണത്തെ മാറ്റിക്കഴിഞ്ഞാൽ ,ഏകനായി പ്രകാശവാനായി ദര്ശിക്കാം.*

### *സൂത്രം 94*

*പൃഥഗിതിചേന്ന,പരേണാസംബന്ധാത്.*

***ഭാഷ്യം***

*ജീവന്മാർ വെവ്വേറെയാണെന്നതിനെ ഞങ്ങൾ നിഷേധിക്കുന്നു. അങ്ങനെ സ്വയംപ്രകാശിക്കുന്നവക്ക് പരത്തോട് സംബന്ധമുണ്ടാകയില്ല.*

*പൃഥഗേവപരസ്പരമത്യന്തഭിന്നാഃപ്രകാശാത്മനഏവ ജീവാഃഅന്യഥാകശ്ചിന്മുക്തഃകശ്ചിദ്ബദ്ധ ഇതി വ്യവസ്ഥാനസ്യാദിതി ചേത്. ന കഥഞ്ചിദനീശ്വരസാംഖ്യായാം തഥാ സംഭവേപി സേശ്വരസാംഖ്യാനാം തദസംഭവാത്. കഥം. പ്രകാശാത്മനാം പരേണ പരമേശ്വരേണ സഹദ്രഷ്ടൃത്വദൃശ്യത്വലക്ഷണസംബന്ധാഭാവാത് തേഷാം സ്വപ്രകാശതയാദിത്യേനേവ പ്രദീപാനാമപ്രകാശാനാത്. തഥാ ചാനീശ്വരത്വമസര് വ്വജ്ഞത്വം ജ്ഞേയത്വം ച ബ്രഹ്മണഃസ്യാത്. അഥ പ്രകാശയാഃതേഷാം ജാഡ്യപ്രസംഗാത്. നാപി മിഥോബുദ്ധിവൃത്ത്യാപ്രകാശ്യത്വം .തദ്ധി തമോഭിഭൂതൈവ നൈവാന്തഃകരണസത്വവൃത്തയാ. ന ച തദയോഗ്യത്വേ തതസംഭവതി. ന ഖല്വാവരണനിവൃത്താവപി ദീപോ ദീപാന്തരപ്രകാശ്യഇതി,ബാഹ്യാഭ്യന്തരപ്രകാശയോഃകശ്ചിദൌപാധികോപ്യേകധര്മ്മോയേന സ്വയംജ്യോതിരേവായം പുരുഷ (ബൃ.ഉപ. 4.3.9)ഇത്യാദൌ ഗൌണോ ജ്യോതിശ്ശബ്ദഃതസ്മാച്ചിദാത്മാ ജഗത്പ്രകാസകത്വേനൈവ സിദ്ധ്യതീതി ന തത്ര പരാപേക്ഷാ.കിഞ്ച,മനോധര്മ്മഭ്രമത്വധീയോരധിഷ്ഠാനതയാ ചാത്മസിദ്ധിരപ്രത്യൂഹൈവ ബുദ്ധിവൃത്തീനാം തു ഗൌണ ഏവജ്ഞാനത്വ കിം മാനസാത്മനാം ഭേദേ ബുദ്ധിതത്വഭിദാസ്ഥിതാ ബന്ധമോക്ഷവ്യവസ്ഥാനേനിത്യമുക്താത്മനാം കൃതഃ ഇതി.*

*ഏകത്വത്തെ ചിലർ ഖണ്ഡിക്കുന്നതിങ്ങനെയാണ്:- ഓരോ ജീവനും പരസ്പരവും പരമേശ്വരനിൽ നിന്നും വ്യത്യസ്തമാണ്. ഓരോ ജീവാത്മാവും പ്രകാശരൂപമാണ്.അല്ലെങ്കിൽ ഒരാൾ ബദ്ധനും ഒരാൾ മുക്തനുമായിരിക്കുക എങ്ങനെ സംഭവിച്ചു. ഉത്തരം-- നിരീശ്വരസാംഖ്യന്മാർ അങ്ങനെ പറയുന്നു.പക്ഷേ ഈശ്വരവാദികളായ സാംഖ്യർ അതിനെ ഖണ്ഡിച്ചിട്ടുമുണ്ട്. പ്രകാശരൂപികൾക്ക് പരമേശ്വരനുമായി ദൃശ്യം,ദ്രഷ്ടാവെന്ന ബന്ധം ഉണ്ടാവുകയില്ല. പ്രകാശിക്കുന്ന ദീപത്തെ സൂര്യൻ പ്രകാശിപ്പിക്കുന്നില്ല. ഈ ന്യായം സ്വീകരിച്ചാൽ ബ്രഹ്മം സർവ്വജ്ഞത്വം നഷ്ടപ്പെട്ട് ജ്ഞേയത്വം സ്വീകരിക്കുന്നതിനുള്ള സാദ്ധ്യത വരും .*

*ഖണ്ഡനം-- അപ്പോളവ ജഡങ്ങളാണെന്ന് നിങ്ങൾ സമ്മതിക്കുന്നു എന്ന് അർത്ഥം. മിഥ്യാബുദ്ധി കൊണ്ടാണ് അവ പ്രകാശിക്കുന്നതെന്നും എടുക്കാൻ സാദ്ധ്യമല്ല. തമസ്സിനെ മാറ്റുമ്പോളാണ് സത്വഗുണത്താൽ കരണം തെളിയുമ്പോളല്ല അത് വ്യക്തമാകുന്നത്. ബുദ്ധിക്ക് ആത്മാവിനെ പ്രകാശിപ്പിക്കുക അസാദ്ധ്യമാണ്. രണ്ടുദീപങ്ങൾക്കിടയിലെ ആവരണം നീക്കിയാലും ,ഒരു ദീപത്തിന് മറ്റേതിനെ പ്രകാശിപ്പിക്കാനാവില്ല. രണ്ടുദീപങ്ങൾക്കിടയിൽ ഒന്ന് ആന്തരവും മറ്റേത് ബാഹ്യവുമാണ് .അവക്കിടയിലൊരു സമാനഗുണമുണ്ട്. അത് , ആ ഏകധർമ്മം ഔപാധികമാണെങ്കിൽ കൂടി. ഈ പുരുഷൻ സ്വയംജ്യോതിയാണ് എന്നുപറയുമ്പോൾ, ജ്യോതി എന്നശബ്ദം ഗൌണമാണ്. ജഗത്പ്രകാശകത്വം കൊണ്ടാണ് ചിദാത്മാവിനെ സിദ്ധിക്കുന്നത്. അതിന് പരാപേക്ഷ (മറ്റൊന്നിന്റെ സഹായം)വേണം. ആത്മസിദ്ധി, നിസ്സംശയമായി തെളിയുന്നത് ,അത് ബുദ്ധിക്കും മനോധർമ്മഭ്രമതക്കും (സങ്കൽപ്പം)സാക്ഷാത്ജ്ഞാനത്തിനും അധിഷ്ഠാനമായിരിക്കുന്നതുകൊണ്ടാണ്. ജ്ഞാനസുഖാദികൾ ബുദ്ധിവൃത്തിയിൽ സാധാരണഗതിയിൽ ആരോപിക്കുന്നത് സൌകര്യത്തിനു വേണ്ടിയാണ്.ഓരോ ജീവാത്മാവും വ്യത്യസ്തമാണെന്നതിന് എന്താണ് തെളിവ്. ബുദ്ധി വേറെയാണ് എന്നു പറഞ്ഞു. ജീവന്മാർ അനാദികാലം മുതലേ മുക്തന്മാരാണെങ്കിൽ പിന്നെ ബന്ധവും മോക്ഷവും എന്തിനു തീരുമാനിക്കണം.*

*അഥ വികാരിണ ഏവ സത്താത്മാനോ ജ്ഞാനേച്ഛദയസ്തദ്ഗുണാഃജാനാമിഛാമിസുഖീത്യാദിപ്രത്യയാദിതി മതം നിരസ്യന്നാഹ-*

*സത്തയായ ആത്മാക്കൾ വികാരികളാണെന്നും ജ്ഞാനം ഇഛ എന്നിവ ഇവയുടെ ഗുണങ്ങളാണെന്നും എടുക്കുന്ന പക്ഷം , ഞാനറിയുന്നു, ഞാനിഛിക്കുന്നു,ഞാൻ സുഖിയാണ് മുതലായ പ്രത്യയങ്ങൾ വരും. ആ മതത്തെ നിരസിക്കുന്നു.*

***സൂത്രം 95.***

*ന വികാരിണസ്തുകരണവികാരാത്*

***ഭാഷ്യം***

*വികാരികളല്ല.കരണങ്ങൾക്കേ വികാരം സംഭവിക്കുന്നുള്ളു.*

*ന ജ്ഞാനാദിവികാരവന്തആത്മാനോഭവിതുമർഹന്തി.*

*കുതഃസുഖോപലംഭാദേഃകരണഗതത്വേനജ്ഞാനാദിനാമുപപത്തേരാത്മനാമവികാരിത്വാത്.*

*തഥാഹി-സുഖോപലബ്ധിഃസകരണികാ ഇത്യനുമാനേ താദൃശകരണസംബന്ധസ്യതാദാത്മ്യേന സത്താദ് സുധാദയോനാത്മവികാരഃആത്മനിപ്രതീതത്വാത് ,ഗൌരത്വാദിവത് –ഇത്യനുമാനാച്ച. ഏവമഹന്ത്വസ്യാപി കാരണതാദാത്മ്യേനൈവ മനസാഗ്രഹണം.സുഷുപ്തൌ മനോലയേ തദഗ്രഹണം .കാലോപാധീനാം കാലത്വവദിതി ദിക്.*

*ആത്മാക്കൾ ജ്ഞാനാദിവികാരങ്ങൾക്ക് അർഹരാകുന്നില്ല. എന്തുകൊണ്ട്. സുഖാദികളുടെ അനുഭവംകൊണ്ട് അവ കരണങ്ങൾക്കധീനമായിരിക്കയാൽ ജ്ഞാനാദികളും ഉപപത്തമാകുന്നു. അതിനാൽ ആത്മാവ് അവികാരിയാണ്. സുഖാനുഭവം കരണങ്ങളിലൂടെയേ സാധിക്കൂ എന്ന അനുമാനം ,അത്തരം കരണവുമായി ബന്ധമില്ലാത്ത ആത്മാവിനെ അതുമായി താദാത്മ്യം പ്രാപിപ്പിച്ച് ബന്ധപ്പെടുത്തുന്നു. സുഖാദികൾആത്മാവിന്റെ വികാരങ്ങളല്ല.അവ ആത്മാവിൽ പ്രതിഫലിച്ച് ദൃശ്യമാവുന്നു. ഉദാഹരണമായി, ഞാൻ വെളുത്തവനാണെന്ന് ശരീരത്തിന്റെ വെളുപ്പിനെ ആത്മാവി ൽ ഒരാൾ പ്രതിഫലിപ്പിച്ചുപറയുന്നു. അതുപോലെയാണ് കാരണവുമായി താദാത്മ്യം പ്രാപിപ്പിച്ച് മനസ്സ്, തന്നെ ഗ്രഹിക്കുന്നതും . സുഷുപ്തിയിൽ മനോലയം വന്ന് അമനസ്സാവുമ്പോൾ ആ ഗ്രഹണം സാദ്ധ്യമാവുന്നില്ല. കാലത്തിന്റെ ഉപാധികൾ കാലത്തെ ഗ്രഹിപ്പിക്കുന്നതുപോലെയാണിതും.*

*അഥ കഥംജീവസ്യബ്രഹ്മഭാവ ഇത്യപേക്ഷായാമാഹ*

*എങ്ങനെ ജീവൻ ബ്രഹ്മമാകുന്നു എന്നു പറയാം.*

***സൂത്രം 96.***

*അനന്യഭക്ത്യാതദ്ബുദ്ധിർബുദ്ധിലയാദത്യന്തം*

***ഭാഷ്യം***

*അനന്യഭക്തികൊണ്ട് .തന്റെ ബുദ്ധി ബുദ്ധിയിൽ, അത്യന്തം ലയിപ്പിച്ചിട്ട്.*

*പുരുഷഃസപരഃപാർത്ഥഃഭക്ത്യാലഭ്യസ്ത്വനന്യയാ*

*യസ്യാന്തസ്ഥാനിഭൂതാനി യേനസർവ്വമിദം തതം(ഗീത. 8.22) ഇതി ശ്രുതം. തഥാ നൃസിംഹപുരാണേ –*

*ഭക്ത്യൈകലഭ്യേപുരുഷേപുരാണേ*

*മുക്തൌകിമർത്ഥംക്രിയതേ ന യത്നഃ ഇതി.*

*തസ്മാദ് പരഭക്തിമാത്രേണ ബുദ്ധേരത്യന്തലയേ സതിബ്രഹ്മാനന്ദാവാപ്തിലക്ഷണാമുക്തിരിത്യർത്ഥഃതഥാ ച തദീയ ബുദ്ധിവിലയപ്രാഗഭാവാസഹവൃത്തിബ്രഹ്മാനന്ദാവാപ്തിർമ്മുക്തിരിതി തല്ലക്ഷണം സൂചിതം. അത്ര ബുദ്ധിർജീവോപാധിർമ്മതാഭഗവത ഏവ ബുദ്ധിതത്വാഭ്യപഗമാത്.*

*ഗീത പറയുന്നു:- ഹേ,പാർത്ഥാ, പരമപുരുഷൻ -ആരിൽസർവ്വവും ഇരിക്കുന്നുവോ,ആരാൽ സർവ്വഭൂതങ്ങളും വ്യാപിച്ചിരിക്കുന്നുവോ ,ആ പുരുഷൻ,അനന്യഭക്തിയാൽ പ്രാപിക്കപ്പെടുന്നു. ഭക്തിയാൽ പ്രാപിക്കാവുന്ന ആ പുരുഷനിരിക്കെ, മുക്തിക്കുവേണ്ടി പ്രയത്നിച്ചുകൂടേ എന്നാണ് നൃസിംഹപുരാണത്തിന്റെ ചോദ്യം. പരഭക്തികൊണ്ട് ബുദ്ധി അത്യന്തലയം*

പ്രാപിക്കുന്ന ബ്രഹ്മാനന്ദലക്ഷണത്തോടുകൂടിയ മുക്തി പ്രാപിക്കാനാണ് പ്രയതിക്കേണ്ടത്. ലക്ഷണം ബ്രഹ്മാനന്ദമാണ്. അതാകട്ടെ,ബുദ്ധിവിലയിക്കും മുമ്പ് (പ്രാഗഭാവം)ഉണ്ടായിരുന്നുമില്ല. ജീവാത്മാവിനെ സീമിതനാക്കുന്ന ഉപാധി ബുദ്ധിയാണ്. ഭഗവാനിൽനിന്നുതന്നെയാണ് ബുദ്ധിതത്വം ഉണ്ടായത്.

അഥ ബ്രഹ്മാനന്ദാവാപ്തേഃ സിദ്ധത്വേനാ പുരഷാര്ത്ഥത്വമിതിചേത്.ന,ഗ്രാമാദിവദ്വിശിഷ്ടതയാ പുമര്ത്ഥത്വാത്.അന്യഥാ ഇദംസുഖം അത്രസുഖത്വം,ഇതി ജ്ഞാനാത് ജാതേര്ന്നിത്യതയാ തദ്വിശിഷ്ടസ്യ പുമര്ത്ഥഭാവപ്രസംഗാത്. ഈഹാകൃത്യോര് വികല്പ്പത്വാഭാവാത്.തസ്മാദസിദ്ധോപരാഗേണസിദ്ധേ അപിഛരാകൃതി ഇതി.

ബ്രഹ്മാനന്ദം ആത്മാവിന് എപ്പോഴുമുള്ളതാണെങ്കിൽ അതിനെ ഒരു ലക്ഷ്യമായെടുത്ത് മനുഷ്യന് പ്രവർത്തിക്കേണ്ടതില്ലല്ലോ എന്ന തർക്കത്തെ ഖണ്ഡിക്കുന്നു. ഗ്രാമത്തെപ്പോലെ അത് വിശിഷ്ടത്വം കൊണ്ട് പുമർത്ഥമായിത്തീരുന്നു. അല്ലെങ്കി ൽ,ഇതാണ് സുഖം,സുഖത്വമെന്നാലിതാണ് എന്നറിയുന്നതുകൊണ്ട് ജനിക്കുന്ന നിത്യത കൊണ്ട്,ആ അറിവുള്ളവനും നിത്യത നേടുന്നു. അറിവുപോലെ ജിജ്ഞാസക്കോ ഇഛക്കോ മനുഷ്യനെ ജാതിയിൽനിന്ന് വേർതിരിക്കാനാവില്ലല്ലോ. ഇഛയും ജിജ്ഞാസയും ഇതരമൃഗങ്ങള്ക്കുമുണ്ട്. കാമവും ഇഛയും വികല്പങ്ങളാണ് .

കൃത്യസാദ്ധ്യജ്ഞാനം പ്രതിബന്ധകമിതി ചേത്.ശ്യേനാദൌ ബലവദനിഷ്ടാനുബന്ധിത്വതിരോധാനാദിവോത്കടരാഗേണകൃത്യസാദ്ധ്യത്വമപി തിരോധായപ്രവര്ത്തിതമിതി കിമനുപപന്നം. ആനന്ദം ബ്രഹ്മണോ രൂപം തച്ച മോക്ഷേ പ്രതിഷ്ഠിതമിത്യാഗമാദപി തഥാത്വമദ്ധ്യവസേയമിതി.

പ്രയത്നം കൊണ്ട് കിട്ടുക അസാദ്ധ്യമാണെന്ന ജ്ഞാനം ഒരു പ്രതിബന്ധമാവുകയില്ലേ എന്ന് ത ർക്കം പറയുന്നു. ശ്യേനയാഗത്തിലെന്നപോലെ ഉത്കടരാഗം (എന്തെങ്കിലും സാധിക്കാനുള്ളത്),അതിനെ തുട ർന്നു വന്നേക്കാവുന്ന ദുഷ്ഫലജ്ഞാനത്തെ മറച്ചുകളയുന്നു. ഇവിടെയും പ്രയത്നം കൊണ്ട് കിട്ടുകയില്ല എന്ന ജ്ഞാനത്തെ ,ഉത്കടമായ രാഗം മറക്കുന്നതിനാൽ ,കര്മ്മം ചെയ്യാൻപ്രേരിതനാവുന്നു. ആനന്ദമാണ് ബ്രഹ്മലക്ഷണമെന്ന് ആഗമം പറയുന്നു. അതാകട്ടെ,മുക്തിയിലാണ് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ മുക്തിക്കായി പ്രയതിക്കുകതന്നെ വേണം.

അത പരഭക്തിസിദ്ധൌ ജീവനാദൃഷ്ടഭോഗവദ്ഇതരേഷാമപൂർവ്വാണാമപി ഭോഗേനൈവ ലയ ഇത്യനിർമ്മോക്ഷ ഏവ സ്യാദിത്യത ഉച്യതേ.

പരഭക്തി സിദ്ധിച്ചാലും ചിലപ്പോൾ മോക്ഷം ലഭിക്കയില്ല. എങ്ങനെയെന്നാൽ, അനേകം ജന്മങ്ങളായി ഈട്ടംകൂടിയ ഭോഗംകൊണ്ട് കാണാത്ത മരുഭൂമിപോലെ പരന്നുകിടക്കുന്ന തൃഷ്ണമുഴുവനും സത്കർമ്മം കൊണ്ട് വിലയം പ്രാപിക്കണ്ടേ. ഈ വാദത്തെ എതിർക്കുന്നു.

### സൂത്രം 97.

ആയുശ്ചിരമിതരേഷാം തുഹാനിരനാസ്പദത്വാത്

**ഭാഷ്യം**

ആയുസ്സുള്ളവരെയേ മോക്ഷം തടസ്സപ്പെടുന്നുള്ളു. മറ്റേതാകട്ടേ,(കാണാത്ത മരുഭൂമി .)അതിന് ആസ്പദമായത് നശിക്കുന്നതോടൊപ്പം തന്നെ നശിച്ചുപോകുന്നു.

ആത്മരതൌ സത്യാം തസ്യതാവദേവചിരം യാവന്നവിമോക്ഷ്യേ അഥ സംപത്സ്യേ(ഛാ.ഉപ 6.14.2)ഇതി.തഥാ (വിഷ്ണുപുരാണം 1.2.20)ഃ-

ധർമ്മാർത്ഥകാമൈഃകിം തസ്യമുക്തിസ്തസ്യകരേസ്ഥിതാ

സമസ്തജഗതാം മൂലേ യസ്യഭക്തിഃസ്ഥിരാത്വയി.

*തഥാച,ആയുർജ്ജീവനാദൃഷ്ടം തന്മാത്രമേവചിരം പരഭക്തൌ സത്യാമപി മുക്തിപ്രതിബന്ധകം താവദേവജീവന്മുക്തിഃ ഇതരേഷാം ധർമ്മാധർമ്മാണാം ജീവനാദൃഷ്ടലയേസംതി ബുദ്ധേരത്യന്തലയേ ഭോഗാസ്പദസ്യാഭാവാദ്ധാനിര്ഭോഗാഭാവ ഏവേതി നാനിമോക്ഷഇതി ബുദ്ധേരപിവികാര്യത്വേന കാരണത്വാത്.നാപിതദൃഷ്ടാഹേതുത്വം കാരണാന്തരാഭാവേ ഫലാനിഷ്പത്താവപി ഹേതുത്വാക്ഷതേ,തസ്യഭഗവത്തോഷരോഷരൂപസ്യാപിലയഃകാലാത് പ്രലയസാമഗ്രീതോയ യഥാംഗാപൂര് വ്വാണാമംഗവൈഗുണ്യാദജനിതപരമാപൂപൂര് വ്വാണാം ലയ ഇതി.ബ്രഹ്മാര്പ്പണം തു പ്രതിബന്ധകീഭൂത കര്മ്മണാമബന്ധായേതി സര് വ്വമനവദ്യം.പരമ്പരയൈവജ്ഞാനാഗ്നിനാ കര്മ്മക്ഷയ ഇതി.*

*പരമപുരുഷനിൽ ഭക്തി ജനിച്ചാൽ ശരീരമുക്തി വരെയേ താമസമുള്ളു അവനെ ലഭിക്കാൻ. സർവ്വപ്രപഞ്ചങ്ങൾക്കും മൂലകാരണമായ നിന്നി ൽ ഭക്തി ജനിച്ചവന്ന് സദാചാരമോ ധനമോ കാമമോ എന്തിന് . മുക്തി അവന്റെ കയ്യിൽത്തന്നെ കിട്ടിയല്ലോ. അങ്ങനെയിരിക്കെ ആയുസ്സ് ഇവിടെ,ഈ ജന്മത്തെ ഉളവാക്കിയ കാണാത്ത മരുഭൂമിയാണ്. പരഭക്തി ജനിച്ചശേഷമുള്ള മോക്ഷതടസ്സം അത്രയേയുള്ളു. മരണംവരെ ജീവന്മുക്തിയേ സാദ്ധ്യമാവുന്നുള്ളു. കാണാത്ത മരുഭൂമി , ശരീരം നശിക്കുന്നതോടെ ലയം പ്രാപിക്കുന്നു. ഇല്ലാതാവുന്നു. അതോടെ അന്തഃകരണങ്ങളും ലയം പ്രാപിക്കുന്നു. ഫല പ്രാപ്തിയില്ലാത്ത സദാചാരങ്ങൾക്കോ മറ്റ് ആചാരങ്ങൾക്കോ അവിടെ ഇടമില്ലായ്കയാൽ,സർവ്വവും അവിടെലയിച്ച് തിരോധാനം പ്രാപിക്കുന്നു. അവ പിന്നെ ഒരനുഭവവും ഉണ്ടാക്കുന്നില്ല. അതിനാൽമുക്തി ലഭിക്കായ്ക എന്നൊന്ന് സംഭവിക്കുന്നേയില്ല. മാറ്റത്തിനു വിധേയമായ അന്തഃകരണമാണ് മോക്ഷം ലഭിക്കാത്തതിനുള്ള ഹേതു. അതുതന്നെ മുഴുവനായി ലയിച്ചാൽ മോക്ഷം ലഭിക്കാതിരിക്കുന്നതെങ്ങനെ. കാണാത്തമരുഭൂമികളാണ് ഫലങ്ങൾക്ക് ഹേതു. അത് പ്രഭുവിന്റെ തോഷമോ രോഷമോ ആയി വ്യക്തമാക്കപ്പെടുന്നു. അതും ക്രമത്തിൽ വിലയം പ്രാപിക്കയെ പ്രലയിക്കയോ ചെയ്യുന്നു. എങ്ങനെയെന്നാൽഒരു പ്രധാനത്തിന്റെ അപൂർവ്വഫലം അതിന്റെ അംഗങ്ങളുടെ അനുഷ്ഠാനത്തിന്റെ പിഴവുകൊണ്ട് ലഭിക്കാത്തതുപോലെ. ഈ തർക്കത്തിൽ സകല കർമ്മഫലവും പുരുഷോത്തമനിൽ അർപ്പിതമാകയാൽ അവ ബന്ധിക്കുന്നതേയില്ല. ഫലരൂപമായ വാസനകൾ ജ്ഞാനാഗ്നിയാൽ കർമ്മക്ഷയം വരുന്നതോടെ മുഴുവനായി നശിക്കുന്നു.*

### *സൂത്രം 98*

*സംസൃതിരേഷാമഭക്തിഃസ്യാന്നാജ്ഞാനാത് കാരണാസിദ്ധേ.*

***ഭാഷ്യം***

*ഭക്തിയില്ലായ്മകൊണ്ടാണ് സംസൃതി ഉണ്ടാവുന്നത്. ജ്ഞാനമില്ലായ്മ കൊണ്ടല്ല. ജ്ഞാനമില്ലായ്മയാണ് കാരണമെന്ന് സിദ്ധിക്കുന്നില്ല.*

*അഥ ജീവസ്യസംസാരഃകിമജ്ഞാനകൃതോമതഃ*

*ഉതാഭക്തികൃതസ്തത്ര സൂത്രമേതം പ്രവര്ത്തതേ.*

*ജീവന്റെ സംസാരം അജ്ഞാനകൃതമാണെന്ന് ഒരു കൂട്ടരും ഭക്തിയില്ലായ്മ കൊണ്ടാണെന്ന് മറ്റൊരുകൂട്ടരും പറയുന്നുണ്ട്. ഇതിലേതു ശരിയെന്നു നിർണ്ണയിക്കാനാണ് ഈ സൂത്രം.*

*സ്വർഗ്ഗോഥജീവന്മുക്തത്വം മുക്തിരേഷാം ത്രയീഗതിഃജീവന്മുക്തിഃപരാഭക്തിസ്തദസിദ്ധസ്തു സംസൃതിഃ*

*ജീവന് മൂന്നുപഥങ്ങളുണ്ട്. ജീവന്മുക്തി,സ്വർഗ്ഗം ,മുക്തി. ജീവന്മുക്തി പരാഭക്തിതന്നെ. അത് ലഭിക്കാതെ വരലാണ് സംസൃതി (സംസാരം).*

*സാപിഭക്തേഃകാമനാനാമഭാവാദേവതിഷ്ഠതി ഭക്തൌ സത്യാം നിവർത്തേത തഥാ ചോക്തം മഹർഷിഭിഃ*

*ഭക്തിയുടെ അഭാവം കൊണ്ടുള്ള ഈ സംസാരം ഭക്തിലഭിക്കുന്നതോടെ അപ്രത്യക്ഷമാവുന്നു എന്ന് മഹർഷിമാ ർ പറഞ്ഞിട്ടുണ്ട്.*

*താവദാതിംസ്തൃസാ വാഞ്ഛാ താവന്മോഹസ്തഥാസുഖം*

*യാവന്നായാതിശരണം ത്വമശേഷാഘമോചനം (വിഷ്ണുപുരാണം 1.9.72).*

*നിന്നെ ശരണം പ്രാപിക്കുന്നതുവരെ ഒരാളെ വാഞ്ഛയും മോഹവും അസുഖവും സുഖവും പിന്തുടരുന്നു.നീ അശേഷപാപങ്ങളേയും മോചിപ്പിക്കുന്നു.*

*തത്വാജ്ഞാനകൃതാസൃഷ്ടിജ്ഞാനാത്തദ്ധ്വാനിരിഷ്യതേ*

*രജ്ജുസര്പ്പാദിഹേതുനാമഭാവാത്തദസംഭവാത്*

*സൃഷ്ടി ഉണ്ടായത് സത്യത്തെക്കുറിച്ച അജ്ഞാനം കൊണ്ടാണെന്നും ജ്ഞാനമുണ്ടാവുമ്പോൾ സൃഷ്ടി ഇല്ലാതാവുമെന്നും ചിലർപറയുന്നു. കയറിൽ പാമ്പിനെ ഉണ്ടാക്കാൻ ഹേതുവൊന്നുമില്ലായ്കയാൽ,ജ്ഞാനം കൊണ്ട് അതിനെ ഇല്ലാതാക്കാനും അസാദ്ധ്യമാണ്.*

*ജന്മാനി ഘോരയമകിങ്കരതാഡനാനി*

*ദൈന്യാനിതാനി തപനാത്മജദര്ശനാനി*

*ജന്തോരഹമ്മമതരംഗകുരംഗതൃഷ്ണാ-*

*കൃഷ്ണാംഘ്രിപങ്കജപരാങ്മുഖതാനുഭാവഃ*

*ഘോരമായ യമകിങ്കരതാഡനം കൊണ്ട് അനേകജന്മങ്ങൾ ക്ലേശിക്കുന്നു. സൂര്യപുത്രനായ യമനെ കണ്ട് ദൈന്യതയോടിരിക്കുന്നു. ജന്തുക്കളുടെ അഹം,മമ മുതലായ തരംഗങ്ങൾ കുരംഗതൃഷ്ണയാണ്. കൃഷ്ണന്റെ പദകമലങ്ങളിൽഭക്തിയില്ലാത്തതിന്റെ അനുഭവമാണ്.*

### *സൂത്രം 99*

*ത്രിഷ്യേഷാം നേത്രാമിശബ്ദലിംഗാക്ഷഭേദാദ്രുദ്രവത്.*

***ഭാഷ്യം***

*രുദ്രനെപ്പോലെ ജീവാത്മാക്കൾക്ക് മൂന്നുനേത്രങ്ങളുണ്ട്. ശബ്ദം,ലിംഗം,അക്ഷം.*

*ഏഷാം ജീവാനാം ത്രീണിനയനാനി ,സാധനാനി ,അര്ത്ഥപ്രമിതൌ പ്രമാണഭൂതാനീതി യാവത്, പ്രമിത്വാവിശേഷേപി കരണാത്രൈവിദ്ധ്യാത് ത്രൈവിദ്ധ്യം. താനി യഥാജ്ഞാനമായായോഗ്യപദാര്ത്ഥരൂപശ്ശബ്ദഃശാബ്ദപ്രമാകരണാ. തസ്യ പ്രഥമമഭിധാനമലൌകികഭക്തേസ്തദ്സാധനതാദൌപ്രാധാന്യകഥനാര്ത്ഥം. തഥാ ജ്ഞായമാനവ്യാപ്യപക്ഷധര്മ്മ ലിംഗജ്ഞാനമനുമിതികരണമസ്മാകം സത്കാര്യത്വാജ്ഞായമാനത്വമപ്യവിരുദ്ധം. പ്രത്യക്ഷപ്രമിതികരണാന്യക്ഷാണി വിഷയസംബന്ധാനി താനി ച മനശ്ശോത്രത്വക്ചക്ഷുരസനഘ്രാണാനിഷഡ്സ്വസംബന്ധേനാന്തഃകരണസ്യ തമോഭിഭൂയ ചിദാത്മപ്രകാശമാനാര്ത്ഥാകാരാം സത്വവൃത്തിം ജനയന്തി,അത ഏവോക്തം സര് വ്വദ്വാരേഷു ദേഹേസ്മിന് പ്രകാശ ഉപജായതേ (ഗീത 14.11)ഇതി.*

*വസ്തുസ്വഭാവത്തെ നിർണ്ണയിക്കാൻ മൂന്നുനേത്രങ്ങൾ ,ജ്ഞാനസാധനങ്ങൾ ജീവാത്മാവിനുണ്ട്. ജ്ഞാനം ഒന്നുതന്നെ. പക്ഷേ അതു ലഭിക്കാനുള്ള ഉപകരണങ്ങൾ മൂന്നുവിധമാണ്. ജ്ഞാനയോഗ്യമായ പദം,പദത്തിന്റെ അർത്ഥം എന്ന രൂപത്തിലുള്ള ശബ്ദം,. ശബ്ദംകൊണ്ട് പ്രമ(ജ്ഞാനം)ജനിപ്പിക്കൽ. അതിനെ പ്രാഥമികമായി പറയുന്നത് അലൌകിക ഭക്തിക്കുള്ള സാധനം വെളിപ്പെട്ട് (പ്രകാശിതമായ)ശബ്ദമായതുകൊണ്ടാണ്. ലിംഗജ്ഞാനം കൊണ്ട് അനുമാനം അഥവാ അനുമിതിജ്ഞാനം ലഭിക്കുന്നു. ലിംഗജ്ഞാനം പക്ഷം .സാദ്ധ്യം എന്നിവയിലിരിക്കുന്നു. കാരണത്തിൽ കാര്യം മറഞ്ഞിരിക്കുന്നതിനാൽസത്കാര്യത്തിൽജ്ഞായമാനത്വം വിരുദ്ധമല്ല. വിഷയസംബന്ധം കൊണ്ട്പ്രത്യക്ഷജ്ഞാന മുണ്ടാക്കുന്ന ഇന്ദ്രിയങ്ങളാണ് അക്ഷങ്ങൾ. അവ ആറെണ്ണം. മനസ്സ്,ശ്രോത്രം,ത്വക്,ചക്ഷു,രസന,ഘ്രാണം . ഇവ അന്തഃ കരണവുമായുള്ള സംബന്ധത്താൽ തമസ്സിനെ അകറ്റി ചിദാത്മപ്രകാശമാനമായ സത്വഗുണത്തെ ഉണ്ടാക്കു ന്നു. അങ്ങനെ വസ്തു രൂപമെടുത്ത് ബോധമനസ്സിനാൽ പ്രകാശിതമാവുന്നു. അതിനാൽ ഗീതയിൽസർവ്വദ്വാരങ്ങളി ലൂടെയും ദേഹത്തിൽ പ്രകാശം ഉണ്ടാവുന്നതായി പറയുന്നു.*

*കുന്നിൽനിന്ന് പുകവരുന്നു. അവിടെ തീയുണ്ട്. ഇതിൽത്തീയാണ് തെളിയിക്കേണ്ടത്. അതിനാൽ തീ സാദ്ധ്യം.( അനുമേ യം, ധർമ്മം). സാദ്ധ്യം എവിടെകാണുന്നുവോ അത് പക്ഷം. (കുന്ന്). ലിംഗം അഥവാ ലക്ഷണം –ഹേതു-പുക.ആ ലക്ഷ ണം വെച്ചാണ് തീയുണ്ടെന്ന് തെളിയുന്നത്. ഈ അനുമിതിജ്ഞാനം ലിംഗവും സാദ്ധ്യവും തമ്മിൽ വ്യാപ്തി ഉണ്ടെങ്കിലേ പ്രമാണമാവുകയുള്ളു. അനുമിതിയുടെ സമയത്ത് ലിംഗം അവിടെ ഉണ്ടായില്ലെന്നുവരാം. പിന്നീട് അതവിടെ കണ്ടുവെ ന്നും വരാം. സത്കാര്യവാദപ്രകാരം കാര്യം എപ്പോഴും കാരണത്തിൽ നേരത്തെ ഉണ്ടായിരിക്കും. ലിംഗം മറഞ്ഞോ വ്യക്തമായോ കാര്യത്തിൽ ഇല്ലാതിരിക്കയില്ല.*

*ജീവബുദ്ധിരൂപമനസോദുഃഖാദിവികാരാസ്തുനാജ്ഞാതാഃസന്തീത്യാത്മപ്രകാശേനൈവ പ്രകാശ്യന്ത ഇതി ന തത് സത്വവൃത്ത്യവകല്പനം ഗൌരവാത്.ഏതദേവസാക്ഷിഭാസ്യത്വം. ഏവം ശബ്ദാനുമാനപ്രത്യക്ഷഭേദാത് ത്രീണ്യേവ.യഥാ രുദ്രസ്യത്രീണിചക്ഷുരധിഷ്ഠാനാനിനാധികാനി ന ന്യൂനാനി തദ്ദച്ചന്ദ്രസൂര്യാഗ്നിരൂപത്വചിഹ്നാനി.ഉപമാനം തു ശക്തിഗ്രഹ മാത്രാർത്ഥം ,തച്ചസാമാന്യതോദൃഷ്ടാന്തമാനസഹകാരേണ പ്രസിദ്ധപദസാമാനാധികരണ്യാത് കവികാവ്യപരിഷേദ വന്മനസാപി സംഭവതീതി ത്രിഷ്വേവാന്തർഭൂതമിതി ന പൃഥക്.പ്രമാണവിചാരോസ്മാഭിന്യായതത്വനികഷേ വേദാന്തത ത്വനികഷേ ച നിരൂപിത ഇതി നേഹപ്രതന്യതേ.*

*ജീവന്റെ മനസ്സിൽ ബുദ്ധിരൂപമായിരിക്കുന്ന ദുഃഖാദിവികാരങ്ങൾഅജ്ഞാതങ്ങളല്ല. അവ ആത്മപ്രകാശത്താൽ പ്രകാശിക്കപ്പെടുന്നു.അതിനാൽസത്വവൃത്തിയുടെ വികൽപ്പം കൊണ്ട് എന്ന് വിചാരിക്കേണ്ട ആവശ്യം വരുന്നില്ല. സാക്ഷിയാൽ പ്രകാശിപ്പിക്കപ്പെടുന്നു എന്നതിനർത്ഥം ആത്മാവിനാൽപ്രകാശിക്കപ്പെടുന്നു എന്നാണ്. ജ്ഞാനസാധന ങ്ങൾ മൂന്നേയുള്ളു. ശബ്ദം,അനുമാനം,പ്രത്യക്ഷം.രുദ്രന് മൂന്നു കണ്ണുള്ളതുപോലെ. ഒന്നുകുറവുമില്ല, ഒന്നു കൂടുതലുമില്ല. ആ മൂന്നു രുദ്രനേത്രങ്ങൾ ചന്ദ്ര,സൂര്യ,അഗ്നി എന്നീ രൂപചിഹ്നങ്ങളാണ്. ഉപമാനങ്ങൾ രുദ്രപദത്തിന്റെ യഥാർത്ഥ അ ർത്ഥം ഗ്രഹിക്കാൻ സഹായിക്കുന്നതിനായിട്ടാണ്. ഇവിടേയും അങ്ങനെത്തന്നെ. കവികാവ്യപരിഷേദത്തിലെന്ന പോലെ മനസ്സ് സ്വയം സമാനതോദൃഷ്ടമെന്ന ഉപമാനത്തിന്റെ സഹായത്തോടെ,പ്രസിദ്ധമായ പദവും അപ്രസിദ്ധ മായ പദവും ഒരേ വസ്തുവിന്റെ പേരുകളാണെന്ന് ഗ്രഹിക്കുന്നു. ന്യായതത്വനികഷത്തിലും വേദാന്തതത്വനികഷത്തിലും ഇത് വിശദമാക്കിയിരിക്കയാൽ കൂടുതലായി വിസ്തരിക്കുന്നില്ല. (ശിവന്റെ വലത്തുകണ്ണ് സൂര്യനും ഇടത്തുകണ്ണ് ചന്ദ്രനും. ക്രമത്തിൽ പ്രത്യക്ഷജ്ഞാനവും അനുമിതിജ്ഞാനവും .നെറ്റിക്കണ്ണ് അഗ്നി പഞ്ചാഗ്നി അഞ്ച് ഇന്ദ്രിയങ്ങള്).*

*മേഘംകണ്ടാൽ മഴ പ്രതീക്ഷിക്കുന്നു.അത് പൂർവ്വവത്. നമുക്ക് മുമ്പ് ആ അനുഭവമുണ്ടായിട്ടുണ്ട്. നദിയിൽ പൊങ്ങിയ ജലം കണ്ടിട്ട് ,അവിടെ മഴ ഉണ്ടായിട്ടുണ്ടെന്നനുമാനിക്കുന്നത് ശേഷവത്. കൊമ്പുള്ള മൃഗത്തെ കണ്ട് അതിന് വാലു മുണ്ടാവാമെന്ന് അനുമാനിക്കുന്നത് സാമാന്യതോദൃഷ്ടം. അത് സാമാന്യമായി കാണുന്ന നിയമമാകയാൽ. ന്യായ, അദ്വൈതകാരന്മാർ ഉപമാനത്തെ ജ്ഞാനസാധനമായി സ്വീകരിച്ചിട്ടുണ്ട്. ഹരിഭദ്രന്റെ സദ്ദർശനസമുച്ചയം പറയു ന്നു:-*

*പ്രസിദ്ധവസ്തുസാധർമ്മ്യാദപ്രസിദ്ധസ്യസാധനം*

*ഉപമാനം സമാഖ്യാതം യഥാ ഗൌർഗ്ഗവയസ്തഥാ.*

*ഗവയം (കാട്ടുകാള) പശുവിന്റേതുപോലുള്ളതാണെന്ന് അറിയാത്ത വസ്തുവെ അറിയുന്നതിനോട് താരതമ്യപ്പെടുത്തുന്നത് ഉപമാനം. ശാണ്ഡില്യൻ ഉപമാനത്തെ സ്വീകരിക്കുന്നില്ല. സ്വപ്നേശ്വരൻ സ്വീകരിക്കുന്നുണ്ട്.*

*ജീവബുദ്ധിർമ്മനോ നാമതത് സങ്കോചവികാസവത്*

*യൌഗാപദ്യാദ്യൌഗപദ്യേധിയാം തേനോപപദ്യതേ.*

*ജീവാത്മാവിന്റെ ബുദ്ധിയെ മനസ്സെന്നു പറയുന്നു. അതിന് സങ്കോചവികാസങ്ങളുണ്ട്.സങ്കോചിച്ച് ഏകാഗ്രമാകാനും വികസിക്കാനും സാധിക്കും. ഇങ്ങനെയാണ് വ്യത്യസ്തങ്ങളായ അനേകം അറിവുകൾ ഒന്നിച്ചും ഒറ്റക്കൊറ്റക്കും മനസ്സിൽ ഉണ്ടാവുന്നത്. സാംഖ്യന്മാർക്ക് ബുദ്ധിയും മനസ്സും അഹങ്കാരവും വെവ്വേറെയാണ്. സ്വപ്നേശ്വരൻ അദ്വൈതികളെപ്പോലെ മൂന്നും ഒന്നായി കാണുന്നു.അഹങ്കാരംതന്നെ സംശയഗ്രസ്തമാവുമ്പോൾമനസ്സും,ഒന്നിലുറക്കുമ്പോൾ ബുദ്ധിയും ആണ്. ചിന്താതരംഗമാണ് ചിത്തം.*

*ഈശ്വരാഹംകൃതേര്ജ്ജീവബുദ്ധീനാമുദ്ഭവോയതഃ*

*ബുദ്ധൌ ദുഃഖാദിവത് സാക്ഷാദഹന്ത്വമപിഗൃഹ്യതേ.*

*ദുഃഖാദികളെന്നപോലെ, അഹങ്കാരവും ജീവന്റെ ബുദ്ധിയി ൽനിന്ന് ഉത്ഭവിക്കുന്നു. ഇവയെല്ലാംതന്നെ ഈശ്വരന്റെ അഹങ്കാരത്തിൽനിന്നാണ് ഉണ്ടായത്.*

*മാത്രാഭൂതേന്ദ്രിയാദീനാം ഭഗവദ്ബുദ്ധിജന്മനഃ*

*ഭഗവദ്ബുദ്ധിബോദ്ധ്യത്വാച്ചിദാഗ്രാഹ്യം തദേന്ദ്രിയൈഃ*

*തന്മാത്ര,ഭൂതങ്ങൾ,പഞ്ചേന്ദ്രിയങ്ങൾ ഇവയൊക്കെ ഭഗവദ്ബുദ്ധിയില്നിന്നുണ്ടായതിനാൽഭഗവദ്ബുദ്ധിയാൽബോധിക്കത്തക്കവ(അറിയാവുന്നവ)യാണ്. അതിനാല്ത്തന്നെ ജീവന്മാർക്ക് ചിത്തംകൊണ്ടും ഇന്ദ്രിയംകൊണ്ടും ഗ്രഹിക്കാവുന്നവയുമാണ്.*

*ഭൂതാദിപഞ്ചതന്മാതാരാഃപഞ്ചചൈകാദശേന്ദ്രിയം*

*അഹംബുദ്ധിപ്രധാനാത്മപരേശാസ്തത്വസംഗ്രഹഃ ഇതി ഷഡ്വിംശതിതത്വാനി.*

*പഞ്ചഭൂതങ്ങളും പഞ്ചഭൂതതന്മാത്രകളും, 11 ഇന്ദ്രിയങ്ങളും ,അഹങ്കാരവും ബുദ്ധിയും പ്രധാനവും ആത്മാവും പരമേശ്വരനും കൂടി 26 തത്വങ്ങളാണുള്ളത്.*

### *സൂത്രം 100*

*ആവിസ്തിരോഭാവാവികാരാഃസ്യുഃക്രിയാഫലസംയോഗാത്.*

***ഭാഷ്യം***

*പ്രത്യക്ഷപ്പെടുക,തിരോഭവിക്കുക,ഇവ രണ്ടും വികാരങ്ങളാണ്. കാരണം അവക്ക് ക്രിയാഫലത്തോടുള്ള സംയോഗം തന്നെ.*

*പ്രസംഗാദുത്പത്തിലയൌ ചിന്ത്യേതേ .തത്രോത്പത്തിരാവിര്ഭാവലക്ഷണാ സത ഏവ ക്രിയായോഗ്യതാ,തഥാ തിരോഭാവസ്തഥായോഗ്യതാ ഏവം വൃദ്ധിഹാനാദയോ വികാരാ ഏവ ഭവന്തി. കുതഃ കരോതി ഘടംനാശയതി*

ഘടമിത്യാദൌ ധാത്വർത്ഥഫലസംബന്ധവ്യപദേശാത് തേച സത ഏവഘടന്തേ നാ സതഃ തഥാ ചോക്തം (ഗീത 2.16)നാസതോ വിദ്യതേ ഭാവോവിദ്യതേ സതഃഇതി. ഏവം ഭവതി നശ്യതിത്യാദാവപി ക്രിയാശ്രയത്വം പ്രതീയതേ. തച്ച സത ഏവ സംഭവതി.

പ്രസംഗവശാൽ,ഉൽപ്പത്തിലയങ്ങളെ ചിന്തിക്കുന്നു. ഉല്പത്തി ആവിർഭാവലക്ഷണമാണ്. ലയം തിരോഭാവലക്ഷണ മാണ്. എന്തുകൊണ്ട്. അവൻ ഘടമുണ്ടാക്കുന്നു. ഘടം നശിപ്പിക്കുന്നു എന്നൊക്കെ പറയുമ്പോൾ വസ്തുവും ക്രിയാഫലവും കൂടി ഒരു സംബന്ധം പറയുന്നുണ്ട്. ഘടത്തിന്റെ ആവിർഭാവവും തിരോധാനവും ഘടമുള്ളതുകൊണ്ടാണ് സംഭവിച്ചത്. അതിനാൽ ഗീത പറയുന്നു:- അസത്തിന് ഭാവമില്ല,സത്തിന് അഭാവവുമില്ല. ഒരു വസ്തു ഭവതി (ഉണ്ടാവുന്നു)എന്നും നശ്യതി (നശിക്കുന്നു)എന്നും പറഞ്ഞാൽ ആ വസ്തുവാണ് ഉണ്ടായതിനും നശിച്ചതിനും ആധാരമെന്ന ക്രിയാത്മകത്വ ത്താൽ ലഭിക്കുന്നു.ഇത് സത്തായ ഒന്നിനുമാത്രമേ സംഭവിക്കുകയുള്ളൂ.

സ ചാധ്യക്ഷണ സംബന്ധോനാശപ്രതിയോഗിത്വം ച തദർത്ഥഃ ആദ്ധ്യസ്യാനിരുക്തേഃന ചാവിര്ഭാവസ്യാവിര്ഭാവാ ന്തരാവശ്യകത്വേനവസ്ഥാഗൌരവയോരന്യതരപ്രസംഗഃഘടസാമ്ഗ്ര്യാ ഏവാവിര്ഭാവസ്യാവിര്ഭാവത്വാത്. അന്യ ഥാ ഉത്പത്തേരുത്പത്താവപി തഥാത്വപ്രസംഗാത്. ഏവഞ്ചഘടസ്യ പൂർവ്വപൂർവ്വാവിർഭാവതിരോഭാവപരമ്പരൈവ പ്രാഗദാവസ്തിരോഭാവ ഏവ നാശഃ സ ച കദാചിദാത്യന്തികോപി,യഥാ ദേവദത്തശരീരസ്യ,യഥാ വാ മുക്തബുദ്ധ്യാദി നാം .അന്യോന്യാത്യന്താഭാവൌ ച പരസ്പരവിരുദ്ധധര്മ്മതദധികരണയോര്ന്നാതിരുച്യതേ. അന്യഥാഭാവേപ്യ ഭാവാന്തരസ്വീകാരപ്രസംഗാദിതി. പ്രലയേതുപ്രലയാഖ്യവികാരാതിരിക്തസ്യ വികാരസ്യാഭാവഏവ. സംസ്കാരാസ്തു സൂക്ഷ്മാത്മനാതിഷ്ഠന്തീതി ന കോപി ദോഷഃപര്യവസിതാഭക്തിമീമാംസാ.

ആദ്യത്തെ മുഹൂർത്തം നിരുക്തമാണ്. ആർക്കും പറയാവതല്ല. ആവിർഭാവം നിരുക്തമായ ആദിമുഹൂ ർത്തത്തോടു സംബന്ധപ്പെട്ടിരിക്കുന്നു. ആവിർഭാവം തിരോഭാവത്തിന്റെ വിപരീതവുമാണ്. ഓരോ ആവിർഭാവത്തിനും അതിന്റെ ആവിർഭാവത്തിനായി മറ്റൊരു ആവി ർഭാവത്തിന്റെ ആവശ്യകത പറയുന്നപക്ഷം തർക്കത്തിന് ആധാരമില്ലാതാവു ന്നു. ഘടാദികളുടെ കാര്യത്തി ൽ,അവ ഉണ്ടാക്കുന്ന കളിമണ്ണ് മുതലായവയുടെ ആവിർഭാവംതന്നെ ഘടത്തിന്റെ ആവി ർഭാവമാണ്. പ്രസംഗവശാൽ, ഉല്പത്തിക്കു കാരണമായ മറ്റൊരുല്പത്തിയെ പറയേണ്ടിവരും. ഘടത്തിന്റെ പ്രാഗഭാവ മെന്നു പറയുന്നത് അനേകം പ്രാവശ്യം ഉല്പത്തിയും തിരോധാനവും നടന്ന ഒരു വസ്തുവിന്റെ തിരോഭാവകാലത്തെ യാണ്. ഈ തിരോഭാവം ,മരണശേഷം ദേവദത്തന്റെ ശരീരത്തിനോ, മുക്തന്മാരുടെ മുക്തിക്കോ സംഭവിക്കാവുന്ന ശാശ്വതതിരോഭാവമാകാം. അനേയോന്യാഭാവവും അത്യന്താഭാവവും പരസ്പരവിരുദ്ധ ർമ്മവും അധികരണവും തന്നെ. അല്ലെങ്കിൽ ഒരഭാവത്തിൽമറ്റൊരഭാവത്തെ അറ്റമില്ലാതെ സ്വീകരിക്കേണ്ടിവരും. പ്രലയത്തിൽ പ്രലയമെന്ന പേരോടുകൂടിയ വികാരമല്ലാതെ മറ്റുവികാരങ്ങളുടെയെല്ലാം അഭാവമുണ്ട്. ഈ ന്യായത്തിൽ യാതൊരു ദോഷവുമില്ല. കാരണം സംസ്കാരങ്ങൾഅതിസൂക്ഷ്മമായി പ്രലയവേളയിലും ശേഷിക്കുന്നുണ്ട്. അവ പിന്നീട് വാസനകളായി രൂപാ ന്തരപ്പെട്ട് പുതിയ ജന്മത്തെ നിർണ്ണയിക്കുന്നു. ഭക്തിമീമാംസ ഇവിടെ അവസാനിക്കുന്നു.

പരിവീതപീതവസനം ഘനോപമം

ശതപത്രപത്രസദൃശായതേക്ഷണം

ധൃതവേണുരേണുപരിമണ്ഡിതം ഗവാം

ഹൃദിവോസ്തുകൌസ്തുഭവിഭൂഷണം മഹഃ

മഞ്ഞപ്പട്ടുടുത്ത്, മേഘസദൃശനായി,പങ്കജനേത്രനായി,വേണുധരിച്ച്,ഗോക്കളുടെ രേണുമണ്ഡലത്തോടു കൂടിയവനായി, കൌസ്തുഭവിഭൂഷണനായിരിക്കുന്ന മഹത്ത് ഹൃദയത്തിൽ വിളങ്ങട്ടെ.

ഗൌഡക്ഷ്മാവലയേവിശാരദ ഇതി സ്യാതാദഭ്രദ്ഭ്രമണേഃ

*സർവ്വോർവ്വിപത്തിസാർവ്വഭൌമപദഭാക് പ്രജ്ഞാവതാമഗ്രണിഃ*

*തസ്മാദാസജലേശ്വരോബുധവരഃസേനാധിപഃക്ഷ്മാഭൃതാം*

*സ്വപ്നേശേനകൃതം തദംഗജനുഷാസദ്ഭക്തിമീമാംസനം*

*ഗൌഡദേശമാകുന്ന വളമേൽ,പ്രസിദ്ധമായ മണിപോലെ, പ്രജ്ഞാവാന്മാരുടെ പ്രധാനിയായി സാർവ്വഭൌമനായി , വിശാരദൻ വാണിരുന്നു. അവന്റെ ദാസനും സേനാധിപനുമായ ജലേശ്വരന്റെ പുത്രനായ സ്വപ്നേശ്വരനാൽ ഈ സദ്ഭക്തിമീമാംസനം ചെയ്യപ്പെട്ടു.*

*ഇതി ശ്രീ സ്വപ്നേശ്വരവിദ്വദ്വരവിരചിതേ ശാണ്ഡില്യശതസൂത്രീയേ ഭാഷ്യേ തൃതീയസ്യാദ്ധ്യായസ്യ ദ്വിതീയമാഹ്നികം .സമാപ്തശ്ചാദ്ധ്യായഃ സമാപ്തേയം ഭക്തിമീമാംസാ.*

*ആധാരം -- ശ്രീമദ് സ്വാമി ഹർഷാനന്ദയുടെ പരിഭാഷ. പ്രസാധകർ- പ്രസരംഗ,മാനസഗംഗോത്രി.മൈസൂർ 1976.*

## *നാരദഭക്തിസൂത്രം*

*ശാണ്ഡില്യഭക്തിസൂത്രത്തേക്കാളും ലളിതവും അനായാസേന ഗ്രഹിക്കാവുന്നതുമാണ് നാരദഭക്തിസൂത്രം. 84 സൂത്രങ്ങളേയുള്ളൂ. ഇതിനെ അനുബന്ധമായി ചേർക്കാതെ ഭക്തിയോഗം പൂർണ്ണമാകുന്നില്ല.*

### *അദ്ധ്യായം 1*

*1.അഥാതോ ഭക്തിവ്യാഖ്യാസാമഃ ഇനി ഭക്തിയെ വ്യാഖ്യാനിക്കാൻ പോകുന്നു.*

*2. സാ തസ്മിന് പരമപ്രേമരൂപാ.  അത് തീർച്ചയായും പരമപ്രേമരൂപമാണ്.*

*3.അമൃതസ്വരൂപാ ച.  അമൃതസ്വരൂപവുമാണ്.*

*4.യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി. അമൃതോ ഭവതി,തൃപ്തോ ഭവതി. അത് ലഭിച്ച പുമാൻ സിദ്ധനും അമൃതനും തൃപ്തനുമായിത്തീരുന്നു.*

*5.യത് പ്രാപ്യ ന കിഞ്ചിദ്വാഞ്ഛതി ന ശോചതി. ന ദ്വേഷ്ടി ന രമതേ നോത്സാഹീഭവതി. അതിനെ പ്രാപിച്ചവൻ ഒന്നിനേയും ആഗ്രഹിക്കുന്നില്ല,ദുഃഖിക്കുന്നില്ല,ദ്വേഷിക്കുന്നില്ല,രമിക്കുന്നില്ല,ഉത്സാഹിക്കുന്നില്ല.*

*6.യജ്ഞാത്വാ മത്തോ ഭവതി സ്തബ്ധോ ഭവതി ആത്മാരാമോ ഭവതി. അതിനെ അനുഭവിച്ചവന് മത്തനും സ്തബ്ധനും ആത്മാരാമനുമായി ഭവിക്കുന്നു.*

7 *സാനകാമയമാനാതിരോധരൂപത്വാത് .അത് നിരോധരൂപത്വം കൊണ്ട് കാമങ്ങളില്ലാത്ത അവസ്ഥയാണ്*
8 *നിരോധസ്തു ലോകവേദവ്യാപാരന്യാസഃ നിരോധമെന്നാൽ ലോകവ്യവഹാരങ്ങളും വേദവ്യാപാരങ്ങളും ഉപേക്ഷിക്കലാണ്.(ന്യാസം-സന്യാസം)*
9 *തസ്മിന്നനന്യതാതദ്വിരോധിഷൂദാസീനതാ. അതി ൽ അനന്യതയോടുകൂടി ഇരിക്കലും അതിനു വിരോധമായതി ൽ ഉദാസീനതയുമാണ്.*
10 *അന്യാശ്രയാണാം ത്യാഗോ അനന്യതാ. മറ്റുള്ള ആശ്രയങ്ങളെയെല്ലാം ത്യജിക്കുന്നതാണ് അനന്യത.*

11 ലോകവേദേഷു തദനുകൂലാചരണം തദ്വിരോധിഷുദാസീനതാ. ലോകാചാരത്തിലും വേദാചാരത്തിലും ഭക്തിക്ക് അനുകൂലമായവ ആചരിക്കലും വിരോധമായവയിൽ ഉദാസീനതയും എന്ന് അർത്ഥം.

12 ഭവതു നിശ്ചയദാർഢ്യാദൂർദ്ധ്വം ശാസ്ത്രരക്ഷണം . ആദ്യം നിശ്ചയദാർഢ്യമുണ്ടാവുന്നു. പിന്നെ ശാസ്ത്രസംരക്ഷണവും. ഭക്തന് ആദ്യം പരമപ്രേമരൂപമായ ഭക്തിയില് ദാർഢ്യമുണ്ടാവുന്നു. പിന്നീടുമാത്രമാണ് ശാസ്ത്രസംരക്ഷകനായിത്തീരുന്നത്.

13 അന്യഥാ പാതിത്യശങ്കയാ. അതല്ലെങ്കിൽ പാതിത്യശങ്ക ഉണ്ടാവും

14 ലോകോപിതാവദേവകിന്തുഭോജനാദിവ്യാപാരസ്ത്വാ ശരീരധാരണാവധി.ലോകവ്യവഹാരങ്ങളിൽ ശരീരധാരണത്തിനാവശ്യമായ ഭോജനം മുതലായ വ്യാപാരങ്ങൾ മാത്രമാണ് ഉപേക്ഷിക്കാതിരിക്കുന്നത്.

15 തല്ലക്ഷണാനി വാച്യന്തേ നാനാമതഭേദാത്.അതിന്റെ ലക്ഷണങ്ങളെ പറയുന്നു. നാനാമതഭേദങ്ങൾ (ലക്ഷണത്തെ സംബന്ധിച്ച് വ്യത്യസ്തമതങ്ങൾ -അഭിപ്രായങ്ങൾ) ഉള്ളതുകൊണ്ട്.

16 പൂജാദിഷ്വനുരാഗ ഇതി പാരാശര്യഃപൂജാദികളിലുള്ള അനുരാഗമാണ് എന്ന് വേദവ്യാസഋഷി (പരാശരപുത്രന്) പറയുന്നു.

17 കഥാദിഷ്വിതി ഗർഗ്ഗഃ കഥകളിലുള്ള അനുരാഗമെന്ന് ഗർഗ്ഗമുനി.

18 ആത്മരത്യവിരോധേനേതി ശാണ്ഡില്യഃ ആത്മരതിക്ക് വിരോധം(മുടക്കം) വരാത്തതെല്ലാമെന്ന് ശാണ്ഡില്യനും പറയുന്നു.

19 നാരദസ്തു തദർപ്പിതാഖിലാചാരതാ തദ്വിസ്മരണേ പരമവ്യാകുലതേതി. എല്ലാ ആചാരവും അവനിലർപ്പിക്കുക, അവനെ വിസ്മരിക്കുമ്പോള് പരമവ്യാകുലത (വിരഹവേദന) അനുഭവപ്പെടുക എന്ന് നാരദമുനി.

20 അസ്ത്യേവമേവം. അസ്തി (ഉണ്ട്) എന്നിപ്രകാരം.

21 യഥാവ്രജഗോപികാനാം. വ്രജത്തിലെ ഗോപികമാരുടേതെന്നപോലെ.

22 തത്രാപി ന മാഹാത്മ്യജ്ഞാനവിസ്മൃത്യപവാദഃ ഈ അവസ്ഥയിൽപ്പോലും മാഹാത്മ്യജ്ഞാനവിസ്മൃതി എന്ന അപവാദം സംഭവിക്കുന്നില്ല.

23 തദ്വിഹീനം ജാരാണാമിവ. മാഹാത്മ്യജ്ഞാനസ്മൃതി കൂടാതെയുള്ള അനുരാഗം ജാരന്മാരുടേതുപോലുള്ളതാണ്.

24 നാസ്ത്യേവതസ്മിംസ്തത്സുഖസുഖിത്വം. അതിൽ തത്സുഖസുഖിത്വം ഇല്ല. ജാരബന്ധത്തിൽ സുഖമോ സുഖിത്വമോ ഇല്ല. ഭയമാണുള്ളത്. ജ്ഞാനം കൂടാതെയുള്ള ഭക്തിയെ നാരദമുനി അംഗീകരിക്കുന്നില്ല.

## അദ്ധ്യായം 2

25 സാതു കർമ്മജ്ഞാനയോഗേഭ്യോപ്യധികതരാ.അത് (ഭക്തി) കർമ്മം,ജ്ഞാനം യോഗം എന്നിവയേക്കാളും ഉപരിയാണ്.

26 ഫലരൂപത്വാത്. ഫലരൂപത്വം കൊണ്ട്.

27 ഈശ്വരസ്യാപ്യഭിമാനദ്വേഷിത്വാത് ദൈന്യപ്രിയത്വാച്ച. അഭിമാനത്തോടു ദ്വേഷവും വിനയത്തോടു പ്രിയവുമാണ് ഈശ്വരന്. അതുകൊണ്ടും.

28 തസ്യാഃജ്ഞാനമേവ സാധനമിത്യേകേ. ഭക്തിക്ക് ജ്ഞാനം മാത്രമാണ് ഒരേ ഒരു സാധനമെന്ന് (മാർഗ്ഗം) ചിലർ.

29 അന്യോന്യാശ്രയത്വമിത്യന്യേ. ജ്ഞാനത്തിനും ഭക്തിക്കും അന്യോന്യാശ്രയത്വമാണുള്ളതെന്ന് ചിലർ.

30 സ്വയം ഫലരൂപതേതി ബ്രഹ്മകുമാരാഃ ബ്രഹ്മപുത്രരായ സനകാദികള് ഭക്തി സ്വയം ഫലരൂപമാണെന്നു പറയുന്നു.

31 രാജഗൃഹഭോജനാദിഷു തഥൈവദൃഷ്ടത്വാത്. രാജാവ്,ഗൃഹം,ഭോജനം എന്നിവയിലും അപ്രകാരം തന്നെ.

32 ന തേന രാജപരിതോഷഃക്ഷുധാശാന്തിർ വ്വാ. ഭക്തികൊണ്ട് രാജപ്രീതിയോ വിശപ്പിന്റെ ശമനമോ സംഭവിക്കുന്നില്ല.

33 തസ്മാത് സൈവ ഗ്രാഹ്യാഃമുമുക്ഷുഭിഃ അതുകൊണ്ട് മുമുക്ഷുക്കളും അതിനെത്തന്നെ (ഭക്തിയെ) ഗ്രഹിക്കണം.

## അദ്ധ്യായം 3

34 തസ്യാഃ സാധനാനി ഗായന്ത്യാചാര്യാഃ അതിന്റെ സാധനകളെ ആചാര്യന്മാർപാടിപ്പുകഴ്ത്തുന്നു.

35 തത്തു വിഷയത്യാഗാത് സംഗത്യാഗാച്ച. അത് തീർച്ചയായും വിഷയത്യാഗംകൊണ്ടും സംഗത്യാഗംകൊണ്ടുമേ ലഭിക്കൂ.

36 അവ്യാവൃതഭജനാത്. അഖണ്ഡമായ (നിർത്താത്ത) ഭജനംകൊണ്ടും.

37 ലോകേപി ഭഗവദ്ഗുണശ്രവണകീർത്തനാത്. ലോകവ്യവഹാരത്തിലേർപ്പെട്ടുമ്പോള്പോലും ഭഗവാന്റെ ഗുണങ്ങള് ശ്രവിക്കയും കീർത്തനം ചെയ്കയും ചെയ്യുന്നതുകൊണ്ടും.

38 മുഖ്യതസ്തു മഹത്കൃപയൈവഭഗവദ്കൃപാലേശാദ്വാ. പ്രധാനമായും മഹത്കൃപകൊണ്ടും ഭഗവാന്റെ കൃപാലേശംകൊണ്ടും.

39 മഹത്സംഗസ്തു ദുർല്ലഭോഗമ്യോമോഘശ്ച. മഹത്തുക്കളുമായിട്ടുള്ള സംഗം ദുർല്ലഭവും അഗമ്യവും അമോഘവുമാണ്.

40 ലഭ്യതേപി തത്കൃപയൈവ. എങ്കിലും ഈശ്വരന്റെ കൃപയാല് മാത്രം ലഭിക്കുന്നതാണ്.

41 തസ്മിത് തത്ജനേനഭേദാഭാവാത്. അവനിലും അവന്റെ ജനങ്ങളിലും ഭേദമില്ല. (ഹരിയും ഹരിജനങ്ങളും തമ്മില് യാതൊരു ഭേദവുമില്ല)

42 തദേവസാദ്ധ്യതാം തദേവസാദ്ധ്യതാം. അതുമാത്രമാണ് സാധിക്കേണ്ടത്.ഭഗവാനുമായുള്ള തന്മയീഭാവം മാത്രമാണ് സാധിക്കേണ്ടത്.

43 ദുഃസ്സംഗസര് വ്വഥൈവത്യാജ്യഃ ദുർജ്ജനസംഗം എല്ലാ വിധത്തിലും ത്യജിക്കേണ്ടതാണ്.

44 കാമക്രോധമോഹസ്മൃതിഭ്രംശബുദ്ധിനാശസര് വ്വനാശകാരണത്വാത്. കാമം,ക്രോധം,മോഹം,സ്മൃതിഭ്രംശം , ബുദ്ധിനാശം ,സർവ്വനാശം എന്നിവക്ക് കാരണമായിരിക്കകൊണ്ട് ദുർജ്ജനസംഗം ഒഴിവാക്കണം.

45 തരംഗായിതാ അപി മേ സംഗാത് സമുദ്രായന്തി. അവ തരംഗങ്ങളെപ്പോലെയാണെങ്കിലും സംഗം കൊണ്ട് സമുദ്രമായിത്തന്നെ ഭവിക്കുന്നു.

## അദ്ധ്യായം 4

46 കസ്തരതി കസ്തരതി മായാം. യഃസംഗംത്യജതി. യോ മഹാനുഭാവംസേവതേ,നിർമ്മമോ ഭവതി. മായയെ ആര് തരണം ചെയ്യുന്നു,ആര് തരണം ചെയ്യുന്നു. സംഗം ത്യജിച്ചവനാണ് തരണം ചെയ്യുന്നത്. സേവനം ചെയ്യുന്ന മഹാനുഭാവനാണ് സംഗം ത്യജിച്ച് നിർമ്മമനായി ഭവിക്കുന്നത്.

47 യോ വിവിക്തസ്ഥാനം സേവതേ,യോ ലോകബന്ധമുന്മൂലയതി.യോ നിസ്ത്രൈഗുണ്യോ ഭവതി യോ യോഗക്ഷേമം ത്യജതി. ആര് ഏകാന്തസ്ഥാനത്തെ സേവിക്കുന്നു,ആര് ലോകബന്ധങ്ങളെ ഉന്മൂലനം ചെയ്യുന്നു, ആര് ത്രിഗുണങ്ങളില്നിന്നു മുക്തനാകുന്നു, ആര് യോഗക്ഷേമങ്ങളേയും ത്യജിക്കുന്നു, അവനാണ് മായ തരണം ചെയ്യുന്നത്.

48 യഃകർമ്മഫലം ത്യജതി,കർമ്മാണി സന്യസ്യതി തതോ നിർദ്വന്ദോഭവതി. ആര് കർമ്മഫലം ത്യജിക്കുന്നുവോ, ആര് കർമ്മങ്ങളെ സന്യസിക്കുന്നുവോ, ആര് നിർദ്വന്ദ്വനാകുന്നുവോ അവനാണ് മായ തരണം ചെയ്യുന്നത്.

49 യോ വേദാനപി സന്യസ്യതിഃകേവലമവിഛിന്നാനുരാഗം ലഭതേ. ആര് വേദങ്ങളെപ്പോലും സന്യസിക്കുന്നുവോ അവന്ന് അവിഛിന്നവും കേവലവുമായ അനുരാഗം ലഭിക്കുന്നു.

50 സ തരതി,സതരതി, സ ലോകാംസ്താരയതി. അവൻ തരണം ചെയ്യുന്നു,തരണം ചെയ്യുന്നു, (മായയെ മാത്രമല്ല) ലോകങ്ങളേയും തരണം ചെയ്യുന്നു. ലോകത്തെ തരണം ചെയ്യാനായി മറ്റുള്ളവരെ സഹായിക്കയും ചെയ്യുന്നു.

## അദ്ധ്യായം 5

51 അനിര് വ്വചനീയം പ്രേമസ്വരൂപം പ്രേമസ്വരൂപത്തെ നിർവ്വചിക്കാനാവില്ല.

52 മൂകാസ്വാദനവത് . മൂകനാസ്വദിച്ച പോലെ. വെണ്ണതിന്ന ഊമ അതിന്റെ രുചി അനുഭവിക്കുന്നു.അത് പറഞ്ഞറിയിക്കാനാവാതെ ഉഴലുന്നു. പ്രേമസ്വരൂപമായ സ്വാനുഭൂതി ലഭിച്ച ഭക്തന്റെ സ്ഥിതിയും ഇതാണ്.

53 പ്രകാശതേ കാപിപാത്രേ. അപൂർവ്വമായി ലഭിക്കുന്ന പാത്രങ്ങളില് അത് പ്രകാശിപ്പിക്കപ്പെടുന്നു.

54 ഗുണരഹിതം കാമനാരഹിതം പ്രതിക്ഷണവർദ്ധമാനം അവിഛിന്നം സൂക്ഷ്മതരം അനുഭവരൂപം . സ്വാനുഭൂതിയുടെ രൂപം ഗുണരഹിതമാണ്,കാമനാരഹിതമാണ്,പ്രതിക്ഷണം വർദ്ധിച്ചുവരുന്നതാണ്, അവിഛിന്നമാണ് , ഏറ്റവും സൂക്ഷ്മവുമാണ്.

55 തത് പ്രാപ്യതദേവാവലോകയതി,തദേവശൃണോതി തദേവ ഭാഷയതി തദേവ ചിന്തയതി. അതിനെ പ്രാപിച്ചവരെല്ലാം അതിനെമാത്രം കാണുന്നു,കേള്ക്കുന്നു,അതിനെക്കുറിച്ചുമാത്രം പറയുന്നു,ചിന്തിക്കുന്നു.

56 ഗൌണീത്രിധാ,ഗുണഭേദാത് ആര്ത്താദിഭേദാദ് വാ.ഗൌണീഭക്തി മൂന്നുവിധമാണ്. ഗുണഭേദംകൊണ്ടാണ് ആർത്തന് മുതലായ ഭേദങ്ങളുണ്ടാവുന്നത്.

57 ഉത്തരസ്മാദുത്തരസ്മാദ് പൂർവ്വപൂർവ്വാശ്രേയായ ഭവതി. പിന്നാലെ പിന്നാലെ വന്നതും മുമ്പുമുമ്പുവന്നതും ശ്രേയസ്സായി ഭവിക്കുന്നുണ്ട്.

## അദ്ധ്യായം 6

58 അന്യസ്മാദ് സൌലഭ്യം ഭക്തൌ. മറ്റുള്ളവയേക്കാളും അനുഭൂതി സുലഭമായിരിക്കുന്നത് ഭക്തിയിലാണ്.

59 പ്രമാണാന്തരസ്യാനപേക്ഷത്വാത് സ്വയംപ്രമാണത്വാത് ച. മറ്റു പ്രമാണങ്ങളെ അപേക്ഷിക്കാതെ സ്വയം പ്രമാണത്തെ മാത്രം അപേക്ഷിക്കുന്നതുകൊണ്ട്.

60 ശാന്തിരൂപാത് പരമാനന്ദരൂപാച്ച. ശാന്തിരൂപം കൊണ്ടും പരമാനന്ദരൂപംകൊണ്ടും .

61 ലോകമഹാനൌചിന്താനകാര്യാനിവേദിതാത്മലോകവേദശീലത്വാത്.. ലോകത്തെ നഷ്ടപ്പെട്ടുമെന്ന ചിന്ത കാര്യമാവുന്നില്ല. ലോകത്തേയും വേദത്തേയും നിവേദിക്കുന്ന ആത്മശീലംകൊണ്ട്.

62 ന തത് സിദ്ധൌലോകവ്യവഹാരോഹേയഃകിം തുഫലത്യാഗഃതത് സാധനം ച കാര്യമേവ. അത് കിട്ടുംവരെ ലോകവ്യവഹാരങ്ങള് ത്യജിക്കരുത്. എന്നാല് ഫലത്യാഗം അതിന്റെ കാര്യവും സാധനവുമാണ്.

63 സ്ത്രീധനനാസ്തികവൈരിചരിത്രം ന ശ്രവണീയം. സ്ത്രീകളുടേയും, ധനത്തിന്റേയും നാസ്തികന്മാരുടേയും വൈരികളുടേയും ചരിത്രം കേട്ടിരിക്കരുത്.

64 അഭിമാനദംഭാധികം ത്യാജ്യം. അഭിമാനവും ദംഭവും ത്യജിക്കണം.

65 തദര്പ്പിതാഖിലാചാരഃസനകാമക്രോധാഭിമാനാധികം. തസ്മിന്നേവ കരണീയം. സകല ആചാരങ്ങളും ഈശ്വരാര്പ്പണമായി അനുഷ്ഠിക്കണം. അങ്ങനെയുള്ളവന് കാമക്രോധാഭിമാനാദികള് അവനില് മാത്രമാണ് കരണീയം.

66 ത്രിരൂപഭംഗപൂര് വ്വകം നിത്യദാസനിത്യകാന്തഭജനാത്മകം പ്രേമകാര്യം പ്രേമൈവകാര്യം. മൂന്നുരൂപമായി ഭാഗിക്കപ്പെടാത്തതും നിത്യദാസന്റേയും നിത്യകാന്തന്റേയും ഭജനാത്മകമായതും ആയ പ്രേമമാണ് കാര്യം, പ്രേമം മാത്രമാണ് കാര്യം.

## അദ്ധ്യായം 7

67 ഭക്താ ഏകാന്തിനോമുഖ്യാഃ ഭക്തന് ഒരേ ഒരു ലക്ഷ്യമേ മുഖ്യമായുള്ളു .ഏകാന്തികഭക്തി മാത്രം.

68 കണ്ഠാവരോധരോമാഞ്ചാശ്രുഭിഃപരസ്പരം ലപമാനാ പാവയന്തി കുലാനി പൃഥിവിംച. അവരോധിക്കപ്പെട്ട കണ്ഠത്തോടും രോമാഞ്ചത്തോടും അശ്രുക്കളോടും പരസ്പരം സംഭാഷണംചെയ്തുകൊണ്ട് അവര് കുലത്തേയും പൃഥിയേയും പാവനമാക്കുന്നു.

69 തീര്ത്ഥോ കുര് വ്വന്തി തീര്ത്ഥാനി സുകര്മ്മാ കുര് വ്വന്തി കര്മ്മാണി സച്ഛാസ്ത്രീകുര് വ്വന്തി ശാസ്ത്രാണി. അവരാണ് തീര്ത്ഥങ്ങളെ തീര്ത്ഥങ്ങളായി മാറ്റുന്നതും,കര്മ്മങ്ങളെ സുകര്മ്മങ്ങളാക്കുന്നതും ശാസ്ത്രങ്ങളെ സച്ഛാസ്ത്രങ്ങളാക്കി മാറ്റുന്നതും.

70 തന്മയാഃ അവര് ഈശ്വരതന്മയരാണ്.

71 മോദന്തേപിതരോനൃത്യന്തി ദേവതാഃസനാഥാചേയംഭൂര്ഭവതി. അവരാലാണ് പിതൃക്കള് മോദിക്കുന്നതും ദേവതമാര് നൃത്തം വെക്കുന്നതും ഭൂമി സനാഥയായി ഭവിക്കുന്നതും.

72 നാസ്തിതേഷുജാതിവിദ്യാരൂപകുല ധനക്രിയാദിഭേദഃ അവരില് ജാതി,വിദ്യ,രൂപം,കുലം,ധനം,ക്രിയ എന്നിവ കൊണ്ടുള്ള ഭേദമോ ഭേദഭാവനകളോ ഇല്ല.

73 യതസ്തദീയാഃ കാരണം അവര് ഈശ്വരന്റെ സമവഭാവമാണ്. അവര് അവന് തന്നെയാണ്.

## അദ്ധ്യായം 8

74 വാദോനാവലംബഃഅവര് വാദത്തെ അവലംബിക്കുന്നില്ല.

75 ബാഹുല്യാവകാശത്വാദനിയതത്വാച്ച. ബാഹുല്യത്തിന് അവകാശമുള്ളതുകൊണ്ടും അനിയതത്വം കൊണ്ടും. വാദത്തെ അവലംബിക്കുന്നില്ല. നിരവധിവാദങ്ങളുണ്ട്. നിരവധിമതങ്ങളുമുണ്ട്. (സംസ്കൃതത്തില് മതമെന്നാല് അഭിപ്രായമാണ്). ഓരോ മനുഷ്യനുമുണ്ട് ഓരോ മതം. അത് തെളിയിക്കാനായി വാദങ്ങളുമുണ്ട്. ആ ബഹുല മായ വാദപ്രതിവാദങ്ങളെ തന്മയനായ ഭക്തന് അവലംബിക്കാത്തതിന് മറ്റൊരു കാരണം അവയുടെ അനി യതത്വമാണ്. ഏറ്റവും വലിയ ശാസ്ത്രജ്ഞന്റെ വാദംപോലും കാലക്രമേണ അനിയതമാണെന്ന് തെളിയിക്ക പ്പെടുന്നു.അതിനാല് വൃഥാവാദത്തില്നിന്ന് ഒഴിഞ്ഞുനില്ക്കുന്നു.

76 ഭക്തിശാസ്ത്രാണിമനനീയാനിതദ്ദ്ബോധകകര്മ്മാണികരണീയാനി. ഭക്തിശാസ്ത്രത്തെ മനനംചെയ്യലും അതിനെ ഉദ്ബോധിപ്പിക്കലും മാത്രമാണ് അവര്ക്ക് കരണീയമായിട്ടുള്ളത്.വാദപ്രതിവാദമല്ല.

77 സുഖദുഃഖേഛാലാഭാദിത്യക്തേകാലേ പ്രതീക്ഷമാണോ ക്ഷണാര്ദ്ധമപി വ്യര്ത്ഥം നനേയം. സുഖദുഃഖങ്ങളും ഇഛയും ലാഭവും ത്യജിച്ചകാലത്ത് ഒരു ക്ഷണത്തിന്റെ അര്ദ്ധംപോലും വ്യര്ത്ഥമാക്കരുത്.

78 അഹിംസാസത്യശൌചദയാസ്തിക്യാദിചാരിത്ര്യാണിപരിപാലനീയാനി.
അഹിംസ,സത്യം,ശൌചം,ദയ,ആസ്തിക്യം,മുതലായ ചാരിത്ര്യങ്ങളെ (സദാചാരം)പരിപാലിക്കണം

79 സര് വ്വദാസര് വ്വഭാവേന നിശ്ചിന്തിതേര്ഭഘവാനേവഭജനീയഃഎപ്പോഴും എല്ലാ ഭാവങ്ങള്കൊണ്ടും നിശ്ചിന്തരായിഭഗവാനെമാത്രംഭജിക്കുന്നു.

## അദ്ധ്യായം 9

80 സ കീര്ത്ത്യമാനഃശീഘ്രമേവാവിര്ഭവതി അനുഭാവയതി ച ഭക്താന്.
കീര്ത്തിക്കപ്പെട്ട ഭഗവാന് വേഗത്തില് ആവിര്ഭവിച്ച് ഭക്തന് അനുഭൂതി കൊടുക്കുന്നു.

81 ത്രിസത്യസ്യഭക്തിരേവഗരീയസി ഭക്തിരേവ ഗരീയസി. മൂന്നുസത്യങ്ങളിലും വെച്ച് ഭക്തിതന്നെയാണ് മഹത്ത്,ഭക്തിതന്നെയാണ് മഹത്ത്. (ത്രിസത്യങ്ങള് മൂന്നുവിധം. 1. ഭക്തി,ജ്ഞാനം,കര്മ്മം,2. ഭൂതം. വര്ത്തമാനം,ഭാവി. 3. സുഷുപ്തി,ജാഗ്രത് സ്വപ്നം.)

82 ഗുണമാഹാത്മ്യാസക്തിരൂപാസക്തിപൂജാസക്തിസ്മരണാസക്തിദാസ്യാസക്തിസഖ്യാസക്തിവാത്സല്യാസ ക്തി കാന്താസക്തി ആത്മനിവേദനാസക്തി തന്മയതാസക്തിപരമവിരഹാസക്തിരൂപാ ഏകധാപ്യേകാ ദശധാ ഭവതി. ഒരേ ഒരു ഭക്തി 11 വിധമായി ഭവിക്കുന്നു. അവ ഗുണമാഹാത്മ്യാസക്തി, രൂപാസക്തി, പൂജാ സക്തി,സ്മരണാസക്തി,ദാസ്യാസക്തി,സഖ്യാസക്തി,വാത്സല്യാസക്തി,കാന്താസക്തി,ആത്മനിവേദനാസ ക്തി,തന്മയതാസക്തി,പരമവിരഹാസക്തിഇവയാണ്.

## അദ്ധ്യായം 10

83 ഇത്യേവം വദന്തിജനജല്പനിര്ഭയാഃ ഏകമതാഃകുമാരവ്യാസശുകശാണ്ഡില്യഗര്ഗ്ഗ വിഷ്ണുകൌണ്ഡിന്യ ശേഷോ ദ്ധവാരുണിബലിഹനുമദ്വിഭീഷണാദയോ ഭക്ത്യാചാര്യാഃ ജനജല്പനങ്ങളില് നിര്ഭയരും ഏകമതസ്ഥരുമായ ഭക്ത്യാചാര്യന്മാര് ഇങ്ങനെ പറഞ്ഞിരിക്കുന്നു.
ഇവിടെ 13 ഭക്ത്യാചാര്യന്മാരുടെ പേരുകളാണ് നാരദമുനി പറഞ്ഞിരിക്കുന്നത്. സനത്കുമാര,വ്യാസ,ശുക,ശാണ്ഡില്യ,ഗര്ഗ്ഗ,വിഷ്ണു,കൌണ്ഡിന്യ,ശേഷ,ഉദ്ധവ,ആരുണി,ബലി,ഹനുമാന്,വിഭീ ഷണനെന്നിവരാണ് അവര്. ഈ ഭക്ത്യാചാര്യന്മാര്ക്കു ശേഷമാണ് നാരദഭക്തിസൂത്രരചന.

84 യ ഇദം നാരദപ്രോക്തം ശിവാനുശാസനം വിശ്വാസിതി. ശ്രദ്ധത്തേ സ ഭക്തിമാന്ഭവതി സഃപ്രേഷ്ഠം ലഭതേ സഃപ്രേഷ്ഠം ലഭതേ ഇതി. ഏതൊരാള് നാരദനാല് പറയപ്പെട്ടതും ശിവനാലനുശാസിക്കപ്പെട്ടതുമായ ഇതിനെ വിശ്വസിക്കുന്നുവോ, ശ്രദ്ധിക്കുന്നുവോ, അവനും ഭക്തനായി ഭവിച്ച് ശ്രേഷ്ഠപദം പ്രാപിക്കുന്നു. ശ്രേഷ്ഠപദം പ്രാപിക്കുന്നു.

# കൃഷ്ണാ കാരുണ്യസിന്ധോ ഭാഗം 2 വേദാന്തസമ്പ്രദായത്തിലെ ഭക്തി.

- ***വേദാന്തസമ്പ്രദായത്തിലെ ഭക്തി.***

***ആദിശങ്കരന്റെ വിഷ്ണുഭക്തി.***

സത്യം ജ്ഞാനമനന്തം നിത്യമനാകാശം പരമാകാശം

ഗോഷ്ഠപ്രാങ്ഗണരിംഗണലോലമനായാസം പരമായാസം

മായാകല്പിതനാനാകാരമനാകാരം ഭുവനാകാരം

ക്ഷ്മാമാനാഥമനാഥം പ്രണമത ഗോവിന്ദം പരമാനന്ദം

അദ്വൈതാചാര്യനായ ശ്രീമദ് ശങ്കരാചാര്യര് ഗോവിന്ദം ഭജ എന്ന് നമ്മെ ഉദ്ബോധിപ്പിച്ചു. ഗോവിന്ദം പരമാനന്ദമെന്നവസാനിക്കുന്ന 8 ശ്ലോകങ്ങളില് ഗോവിന്ദന് തന്നെയാണ് ബ്രഹ്മമെന്ന് അദ്ദേഹം പറയുന്നു.എഡി 1320 വരെ ജീവിച്ചിരുന്ന ആനന്ദഗിരി ഇതിന്ന് ഭാഷ്യമെഴുതി. നന്ദഗോപഗൃഹത്തിലെ ശ്രീകൃഷ്ണലീലകളാണ് ശങ്കരാചാര്യര് ഈ കവിതയില് വര്ണ്ണിക്കുന്നത്. നിലത്ത് മുട്ടുകുത്തി ഇഴയുക,( ഗോഷ്ഠപ്രാങ്ഗണരിംഗണലോല)മണ്ണുതിന്നുക(മൃദ്ഭക്ഷണ), വെണ്ണ കട്ടു തിന്നുക(നവനീതഹാര)ഗോവര്ദ്ധനം കുടയാക്കി ഗോപരെ സംരക്ഷിക്കുക(ഗോവര്ദ്ധനോദ്ധാരണ), ഗോപിമാരൊത്ത് നൃത്തം വെക്കുക(രാസക്രീഡ)പശുക്കളെ മേക്കുക(ഗോപാലന),ഗോപിമാരുടെ വസ്ത്രമൊളിപ്പിക്കുക (വസ്ത്രാപഹരണം), കാളിയനെ കീഴടക്കുക(കാളിയമര്ദ്ദനം),എന്നിങ്ങനെയുള്ള ബാലലീലകള് ഇതില് പരാമര്ശിതമാണ്. എന്നാലും ദ്വൈതഭക്തിയല്ല,അദ്വൈതഭക്തിയാണ് ഇവിടെ കാണുന്നത്. ഗോവിന്ദന്തന്നെയാണ് ബ്രഹ്മം. മായയോടൊത്ത സഗുണബ്രഹ്മവും അതിന്റെ സാകാരജ്ഞാനവും ഉപാസനയും ധ്യാനത്തിനും ആവശ്യ മാണ്.സാധാരണക്കാര്ക്ക് അതുകൂടാതെ സാധനയോ, സമാധിയോ മോക്ഷമോ സാധിക്കുകയില്ല. സാധാരണക്കാര് മാത്രമല്ല, അദ്വൈതികളും നിര്ഗ്ഗുണബ്രഹ്മോപാസനയോടൊപ്പം സഗുണബ്രഹ്മോപാസന ചെയ്യുന്നുണ്ട്. ഇത് മാനസികമായി ആനന്ദം തരുന്ന സൌന്ദര്യാനുഭവങ്ങള്ക്കു വേണ്ടിയാണ് എന്ന് ആനന്ദഗിരി പറയുന്നു.( aesthetic experience).

വര്ണ്ണാക്ഷരധ്വനിഭംഗി,അനുപ്രാസം എന്നിവയും ദ്വയാര്ത്ഥം കൊണ്ട് സാകാരബ്രഹ്മരൂപമായ കൃഷ്ണനെ വൈരുദ്ധ്യം കൂടാതെ അദ്വയനിരാകാരബ്രഹ്മവുമായി തന്മയീഭവിപ്പിച്ച കവിതാശൈലിയും ശങ്കരാചാര്യരുടെ കവിത്വത്തിനും പ്രതിഭക്കും നിദാനമാണ്. അദ്വൈതവേദാന്തത്തില് ഭക്തിക്ക് തനതായ സ്ഥാനമുണ്ടെന്ന് ശങ്കരാചാര്യര് തന്റെ പല സ്തോത്രങ്ങളിലും എടുത്തുകാണിച്ചിട്ടുണ്ട്. ഗോവിന്ദാഷ്ടകഭാഷ്യത്തില് ആനന്ദഗിരി ഇത് സമര്ത്ഥിക്കുന്നു.ഓരോ അഷ്ടകത്തിലും രണ്ടുവരി കൃഷ്ണലീലയും രണ്ടുവരി അദ്വൈതവേദാന്തപ്രോക്തമായ നിര്ഗ്ഗുണപരബ്രഹ്മസ്വഭാവവുമാണ് കാണുന്നത്.

വിഷ്ണു പരമാത്മാവായ ബ്രഹ്മമാണ്.സര് വ്വലോകഹിതത്തിനായും ഭൂഭാരം കുറക്കുന്നതിനായുമാണ് അവതാരം. നന്ദഗോപന്റെ വീട്ടുമുറ്റത്ത് മുട്ടുകുത്തിക്കളിക്കുന്ന കൃഷ്ണാവതാരം അവയില് വെച്ച് മനോഹരവും ആനന്ദകരവുമാണ്. പരമാത്മാവ് സ്വയം വ്യക്തമാക്കുന്ന സത്യമാണ്,ശുദ്ധജ്ഞാനമാണ്.ബൃഹദാരണ്യകം വിജ്ഞാനമാനന്ദം ബ്രഹ്മഃ എന്നും ശുദ്ധം ജ്ഞാനമനന്തം ബ്രഹ്മഃ എന്നും പറഞ്ഞിരിക്കുന്നു. അനന്തവും ശാശ്വതവും സത്യവുമാണ് കാലദേശസീമിതമല്ലാത്ത ആ പരബ്രഹ്മം.ഭൂമിക്കുചുറ്റുമുള്ള ആകാശമില്ലാത്തതിനാലാണ് അതിനെ അനാകാശമെന്നു പറയുന്നത്. സകലവും ഏതൊന്നില് വര്ത്തിക്കുന്നുവോ അത് പരമാകാശവുമാണ്. കാലവും പ്രപഞ്ചവും ചരാചരങ്ങളും ആ നിത്യാകാശത്തിലിരിക്കുന്നു. ജനനമരണരഹിതമായ അത് പ്രലയാന്ത്യത്തിലും സത്യമായി അവശേഷിക്കുന്നു. ദ്വൈതമായി തോന്നുന്നതെല്ലാം ആ പരമാത്മാവില് കല്പിതമായ മായ മാത്രമാണ്.അനാകാശം,പരമാകാശം എന്നീ വാക്കുകള് വിരുദ്ധമെന്നു തോന്നാം. എങ്കിലും വിരുദ്ധമല്ല. സഗുണനിര്ഗ്ഗുണബ്രഹ്മങ്ങളുടെ സ്വഭാവമാണ്.

യച്ചകിഞ്ചിത് ജഗത്ത്യസ്മിന് ദൃശ്യതേ ശ്രൂയതേപി വാ

അന്തര് ബഹിര്ശ്ചതത് സര് വ്വം വ്യാപ്യ നാരായണഃസ്ഥിതഃ(മഹാനാരായണ ഉപ.10.1)

ആദിയില് സത്യമായി വിനാശമേയില്ലാതെ ഏതൊന്നുണ്ടായിരുന്നുവോ, അതുമാത്രമാണ് സത്യമായി അവിനാശിയായിഇപ്പോളുംഎപ്പോളുംഉളളത്.
ആദാവന്തേ യന്നാസ്തി വര്ത്തമാനേപി തസ്ത്തഥാ. (മാണ്ഡൂക്യകാരിക.2.6)പ്രലയാദിയിലും പ്രലയാന്ത്യത്തിലും അവിനാശിയായ അതുമാത്രമാണ് സത്യം.

നിത്യം വിഭും സര് വ്വഗതം സുസൂക്ഷ്മം(മുണ്ഡകം 1.1.6)

അവിനാശി തു തദ്ധിദ്ധി(ഗീത.2.17)

എന്തുകൊണ്ട് അത് അനാകാശമെന്നു പറഞ്ഞു:- അതമോവായ്വനാകാശം (ബൃഹ.2.8.8)

എന്തുകൊണ്ട് പരമാകാശമെന്നു പറഞ്ഞു:-യേനസൂര്യസ്തപതി തേജസേദ്ധഃ(തൈ.ബ്രാ. 3.12.9,70)

തമേവഭാന്തമനുഭാതിസര് വ്വം(മുണ്ഡകം2.2.10)

ജ്യോതിഷാമപി തജ്ജ്യോതിഃ(ഗീത 13.17)

ഇപ്രകാരം പരബ്രഹ്മസ്വരൂപമായി വര്ണ്ണിച്ചതുതന്നെയാണ് രണ്ടാംവരിയില് ഗോഷ്ഠപ്രാങ്ഗണരിംഗണലോലമായി, വിളയാടുന്ന കൃഷ്ണരൂപം. പരമാത്മാവ് വ്യക്തമാകുന്ന തലം 5 ജ്ഞാനേന്ദ്രിയങ്ങളും ചേര്ന്ന് പ്രകാശിക്കുന്ന അഹങ്കാര തലത്തിലാണ്. അഹങ്കാരതലം പരമാത്മാവിന് ക്രീഡിക്കാനുളള മുററമാണ്. അന്തര്യാമിയായിരുന്ന് ജീവനെ നിയന്ത്രിക്കുന്നതും ദേഹമനസ്സുകളിലൂടെ ഭൌതികകാര്യങ്ങളെല്ലാം ജീവനെക്കൊണ്ട് ചെയ്യിക്കുന്നതും പരമാത്മാവാണ്. ദേഹമനസ്സുകള് കാര്യകാരണസംഘാതമാണ്.. അതിനാലവക്ക് സംഘര്ഷമുണ്ട്. ഗോഷ്ഠപ്രാങ്ഗണരിംഗണ ലോലമെന്ന് നന്ദഗോപന്റെ മുററത്ത് മുട്ടുകുത്തിക്കളിക്കുന്ന കൃഷ്ണനെ വ്യക്തമായും, അഹങ്കാരതലത്തില് ലീലയാടി ജീവനെക്കൊണ്ട് പ്രപഞ്ചം നടത്തിക്കുന്ന പരബ്രഹ്മത്തെ അവ്യക്തമായും പറയുന്നു.ഈ ദ്വയാര്ത്ഥം ആനന്ദഗിരി ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഒരു കാന്തത്തിന്റെ സാന്നിദ്ധ്യമൊന്നുകൊണ്ടുമാത്രം ഇരുമ്പുചീളുകള് സംഘര്ഷം അനുഭവിച്ച് അതിലേക്ക് ആകര്ഷിക്കപ്പെടുന്നു.അതുപോലെയാണ് പരമാത്മാവ് പ്രപഞ്ചകാര്യങ്ങളെ നിയന്ത്രിച്ച് തന്നില്ത്തന്നെ പ്രപഞ്ചത്തെ ആകര്ഷിച്ചൊതുക്കി നിര്ത്തിയിരിക്കുന്നത്. ഈ പ്രക്രിയ അനായാസമായ ലീലയാണ്,പരമാത്മാവിന്. പരമാത്മാവ് ബന്ധമുക്തമാണ്.എന്നാല്,ബന്ധമുക്തമല്ലാത്ത ജീവാത്മാവിന് ഈ സംസാരയാത്ര പരമായാസവുമാണ്. മായയുടെ പ്രവര്ത്തനത്താല് ബന്ധിതനാകയാലാണ് ആയാസം. ശരീരങ്ങളെല്ലാം മായാകല്പിതങ്ങളാണ്.അതിനാലവക്ക് സംസാരത്തില് മിത്ഥ്യാരൂപമേ ഉളളു.മായാകല്പിതനാനാകാരങ്ങളോട്ടുകൂടി ഇരിക്കുന്നത് സഗുണബ്രഹ്മമാണ്. ശരീരം (ആകാരം)ഭോഗായതനമാണ്.മായയുടെ നിബന്ധനകളോട്ടുകൂടിയതാണ്.അതിനാലാണ് പ്രപഞ്ചജീവിതം ആയാസകരമായി അനുഭവപ്പെടുന്നത്.

ഗോവിന്ദന് ഭൂമിയുടേയും(ക്ഷ്മാ)ലക്ഷ്മി(മാ)യുടേയും നാഥനാണ് .അനാഥനുമാണ്.നാനാകാരനും അനാകാരനും ഭുവനാകാരനുമാണ്.വ്യാവഹാരികവും പാരമാര്ത്ഥികവുമായ രണ്ടുവിധത്തില്, ഇത്തരം വൈരുദ്ധ്യങ്ങളും ഇല്ലാതാവുന്നു.പരാര്ത്ഥശക്തിര്വിവിധൈവ ശ്രൂയതേ സ്വാഭാവികീ ജ്ഞാനബലാക്രിയാ ച (ശ്വേതശ്വേതര.6.8).എന്ന് പരമാത്മാവ് വിവിധശക്തിസ്വരൂപമായി കാണപ്പെടുന്നു.സ്വാഭാവികിയായും ജ്ഞാനശക്തിയായും ബലമായും ക്രിയയായും ഒരേ ഒന്നുതന്നെ ഇരിക്കുന്നു.അശരീരമായ അതിനെ പ്രിയാപ്രിയങ്ങള് സ്പര്ശിക്കുന്നില്ല.

അശരീരം വാവസന്തം ന പ്രിയാപ്രിയേ സ്പൃശതഃ(ഛാ.8.12.1).എങ്കിലും എല്ലാ ചരാചരങ്ങളുടെ ഉള്ളിലും സാക്ഷിയായും നിയന്താവായും ഇരിക്കുന്നതും പ്രപഞ്ചരൂപമായി വിവിധാകാരമായി ഇരിക്കുന്നതും അതുതന്നെയാണ്.ബ്രഹ്മാദ്യാ സ്ഥാ

വരാന്താഃപ്രാണിനോ മമസ്യഃസര് വ്വത്രാസ്തേ സര് വ്വശരീരി(ഹരിസ്തുതി 12).പരാസ്യ ശക്തിര് വിവിധൈവ ശ്രൂയതേ (ശ്വേത.6.8) ഈശ്വരരൂപത്തില് ഭൂമിക്കും ലക്ഷ്മിക്കും നാഥനാണ്,പാരമാര്ത്ഥികതലത്തിലോ, സര് വ്വതന്ത്ര സ്വതന്ത്ര മായ ബ്രഹ്മവുമാണ്. പ്രപഞ്ചം അവനെ ആശ്രയിച്ചിരിക്കുന്നു.അങ്ങനെയുള്ള പരമാനന്ദസ്വരൂപമായ ഗോവിന്ദനെയാണ് പ്രണമിക്കുന്നത്. എല്ലാത്തിനും നാഥനായ ബ്രഹ്മത്തിന് ഉപരിയായി ഒരു നാഥനില്ലാത്തതിനാലാണ് അനാഥനെന്ന് വിളിച്ചത്.

1. മൃത്സ്നാമത് സീഹേതിയശോദാതാഡനശൈശവസന്ത്രാസം
വ്യാദിതവക്ത്രാലോകിതലോകാലോകചതുര്ദ്ദശലോകാലിം
ലോകത്രയപുരമൂലസ്തംഭംലോകാലോകമനാലോകം
ലോകേശംപരമേശംപ്രണമതഗോവിന്ദംപരമാനന്ദം.

ഗോകുലത്തില് കളിക്കുന്ന ഉണ്ണി മണ്ണ് തിന്നു.അടിക്കാനെത്തിയ യശോദയുടെ മുന്നില് വാ പിളര്ന്നു നിന്നു. തെറ്റു ചെയ്ത കുട്ടി അമ്മ അടിക്കുമെന്ന് ഭയന്ന് വിറയ്ക്കും. അതുപോലെ അഭിനയിച്ച് വാ തുറന്ന ഉണ്ണി വായില് പതിനാലുലോകവും കാണിച്ചുകൊടുത്ത് അമ്മയെ വിറപ്പിച്ചു. ഭൂമിമുതല് 7 വ്യക്തലോകവും അതലംമുതല് 7 അവ്യക്തലോകവും അമ്മകണ്ടു.

ഭീഷാസ്മാദ് വാതഃ പവതേ വാതാദയഃമഹാവീര്യാഃസ്വതന്ത്രാവീര്യശാലിനഃ
തേഭി ഭീതാ പ്രവര്ത്തന്തേ ബ്രഹ്മണോപി മഹത്തമാഃ(തൈ.ഉപ.2.8.1)

കാറ്റും മഴയും പ്രകൃതിശക്തികളൊക്കെയും നിയന്ത്രിക്കയും പ്രവര്ത്തിക്കയും ചെയ്യുന്ന ശക്തിയാണ് ഭഗവാന്. ബ്രഹ്മാവിനേയും സൃഷ്ടിച്ച ഭഗവാനാണ് ബ്രഹ്മാവിന് വേദം പഠിപ്പിച്ച ഗുരു.പ്രപഞ്ചസൃഷ്ടിയും സ്ഥിതിയും സംഹാരവും നടക്കുന്നത് ഭഗവാനിലാണ്.അപ്രകാരമുള്ള ഭഗവാനില് 14 മൂണ്മയലോകങ്ങളും ഇരിക്കുന്നു എന്ന സത്യം ഉണര്ത്തുകയാണ് കൃഷ്ണലീല. ലോകാലോകം ,അനാലോകം എന്ന പദങ്ങള് ബ്രഹ്മത്തിന്റെ സഗുണ നിര്ഗ്ഗുണസ്വഭാവങ്ങളെ കാണിക്കുന്നു.

3.ത്രൈവിഷ്ടപരിപുവീരഘ്നം ക്ഷിതിഭാരഘ്നം ഭവരോഗഘ്നം
കൈവല്യം നവനീതാഹാരമനാഹാരം ഭുവനാഹാരം
വൈമല്യസ്ഫുടചേതോവൃത്തിവിശേഷാഭാസമനാഭാസം
ശൈവം കേവലശാന്തം പ്രണമത ഗോവിന്ദം പരമാനന്ദം

കൃഷ്ണാവതാരമെടുത്ത കൃഷ്ണന്റെ ശക്തിക്ക് അളവില്ല.മൂന്നുലോകത്തിലുമുള്ള ശത്രുവീരന്മാരായ അസുരവര്ഗ്ഗത്തെ നശിപ്പിച്ച് ഭൂഭാരം ശമിപ്പിച്ചത് ,സംസാരരോഗങ്ങളെ ശമിപ്പിക്കുന്നത്, ആ ശക്തിയാണ്.വൈദ്യന് രോഗത്തെയെന്നപോലെ സംസാരത്തെ നശിപ്പിച്ച് മുക്തി തരുന്നു,ആ ശക്തി. നവനീതാഹാരനെന്നാല് വെണ്ണതിന്നുന്നവനെന്ന് വ്യാവഹാരികതലത്തിലെ അര്ത്ഥം. അവിദ്യയുള്ള ജീവന് ലോകത്തിലെ സുഖദുഃഖങ്ങളെ ഭേദഭാവനയോടെ അനുഭവിക്കുന്നു. അപവാദദശയില്(de-superimposition)പരമാത്മാവ് തന്റെ നിത്യശുദ്ധബുദ്ധസ്വരൂപമായ ജ്ഞാനത്തിന്റെ ശക്തികൊണ്ട്, പ്രകൃതിയില്നിന്നു സ്വതന്ത്രനായി, ജീവന്റെ സുഖദുഃഖാനുഭവങ്ങളെ സാക്ഷിയായിനിന്ന് വീക്ഷിക്കുക മാത്രമേ ചെയ്യുന്നുള്ളൂ. അതിലൊന്നും ഭാഗഭാക്കാവുന്നില്ല. സാക്ഷിത്വമേ ഉള്ളൂ.പരമാത്മാവിന്റെ ആഹാരം ഭുവനമാണ്.

തയോരേക പിപ്പലം സ്വാദു അത്തി അനശ്നന്ന്യോ അഭിവാകശീതി(ശ്വേത.4.6)
ഇതാണ് ജീവാത്മപരമാത്മാക്കളുടെ രീതി.

യസ്യ ബ്രഹ്മ ച ക്ഷത്രം ച ഉഭേ ഭവതഃഓദനഃ(കഠം 1.2.24)ബ്രഹ്മക്ഷത്രാദികളെല്ലാംതന്നെ അവന്റെ (മൃത്യു അഥവാ കാലപുരുഷന്) ഭക്ഷണമാണ്.സകലപ്രപഞ്ചവും പ്രലയത്തില് അവനില് ലയിക്കയാല് പുരുഷന്റെ ആഹാരം ഭുവനമാണ്. ഒരേ സമയം വെണ്ണയും ഭുവനവും ഭക്ഷണമാക്കുന്നു. സാക്ഷിമാത്രമായിരുന്ന് നിരാഹാരന്(അനാഹാരന്)ആയിരിക്കയും ചെയ്യുന്നു. പരമാത്മാവ് ഗ്രാഹ്യവിഷയമല്ല. യസ്യാമതം തസ്യമതം (കേനം 2.3). വിനയപുരസ്സരം ഉത്തമനായ ഗുരുവിനെ സമീപിച്ച് തത്വമസി മുതലായ മഹാവാക്യങ്ങള് ഗ്രഹിച്ച്, വേദാന്തപഠനം നടത്തി ,നിരവധികാലം മനനം, ധ്യാനം, നിദിദ്ധ്യാസനം എന്നിവ ചെയ്താല് പരമാത്മാവിന്റെ തത്വം ഗ്രഹിക്കാനായി എന്നു വരാം. അങ്ങനെ സംഭവിക്കുന്ന പക്ഷം ഭേദഭാവനയുള്ള മായാപ്രപഞ്ചം ബ്രഹ്മ

ത്തില് ലയിച്ച് ,ജിജ്ഞാസു ബ്രഹ്മജ്ഞാനിയാവുന്നു. ഇന്ദ്രിയങ്ങള്ക്കും മനസ്സിനും അപ്രാപ്യമായതിനെ ,അഗ്രാഹ്യമായതിനെ, (ന തത്ര ചക്ഷുര്ഗഛതി വാക് ഗഛതി നോ മനോ വിദ്യ:(കേനം1.3) ഉത്തമനായ ഗുരുവിന്റെ അനുഗ്രഹകടാക്ഷങ്ങളാല് ,അനുഭവിക്കാനാവുന്നു.ഇതിന് ശുദ്ധമായ മനസ്സ് വേണം.നിര്മ്മലമായ മനസ്സില് വികാരങ്ങളില്ല. ആരോടും വെറുപ്പില്ല.മഹാവാക്യപഠനങ്ങളാല് നിര്മ്മലമായ മനസ്സില് സ്വപ്രകാശസ്വരൂപമായ പരമാത്മാ സ്വയം വെളിപ്പെടുത്തിക്കൊടുക്കുന്നു.അപ്രകാരം ജീവന്മുക്തി തരുന്നു.സകലചരാചരത്തിലും തന്നെത്തന്നെ ബ്രഹ്മസ്വരൂപമായി ദര്ശിച്ചാല് ,ജീവന്മുക്തിയായി. അപ്രകാരമുള്ള വ്യക്തി സംസാരജീവിതത്തിന്നതീതമായി സ്വതന്ത്രമായ ശരീരമനസ്സുകളോടെ സംസാരത്തില്ത്തന്നെ താമരയിലയിലെ ജലത്തുള്ളി പോലെ ജീവന്മുക്തനായി വര്ത്തിക്കുന്നു.ചിദ്രൂപമായ ബ്രഹ്മമായിത്തീര്ന്ന് ബ്രാഹ്മീസ്ഥിതി പ്രാപിക്കുന്നു. കൈവല്യസ്ഥമായ ഈ ചിത്തവൃത്തി ഒരേ സമയം വിശേഷാഭാസവുമാണ്,അനാഭാസവുമാണ് എന്നു പറഞ്ഞിരിക്കുന്നു.ഇതിനെത്തന്നെ ശിവം,ശാന്തം,(കേവലശാന്തം) എന്നും വിശേഷിപ്പിച്ചിരിക്കുന്നു.

4.ഗോപാലം പ്രഭുലീലാവിഗ്രഹഗോപാലം കുലഗോപാലം
ഗോപീഖേലനഗോവര്ദ്ധനധൃതിലീലാലാലനഗോപാലം
ഗോപിര്ന്നിഗദിതഗോവിന്ദസ്ഫുടനാമാനം ബഹുനാമാനം
ഗോധീഗോചരദൂരം പ്രണമത ഗോവിന്ദം പരമാനന്ദം
അനേകം ലീലാവിഗ്രഹങ്ങളെടുത്ത് ലോകത്തെ സംരക്ഷിക്കുന്ന ഭഗവാന്റെ ശക്തിയെ പ്രകീര്ത്തിക്കുന്നു.
ലോകവത്തു ലീലാകൈവല്യം(ബ്രഹ്മസൂത്രം.2.1.33)
ഗോപാലകനായി മനുഷ്യരൂപമെടുത്ത് അവതരിച്ച് വേദങ്ങളെ ലീലാലോലനായ ഭഗവാന് സംരക്ഷിക്കുന്നു. പശുക്കള് (ഗോ) വാക്കും യജ്ഞവും വേദവും ഭൂമിയും ജൈവപ്രപഞ്ചവുമാകയാല്, അവയെയെല്ലാം സംരക്ഷിക്കുന്നവന്റെ നാമമാണ് ഗോപാലനെന്നത്. മൂന്നവസ്ഥകളിലുമുള്ള ജൈവശരീരികളേയും ശരീരാവയവങ്ങളേയും സംരക്ഷിക്കുന്നത് ഗോപാലനാണ്.
പ്രാണേന രക്ഷന്നവരം കുലായം(ബൃഹ.4.3.12)
വനത്തില് ഗോപാലബാലനായി,ഗോപികളോടൊത്തു വിഹരിക്കവേ, മഴയും കാറ്റും വെള്ളപ്പൊക്കവും വന്നു. ഗോപവൃന്ദത്തേയും ഗോക്കളേയും ഗോവര്ദ്ധനം കുടയാക്കി ഉയര്ത്തി ലീലാവിഗ്രഹരൂപത്തില് സംരക്ഷിച്ചു. വേദങ്ങളില് പ്രശംസിക്കപ്പെട്ട അവനെ ഗോവിന്ദനെന്ന സവിശേഷനാമത്താല് അറിയുന്നു. ബഹുനാമങ്ങളാലും സഹസ്രനാമങ്ങളാലും അറിയുന്നു. അനന്തനാമങ്ങളാല് വര്ണ്ണിക്കപ്പെടുന്ന എല്ലാ ദേവരൂപങ്ങളും ഈ ബ്രഹ്മപുരുഷന്റെ അവതാരരൂപങ്ങള് മാത്രമാണ്. നാമങ്ങളോടുകൂടിയ ബ്രഹ്മപുരുഷനെ സഗുണബ്രഹ്മമെന്ന് അറിയുന്നു.
സര് വ്വാണ്യേതാനി നാമാനി പരസ്യ ബ്രഹ്മണോ ഹരേ
പരസ്യ ബ്രഹ്മണോ നാമസംഖ്യാ തും ച ന ശക്യതേ
നിര്ഗ്ഗുണബ്രഹ്മരൂപത്തില് ബന്ധമുക്തവും അസംഗവുമാണ്.മനസ്സിനും ബുദ്ധിക്കും ഇന്ദ്രിയങ്ങള്ക്കും അതീതവുമാണ്.
യതോ വാചോ നിവര്ത്തന്തേ അപ്രാപ്യ മനസാ സഹാ(തൈ.2.4.1)
നിര്മ്മലവും അവിഭാജ്യവും പൂര്ണ്ണവും ,നിര്ഗ്ഗുണവും ആനന്ദതന്മാത്രവുമായ ബ്രഹ്മത്തില് ജാതി,ഗുണ,ക്രിയാദികളില്ലാത്തതിനാലാണ് മനസ്സിനും ഇന്ദ്രിയങ്ങള്ക്കും വാക്കിനും അതീതമായിരിക്കുന്നത്.
5.ഗോപീമണ്ഡലഗോഷ്ഠീഭേദം ഭേദാവസ്ഥമഭേദാഭം
ശശ്വദ്ഗോഖുരനിര്ദ്ധൂതോദ്ധ്രൃതധൂലീധൂസരസൌഭാഗ്യം
ശ്രദ്ധാഭക്തിഗൃഹീതാനന്ദമചിന്ത്യം ചിന്തിതസദ്ഭാവം
ചിന്താമണിമണിമാനം പ്രണമതഗോവിന്ദം പരമാനന്ദം
വാക്കിനും മനസ്സിനും അതീതമാണ് ബ്രഹ്മമെന്ന് ഘോഷിക്കുന്ന ഉപനിഷത്തുകള് തന്നെ,ഉപനിഷത്തുകളിലൂടെ ബ്രഹ്മത്തെ അറിയാമെന്നും പറയുന്നു.

തം ത്വൌപനിഷദം പുരുഷം പൃഛാമി(ബൃഹ.3.9.26)
ഇതില് വൈരുദ്ധ്യമില്ല. പരമാര്ത്ഥസത്തയെ അറിയാന്, അവിദ്യമൂലം അതില് അദ്ധ്യാസം ചെയ്യപ്പെട്ടവയെയെല്ലാം നിഷേധിക്കേണ്ടതുണ്ട്. ഉപനിഷത്തുകള് ബ്രഹ്മത്തില് അദ്ധ്യാസം ചെയ്യപ്പെട്ടവയെ ഒന്നൊന്നായി നിഷേധിച്ച് ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്ന അപവാദം എന്ന മാര്ഗ്ഗം സ്വീകരിക്കുന്നു.അറിയപ്പെടാത്തതിനെ അപ്രകാരം അറിയിക്കുന്നു.അവിദ്യയുടെ ആവരണശക്തിയാല് ബ്രഹ്മത്തില് ആരോപിതമായതെല്ലാം നീക്കിക്കളയണം. അപ്രകാരം സ്വപ്രകാശമായി തന്നില്ത്തന്നെ ഇരിക്കുന്ന ബ്രഹ്മത്തെ അറിയണം. കൃഷ്ണന്റെ രാസക്രീഡയില് ഇത്തരം അദ്വൈതഫിലോസഫിയാണുള്ളത്. ജീവന് ഭേദഭാവനയോടെ പലതായി കാണപ്പെടുന്ന വ്യാവഹാരികദശയില് ഉപാധിയുടെ പങ്ക് ഇവിടെ കാണാം. അനേകം ജീവാത്മഭാവത്തിലുള്ള ഗോപിമാര്ക്കിടയില് കൃഷ്ണനും അനേകം കൃഷ്ണന്മാരെപ്പോലെ തോന്നിക്കുന്നു.ഏകമായ ബ്രഹ്മം(കൃഷ്ണ) ഉപാധിസംബന്ധത്താല് ,ഭേദരഹിതനാണെങ്കിലും ഭേദമുള്ളതായി തോന്നപ്പെടുന്നു.
ചുറ്റുമുള്ള ഭൂമിയില് ചാണകം മെഴുകിയിരിക്കയാല്, നൃത്തവേളയില് ചാണകപ്പൊടിപാറി അത് കൃഷ്ണന്റെ ശരീരത്തില് പറ്റി, അവനല്പം വെളുത്തപോലെ തോന്നിക്കുന്നു.ജീവന്മുക്തന് ഭക്തിശ്രദ്ധാവിശ്വാസങ്ങളൊന്നു കൊണ്ടുമാത്രം പരമാനന്ദസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. ശാശ്വതമായി നിരന്തരം ഗോക്കളമ്പുകളുണ്ടാക്കിയ പൊടിപടലംകൊണ്ട് പാണ്ഡുരമായ മേനിയുടെ സൌഭാഗ്യം അഥവാ രൂപലാവണ്യം സഗുണബ്രഹ്മപരമാണ്. ശ്രദ്ധാഭക്തിപ്രേമവിശ്വാസങ്ങളൊന്നുകൊണ്ടുമാത്രമാണ് ഗോപികള് അവ്യക്തമായ കൃഷ്ണരൂപത്തെ വ്യക്തമായ പാണ്ഡുരരൂപമായി കണ്ട് അറിഞ്ഞ് തന്മയീഭവിച്ചത്.
ധ്യാനംകൊണ്ടും ഔപനിഷദജ്ഞാനംകൊണ്ടും അവനെ അറിയാം.എന്നാല് ബ്രഹ്മം ചിന്തക്ക് അതീതമാണ്. അവ്യക്തമാണ്,അമേയമാണ്. അചിന്ത്യവും അനിര് വചനീയവുമാണ്. എങ്കിലും മുയല്കൊമ്പുപോലെ ഇല്ലാത്ത വസ്തുവല്ല. ശ്രുതിവാക്യം അതിനെ സത്(സത്യം) എന്ന് പറഞ്ഞിട്ടുണ്ട്. ചിന്താമണിരത്നംപോലെ സകലകാമപ്രദമാണ് ഹരി.അണുവേക്കാളും അണു (സൂക്ഷ്മതമം),മഹത്തിനേക്കാളും മഹത്ത് (സ്ഥൂലതമം),ഒരേ സമയം വ്യക്തവും അവ്യക്തവുമാണ്.
6.സ്നാനവ്യാകുലയോഷിദ്വസ്ത്രമുപാദായാഗമുപാരൂഢം
വ്യാദിത്സന്തീരഥദിഗ്വസ്ത്രാദാതുമുപാകര്ഷന്തം താഃ
നിര്ദ്ധൂതദ്വയശോകവിമോഹം ബുദ്ധം ബുദ്ധേരന്തസ്ഥം
സത്താമാത്രശരീരം പ്രണമത ഗോവിന്ദം പരമാനന്ദം
ഗോപികാവസ്ത്രാപഹരണം ജീവന്മുക്തിസൂചകമാണ്.കാളിന്ദീസ്നാനം ചെയ്യുന്ന ഗോപികമാരുടെ വസ്ത്രങ്ങളെടുത്ത് കൃഷ്ണന് കദംബവൃക്ഷത്തില് കയറിയിരുന്നു.ഈ ഭൌതികലീലയുടെ അദ്ധ്യാത്മികരഹസ്യം എന്താണ്. ബ്രഹ്മത്തില് മായയോ ഭേദമോ സുഖദുഃഖങ്ങളോ ഒട്ടുമില്ല. സദാ പ്രകാശരൂപമാകയാല്, ബോധി തെളിഞ്ഞിരിക്കയാല്,ബുദ്ധമാണ്.സദാ സര് വ്വതന്ത്രസ്വതന്ത്രമാണ്.ഇപ്രകാരം ബോധി തെളിയാത്തവരാണ് ഭൌതികവസ്തുക്കളില് ആസക്തി തോന്നി അവയോട് ബന്ധിതരായി അസ്വതന്ത്രരായി ഉഴലുന്നത്. പരമാത്മാവ് ജീവജാലങ്ങളുടെ അന്തര്യാമിയാണ്.ബുദ്ധിയുടെ അകത്താണ് സ്ഥിതി ചെയ്യുന്നത്.പുറത്തല്ല. അതിനാല്, സര് വ്വജീവന്റേയും സര് വ്വക്രിയയും ചിന്തയും പരമാത്മാവ് സാക്ഷിയായിരുന്ന് നിരന്തരം കാണുന്നുണ്ട്. ബുദ്ധിയെപ്പോലും സാക്ഷിയായിരുന്ന് വീക്ഷിക്കുന്ന പരമാത്മാവ്(ബുദ്ധിക്കകത്തിരുന്ന്) . സത്താമാത്രമായ, സത്യസ്വരൂപമായ,ആ ഗോവിന്ദപരമാണുവില്നിന്ന് ഒരുജീവനും ഒന്നും ഒളിച്ചുവെക്കാനില്ല. ഈ സത്യമറിയാതെ താന്താങ്ങളുടെ ബാഹ്യശരീരങ്ങളും അവയെപ്പൊതിഞ്ഞ ജീര്ണ്ണവസ്ത്രങ്ങളും കൊണ്ട് ബാധിതരായ ഭക്തര്ക്ക് ജീവന്മുക്തി നല്കാനുള്ളതാണ് ഗോപികാവസ്ത്രാപഹരണലീല.
7.കാന്തം കാരണകാരണമാദിമനാദിം കാലഘനാഭാസം
കാലിന്ദീഗതകാലിയശിരസി സുനൃത്യന്തം മുഹുനൃത്യന്തം
കാലം കാലകലാതീതം കലിതാശേഷം കലിദോഷഘ്നം
കാലത്രയഗതഹേതും പ്രണമത ഗോവിന്ദം പരമാനന്ദം.

പ്രഭുവിന്റെ രൂപവും പ്രഭാവവും അതിമനോഹരമാണ്.എപ്പോഴെല്ലാം ധര്മ്മച്യുതി വരുന്നുവോ,അപ്പോഴെല്ലാം ധര്മ്മിഷ്ഠരെ പാലിക്കാനും അധര്മ്മികളെ ശിക്ഷിക്കാനും ഗോവിന്ദന് അവതരിക്കുന്നു.യാദവകുലത്തില് സകലഗുണസമ്പന്നനായി അവതരിച്ച ആനന്ദസ്വരൂപനായ ഗോവിന്ദനെ പ്രണമിക്കുന്നു. സൌന്ദര്യം കൊണ്ട് സകലരേയും തന്നിലേക്ക് ആകര്ഷിക്കുന്നു. കാന്തനായ അവന് കാന്തം പോലെയാണ്. കാമദേവസദൃശമാണ് ആ രൂപം.

ആര്ദ്രേക്ഷുചാപമവലംബിതപുഷ്പബാണ-

മാരക്തനേത്രമപരോദ്ധൃതശംഖചക്രം

വിന്യസ്തവേണുമധരേ സുനിനാദയന്തം

സമ്മോഹയന്തമിഹ പാശസൃണീവഹന്തം(രഹസ്യാഗമം)

കണ്ണുകള് താമരയിതളുപോലെ. ശംഖചക്രങ്ങള്ക്കുപകരം കാലിക്കോലും കയറുമാണ് കയ്യില്. വേണുനാദം കൊണ്ട് എല്ലാവരേയും മോഹിപ്പിക്കുന്നു. പ്രകൃതിയുടെ മണ്ഡലമാണ് ബ്രഹ്മം. കാരണത്തിനും കാരണമാണ്.ആദിയും അനാദിയുമാണ്.സ്വതസ്സിദ്ധ സ്വ പ്രകാശരൂപമാണ്. ന്നില്നിന്നും ജനിച്ചതല്ല. അതിനുകാരണമായി മറ്റൊന്നുംതന്നെയില്ല. എല്ലാത്തിനും മൂലകാരണമാണ്. പ്രലയകാലത്ത് ലോകസംഹാരം നടത്തി, എല്ലാം തന്നിലേക്ക് ലയിപ്പിക്കുന്ന ബ്രഹ്മം കാന്തംപോലെ കമനീയം,അത്യന്തസുന്ദരം. ത്രികാലങ്ങള്ക്കും അതീതം, കാര്യകാരണാതീതം. സകലജീവനും ഭഗവാനിലിരിക്കുന്നു.ധര്മ്മിഷ്ഠരെ പുനര്ജനിമുക്തരാക്കിയും അധര്മ്മികളെ പുനര്ജനിപ്പിച്ചും അനാദിയായ കാലപുരുഷലീല തുടരുന്നു.കലിയുഗത്തില് കാമങ്ങളാല് മനുഷ്യര് നിരവധി ക്ലേശങ്ങള് സമ്പാദിക്കുന്നു. ഗോവിന്ദസ്മരണയാല് ആ ക്ലേശമെല്ലാം നീങ്ങി, വിമലപ്രബോധപദവി നേടുന്നു. ഒറ്റപ്രാവശ്യം ഗോവിന്ദനെ ഭക്തിപൂര് വ്വം സ്മരിച്ചാല്തന്നെ അനവധികാലത്തെ തപോബലം കൊണ്ടെന്നപോലെ മുക്തി ലഭിക്കുന്നു.ത്രിസന്ധ്യകള്ക്കും ത്രികാലങ്ങള്ക്കും സൂര്യാദികള്ക്കും കാരണം പരബ്രഹ്മമായ ഗോവിന്ദനാണ്.

കലാവത്രാപി ദോഷാഢ്യേ വിഷയാകൃഷ്ടമാനസാഃ

കൃത്വാഉ സകലം പാപം ഗോവിന്ദസ്മരണാത് ശുചി

അതിപാപപ്രസക്തോപി ധ്യായന്നിമിഷമച്യുതം

ശാഠ്യേനാപി നമസ്കാരം പ്രയുക്തശ്ചക്രപാണയേ

സംസാരസ്ഥൂലബന്ധേഭ്യോ വിമുക്തോ ഭവതിക്ഷണാത്(രഹസ്യാഗമം)

കൃഷ്ണാവതാരം ഭക്തര്ക്ക് എളുപ്പത്തില് ഭക്തിയും ധ്യാനവും പൂജയും സാധിപ്പിച്ച് അവര്ക്ക് ക്ഷണമുക്തി കൊടുക്കുന്നതിനാണ്. കാളമേഘസദൃശമാണ് ആ ശ്യാമമേനി. കാളിന്ദിയിലേക്കു ചാടി, കാളിയശിരസ്സില് മുഹൂര്ത്തം തോറും മനോമോഹനമായി നൃത്തം വെക്കുന്ന ലോകരക്ഷകലായ ഗോവിന്ദന് പ്രണാമം. അതിശയകരമായ ആ നൃത്തത്തെ എങ്ങനെ വര്ണ്ണിക്കും.

8.വൃന്ദാവനഭുവി വൃന്ദാരകഗണവൃന്ദാരാധിതവന്ദേഹം

കുന്ദാഭാമലമന്ദസ്മേരസുധാനന്ദം സുഹൃദാനന്ദം

വന്ദാശേഷമഹാമുനിമാനസവന്ദാനന്ദ പദദ്വന്ദം

വന്ദാശേഷഗുണാബ്ധിം പ്രണമത ഗോവിന്ദം പരമാനന്ദം

അതിസുന്ദരമാണ് കൃഷ്ണരൂപം.മുല്ലപ്പൂപോലെ മനോഹരമായ മന്ദസ്മിതസുധയാല് സുഹൃത്തുക്കള്ക്കുമാത്രമല്ല,എല്ലാവര്ക്കും ആനന്ദമരുളുന്നു. നിരവധി ദേവഗണങ്ങള് ആകാശത്തുനിന്ന് വൃന്ദാവനത്തിലെ അവന്റെ ക്രീഡക്ക് സാക്ഷ്യം വഹിച്ചു. എല്ലാവരും അതുകണ്ട് ആനന്ദിച്ചു. പ്രകീര്ത്തിച്ചു,വന്ദിതരായ മുനിമാനസങ്ങളില് ഗോവിന്ദന്റെ ആനന്ദപാദം നിരന്തരം പതിഞ്ഞിരിക്കുന്നു. സകലഗുണങ്ങളുടേയും ലയനസ്ഥാനവും ഇരിപ്പിടവും ആകയാല് ഗുണസമുദ്രമായ ,ആ പരമാനന്ദസ്വരൂപനായ ഗോവിന്ദനെ പ്രകീര്ത്തിക്കുന്നു,പ്രണമിക്കുന്നു.

9,ഗോവിന്ദാഷ്ടകമേതദധീതേ ഗോവിന്ദാര്പ്പിതചേതാ യഃ

ഗോവിന്ദാച്യുതമാധവവിഷ്ണോ ഗോകുലനായകകൃഷ്ണേതി

ഗോവിന്ദാംഘ്രിസരോജധ്യാനസുധാജലധൌതസമസ്താഘോ

ഗോവിന്ദം പരമാനന്ദാമൃതമന്തസ്ഥം സ സമഭ്യേതി
ഗോവിന്ദാഷ്ടകം ഗോവിന്ദനിലര്പ്പിതമായ ചേതസ്സോടുകൂടി പഠിക്കുന്നവര്ക്ക് സകലകാമഫലപ്രാപ്തി സാധിക്കുന്നു. നിഷ്കാമമായി,ഗോവിന്ദാ,അച്യുതാ,മാധവാ,വിഷ്ണോ,ഗോകുലനായകാ,കൃഷ്ണാ എന്ന് ജപിച്ച് ഗോവിന്ദന്റെ പാദകമലം മാത്രം ധ്യാനിച്ച് ജീവിക്കുന്നവരുടെ സകലപാപവും ആ ധ്യാനസുധാജലത്താല്തന്നെ കഴുകിക്കളയപ്പെടുന്നു.നാമസങ്കീര്ത്തനം കൊണ്ട് ഗോവിന്ദനെന്ന പരമാമൃതം സ്വാത്മാവില് അന്തസ്ഥമായി ,അന്തര്യാമിയായിരിക്കുന്ന ബോധി തരുന്നു.ഗോവിന്ദനാണ് പരബ്രഹ്മം.അന്തര്യാമിയായി എല്ലാത്തിലുമിരിക്കുന്ന പരബ്രഹ്മസ്വരൂപം.
ഗോവിന്ദാഷ്ടകത്തിലെന്നപോലെ വിഷ്ണുഭുജംഗത്തിലും നിര്ഗുണവും സഗുണവുമായ ബ്രഹ്മസ്വരൂപവര്ണ്ണന ഉണ്ട്. മാതാവിന്റെ മരണശയ്യക്കടുത്തിരുന്ന് രചിച്ചതാകയാല്,കാലസ്വരൂപമായ നരഹരിരൂപമാണ് സഗുണരൂപം. ആദ്യത്തെ അഞ്ചുശ്ലോകം പൂര്ണ്ണമായും നിര്ഗുണബ്രഹ്മം,പിന്നത്തെ മൂന്നുശ്ലോകം സഗുണബ്രഹ്മം ഇങ്ങനെയാണ് വിഷ്ണുഭുജംഗത്തിലെ ക്രമം.
നിര്ഗുണസ്വരൂപവര്ണ്ണനഃ-
ചിദംശംവിഭും നിര്മ്മലം നിര് വ്വികല്പം നിരീഹം നിരാകാരമോങ്കാരഗമ്യം
ഗുണാതീതമവ്യക്തമേകം തുരീയം ത്രയീവക്ത്ര് യം വേദ തസ്മൈ നമോസ്തു
വിശുദ്ധം ശിവം ശാന്തമാദ്യന്തരൂപം ജഗജ്ജീവനംജ്യോതിരാനന്ദരൂപം
അദിഗ്ദേശകാലവ്യവഛേദനീയം ത്രയീവക്ത്ര് യം വേദ തസ്മൈ നമോസ്തു
സമാനോദിതാനേകസൂര്യേന്ദുകോടിപ്രഭാപൂരദിവ്യദ്യുതിം ദുര്നിരീക്ഷ്യം
ന ശീതം നചോഷ്ണം സുവര്ണ്ണാവദാതം പ്രസന്നം സദാനന്ദസംവിത് സ്വരൂപം
സഗുണബ്രഹ്മസ്വരൂപവര്ണ്ണനഃ-
സുനാസാപുടം സുന്ദരഭ്രൂലലാടം കിരീടോചിതാകുഞ്ചിതസ്നിഗ്ധകേശം
സ്ഫുരത്പുണ്ഡരീകാഭിരാമായതാക്ഷം സമുത്ഫുല്ലരത്നപ്രസൂനാവതംസം
നമോ വിഷ്ണവേ വാസുദേവായ തുഭ്യം നമോ നാരസിംഹസ്വരൂപായതുഭ്യം
നമ കാലരൂപായ സംഹാരകര്ത്രേ നമസ്തേ വരാഹായ ഭൂയോ നമസ്തേ
മുഖേ മന്ദഹാസം നഖേ ചന്ദ്രഭാസംകരേ ചാരുചക്രം സുരേശാഭിവന്ദ്യം
ഭുജംഗേ ശയാനം ഭജേ പത്മനാഭം ഹരേരന്യദൈവം ന മന്യേ ന മന്യേ
വളരെ പ്രസിദ്ധമായ ഗോവിന്ദം ഭജ മൂഢമതേ എന്ന കൃതി ഭക്തിക്കും ഭജനക്കും വ്യാകരണത്തിനുമുപരിയായി സ്ഥാനം കല്പ്പിച്ചുകൊണ്ടുള്ള ശങ്കരാചാര്യകൃതിയാണ്. വേദാന്തിക്ക് ഭക്തി വിരുദ്ധമല്ലെന്ന് ഇവയെല്ലാം സാക്ഷ്യപ്പെടുത്തുന്നു.

- **കൃഷ്ണോപനിഷത്ത്**

1 ഹരിണംശ്രീമഹാവിഷ്ണുസച്ചിദാനന്ദലക്ഷണം രാമചന്ദ്രം ദൃഷ്ട്വാ സര് വ്വാംഗസുന്ദരം മുനയോ വനവാസിനോ വിസ്മിതാബഭൂവുഃ തംഹോച്ചുര് നോഅവദ്യമവതാ രാന്.തന്വൈ ഗണയന്തേ ആലിംഗാമോ ഭവന്തമിതി.ഭവാന്തരേ കൃഷ്ണാവതാരേ യൂയം ഗോപികാഭൂത്വാ മമാലിംഗഥ.അന്യയേ അവതാരാ സ്നേഹി ന ഗോപാ ന സ്ത്രീശ്ചനോകുരു. അന്യോന്യവിഗ്രഹം ധാര്യം തവാംഗസ്പര്ശനാ ദിഹ ശാശ്വതം സ്പര്ശയിതാ അസ്മാകം ഗൃഹ്ണീമോ അവതാരാന്വയം

ത്രേതായുഗത്തില് മഹാവിഷ്ണുവിന്റെ സച്ചിദാനന്ദലക്ഷണങ്ങളോടെ സര്വ്വാംഗസുന്ദരമായശ്രീരാമചന്ദ്രരൂപം ദര്ശിച്ച വനവാസികളായ മുനിമാര് വിസ്മിതരായിത്തീര്ന്നു.അവര്ക്ക് അനവദ്യസുന്ദരമായ ആ രൂപത്തെ ആലിംഗനം ചെയ്യണമെന്ന് ആഗ്രഹമുണ്ടായി.ശ്രീരാമന് ഏകപത്നീവ്രതക്കാരന്.മുനിമാരാകട്ടെ,സ്ത്രീകളും പുരുഷന്മാരുമുണ്ട്.അവരുടെ അഭിലാഷപൂര്ത്തീകരണത്തിനായി ,ജന്മാന്തരത്തില് ശ്രീകൃഷ്ണനായി അവതരിക്കുമ്പോള് മുനിമാരെല്ലാം ശ്രീ(സ്ത്രീ)രൂപത്തില് ഗോപികമാരായി ജനിക്കുക,അംഗസ്പര്ശനം,ആലിംഗനം,ചുംബനം ഇവകളാല് മോഹസാക്ഷാത്കാരം വരിക

എന്ന വരം വനവാസികളും ഉത്തമയോഗികളുമായ മുനിമാര്ക്ക് നല്കി സുരതസമാനരസാനുഭൂതിസമാധിസുഖം അവര്ക്കു കൊടുക്കാനുമാണ് അമ്പാടിയിലെ ശ്രീകൃഷ്ണലീല.മുനിമാരുടെ സ്വയംവരത്തിന്റെ ഫലമാണ് വൃന്ദാവനരാസലീ ല. സ്വയംവരം മൂന്നുവിധമുണ്ട്.

1 ഇഛാസ്വയംവരം.ഉദാഃദമയന്തി.മുനിമാരുടേത് ഇഛാസ്വയംവരമാണ്.അവര് അനുരാഗപൂര് വ്വം ഭഗവാനെ സ്വയം വരിച്ചതാണ്.

2.സവ്യവസ്ഥാസ്വയംവരം. ഉദാഃസീത,പാഞ്ചാലി,സത്യ. ഒരു വ്യവസ്ഥ പാലിച്ചാല് മാത്രമേ സ്വയംവരം നടക്കു.ആ വ്യവസ്ഥ പാലിക്കാന് കഴിവുള്ള വ്യക്തിയെ വധു ആദ്യമേ മനസാ വരിക്കുകയോ,പിതാവ് നിശ്ചയിക്കുകയോ ചെയ്തിട്ടുണ്ട്. അനുരാഗം തോന്നിയിട്ടുണ്ട്.വ്യവസ്ഥ പാലിക്കലും അനുരാഗവും രണ്ടും വേണം.

3.ശൌര്യശുല്കസ്വയംവരം.ഉദാഃസുഭദ്ര.ശൂരനായ നായകന് നായികയെ കൊണ്ടുപോകുന്നു.കന്യകക്ക് നായകനില് അനുരാഗം വേണം. രുഗ്മിണിയുടേതും ഇത്തരം സ്വയംവരമാണ്.രാധാകൃഷ്ണന്മാരുടേത് പരസ്പരം ഇഛാസ്വയംവരമാണ്. പൂര്ണ്ണപരസ്പരാനുരാഗമാണ്.ശാണ്ഡില്യഭക്തിസൂത്രത്തില് ഗോപികമാരെ പ്രത്യക്ഷത്തില് അബലകളെന്നും അജ്ഞാനികളെന്നും തോന്നുമെങ്കിലും അവര് ഏറ്റവും ജ്ഞാനികളായ മുനിമാരാണ്. യോഗയോഗീശ്വരനായ കൃഷ്ണനെ പ്രാപിക്കാനായി മാത്രം ജനിച്ച യോഗീശ്വരരാണ്,അവര്ക്കതല്ലാതൊരു കര്മ്മ ബന്ധവും ബാക്കിയില്ല എന്നു കാണാം. ഭാഗവതവും ദേവസമൂഹം ഗോപികളായി ജനിച്ചു എന്നു പറയുന്നുണ്ട്. ദേവ,മുനി,യോഗിഗണങ്ങള്, സത്വഗുണം,തപസ്സ്, ജ്ഞാനം,ഭക്തി,ഇവകളാല് ഭഗവദ്സ്വരൂപം തന്നെയായി തന്മയീഭവിച്ചവരാകയാലാണ് പരസ്പരം ഇഛാസ്വയംവര രീതിയില് പ്രേമഭക്തിഭാവത്തില് വൃന്ദാവനലീല സാദ്ധ്യമായത്.

2. രുദ്രാദീനാം വചഃശ്രുത്വാ പ്രോവാച ഭഗവാന് സ്വയം

അംഗസംഗം കരിഷ്യാമി ഭവദ്വാക്യം കരോമ്യഹം

രുദ്രാദികളായ മുനിമാരുടെ വാക്കുകേട്ട് ഭഗവാന് പറഞ്ഞുഃ-ഞാന് തന്നെ നിങ്ങള്ക്ക് അംഗസംഗം നല്കി നിങ്ങളുടെ വാക്ക് പാലിക്കുന്നതാണ്.സത്യസങ്കല്പരായ അവരുടെ വാക്കു പിഴക്കാതിരിക്കാന് ,ഭഗവാന് അത് സത്യമാക്കി.പൂര് വ ജന്മസുകൃതത്താല് പ്രാരബ്ദമൊന്നും അവശേഷിക്കാത്ത യോഗികള് ഗോപിമാരായി ജനിച്ച് യാതൊരു തപസ്സും ചെയ്യാതെത്തന്നെ ഭഗവദ്സംഗം സാധിച്ചു എന്ന് അറിവില്ലാത്തവരെക്കൊണ്ട് പറയിക്കുമാറ് നിഷ്ക്രിയരും നിഷ്കാമരുമായി കാമികളെപ്പോലെ ജീവിച്ച് ഭഗവദ്തന്മയത നേടി. അവരെ പ്രാപിക്കാനുള്ള ഇഛയോടും അവരിലുള്ള പരമപ്രേമത്തോടും കൂടി ഭഗവാനനുഷ്ഠിക്കുന്ന വരദാനമെന്ന കര്മ്മമാണ് -തനിക്കുതന്നെ അരുളുന്ന അഭീഷ്ടസിദ്ധിയാണ്-വൃന്ദാവനലീല. ഭക്തഹൃദയത്തില് വാണ് അവരോട് സംവദിക്കാനും സംഗമിക്കാനുമുള്ള ഭഗവാന്റെ അഭീഷ്ടസിദ്ധിയാണത്.

3.മോദിതാസ്തേ സുരാ സര് വ്വേ കൃതകൃത്യാധുനാവയം

യോഗന്ദുഃപരമാനന്ദോയശോദാ മുക്തിമോഹിനി

4.മായാ സാ ത്രിവിധാ പ്രോക്താ സത്വരാജസതാമസീ

പ്രോക്താ ച സാത്വികീ രുദ്രേ ഭക്തേ ബ്രഹ്മണി രാജസി

5.താമസീ ദൈത്യപക്ഷേഷു മായാ ത്രേതാ ഹ്യദാഹൃതാ

അജേയാ വൈഷ്ണവീമായാ ജപ്യേന ച സുതാപുരാ

6.ദേവകീ ബ്രഹ്മപുത്രാ വാ യാ വേദൈരുപഗീയതേ

നിഗമോ വാസുദേവോയോ വേദാര്ത്ഥം കൃഷ്ണരാമയോഃ

ദേവന്മാരെല്ലാം ഭഗവാന്റെ വാക്കുകേട്ട് ആനന്ദതുന്ദിലരായി കൃതകൃത്യരായി .ആനന്ദരൂപികളായ അവര് പരമാനന്ദാനുഭവത്തിനായി അവതരിച്ചു. മുക്തി(പഴയ ജന്മത്തിലെ ശബരി) യശോദയായി.മുക്തിക്ക് സംസാരബന്ധങ്ങളില്ല. എന്നിട്ടും അവള് നന്ദഗൃഹത്തില് ഗേഹിനിയായി ജനിച്ചു. മമതാപാശങ്ങളുള്ളവളെന്നപോലെ ,കുടുംബനാഥയും ഭാര്യയും അമ്മയുമായി വാണു. ഗേഹമെന്നപദം ഉപയോഗിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്.ഗകാരം ഗന്ധര് വ്വനേയോ ഗണേശനേയോ കുറിക്കുന്നു. ഗേഹമെന്നാല് ഇവരിലൊരാളെയോ രണ്ടുപേരേയുമോ പൂജിക്കുന്ന ഇടമാണ്.

ഗോ ഗണേശേ ച നാകേച വിയത്യപി പുമാനയം

ഗഃസുകമരൌ സമാഖ്യാതൌ ഗായത്രീ ഗീതയോ പുമാന്

ഗന്ധര് വ്വേ ചാപിഗഃവ്യാതോ ഗായകേ ചാഭി യേവത്

പശുക്കള്,ഗണപതി,ആകാശസഞ്ചാരിയായ നാദബ്രഹ്മ(മേദിനി)പുരുഷന്,ഗായത്രി,ഗീത,ഗന്ധര് വ്വന്,ഗായകര്-ഇവരുടെ നിത്യവാസസ്ഥലവും പൂജാസ്ഥാനവുമായ ഗോലോകമെന്ന ഗോകുലത്തിന്റെ ഗേഹിനി(ഗൃഹനാഥ)ആയിട്ടാണ് മുക്തിയുടെ ജനനം. കുലം എന്നാല് വംശം. എങ്ങും വ്യാപിക്കുന്ന നാദബ്രഹ്മമെന്നും അതിനര്ത്ഥമുണ്ട്. എല്ലാം തികഞ്ഞ ലക്ഷണമൊത്ത വീണയുടെ ഉടലിനെ (കോളംബകം,ഗോളംബകം)വര്ണ്ണിക്കുമ്പോള്, കുലസംസ്ത്യാനേ (കുലത്തെ അഥവാ നാദത്തെ വിസ്തരിച്ച് എങ്ങും വ്യാപിപ്പിക്കുന്നത്)എന്നു പറയുന്നത് അതുകൊണ്ടാണ്. വീണയുടെ തന്ത്രികള്പോലെയാണ് മനുഷ്യശരീരത്തിലെ നാഡീതന്ത്രികളെന്നതുകൊണ്ട് നാദാനുസന്ധാനയോഗ ശാസ്ത്രത്തില്, കുലകുണ്ഡലിനി ,കൌലിനി മുതലായ പദങ്ങളുപയോഗിക്കുന്നു. മനുഷ്യശരീരമാണ് ലക്ഷണമൊത്ത ദൈവീവീണ. കുണ്ഡലിനി ഉണര്ന്നാല്,നാദാനുസന്ധാനയോഗമായി. യശസ്സ് തരുന്നവളും (യശോ ദാ)ധരിക്കുന്നവളുമായ (യശോധര ) മുക്തി നാദത്തിന്റെ അവതാരമായ ദൈവീവീണയെ (കൃഷ്ണശരീരത്തെ)വളര്ത്തുന്ന,ലാളിക്കുന്ന ആദ്യഗുരുവായി.

സാത്വികി,രാജസി,താമസി എന്ന് ത്രിവിധയായി,ഗുണാതീതയുമായി,ജയിക്കാനാവാത്ത വൈഷ്ണവീമായ ദേവകിയായി അവതരിച്ചു. ബ്രഹ്മപുത്രയായ ദേവകിയാണ് വേദമെന്ന് പുകഴ്ത്തപ്പെട്ട വൈഷ്ണവീമായ.വസുദേവന് നിഗമമാണ്. ആഗമനിഗമരൂപമായ വേദങ്ങളുടെ സാരം(അര്ത്ഥം)ആണ് രാമനും കൃഷ്ണനും.

7.സ്തുവതേ സതതം യസ്തു സോ അവതീര്ണ്ണേ മഹീതലേ

വനേ വൃന്ദാവനേ ക്രീഡന് ഗോപഗോപീസുരൈഃസഹഃ

8.ഗോപ്യോ ഗാവ ഋചസ്തന്യയഷ്ടികാ കമലാസന

വംശസ്തു ഭഗവാന് രുദ്രഃശൃംഗമിന്ദ്രോ സ ഗോസുരഃ

9.ഗോകുലം വനവൈകുണ്ഡം തപസാസ്തത്ര തത്ര തേ

ദ്രുമാലോഭക്രോധാദയോ ദൈത്യാകലികാലസ്തിരസ്കൃതം

ഭൂമിയിലെ വനവൈകുണ്ഡത്തില് വൃന്ദാവനത്തില്, ഗോകുലത്തില്, ഗോപീഗോപസുരന്മോരോട്ടുകൂടി, രാമകൃഷ്ണന്മാര് സതതം സ്തുതിക്കപ്പെട്ടവരായി അവതരിച്ചു. ഗോക്കളും ഗോപരും വേദമന്ത്രങ്ങളായ ഋക്കുകള്, കൃഷ്ണന് ആ ഋക്കുകളുടെ അര്ത്ഥം,-വാഗര്ത്ഥംപോലെ ചേര്ന്നിരിക്കുന്ന ശിവശക്തിമാരാണവര്.ബ്രഹ്മാവ് യഷ്ടി.(യജ്ഞമെന്നും കാലിക്കോലെന്നും രണ്ടര്ത്ഥം).രുദ്രനാണ് വംശം(വേണു,മുളങ്കുഴല്,മാനവവംശവും ഇതരവംശങ്ങളും).ഭക്തരായ രുദ്രരില്,സംഗീതരൂപമായി സാത്വികീമായ ഇരിക്കുന്നു.ഇന്ദ്രനാണ് ശൃംഗം(കൊമ്പ് എന്ന സംഗീതോപകരണം). ശൃംഗാരമെന്ന മന്മഥവികാരം കൂട്ടതലുള്ളതിനാലാണ് ശൃംഗനാമം.ഇങ്ങനെ പ്രധാനപ്പെട്ട മൂന്നുദേവന്മാര് സംഗീതോപകരണങ്ങളായി നാദ

ബ്രഹ്മമായ ഭഗവാനെ അകമ്പടി സേവിച്ചു.യഷ്ടി,വേണു,ശൃംഗമെന്നിവയുടെ പക്കമേളം അനുഗമിക്കവേ,ഭഗവാന് ഗോപികമാരായ ഋക്കുകളെ സാമസംഗീതമാക്കി വിസ്തരിച്ച് രാഗരാഗിണീരൂപമാക്കി. സാന്ത്വസാമപ്രയോഗേ- അത്യന്തമധുരമായ സാന്ത്വനവാക്കാണ് സാമപ്രയോഗത്തിലുപയോഗിക്കുന്നത്. സംഗതവും (മനസ്സിനുചേരുന്നത്) ഹൃദയംഗമവും ശ്ലീലവും(ശ്രീകരം)സുനൃത്തവും (കേട്ടവര്ക്കെല്ലാം ആനന്ദനൃത്തം വെക്കാന് തോന്നുന്നത്)സ്പഷ്ടവുമായ വാക്കാണ് സംഗീതമായി ഗോകുലത്തില് ജനിച്ചത്. ഗതിഗമകശീല(ഋ ഗതൌ)മുള്ള ഋക്കുകളെ സമ്യക്കായി (വഴിപോലെ പൂജിതവും പ്രസിദ്ധവുമായി) സംഗീതമായി സാമമായി വ്യാപിപ്പിച്ചു. ഗോകുലം അങ്ങനെ വനവൈകുണ്ഠമായി. അവിടത്തെ ഓരോ വൃക്ഷവും ഓരോ പുല്ലും ഓരോ ജീവനും ഓരോ താപസനും ഋഷിയും ദേവനും ദേവിയുമാണ്. ഈശ്വരാംശമല്ലാതൊന്ന് ഗോകുലത്തിലില്ല.ലോഭം,ക്രോധം മുതലായ താമസഗുണങ്ങള് ദൈത്യരായി മനുഷ്യമനസ്സില് ജനിച്ചാല്പോലും കലികാലത്തില് ഭഗവന്നാമോച്ചാരണകീര്ത്തനസ്മരണാദികളാല് തത്ക്ഷണം നശിച്ചുപോകുന്നു. ഭക്തിയോഗത്തിന്റെ മനോഹാരിത അതിലാണ്.

10 ഗോപരൂപോ ഹരിഃസാക്ഷാത് മായാവിഗ്രഹധാരണ

ദുര്ബ്ബോധം കുഹകം തസ്യ മായയാ മോഹിതാ ജഗത്

11.ദുര്ജ്ജയാസാ സുരൈസവൈര് ഋഷ്ടിരൂപോ ഭവേദ്വിദഃ

രുദ്രോയേനകൃതോവംശസ്തസ്യമായാ ജഗത്കഥം

12.ബലം ജ്ഞാനം സുരാണാം വൈ തേഷാം ജ്ഞാനം ഹൃതം ക്ഷണാത്

ശേഷനാഗോ ഭവേദ്രാമഃകൃഷ്ണോ ബ്രഹ്മൈവ ശാശ്വതം

ഹരി മായാവിഗ്രഹരൂപിയായി ഗോപബാലനായി സാക്ഷാത്തായി പ്രത്യക്ഷപ്പെട്ടു. ജഗത്ത് മുഴുവനും അവന്റെ മായയില് മോഹിതമായി. അതിന്റെ രഹസ്യം ആരാലും അറിയാവതല്ല. അതിനെ ജയിക്കാനും സാദ്ധ്യമല്ല. ബ്രഹ്മാവിനെ കാലിക്കോലും രുദ്രനെ ഓടക്കുഴലുമാക്കിയ ശക്തിയെ ആരു ജയിക്കും. ദേവന്മാരുടെ ജ്ഞാനശക്തിയെപ്പോലും ക്ഷണനേരത്തേക്ക് ഹരിയുടെ മായ ഹരിച്ചുകളഞ്ഞു. കൃഷ്ണന് ശാശ്വതമായ ബ്രഹ്മംതന്നെയാണ്. ബലരാമനാകട്ടെ, ശേഷനാഗവുമാണ്.

13 അഷ്ടാവഷ്ടസഹധ്യേദ്വേ ശതാവിദ്യഃസ്ത്രീയസ്തഥാഃ

ഋചോപനിഷദസ്താവൈബ്രഹ്മരൂപാ ഋചഃസ്ത്രീയഃ

14.ദ്വേഷചാണൂരമല്ലോയം മത്സരോമുഷ്ടികോജയഃ

ദര്പ്പഃകുവലയാപീഢോഗര് വ്വോരക്ഷഃഖഗോബകഃ

15 ദലാ സാ രോഹിണീമാതാ സത്യഭാമാധരേതിവൈ

അഘാസുരോ മഹാവ്യാധിഃകലിഃകംസഃസ ഭൂപതി

16.ശമോമാത്രഃസുദാമാച സത്യാക്രൂരോദ്ധവോദമഃ

യഃ ശംഖഃ സ സ്വയം വിഷ്ണുര് ലക്ഷ്മീരൂപോ വ്യവസ്ഥിതഃ

17.ദുഗ്ദ്ധസിന്ധൌ സമുത്പന്നാ മേഘഘോഷസ്തു സംസ്മൃതഃ

ദുഗ്ദ്ധോദധിഃകൃതസ്തേന ഭഗ്നാ കാണ്ഡ ദധിഗ്രഹഃ

18.ക്രീഢതേ ബാലകോഭൃത്വാദധിഗ്രഹഃപൂര് വ്വവത്

സുമഹോദണ്ഡൌ സംഹാര്ത്ഥം ശത്രൂണാം രക്ഷണായ ച സംസ്ഥിതഃ

പതിനാറായിരത്തെട്ടു കൃഷ്ണപത്നിമാര് വേദോപനിഷത്തുക്കളിലെ ഋക്കുകളുടെ അവതാരമാണ്. അവയുടെ സാരാര്ത്ഥമാണ് ഋക്കുകളുടെ പതിയായ കൃഷ്ണന്. അവര് ബ്രഹ്മസ്വരൂപിണികള്,കൃഷ്ണസ്വരൂപിണികള്. (അര്ദ്ധനാരീശ്വരത്വം). വേദമന്ത്രം അര്ത്ഥത്തില്നിന്ന് ഭിന്നമല്ല. ഋക്കും സാമവും ബ്രഹ്മം തന്നെ. ദ്വേഷം ചാണൂരമല്ലനും മത്സരം മുഷ്ടികനും. ദര്പ്പം കുവലയാപീഢം,ആകാശചാരിയായ ഗര് വ്വം ബകന്,ദയ രോഹിണീമാതാവ്,ധര (ഭൂമി)സത്യഭാമ, അഘാസുരന് മഹാവ്യാധി,കലി കംസന്, ശമം സുദാമാവ്, സത്യം അക്രൂരന്,ദമം ഉദ്ധവന്,ശംഖം സ്വയം വിഷ്ണുതന്നെ.കാരണം ശംഖം ലക്ഷ്മീസ്വരൂപമെന്ന് വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നു. ലക്ഷ്മിയോടൊപ്പം സമുദ്രത്തില്നിന്നുജനിച്ച നാദബ്രഹ്മരൂപമാണത്. പാല്ക്കടലില് പണ്ടു താന്തന്നെ മന്ഥനക്രിയ ചെയ്ത് ക്രീഡിച്ചതിന്റെ ഓര്മ്മയായി തൈര്ക്കുടവും പാല്കുടവും ഉടച്ച് ഭഗവാന് അമ്പാടിയിലെങ്ങും പാലൊഴുക്കി. അതില് ശംഖുലക്ഷ്മിയുമായി രാധയുമായി ക്രീഡിച്ചു. ശത്രുശിക്ഷണം,സാധുരക്ഷണം ഇവക്കാണ് ബാലകരൂപത്തിലുള്ള ഈ ക്രീഡാമഥനവും. മുക്തിയാകുന്ന അമ്മയുടെ മടിയില്കിടന്നു കളിച്ച്, സ്തനങ്ങളിലെ പാലാഴിമധുരം നുകര്ന്നു വളര്ന്നു. കാമിനിമാരായ മുനിമാരുടെ അനുരാഗഭക്തിപ്പാലാഴിയിലെ പ്രണയമധുരം നുകര്ന്ന് അവരുടെ മാറിലേക്കുചാഞ്ഞ് രതിസുഖത്തില് മയങ്ങി. പശുക്കളുടെ പാലുമുട്ടിക്കുടിച്ച് അവയിലും വാത്സല്യമധുരം ചുരത്തി. ഗര്ഭോദകശായിയായ കുഞ്ഞ് നരരൂപത്തില് ചെയ്ത ലീലയാണ് ഗോകുലത്തില് കണ്ടത്. പ്രേമത്തെ ശുദ്ധമായി ആസ്വദിക്കുന്ന സുഖം ഗഹനമായ ബ്രഹ്മാനന്ദത്തിന്റെ ആനന്ദപ്പാലാഴിയില് അനന്തശയ്യയില്,യോഗനിദ്രയില് നാരായണരൂപത്തിലും ഭുജിക്കുന്നു.നരനാരായണരൂപത്തിലുള്ള ലീലയാണ് ഇവിടെ കാണുന്നത്.

19.കൃപാര്ത്ഥേ സര് വ്വഭൂതാനാം ഗോപ്താരം ധര്മ്മമാത്മജം

യത് സ്രഷ്ടുമീശ്വരേണാസീത്തച്ചക്രം ബ്രഹ്മരൂപധൃക്

20.ജയന്തീസംഭവോവായുഃശ്ചാമരോ ധര്മ്മസംജ്ഞിതഃ

യസ്യാസനജ്വലനാഭാസഃഖഡ്ഗരൂപോ മഹേശ്വരഃ

സകലഭൂതങ്ങളിലുമുള്ള ദയകൊണ്ട് ,ധര്മ്മസംരക്ഷകനായി, ഗോപാത്മജനായി ജനിച്ച കൃഷ്ണന്റെ കയ്യില് ബ്രഹ്മരൂപമായി, ശിവനാല് സൃഷ്ടിക്കപ്പെട്ട ശ്രീചക്രം കാണപ്പെടുന്നു.

ശംഖം ലക്ഷ്മി-നാദം.

ബ്രഹ്മം വിഷ്ണു-വ്യാപനശീലം

അതുരണ്ടും ചേര്ന്ന ശ്രീചക്രം നാദബ്രഹ്മം.ഈ അര്ദ്ധനാരീശ്വരരൂപം ,ശിവശക്തിരൂപം സൃഷ്ടിച്ചതോ ശിവനും. ലക്ഷ്മിയേയും വിഷ്ണുവേയും കൂട്ടിയിണക്കിയത് ശിവനാണ്. നാദവും പ്രകാശവുമാണ് ശംഖചക്രങ്ങള്. നാമരൂപാത്മകപ്രകൃതിയുടെ (പ്രപഞ്ചം) പ്രതീകമാണവ. ചക്രം സുദര്ശനമായ പ്രപഞ്ചമെന്ന ശ്രീരൂപം. വായു വൈജയന്തി. ധര്മ്മം ചാമരം. മഹേശ്വരന് ഉജ്വലിക്കുന്ന പ്രകാശിക്കുന്ന നാന്ദകമെന്ന വാള്.

21.കശ്യപോലൂഖലാഖ്യതോ രജ്ജുര്മ്മാതാദിതിസ്തദാ

ചക്രശംഖം ചസംസിദ്ധിഃബിന്ദു ച സര് വ്വമൂര്ദ്ധ്നി

22.യാവന്തി ദേവരൂപാണി വദന്തി വിബുധാഃജനാഃ

നമന്തി ദേവരൂപേഭ്യഃഏവമാദി നസംശയഃ

23.ഗദാ ച കാലികാ സാക്ഷാത് സര് വ്വശത്രുനിബര്ഹിണീ

ധനുഃശാര്ങം സ്വമായാ ച ശരത്കാലഃസുഭോജനഃ

കശ്യപനാണ് ഉരല്,അദിതി അതില് കെട്ടിയ കയറ്. ശംഖചക്രങ്ങളാകുന്ന സംസിദ്ധിക്ക് ഉപരി ബിന്ദുസ്ഥാനം. സര് വ്വോപരി അനുസ്വാരം പോലെ,ആകാശംപോലെ, സുവര്ണ്ണബിന്ദുവായി ഛത്രം (കുട).ഏതെല്ലാം വേദരൂപങ്ങളെ വിബുധന്മാര് പറഞ്ഞിട്ടുണ്ടോ, അതെല്ലാം ഗോകുലത്തില് നിസ്സംശയം വര്ത്തിക്കുന്നു. സകലശത്രുസംഹാരിണിയായ കൌമോദകീഗദ കാളികാദേവിയാണ്. ശാര്ങധനുസ്സായും ശരങ്ങളായും സ്വമായകൊണ്ട് സര് വ്വഭക്ഷകനായ കാലനാണ് വന്നുജനിച്ചത്.

24 അബ്ജകാണ്ഡം ജഗത്ബീജഃധൃതാ പാണൌ സ്വലീലയാ

ഗരുഡോ വാ ഭാണ്ഡീരഃസുദാമാ നാരദോ മുനിഃ

25.വൃന്ദാ ഭക്തിഃക്രിയാ ബുദ്ധിഃസര് വ്വജന്തുപ്രകാശിനീ

തസ്മാന്നഭിന്നം നാഭിന്നമാഭിര്ഭിന്നോനവൈ വിഭുഃ

26.ഭൂമാവുദ്ധാരിതം സര് വ്വം വൈകുണ്ഠസ്വര്ഗ്ഗവാസിനം

സര് വ്വതീര്ത്ഥഫലം ലഭതേ യേവവേദദേഹബന്ധാദി മുച്യതേ .ഇത്യുപനിഷത്.ഹരി ഓം തത് സത്.

ജഗത്ബീജമായ അബ്ജകാണ്ഡം ഭഗവാന് കയ്യിലെടുത്ത ലീലാപത്മം. ഗരുഡനാണ് ഭാണ്ഡീരകവൃക്ഷം. സുദാമാവാണ് നാരദമുനി.വൃന്ദ(തുളസി)ഭക്തി. ക്രിയാശക്തി സകല ജീവാത്മാക്കളേയും പ്രകാശിപ്പിക്കുന്ന ബുദ്ധിശക്തി. ഇവയില്നിന്നെല്ലാം ഭിന്നമോ അഭിന്നമോ എന്നു പറയാനാവാത്ത ബ്രഹ്മമാണ് ഭഗവാന്.ഭൂമിയിലും സ്വര്ഗ്ഗത്തിലും വൈകുണ്ഠത്തിലുമുള്ള സകലവും ഭഗവാനാണ്.ഭഗവാനല്ലാതെ മറ്റൊന്നുമില്ല. ഭൂമാവെന്ന് ഛാന്ദോഗ്യം പറയുന്ന ഈ സര് വ്വോത്തമമായ ബ്രഹ്മജ്ഞാനം കൊണ്ട് സര് വ്വതീര്ത്ഥഫലം ലഭിക്കും.മറ്റൊരു തീര്ത്ഥാടനത്തിന്റെ ആവശ്യമില്ല. സംസാരബന്ധമുക്തി ബ്രഹ്മജ്ഞാനം കൊണ്ടേ ലഭിക്കയുള്ളു.

മുക്തി യശോദാ,ഭക്തി വൃന്ദാ(വന),ദുര്ഗ്ഗ ക്രിയാശക്തിയായ ബുദ്ധിശക്തി, ഇതുമൂന്നും ചേര്ന്ന ഗുണാതീതയായ പരാശക്തി രാധ. അമ്മയും ഗുരുവും കാമിനിയും സോദരിയും സുഹൃത്തുമായി പൌരുഷത്തെ സ്ത്രൈണശക്തി കണ്ണിലെ കൃഷ്ണമണിപോലെ സംരക്ഷിക്കുന്നു. സ്നേഹിക്കുന്നു,ആനന്ദിപ്പിക്കുന്നു.(മറിച്ചും).പുരുഷപ്രകൃതികളുടെ പരസ്പരപൂരക സംയോഗമാണ് ഇന്ദ്രിയങ്ങളിലൂടെയും അതീന്ദ്രിയമായും നാം അറിയുന്നതും അനുഭവിക്കുന്നതും എല്ലാം. ഇതാണ് രാധാകൃഷ്ണതത്വം.സമ്പൂര്ണ്ണപുരുഷോത്തമനാണ് കൃഷ്ണനെങ്കില്, അവന്ന് സര് വ്വാത്മനാ യോജിച്ച ഒരേ ഒരു സ്ത്രൈണഭാവമാണ് രാധ. അവര് രണ്ടല്ല. ഒന്നാണ്. ഭക്തിയോഗം,നാദലയയോഗമെന്നിവയിലൂടെയുള്ള അന്വേഷണത്തിലാണ് രാധോപനിഷത്തും കൃഷ്ണോപനിഷത്തും നാദബിന്ദൂപനിഷത്തും പെടുന്നത്.

കൃഷണ്ന് രാധയില്നിന്നോ രാധ കൃഷ്ണനില്നിന്നോ ഒന്നും പ്രതീക്ഷിക്കുന്നില്ല. പക്ഷേ പരസ്പരം എല്ലാം കൊടുക്കുന്നു. എല്ലാമറിയുന്നു.പ്രേമിക്കലൊരു ക്രിയയല്ല. ക്രിയയില് നിഷ്ഠ,നിയമം,സാധന,ആചാരങ്ങളിവയുണ്ട്,ദ്വന്ദ്വമുണ്ട്. ഒന്നായ രാധാകൃഷ്ണന്മാരില് പ്രേമം ഇങ്ങനെയൊരു ക്രിയയല്ല. അവര് പ്രേമം തന്നെയാണ്. പ്രേമസ്വരൂപതയിലാണ് തന്മയീഭാവത്തിന്റെ അദ്വൈതാനുഭവം,സമാനഗുണത,സഹൃദയത്വം.ഇങ്ങനെ മറ്റൊന്നിനുമല്ലാത്ത ,പരമാനന്ദാനുഭൂതി മാത്രമായ പ്രണയത്തെ ഭക്തി എന്നു പറയുന്നു. ഭഗവാനും ഭക്തനും പരസ്പരം പ്രണയിക്കുകയല്ല. പ്രണയസ്വരൂപതയില്

പരസ്പരം തന്മയീഭവിച്ച് ഒന്നായിത്തീരുകയാണ്. അവര്ക്കിടയില് മതിലുകളില്ല. അത്തരം അനുരാഗതന്മയത ദുര്ല്ല ഭമാണ്,അനനുകരണീയമാണ്. അനുപമമാണ്.എന്നാലും അസാദ്ധ്യമല്ല. രാധാകൃഷ്ണന്മാരുടെ ഗുരുകുലത്തില്നിന്ന് , അവരുടെ ജീവിതകാലത്തുതന്നെ അവരെ ശരിക്കറിഞ്ഞ ഒരു ശിഷ്യനേ ഉണ്ടായുളളൂ-ഉദ്ധവന്. ഉദ്ധവനെ മാത്രമാണ് രാധയെ കാണാനും പരിചയപ്പെടാനും ഗോകുലത്തിലേക്ക് ഭഗവാനയച്ചത്. തന്റെ സന്ദേശം വരുംതലമുറക്ക് പരിച യപ്പെടുത്താനും പഠിപ്പിക്കാനും അദ്ദേഹത്തെയാണ് തെരഞ്ഞെടുത്തത്. രാധക്കോ കൃഷ്ണനോ തുല്യരായി കൃഷ്ണന്റെ ജീവിതകാലത്തുപോലും ആരുമുണ്ടായില്ല.കൃഷ്ണന്റെ മക്കളാരും കൃഷ്ണന്റെ സന്ദേശം പരത്താനായി കൃഷ്ണന്റെ കാലശേഷം ജീവിച്ചിരുന്നിട്ടില്ല.ഉപശ്ലോകനൊഴിച്ച്. ഉപശ്ലോകനാകട്ടെ,കൃഷ്ണന്റെ മഥുരയിലെ ജീവിതബാല്യത്തില് കുബ്ജയിലുണ്ടായ മകനാണ്.അഷ്ടപത്നിമാരലുണ്ടായവനല്ല. നാരദശിഷ്യനായി, സാതത്യയോഗം പഠിപ്പിക്കാനും കൃഷ്ണസന്ദേശം പര ത്താനും ഉപശ്ലോകനാണ് ഭാഗ്യമുണ്ടായത്.

കൃഷ്ണന്റെ മാര്ഗ്ഗം നാമാരെന്ന് നമ്മെ ഓര്മ്മിപ്പിക്കാന്മാത്രമാണ്. അതൊരുതരം വെളിപാടാണ്. എന്നുവെച്ചാല്, പെട്ടെന്നുണ്ടാവുന്ന ഒരു ബോധപ്രകാശം. ഉപനിഷദ്ഋഷിമാര്ക്കുണ്ടായപോലെ ഒരു ഉള്വിളി,ദര്ശനം. ആചാരവും ക്രിയയും അനുകരണവും നിയമവുമെല്ലാം സ്മൃതിയാണ്. നഷ്ടപ്പെട്ടത് വീണ്ടെടുക്കലാണ്. ഗീത ഉപദേശിക്കുമ്പോള്, അര്ജ്ജുനന് ആ സ്മൃതി വീണ്ടെടുത്തുകൊടുക്കാനുളള ശ്രമമാണ് ഭഗവാന്റേത്. ഒന്നും നമുക്ക് നഷ്ടപ്പെട്ടിട്ടില്ല,എല്ലാം നമ്മിലുന്നെയുണ്ട് എന്നാണ് കൃഷ്ണന്റെ സന്ദേശം. എല്ലാം ശാശ്വതമായി നമ്മിലുന്നെയുണ്ട്. ഉളളിലേക്ക് ചുഴിഞ്ഞു നോക്കുക,ദര്ശിക്കാം.കേള്ക്കാം, അറിയാം. ഓര്മ്മയില്ലെങ്കില് ഓര്മ്മിച്ചെടുക്കാനുളള മാരഗ്ഗങ്ങള്സ്വീകരിക്കുക.

ജ്ഞാനം(പ്രകാശം ,നിത്യം) സദാ എന്നിലുണ്ട്. ഞാനെന്നു കൃഷ്ണന് പറയുമ്പോള് അത് ചെറിയ ഒരു വ്യക്തിപരമായ അഹമല്ല. എല്ലാ ചെറിയ അഹങ്ങളിലും വ്യാപിച്ചിരിക്കുന്ന വിശ്വരൂപമായ കോസ്മിക് നാദബ്രഹ്മമാണ്.ഞാനെന്ന് ബാലനായ കൃഷ്ണനുച്ചരിക്കുമ്പോള്ത്തന്നെ ,ഇത് ഗ്രഹിച്ചും ഗ്രഹിപ്പിച്ചും ഗുരുവുംശിഷ്യയും കാമിനിയും ആയി ഒന്നിച്ചുകളിച്ചു നടന്നവളാണ് അര്ദ്ധാംഗിനിയായ രാധ. അവിടെ പ്രണയം മാംസനിബദ്ധമല്ല. മധുരവും മനോഹരവും ഗഹനവും ഗംഭീരവും സുദുര്ല്ലഭവുമായ ആത്മാനുഭൂതിയാണ്.

- **രാധോപനിഷത്ത്**

ഓം പൂര്ണ്ണമദഃപൂര്ണ്ണമിദം പൂര്ണ്ണാദ് പൂര്ണ്ണമുദച്യതേ

പൂര്ണ്ണസ്യ പൂര്ണ്ണമാദായ പൂര്ണ്ണമേവാവശിഷ്യതേ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവീഭാഗവതത്തില് പഞ്ചവിധപ്രകൃതികളില് ഒന്നാണ് രാധ. ദുര്ഗ്ഗ,രാധ,ലക്ഷ്മി,സരസ്വതി,സാവിത്രി ഇവരാണ് പഞ്ചപ്രകൃതികള്. പഞ്ചപ്രാണസ്വരൂപിണിയും പഞ്ചപ്രാണങ്ങളുടെ അധിഷ്ഠാനദേവതയും മഹാസുന്ദരിയുമാണ് രാധ. കൃഷ്ണപ്രാണാധികപ്രിയ,സര് വ്വസൌഭാഗ്യമാനിനി, ഗുണകാന്തികളില് കൃഷ്ണതുല്യ, വാമാര്ദ്ധാംഗ സ്വരൂപി ണി,സനാതനി,രാസക്രീഢേശ്വരി,സുരസിക,ഗുണാതീത,നിരാകാര,നിഷ്കാമ,നിരീഹ,ബ്രഹ്മരൂപിണി, നിരഹങ്കാര, ആഹ്ലാദരൂപിണി,ഗൌരവക്കാരി-ദേവീഭാഗവതം രാധക്ക് കൊടുത്ത വിശേഷണങ്ങളാണിവ. വേദോക്തധ്യാനം കൊണ്ടുമാത്രമേ അവളെ ധ്യാനിക്കാനാവൂ. അങ്ങനെ ധ്യാനിച്ചിട്ടുപോലും ദേവേന്ദ്രനോ മുനിമാര്ക്കോ കാണാന് സാധിക്കാഞ്ഞവളാണ് രാധ. തീയിനുപോലും ദഹിപ്പിക്കാനാവാത്ത അഗ്നിസദൃശമായ ആടയാഭരണങ്ങളണി ഞ്ഞ് കോടിസൂര്യപ്രഭയാര്ന്ന് ഗോലോകത്തില് വസിക്കുന്ന രാധ വരാഹകല്പ്പത്തില് വൃഷഭാനുപുത്രിയായി അവതരിച്ചു. അവളുടെ പാദസ്പര്ശം കൊണ്ട് ഭൂമി പരിപാവനമായി. ബ്രഹ്മാവ് പോലും കാണാത്ത അവളെ ഗോപന്മാരെല്ലാം കണ്ണുകളിരെ കണ്ടു. ഗോകുലത്തില് ജനിച്ച ബ്രഹ്മാവ് പണ്ട് അവളെ കാണാനായി 60000 കൊല്ലം തപസ്സുചെയ്തതിന്റെ ഫലമായി ദ്വാപരയുഗത്തില് ശ്രീകൃഷ്ണവക്ഷസ്സില് ആകാശത്തിലെ മിന്നല്ക്കൊടി പോലെ വാഴുന്ന അവളെ കണ്ടു. . കാര്ത്തികപൌര്ണ്ണമിയില് ഗോലോകരാസമണ്ഡലത്തില് വെച്ച് ആദ്യമായി

രാധയെ ദര്ശിക്കയും പൂജിക്കയും ചെയ്ത ശ്രീകൃഷ്ണപരമാത്മാവാണ് അവളുടെ പ്രഥമശിഷ്യനും പ്രഥമോപാസകനും. വൃന്ദാവനത്തില് വെച്ച് അവളെ ശ്രീകൃഷ്ണനും ഗോപികാഗോപന്മാരും ഗോക്കളും സുരഭിയും,നാരായണാജ്ഞയാല് ബ്രഹ്മാവും ദേവമുനിവൃന്ദവും പൂജിച്ചു. ഭൂലോകത്ത് രാധയെ ആദ്യം പൂജിച്ച മനുഷ്യനാണ് സുയജ്ഞന്. ശിവന്റെ ഉപദേശവിധി അനുസരിച്ച് ഭാരതദേശത്തിലാണ് ഈ പൂജ നടന്നത്.എല്ലാ ദേവീകലകളിലും ഗ്രാമദേവതമാരിലും ജീവാത്മാക്കളിലും കൃഷ്ണനോടൊപ്പം രാധയുണ്ട്. വാണിയും ലക്ഷ്മിയും ദേവീഭാഗവതപ്രകാരം രാധാംശമായി ജനിച്ച വരാണ്.

ഓം അഥ ഊര്ദ്ധം മന്ഥിനഋഷയഃസനകാദ്യാ ഭഗവന്തം

ഹിരണ്യഗര്ഭമുപാസിത്വാ ഊചുഃദേവഃകഃപരമോദേവതാ

കാ വാ തഛക്തയഃതാഡുകച കാ വരീയസീ

സൃഷ്ടി ഭൂതാ ച കേതി സഹോവാചാഃ

ഹേ,പുത്രകഃശൃണുതേദം ഹ വാവ ഗുഹ്യാത് ഗുഹ്യതരം

അപ്രകാശ്യം യസ്മൈകസ്ത്വംന ദേയം സ്നിഗ്ധായ ബ്രഹ്മവാദിനേ

ഗുരുഭക്തായ ദേയമന്യഥാ ദത്തുര്മഹദഹം ഭീത കൃഷ്ണഹ

വൈ ഹരിഃപരമോ ദേവഃഷഡ്വിധൈരൈശ്വര്യൈഃ

പരിപൂര്ണ്ണോഭഗവാന് ഗോപീഗോപസേവ്യോ വൃന്ദ്ാരാധിതേ

വൃന്ദാവനേ നിനായസ ഏകഃസര് വ്വേശ്വരഃതസ്യഹവൈ

ദ്വേതനു നാരായണാഖിലബ്രഹ്മണാതധിപതി രേകോ

പ്രകൃതേ പ്രാചീനോനിത്യഃഏവാഹി തസ്യ

ശക്തയസ്ത്വേനനേകധാ ആഹ്ലാദിനീ സന്ധിനീ

ജ്ഞാനേഗവാക്രിയാദ്യ ബഹുവിധഃ

ശക്തയഃതാസ്വാഹ്ലാദിനീ വരീയസീ പരമാന്തരംഗഭൂതഃ

രാധാകൃഷ്ണം സമാരാധായതി സദേതി രാധികാഗന്ധര് വ്വേദി

വ്യാപദിശ്യതി ഇതിയേയം രാധായശ്ചഃകൃഷ്ണഃരസാബ്ധിര്-

ദേഹേനൈകഃക്രീഡനാര്ത്ഥ ദ്വിധാഭൃത്.

ഊര്ദ്ധ്വരേതസ്സുകളായി മന്ഥക്രിയ ചെയ്ത സനകാദികളായ ഋഷിമാര് ഭഗവാന് ഹിരണ്യഗര്ഭനെ അന്വേഷിച്ച് ഉപാസന ചെയ്തു. പരമദേവത ആര്,അതിന്റെ ശക്തി എന്ത്, ശക്തികളില് ഏറ്റവും വരിഷ്ഠമായി സൃഷ്ടിഭൂതമായി ഏതൊന്ന് വര്ത്തിക്കുന്നു. ബ്രഹ്മാവ് പറഞ്ഞുഃ- പുത്രന്മാരേ,ഗുഹ്യങ്ങളില് വെച്ച് ഗുഹ്യതരവും സ്നിഗ്ധനും ഗുരുഭക്ത നുമായ ബ്രഹ്മചാരിക്കുമാത്രം കൊടുക്കാനാവുന്നതും അപ്രകാശ്യവുമായ പരമരഹസ്യം പറയാം. അനധികാരിക ള്ക്കു കൊടുത്താല് മഹദ്ഭീതി ഉണ്ടാക്കുന്നതാണ്ഈ രഹസ്യം. ഹരിയായ കൃഷ്ണനാണ് പരമദേവത. ഭഗവാന്

ഷഡ്വിധഐശ്വര്യപരിപൂര്ണ്ണമാണ്. വൃന്ദയാലാരാധിതനായി, ഗോപീഗോപസേവിതനായി,വൃന്ദാവനിയിലെ സര് വ്വേശ്വരനായി, ഏകമായിരിക്കുന്ന അവന്തന്നെ രണ്ടാമതൊരു ശരീരമെടുത്ത് നാരായണനാമത്തില് അഖില ബ്രഹ്മാണ്ഡാധീശ്വരനായും അനുഭവപ്പെടുന്നു. പ്രകൃത്യാതീതയായ അവന്റെ പ്രകൃതി ,അതിപ്രാചീനവും നിത്യവുമാണ്. അവന്റെ ശക്തികളനേകം. ആഹ്ലാദിനി,സന്ധിനി,ഇഛ,ക്രിയ,ജ്ഞാനമെന്നിങ്ങനെ വിവിധശക്തികളില് പരമാത്മരംഗഭൃതമായി, സ്വാഹ്ലാദിനിയായ രാധയാണ് ഏററവും വരീയസി(വരേണ്യ).രാധ കൃഷ്ണനേയും കൃഷ്ണന് രാധയേയും സമാരാധിക്കുന്നു. അങ്ങനെ തുല്യമായി സമമായി പരസ്പരം ആരാധിക്കുന്ന രാധാകൃഷ്ണശക്തിയാണ് ഏററവും പ്രിയങ്കരി. രാധിക ഗന്ധര് വ്വ എന്നുമറിയപ്പെടുന്നു. പരമരസാനുഭൂതിസാഗരത്തില് ഒരേ ഉയിരും ഉടലുമായ ബ്രഹ്മശരീരം രസാനുഭവത്തിനായി പല ശരീരമായി തോന്നുന്ന പ്രതിഭാസമാണ്പ്രപഞ്ചം. ക്രീഡക്കു വേണ്ടിയാണ് രാധാകൃഷ്ണന്മാര് രണ്ടായി തോന്നിക്കുന്നത്. സര് വ്വദേവമുനിഗന്ധര് വ്വവന്ദിതയായി, അപ്സരകളില് പ്രഥമയും ജലദേവതയുമായി സരസ്വതിയായതും അവളാണ്. രസാനുഭവത്തില് അംഗങ്ങള് പ്രേമഭക്തിലക്ഷണമായി രസജലമായി ഒഴുകുന്നു.ഇവരാണ് സപ്തസൈന്ധവ എന്ന നദീജലകന്യകമാരായി വേദകാലത്ത് ആരാധിക്കപ്പെട്ടിരുന്നത്. സപ്തജല,സ്വരദേവതമാര് ഗന്ധര് വ്വന്റെ ദക്ഷിണകളും ഗന്ധര് വ്വികളുമാണ്. ദൈവീമേധകളാണ്.

തരംഗിതക്ഷൌമസിതാംഗിതേപരേ

ദേഹിസ്വരജ്ഞാനമതീവമംഗലേ

യേനാദ്വിതീയോഹി ഭാവയമക്ഷരേ

സര് വ്വോപരിസ്യാം പരരാസമണ്ഡലേ

എന്ന് അവളെ സ്തുതിച്ച് നാരദനെന്ന ഗന്ധര് വ്വന് സംഗീതശാസ്ത്രനൈപുണി നേടുന്നു.ശങ്കരാചാര്യരുടെ അഭിപ്രായത്തില് ഗന്ധര് വ്വപദം സര് വ്വജ്ഞത്വം കുറിക്കുന്നതാണ്. അപ്സരകളിലിരിക്കുന്ന മേധ,സരസ്വതിയിലിരിക്കുന്ന ദൈവീമേധ,ഇവകളുള്ള സര് വ്വജ്ഞത്വം കുറിക്കുന്ന ഗന്ധര് വ്വപദമുള്ള രാസമണ്ഡലാധീശ്വരിയായ രാധ കൃഷ്ണന്റെ ഹ്ലാദിനീശക്തിയാണ്.

ഏഷാവൈഹരേ,സര് വ്വേശ്വരീ സര് വ്വവിദ്യാസനാനി

കൃഷ്ണപ്രാണാധിദേവീ ചേതിവിവിക്തേദേവാസ്തുവന്തി

യസ്യാഗതിം വക്തും ന ചേത് സഹേസവൈയസ്യപ്രതിഭതി

തസ്യകരതലാവകലിതസകലമിതി ഏതാമവജ്ഞായഷ

കൃഷ്ണമാരാധയാതുമിഛതി സമൂഢതഹോ മൂഢതമശ്ചേതി

അഥ ഹൈതാനി നാമാനി ഗായന്തി ശ്രുതയഃ

ഹരിയുടെ സര് വ്വേശ്വരി,സകലവിദ്യകള്ക്കും ഇരിപ്പിടം, കൃഷ്ണപ്രാണാധിദേവി എന്നിങ്ങനെ വ്യത്യസ്തഭാവനാമങ്ങളില് ലക്ഷ്മി,സരസ്വതി,രാധ എന്ന് ദേവന്മാര് അവളെ സ്തുതിക്കുന്നു.വേദങ്ങളെല്ലാം അവളുടെ സ്തുതികള് മാത്രമാണ്.അവളുടെ ഗതി ,സംസാരം വാക്കുകള്ക്കതീതമാണ്. അവളുടെ പ്രസാദപാത്രമാകാന് സാധിച്ചാല് എല്ലാം കരതലത്തില് ലഭിച്ചു എന്ന് അര്ഥം.ജ്ഞാനമെല്ലാം അവളിലിരിക്കുന്നു.രാധയെ അവജ്ഞാപൂര് വ്വം അവഗണിച്ച് കൃഷ്ണനെമാത്രം(സ്ത്രീയെ അവഗണിച്ച് പുരുഷനെമാത്രം)ആരാധിക്കുന്നവര് മൂഢരില് വെച്ചു മൂഢ

തമന്മാരാണ്. അവളുടെ നാമങ്ങള് ശ്രുതികളാല് പാടിപ്പകഴ്ത്തപ്പെട്ടവയാണ്. അവയെ ശ്രുതിചേര്ത്തുപാടിയവര്ക്ക് സകല ജ്ഞാനവും മംഗളവും ലഭിക്കും.

രാധാ രാസേശ്വരീ രമ്യാ കൃഷ്ണാ മന്ത്രാധിദേവതാ

സര് വ്വാദ്യാ സര് വ്വവന്ദ്യാ ച വൃന്ദാവനവിഹാരിണീ

വൃന്ദാരാധ്യാരമാശേഷഗോപീമണ്ഡലപൂജിതാ

സത്യാ സത്യപരാ സത്യഭാമാ ശ്രീകൃഷ്ണവല്ലഭാ

വൃഷഭാനുസുതാ ഗോപീമൂലപ്രകൃതിരീശ്വരീ

ഗന്ധര് വ്വാ രാധികാ രമ്യാ രുഗ്മിണീ രമേശ്വരീ

പരാത് പരതരാ പൂര്ണ്ണാ പൂര്ണ്ണചന്ദ്രനിഭാനനാ

ഭക്തിമുക്തിപ്രദാ നിത്യാ ഭവവ്യാധിവിനാശിനീ

രാധയുടെ പര്യായങ്ങളാണിവ.രാധയുടെ രഹസ്യനാമമാണ് ഹര. അത് ഗൂഢമാണ്. രാധോപനിഷത്ത്, ദേവീ ഭാഗവതം,എന്നിവയില് പറയപ്പെട്ട രാധാനാമങ്ങള് പട്ടികരൂപത്തില് തരുന്നു.ഹരേരാമ, ഹരേകൃഷ്ണ, ഹരേരാധേ ശ്യാം എന്ന് വിളിക്കുമ്പോളെല്ലാം രാധയുടെ രഹസ്യനാമമായ ഹര കൂടി ചേര്ത്താണ് വിളിക്കുന്നത്. അത് ശിവശ ക്തിനാമവുമാണ്.

| ദേവീഭാഗവതം | രാധോപനിഷത്ത് |
|---|---|
| പഞ്ചപ്രാണാധിഷ്ഠാനദേവത | രാധ |
| പഞ്ചപ്രകൃതിരൂപിണി | രാധേശ്വരി |
| പഞ്ചപ്രാണസ്വരൂപിണി | രമ്യ |
| മഹാസുന്ദരി | കൃഷ്ണ |
| കൃഷ്ണപ്രാണാധികപ്രിയ | കൃഷ്ണപ്രാണാധിക |
| സര് വ്വസൌഭാഗ്യമാനിനി | കൃഷ്ണപ്രാണാധിദേവത |
| കൃഷ്ണതുല്യ | മന്ത്രാധിദേവത |
| സമാര്ദ്ധാംഗസ്വരൂപിണി | സര് വ്വാദ്യാ |
| രാസക്രീഡാധീശ്വരി | സര് വ്വവിദ്യാസനാ |
| സനാതനി | സര് വ്വേശ്വരി |
| സുരസിക | ഹരേ |
| ഗുണാതീത | സര് വ്വജ്ഞ |
| നിഷ്കാമ | ദൈവീമേധ |
| നിരാകാര | സരസ്വതി |
| ബ്രഹ്മരൂപിണി | പരമരസാനുഭൂതി |
| നിരീഹ | ഗന്ധര് വ്വാ |
| നിരഹങ്കാര | രാധികാ |
| ആഹ്ലാദരൂപിണി | വരീയസി(വരേണ്യ) |
| ഗൌരവ | പരമാന്തരംഗഭൂത |
| കോടിസൂര്യപ്രഭ | ഇഛ |
| ഗോലോകവാസിനി | ജ്ഞാനം |
| വൃഷഭാനുപുത്രി | ക്രിയ |
| ഹ്ലാദിനി | ആഹ്ലാദിനി |

| | |
|---|---|
| വാണി<br>ലക്ഷ്മി | സന്ധിനി<br>സര് വ്വവര്ജ്ജ്യാ<br>വൃന്ദാവനവിഹാരിണി<br>വൃന്ദാരാധ്യാ<br>രമാ<br>അശേഷഗോപീമണ്ഡലപൂജിത<br>സത്യ<br>സത്യപരാ<br>സത്യഭാമാ<br>ശ്രീകൃഷ്ണവല്ലഭാ<br>വൃഷഭാനുസുതാ<br>ഗോപി<br>മൂലപ്രകൃതി<br>ഈശ്വരി<br>രുഗ്മിണി<br>പരമേശ്വരി<br>പരാത്പരതാ<br>പൂര്ണ്ണാ<br>പൂര്ണ്ണചന്ദ്രനിഭാനനാ<br>ഭക്തിമുക്തിപ്രദാ<br>നിത്യാ<br>ഭവവ്യാധിവിനാശിനി<br>മായാശക്തി<br>അന്തരംഗശക്തി<br>ലീലാശക്തി<br>സമാരാധിക<br>ഉപനിഷദ്സുന്ദരി<br>സ്വയംപ്രഭ |

ഇത്യേനാനി നാമാനി യഃപഠേത് സഃജീവന്മുക്തോ ഭവതി

ഇത്യാഹ ഹിരണ്യഗര്ഭോ ഭഗവാനിതി സന്ധിനീഉധായ

ഭൃഷണശയ്യാസനാദിഭി നൃത്യാദിരൂപേണ പരിണത

മൃത്യുലോകാവതരണ കാലേ മാതൃപിതൃരൂപേണ

ചാസാദിത്യാനേകാവതാരകാരണ ജ്ഞാനശക്തിസ്തു

ക്ഷേത്രജ്ഞശക്തിരിതി ഇഛന് ഭൃതാമായാ

സത്വരജസ്തമോമയീ ബഹിരംഗം ജഗത്കാരണഭൃതാ

സൈവവിദ്യാരൂപേണ ജീവസന്ധനഭൃതാ

ക്രിയാശക്തിസ്തു ലീലാശക്തിരിതിയ

ഇമാമുപനിഷദമധീരോ സോ പ്രതീ ഭവതി സ വായുപൂതോഭവതി

സര് വ്വപൂതോ ഭവതി രാധാകൃഷ്ണപ്രിയതോഭവതി

സ യാവച്ചക്ഷുപാതം പംക്തിപൂതാനി

ഓം തത് സത്.

ഈ നാമങ്ങള് അര്ത്ഥം ഉള്ക്കൊണ്ട് പഠിച്ചറിയുന്നവര് ജീവന്മുക്തരാവുന്നു.ഭഗവാന് ഹിരണ്യഗര്ഭനായ ബ്രഹ്മാവ് ഇങ്ങനെ പറഞ്ഞു.ശക്തികളില് സന്ധിനി മനുഷ്യന് വീടും ആഭരണങ്ങളും ശയ്യ,ആസനം, മിത്ര ഭൃത്യാദിരൂപങ്ങളെന്നിവയുമായി പരിണമിക്കുന്നവളാണ്(മഹാലക്ഷ്മി).സത്വരജസ്തമോരൂപത്തിലുള്ള മായാശക്തി മൃത്യുവിന് ശേഷം വീണ്ടും അവതരിക്കുന്ന പുനര്ജന്മം ആത്മാവിന് മാതൃപിതൃരൂപത്തില് ബന്ധനമായിത്തീരുന്ന വളാണ്.കൃഷ്ണന് ദേവകീവസുദേവന്മാരെന്നപോലെ. അവള് ബഹിരംഗശക്തിയാണ്. ക്ഷേത്രജ്ഞരൂപത്തിലി രിക്കുന്ന ജ്ഞാനശക്തി വിദ്യാരൂപത്തിലുള്ള ബന്ധനം തരുന്നവളാണ്.അവള് കീര്ത്തി തരുന്ന യശോധരയും മുക്തിപദത്തിലേക്ക് നയിക്കുന്നവളുമാണ്.അവിദ്യാവിദ്യാസ്വരൂപമായ മായാബീജത്തില്നിന്ന് സംസാരം ഇങ്ങനെ നിരന്തരം തുടരുന്നു.ഈ നിരന്തരക്രിയയയെ ലീലാശക്തി എന്നു വിളിക്കുന്നു.വിദ്യയും അവിദ്യയും ഉള്ളിലൊതു ക്കിയ അന്തരംഗശക്തിയായ ലീലാശക്തി അഥവാ ക്രീഢ(രാസലീല)രാധാകൃഷ്ണാന്തര്ഗ്ഗതമായി സമാരാധിതരൂ പത്തിലിരിക്കുന്ന ഏററവും ഗഹനമായ ഉപനിഷദമാണ്.രാധോപനിഷത്ത് വായിച്ചുഗ്രഹിച്ച ജ്ഞാനി സര് വ്വവ്ര തവും അനുഷ്ഠിച്ച് വ്രതപൂര്ണ്ണത നേടിക്കഴിഞ്ഞു.ഇനിയൊരു വ്രതം അനുഷ്ഠിക്കേണ്ടതില്ലാത്തതിനാല് വ്രതഹീന എന്നു വിളിക്കാം. ഭേദാഭേദാതീതം,വിദ്യാവിദ്യാതീതം,തുരീയം എന്ന അവസ്ഥയില് അദ്വൈതതന്മയത നേടുന്നു. വായുവെപ്പോലെ പരിപാവനമായി സ്പര്ശിക്കുന്ന സകലത്തേയും വിമലമാക്കുന്നു.ഗുരുവായിത്തീരുന്നു (ഗുരുപവ നപുരമെത്തുന്നത് ,ഇത്തരം അന്തര്യാമിപുരുഷന്റെ ആത്മാവും ശരീരവുമാണ്) രാധാകൃഷ്ണന്മാരുടെ പ്രാണപ്രിയയാ യിത്തീരുന്നു.അത്തരം ഗുരുവിന്റെ ഒരു കടക്കണ്നോട്ടം പതിച്ചാല്ത്തന്നെ പംക്തി (സമൂഹം)പരിശുദ്ധമാകുന്നു. പംക്തി പാവനര് (അഗ്നി)ആണ് അത്തരം വ്യക്തികള്. രാധാകൃഷ്ണതത്വം ഉള്ക്കൊണ്ട് ഉപാസിച്ച് ജീവിക്കുന്നവര് അഗ്നി പോലെയും വായുപോലെയും സ്വയം ശുദ്ധരാകുന്നു,സമൂഹത്തെയും മണ്ഡലത്തേയും പരിശുദ്ധമാക്കുന്ന ഗുരുക്കന്മാ രാണ്.സ്വയംപ്രഭാരൂപരാണ്.അവരുടെ ജ്ഞാനത്താല് അവര് സ്വയം പ്രകാശിക്കുന്നു.ജലംപോലെ ജീവനമാ ണവര്.ആകാശംപോലെ വൈഷ്ണവമായ സര് വ്വവ്യാപികളാണ്.പൃഥ്വിപോലെ ക്ഷമാശീലരാണ്.സര് വ്വകാമങ്ങ ളും സാധിച്ചുതരുന്ന കാമധേനുക്കളാണ്.ഇത്തരം മഹദ് വ്യക്തികളാണ് മീരയും ആഴ്വാര്മാരും ത്യാഗരാജരും തുളസീദാസരുമൊക്കെ.ഈ അറിവോടു ചേര്ന്നു വായിച്ചാല് അഷ്ടപദിയിലെ ജയദേവന്റെ കാമശാസ്ത്രപരമായ കാഴ്ചകള്പോലും ദോഷം ചെയ്യുന്നതല്ല.

**ശ്രീഹരിരൂപം**

ഓം ഹരിര് വിദധ്യാന്മനസര് വ്വരക്ഷാം

ന്യസ്താംഘ്രിപത്മാഃപതഗോരുപൃഷ്ഠേ

ദരാരിചര്മ്മേഷുഗദേഷുചാപ-

പാശാന് ദധാനോഷ്ടഗുണോഷ്ടബാഹുഃ

മാനസധ്യാനജപം-- സകലദിക്കിലും സകലരൂപത്തിലും സകലനാമത്തിലുമിരുന്ന് ഹരി സംരക്ഷിക്കട്ടെ. സകല രക്ഷാകരമായ ചെമ്പല്ലവപാദം ഗരുഡന്റെ പുറത്തു പതിച്ചിരിക്കുന്നു.എട്ടുകൈകളിലായി ഗദ,വാള്, ചക്രം, ചര്മ്മം, ശംഖ്,വില്ല്,പാശം ഇവ ആയുധമായി ധരിച്ചിരിക്കുന്നു.അഷ്ടലക്ഷ്മികളായ അഷ്ടൈശ്വര്യഗുണങ്ങള് ഐശ്വര്യസിദ്ധി കളായി അഷ്ടവാശേവതമാരായി അകമ്പടി സേവിക്കുന്നു.

മാനസധ്യാനം ഉത്തമമായ സാത്വികാരാധനയാണ്.

**വൈഷ്ണവദിനചര്യ:**

1 ഉണര്ന്ന ഉടനെ മനസ്സില് ആദ്യം കൃഷ്ണനേയും പിന്നെ സ്വന്തം മാനവഗുരുവിനേയും ധ്യാനിക്കുക

2. കയ്യില് ദേവീധ്യാനം

3.ഭൂമി തൊട്ടുവന്ദിച്ച് ഹരിനാമം ഉച്ചരിച്ച് ഭൂമി ചവിട്ടിനടക്കാനാരംഭിക്കാം

4.കൃഷ്ണലീലാകഥനത്തില് സദാ മനസ്സ് ലയിച്ച് അതില് മാത്രം രമിക്കുക

5.ബാഹ്യവും ആഭ്യന്തരവുമായി ശുചി പാലിക്കുക

6.വസ്ത്രധാരണം

7.തിലകം,നാമം ധരിക്കല്

8.പുലര്ച്ച 4.30 ന് മംഗളാരതി കീര്ത്തനം പാടുക,കേള്ക്കുക

9.ഗുരുവിനേയും ഭഗവാനേയും ദര്ശിക്കുക.അവരുടെ പൂജ,പുഷ്പാഞ്ജലി,നമസ്കാരം,പ്രദക്ഷിണം

10.തുളസീപൂജ

11.ദൈനന്ദിനജോലികളെല്ലാം ഈശ്വരന്റെ കൈങ്കര്യമായി അനുഷ്ഠിക്കുക

12.ആഗമനിഗമപുരാണേതിഹാസപഠനം.ശ്രവണം,മനനം,പാരായണം

13.അതിഥിപൂജ,പന്തിഭോജനം

14.ധര്മ്മപരിപാലനം,സന്ധ്യാവന്ദനം

15.വിശ്രാന്തി ,ഉറക്കം

**വൈഷ്ണവരത്നത്രയം--**

1.പുരാണം-വിഷ്ണുപുരാണം

2.സ്തോത്രത്രയം (തമിഴ്നാട്ടില് ആള്വന്താര് സ്തോത്രം)

3.മന്ത്രരത്നം (ദ്വയമന്ത്രം.)

1. ഓം നമോ നാരായണായ (അഷ്ടാക്ഷരിമന്ത്രം)

2. ശ്രീമന് നാരായണചരണൌ ശരണം പ്രപദ്യേ ശ്രീമതേ നാരായണായ നമഃ(6 വാക്ക് ഷട്പദിദ്വയമന്ത്രം)

3.സര് വ്വകര്മ്മാന് പരിത്യജ്യ എന്ന ഗീതാശ്ലോകം

- **നാദബിന്ദൂപനിഷത്ത്**

കൃഷ്ണോപനിഷത്തില് കൃഷ്ണാവതാരരഹസ്യവും രാധോപനിഷത്തില് രാധാകൃഷ്ണന്മാരുടെ ഉപനിഷദതത്വവും വിശദീകരിച്ചു.നാദബിന്ദൂപനിഷത്ത് നാദബ്രഹ്മം തന്നെയായ കൃഷ്ണനെ നാദാനുസന്ധാനത്താല് സാക്ഷാത്കരിക്കുന്ന സാമസംഗീതപരമായ അര്ത്ഥം പറയുന്നു.

1.അകാരോ ദക്ഷിണപക്ഷഃഉകാരസ്ത്വുത്തരസ്മൃതഃ
മകാരപുഛമിത്യാഹുരര്ദ്ധമാത്രാതുമസ്തകം
2.പാദാധികം ഗുണാസ്തസ്യശരീരം തത്വമുച്യതേ
ധര്മോഅസ്യദക്ഷിണം ചക്ഷുരധര്മ്മോപരഃസ്മൃതഃ
3.ഭൂലോകഃപാദയോസ്തസ്യഭുവര്ല്ലോകസ്തു ജാനുനി
സ്വര്ല്ലോകസ്തുകടീദേശേ നാഭീദേശേ മഹര്ജഗത്
4.ജനലോകസ്തു ഹൃദ്ദേശേകണ്ഠേലോകസ്തപസ്തതഃ
ഭ്രുവോര്ല്ലലാടമദ്ധ്യേതു സത്യലോകാവ്യവസ്ഥിതഃ
5.സഹസ്രാര്ണ്ണമതീവാത്ര മന്ത്ര ഏവ പ്രദര്ശിതഃ
ഏവമേതാം സമാരൂഢോ ഹംസയോഗവിചക്ഷണഃ

ഹംസയോഗത്തില് അതീവജ്ഞാനം നേടി യോഗാരൂഢരായ പരമഹംസന്മാര് എന്ന മനീഷികള് മോക്ഷപദം പ്രാപിച്ചവരാണ് .അവര് പ്രണവത്തെ ഹംസപദമായി,പ്രാണഹംസമായി ഉപാസിക്കുന്നു.

അ-വലത്തെ ചിറക്
ഉ-ഇടത്തെ ചിറക്
മ-പുഛം(വാല്)
അര്ദ്ധമാത്ര മസ്തകത്തില്(മുകളില്).ഇതാണ് ഓംകാരരൂപം.
സത്വഗുണം ശരീരം
രജസ്സും തമസ്സും ഇരുപാദങ്ങള്
വലംകണ്ണ് ധര്മ്മം
ഇടംകണ്ണ് അധര്മ്മം
ഭൂമി പാദം
ഭുവര്ല്ലോകം ജാനു
സ്വര്ല്ലോകം കടീദേശം
മഹര്ല്ലോകം നാഭി
ജനലോകം ഹൃദയം
തപോലോകം കണ്ഠം
സത്യലോകം ലലാടം,ഭ്രൂമദ്ധ്യം

ഇങ്ങനെ ഈരേഴുപതിനാലുലോകവും സ്വശരീരത്തില്ത്തന്നെ പ്രാണപ്രണവഹംസാരൂഢര് നാദാനുസന്ധാനത്താല്(നാദലയയോഗത്താല്)സാക്ഷാത്കരിക്കുന്നു.

6. നഭിധ്യതേ കര്മ്മചാരൈഃപാപകോടിശതൈരപി
ആഗ്നേയപരഥമാ മാത്രാ വായവ്യേഷാ തഥാപരാ
7.ഭാനുമണ്ഡലസങ്കാശാ ഭവന്മാത്രാ തദോത്തരാ
പരമാചാര്ദ്ധമാത്രാ യാ വാരുണീം താം വിദുര്ബ്ബുധഃ
8.കാലത്രയേപി യസ്യേമാ മാത്രാനുതംപ്രതിഷ്ഠിതാഃ
ഏഷ ഓങ്കാര ആഖ്യാതോധാരണാഭിര്നിബോധതാഃ

ഓങ്കാരപ്രണവപ്രാണഹംസദേവതയാണ് അഗ്നി.അഗ്നിമണ്ഡലത്തെ കര്മ്മങ്ങളോ പാപങ്ങളോ സ്പര്ശിക്കുന്നില്ല.അത് സദാ ശുദ്ധബുദ്ധസ്വരൂപമായി ശതകോടിസൂര്യപ്രകാശമായി വിളങ്ങുന്നു.അ,ഉ,മ എന്ന് മൂന്നുമാത്രകളില് ആദ്യത്തേത് ആഗ്നേയം,രണ്ടാമത്തേത് വായവ്യം,മൂന്നാമത്തേത് സൌരമണ്ഡലയുതം.അതിനാല്

പ്രണവത്തെ ഭാനുമണ്ഡലസങ്കാശമെന്ന് പറയുന്നു.നാലാമത്തെ മാത്ര വാരുണി എന്ന ജലദേവത. ജലമണ്ഡലമാണ് അര്ദ്ധമാത്ര.അതില്ലെങ്കില്, ജീവനില്ല,പ്രാണനില്ല,പ്രാണഹംസവുമില്ല. പ്രപഞ്ചാന്തര്ഗ്ഗതമായ ഈ ശക്തിയെ സ്വശരീരത്തില് കുണ്ഡലിനിയുടെ മൂന്നര ചുറ്റായിട്ട് യോഗി അനുഭവിക്കുന്നു.ഇതിനെ നാദാനുസന്ധാനം ,നാദലയയോഗമെന്നൊക്കെ വിളിക്കുന്നു.കാലത്രയങ്ങളിലും ഈ മൂന്നുമാത്രകള് പ്രതിഷ്ഠിതമാണ്. ഓരോ മാത്രക്കും ത്രികാലാത്മകമായ 3 മുഖം വീതം 12 (ദ്വാദശകലാത്മകം)കലകളുള്ള പ്രണവവും കാലചക്രവും ശരീരചക്രവും മേളകര്ത്താരാഗചക്രവും പറയപ്പെട്ടിരിക്കുന്നു.ദ്വാദശാത്മകമായ നാദത്തെ അറിഞ്ഞു തന്മയീഭവിക്കുന്നതിനാണ് യോഗസാധനയിലും സംഗീതനാദലയയോഗത്തിലും ശ്രമിക്കുന്നത്. ധ്യാനം, ധാരണ,സമാധി എന്നിവയും നാദപ്രകാശാത്മകമായ പ്രപഞ്ചവും യോഗിയുടെ ഉള്ളില്ത്തന്നെയുണ്ട്.

9.ഘോഷണി പ്രഥമാ മാത്രാ വിദ്യുന്മാലാ തഥാപരാ
പതംഗിനീ തൃതീയാ സ്യാദ് ചതുര്ത്ഥീ വായുവേഗിനീ
10.പഞ്ചമീ നാമധേയാതു ഷഷ്ഠീചൈന്ദ്ര്യഭിധീയതേ
സപ്തമീ വൈഷ്ണവീനാമ അഷ്ടമീ ശാങ്കരീതി ച
11.നവമീ മഹതീ നാമധൃതിസ്തു ദശമീ മതാഃ
ഏകാദശീഭവേന്നാരീ ബ്രാഹ്മീതുദ്വാദശീ പരാ
12.പ്രഥമാം യാതുമാത്രായാം യദി പ്രാണൈ വിയുജ്യതേ
തുഷിതഃസഹദേവത്വം സോമലോകേ മഹീയതേ
13.ഷഷ്ഠാമിന്ദ്രസ്യ സായൂജ്യം സപ്തമ്യാം വൈഷ്ണവം പദം
അഷ്ടമ്യാം വ്രജതേ രുദ്രം പശൂനാം ച പതീം തഥാ
14.നവമ്യാം തു മഹര് ലോകം ദശമ്യാം തു ജനം വ്രജേത്
ഏകാദശ്യാം തപോലോകം ദ്വാദശ്യാം ബ്രഹ്മശാശ്വതം

ദ്വാദശനാമരൂപമണ്ഡലത്തില് ഓരോ മാത്രക്കും പേരും അതിലോരോന്നിലും ജീവന് ത്യജിക്കാന് ഇടയായാല് ഉണ്ടാവുന്ന പുനര്ജന്മവും ഇങ്ങനെ തന്നിരിക്കുന്നു.

| | | |
|---|---|---|
| 1 പ്രഥമ | ഘോഷണി | ഭാരതത്തിലെ സാര് വ്വഭൌമന് |
| 2.ദ്വിതീയ | വിദ്യുന്മാല | യശസ്വിയായ യക്ഷന് |
| 3.തൃതീയ | പതംഗിനി | വിദ്യാധരന് |
| 4.ചതുര്ത്ഥി | വായുവേഗിനി | ഗന്ധര് വ്വന്(ഗണേശന്) |
| 5 പഞ്ചമി | നാമധേയാ | തുഷിതരെന്ന ദേവഗണം |
| 6ഷഷ്ഠി | ചൈന്ദ്രീ | ഇന്ദ്ര,ചന്ദ്രലോകം |
| 7 സപ്തമി | വൈഷ്ണവി(ലക്ഷ്മി) | വിഷ്ണുപദം |
| 8അഷ്ടമി | ശാങ്കരി(ദുര്ഗ്ഗ) | കൈലാസം |
| 9.നവമി | മഹതി(സരസ്വതി) | മഹര് ലോകം |
| 10 ദശമി | ധൃതി | ധ്രുവലോകം |
| 11 ഏകാദശി | മൌനീനാരി(മുനി) | തപോലോകം |
| 12 ദ്വാദശി | ബ്രാഹ്മി(പരാ) | ബ്രഹ്മലോകം(സര് വ്വാതീതം) |

15.തതഃപരതരം ശുദ്ധം വ്യാപകം നിര്മ്മലം ശിവം

സദോദിതം പരംബ്രഹ്മജ്യോതിഷാമുഭയോയതഃ

16.അതീന്ദ്രിയം ഗുണാതീതം മനോലീനം യദാഭവേത്

അനുപമം ശിവം ശാന്തം യോഗയുക്തം തദാവിശേത്

17.തദുക്തസ്തന്മയോ ജന്തുഃശനൈര് മുഞ്ചേത് കളേബരം

സംസ്ഥിതോ യോഗചാരേണ സര് വ്വസംഗവിവര്ജ്ജിതഃ

18.തതോ വിലീനപാശാസൌ വിമലഃകമലപ്രഭഃ

തേനൈവ ബ്രഹ്മഭാവേന പരമാനന്ദമശ്നുതേ

ബ്രഹ്മാനുഭവം എല്ലാത്തിനും ഉപരിയായ പരമതത്വമാണ്. ശുദ്ധവും സര് വ്വവ്യാപകവും നിര്മ്മലവും ശിവവും സദോദിതവുമാണ്.സൂര്യാദിജ്യോതിഷങ്ങള്ക്കെല്ലാം ഉപരിയായ ആ പരമപദത്തില് പ്രവേശിച്ച യോഗിയും അപ്രകാരമായിത്തീരുന്നു മനോലീനമായ യോഗിയും അതീന്ദ്രിയം,അനുപമം,ഗുണാതീതം,ശിവം,ശാന്തം. ഇതിന്നായി ബ്രഹ്മതന്മയീഭാവമിച്ഛിക്കുന്ന ജീവന് ശരീരബോധം വിട്ട് സര് വ്വസംഗവിവര്ജ്ജിതനായി യോഗാചാരം ശീലിക്കുന്നു.ശരീരബോധമില്ലാത്ത അവസ്ഥ പരമാനന്ദമയമാണ്.അത് നാദലയത്തില് സിദ്ധിക്കുന്നു.സകലപാപവും പാശവും വിലയിച്ച വ്യക്തി വിമലമായ കമലാപ്രഭു(വിഷ്ണു)വിനോടു തന്മയീഭവിച്ച് പരബ്രഹ്മഭാവത്തില് പരമാനന്ദാനുഭവം നേടുന്നു.

19.ആത്മാനം സതതം ജ്ഞാത്വാ കാലം നയ മഹാമതേ

പ്രാരബ്ധമഖിലം ഭുഞ്ജന് നോദ്വേഗം കര്ത്തുമര്ഹസി

20.ഉല്പന്നേ തത്വവിജ്ഞാനേ പ്രാരബ്ധം നൈവമുഞ്ചതി

തത്വജ്ഞാനോദയാദൂര്ദ്ധ്വം പ്രാബ്ധം നൈവ വിദ്യതേ

മഹാമതിക്കു മാത്രമേ പരമപദപ്രാപ്തി ലഭിക്കയുള്ളൂ. അതുകൊണ്ട്,മഹാമതേ, വെറുതെ കാലം കളയരുത്. സദാ ആത്മാവെ മനനം ചെയ്ത് ചിന്തിച്ചറിയുക.പ്രാരബ്ധങ്ങളെല്ലാം ഭുജിക്കേണ്ടിവരുന്ന സന്ദര്ഭങ്ങളില്പോലും പ്രയാസം തോന്നേണ്ടതില്ല. തത്വജ്ഞാനമുദിക്കുമ്പോള്, പ്രാരബ്ധങ്ങളെല്ലാം തനിയേ അപ്രത്യക്ഷമാവും ,ഇല്ലാതാവും.

21.ദേഹാദീനാമസത്വാത്തു യഥാ സ്വപ്നേ വിബോധതഃ

കര്മ്മജന്മാന്തരീയം യത്പ്രാരബ്ധമിതി കീര്ത്തിതം

22.അധ്യസ്തസ്യകുതോ ജന്മജന്മാഭാവഃകുതഃസ്ഥിതഃ

ഉപാദാനം പ്രപഞ്ചസ്യ മൃത്ഭാണ്ഡസ്യൈവ പശ്യതി

ഉറങ്ങുമ്പോള് സത്യമെന്നു തോന്നിയ സ്വപ്നം ഉണരുമ്പോള് അസത്യമെന്നു തോന്നുന്നു.അതുപോലെയാണ് ഒരു ജന്മം മറുജന്മത്തില് ഇല്ലാത്തതെന്നു തോന്നുന്നത്. ജീവിതവും ഒരു സ്വപ്നം പോലെയാണ്.കഴിഞ്ഞജന്മത്തിലനുഭവിക്കാനുള്ള കര്മ്മഫലം ഈ ജന്മത്തിലനുഭവിക്കുന്നതിനെയാണ് പ്രാരബ്ധമെന്നു പറയുന്നത്. ജനനമരണങ്ങള്ക്ക് അതീതമായ അവസ്ഥയില് പ്രാരബ്ധം എങ്ങനെ ഉണ്ടാവാനാണ്.ജ്ഞാനിക്ക് ജനനമരണങ്ങളുമില്ല, പൂര് വ്വജന്മകര്മ്മബന്ധങ്ങളുമില്ല.

23.അജ്ഞാനം ചേതി വേദാന്തൈസ്തസ്മിന് നഷ്ടേക്വവിശ്യതാ

യഥാ രജ്ജുഃപരിത്യജ്യ സര്പ്പം ഗൃഹ്ണാനി വൈഭ്രമാത്

24.തദ്വത് സത്യമവിജ്ഞായ ജഗദ് പശ്യതി മൂഢധീ

രജ്ജുഖണ്ഡേ പരിജ്ഞാതേ സര്പ്പരൂപം ന തിഷ്ഠതി

25.അധിഷ്ഠാനേ യഥാ ജ്ഞാനേ പ്രപഞ്ചേ ശൂന്യസംഗതേ

ദേഹസ്യാപി പ്രപഞ്ചത്വത്പ്രാരബ്ധാവസ്ഥിതിഃകുതഃ

26.അജ്ഞാനജനബോധാർത്ഥം പ്രാരബ്ധമിതിചോച്യതേ

തതഃകാലവശാദേവ പ്രബ്ധേത്തു ക്ഷയംഗതേ

സംസാരം അഥവാ വിശ്വകാരണം അജ്ഞാനം മാത്രമാണ് എന്ന് വേദാന്തമതം. അജ്ഞാനമില്ലാതായാല് സംസാരവുമില്ല,സംസാരിയുമില്ല. രജ്ജുസര്പ്പം പോലെയാണ് സംസാരം.അത് സര്പ്പമല്ല,വെറും കയറാണ്. അതറിഞ്ഞ മാത്രയില് സര്പ്പഭാവം ഇല്ലാതാവുന്നു.പ്രപഞ്ചം,സംസാരം,ദേഹം ഇവ വെറും രജ്ജുസര്പ്പംപോലെ തോന്നലുകളാണെന്ന ബോധമുദിച്ചാല് പിന്നെ യാതൊരു പ്രാരബ്ധകര്മ്മവും ബാക്കി നില്ക്കുന്നില്ല.

27.ബ്രഹ്മഃപ്രണവസന്ധാനം നാദോ ജ്യോതിമയഃശിവഃ

സ്വയമാവിര്ഭവേദാത്മാ മേഘാപായേംശുമാനിവ

28.സിദ്ധാസനേ സ്ഥിതോ യോഗീ മുദ്രാം സന്ധായ വൈഷ്ണവീം

ശൃണുയാത് ദക്ഷിണേ കര്ണ്ണേ നാദമന്തര്ഗ്ഗതം സദാ

29.അഭ്യസ്യമാനോ നാദോയം ബ്രഹ്മമാവൃണുതേധ്വനൗ

പക്ഷദ്വിപക്ഷമഖിലാ ജിത്വാ തുര്യപദം വ്രജേത്

ഓങ്കാരത്തെ അനുസന്ധാനം ചെയ്യുന്നവര് പരംജ്യോതിമയവും ശിവവുമായ ബ്രഹ്മത്തെ നാദബ്രഹ്മമായി സ്വാത്മാവില് സ്വയം ആവിര്ഭൂതമായി(സ്വയംഭൂ) അനുഭവിക്കുന്നു.പ്രാരാബ്ധം ജ്ഞാനത്താലകലുമ്പോള്,മേഘം നീങ്ങിയ ആകാശത്തില് സൂര്യന് പ്രകാശിക്കുന്നപോലെ ഒരു പ്രക്രിയയാണ്അത്.സിദ്ധാസനത്തിലിരിക്കുന്ന യോഗി വൈഷ്ണവീമുദ്ര കൊണ്ട് നാദാനുസന്ധാനം ചെയ്ത് സദാ തന്നിലിരിക്കുന്ന നാദബ്രഹ്മത്തെ മാത്രം വലത്തുകര്ണ്ണത്താല് കേട്ടുകൊണ്ടിരിക്കുന്നു.ഇത് നിരന്തരം സാധന ചെയ്ത് ഉറയ്ക്കുമ്പോള്, പക്ഷം,ദ്വിപക്ഷം എന്ന ഭേദമില്ലാതെ സദാ ആത്മബ്രഹ്മസാക്ഷാത്കാരംനേടി സകലത്തേയും ജയിച്ച ബ്രഹ്മജ്ഞാനിയായിത്തീരും.

30.ശ്രൂയതേ പ്രഥമാഭ്യാസേ നാദോ നാനാവിധോ മഹാന്

വര്ധമാനോ യഥാഭ്യാസേ ശ്രൂയതേഃസൂക്ഷ്മസൂക്ഷ്മതഃ

31.ആദൌ ജലധിജീമൂതഭേരീനിര്ഝരസംഭവഃ

മദ്ധ്യേ മദ്ദളശബ്ദാദൌഘണ്ടാകാഹളജസ്തദാ

32.അന്തേ തു കിങ്ങിണീവംശവീണാഭ്രമാനിസ്വനഃ

ഇതി നാനാവിധാഃനാദാഃശ്രൂയന്തേ സൂക്ഷ്മസൂക്ഷ്മതഃ

ആദ്യമാദ്യം പലവിധനാദങ്ങള് കേള്ക്കും.അഭ്യാസം കൂടിക്കൂടിവരുമ്പോള്, നാദശ്രവണം സൂക്ഷ്മതമമാവും.ആദ്യം കടലിരമ്പുന്ന നാദം, മേഘഗര്ജ്ജനം,ഭേരി(പെരുമ്പറ,ചെണ്ട), വെള്ളച്ചാട്ടം –ഈ ശബ്ദങ്ങളാണ് കേള്ക്കുക. പിന്നെ മദ്ദളം, ഘണ്ട, കാഹളം ഇവയുടെ ശബ്ദം. അഭ്യാസം വിജയിക്കുന്ന അവസാനഘട്ടത്തില് അതീവസൂക്ഷ്മതമങ്ങളായ മധുരമായ കിങ്ങിണിനാദം,ഓടക്കുഴല്,വീണ,തേന് കുടിക്കുന്ന ഭ്രമരശബ്ദം ഇവയൊക്കെ കേള്ക്കും.

ശ്യാമാകാശം വിലങ്ങനെ തൂങ്ങിക്കിടക്കുന്ന അനേകം പൊന്മണിവീണാവേണുക്കള്. ശിവമയം.അവയില് ഗോപികാമരീചികളാകുന്ന ളുക്കുകള് നിറയ്ക്കുന്ന പാലമൃതകണങ്ങള്.അവര് ഹ്രീം ഹ്രീം,ഹരീം,ഹരീം ,രീംരീം എന്ന് നിരന്തരം മൂളിമൂളി പാടിപ്പാടി കമ്പനം ചെയ്ത് പറന്നുപറന്ന്,ഓരോന്നോരോന്നായി ഷഡാധാരപത്മങ്ങളെ വിടര്ത്തുന്ന നാദാനുഭവമല്ലാതെ മറ്റൊന്നും ഞാനറിയുന്നില്ല.

33.ഘനമുത്സൃജ്യ വാസൂക്ഷ്മേസൂക്ഷ്മമുത്സൃജ്യ വാ ഘനേ

രമമാണമപിക്ഷിപ്തം മനോനാന്യത്ര ലാളയേത്

34.യത്രകുത്രാപിവാനാദേലഗതിപ്രഥമം മനഃ

തത്ര തത്ര സ്ഥിരീഭൂത്വാ തേനസാര്ദ്ധം വിലീയതേ

35.വിസ്മൃത്യ സകലം ബാഹ്യം നാദേ മുദ്ധാം സുവന്മനഃ

ഏകീഭൂത്വാഥ സഹസാ ചിദാകാശേ വിലീയതേ

36.ഉദാസീനസ്തതോ ഭൂത്വാ സദാഭ്യാസേന സംയമീ

ഉന്മനീകാരകം സദ്യോ നാദേ ചിത്തം വിലീയതേ

ഘനശബ്ദങ്ങളെവിട്ട് സൂക്ഷ്മനാദങ്ങളിലേക്കും മറിച്ചും മാറിമാറി സഞ്ചരിച്ച് രമിക്കുന്നതും അവയെ മാറിമാറി ലാളിക്കുന്നതും നന്നല്ല. തനിക്കു കേള്ക്കാവുന്നനാദം ഏതോ അതില്ത്തന്നെ ശ്രദ്ധ കേന്ദ്രീകരിച്ച് സ്ഥിരീകരിച്ച്,വിലയിച്ച്, സൂക്ഷ്മത്തിലേക്ക് ക്രമേണ കടന്നാണ് ബുദ്ധിമാനായ സാധകന് ശ്രദ്ധിക്കുക.ബാഹ്യമായ സകലവും വിസ്മരിച്ച് , ആന്തരമായ നാദസുധാസിന്ധുവില് മനസ്സ് പൂര്ണ്ണമായി ഏകീഭവിച്ച് വിലയിച്ച് ചിദാകാശത്തില് തന്മയീഭവിക്കുന്നു. സംയമി, മറ്റെല്ലാ കാര്യത്തിലും ഉദാസീനത പുലര്ത്തി, സദാ അഭ്യാസത്താല് ഉന്മനീകാരകമായ സദ്യോനാദത്തെമാത്രം അവധാരണം ചെയ്യുന്നു.എല്ലാചിന്തയും ചേഷ്ടയും കര്മ്മവും ത്യജിച്ച് ,നാദത്തില് ചിത്തലയം സംഭവിക്കുന്നു. സംഗീതം(നാദം) കേള്ക്കല് (ഹിയറിങ്ങ്) അല്ല, അതില് ശ്രദ്ധ കേന്ദ്രീകരിച്ച് (കോണ്സന്ട്രേറ്റഡ് ലിസനിങ്ങ്)ചിത്തലയം സംഭവിക്കലാണ് . അതാണ് നാദലയയോഗം. വെറുതെ പാട്ടുകേള്ക്കലല്ല.

37.മകരന്ദം പിബന് ഭൃംഗോ ഗന്ധാന് നാപേക്ഷിതേ തഥാ

നാദാസക്ത സദാ ചിത്തം വിഷയം നഹി കാംക്ഷതി

38.ബദ്ധം സുവാദഗന്ധേന സദ്യാ സംതൃക്തചാപലഃ

നാദഗ്രഹണതത്ചിത്തമന്തരാഗം ഭുജംഗമഃ

39.വിസ്മൃത്യവിശ്വമേകാഗ്രം കുത്ര ചിന്നഹിഹാവതി

മനോന്മത്തഗജേന്ദ്രസ്യ വിഷയോദ്യാനചാരിണഃ

40.നിയാമനസമര്ത്ഥോയം നിനാദോ നിശിതാങ്കുശഃ

നഭോന്തരംഗം സാരംഗബന്ധനേ വാഗുരായതേ

തേന് കുടിച്ച വണ്ട് തേനിന്റെ മധുരമല്ലാതെ മറ്റൊന്നും ശ്രദ്ധിക്കുന്നില്ല. പൂവിന്റെ ഗന്ധംപോലും അറിയുന്നില്ല. അതുപോലെയാണ് സദാ നാദാസക്തമായ ചിത്തം നാദത്തില് രമിക്കുന്നത്. വിഷയസുഖങ്ങളൊന്നും ആഗ്രഹിക്കുന്നതേയില്ല.

സര്പ്പങ്ങൾ, സുനാദത്തിലും ഗന്ധത്തിലും മതിമറന്ന് മയങ്ങി തങ്ങളുടെ ജാതിസ്വഭാവമായ കടിക്കണമെന്ന ചാപല്യം പോലും മറക്കുന്നു.വിഷയസുഖമാകുന്ന കാട്ടില് മദോന്മത്തനായി സഞ്ചരിക്കുന്ന മനസ്സെന്ന ആനയെ നാദമെന്ന മൂര്ച്ച യുളള തോട്ടികൊണ്ട് തളച്ച്,അദ്ധ്യാത്മത്തില് ഏകാഗ്രമാക്കുന്നു.നാദഗ്രഹണത്താല് ചിത്തം വിഷയസുഖം മറന്ന് നാദലയം പ്രാപിക്കുന്നു.മനസ്സ് മദയാന. അതിനെ തളക്കുന്ന അങ്കുശമാണ് നാദം. മനസ്സ് സാരംഗം(മാന്).അതിനെ പിടിക്കുന്ന,ബന്ധിക്കുന്ന കുടുക്കാണ് നാദം.മനസ്സ് തിര.നാദം ആ തിരയെ തടഞ്ഞുനിര്ത്തുന്ന കരയാണ്.

41.അന്തരംഗസമുദ്രസ്യ രോധേ വേലായതേപി ച

ബ്രഹ്മപ്രണവസംലഗ്നനാദോ ജ്യോതിര്മയാത്മകഃ

42.മനസ്തത്രലയം യാതിതദ്വിഷ്ണോഃ പരമം പദം

താവദാകാശസങ്കല്പോ യാവച്ഛബ്ദഃപ്രവര്ത്തതേ

അന്തരംഗസമുദ്രത്തിലെ തിരമാലകളെ നാദം നിരോധിക്കുമ്പോള്, ചിത്തം ജ്യോതിര്മയാത്മകവും ബ്രഹ്മപ്രണവരൂപ വുമായ നാദത്തില് ലയിച്ച് ബ്രഹ്മം തന്നെയാവുന്നു.തിരയും കരയും ഭേദമില്ലാതാവുന്നു.പൂര്ണ്ണമായ ഈ ചിത്തലയ ത്തെത്തന്നെയാണ് വിഷ്ണുവിന്റെ പരമപദമെന്നുപറയുന്നത്. ആകാശസങ്കല്പം ഉണ്ടാവുന്നതുതന്നെ ശബ്ദത്തിന്റെ പ്രവര്ത്തനം കൊണ്ടാണ്.ചലനം അഥവാ സര്ഗ്ഗം കൊണ്ടാണ്. ശബ്ദമില്ലെങ്കില് ആകാശസങ്കല്പവുമില്ല. അതിനാല് ആകാശരൂപമായ രാശിചക്രത്തിന് ശബ്ദത്തിന്റെ (സംഗീതത്തിന്റെ)അളവുകള്(മാനങ്ങള്)തന്നെ ഭാരതീയഋഷിമാര് കൊടുക്കുന്നു.

43.നിഃശ്ശബ്ദംതത്പരം ബ്രഹ്മം പരമാത്മാ സമീര്യതേ

നാദോയാവന്മനസ്താവനാദാപി തു മനോന്മനിഃ

44.സ ശബ്ദശ്ചാക്ഷരേ ക്ഷീണേ നിഃശ്ശബ്ദം പരമം പദം

സദാ നാദാനുസന്ധാനാത് സ ക്ഷീണാ വാസനാതു യാ

45.നിരഞ്ജനേ വിലീയേതേ മനോവായൂ ന സംശയഃ

നാദകോടിസഹസ്രാണി ബിന്ദുകോടിശതാനി ച

നാദം തീരെ ഇല്ലാതായി തീരെ നിശ്ശബ്ദമായ പരമാത്മപദത്തെ ബ്രഹ്മമെന്നു പറയും. അതില് വളരെ നേര്ത്ത ഒരു നാദകല്ലോലം ഉണ്ടാവുന്നതാണ് സര്ഗ്ഗം. (സൃഷ്ടി)ആകാശസങ്കല്പം അങ്ങനെ ഉണ്ടാവുന്നു.സദാ നാദാനുസന്ധാനം ചെയ്യുന്ന മനസ്സിലെ സകലവാസനകളും അവസാനിക്കുന്നു.വാസനാബീജംപോലും ഇല്ലാതാവുന്നു.പരബ്രഹ്മത്തില് നാദകോടിസഹസ്രങ്ങളും ബിന്ദുകോടിസഹസ്രങ്ങളും ലയിച്ചുകിടക്കുന്നുണ്ട്.ഇപ്രകാരമുളള നാദപ്പാലാഴിയിലാണ് യോഗയോഗേശ്വരനായ വിഷ്ണുവിന്റെ യോഗനിദ്ര. ആ പ്രലയാവസ്ഥയില് അതിസൂക്ഷ്മനാദങ്ങള് പോലുമില്ല. സൂക്ഷ്മനാദങ്ങളോട്ടുകൂടിയ ഓങ്കാരപരബ്രഹ്മപ്രണവത്തില് സര്ഗ്ഗമുണ്ട്. പ്രപഞ്ചപ്രഭവകാരണമായ നാദബിന്ദുവുണ്ട്. അത് സ്ത്രൈണമായ വൈഷ്ണവീശക്തി. ദൈവീപ്രകൃതി. സമ്പൂര്ണ്ണലയനത്തില് സ്ത്രീപുരുഷന്മാര് വേറെയല്ല. അവിടെ നാദമില്ല. നിഷ്ക്രിയം,നിശ്ശബ്ദം,മൌനം,ശിവം,ശാന്തം,സുന്ദരം.പരബ്രഹ്മപദം. വൈഷ്ണവം പരംപദം.

46.സര് വ്വേ തത്ര ലയം യാന്തി ബ്രഹ്മപ്രണവനാദകേ

സര് വ്വാവസ്ഥാവിനിര്മുക്തഃസര് വ്വചിന്താവിവര്ജ്ജിതഃ

47 മൃതവത്തിഷ്ഠതേ യോഗീ സ മുക്തോനാത്ര സംശയാഃ

ശംഖദുന്ദുഭിനാദം ച ശൃണോതി കദാചനഃ

48.കാഷ്ഠവത്ജായതേ ദേഹം ഉന്മന്യാവസ്ഥയാ ധ്രുവഃ

ന ജാനാതി സ ശീതോഷ്ണം ന ദുഃഖം ന സുഖം തദാ

49.ന മാനം നാവമാനം ച സംത്യക്താതു സമാധിനാ

അവസ്ഥാത്രയമന്വേതിന ചിത്തം യോഗിനഃസദാ

50 ജാഗന്നിദ്രാവിനിര്മുക്തഃസ്വരൂപാവസ്ഥതാമിയാത്

ദൃഷ്ടിഃസ്ഥിരായസ്യവിനാ സാ ദൃശ്യം,

വായുഃസ്ഥിരോ യസ്യ വിനാ പ്രയത്നം

ചിത്തം സ്ഥിരം യസ്യ വിനാവലംബം

സ ബ്രഹ്മതാരാന്തരനാദരൂപഃ ഇത്യുപനിഷദ്

എല്ലാം ലയിച്ച് ബ്രഹ്മപ്രണവനാദത്തില് തന്മയീഭവിച്ച വ്യക്തി അവസ്ഥാത്രയങ്ങളില്നിന്ന് മുക്തി നേടുന്നു. സകല ചിന്തകളില്നിന്നും മുക്തിനേടുന്നു.മുക്തനായ വ്യക്തി ശവംപോലെ കാണപ്പെടുന്നു.ശംഖദുന്ദുഭിനാദങ്ങളൊന്നും കേള്ക്കാത്ത അവസ്ഥയാണത്. ശരീരം മരം പോലെ ഇന്ദ്രിയാസ്വാദനമുക്തം. മനസ്സും ബുദ്ധിയും സദാ ഉണര്ന്ന് ഉന്മനി അവസ്ഥയില്. തണുപ്പോ ചൂടോ മാനാപമാനങ്ങളോ സുഖദുഃഖങ്ങളോ ഇല്ല.അവസ്ഥാത്രയങ്ങളെ ത്യജിച്ച് സമാധിയില് യോഗിചിത്തം സ്ഥിരമായി ലീനമായിരിക്കുന്നു.ഇതാണ് തന്റെ സ്വസ്വരൂപം എന്ന ജ്ഞാനം യോഗിയിലുദിച്ചിരിക്കുന്നു. സ്ഥൂലനേത്രങ്ങള്ക്ക് അദൃശ്യമായ വസ്തുക്കളിലും ദര്ശനങ്ങളിലും ഏതൊരാളുടെ ദൃഷ്ടി സദാ സ്ഥിരമായിരിക്കുന്നുവോ,ഒരു പ്രയത്നവും കൂടാതെയും ഏതൊരാളുടെ പ്രാണവായു എപ്രകാരം സ്ഥിരമാകുന്നുവോ(പ്രാണായാമം പരിശീലിക്കാതെയും)ഒരാലംബവുമില്ലാതെയും (ഗുരു,ഗ്രന്ഥം,ഉപദേശം,ആചാരം,മാതൃക)ഏതൊരാള്ക്ക് ചിത്തം ഏകാഗ്രധ്യാനത്തില് സ്ഥിരമായിരിക്കുന്നുവോ, ആ വ്യക്തി ബ്രഹ്മസ്വരൂപമായിക്കഴിഞ്ഞു.താരങ്ങള്ക്കിടയിലെ ചിദാകാശലീനമായ കോസ്മിക് നാദമെന്നും മന്ദ്രം,താരം മുതലായ സകലശ്രുതികളിലും അന്തരങ്ങളിലും നിറഞ്ഞും അവക്തതീതമായും ഇരിക്കുന്ന നാദമെന്നും രണ്ടര്ത്ഥം.

ഇതാണ് നാദലയയോഗം. ഭക്തിയോഗവും അതിലെ അനുഭവങ്ങളും അവയെ സംബന്ധിച്ച പരീക്ഷണ നിരീക്ഷണങ്ങളും അവയുടെ ആധാരഭൂമികയും നിരാധാരഭൂമികയും ജന്മവാസനയായി ലഭിച്ച ഈ നാദലയയോഗമാണ്. നാദബ്രഹ്മമായ ഗുരുവായുപുരേശന്റെ വരദാനമായി കിട്ടിയതാണ് ഈ ജീവിതം. ഗുരുകടാക്ഷത്തോടെ, ഇഷ്ടദേവതാനിഷ്ഠയോടെ ,ജ്ഞാനഭക്തികര്മ്മസമന്വയമായ ഈ ജീവിതപുഷ്പവും അതിലെ എല്ലാ അനുഭവങ്ങളും ഗുരുവായൂരപ്പനു കാഴ്ച വെക്കുന്നു.

# ഭക്തിസമ്പ്രദായം

## വിരഹഭക്തിയും മധുരഭക്തിയും

- സനകാദികൾവിശാലപുരി(വൈശാലി)യുടെ അടുത്തുവെച്ച് നാരദമുനിയെ കണ്ടു. മുനിയുടെ മുഖം വാടിക്കണ്ടതിന്റെ കാരണമന്വേഷിച്ചു. നാരദൻ പറഞ്ഞു-മററു ലോകങ്ങളിൽവെച്ച ശ്രേഷ്ഠമാണ് മനുഷ്യർവാഴുന്ന ഭൂലോകമെന്നുവിചാരിച്ചാണ്ആകാശചാരിയായ ഞാനിവിടെ ഇറങ്ങിയത്. ഗോദാവരി,കാശി,പുഷ്കരം,ശ്രീരംഗം, സേതു,പ്രയാഗ, കുരുക്ഷേത്രം, ഹരിക്ഷേ

ത്രും ഇവിടെയെല്ലാം ഞാൻസഞ്ചരിച്ചു.എവിടെയും യഥാർത്ഥമായ പരമാനന്ദം കണ്ടില്ല. അധർമ്മമെന്ന സുഹൃത്തോടൊപ്പം കലിവന്ന് ഭൂമിയെ ബാധിച്ചതിനാൽസത്യമോ തപസ്സോ ശൌചമോ ദാനമോ ദയയോ മനുഷ്യരിൽകാണാനില്ലാതായിരിക്കുന്നു.വയറ് നിറക്കണമെന്ന ഒററ വിചാരമേയുളളു.അതിനായി സദാ നുണകൾപറയുന്നു.മന്ദന്മാരും നുണയരും അശക്തരെ ഉപദ്രവിക്കുന്നവരും ആചാരരഹിതരും വേദവിരുദ്ധങ്ങളായ ദുരാചാരങ്ങളിൽതൽപരരും ചൂതാടി സർവ്വം തുലച്ച് നിർദ്ധനരായി അലയുന്നവരും ഭാര്യാസമേതരായി ജീവിച്ച് വിരക്തരെന്നുനടിച്ച് ഗൃഹാചാരധർമ്മം ഉപേക്ഷിച്ചവരും ഭൂമിയിൽനിറഞ്ഞിരിക്കുന്നു. യോഗിയേയോ ജ്ഞാനിയേയോ സിദ്ധനേയോ കാണാൻകിട്ടുന്നില്ല. ഗൃഹത്തിൽസർവ്വാധികാരിത്വം സ്ത്രീകൾക്കായി. പിതാക്കൾപെൺകുട്ടികളെ വിൽക്കുന്നു. നിത്യവും ജന്തുക്കളെ കൊന്നുതിന്നുന്നവരാണ് ബുദ്ധി ഉപദേശിക്കാൻഅടുത്തുകൂടുന്നത്. ദമ്പതിമാർതമ്മിൽഎപ്പോഴും ശണ്ഠയാണ്. ദുർജ്ജനങ്ങൾഅമ്പലങ്ങളെല്ലാം മുടിക്കുന്നു. അവർപുണ്യാശ്രമങ്ങൾ, തീർത്ഥ ങ്ങൾ,സരിത്തുക്കൾഎന്നിവയെ നിരോധിക്കുന്നു. ശ്രേയസ്കരമായ സർവ്വപദാർത്ഥവും കലിയാകുന്ന അഗ്നിയിൽവെന്തുവെണ്ണീറായി. എല്ലാ സ്ഥലത്തും ചോറ് വിൽക്കുകയാണ്, അതിഥികൾക്ക് ഊട്ടുകയല്ല. ഭൂമിയിലെ ദേവന്മാരെന്നുപേരെടുത്ത ബ്രാഹ്മണർവേദങ്ങളെല്ലാം അസുരന്മാർക്ക് തീറുകൊടുത്തിരിക്കുന്നു.പണത്തിലുളള മോഹത്താൽസ്ത്രീകളൊക്കെ വ്യഭിചാരവൃത്തി (ഇപ്പോഴത്തെ ഭാഷയിൽലൈംഗിക തൊഴിൽ)സ്വീകരിച്ചിരിക്കുന്നു,ഇങ്ങനെ എണ്ണിയാലൊടുങ്ങാത്ത കലിദോഷങ്ങൾഭൂമിയിൽകാണുന്നു. സൂര്യപുത്രിയായ യമുനാതടത്തിൽവെച്ച് ഞാനൊരു അത്ഭുതസംഭവം കണ്ടു. ദുഖിതയായ ഒരുചെറുപ്പക്കാരിയുടെ ഇരുവശവും രണ്ട് വൃദ്ധന്മാർചൈതന്യമററ് കിടക്കുന്നു.ശ്വാസം പോയിട്ടില്ല. അവരെ ശുശ്രൂഷിക്കയാണ് ആ സ്ത്രീ. ബോധമില്ലാത്ത കിടപ്പുകണ്ട് അവളുടെ കണ്ണിൽനീർനിറയുന്നു.തങ്ങളെ സംരക്ഷിക്കാൻആരെയും കാണാതെ മൂർഛിച്ചുപോയഅവളെ ചില സ്ത്രീകൾവീശി ഉണർത്തുന്നു. അവൾഎന്നോട് പറഞ്ഞു-

സ്ത്രീ: സാധോ, അൽപ്പം മാറിനിൽക്കുക. എന്റെ ദുഖം തീർത്തുതരിക.ഭവാദൃശരുടെ ദർശനം ലോകപാപഹരമാണ്. ഭാഗ്യഹീനർക്ക് ദർശനം ലഭിക്കുമോ

നാരദൻ: നീ ആരാണ്. ഈ രണ്ടുപേർആര്. ഈ സ്ത്രീകളാര്. നിന്റെ ദുഖമെന്ത്.

സ്ത്രീ: ഞാൻഭക്തിയാണ്. ഇവരെന്റെ പുത്രന്മാരാണ്.പേര് ജ്ഞാനവും വൈരാഗ്യവും. കാലദോഷത്താൽഇവരിങ്ങനെയായി. ഈ സ്ത്രീകൾഗംഗ മുതലായ ദേവനദികളാണ്.ഞാൻജനിച്ചത് ദ്രാവിഡദേശത്തിലാണ്. കർണ്ണാടകഭൂവിൽവളർന്നു,മഹാരാഷ്ട്രത്തിൽഅഭിവൃദ്ധിപ്രാപിച്ചു. ഗുർജ്ജരത്തിൽവെച്ച് കലിബാധ ഉണ്ടായപ്പോൾപാഷണ്ഡന്മാർഎന്റെ ശരീരം മുറിച്ച് പരിക്കേൽപ്പിച്ചു. ദുർബ്ബലയായ ഞാൻമക്കളുമൊത്ത് ദുഖിതയായി സഞ്ചരിച്ച് ഭക്തിയുടെ നിത്യനർത്തനസ്ഥാനമായ വൃന്ദാവനത്തിലെത്തി. ഉടനെ നവദേഹമാർന്ന സൌന്ദര്യയുക്തയായി.നല്ല യുവതിയായിത്തീർന്നു. ശരീരം കമനീയമായി. പക്ഷെ എന്റെ രണ്ടുമക്കളും രോഗബാധിതരായി വീണു. ഇവരേയുംകൊണ്ട് എനിക്ക് സഞ്ചരിക്കാനാവില്ല. ഞാൻതരുണിയായി,മക്കൾവൃദ്ധരുമായി.ഞങ്ങൾമൂന്നല്ല,ഒന്നാണ്. എന്നിട്ടും ഇങ്ങനെ സംഭവിക്കാൻഎന്താണ് കാരണമെന്നറിയുന്നില്ല. അങ്ങ് ബുദ്ധിമാനല്ലേ.ഇതിന്റെ കാരണം പറയുക.

നാരദൻ: യോഗം,സമാധി,തപസ്സ് ഇവകൊണ്ടൊന്നും കിട്ടാത്ത സദ്ഫലം ഭക്തിപൂർവ്വം കീർത്തനം പാടുന്നതുകൊണ്ട് കലിയുഗത്തിൽലഭിക്കുന്നു. നാസ്തികർതീർത്ഥസ്ഥാനങ്ങളെ അശുദ്ധമാക്കി. കാമലോഭാദികളാൽതപസ്സില്ലാതായി. ചിത്തമടക്കാൻവയ്യാത്തതുകൊണ്ടും ശാസ്ത്രാഭ്യാസം ഇല്ലാത്തതു

കൊണ്ടും നാസ്തികരുടെ സഹവാസം കൊണ്ടും ലോഭാദികളെക്കൊണ്ടും ധ്യാനയോഗം ഇല്ലാതായി. പണ്ഡിതർക്ക് സ്ത്രീകളൊത്തുരമിച്ച് കുഞ്ഞുങ്ങളെ ജനിപ്പിക്കാൻമാത്രമേ അറിയൂ എന്നായി. മുക്തിവേണമെന്ന് താൽപ്പര്യവുമില്ല,ശ്രദ്ധയുമില്ല,അതിനുള്ള കഴിവുമില്ല. യുഗധർമ്മങ്ങൾകൊണ്ട് ജ്ഞാന വൈരാഗ്യങ്ങൾഇങ്ങനെയായി. (മക്കൾവൃദ്ധരായി).അമ്മ (ഭക്തി)ഇപ്പോഴും യൌവനയുക്തയാണ്.

*പ്രീതനാകാ ഹരി, ഭക്തിയാലെന്നി ,നിർവ്വാദം*
*പ്രമാണമതിന്നു ഗോപീജനം.*

നമ്മാഴ്വാർപാടി. – *അവ കൃഷ്ണന്റെ കണ്ണുകളാണോ. അതോ,മരണത്തിന്റെ ഇരട്ടകളോ.*
*ഒരുപെണ്ണിന്റെ മനസ്സിനെ വിഴുങ്ങാൻവന്ന ഇരട്ടകൾ,*
*രണ്ടുതാമരപ്പൂക്കൾഎല്ലായിടത്തും വിടരുന്നപോലെ.*
*അവയല്ലാതൊന്നും കണ്ടുന്നിലില്ല.*
*ഉറക്കം എന്നെ വിട്ടുപോയി.*
*സ്വർണ്ണശോഭയോട് എല്ലായിടത്തും പരക്കുന്ന മിന്നൽപ്രകാശമാണോ*
*അതോ,മനസ്സിനെ നോവിക്കുന്ന ഒരു വെള്ളമുത്തോ.*
*കൃഷ്ണന്റെ മന്ദഹാസം മനസ്സിനെ നോവിക്കുന്നു.*
*എന്റെ ഹൃദയത്തെ അതിൽനിന്ന് മറച്ചുപിടിക്കാൻരക്ഷിക്കാൻഒരിടവുമില്ല.* (തിരുവായ് മൊഴി 7.7.1.. 5)

നമ്മാൾവാരും ചൈതന്യനും ഗോപികയായി മാറി കൃഷ്ണസാക്ഷാത്കാരം നേടാൻവെമ്പിയ പുരുഷന്മാരാണ്. ആദ്യം സ്ത്രീയായും പിന്നെ രാധയായും രണ്ടുതവണ ഭാവനചെയ്യണം ഒരു പുരുഷഭക്തകവിക്ക്. ആണ്ടാളിനും മീരക്കും (സ്ത്രീക്ക്)ആ ബുദ്ധിമുട്ടില്ല. വൈകാരികമായ വിരഹഭക്തിയിൽസ്ത്രീയുടേത് സഹജവും സ്വാഭാവികവുമാണ്.പുരുഷന്റേത് അഭ്യാസം കൊണ്ടും സങ്കൽപ്പംകൊണ്ടും self hypnosis എന്നുവിളിക്കാവുന്ന അവസ്ഥയിൽലഭിക്കുന്നതിനാൽഅതിൽഅസ്വാഭാവികമെന്നുപറയാവുന്ന ഒന്നുണ്ട്. അല്ലെങ്കിൽകൃഷ്ണഭക്തിയുടെ intellectual അംശം കലർത്തേണ്ടിവരുന്നു,നമുക്കത് വ്യാഖ്യാനിച്ചെടുക്കാൻ..

വേദത്തിൽ Personal,Impersonal എന്ന് രണ്ടായി തിരിക്കുകയില്ല. ഒരുനാമം ഒരേസമയം ദേവതക്കും,സ്ത്രീക്കും നദിക്കും കൊടുക്കുകവഴി വ്യക്തിയും പ്രപഞ്ചവും ദേവതകളും ഒന്നായിത്തീരുന്ന അദ്വൈതസമ്പ്രദായമാണത്. കൃഷ്ണൻഒരേസമയം ചരിത്രപുരുഷനുമാണ്, പരബ്രഹ്മവുമാണ് എന്നുപറഞ്ഞാൽവൈദികമായ ബൌദ്ധിക തലത്തിൽഅർത്ഥലോപമില്ല. ഭക്തിതലത്തിലും ഇത് സ്വീകാര്യമാണ്. അതായത് ഭക്തിയും ജ്ഞാനവും ഒന്നാണ്. ഭാഗവതത്തിൽഭക്തി നാരദനോടുചോദിച്ച ചോദ്യത്തിന്റെ പ്രസക്തിയും അതത്രേ. ഭക്തിയും ജ്ഞാനവും ഒന്നായിട്ടും ഭക്തി ഇന്നും നവയൌവനയുക്ത. അവളിലുണ്ടായപുത്രൻജ്ഞാനം വൃദ്ധനും. നിത്യകൈശോര,നിത്യഹരിത,നിത്യതാരുണ്യരൂപമാർന്ന കൃഷ്ണഭക്തി ശാശ്വതമായി മനുഷ്യമനസ്സുകളെ ആനന്ദിപ്പിക്കുന്നു. ജ്ഞാനത്തിന്, അത് വളരെ ബുദ്ധിമുട്ടി വളരെ കുറച്ചുപേരിലേ (അതും അപൂർണ്ണമായി) സാധിക്കുന്നുള്ളൂ. ഭക്തി വൈകാരികമാണ്. പ്രേമമാണ്.ജ്ഞാനം വൈകാരികമല്ല.ഭക്തിയെ അന്ധവിശ്വാസമെന്നുപലരും തെററിദ്ധരിക്കുന്നു.ഒന്നിനെ അറിഞ്ഞിട്ട് ,ആ അറിവിൽനിന്ന്,അനുഭവത്തിൽനിന്ന് ഉണ്ടാ

വുന്നതാണ് വിശ്വാസം. ഇന്ന് ആളുകൾഭക്തി (പ്രേമം)ജ്ഞാനം (വിശ്വാസം)ഇവരണ്ടുമില്ലാതെ ,ശീലത്തെ ഭക്തി,ജ്ഞാനം ,എന്നൊക്കെ തെററി വിളിക്കുന്നു. ശീലം (habit)ഭക്തിയുമല്ല, ജ്ഞാനവുമല്ല.വൈഖാനസർപൂജചെയ്യുന്നത് രസാനുഭവത്തിനാണ്.അഹിർബുധ്ന്യാസംഹിതയിൽയോഗത്തിന്റെ അഞ്ചാമത്തെ അംഗമെന്നാൽ(പ്രത്യാഹാരം)സർവ്വേന്ദ്രിയങ്ങളും ഭഗവാനുസമർപ്പിക്കലാണ്. ഇങ്ങനെയാണ് യോഗവും ഭക്തിയും രസാനുഭവം തരുന്നസംഗീതവും(കീർത്തനം) ഒന്നായിത്തീരുന്നത്. ഭഗവാനും ഗുരുവും ഒന്നായിത്തീരുമ്പോഴാണ് വളരെ വ്യക്തിപരമായ രീതിയിലുള്ള ആൾദൈവപൂജക്ക് കാരണമായിത്തീരുന്നത്. എന്നാലും കൃഷ്ണൻഒരേസമയം ബ്രഹ്മവും ചരിത്രപുരുഷനുമാകാമെന്നപോലെ , ഏതൊരു ജീവിക്കും (ഗുരുവിനും ശിഷ്യനും) അങ്ങനെയാകാമെന്ന വൈദികഅദ്വൈതസമ്പ്രദായത്തിൽഅതുപോലും തെററാവുന്നില്ല.ഒരു ഗുരു, അല്ലെങ്കിൽഒരുവ്യക്തിമാത്രം ഈശ്വരനെന്നുപറയുമ്പോഴേ പ്രശ്നമുള്ളു. (ഇത് സഹസ്രാബ്ദങ്ങളായി നില നിന്നുവരുന്നപ്രശ്നമാണ്. നാസ്തികരും ആസ്തികരും,ആസ്തികർക്കിടയിലെ വ്യത്യസ്തഗ്രൂപ്പുകളും ഇതിനെ തനതായരീതിയിൽവ്യാഖ്യാനിച്ചിട്ടുണ്ട്. ശ്രീവൈഷ്ണവിസത്തിൽഭക്തി യോഗസാധനതന്നെയാണ്. യോഗയോഗേശ്വരനായ കൃഷ്ണന്റെ ഗീത ബൌദ്ധികമായ ഭക്തി എന്നുവരമ്പിട്ടുതിരിക്കാവുന്ന ഒന്നല്ല. A mystic ecstacy of Love so ardent that the aspirant cannot live for a moment separated from the God എന്നനിർവ്വചനത്തിലൊതുങ്ങുന്നു തന്നെയാണ്. അങ്ങനെയല്ലാതെ ഒരാൾക്ക് തന്മയീഭാവം സാദ്ധ്യമല്ല. വിശ്വരൂപം എടുക്കാനുമാവില്ല. നിരന്തരമായൊരു വൈകാരികപ്രവാഹമാണത്. മണ്ണുതിന്ന് അമ്മക്ക് വിശ്വരൂപം കാട്ടിയനാളുമുതൽഎൺപത്തഞ്ചാം വയസ്സിൽഅർജ്ജുനന് വിശ്വരൂപം കാട്ടിയനാളുവരെ ഒരുദിനംപോലും കൃഷ്ണൻഈശ്വരനിൽനിന്ന് പിരിഞ്ഞിരുന്നിട്ടില്ല, ഈശ്വരനല്ലാതിരുന്നിട്ടില്ല. താന്ത്രികവും യോഗശാസ്ത്രപരവുമായല്ലാതെ ഭക്തിയേയോ,ഭക്തിസമ്പ്രദായത്തിൽഅതിപ്രധാനമായകീർത്തനം പാടലെന്ന സംഗീതത്തേയോ കാണാനാവില്ലെന്നത് ഈ അദ്വൈതതന്മയതയുടെ സൌന്ദര്യശാസ്ത്രമാണ്.

# • ഗോപികമാർ കവിതകളിൽ (എഡി 500 വരെ)

## 1 ഹാലന്റെ ഹാലാസ്യസപ്തശതി.

ബിസി 235മുതൽഎഡി225വരെയുള്ള ശതവാഹനരാജാക്കന്മാരിൽഒരാളായിരുന്നു ഹലന് (ഹാലൻ). ആര്യാവൃത്തത്തിലുള്ള ഗാഥ പ്രാദേശികഭാഷകളിലെ പൌരാണികകാവ്യങ്ങളിൽസാധാരണകാണുന്ന ഒന്നാണ്. മഹാരാഷ്ട്രി പ്രാകൃതത്തിൽ,ശാതവാഹനകാലത്ത്, പ്രേമകവിതകൾഈരീതിയിലാണ് രചിച്ചിരുന്നത്.700 ഗാഥകളുള്ള സപ്തശതിക്ക് 1000 പാഠഭേദങ്ങളുള്ളതിൽ430ഗാഥകളേ ഒരുപോലെ കാണുന്നു

ള്ളു. മററുള്ളവ വ്യത്യസ്തങ്ങളാണ്.ഈ 430 ഗാഥകളാണ് ഏററവും പഴക്കം ചെന്നവ എന്ന് കരുതപ്പെട്ടു ന്നു.ഇതിലെ മൂന്നുഗാഥകളിൽഗോപികമാരെ പരാമർശിക്കുന്നു.ഈ ഗാഥകൾമഥുരയിൽനിന്ന് 500നാഴിക അപ്പുറത്തുള്ള ഡെക്കാനിൽഎഴുതപ്പെട്ടവയാണ്.അതിന്റെ ചുററുപാട് ട്രൈബൽ, ആദിവാസി,യാദവഗോത്ര ക്കാരുടേതല്ല. രാജസദസ്സുകളിലെ ബൂർഷ്വാകവികള് ഒരിത്തിരി അനുകമ്പയും നർമ്മവും വിനോദവും അസൂയ കലർന്ന ഒരു സുപ്പീരിയോറിററി ഭാവവും ചേർന്ന്,നാടന്മാരായ മനുഷ്യരെ കളിയാക്കി എഴുതുന്ന രീതിയാണ്. (PAGE 57. Virahabhakthi :The early History of Krishna devotion in South India. Oxford university Press 1983)അവർക്ക് ഗീതപാടിയകൃഷ്ണനിലോ ,ഈശ്വരാവതാരത്തിലോ ആയിരുന്നില്ല കാമശാസ്ത്രത്തിലായിരുന്നു താൽപ്പര്യം.

ഗാഥ 2

അമിലം പൌവ്വ- കൌവ്വം പഢിയും സൌം ച ജേ ന ആനന്ദി

കാമസ്സ തത്തതത്തിം കുനം തി തേ കവി ലജ്ജന്തി

(പൂർവ്വകാവ്യപദ്ധതി  അറിയാഞ്ഞിട്ടും കാമതത്വത്തെ അറിയാനായിട്ട് തല പുണ്ണാക്കുന്നവർല ജ്ജിക്കാതിരിക്കുന്നതെങ്ങനെ)

പൂർവ്വികരുടെ കാവ്യത്തിലെ ആനന്ദാനുഭവം അഥവാ രസാനുഭൂതിയായിട്ടാണ് ഭക്തിയായോ ജ്ഞാനമായോ അവതാരപുരുഷന്റെ ലീലയായോ അല്ല, കവികള്ഗോപികമാരുടെ കാമത്തെ കണ്ടത്. ഗാഥ 89,112,114 എന്നിവയിലാണ് ഗോപികമാരെ പരാമർശിക്കുന്നത്.

ഗാഥ 89

മുഹമാരു ഏന തം കൻഹാ

ഗോരാം രാഹിയെ അവനെംതോ

ഈശാനുവല്ലവീനാം അന്നാന

വി ഗൊരാം ഹരസി (കവി. പോത)

കണ്ണാ,നീ നിന്റെ മുഖമാരുതനാൽഗോരസം (ചാണകപ്പൊടി)രാധയുടെ കണ്ണിൽനിന്നെടുത്തു കളഞ്ഞപ്പോൾ,മററുള്ള വല്ലവിമാരുടെ മനസ്സിലെ ഗൌരവവും (ഗർവ്വം)എടുത്തുകളഞ്ഞു. ഗോര സമെന്നതിന് കണ്ണിലെ പൊടി, ഗർവ്വം എന്ന് രണ്ടർത്ഥമുണ്ട്. രണ്ടുപ്രാവശ്യം ഈ പദം, രണ്ട ർത്ഥത്തിൽഉപയോഗിക്കുന്നു.

ഗാഥ 112

അജ്ജ വി വാലോ ദാമോ അരോ ഇതി അയ്യ ജംപീ ജസോ ഏ

കൻഹ മുഹ  പെസി അയ്യം നിഹ്നഅം ഹസിയം വാ-വഹ്നഹിം (കവി-നിധിവിഗ്രഹ)

ദാമോദരൻകൊച്ചുകുഞ്ഞല്ലേഎന്ന് അമ്മയശോദപറഞ്ഞപ്പോൾവ്രജവധുക്കൾകണ്ണന്റെമുഖ ത്തുനോക്കി നിഗൂഢമായി ഹസിച്ചു.

ഗാഥ 114

നച്ചന സലാഹന നിഹേന പാശ പരിസന്ധിയാ നിഉന ഗോവീ

സരി ഗോവിആന ച്ചുംവൈ കവോല പദിമാ ഗാം കൻഹാ (കവി- പുര)

നൃത്തത്തെ പ്രശംസിക്കാനെന്ന ഭാവത്തിൽ,അവരുടെ അടുത്തുനിന്നിരുന്ന സമർത്ഥയായ ഒരു ഗോപി ,അവരുടെ കപോലത്തിൽ(വിയർപ്പിൽ)പ്രതിബിംബിച്ചുകണ്ട കണ്ണന്റെ മുഖത്ത് ചുംബിച്ചു.

ചില മാനുസ്ക്രിപ്റ്റുകളിൽസരി എന്നത് സരിസ എന്നു കാണുന്നു. (സപ്തസ്വരങ്ങളുമായി സ്വര സാഹിത്യം ഇണക്കിയിരുന്നു എന്നർത്ഥം. സദൃശ എന്നതിന്പാലി,അർദ്ധ മാഗധിഭാഷ കളി ൽപറയുന്ന വാക്കാമാണ് സരിസ. സദൃശയായ ,അനുരൂപയായ സ്ത്രീ എന്നർത്ഥം. രാധയുടെ നാമം ഗാഥ 89ൽകാണുന്നു.ഇവിടെ കൃഷ്ണന് അനുരൂപയായ സ്ത്രീ , സമർത്ഥനായിക എന്നുപറ യുന്നതും രാധയാണ്. പ്രാകൃതഭാഷകളിലെ കവിത,സംഗീതം,സപ്തസ്വരങ്ങളുപയോഗിക്കുന്ന വിധം ,കൃഷ്ണഗാഥയുടെ പഴക്കം ഇതെല്ലാം ശ്രദ്ധേയമാണ്.114ലെ സന്ദർഭം കാളിയമർദ്ദനമാ ണ്.ഗോപിമാർയമുനാതീരത്തും,കൃഷ്ണൻയമുനയിൽകാളിയഫണത്തിലുമാണ്. ബാലചരിതം നാലാമങ്കം (ശ്ലോകം 1-7) ഗോപികമാരുടെ വാക്ക് രേഖപ്പെടുത്തുന്നതിങ്ങനെ.

അത്ഭുതം.കാളിയന്റെ അഞ്ചുഫണത്തിലും ചവിട്ടി കണ്ണൻഹല്ലീസകനൃത്തമാണ് ചെയ്യുന്നത്.

കാളിയമർദ്ദനം ഹല്ലീസകമെന്ന നൃത്തവിശേഷമാണെന്നുകൃഷ്ണനും പറയുന്നുണ്ട്.( 5. 6)ഈ നൃത്തത്തെ പിന്നീട് ഗോപിമാരെ നിർത്തി കൃഷ്ണൻചെയ്തു. അത് രാസലീല. എത്ര ഫണം (ഗോപി) വേണമെങ്കിലാവാം ഈ ഗ്രൂപ്പ്നൃത്തത്തിന്. മിനിമം അഞ്ചുവേണം. ചിലപ്പതികാരം ആയ്ച്ചിയർകുരവയിൽഅഞ്ചുഗോപിമാരും,കൃഷ്ണനും ബലരാമനും ചേർന്ന് സപ്തസ്വരങ്ങളാവു ന്നു. ഗാഥ 657 കൃഷ്ണനെ മധുമഥനനെന്നുവിളിക്കുന്നു.ഹരീജായം(ഗാഥ 406)ഹരിനോ തയ്യംപാം നമഹ (ഗാഥ 411) ഇവയിലും ഹരിഭക്തിസമ്പ്രദായത്തിന്റെ വേരുകളുണ്ട്. മാത്രമല്ല, വാമനക ഥയെക്കുറിച്ച് പലയിടത്തും സപ്തശതിയിൽപരാമർശമുണ്ട്.പാലാഴിമഥനവും ഒരിഷ്ടവിഷയമാ ണ് ഈ കവികൾക്ക്.

## 2. കാളിദാസൻ

ഗുപ്തസാമ്രാജ്യകാലത്ത് ചന്ദ്രഗുപ്തവിക്രമാദിത്യൻരണ്ടാമന്റെയും (എഡി 378-414)കുമാരഗുപ്തന്റെ യും (414-455)കാലത്താണ് ഉജ്ജയിനിയിൽകാളിദാസൻജീവിച്ചത്.മേഘദൂതത്തിലും രഘുവംശ ത്തിലും കാളിദാസൻകൃഷ്ണനെ പരാമർശിച്ചിട്ടുണ്ട്.

*യേന ശ്യാമം വപുർഅതിതരാം കാന്തിം ആപത്സ്യതേ തേ*

*ബർഹേനേവ സ്ഫുരിത രുചിനാ ഗോപവേഷസ്യ വിഷ്ണോ*

മേഘത്തിന്റെ ശ്യാമമേനിയിൽഅതീവകാന്തിയോടെ വിളങ്ങുന്ന മഴവില്ല് ,മയിൽപ്പീലി ചൂടി സൌന്ദര്യം വ ർദ്ധിച്ച ഗോപവേഷധാരിയായ വിഷ്ണുവിനെയാണ് കവിക്ക് സ്മൃതിയിലെത്തിച്ചത്. ഈ ബിംബം അതിനുമുമ്പ് ഭാസനും ഉപയോഗിച്ചിട്ടുണ്ട്. (Vandeville.1968. pp 756 Q Virahabhakthi pp 62, FN 39)ബാലചരിതം ഇതേ ഉപമ ( 5.5.3)ഉപയോഗിച്ചിട്ടുണ്ട് (കാളിദാസന് മുമ്പ്). രഘുവംശം 48-51 വരെയുള്ള ശ്ലോകങ്ങൾ(സർഗ്ഗം 6) വിഷ്ണുവിന്റെ അവതാരമായും ഗോപികമാരുടെ കാമുകനായും കൃഷ്ണനെ അറിയുന്നുണ്ട്.ഇന്ദുമതീസ്വയംവരവേ ളയിൽശൂരസേനരാജാവായ സുഷേണനെ സഖി ഇന്ദുമതിക്ക് പരിചയപ്പെടുത്തുന്നത് ഇങ്ങനെയാണ്.

*യസ്യാവരോധസ്തനചന്ദനാനാം പ്രക്ഷാണളാത് വാരിവിഹാരകാലേ*

*കളിന്ദകന്യാ മഥുരാംഗതാപി ഗംഗോർമ്മിസംവൃത്തജലേവഭാതി*

*ത്രാതേന താർക്ഷ്യാത് കില കാലിയേന മണിം വിസൃഷ്ടം യമുനൌ കശായാ*

*വക്ഷസ്ഥലവ്യാപി രുചിം ദധാനാ സ കൌസ്തുഭം ഹ്രേ യദീവ വിഷ്ണും*

*സംഭാവ്യ ഭ്രാതാരം ഇമം യുവാനം മൃദുപ്രവാളോത്തരപുഷ്പശയ്യേ*

*വൃന്ദാവനേ ചൈത്രരഥാത് അനൂനേ നിർവിശ്യതാം സുന്ദരി യൌവ്വനശ്രീ*

*അദ്ധ്യാസ്യ ചംബപ്രസതോക്ഷിതാനി ശൈലേയഗന്ധീനി ശിലാതലാനി*

*കലാപിനാം പ്രാവൃശി പശ്യ നൃത്യാം കാന്താസു ഗോവർദ്ധനകന്ദരേഷു*

യമുനയിലെ ജലക്രീഡ,വൃന്ദാവനത്തിലെ രാസലീല,വിഷ്ണു ധരിക്കുന്ന കൌസ്തുഭം, ഗോവർദ്ധ നം,കാളിയമർദ്ദനം എല്ലാം സൂചിതമാണ്.

## 3 ശ്യാമിളകന്

കാളിദാസന്റെ സമകാലീനനാണ് ഈ കവി. മാളവികാഗ്നിമിത്രത്തിൽ(ശ്ലോകം 1 ന് ശേഷം വരുന്ന ഗദ്യം) സൌമില്ലകവിയെ കാളിദാസൻപരാമർശിക്കുന്നുണ്ട്. വെങ്കടത്തിന് വ്യങ്കടമെന്ന് ധ്വനിഭേദം വരുന്നപോലെ ശ്യാമിളകനാണ് സൌമില്ലനെന്നുകരുതപ്പെടുന്നു. ഇദ്ദേഹത്തിന്റെ പാദതാഡീതകത്തിലെ വിരഹവും കാമ വും പ്രസിദ്ധമാണ്.അതിൽനിരപേക്ഷനെന്ന ബുദ്ധസന്യാസി തന്റെ സുഹൃത്തിനോട് ഉദാസീനനാകയാ ൽഅവൾവിരഹത്താൽതാപസീവ്രതമെടുത്ത് ശോഷിച്ചു. അവളിലേക്ക് തിരിച്ചുചെന്ന് ആരാധികയെ ദുഖസാഗരത്തിൽനിന്ന് കരകയററണമെന്ന് ഏകാങ്കത്തിലെ വിടൻപറയുന്നു.

*താം അനപേക്ഷായാ വേഷാ താപസീവ്രതേന കാർഷായതീ (63-6)*

*അർഹതി ഭവാംശ തത്ര ഭവതിം രാധികാം.....ശോകസാഗരാത് ഉദ്ധാരതും (65-4)*

സന്യാസിയെ പ്രേമിച്ച അഭിസാരിക താപസീവ്രതമെടുത്ത് വിരഹിണിയായി മെലിഞ്ഞ് ശോകസാഗര ത്തിലുഴലുകയാണ്.ഈ വിരഹിണീസ്വഭാവത്തിന് അഭിസാരികയെ രാധിക എന്ന് കവി വിളിക്കുന്നു.ഇതൊരു ഹാസ്യനാടകമാകയാൽശൃംഗാരത്തിൽനിന്ന് ഹാസ്യരസം ജനിപ്പിക്കുകയാണ് ചെയ്യുന്നത്. ഒരുപാട് സാന്ധ്യഭാഷാധ്വനികൾഇവിടെ ഉപയോഗിച്ചിട്ടുണ്ട്. ഒന്നാമതായി,നിരപേക്ഷനെന്ന

സന്യാസിനാമംഒരുബുദ്ധബ്രഹ്മവിഹാരനാമവുമാണ്.പത്മപ്രാഭൃതകത്തിൽസംഘദാസികഎന്നാൽബുദ്ധ സംഘത്തിലെ ദാസി എന്നും ഒട്ടനവധിപേരുടെ ദാസി എന്നും അർത്ഥമുണ്ട്.

*കാരുണ്യാത്മക ഭവതേ മൈത്രിം ആദായ വർത്തമാനസ്യ ത്വയീ*

*മുദിതായാം യോഷിതി യുക്തം ഉപേക്ഷവിഹാരിത്വം*

ഇതിൽമുദിതായാമെന്നതിന് മുദ്രിതായാം എന്ന് എടുത്ത് (മോട്ടിചന്ദ്ര–അഗർവാൾഎഡിഷൻ) താന്ത്രികമായ അർത്ഥം കൊടുത്തിരിക്കുന്നു. താന്ത്രിക സാധനയിൽനിഗൂഢമായി സംയോഗക്രിയ നടത്താൻസ്വീകരിക്കുന്ന സ്ത്രീയെ രാധിക എന്ന് രഹസ്യനാമത്തില് വിളിക്കുന്നു. നിരപേക്ഷരെന്ന താന്ത്രികബുദ്ധവിഹാരികൾരാധികയുടേയും കൃഷ്ണന്റെയും കേളികളെന്ന് ഭാവിച്ചാണ് അവരുടെ രഹസ്യസാധനകൾനടത്തുന്നത്. അതിനാൽതാന്ത്രികയോഗസാധനയിലെ ഉപകരണമായ സംഘദാസികക്ക് അവർഈപേര് കൊടുക്കുന്നു.

*ജൈസേ കൃഷ്ണാ കീ രാധികാ കേ സാത് വിഹാരലീലാ ഹോത്തീതി (പേജ് 273)*

ബുദ്ധവിഹാരങ്ങളിലെ ഇത്തരം സമ്പ്രദായമാണ് പിന്നീട്, രാധികാകൃഷ്ണന്മാരുടെ രാസലീല (കാമലീല) യായി വ്യാഖ്യാനിക്കപ്പെടാനിടയാക്കിയത്. ഇതിന്ന് ശ്യാമിളകനെപ്പോലുള്ള പുരുഷകവികളാണ് കാരണമെന്ന് ചൂണ്ടിക്കാട്ടുകയാണ്.ഈ കാവ്യരീതിയെ ജയദേവൻകാമശാസ്ത്ര, താന്ത്രിക, നൃത്തശാസ്ത്ര പ്രാബല്യത്തോടെ ക്ഷേത്രങ്ങളില് നടപ്പാക്കും വിധം പരിഷ്കരിച്ചെടുത്തു.

## 4. ഭാസൻ-

എഡി രണ്ട്- നാല് നൂററാണ്ടുകളിലാണ് ഭാസന്റെ കാലം. ഏതാണ്ട് ഹരിവംശസപ്തശതികാലം തന്നെ. കാളിദാസന്റെ പൂർവ്വസൂരിയാണദ്ദേഹം. ഭാസന്റെ ഭാഷാപ്രശ്നം 1912ൽഗണപതിശാസ്ത്രി അദ്ദേഹത്തിന്റെ മൂന്നുനാടകങ്ങൾകണ്ടെത്തിയതുമുതൽനിലവിലുണ്ട്. കർണ്ണഭാരം(ശ്ലോകം 15) അശ്വഘോഷന്റെ ഒരു പ്രകരണം ,ഭരതന്റെ നാട്യശാസ്ത്രം എന്നിവയിൽഅർദ്ധമാഗധിഭാഷ ഉണ്ട്.ഭാസൻമഹാരാഷ്ട്രി ഉപയോഗിച്ചിട്ടില്ല,കാളിദാസനും ശൂദ്രകനും (മൃഛകടികം) ഉപയോഗിച്ചിട്ടുണ്ട്. ഭാസന്റെ ദരിദ്രചാരുദത്തം ശൂദ്രകൻമൃഛകടികത്തിൽപൂർത്തിചെയ്യുന്നു.Herdsmans dialect എന്ന് വെല്ലര് നാമകരണം ചെയ്ത സൌരസേനിയുടെ ഒരു വിഭാഗമായ പ്രാകൃതഭാഷ ബാലചരിതത്തിലും പഞ്ചതന്ത്രത്തിലും കാണുന്നുണ്ട്. സകാരത്തെ രകാരമാക്കി മാററുന്ന രീതി അതിലുണ്ട്. ഭരതമുനി പറയുന്ന ആഭീരിയാണതെന്ന് ഒരഭിപ്രായമുണ്ട്. (പശുപാലകരുടെ ഭാഷ).ഇതെല്ലാം കണക്കിലെടുത്താൽകാലഗണന-

അശ്വഘോഷൻഒന്നാം നൂററാണ്ട് എഡി

ഭാസൻ 2-4 നൂററാണ്ട് എഡി

ശൂദ്രക,കാളിദാസന്മാർ അഞ്ചാം നൂററാണ്ട് എഡി (Woolner 1928 pp 7 ;Thieme 1966 pp 69-82; F . Hardy 1983 pp 78-79 FN 800)

ചിലപ്പതികാരത്തിലെ ആയ്ച്ചിയർകുരവൈ ബാലചരിതനാടകങ്ങളിലേതിനോടുതുല്യമാണ്. അതിലും ഭാസന്റെ പഞ്ചരാത്രത്തിലും ഇത്തരം കൃഷ്ണലീലാനൃത്തങ്ങളാടുന്നത് ദൃശ്യകനങ്ങൾകാണുമ്പോൾആപ

ത്തൊഴിവാക്കാനാണ്. വീര,അത്ഭുതരസങ്ങളോട്ടുകൂടിയ വ്രജലീലയാണ് കംസവധംവരെയുള്ള ബാല ചരിതനാടകത്തിലുള്ളത്. ഹരിവംശത്തിലും അങ്ങനെയാണ്. ബാലചരിതം മൂന്നാമങ്കത്തിലെ പ്രവേശക വൃദ്ധഗോപനും ദാമകനും തമ്മിലുള്ള സംഭാഷണമാണ്. കൃഷ്ണൻഇന്ന് വൃന്ദാവനത്തിൽഹല്ലീസകനൃത്ത മാടുന്നുണ്ട്,വരിക,നമുക്കും കാണാൻപോവുക എന്നാണ് ആദ്യവാക്യം.

വൃദ്ധഗോപൻ: സൂര്യോദയത്തിന് മുമ്പ് ശാശ്വതലോകങ്ങളുടെ മാതാക്കളും മധുമതികളുമായ ഗോമാതാക്കളു ടെ മുമ്പിൽആദരപൂർവ്വം ശിരസ്സുനമിക്കുക. നമ്മുടെ ഗ്രാമങ്ങൾ (പക്കന എന്നാണ് ഉപയോഗിച്ച വാക്ക് .ച ണ്ഡാലക്കുടി എന്ന് അർത്ഥം)എത്ര ശ്രീകരമാണ്. സൌന്ദര്യത്താലും വസ്ത്രങ്ങളാലും ഗർവ്വിതകളായി , പെരുമ്പറകൾകൈവശമുള്ള ഗോപസ്ത്രീകളെ വിളിക്കാൻപോകാം. ഘോഷസുന്ദരീ,വരൂ,വേഗം വരൂ. (ഗോപസ്ത്രീകൾപ്രവേശിക്കുന്നു)

വൃ.ഗോ: കുട്ടികളേ, തന്റെ ഗുഹയിൽനിന്ന് സിംഹമെന്നപോലെ കൃഷ്ണനെഴുന്നള്ളുന്നു. പാലുപോലെ വെളുത്ത സങ്കർഷണനോടും ഗോപന്മാരോടുമൊത്ത്. (നിക്ഷിപ്തമെന്നപദത്തിന് ഗുഹയിൽനിന്ന് എന്നല്ല, ഉപേക്ഷിക്ക പ്പെട്ട എന്നാണർത്ഥമെന്ന് വിരഹഭക്തി അടിക്കുറിപ്പ് 100 പേജ് 79).

ദാമോദരൻ: സ്വാഭാവികമായും സുന്ദരികളായ ഗോപികമാര് സവിശേഷമായ വേഷഭൂഷാദികളാൽശോ ഭിക്കുന്നു.ഉല്ലപ്പുവദനം,വിടർന്നനീലത്താമരമിഴികൾ,സ്വർണ്ണച്ചെമ്പകത്തിന്റെ സൌന്ദര്യശോഭ, ബഹുവ ർണ്ണവസ്ത്രങ്ങൾ,മധുരസ്വരത്തിൽകൊഞ്ചൽ,ശൃംഗാരഭാവം,മുടിയാകെ വനപുഷ്പങ്ങൾ.

സങ്കർഷണൻ: ഗോപന്മാരും എത്തി. വെസുകം,ദിന്ദിമം എന്നീ പെരുമ്പറകളിൽനാദം ഉണ്ടാക്കിയിട്ട് ചിലർ. കളിച്ചുകൊണ്ട് ചിലർ. താമരദളംപോലെ മിഴികൾ. പശുക്കളുടെ ശബ്ദത്തോടൊപ്പം ഉണർന്ന് , വൃന്ദാവന ത്തിൽആനന്ദപൂർവ്വം പാടിക്കൊണ്ട്.

പിന്നീട് കൃഷ്ണൻഘോഷസുന്ദരിയോട് ഹല്ലീസകനൃത്തത്തിനായി എല്ലാവരേയും നിർത്താനാവശ്യപ്പെടുന്നു. സങ്കർഷണൻദാമകനോടും മേഘനാദനോടും സംഗീതോപകരണങ്ങൾമീട്ടി ശ്രുതി ശരിപ്പെടുത്താനും. വൃദ്ധഗോപനോട് നൃത്തത്തിന് കാഴ്ചക്കാരനായി നിൽക്കാൻകൃഷ്ണൻഅപേക്ഷിക്കുന്നു. എന്നാൽ,ആനന്ദാ തിരേകത്താൽഅദ്ദേഹവും അതിൽപങ്കുചേരുന്നു. അരിഷ്ടാസുരൻവരുംവരെ നൃത്തം തുടരുന്നുണ്ട്. അരി ഷ്ടവധത്തിനുശേഷം കൃഷ്ണൻകാളിയമർദ്ദനത്തിന് പോകുന്നു. നാലാം അങ്കത്തിൽകാളിയമർദ്ദനം ചെയ്യവേ , കരയിൽനിൽക്കുന്ന വ്രജസുന്ദരിമാരെ കൃഷ്ണൻകടാക്ഷിക്കുന്നു.

കൃഷ്ണൻ: സർപ്പരാജനെ കണ്ടുഭയന്ന ഗോപസുന്ദരികളുടെ മിഴികൾചകോരങ്ങളെപ്പോലെ ചഞ്ചലം. മോഹ ജനകങ്ങളായവക്ഷോജങ്ങളുയരുന്നു. വിറക്കുന്ന അധരങ്ങൾ,ഊർന്നുവീണ മുടിമാലകൾ, മേൽവസ്ത്രം അഴി ഞ്ഞതുപോലുമറിയാതെ, പരസ്പരം വിളിച്ച്,വിറച്ച്, എന്നെ പിൻതുടർന്ന് നദീതീരത്തെത്തിയ ഇവരെക്കാണാ നെന്തു സൌന്ദര്യം.

ഏതാ മച്ച ചകോരശാവനയനാ

പ്രോദ്ഭിന്നകമ്രസ്തനകാന്താ പ്രസ്ഫുരിതാധരോഷ്ഠരുചയോ

വിസ്രസ്തകേശസ്രജ സംഭ്രാന്താ ഖലിതോത്തരീയവസനാ

ത്രാസാകുലാ വ്യാഹൃതാസ്തൃസ്തമാം അനുയാന്തി

പന്നഗപതിം ദ്ദ്ര്യൈഷ്വ ഗോപാംഗനാ

വൃദ്ധഗോപൻകാഴ്ച്ചക്കാരനായി ,അദ്ദേഹത്തിന്റെ സമ്മതത്തോടെയാണ് രാസലീലാനൃത്തം നടക്കുന്നത്. ജയദേവൻതന്റെ അഷ്ടപദി ആദ്യശ്ലോകത്തില് നന്ദനിദേശത എന്നതുകൊണ്ട് വൃദ്ധഗോപന്റെ സ്ഥാനം നന്ദഗോപനു നൽകുകയാണ് ചെയ്യുന്നത്. ആയ്ച്ചിയർകുരവൈയില് അയ്യ ആട്ടുന്നതും വൃദ്ധഗോപസ്ത്രീ യായ മാതരിയുടെ നിർദ്ദേശത്താല് അവളുടെ മുന്നിൽവെച്ചാണ്. ഭാസൻപ്രാകൃതഭാഷാകാവ്യത്തിലെ സം ഭോഗശൃംഗാരത്തെ സംസ്കരിച്ച് സംസ്കൃതകാവ്യത്തിലേക്ക് എടുത്തു. ജയദേവനാകട്ടെ അങ്ങനെത്തന്നെ അംഗപ്രത്യംഗം ഒപ്പിയെടുത്തു. ധ്വനിമാത്രമേയുള്ളു ഭാസകാവ്യത്തിൽ. ജയദേവകൃതിയിൽസ്ഥൂലമായി പച്ച യായി പറയുന്നു.കാവ്യഭംഗി ധ്വനിമാത്രമാകുമ്പോളാണല്ലോ കൂടുക.

ബാലചരിതം ,പഞ്ചതന്ത്രം എന്നിവയിൽപറയുന്ന ഹല്ലീസകനൃത്തം എന്താണ്. പ്രാകൃതഭാഷകളിലെ ഹല്ലെ,ഹല്ല എന്ന ധാതുവിൽനിന്ന് ഉത്ഭവം. ഹള്ളി , ഹല്ലി എന്നാല് ഗ്രാമം,പള്ളി, കമ്പനം കൊള്ളുക, ചലിക്കുക,നിറക്കുക എന്ന് നാനാർത്ഥം. അലൈച്ച (അലച്ച) എന്ന് ചുകാരം ചേർത്ത് തമിഴില് ഇളക്കി യാട്ടുക,നൃത്തം വെക്കുക. ഹല്ലി ,ഈശക എന്നാല് ഈശ്വരന്റെ നൃത്തം .പാൽക്കടലിൽപള്ളി കൊള്ളുന്ന ഈശ്വരൻതന്റെ പള്ളി (നിദ്രാസ്ഥാനം)യായ കടൽനട്ടക്കിളക്കിചെയ്യുന്ന മഥനം, മന്ഥനം എന്ന ക്രിയ . ഇപ്രകാരമാണ് മന്ഥനക്രിയയെ രതിക്രീഡയാക്കി ധ്വനിപ്പിക്കുന്നത്. ഭാസനാടകമായ പഞ്ചരാത്രം രണ്ടാ മങ്കത്തിൽ വിരാടന്റെ പശുക്കളെ അപഹരിക്കുന്നിടത്തും വൃദ്ധഗോപൻവന്ന് പശുക്കളെ വണങ്ങുന്നു, ഉണങ്ങി യകൊമ്പിൽകാക്ക ഇരിക്കുന്ന ശകുനം കണ്ട് ഇടയന്മാരെ വിളിച്ച് നൃത്തം ചെയ്യിക്കുന്നു. നൃത്തത്തിൽപൊടി പറക്കുന്നതോടൊപ്പം പെരുമ്പറയും ശംഖവും മുഴങ്ങുന്നത് യഥാർത്ഥത്തിൽഒരു യുദ്ധത്തിന്റെ നിമിത്തമായി കവി ധ്വനിപ്പിക്കുന്നു. ബാലചരിതം,പഞ്ചരാത്രം,ചിലപ്പതികാരം ഇവയിലെ സാമ്യങ്ങൾവെച്ച് ,ഹല്ലീസകനൃ ത്തം കൃഷ്ണന്റെ സ്വർഗ്ഗാരോഹണശേഷം എത്രയോകാലമായി പുറംപോക്കുകളിൽതാമസിക്കുന്ന ഗ്രാമീണരാ യ ഇടയരും വനവാസികളായപ്രാകൃതജനങ്ങളും ഗോത്രവർഗ്ഗക്കാരും ആചരിച്ചിരുന്ന പുരാതനഗോത്രനൃത്ത മാണ് എന്നുമനസ്സിലാവും. സംഗീതനൃത്തോപകരണങ്ങൾ, ഇയൽഇശൈനാടകം ,രസാനുഭവം എല്ലാം പ്രാ കൃതഭാഷസംസാരിച്ചിരുന്ന പൂർവ്വികരില്നിന്ന് ഇന്ത്യക്കാർഅനേകസഹസ്രാബ്ദങ്ങളുടെ അനുഭവശേഷം ഉ ണ്ടാക്കിയെടുത്ത് സംസ്കൃതമായി സ്വീകരിച്ച് അടുത്തതലമുറക്ക് ഒരു പൊതുഭാഷയായി സൂക്ഷിച്ചുവെച്ച (നഷ്ട പ്പെടാതിരിക്കാൻ)താണ്. കൃഷ്ണകഥപാടിനൃത്തം വെച്ചാൽആപത്ത് അകലുമെന്ന വിചാരം കൃഷ്ണൻഭഗവാനാ ണെന്ന രൂഢമൂലമായ വിശ്വാസത്തിൽനിന്നു ജനിച്ചതാണ്. അരിഷ്ടനും വിചാരിക്കുന്നത് കൃഷ്ണന്റെ കയ്യുകൊ ണ്ടുമരിച്ചാൽതനിക്ക് മുക്തി കിട്ടുമെന്നാണ്. ഊരുഭംഗത്തിൽദുര്യോധനനും ഭീമഗദാം പ്രവിശ്യ സഹസാ നിർവ്യാജയുദ്ധപ്രിയോ(യ)സ്തേനാഹം ജഗതപ്രിയേന ഹരിണാ മൃത്യോ പ്രതിഗ്രാഹിത എന്നാണല്ലോ പറ യുന്നത്. (ഭീമന്റെ ഗദയിൽപ്രവേശിച്ച് തനിക്ക് മുക്തി തരുന്നത് ഹരിയാണ്).ശത്രുക്കൾപോലും കൃഷ്ണനെ ഈശ്വരനായി അംഗീകരിച്ചിരുന്നു എന്ന് അർത്ഥം. അതിനാൽഉത്തമഭക്തിയും ഗോപികമാരുടെ പ്രേമവും ഒന്നാണെന്നറിഞ്ഞു തന്നെയാണ് ഹല്ലീസകനൃത്തം അരങ്ങേറിയിരുന്നത്. വെറും ശാരീരികബന്ധമല്ല ഗോപികമാരുടേതെന്നു ഇതിൽനിന്ന് വ്യക്തം. ഭക്തിയോഗവും അദ്വൈതവും രസതന്മയതയും ഉൾപ്പെട്ട വിശിഷ്ടമായ ഒരു ഫിലോസഫിയും കലയും ശാസ്ത്രവും നിത്യജീവിതരീതിയും സാമാന്യജനങ്ങൾക്കിടയി ൽപ്പോലും എത്രയോ കാലം മുമ്പേ നിലനിന്നിരുന്നു എന്നാണ് മനസ്സിലാക്കേണ്ടത്.

# • ഇതിഹാസസമ്പ്രദായത്തിൽ-

ബിസി 1000 മുതലേ പ്രചാരമുള്ളതെന്നുതെളിയിക്കപ്പെട്ട മഹാഭാരതം ,അതിന്റെ ഖിലഭാഗമായി എഡി ഒന്നാം ശതകത്തിൽവന്നഹരിവംശം ,ഇവയോടുബന്ധപ്പെട്ട ഭാസന്റെ ബാലചരിതനാടകം എന്നിവയി ൽവൈകാരികമായ കൃഷ്ണഭക്തി പ്രകടമാണ്. മഹാഭാരതം ഗോപിമാരെക്കുറിച്ച് പരാമർശിച്ചിട്ടില്ല.എന്നാ ൽദ്രൌപദീവസ്ത്രാപഹരണവേളയില്(സഭാപർവ്വം)ഇങ്ങനെ കാണാം.

തതോ ദുശ്ശാസനോ ....ദ്രൌപദ്യാ വസനം ബലാത്

സഭാമദ്ധ്യേ സമാക്ഷിപ്യ വ്യപക്രസ്തും പ്രചക്രമേ

ആകൃഷ്യമാണേ വസനേ ദ്രൌപദ്യാസ്തു തദ്രൂപം

അപരം വസ്ത്രം പ്രാദുരാസീത് അനേകശാ

തതോ ഹലഹലാശബ്ദാസ്തത്രാസീദ് ഘോരനിസ്വന

ആകർഷ്യമാനേ വസനേ ദ്രൌപദ്യാ ചിന്തിതോ ഹരി

ഗോവിന്ദ ദ്വാരകാവാസിൻ,കൃഷ്ണ ഗോപീജനപ്രിയ

ശിശുപാലൻ കൃഷ്ണനെ ഹസിച്ചുകൊണ്ട് സംസാരിക്കുമ്പോൾ,ഗോപപത്നിമാരെ കട്ടുഭുജിച്ചവനെന്നു വിളിക്കുന്നു. ( മാഘം സർഗ്ഗം 16) എഡി 650ലാണ് മാഘരചന. കൃഷ്ണഗോപീജനപ്രിയ എന്ന ഒരു വാക്കല്ലാതെ മഹാഭാ രതത്തിൽഗോപിമാരെയോ രാധയേയോ പരാമർശിക്കുന്നില്ല. കുരുക്ഷേത്രയുദ്ധത്തിനും കൃഷ്ണന്റെ രാഷ്ട്രതന്ത്ര ജ്ഞതക്കും ഭഗവദ്ഗീതക്കുമാണ് പ്രാധാന്യം കൊടുക്കുന്നത്. ഗീത ഉപദേശിക്കുന്ന കൃഷ്ണന് പ്രായം 85. ആ പ്രായമുള്ള ഒരു രാഷ്ട്രതന്ത്രജ്ഞന്റെ ചരിത്രത്തിൽ 11 വയസ്സിനു മുമ്പുണ്ടായ കളികൾക്ക് വലിയ പ്രാധാന്യമി ല്ലല്ലോ. എങ്കിലും അന്നു ഗോപികമാരുടെ വസ്ത്രാപഹരണം ചെയ്തു് അവരെ കളിയാക്കി സ്വന്തമാക്കിയ ഗോ പീജനപ്രിയനായ കൃഷ്ണൻതന്നെയാണ് ഇന്ന് ദ്രൌപദീവസ്ത്രാപഹരണവേളയിൽ, അത്ഭുതകരമായി, കൃഷ്ണാപ്രി യനായി, അവളെ രക്ഷപ്പെടുത്തുന്നതെന്നും കൃഷ്ണ ഗോപികമാരെപ്പോലെത്തന്നെ കൃഷ്ണകാന്തയാണെന്നും സ ന്ദർഭോചിതമായ ഒററവാക്ക് പ്രയോഗിച്ച് വ്യാസകവി നമ്മോടുപറയുന്നു. അഞ്ചുഭർത്താക്കന്മാർകൃഷ്ണക്ക് നാമമാത്രമായിക്കലാശിച്ച വേളയാണത്.പരപുരുഷന്മാർവസ്ത്രമഴിക്കാനൊരുങ്ങുമ്പോൾ, രക്ഷിക്കാനൊ രുങ്ങാത്ത ഭീരുക്കളെങ്ങനെ ഭർത്താക്കന്മാരാകും . സ്വന്തമെന്നും പ്രിയനെന്നും പറയാവുന്നത് രക്ഷാഹസ്ത വുമായി വിളിക്കുമ്പോൾവിളിപ്പുറത്ത് ഓടിയെത്തുന്നവനാണ്. ഹരിയാണ് ദ്രൌപതിക്ക് പ്രിയനായസ്വകീയ കാന്തനായ പരബ്രഹ്മം. കൃഷ്ണാഗോപീജനപ്രിയ എന്നുകൂട്ടിവായിക്കാവുന്ന വാക്കാണ് വ്യാസനുപയോഗി ച്ചതെന്നത് കവിയുടെ ഔചിത്യബോധം കാട്ടുന്നു. ഗോപീജനത്തിന്റെ പ്രിയനുമാണ്, കൃഷ്ണയെന്ന ഗോപീജ നത്തിന്റെ പ്രിയനുമാണിവിടെ കൃഷ്ണൻ. ഞാൻനിന്റെ കൃഷ്ണയാണ്, ഞാൻനീയാണെന്ന് കൃഷ്ണ കൃഷ്ണനോടുപ റയേണ്ട താമസം, ആ അദ്വൈതലഹരിയിൽആകൃഷ്ടനായ ഹരി എത്തുകയും ചെയ്തു.

ഹരിവംശം ആരംഭിക്കുന്നത് ലോമഹർഷണപുത്രനായ ഉഗ്രശ്രവസ്സിനോട് ശൌനകന് വൃഷ്ണികളുടേയും ആരാധകരുടേയും വംശത്തെക്കുറിച്ച്ചോദിച്ചുകൊണ്ടാണ്. അദ്ദേഹം മറുപടിപറഞ്ഞു. ജനമേജയൻവ്യാ സശിഷ്യരിൽനിന്നുകേട്ടറിഞ്ഞ ആ പുരാതനചരിത്രം എത്ര കേട്ടാലും എനിക്കു മതി വരലില്ല. വൃഷ്ണികളും

പാണ്ഡവരും ഒന്നാണ് എന്നാണ് എന്റെ മതം .വംശകുശലനും പ്രത്യക്ഷദർശിയുമായ ഭവാൻഅവരുടെ കുലം കഥിക്കുക.

ഏകത്വ മേ മതോ രാശിർവൃഷ്ണ്യ പാണ്ഡവസ്തദാ എന്ന അദ്വൈതമതമാണിവിടെ. വ്യാസ, വൈശമ്പായന, ജനമേജയ,ലോമഹർഷണ,ശൌനകനെന്നിങ്ങനെയാണ് ഇവിടെ ഗുരു ശിഷ്യ പരമ്പര. ഒരു മഹാകാവ്യ ത്തിൽസർഗ്ഗം,പ്രതിസർഗ്ഗം,മന്വന്തരം,വംശം,വംശാനുചരിതം എന്നി ങ്ങനെ അഞ്ചെണ്ണമുണ്ട്. ഇതിൽവം ശമെന്നത് പുരാണമെന്നതിന്റെ പര്യായമാണ്. ഹരിവംശം പുരാണമാണ്,ഹരിയുടെ വംശചരിത്രമാണ്. എല്ലാകാവ്യാലങ്കാരങ്ങളും ലക്ഷണങ്ങളും തികക്കാനാണ് ചരിത്രം അഥവാ പുരാണത്തിൽ,കൃഷ്ണകഥയിലെ ഗോപീവിരഹവും ശൃംഗാരവും കവികൾചേർത്തത്. ഹരിവംശത്തിലെ കൃഷ്ണകഥ ഫോക്ക് ലോറെന്നു പറ യാവുന്നജനകീയമായ ഒന്നാണ്.കൂടുതൽഭക്തിസമ്പ്രദായത്തോടടുത്ത, നിഷ്കളങ്കമായ ഒരു പ്രാകൃതസ്വഭാവം അതിനുണ്ട് എന്ന് ഇംഗൽസ് കരുതുന്നു. ഒരുഗ്രാമത്തിൽനിന്ന് വേറൊന്നിലേക്ക് കന്നുകാലികളെ മേച്ചുന ടക്കുന്നവരും, ഒരിടത്തുസ്ഥിരമായി താമസിക്കുക രാജാവിനു കപ്പം കൊടുക്കുക മുതലായ നഗരസമ്പ്രദായങ്ങ ൾഇഷ്ടമില്ലാത്തവരുമായ യാദവരുടേതാണ് അതിലെ കഥയും കഥാപാത്രങ്ങളും. . അവരുടെ സ്വർഗ്ഗം ത ന്നെ ഗോലോകമാണ്. (പശുക്കളുടെ ലോകമെന്നും, സംസാരികളുടെ ലോകമെന്നും,വാക്കിന്റെയും യജ്ഞ ത്തിന്റെയും ലോകമെന്നും, ശ്രീകൃഷ്ണനും രാധയും വാഴുന്ന ഉപരിലോകമെന്നും പല അർത്ഥം).അതിലെ സദാ ചാരസംഹിതകളും വിഭിന്നമാണ്. ഇന്നും അത്തരം ട്രൈബൽസമുദായങ്ങളുണ്ട്,ഇന്ത്യയിലെന്നത്, എത്ത്നി ക് തനിമ കാണിക്കുന്നതാണ്. വ്രജത്തിലെ കുട്ടികളുടെ വിവാഹത്തിനുമുമ്പുള്ള ബന്ധങ്ങൾകാട്ടിലെ സാന്താ ളുകൾഇന്നും പിൻതുടരുന്നു. അവർകാട്ടിൽപോയി,മുളങ്കുഴലൂതി, പെൺകുട്ടികളെ ആകർഷിക്കാനും നൃത്തം വെക്കാനും ചെറുപ്പത്തിലേ പഠിക്കുന്നു.വിവാഹത്തിനുശേഷവും ഇത്തരം പഴയ കൂട്ടുകാരെ വല്ലപ്പോഴുമൊരിക്ക ൽകണ്ടുമുട്ടാൻഇവർക്കുസാധിക്കുന്നു.എരുമകളെവളർത്തുന്ന തോഡർക്കിടയിലും ഇത്തരം സമ്പ്രദായമുണ്ട്. ഇതോർത്തുവേണം ഗോപികളുടെ കഥയെ വിമർശിക്കാൻ.

ഹല്ലീസകനൃത്തരൂപത്തിൽ(ചിലപ്പതികാരത്തിലെന്നപോലെ)ഗോപിമാരുടെ കഥ 21 ശ്ലോകങ്ങളിലായി ഹരി വംശം അവതരിപ്പിക്കുന്നു.പല ഭാഷ്യങ്ങളിലും രതിക്രീഡ,ഹർഷഹേല, ഹല്ലീ,സംക്രീഡന,ഗോപീക്രീഡന മുത ലായ പദങ്ങൾകൊണ്ട് ഈ 21 ശ്ലോകത്തെ പരാമർശിക്കുന്നു. ഗോവർദ്ധനോദ്ധാരണശേഷം ഗോപന്മാര് കൃഷ്ണന്റെ അത്ഭുതകൃത്യങ്ങൾകണ്ട് ആശ്ചര്യഭരിതരായി , രുദ്രന്മാരിലും മരുത്തുക്കളിലും വസുക്കളിലും വെച്ച് ബലവാനായ അവിടുന്ന് ആര് , എന്തിനായിട്ട വതരിച്ചു ,വസുദേവപുത്രനായി കാട്ടിൽബാലലീലയാടി ഞങ്ങ ളോടൊത്ത് താണകുലത്തിൽജീ വിച്ച് ഈശ്വരതുല്യമായ കർമ്മം ചെയ്യുന്നതുകണ്ട് ഞങ്ങളാശ്ചര്യപ്പെട്ട ന്നു,കൃഷ്ണാ, എന്ന് പറയുന്നതായിട്ടാണ് ഈ അദ്ധ്യായം തുടങ്ങുന്നത്.

കൃഷ്ണൻപറഞ്ഞു-

*കാല സംപ്രതി പാല്യതാം .നതോ ഭവന്തി ശ്രോശ്യന്തി മാം ച ദ്രക്ഷ്യന്തി നത്യത.* (കാലം വരുംവരെ കാത്തി രിക്കുക. നിങ്ങൾഞാനെന്തെന്നു കേൾക്കും,എന്റെ തത്വം –തത്വം അസി-കാണുകയും ചെയ്യും. ഭഗവദ് ഗീത യിൽ ജന്മ കർമ്മ ച മേ ദിവ്യം ഏവം യോ വേത്തി തത്വത എന്നു പറയുന്നതിന് തത്തുല്യമാണ് കൃഷ്ണന്റെ ശൈശവത്തിലെ ഈ വാക്കുകളെന്നത് ശ്രദ്ധേയമാണ്. കാലവിത്ത്-കാലത്തെ അറിയുന്ന ത്രികാലജ്ഞാ നി ആയിട്ടാണ്, കാലദേശങ്ങൾക്കു ബീജമായ,കാരണമായ ,പൂർവ്വപുരാണപുരുഷനായിട്ടാണ് വിശ്വരൂപദ ർശനത്തില് കാലപുരുഷരൂപത്തിൽകാണപ്പെടുന്നത്.

ഇതുപറഞ്ഞശേഷം ,ശാരദരാത്രിയിൽചന്ദ്രദർശനത്തോടെ,വിനോദങ്ങൾക്കൊരുങ്ങി. ചാണകപ്പൊടി പാറുന്ന വ്രജവീഥികളിൽ, മദിച്ചകാളക്കൂറ്റന്മാരെ കൊണ്ടുവന്നു. ഗർവ്വിഷ്ഠരായഗോപന്മാരോട് അവയുമായി മല്ലയുദ്ധം ചെയ്യാനാവശ്യപ്പെട്ടു. കാട്ടിൽവെച്ച് ശക്തനായകൃഷ്ണന് വലിയ ഒരു മകരമത്സ്യത്തെപ്പോലെ അവയെ അടക്കി. കാലവിത്തായ അവൻകൈശോരകങ്ങളായ ഗോപബാലികമാരെ രാത്രിയിൽകാട്ടിലേക്കാകർഷിച്ച് വിനോദിച്ചു. മാനയാന കൈശോരകമെന്നതിന് കൈശോരകങ്ങളുടെ സൌന്ദര്യം അളന്നാസ്വദിക്കാനറിയുന്നവനെന്ന് അർത്ഥം. ചന്ദ്രൻഭൂമിയിലെത്തിയ പോലുള്ള അവന്റെ സുന്ദരമുഖത്തെ അവർകടാക്ഷങ്ങളാലലങ്കരിച്ചു. തിളങ്ങുന്നപട്ടുപീതാംബരമണിഞ്ഞഅവൻഹൃദയഹാരിയായി ശോഭിച്ചു.സ്വർണ്ണാഭരണങ്ങളും വനമാലയുമണിഞ്ഞ കൃഷ്ണൻ,വ്രജത്തെ സുന്ദരമാക്കി. അവന്റെ ആശ്ചര്യകരമായകർമ്മങ്ങള് പ്രകീർത്തിച്ച ഗോപസ്ത്രീകൾ ജയജയകാമോദം എന്ന് സ്തുതി പാടി. അവനെ നിറഞ്ഞമാറോട്ടു ചേർത്തും ചഞ്ചലമിഴികളാലുഴിഞ്ഞും അവർആനന്ദിച്ചു. മാതാപിതാക്കളും സഹോദരരും അരുതെന്നുവിലക്കിയിട്ടും ആനന്ദപരവശരായ സ്ത്രീകൾഅവനെ അന്വേഷിച്ചുചെന്നു.ഈരണ്ടുപേരായി യുഗ്മഗാനം പാടി, കൃഷ്ണചരിതം കീർത്തിച്ച്, ഓരോരുത്തരും അവനുമായി ആനന്ദിച്ചു. കൃഷ്ണനിലേക്കു മാത്രം ദൃഷ്ടി(ശ്രദ്ധ) ഊന്നി, കൃഷ്ണലീലകളഭിനയിച്ചു. കൈകൾകൊട്ടിയും ഇലത്താളം അടിച്ചും ഹരികഥാകാലക്ഷേപം ചെയ്തു. ആനന്ദപൂർവ്വം അവന്റെ അനുരാഗവും കടാക്ഷവും മന്ദ ഹാസവും നൃത്തവും പാട്ടും അവരനുകരിച്ചു. വികാരം കൊട്ടുത്തമാർദ്ദവത്തോടെ അവർപാടി. വ്രജത്തിൽഅവൻമാത്രം പ്രേമഭാജനമായപ്പോൾ,അവിടം ആനന്ദതുന്ദിലമായി. ചിലർചാണകവും ചളിയും പുരണ്ട ദേഹത്തോടെ പിടിയാന കൊമ്പനാനയുടെ പിന്നാലെഎന്നപോലെ ഓടി ച്ചെന്ന്, കൃഷ്ണനെ പിടിച്ചുനിർത്തി അവരുടെ രതിപൂർത്തിവരുത്തി.(ഹസ്തിനിസ്വഭാവം). കൃഷ്ണമൃഗമിഴികളും മന്ദഹസിക്കുന്നമുഖങ്ങളുമുള്ള ചിലർവികാരത്താൽവിടർന്നമിഴികളോടെ അവന്റെ രൂപത്തെ പാനം ചെയ്തതല്ലാതെ ശാരീരികമായ രതിതൃഷ്ണ കാണിച്ചില്ല. കാമാതുരകളായ ചിലർഅവന്റെ മുഖം കാണുമ്പോഴേക്കും ദാഹംകൊണ്ടു വലഞ്ഞു. രാത്രിയിൽഅവസരം കിട്ടുമ്പോഴൊക്കെ ആ ദാഹം തീർത്തു. സാന്ത്വനസ്വരത്തിൽകൃഷ്ണൻപറയുന്ന ഹാഹാ സ്വരോച്ചാരണത്തെ ആനന്ദപൂർവ്വം കേട്ടുരോമാഞ്ചമണിഞ്ഞു.സീമന്തരേഖയെമാച്ച്ഉലഞ്ഞവാർമുടി പ്രേമലീലകളുടെ ഉദ്വേഗത്താൽ,ആനന്ദംനിറഞ്ഞ്, അവരുടെമുലകൾക്കുമേലേ പരന്നുകിടന്ന് അവയെമറച്ചു. ഇങ്ങനെ ഗോപികളാകുന്നവനമാലകളാൽഅലംകൃതനായകൃഷ്ണൻ,ശാരദരാത്രികളിലെ ചന്ദ്രികയിൽവിനോദിച്ചു. ഒരിക്കൽപ്രഭാതത്തിൽ,രതിയിൽവിനോദിച്ചിരിക്കുന്നഅവനോട് ഒരു ഗോപാലകൻവന്ന് അരിഷ്ടാസുരൻകാണിക്കുന്നഅക്രമങ്ങളുണർത്തിച്ചു. ഇതുവരെ,ജൈനപുരാണമായ ഹരിവംശത്തിൽശ്രീകൃഷ്ണന്റെയും ഗോപിമാരുടേയും ലീലയാണ് വർണ്ണ്യവിഷയം.

ഗോവർദ്ധനോദ്ധാരണവും കാളക്കൂറ്റന്മാരെ അടക്കലും ലിംഗോദ്ധാരത്തിന്റെയും കാമശമനത്തിന്റെയും അടയാളമായി ചിലർവ്യാഖ്യാനിച്ചിട്ടുണ്ട്. വീരപുരുഷൻസ്ത്രീകൾക്കുമുമ്പിൽലളിതകോമളനായി, സൌമ്യനായി, അവരുടെലീലകൾക്കും തൃഷ്ണകൾക്കും വശംവദനായി,ആനന്ദിച്ചും ആനന്ദിപ്പിച്ചും ഇരിക്കുന്നത് സ്വാഭാവികമാണ്.ആനക്കൂട്ടത്തിൽഅനേകംപിടികൾക്കിടയിൽഒരു കൊമ്പൻ, കുരങ്ങന്മാർക്കിടയിൽഅനേകം പെണ്ണുങ്ങൾക്കിടയിൽഒരാൺകുരങ്ങ്,കാട്ടുമൃഗങ്ങൾക്കിടയിൽനിന്ന് കണ്ടുപഠിച്ച പ്രകൃതിസഹജമായ ശീലമാണ് ഗ്രാമനഗരാദികളിൽപാർക്കുംമുമ്പുള്ള ഇടയന്മാരുടെ (wandering tribes)ഈ സദാചാരം. അത് ഗ്രാമവാസിയും നഗരവാസിയുമായ മനുഷ്യർഉപേക്ഷിച്ചുവെങ്കിലും, നൃത്തഗാനകാവ്യരൂപങ്ങളില് പുരാണമായി കഥിച്ചുവന്നു. ഇതുമനസ്സിലാക്കിയാൽകൃഷ്ണകഥ രാമകഥയേക്കാൾപ്രാചീനമെന്നുമനസ്സിലാവും. ഹസ്തിനി,മൃഗിനി ശംഖിനി, പത്മിനി മുതലായ സ്ത്രീകളുടെ സ്വഭാവങ്ങളും ഈ വിവരണത്തിലുണ്ട്എന്നതുകൊണ്ട് ഹരിവംശരചനാകാലത്ത് കാമശാസ്ത്രം പ്രചുരപ്രചാരമായിരുന്നു എന്നും ഊഹിക്കാം. ഋഷഭങ്ങളെ അടക്കുന്നത് ഋഗ്വേദത്തിൽവിവരിച്ചിട്ടുണ്ട്.മാട്ടുപ്പൊങ്കലാചരിക്കുന്ന ദാക്ഷിണാത്യദ്രാവിഡഗോത്രക്കാർക്ക് അത് പരിചിതവുമാണ്.

കൃഷ്ണനെ അനുകരിച്ച്,കൃഷ്ണകഥകളിക്കുമ്പോൾകൃഷ്ണൻകൂടെയുണ്ടാവണമെന്നില്ല. കൃഷ്ണചരിതം കലാരൂപമായി പ്രദർശിപ്പിക്കുന്ന വിനോദം ,ക്ഷേത്രകലാസമ്പ്രദായം ഇവയുടെ സൂചനയാണത്. യോഗത്തിൽമഞ്ജരി സാധനപോലെ സഖിയായും‌രാധയായും കൃഷ്ണനായുംസ്വയം മാറി സാക്ഷാത്കാരം നേടുന്നരീതിയാണ് വൈകാരികഭക്തിയിലും നൃത്തത്തിലും. സംഗീതത്തിലും അതുണ്ട്. ശ്രീരാമകൃഷ്ണനും ചൈതന്യനും ഇത്തരം അനുകരണസാധന ചെയ്തിരുന്നു.പതിനേഴാം നൂററാണ്ടിലെ ഭാഷ്യകാരനായ നീലകണ്ഠൻ,പ്രാഗ് ഉപനയ ന്നത് കാമചാരാദിഅനുജ്ഞാസ്തീതി വാക്യം മാനയൻഎന്നുപറയുന്നത് കാമസൂത്രത്തിലെ കാമം ച യൌവനേ എന്നതിനെ അനുസരിച്ചാണ്.കൃഷ്ണന്റെ ഉപനയനത്തിനുമുമ്പുള്ള രതി കേളിയെ ന്യായീകരിക്കാനാണദ്ദേഹം ഇതുപറയുന്നത്. എന്നാല്, A tribal environment with freer sexual customs is much more likely the correct context of interpretation ,and not such a legalistic argument എന്ന ഫ്രീഡെം ഹാർഡിയുടെ അഭിപ്രായത്തിനാണ് ഞാനിവിടെ കൂടുതൽസാധുത കാണുന്നത്. സീമന്തരേഖ എന്നപദം വകഞ്ഞിട്ടരേഖ എന്നും വിവാഹിതയായ സ്ത്രീ എന്നും സീമന്തം എന്നചടങ്ങിനോടുബന്ധപ്പെട്ട ഗർഭിണി എന്നർത്ഥത്തിലും ഭാഷ്യകാരന്മാർപലവിധം വ്യാഖ്യാനിച്ചിട്ടുണ്ട്. ഭർതൃമതികളും ഗർഭിണികളും കൃഷ്ണന്റെ കാമുകിമാരിലുള്ളത്, എല്ലാവിഭാഗത്തിലുമുള്ള ഭക്തകളുണ്ടെന്നർത്ഥത്തിലെടുക്കാം.വ്രജഗാഥപ്രകാരം കാട്ടില് പ്പോയകൃഷ്ണനെ തേടിഉഴറുന്ന വിരഹിണികളുടെ (പ്രണിഹിതേക്ഷണ എന്നപദം)അവനെത്തന്നെ നോക്കിയുള്ള കാത്തിരിപ്പിന്റെ ദുഖം കുറക്കുന്നതിനാണ് നൃത്തനൃത്യങ്ങൾ. കൃഷ്ണസൌന്ദര്യം മോന്തിക്കുടിക്കാനുള്ള തൃഷ്ണ കലാതൃഷ്ണയുമാണ്.കണ്ണുകൾക്കാണ് കുടിക്കാൻ(സൌന്ദര്യപാനം) തൃഷ്ണ. ഇത് വളരെ പോസിററീവ് ആയ ദൃശ്യകലാരസാനുഭൂതിസൂചകമാണ്. ഹസ്തിനികളുടേതുപോലുള്ള വിഷയതൃഷ്ണ ദുഖമുണ്ടാക്കുമ്പോൾ, ഇത്തരം രസാനുഭവതൃഷ്ണ ശാശ്വതാനന്ദംനൽകുന്നു. ചന്ദ്രതുല്യമായ ശാന്തിയും ആനന്ദവും തരുന്ന സുഖസ്വരൂപമായകൃഷ്ണനിലും കൃഷ്ണകഥാഭിനയത്തി ലുമുള്ള കണ്ണുകളുടെ തൃഷ്ണ ആനന്ദം മാത്രം തരുന്നു. ചന്ദ്രവംശജനാണ് കൃഷ്ണൻ. സോമപാനം , അമൃതപാനം ഇവയുമായി ബന്ധപ്പെട്ടതാണ് കൃഷ്ണാനുഭൂതിസുഖം. ദേവഗന്ധർവ്വന്മാരുടെ കലാരസനയാണ് മൃഗതുല്യമായ ഇന്ദ്രിയാസ്വാദനമല്ല വിവക്ഷിതമെന്ന് അർത്ഥം.

1 മൃഗീയം (പ്രകൃതി-പ്രാകൃതം)

2.മാനുഷികം (ചരിത്രപരം)

3.ദൈവീകം (ഭക്തി,ബ്രഹ്മാനുഭൂതി)

4.കലാപരം (രസാനുഭൂതി)

5.ശാസ്ത്രപരം (കാമശാസ്ത്രം ഉൾപ്പെടെ)

ഇങ്ങനെ ചുരുങ്ങിയത് 5 വിധമെങ്കിലും വ്യാഖ്യാനിക്കാവുന്നതാണ് ശ്രീകൃഷ്ണനും ഗോപിമാരും കൂടിയുള്ള ലീല. അവയിൽഓരോരുത്തർഅവരവരുടെ അഭിരുചിക്കൊത്ത്കാണുന്നു. ദൈവീകമായ ബ്രഹ്മാനുഭൂതി, കലാപരമായ രസാനുഭൂതി ഇവയാണ് എനിക്ക് പ്രിയങ്കരം. എങ്കിലും വ്യാഖ്യാനം പൂര്ണ്ണമാകാൻമററുള്ളവ കൂടി പരാമർശിക്കേണ്ടിവരുന്നു. യശോദയുടെ സഹോദരപുത്രിയായ നീല എന്ന നിളയെ (കൃഷ്ണന് മുറപ്പെണ്ണ്) വിവാഹം കഴിക്കുംമുമ്പ് 7 കാളകളെ അടക്കിയകഥയാണ് ഹരിവംശത്തിലേത്. (ചിലപ്പതികാരം നീലയെ പിന്നൈ എന്നും വിളിക്കുന്നുണ്ട്. )ഇതുതന്നെ അയോദ്ധ്യയിലെ സത്യയെ വിവാഹംകഴിക്കാനെന്ന് മററു പുരാണങ്ങൾപറയുന്നു.

ബ്രഹ്മ,വിഷ്ണുപുരാണങ്ങളിലെ വംശവൃക്ഷങ്ങളിൽനിന്ന് ദേവകിയുടെ പരമ്പരക്ക് വസുദേവന്റെ പരമ്പരയേക്കാള് മഹത്വം കൊടുക്കുന്നപോലെ തോന്നും. ദേവകിയുടെ 10 തലമുറ മുമ്പുള്ള പിതാക്കളെ പറയുന്നു.

1. അന്ധകൻ
2. കുകരൻ
3. വൃഷ്ണി
4. കപോതരോമാവ്
5. തൈത്തിരി
6. പുനർവസു
7. അഭിജിത്
8. ആഹുകൻ ദേവമീഢൻ(ചിത്രരഥൻ)
9. ദേവകനും ഉഗ്രസേനനും ശൂരൻ
10. ദേവകിയും കംസനും ദേവകിയെ വസുദേവൻവിവാഹം കഴിക്കുന്നു.
11. കൃഷ്ണനും ബലരാമനും

വിഷ്ണുപുരാണവും ബ്രഹ്മപുരാണവും കൃഷ്ണകഥയിൽഗോപീചരിതം പെടുത്തുന്നു.

വിഷ്ണുപുരാണം --

1 . ശാരദചന്ദ്രനുദിച്ചു.തെളിഞ്ഞ ആകാശവും വിരിഞ്ഞ താമരപ്പൊയ്കയിലെ സൌരഭ്യം പരക്കുന്ന നാലുദിശകളും കൃഷ്ണൻവീക്ഷിച്ചു.

2.ഝീങ്കാരംമുഴക്കുന്ന വണ്ടുകളാൽമാലചാർത്തി വരിയായി നിൽക്കുന്ന വൃക്ഷഛായയിൽഅവന്റെ ഹൃദയം ഗോപിമാരുമായി രാസക്രീഡക്കൊരുങ്ങി.

3.മൂന്നുസ്ഥായികളിൽസ്ത്രീകളെ മോഹിപ്പിക്കുന്ന ഒരു മധുരഗാനം അവൻരാഗത്തിൽപാടി.

4.ആ രാഗം കേട്ട ഗോപിമാർമധുസൂദനൻകാത്തിരിക്കുന്ന സ്ഥലത്തേക്ക് വന്നു.

5.ഒരുവൾപതുക്കെ ഏററുപാടി. വേറൊരുവൾശ്രദ്ധമുഴുവനും അവനിലാകയാൽ, അവനെയല്ലാതെ മററ് യാതൊന്നും ഓർത്തില്ല.

6.ഒരുവൾകൃഷ്ണാ കൃഷ്ണാ എന്നുവിളിച്ച് ലജ്ജിതയായി. വേറൊരുവൾപ്രേമാന്ധയായി ലജ്ജവിട്ട് അടുത്തുചെന്നു.

7.ഒരുവൾവീട്ടില് അഛൻകാവലിരിക്കയാല് വീട്ടിനകത്തുതന്നെ ഇരുന്നു.കണ്ണടച്ച് ഗോവിന്ദനെ ധ്യാനിച്ച് അവനിൽലയിച്ച് സായൂജ്യമടഞ്ഞു.

8.അവനെ ധ്യനിച്ച് പരമാനന്ദത്തിൽഅവളുടെ സുകൃതങ്ങൾമറഞ്ഞുപോയി. അവനെ കാണാതെ അനുഭവിച്ച ദുഖത്തിൽദുഷ്കൃതങ്ങളും.

9.വേറൊരുവൾ പ്രാണനിയന്ത്രണം ചെയ്ത് അവനെ പരബ്രഹ്മമായറിഞ്ഞ് മുക്തി നേടി.

10.രാസരസാനുഭവത്തിന് ധൃതി കൂടിയ ഗോവിന്ദൻ,ഗോപികളാൽചുററപ്പെട്ട്, ശാരദചന്ദ്രനാൽമനോഹരമായ രാത്രിയെ വന്ദിച്ചു.

11.കൃഷ്ണചരിതങ്ങളനുകരിക്കുന്ന ഗോപീഗണം വൃന്ദാവനത്തിലേക്കും കൃഷ്ണൻവേറെ ഒരു സ്ഥാനത്തേക്കും പോയി.

12.കൃഷ്ണനിൽമനമൂന്നിയ അവർപരസ്പരം പറഞ്ഞു. ഞാനാണ് കൃഷ്ണൻ,ഞാനവനെപ്പോലെ ശൃംഗാരിയായി നടക്കുകയാണ്.എന്റെ ഗതി വീക്ഷിക്കുക. എന്റെ പാട്ടുകേൾക്കുക.ഇത് കൃഷ്ണന്റെ പാട്ടാണ്.

13. ദുഷ്ടകാളിയാ,നിൽക്കവിടെ. ഞാൻകൃഷ്ണനാണ്. കൈകളിലടിച്ച് താളമിട്ട് അവൾകൃഷ്ണലീല മുഴുവൻവിവരിക്കുകയായി.

14.ഒരുവൾപറഞ്ഞു,ഗോപന്മാരേ,ഭയപ്പെടരുത്. മഴയുടെ ഉപദ്രവം തീർന്നു.ഞാൻഗോവർദ്ധനം ധരിച്ചിരിക്കുകയാണ്.

15.നോക്കു,ഞാൻ ധേനുകനെ ചുഴററി വായുവിലെറിഞ്ഞു. പശുക്കൾ ഇഷ്ടംപോലെ വിഹരിക്കട്ടെ.കൃഷ്ണലീല അനുകരിക്കുന്ന ഒരുവൾപറഞ്ഞു.

16.ഇപ്രകാരം കൃഷ്ണലീലകളനുകരിച്ച് അവർവൃന്ദാവനത്തിലെത്തി.

17 കൃഷ്ണനെ കാണാനുഴറിയ അവര് രാത്രിയില് വൃന്ദാവനത്തിൽകൃഷ്ണന്റെ കാൽപ്പാട് കണ്ടു. ബ്രാഹ്മണരേ,അവർകുഴങ്ങിപ്പോയി.

18.ഒരു ഗോപപത്നി നിലത്തുനോക്കി ,ശരീരമാകെ പുളകത്താൽമൂടി, വിടർന്നതാമരക്കണ്ണുകളോടെ പറഞ്ഞു.

19. കൃഷ്ണന്റെ കാൽപ്പാട്ടുനോക്കു. പതാകയും വജ്രവും പത്മവും ശംഖവും പതിഞ്ഞ കാൽപ്പാട്ടുകൾ.

20.പൂർവ്വജന്മസുകൃതിനിയായ ഒരുവൾ, വികാരാധീനയായി അവനെ കണ്ടിരിക്കുന്നു. അവന്റെ കാൽപ്പാട്ടുകൾക്കരികെ അവളുടെ നേർത്ത പാദവും കാണുന്നു.

21. ഇവിടെ മരക്കൊമ്പിലെ പൂ പറിക്കാൻ അവന് മടമ്പുനിലത്തുന്നാതെ വിരലിൽനിന്ന അടയാളം കാണാനുണ്ട്.

22.പൂമാലയണിഞ്ഞ ഒരുവൾ അവന്റെ കൂടെ ഇവിടെ ഇരുന്നിട്ടുണ്ട്. പൂർവ്വജന്മത്തിൽപരമാത്മാവായ വിഷ്ണുവിനെ അവൾപൂജിച്ചിരിക്കണം.

23.നന്ദപുത്രൻ ഈവഴി പോയി. പൂമാലയണിഞ്ഞ ,മുടിയിൽ പൂചൂടിക്കാൻപറഞ്ഞ ഗർവ്വിഷ്ഠയായ അവളെ ഇവിടെ വിട്ടിട്ട്.

24 വേറൊരുവള് അവനെ പിന്തുടർന്നിട്ടുണ്ട്. നിതംബഭാരത്താൽപതുക്കെ നടന്ന അവൾഅവന്റെ കൂടെയെത്താനോടിയപ്പോൾ, ഗാഢമായി പതിഞ്ഞ കാൽപ്പാട്ടു നോക്കു.

25. അവളവന്റെ കൈ കോർത്തുപിടിച്ചുനടന്നിട്ടുണ്ട്. കാലടിപ്പാട്ടുകള് അടുത്തടുത്ത് കാണുക.

26.അവനവളെ നിന്ദിച്ച് സ്പർശം നിഷേധിച്ചിട്ടുണ്ട്. നിരാശയോടെ പിന്നാക്കം നടന്ന അവളുടെ കാൽപ്പാട്ടുകള് കാണുക.

27. കൃഷ്ണൻപറഞ്ഞിരിക്കാം ,എനിക്കു ധൃതിയുണ്ട്. ഞാൻപിന്നെ മടങ്ങിവരാമെന്ന്. അവന്റെ കാലടികൾധൃതിയില് നടന്നപോലെയുണ്ട്.

28. കൃഷ്ണൻഗുഹയിൽപ്രവേശിച്ചു.കാലടിപ്പാട് കാണാതായി.മടങ്ങുക.ഇവിടെ നിലാവില്ല.

29.കൃഷ്ണനെ കാണാതെ നിരാശരായ ഗോപികമാർ യമുനാതീരത്ത് മടങ്ങിയെത്തി, അവന്റെ ചരിതം പാടി,ബ്രാഹ്മണരേ.

30. ത്രിഭുവനരക്ഷകനായകൃഷ്ണൻവരുന്നത് താമരമലർപോലെ വികസിതവദനകളായി അവർകണ്ടു.

31.വിടർന്നകണ്ണുകളോടെ,ഒരുവൾ കൃഷ്ണ കൃഷ്ണ കൃഷ്ണ എന്ന് ജപിച്ചു.

32. വേറൊരുവളുടെ നയനഭൃംഗം ഹരിവദനസരോജത്തെ നുകർന്നു.

33. ഗോവിന്ദനെ കണ്ട ഒരുവൾ കണ്ണടച്ച് അവന്റെ സൌന്ദര്യം ധ്യാനിച്ച് യോഗലീനയായി.

34. മൃദുവചനങ്ങളാലും കടാക്ഷങ്ങളാലും ഹരി അവരെ പ്രീതരാക്കി. ചിലരെ മൃദുസ്പർശത്താലും.

35. ശാന്തരായ അവരോടൊപ്പം സുകൃതിയായ അവൻരാസമണ്ഡലം പ്രാപിച്ചു.

36. കൃഷ്ണന്റെ അടുത്തുനിന്ന് വിട്ടുമാറാനിഷ്ടമില്ലാത്തതിനാൽ രാസനൃത്തത്തിനായി വൃത്താകാരത്തിൽനിൽക്കാനവര് മടിച്ചു.

37. അതിനാൽ ഓരോരോ ഗോപികയുടെ കൈ പിടിച്ച് അവളുടെ കണ്ണടച്ച്, (നിർവൃതി) അവൻ തന്നെ രാസമണ്ഡലത്തിൽസഞ്ചരിച്ചു.

38.വളക്കിലുക്കത്തോടൊത്ത് ശരദൃതുവിലെ ഗാനങ്ങൾക്കനുസൃതമായി രാസനൃത്തം തുടർന്നു.

39. കൃഷ്ണൻ ശാരദചന്ദ്രനെക്കുറിച്ചും നിലാവ് വീണ പൊയ്കകളെക്കുറിച്ചും പാടി. ഗോപികൾകൃഷ്ണ കൃഷ്ണാ എന്ന് ആവർത്തിക്കാനല്ലാതെ പാടാനാവാതെ നിന്നു.

40. ചലിക്കുന്നവളകളിട്ട വല്ലിപോലുള്ള കൈ ,രാസനൃത്തത്താൽതളര്ന്ന ഒരുവൾ, മധുസൂദനന്റെ തോളത്ത് വെച്ചു.

41.. സമർത്ഥയായ ഒരുവള് പാട്ടിനെ പ്രശംസിക്കാനെന്നമട്ടില് മധുസൂദനനെ ആലിംഗനം ചെയ്ത് ചുംബിച്ചു.

42.ഗോപിമാരുടെ കവിൾതൊട്ട ഹരിയുടെ കൈകള് ,മഴമേഘം പോലെ അവരുടെ വിയർപ്പുമഴ പൊഴിച്ച് രോമാഞ്ചപ്പുല്ല് കിളിർപ്പിച്ചു.

43. രാസനൃത്തഗീതം പാടവേ,അവൻ താരസ്ഥായികളിലെത്തി. ഗോപികളും അതേ ശ്രുതിയില് കൃഷ്ണകൃഷ്ണാ എന്നുപാടി.

44.അവൻപുറകോട്ടുചലിച്ചാൽഅവരും അങ്ങനെ ചെയ്യും. അവൻവട്ടം ചുററിയാല് അവരവനെ അഭിമുഖീകരിച്ചുനിൽക്കും. മുന്നോട്ടും പിന്നോട്ടുമുള്ള ഗതിയിൽ ഗോപപത്നിമാര് അവനെ ചുററിപ്പിടിച്ചു.

45. അവനെക്കൂടാതെ ഒരു മുഹൂർത്തം പോലും ഒരു യുഗമായിത്തീർന്നു,അവർക്ക്.

46. വിനോദങ്ങളിൽതൽപ്പരരായ ഗോപപത്നിമാര് രാത്രികള് കൃഷ്ണനോടൊപ്പം ആനന്ദിച്ചു. മാതാപിതാക്കളും സഹോദരന്മാരും ഭർത്താക്കന്മാരും വിലക്കിയിട്ടും.

47. യൌവനത്താലും അപരിമേയമായ വ്യക്തിത്വത്താലും ,സർവ്വവിധദുഖത്തേയും ഇല്ലാതാക്കുന്ന അവൻ, രാത്രികളെ ആനന്ദമയമാക്കി.

48. സാരത്തിൽ അവന് ഈശ്വരരൂപത്തില് അവരുടെ ഭർത്താക്കന്മാരിലും സർവ്വത്തിലും അന്തര്യാമിയായിരിക്കുന്നു.

49. ആകാശം അഗ്നി,വായു,ജലം,ഭൂമി ,ആത്മൻ ഇവപോലെ അവന് എല്ലാത്തിലും തെളിഞ്ഞിരിക്കുന്നു.

50. തെളിഞ്ഞ പ്രഭാതത്തിൽകൃഷ്ണനും ബലരാമനും അക്രൂരന്റെ കൂടെ മഥുരക്ക് പുറപ്പെട്ടു.

51. കണ്ണീരോടെ ഗോപിമാർ അതുകണ്ടു. വളകളൂർന്ന്. വേദനാപൂർവ്വം നിശ്വസിച്ച് ,അവർപറഞ്ഞു.

52. മഥുരയിലെത്തിയ ഗോവിന്ദൻഗോകുലത്തിൽതിരിച്ചുവരുമോ. നാഗരികയുവതികളുടെ മധുരഭാഷണം കേട്ട് അവൻ മയങ്ങുകയില്ലേ.

53. അവരുടെ വിവിധങ്ങളായ സരസസംഭാഷണം കേട്ട അവന്റെ മനസ്സ് ഗ്രാമീണരായ ഗോപികളിലേക്ക് എങ്ങനെ മടങ്ങാനാണ്.

54. ക്രൂരമായ വിധി ഗോപപത്നിമാരായ നമ്മളെ ഹരിയിൽനിന്നകററിയിട്ട് പ്രഹരിക്കയാണ്. ഗോകുലത്തിന്റെ മുഴുവനും രസസാരമാണവന്.

55. നാഗരികസ്ത്രീകള്ക്ക് മധുരഭാഷണവും പ്രേമവും മന്ദഹാസവുമെല്ലാം അറിയാം. മനം മയക്കുന്ന മന്ദഗമനവും കടാക്ഷവുമുണ്ട് അവര്ക്ക്.

56.ഗ്രാമത്തിൽവളർന്ന ഹരി അവരുടെ വലയിൽപ്പെട്ടും നമ്മുടെ അടുത്തേക്ക് ഇനി അവനെ വരുത്താൻ നമുക്കെങ്ങനെ കഴിയും.

57. കേശവന് തേരിലേറിക്കഴിഞ്ഞു. ക്രൂരനായ അക്രൂരൻ അവനെ മഥുരക്ക് കൊണ്ടുപോകുന്നു.

58. ക്രൂരനായ അയാൾക്ക് പ്രേമികളെക്കുറിച്ചറിയില്ല. അതാണ് നമ്മുടെ കണ്ണിന് ആനന്ദമായ ഹരിയെ അവൻകൊണ്ടുപോകുന്നത്.

എണ്പതോളം ഗാഥകളിലായി ഈ നൃത്താഭിനയം തുടരുന്നു. ബലരാമനെ കൃഷ്ണാ,ദാമോദരാ, ഹരീ എന്നെല്ലാം പേരുതെററി വിളിക്കുന്ന ഗോപികമാരുടെ പരിഭവവും നർമ്മവും കൃഷ്ണന് ബലരാമനിലൂടെ അവർക്കു നൽകുന്ന ഗീതം പോലെ മധുരമായ സന്ദേശവും അത് ഗോപികമാരെ ആശ്വസിപ്പിക്കുന്നതും ഈ ഗാഥകളിലുണ്ട്. കൃഷ്ണന്റെ ചരണം (പാദം,കാൽപ്പാട്)ശരണമെന്ന് അവ പിന്തുടരുന്ന ഗോപവധൂഗണവും ഇടയനെ പിന്തുടരുന്ന പശുക്കളും ഇവിടെ ഒന്നാവുന്നു. മഥുരക്ക് പോകുന്നതിന് തൊട്ടുമുമ്പ് തന്നെ ജീവതുല്യം സ്നേഹിക്കുന്നവർക്ക് എന്നും ഓർക്കാനും ആനന്ദിക്കാനും ഒരു ലീലയും, പഠിക്കാനും അറിയാനും തന്റെ അദ്വൈത ഏകാന്തികഭക്തിതത്വവും കൃഷ്ണന് കൊടുക്കുകയാണ്. സംഗീത,നൃത്യ,നാടകങ്ങളിലൂടെ വിരഹ ഭക്തി പ്രകടിപ്പിക്കുന്നു. കൃഷ്ണനായി നടിക്കുക അഥവാ നാടകമാണ് മഞ്ജരിസാധനയായി കലാശിച്ചത്. അതോ , മറിച്ചോ, രണ്ടും ഒരുമിച്ച് സംഭവിച്ചതോ. ചരണം രാത്രി നിലാവത്ത് കണ്ടു എന്നത് ഗോപിമാരെ കുഴക്കുന്നു. ചരണം സംഗീതചരണവുമാകാം, കാലം വരുമ്പോള് അറിയാമെന്ന കൃഷ്ണന്റെ വാഗ്ദാനത്തിന്റെ സാഫല്യവുമാകാം. ശരണാഗതി (ചരണാഗതി) അടയുന്നതിനാൽ ലോകഗുരുവിനെ തേടുന്ന ശിഷ്യഗണത്തിന്റെ കണ്ടെത്തലുമാകാം. സോമവംശജനും സോമപാനം ചെയ്യുന്ന സാമവേദിയായ ദേവഗന്ധർവ്വ കലാവിദ്യാനിപുണനുമായ ശ്യാമവർണ്ണന്റെ ചരിത്രം പാടി അഭിനയിച്ച് അവരതിനെ ശരിക്കറിഞ്ഞത് രാത്രി കാലങ്ങളിലാണ്. മധുവിദ്യ എന്ന ചന്ദ്രകലാവിദ്യ പകലല്ല, രാത്രിയാണ് അറിയുക. അതുകൊണ്ടാണ് രാസ ലീല രാത്രി അഭിനയിക്കുന്ന കലാരൂപമായത്. ശ്ലോകം 44ൽ സൂര്യ,ചന്ദ്ര,ഭൂമികളുടെ ചലനമാണ് കൃഷ്ണനും കൂട്ടുകാരും അഭിനയിച്ചതെന്നു കാണാം. (Cosmic dance).രാസലീല എന്ന നാമം പ്രത്യക്ഷപ്പെടുന്നു എന്നത് ഒരു പ്രത്യേകതയാണ്. വൃത്തത്തിൽ ഇടത്തോട്ടും വലത്തോട്ടും ചലിക്കുന്ന രാശിനൃത്തമാണ് രാസനൃത്തമെന്ന് സൂചനയുണ്ട്. ഒരോ ഋതുവിനും പാട്ടുകളെന്ന സമ്പ്രദായം അന്നേ ഉണ്ടെന്നതിന് തെളിവാണ്, ശരദൃതുവിനുള്ള പാട്ടുകൾ പാടി എന്ന പ്രയോഗം. ശാരദചന്ദ്രനെക്കുറിച്ചും ശരദൃതുവെക്കുറിച്ചുമുള്ള പാട്ടുകളാണ് പാടിയത്. ശരത് കാവ്യഗേയഗീതിർ,ശരദ്ചന്ദ്രമാസം ജഗൌ,എന്നൊക്കെയാണ് പ്രയോഗം. സംഗീതം, നൃത്തം ,കാവ്യം,ഛന്ദസ്സ്, നാടകം,അദ്വൈതതന്മയത, യോഗലീനാവസ്ഥ,ഭക്തി ഇതെല്ലാം ചേർന്നതാണ് രാസലീല.ഭാസന്റെ ഹല്ലീസകനൃത്തവും ,ചിലപ്പതികാരത്തിലെ ആയ്ച്ചിയർകുരവയും അല്ലിയംകൂത്തും, ഹരിവംശത്തിലേയും ഹാലാസ്യസപ്തശതിയിലെയും നൃത്തവും അപഭ്രംശപ്രാകൃതഭാഷകളിൽനിന്നുണ്ടായി, വിഷ്ണുപുരാണകാലത്തേക്ക് ഇത്രയും രൂപമാററം വന്നുകഴിഞ്ഞു. 3000 കൊല്ലത്തെ ഗ്രാമീണസമ്പ്രദായത്തിൽനിന്ന് , പ്രാകൃത അപഭ്രംശ ഗോത്രഭാഷകളിൽനിന്ന്, പതുക്കെ സംസ്കൃതഭാഷയിലെ വരമൊഴിയിലേക്കുള്ള മാററത്തെ വളർച്ച എന്നു വിളിക്കാവതല്ല. ആ സമ്പ്രദായമെല്ലാം ഇന്നും ഇന്ത്യയിൽ പലഭാഗത്ത് പലപേരില് നിലനിൽക്കുന്നുണ്ട്. ഇന്നും ജീവിക്കുന്ന സമ്പ്രദായമാണ് (Living Tradition) ആ ഗ്രാമീണ സമ്പ്രദായങ്ങള്.

ചക്ഷുപ്രീതി (നയനസുഖം),മനഃസംഗം (ധ്യാനം),തനുത (കാർശ്യം –വള അഴിയുന്ന മെലിച്ചില്)ഇതരവിഷയങ്ങളിൽനിന്ന് വ്യാവൃത്തി (ചിത്തവൃത്തിനിരോധം), ലജ്ജാപ്രണാശം (ലജ്ജ വിട്ട സമീപനം) ഇതൊക്കെ കാമ

ശാസ്ത്രത്തിൽ വർണ്ണിച്ച പടി ഗോപികമാരില് കാണുന്നു. എന്നാൽ സ്ഥിരമായ വിരഹവ്യഥയായിട്ടുപോലും കാമശാസ്ത്രത്തിൽ വിവരിച്ച രീതിയിലുള്ള ഉന്മാദത്തിലേക്കോ നിരാശയിലേക്കോ ഗോപികമാര് വീഴുന്നില്ല. സംഭോഗശൃംഗാരം കൂടാതെയും വിയർപ്പം രോമാഞ്ചവും വിരക്തിയും ആനന്ദവും കൃഷ്ണകഥ പാടി അഭിനയിച്ച് അവരനുഭവിക്കുന്നു. യോഗമെന്ന പദം ഉപയോഗിക്കയാല് ഇതിന്റെ കാരണം കാമമല്ല,യോഗമാണെന്നു വ്യക്തമാണ്. കൃഷ്ണസംഗമം നൈമിഷികവും വിരഹം ശാശ്വതവുമാണ്.എങ്കിലും നിരന്തരധ്യാനസമാധി കൊടുക്കാൻ കഴിവുള്ള യോഗീശ്വരനാണ് കൃഷ്ണനെന്ന ഗുരു എന്നതിനാലാണ് അവർക്ക് ഈ പരമാനന്ദഭാഗ്യം കിട്ടിയത്. അവർക്കിടയില് കൃഷ്ണന് കുറച്ചുനാള് താമസിച്ചതുതന്നെ അത്ഭുതമാണവർക്ക്. വീണുകിട്ടിയ ഒരു ഭാഗ്യം . പുറംപോക്കുകളില് കന്നുമേച്ചുനടക്കുന്ന ഞങ്ങൾക്കിടയിൽഈ രത്നം എങ്ങനെ വന്നു,എങ്ങനെ വളർന്നു എന്ന ചിന്തതന്നെ മതി,അവരുടെ നൈമിഷികമായ കൃഷ്ണസാമീപ്യത്തിന്റെ മാററു കൂട്ടാന്.ദുഖകരമായസംസാരജീവിതത്തില് പ്രകൃതി ഒരുക്കുന്ന കൊച്ചുകൊച്ചുസന്തോഷങ്ങള് ,വിരുന്നുകള് കവികൾക്ക് ഓർത്തിരുന്ന് കാവ്യരചനക്കും ഈശ്വരകടാക്ഷസ്മരണക്കും കാരണമാകുന്നതുപോലെയാണത്. നിരക്ഷരരായ അവർ, അവരറിയാതെത്തന്നെ ,കൃഷ്ണനിലുള്ള ഭക്തിപ്രേമങ്ങളാൽ ബൌദ്ധികഭക്തി എന്നുവിളിക്കുന്ന യോഗസിദ്ധിയും നേടി എന്നതാണിവിടെ പ്രാധാന്യമർഹിക്കുന്നത്. അല്ലാതെ കാമശാസ്ത്രത്തിലോ പാണ്ഡിത്യ പ്രകടനത്തിലോ ലാവണ്യശാസ്ത്രത്തിലോ ഉള്ള മിടുക്കുകൊണ്ടല്ല. (ജയദേവ കവിയുടേതുപോലെ).മിസ്ററിക്കലായ രസാനുഭൂതിയും ഭക്തിയോഗവും ചേർന്നതാണ് ഗോപികമാരുടെ പെരുമാററം. നിരന്തരവിരഹമനുഭവിക്കുന്ന സാധാരണ മനുഷ്യസ്ത്രീകളെന്ന നിലക്കല്ല, വിരഹത്തിലും നിത്യരസാനുഭവത്തിന്റെ (Ecstacy)പരമാനന്ദമനുഭവിച്ച യോഗിനികളെന്നനിലക്കാണ് ഗോപികമാരുടെ ചിത്രീകരണം. അനുകമ്പയല്ല, അസൂയയാണ് അവരോട് പണ്ഡിതലോകത്തിന് തോന്നിയ (തോന്നേണ്ട)വികാരം .

## എഡി 500- 1000 വരെ

ഒമ്പതാം നൂററാണ്ടുവരെ വളരെ കുറച്ചു സംസ്കൃതകാവ്യങ്ങളിലേ ഗോപികാപരാമർശമുള്ളു. എന്നാൽ പത്താം നൂററാണ്ടോടെ ഇതിൽ മാററം വന്നു. ഇതുവരെ എഡി 500 വരെയുള്ള കാലത്തെ 6 ഗ്രന്ഥങ്ങളാണ് പരിശോധിച്ചത്. ഇവിടെ പ്രാകൃത,സംസ്കൃത,അപഭ്രംശ കാവ്യങ്ങളിൽ നിന്നായി 38 പരാമർശങ്ങള് പരിശോധിക്കുന്നു.

### പ്രാകൃതം

1.വാക് പതിയുടെ ഗൌഡവാഹോ . രാധികയുടെ നഖമുദ്ര കൃഷ്ണന്റെ നെഞ്ഞത്ത് കാണുന്നു.

2. ജയവല്ലഭന്റെ ലജ്ജാലഗ്ഗം –കൃഷ്ണൻ ഒരുഗോപികയെ രാധ എന്ന് പേരുമാറി വിളിക്കുന്നു.

3. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-ഗോപിമാർകൃഷ്ണനെ ആശ്ലേഷിക്കാന് കൊതിക്കുന്നു.

4. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-രാധയുടെ സംഭോഗത്തിന്റെ സ്മരണ

5. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-കൃഷ്ണൻഗോപീപാദത്തിൽനമസ്കരിക്കുന്നു.

6. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-ഗോപികയോട് രാത്രി കൃഷ്ണനെ തേടിപ്പോകാൻ ഉപദേശം.

7. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-കേശിയെ വധിച്ച രക്തം പുരണ്ട കൈമുട്ടുകൊണ്ട് കൃഷ്ണ ൻസ്പർശിച്ച കഞ്ചുകത്തെ രാധ –വിശാഖ- വിലമതിക്കുന്നു.

8. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-രാധ കൃഷ്ണനെ വികാരാധീനയായി ചുംബിക്കുന്നു.

9. ജയവല്ലഭന്റെ ലജ്ജാലഗ്ഗം -പാലുവില്ക്കുന്ന ഗോപിക കൃഷ്ണനെ ഓർക്കുന്നു.

10. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-രാധ കൃഷ്ണനെ തോൽപ്പിക്കുന്നു.

11. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-രാധ കൃഷ്ണന്റെ കരം മുറുക്കെപ്പിടിക്കുന്നു.

12. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-രാസവൃത്തം ഭേദിച്ചാലും നൃത്തം മുടങ്ങിയാലും എന്റെ കൈവിടില്ല,കൃഷ്ണാ. ഒരുനൂറ് ആരാധനാമന്ത്രങ്ങളിലൂടെ ഞാൻനേടിയ നിന്റെ കൈ വിടീക്കാനൊന്ന് ശ്രമിച്ചുനോക്ക്.

13. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-ഗോപികേ,കരയരുത്.കൃഷ്ണനും മററ് എല്ലാ ഈശ്വരന്മാരേയും പോലെ കല്ലാണ്.

14- ജയവല്ലഭന്റെ ലജ്ജാലഗ്ഗം -മഥുരയിലും കൃഷ്ണൻഓർക്കുന്നത് ഗോപികമാരെയാണ്.

15. ജയവല്ലഭന്റെ ലജ്ജാലഗ്ഗം -ഗോപി അവനെ അപമാനിക്കാന് ആഭീരാ എന്ന് വിളിക്കുന്നു

16. ജയവല്ലഭന്റെ ലജ്ജാലഗ്ഗം -കൃഷ്ണാ,ഓർക്കുന്നുവോ,യമുനാസ്നാനവേളയിൽ എന്റെ ചേല നീ മാററി ഉടുത്തത്. .

17. ജയവല്ലഭന്റെ ലജ്ജാലഗ്ഗം -ഇനി മഥുരയിലെ രാജാവായാൽ നീ എന്നെ ഓർക്കുകപോലുമില്ല.

18. ജയവല്ലഭന്റെ ലജ്ജാലഗ്ഗം -രാധ കൃഷ്ണന്റെ ഭാരം തോളത്തെടുക്കുന്നു (ഖൃഷ്ണനെ എടുത്ത് നടക്കുന്നു).

19. ജയവല്ലഭന്റെ ലജ്ജാലഗ്ഗം-രാധയുടെ കണ്ണീരിലൊലിച്ച അഞ്ജനത്തിൽ യമുനാജലം കൃഷ്ണനിറമായി.

## സംസ്കൃതം

20 മാഘന്റെ ശിശുപാലവധം –കൃഷ്ണൻഗോപപത്നിമാരൊത്ത് ശയിച്ചു എന്ന ആക്ഷേപം

21. ഭട്ടനാരായണന്റെ വേണീസംഹാരം-രാസലീലയിൽതാൽപ്പര്യം കുറഞ്ഞ്,പരിഭവം കാട്ടി, യമുനാതീരത്തെ മണലിലുലാത്തുന്ന രാധികയെ കൃഷ്ണൻ പിൻതുടരുന്നു. അവളുടെകാലടിപ്പാ ടിൽ തന്റെ കാലൂന്നവേ അവന് രോമാഞ്ചം കൊള്ളുന്നു.

22. സദുക്തികർണ്ണാമൃതം. രാധയുടെ പ്രേമത്തെ കീർത്തിച്ച് കൃഷ്ണന് പാടുന്നു.

23. ആനന്ദവർദ്ധനന്റെ ധ്വന്യാലോകം- രാധയുടെ രതിയുടെ ഓർമ്മ

24.സുഭാഷിതരത്നകോശം- ഗോപി കൃഷ്ണനെ വശീകരിക്കാൻശ്രമിക്കുന്നു.

25. സുഭാഷിതരത്നകോശം-രാധ അസൂയയാൽകൃഷ്ണനെ തിരസ്കരിക്കുന്നു.

26. സുഭാഷിതരത്നകോശം-കാളപ്പോരിന്റെ പാട്ടും പാടിക്കൊണ്ട് കൃഷ്ണൻമുടിയിൽപൂച്ചൂടുന്നു. ഒരു ഋഷഭമിഥുനത്തിന്റെ പോര് വീക്ഷിക്കയും ചെയ്യുന്നു.

27. സുഭാഷിതരത്നകോശം-മററു ഗോപികളെ പറഞ്ഞയച്ച് രാധയോടൊപ്പം ക്രീഡിക്കുന്നു.

28. സുഭാഷിതരത്നകോശം-ഗോവർദ്ധനോദ്ധാരണം രാധ ഗർവ്വോടെ വീക്ഷിക്കുന്നു.

29. സുഭാഷിതരത്നകോശം-ഗോവർദ്ധനം ഉയർത്തിപ്പിടിക്കാന് രാധ അവനെ സഹായിക്കുന്നു.

30.സദുക്തികർണ്ണാമൃതം.കൃഷ്ണൻരാധയോടൊപ്പം വിനോദിക്കുന്നു.

31.സോമദേവന്റെ യശസ്തിലകം-കൃഷ്ണന്റെ ഗോപീപ്രേമം.

32. സോമദേവന്റെ യശസ്തിലകം-രാധ നാരായണന്റെ കൂടെ ഉറങ്ങുന്നു.

33.ദശരൂപകം-ശ്രീദേവിയോടൊപ്പം ശയിക്കുമ്പോളും,രാധയോട് സ്വപ്നത്തി ൽകൃഷ്ണ ൻസംസാ രിക്കുന്നു.

34.അഭിനവഗുപ്തന്റെ ലോചനം-കൃഷ്ണൻദ്വാരാവതിയിൽപോകവെ രാധ വിരഹഗീതം പാടുന്നു.
35.ഭോജന്റെ സരസ്വതീകണ്ഠാഭരണം- ശ്രീദേവിയുടെമുമ്പില് രാധയെക്കുറിച്ചുസംസാരിക്കാൻകൃഷ്ണനു ഭയമാണ്.എന്നിട്ടും, ശയനവേളയിൽഅവന് സ്വപ്നത്തില് രാധയോടുസംസാരിക്കുന്നു.

## അപഭ്രംശം

36.പുഷ്പദന്തന്റെ മഹാപുരാണം- രാധികയെ പരാമർശിക്കുന്നു.

37.ഹേമചന്ദ്രന്റെ സിദ്ധിഹൈമചന്ദ്രം –രാധ കൃഷ്ണനെ പ്രേമിക്കുന്നു.

38. ഹേമചന്ദ്രന്റെ സിദ്ധിഹൈമചന്ദ്രം-കൃഷ്ണന്റെ കണ്ണുകൾ സദാ രാധയെ നോക്കുന്നു.ഒരിക്കലും ദൃഷ്ടി മാറ്റുന്നില്ല.
ബംഗാളിലെ വൈഷ്ണവർക്കിടയില് വിശാഖ എന്ന് ഒരു ഗോപിയുണ്ട്. ഹേമചന്ദ്രന്റെ അഭിജ്ഞാനചിന്താമണിപ്രകാരം വിശാഖ രാധയുടെ പര്യായമാണ്. (വിശാഖനക്ഷത്രങ്ങളെന്ന് ഒന്നിച്ചുപറയുന്ന വിശാഖവും അനുരാധവും). അനിഴം സാർപ്പമസ്തകമായ അനുരാധം. വിശാഖം അതിന്റെ വിഷമണ്ഡലം.
വിഹദെഔ മണ്ഡലീബന്ധെഔ ബജ്ജെജൗ രസൌ ന മുച്ചേ കാൻഹാ
നവസിയ സച്ചി ലദ്ദോ തുഹ ഹാത്തോ മജ്ജ ഹാത്തേന
ഇവിടെ രാധ രാസനൃത്തം ഭേദിക്കുക എന്നതിന് മണ്ഡലി എന്ന് സർപ്പപര്യായം ഉപയോഗിക്കുന്നു. അത് രാശിമണ്ഡലവുമാണ്. ഹല്ലീസകനൃത്തബന്ധത്തെ മണ്ഡലീബന്ധമെന്ന രാസനൃത്തമായിട്ടാണ് പറയുന്നത്. രാധാകൃഷ്ണന്മാരെ രണ്ടു കൃഷ്ണസർപ്പങ്ങളെ പോലെ ഇണചേരുന്ന പരസ്പരം പിണഞ്ഞ കുണ്ഡലിനീബന്ധമായി കാണുന്നു.
സംഭരസി കാൻഹാ കാളിംദി മജ്ജനേ മഹ കദില്ല പംഗുരണം
എന്ഹിം മഹുരാ രജ്ജേ ആലാവനസ്സേഹി സംദേഹോ
ആലാവന എന്നതിനെ പലരും മഥുരയിലെത്തിയാൽ അവനെന്നെ പേരുചൊല്ലി വിളിക്കുമോ എന്ന് തർജ്ജമ ചെയ്യുന്നു. വാസ്തവത്തിൽ മഥുരയിലെത്തിയാലും അവനെന്നെ ഗാനം ആലപിച്ച്, പാടിവിളിക്കുമോ എന്നാണ് ശരിക്ക് രാധ ചോദിക്കുന്നത്.
എട്ടാം നൂററാണ്ടിൽ കാനൌജിൽജീവിച്ചിരുന്ന ഭട്ടനാരായണന് ബംഗാളിയാണെന്ന് കരുതപ്പെടുന്നു.
കാളിന്ദ്യാ പുളിനേഷു കേളികുപിതാം ഉത്സൃജ്യരാസേരസം
ഗഛതീം അനുഗഛതോശ്രുകലുഷാം കംസദ്വിഷോരാധികാം
തദ്പാദപ്രതിമാനിവേശിത പദസ്യോദ്ഭൂതരോമോദ്ഗതേർ
എന്ന അദ്ദേഹത്തിന്റെ വരികളിൽ രസമെന്ന പദവും അതിന്റെ ലക്ഷണമായ പുളകവും പറയുന്നുണ്ട്.രാധയുടെ പാദപ്രതിമയിൽതന്റെ പാദം നിവേശിപ്പിക്കുക എന്ന പദം ശ്രദ്ധേയമാണ്.രാധാറാണിയുടെ പാദപൂജ, താൻ രാധയാണെന്ന സങ്കൽപ്പം (ഭാവനാധ്യാനം)എന്നിവകൊണ്ട് ഭക്തർക്കുലഭിക്കുന്ന തന്മയീഭാവം കൃഷ്ണനുലഭിച്ചു എന്ന് ചൈതന്യന് മുമ്പുതന്നെ (എട്ടാം നൂററാണ്ട്)പരാമർശമുണ്ട്.

സദുക്തികർണ്ണാമൃതം (1205 എഡി) പലകവികളുടെ കവിതകളും ചേർത്ത ഒരു ആന്തോളജിയാണ്. ഇവിടെ (22) ഉദ്ഭടനെന്ന കവിയുടെ പരാമർശമാണ് കൊടുത്തത്.അദ്ദേഹം എട്ടാം നൂററാണ്ടിലെ കവിയാണ്. ബംഗാളിലെ വിദ്യാകരനെന്ന ബുദ്ധസന്യാസിയുടെ കൃതിയായ (എഡി 1100)സുഭാഷിതരത്നകോശവും ആന്തോളജി തന്നെ. വിദ്യ എന്നു പേരുള്ള ദക്ഷിണേന്ത്യക്കാരിയായ ഒരു കവിയുടെ വരികളാണ് മുകളില് 23 എന്ന നമ്പറിൽകാണുന്നത്. എഡി 800-900 വരെയുള്ള കാലഘട്ടത്തില് ബംഗാളിൽജീവിച്ച രണ്ടുകവികളാണ് യോഗേശ്വരനും സോനകനും. ഇവരിലൊരാളുടേതാണ് 26 എന്ന് നമ്പറിട്ട കവിത എന്നു കരുതപ്പെടുന്നു.

(ഗായൻഗോയുദ്ധഗീതിര് ഉപരചിതശിരശേഖര പ്രഗ്രഹേണ
ദർപ്പ സ്സർജ്ജൻമഹോക്ഷദ്വയസമരരസബദ്ധ ദീർഘാനുബന്ധ)

ഒമ്പതാം നൂററാണ്ടിന്റെ ആദ്യപകുതിയിൽ ജീവിച്ച സദാനന്ദകവിയുടേതാണ് 29, സദാനന്ദപുത്രനായ അഭാനന്ദന്റേത് 30 . രണ്ടുപേരും ബംഗാളികവികളാണ്.

സോമദേവന്റെ യശസ്തിലകം എഡി 959ൽ വടക്കന്ആർക്കോട്ടു ജില്ലയിലെ മേൽപ്പാണി ഗ്രാമത്തില് ,രാഷ്ട്രകൂടരാജാവ് കൃഷ്ണൻമൂന്നാമന്റെ ഭരണകാലത്ത് എഴുതപ്പെട്ടതാണ് ..രാധ നാരായണ്ന്റെ കൂടെ ഉറങ്ങിയതിന് സോമദേവൻന്യായീകരിക്കുന്നു. ((32).താൻസ്നേഹിക്കാത്ത ഒരാളെ വിവാഹം ചെയ്യാൻനിർബ്ബന്ധിതയായ ഒരു സ്ത്രീ ,ഭാര്യയുടെ കടമയേക്കാൾ പ്രേമത്തെ വിലമതിക്കണമെന്ന് സ്വയം ന്യായികരിക്കാനായി ഈ കവി ശ്രമിക്കുന്നു. എഡി 1600ലാണ് ലോചന രചിക്കപ്പെട്ടത്. ഹേമചന്ദ്രൻ പന്ത്രണ്ടാം നൂററാണ്ടിലാണ് . അതായത് 500-1000 എന്ന കാലഗണനയില് ഇത് ഉൾപ്പെടാന് പാടില്ലാത്തതാണ് എന്നു തോന്നാം. എന്നാൽ നമ്പര് 37 ലെ പരാമർശം ഹേമചന്ദ്രന് തനിക്കു വളരെ മുമ്പ് ഉള്ള ഒരു കവിയുടെ കവിത ഉദ്ധരിക്കുന്നതാണ്.

കാശ്മീരം, വടക്കുപടിഞ്ഞാറൻപ്രവിശ്യകൾ, മാൾവ,ഗുജറാത്ത്, കാന്യുജ്,ധാരാ, ബംഗാൾ, തെക്കൻആന്ധ്രാ, തമിൾനാട് വരെ ജൈന,ബുദ്ധമത,സമ്പ്രദായക്കാരായ കവികളടക്കം , ജാതിമത, പ്രാകൃതസംസ്കൃത, അപഭ്രംശഭേദമെന്യേ, എല്ലാ ഭാഷകളിലും ഉപയോഗിക്കുന്ന രാധാകൃഷ്ണകഥ , ഭാരതമാകെ പ്രചുരപ്രചാരമായ ഒരു കഥയാണെന്നാണ് ഇതുകൊണ്ട് മനസ്സിലാക്കേണ്ടത്. 38ൽ 25ലും രാധ എന്ന പേരുതന്നെ ഉപയോഗിക്കുന്നു. ഒന്നിൽമാത്രം വിശാഖ എന്ന പര്യായം ഉപയോഗിച്ചിട്ടുണ്ട്. രണ്ടെണ്ണത്തിലേ വിരഹമുള്ളു. പതിനേഴിലാണ് ശാശ്വതമായ വിരഹപരാമർശം. ഈ ഗാഥ വിഷ്ണുപുരാണത്തിനും ബ്രഹ്മപുരാണത്തിനും ശേഷം ഉണ്ടായതാണ്.

ഇതിഹാസപുരാണസമ്പ്രദായം, കാവ്യഗീതസമ്പ്രദായം എന്ന രണ്ടുസമ്പ്രദായങ്ങളില് രാധാകൃഷ്ണകഥ ഭാരതമൊട്ടാകെ രണ്ടു സ്വതന്ത്രധാരകളായിട്ട് വളർന്നുവന്നതായി അനുമാനിക്കണം. കവികളുടെ പ്രണയവും കാമവുമായി കാവ്യസമ്പ്രദായം മാറുമ്പോള്,ഭക്തികീർത്തനസമ്പ്രദായമായി സമാന്തരമായിത്തന്നെ ഗാനഗീതിശാഖയും വളർന്നുവന്നു.ചിലപ്പോളവ ഒന്നായും ചിലപ്പോള് വെവ്വേറെ കൈവഴികളായും ഒഴുകി. അഥവാ അനേകം സ്വതന്ത്രപ്രാദേശികസമ്പ്രദായങ്ങളുടെ കൈവഴികൾപരിശോധിച്ചാല്, അവയിലൊക്കെയും സാരമായി, രസമായി,കൃഷ്ണകഥയും രാധയുടെ പ്രേമവും കാണാമെന്നത് നിസ്തർക്കമാണ്. ജയദേവനുശേഷമാണ് കൃഷ്ണന്റെയും രാധയുടേയും കഥ ഭാരതത്തിൽഅറിയപ്പെടാൻതുടങ്ങിയതെന്ന ചിലരുടെ വാദത്തിന്റെ കഴമ്പില്ലായ്മ ഇത്രയും പറഞ്ഞതിൻനിന്ന് മനസ്സിലായിരിക്കും.കവിത്വവും പാണ്ഡിത്യവും ഭാവനയുമുള്ള ജയദേവകവി,

തനിക്കുമുമ്പുള്ളവരുടെ രചനകളിൽനിന്ന് എല്ലാം സ്വീകരിച്ച് നല്ല ഭാഷയില് കാമശാസ്ത്രം മേമ്പൊടിചേര്ത്ത് ഗീതഗോവിന്ദം രചിച്ചു. അതല്ലാതെ ഒരു ഒറിജിനാലിററി ജയദേവകവിതയിലുണ്ടെന്ന വാദം കഴമ്പററതാണ്.

## സംഘകാലം –മുല്ലൈത്തിണയിലെ മായോൻ.

യമുനാതീരത്തെ കൃഷ്ണൻ ദക്ഷിണേന്ത്യയില് തൊഴുനാതീരത്തെ മായോനാണ്. (വടാതുവൻ പുനല് തൊളുനൈ വാർമണലകന് തുറൈ –അകനാനൂറ്)

എഡി ഒന്നാം നൂററാണ്ടുമുതല് 7-9 നൂററാണ്ടു വരെ

1 കവിതാസമാഹാരങ്ങള്

ഐങ്കുറുനൂറ്, കുറുന്തൊകൈ,നററിണൈ, പുറനാനൂറ്,അകനാനൂറ് . ( 1-2 നൂററാണ്ട്)

2.പത്തുപ്പാട്ടിലെ ആദ്യത്തെ പാട്ടുകൾ

പൊറുനാരാററുപ്പടൈ, പെരുംപാണാററുപ്പടൈ, പട്ടിണപ്പാലൈ, കുറിഞ്ചിപ്പാട്ട് (2-3 നൂററാണ്ട്)

3.മദ്ധ്യകാലകവിതകളും പത്തുപ്പാട്ടുകളും

മലൈപതുകടാം, മധുരൈക്കാഞ്ചി,നെടുനൽവാടൈ (2-4 നൂററാണ്ട്)

4. പിൽക്കാലത്തെ പത്തുപ്പാട്ടുകള്

മുല്ലൈപ്പാട്ട്,ചിറുപാണാററുപ്പടൈ ( 3-5 നൂററാണ്ട്)

5. പുതിയകവിതാസമാഹാരങ്ങൾ (4-6 നൂററാണ്ട്)
6. . തൊല്ക്കാപ്പിയം 3 പൊരുളധികാരം (5ആം നൂററാണ്ട്)
7. ചിലപ്പതികാരത്തിന്റെ ഏററവും പുതിയപതിപ്പ് (5-6 നൂററാണ്ട്)
8. കലിത്തൊകൈയും പരിപാടലും (5-7 നൂററാണ്ട്)
9. തിരുമുരുകാററുപ്പടൈ (7-9 നൂററാണ്ട്)

തമിഴ് സാഹിത്യത്തിൽ ചാന്റോനെന്നാണ് പൂർണ്ണകാമനായ പുരുഷനെ പറയുക. എല്ലാവിധമാനവഗുണങ്ങളും തികഞ്ഞ് ഈ ജന്മംതന്നെ ജന്മസാഫല്യംനേടി ജീവന്മുക്തനാവലാണ് ഉത്തമപുരുഷലക്ഷണമെന്ന് സംഘകാലത്തെ തമിഴകം വിശ്വസിച്ചു. പുരുഷാര്ത്ഥങ്ങൾഇവിടെവെച്ചുതന്നെ നേടിയ പുരുഷനാണ് ചാന്റോൻ. അയാളൊരു സന്യാസിയല്ല,മഹർഷിയല്ല.ഗൃഹസ്ഥാശ്രമവും പ്രേമപൂർവ്വമായ ലൌകികജീവിതവും യുദ്ധവും ഒക്കെ അനുഭവിച്ചിട്ടുള്ള പൂര്ണ്ണപുരുഷനാണ്. യുദ്ധസംബന്ധമായ പുറംപാട്ടും പ്രേമസംബന്ധമായ അകംപാട്ടും അയാൾക്ക് അന്യമല്ല. വീരപുരുഷന്റെ യുദ്ധമഹിമയും പ്രേമപരിഭവങ്ങളുമുള്ള നായകനാണയാൾ. ഉത്തമപുരുഷനായ നായകനാണ് ചാന്റോൻ. ഇളിചിനാരെന്ന രണ്ടാം തട്ടുകാരാണ് സാധാരണക്കാർ. അവരുടെ യുദ്ധമഹിമയോ പ്രേമമോ ഒരു കവിയും പാടിയില്ല. പക്ഷേ ,അവർ സ്വയം പാടി. സാധാ

രണക്കാരന്റെ മതവും കവിതയും ആചാരവും എല്ലാം കവിതകളാക്കി അവര്. ചാന്റോരും ഇളിചിനാരും ഒരു പോലെ സർവ്വപ്രപഞ്ചത്തിലും നിറഞ്ഞ ശക്തിയെ ആരാധിച്ചു. രാഗങ്ങളെ ആരാധിച്ചു. മായോനെയും വേല നേയും ആരാധിച്ചു. വാക്കിനേയും മനസ്സിനേയും കടന്നുനിൽക്കുന്ന കടവുള് എന്നപേരില് ഈശ്വരനെ അന്ത ര്യാമിയായി അറിഞ്ഞു.

ഈശ്വരശക്തിയോടു സംബന്ധപ്പെട്ട് പ്രാചീനതമിഴിൽ അണങ്കു എന്ന് ഒരുപദം കാണാം. ക്രിയാ രൂപ ത്തിൽ സഹിക്കുക, മരിക്കുക,കൊല്ലുക എന്നും നാമമായി ഭയം,ദുഖം എന്നും അർത്ഥം വരുന്ന ഒരു മാനസി കാവസ്ഥ. ഇതിനെ ദൈവം ആവേശിക്കുക എന്നർത്ഥത്തിലും ഉപയോഗിക്കുന്നു. കടവുൾ ക്ഷേത്രത്തിലാ രാധിക്കപ്പെടുന്നതും അണങ്ക് മനുഷ്യനിലാവേശിച്ച മനുഷ്യദൈവവുമാണ്. ഇന്നത്തെ ആൾദൈവങ്ങളെല്ലാം പഴയ തമിഴിൽപറഞ്ഞാല് അണങ്കുകളാണ്. മുരുകൻ ആവേശിക്കുന്നതിനെ നെടുവേൽഅണങ്കു ഉരുമകളിര് ആടുകലം എന്ന് കുറിഞ്ചിപ്പാട്ടിൽകാണാം. (ആവേശിച്ച സ്ത്രീ ആട്ടം അഥവാ നൃത്തം ആടുന്നു). ഐന്തി ണൈകളിൽമുല്ലയുമായി ബന്ധപ്പെട്ട ക്ഷമാപൂർവ്വം മായോനെ കാത്തിരിക്കുന്ന ഗോപകന്യയായിട്ടാണ് രാധാസങ്കൽപ്പം.

| പുഷ്പം | തിണ | ഉരി(പൊരുൾ) | കരു | ദൈവം |
|---|---|---|---|---|
| കുറിഞ്ചി | മല,പർവ്വതം | സംഭോഗം | വെള്ളച്ചാട്ടം, തിരുവയൽ | മുരുകൻ |
| പാലൈ | മരുഭൂമി,വരണ്ട പ്രദേശം | വിഷമം,വിരഹവേദന | കഴുക്,കള്ളൻ,വിശന്ന ആന | കൊററവൈ |
| മുല്ലൈ | കാട്,മേച്ചിൽപ്പുറം | ക്ഷമാപൂർവ്വം കാത്തിരിക്കുന്നവൾ,കാമുകി, ഭാര്യ | ഋഷഭം,ഗോപൻ,വർഷകാലം | മായോൻ |
| മരുതം | വയൽ | ഭർത്താവ്മററ്സ്ത്രീകളോട് രമിക്കുകയാൽ പരിഭവിച്ച ഭാര്യ | കൊററി,നദി | ദേവേന്ദ്രൻ |
| നെയ്തൽ | കടൽപ്പുറം | വിരഹദുഖം | സ്രാവ്,മുക്കുവർ | വരുണൻ |

കൊന്റിമകളിർഉൻതുറൈ മൂൽക്കീ അന്റി മാട്ടിയ നന്താവിളക്കിന്

മലരണിമെഴുക്കം ഏറിപ്പലർ തൊലാ വമ്പലർചേക്കം കന്റ് ഉടൈപ്പൊതിയില് (പട്ടിണപ്പാലൈ 246-9)

കൊന്റി എന്നാല് യുദ്ധം ജയിച്ചുനേടിയ സ്വത്തുക്കൾ.കൊന്റിമകളിർഎന്നാൽതോററ രാജാവിന്റെയും ഭടന്മാ രുടേയും സ്ത്രീജനങ്ങളെ ജയിച്ചരാജാക്കന്മാർ കൊണ്ടുവന്നത്. അവർക്ക് ഒരു ജോലി കൊടുത്തിരുന്നു. ഉൻതു

റൈ മുൽക്കി (ജലാശയത്തിൽമുങ്ങിക്കുളിച്ച്)അന്തിക്ക് നന്ദാവിളക്കിലെ തിരി തെളിയിക്കുക. ചാണകം മെഴുകി പൂക്കളാലലങ്കരിച്ചതും പലരും വരുന്നതുമായ കന്റ് വാഴുന്ന പൊതിയലെന്ന പ്രാർത്ഥനാമന്ദിരത്തില് വിളക്കുവെക്കലാണവരുടെ ജോലി. കന്റ് എന്നാൽ ഇളയദേവൻ(യുവരാജാ),കൈശോരരൂപമായ ഈശ്വര ൻ. മുരുകനും കൃഷ്ണനും നന്ദികേശ്വരരൂപമായ ഋഷഭനും ഇതിൽപെടും. കന്തനെന്ന സ്കന്ദനായി കരുതാനും ഇടയുണ്ട്.ദൈവം  അഥവാ സ്കന്ധത്തെ സൂചിപ്പിച്ചുകൊണ്ട് നാട്ടിയ സ്തംഭം(തൂണ്) എന്ന ജർജ്ജരം (ദേവേന്ദ്ര പുത്രനായ ജയന്തൻ)ആകാനും വഴിയുണ്ട്. ഇതിൽനിന്നാണ് പിൽക്കാലദേവദാസിസമ്പ്രദായം ഉണ്ടായത്. ഈ സ്ത്രീകളിൽ ദേവത ആവേശിക്കലും ഉറയലുമൊക്കെ ഇന്നും തമിഴകം വിശ്വസിക്കുന്ന ആചാരങ്ങളാണ്.

നെടുവേലാവേശിച്ച (മുരുകൻ)വേലന്റെ വെറിയാട്ടം കന്യകമാരുടെ കുരവക്കൂത്തും വളരെ പ്രചാരത്തിലിരുന്നു. ചെറിയ സ്വർണ്ണപ്രതിമ ക്ഷേത്രത്തിൽവഴിപാട് വെക്കുന്നതിന്, പണ്ട് കണ്ണൻതൂക്കി എന്ന് പറഞ്ഞിരുന്നു. ശാലിനിയെന്ന പൂജാരിണി ,ദേവന്തി എന്ന പൂജാരിണി, (ക്രമത്തിൽ ദുർഗ്ഗയും ശാസ്താവും ആവേശിച്ചവർ) ഇവരെ ചിലപ്പതികാരത്തിൽകാണാം. മുരുകനാവേശിച്ച സുന്ദരികൾ കളത്തിൽ ഉറഞ്ഞുനൃത്തം വെക്കുമ്പോൾ കുഴൽ,യാഴ്, മിഴാവ്, മുരശ് എന്നിവയുടെ പക്കമേളം താളമായി കേട്ടിരുന്നു. (കുഴൽഅകവയാഴ്മുരള മുളാവ്അതിരമുരശ് ഇയമ്പ) കടമ്പുവൃക്ഷത്തിൽമുരുകൻആവേശിച്ചു എന്ന് സൂചിപ്പിക്കാന് 3 കമ്പ് (നില) ഉള്ള കടമ്പ് നാട്ടി അതിൽപൂമാല തൂക്കുന്നു. (ധ്വജപ്രതിഷ്ഠ).തീനിലൈക്കടമ്പിൻ തിറല് അലൈ വലയ ..മാലൈയിർ. കാഞ്ചീപുരത്തെ തിരുവേഗക്ഷേത്രത്തിലെ അസുലഭശക്തിമാനായ നാരായണന് കരുംകോട്ടിയാഴിൽമധുരകീർത്തനം പാടിക്കൊടുത്ത് പ്രസാദിപ്പിച്ച് യാത്ര തുടരുവാന് സഞ്ചാരികളോട് ഉപദേശിച്ചിരുന്നു. (അവ്വയിൻഅരുൺതിറർകടവുൾവാഴ്ത്തിച്ചിരി തുനും കരുംകോട്ടി ഇന്നിയം ഇയക്കിനീർ കളിമിൻ).

പൊതുസ്ഥലം,പാതകൾ,ഗ്രാമം –എല്ലായിടത്തും ഇത്തരം സംഗീതവും നൃത്തവും പതിവുണ്ടായിരുന്നു. അതായത്,ഈശ്വരൻ ക്ഷേത്രത്തിൽമാത്രമല്ല, എല്ലായിടത്തും പൊതുജനമദ്ധ്യത്തിലും മനസ്സിലും നിറഞ്ഞു തുളുമ്പിയിരുന്നു. വീട്ടിൽസ്വകീയസ്ത്രീകളും അമ്പലത്തില് പരകീയസ്ത്രീകളും കുളിച്ചു ശുദ്ധമായി, വിളക്കുകൊളുത്തുകയും ആടിപ്പാടുകയും ചെയ്തു.പരസ്ത്രീകൾക്ക് അമ്പലത്തില് സ്ഥാനം കൊടുത്തിരുന്നത് അത് ഈശ്വരന്റെ സ്വത്താണ് ,രാജഭോഗമല്ല എന്നതുകൊണ്ടാണ്. മാന്യതയും സുരക്ഷിതത്വവും അവർക്ക് അപ്രകാരം ഉറപ്പാക്കിയിരുന്നു. ക്ഷേത്രാരാധനയും മതവും എപ്പോഴും സ്ത്രീകളെ ചുററിപ്പററിയ മനശ്ശാസ്ത്രമാണ് ഇന്ത്യയില് നിയന്ത്രിച്ചിരുന്നത് എന്ന് തമിഴ് സംഘസാഹിത്യം തെളിയിക്കുന്നു.

ഉദാഃ

1. അന്തിവിളവിർച്ചൂരിയൻകരങ്ക (സന്ധ്യ,സൂര്യാസ്തമയം)
2. ചേരിതോറും ഉറൈയും പാട്ടും ആട്ടും വിറൈ (സുന്ദരി)

3.മകളിർ ഇരുമ്പു ചെയ് വിളക്കിൻഇരിന്തിരിക്കൊലി നെല്ലുമലരും തൂയ്ക്കൈക്കൊളുത്തു (നെല്ലും മലരും തൂവി ലോഹവിളക്കുകൊളുത്തി കൈകൂപ്പുന്നു)

4.ഇളംപെണ്ടിർപൂവിനര് പുകവിനര് തൊലുവനര് (വേവിച്ച അരിനിവേദ്യം ,കൊളുത്തിയ വിളക്ക്,തൊഴുകൈ ഇവയോടെ സ്ത്രീകള്)

5.പലവുതൻഒൻച്ചുടർവിളക്കമുന്ത് ഉപമടൈയൊട്കരുൽചുൽമകളിര് പേണിക്കൈതൊഴുതു ((ഗർഭിണികള് സുഖപ്രസവത്തിനായി ആരാധന ചെയ്യുന്നത്)

ഇവിടെ ദൈനന്ദിനജീവിതത്തിലെ ഐശ്വര്യവും ശാന്തിയും മാത്രമാണ് "മതം".വാദമോ,തർക്കമോ, ലോജിക്കോ , ഭാഷ്യങ്ങളോ അല്ല പച്ചമനുഷ്യന്റെ സാധാരണ ജീവിതത്തിലെ അനുഷ്ഠാനങ്ങളും അതിലുള്ള ഭക്തിയും വിശ്വാസവും പാട്ടും നൃത്തവും ആനന്ദവും ഉത്സവവുമാണ് മതം. ഒരു ഫോക്ക് മതം (Folk religion)എന്ന് പാശ്ചാത്യർവിളിക്കുന്ന വൈകാരികഭക്തിയിലും ദൈനന്ദിനജീവിതത്തിലുമാണ് ഈശ്വരന് രൂപവും നാമവും ഗുണവുമുള്ള വ്യക്തികളിൽ ആവേശിച്ചതായി കരുതി അവരെ ആരാധിക്കുന്നതും ,ക്ഷേത്രാചാരക്രമങ്ങൾജനങ്ങൾക്കും ഭരണാധിപനും ഒന്നിച്ചിരുന്ന് ചർച്ച ചെയ്യാനുള്ള സാധാരണ ദൈനന്ദിനകാര്യമാവുന്നതും. (സമ്പ്രദായപ്പടിയുള്ള ഈ ആചാരത്തിൽ ഇന്ത്യയുടെ പരമ്പരാഗതസമ്പദ്വ്യവസ്ഥ തകര്ന്നതോടെ വിള്ളൽവീണു.അതീ ഗ്രന്ഥത്തിൽ ചർച്ചാവിഷയമല്ല).അവിടെ സ്വാമിമാരും സന്യാസിമാരും പണ്ഡിതരുമെല്ലാം ആദരിക്കപ്പെടേണ്ടഅതിഥികളാണ്. ദൈനന്ദിനജീവിതപങ്കാളികളല്ല. ദൈവം ആവേശിക്കുന്നത് ഗൃഹത്തിലെ ഉത്തമികളായ സ്ത്രീകളിലോ അമ്പലത്തിലെ ഉത്തമസ്ത്രീകളിലോ ആണ്.രണ്ടും ദൈവദാസികളാണ്. ജോലിയും ഒന്നാണ്, സ്ഥലത്തിലേ വ്യത്യാസമുള്ളു. 18000 ഗോപിമാരും അവരുടെ നാഥയായ രാധയും വൃന്ദാവനത്തിലും , 16000 പത്നിമാരും അവരുടെ നാഥകളായ 8 ദേവിമാരും മഥുരയിലും ദൈവദാസികളായി കഴിയുന്നു. ദാക്ഷിണാത്യമായ ആചാരം മഥുരയിലും വൃന്ദാവനത്തിലും ഒരു കാലത്ത് പതിവായിരുന്നു എന്നത് കന്യാകുമാരിമുതൽ ഹിമാലയംവരെ ഭാരതം ഒരേ സംസ്കാരം പിൻതുടർന്നിരുന്നതിന് തെളിവാണ്. ധ്യാനയോഗം, നാദലയയോഗം,കലകളിലൂടെ ഈശ്വരപ്രാപ്തി –ഇതൊക്കെ സ്വാനുഭൂതിയായി നിറഞ്ഞു നിന്നത് ഭക്തകളിലാണെന്ന് ഭാഗവതം എടുത്തുപറയുന്നു. വൈദികബ്രാഹ്മണരേക്കാൾ അവരുടെ പത്നിമാരിലാണ് ഭഗവദ്സാക്ഷാത്കാരത്വര കാണുന്നത്. ജയദേവകഥയിലും ജയദേവനല്ല,പത്മാവതിയാണ് കൃഷ്ണദർശനം സാധിച്ചത്.

ഓരോ തിണക്കും അതിന്റേതായ പൊരുളും പൂവുമുണ്ട്. കരുക്കളുണ്ട്.മരം,പുഷ്പം,പക്ഷി,മൃഗം,സമൂഹം അവരുടെ പ്രവൃത്തി,കളികൾ, ഇവയെയാണ് കരു എന്ന് പറയുന്നത്. കരു എന്നാൽ ഗർഭവുമാണ് . ഓരോ ഭൂഭാഗത്തിന്റേയും ഗർഭത്തിലുള്ളവ എന്ന് സാരം. ജ്യോതിഷഗ്രന്ഥങ്ങളില് ഓരോ നക്ഷത്രത്തിനും കരു കൊടുക്കുന്ന രീതിയാണിത്.ബ്രഹ്മാണ്ഡവും ഭൂമിയും അതിലെ ജീവജാലങ്ങളും ഒന്നാണെന്ന തത്വമാണിത്. ഭൂമിയുടെ കരുക്കൾ,ചിലഋതുക്കളിൽ ,ചിലകാലങ്ങളിൽ, കൂടുതൽപ്രകടമാകുന്നതിനാൽദേശകാലങ്ങളെ ഒരുമിഥുനമായി , ഒരു ഇണയായി കാണാൻ ഭാരതീയരെ സഹായിച്ചു.മുല്ലയാണ് കൃഷ്ണന്റെ തിണ.സന്ധ്യ,രാത്രി,ചന്ദ്രൻ, വർഷക്കാലം,കൃഷ്ണപക്ഷം,ദക്ഷിണായനം,കാമുകനെ കാത്തിരിക്കുന്ന വിരഹിണി,ഇവയാണ് മുല്ലത്തിണയുടെ കരുക്കൾ. സ്വാഭാവികമായും സന്ധ്യക്ക് വിളക്കുകൊളുത്തലും, ചന്ദ്രദർശനവും,സോമവംശമായ യാദവകുലവും,സന്ധ്യക്ക് വീടണയുന്ന പശുക്കളും ഇടയന്മാരും, ഋഷഭങ്ങളും മേച്ചിൽപ്പുറങ്ങളും ഇടയനൃത്തവും പാട്ടുമെല്ലാം മുല്ലൈത്തിണൈയുടേതാണ്. ആന്ത്രപ്പോളജിയുടെ കണ്ണിൽ,ഗിരിവർഗ്ഗക്കാരും വരണ്ടഗിരി സാനുക്കളിൽ വാണിരുന്നവരുമായ ആദിമവംശം(മുരുകനും കൊററവൈയും) പിന്നീട് ഗിരികളിറങ്ങി,പുഴയൊഴുകുന്ന സമതലഭൂമിയിൽആടുമാടുകളെ മേക്കാൻതുടങ്ങിയകാലത്താണ് മുല്ലൈത്തിണൈയിലെ ദേവനായ നദീതട സംസ്കാരങ്ങളുടെ തുടക്കം കുറിച്ച മായോനെന്ന വിഷ്ണുവിന്റെ ആരാധന പ്രബലമായത്.നിത്യകൈശോരമായ മുരുകന്,അവന്റെ അമ്മ കൊററവൈ ഇവർതന്നെ വിഷ്ണുവും ത്രൈലോക്യമോഹിനിയായ യോഗമായയുമായി. അതൊരു അർദ്ധനാരീശ്വരരൂപമാണ്. സ്ത്രീപുരുഷന്മാർക്ക് തുല്യതയുണ്ട്. ഭക്തന് താൻഭഗവാനിൽനിന്ന് അന്യമാണെന്നു തോന്നുമ്പോഴേ വിരഹമുള്ളൂ. ചേർന്നിരിക്കുന്ന ലയനാവസ്ഥ എന്ന തന്മയീഭാവത്തില് വിരഹമില്ല,യോഗനിദ്രയാണ്. ഇതുരണ്ടും മാറിമാറി അനുഭവിച്ച് ദൈവം ആവേശിച്ചവർജീവിക്കുന്നു. സ്ത്രീപുരുഷന്മാരെപ്പോലെയാണ് ജീവാത്മപരമാത്മാക്കള്,ഭക്തനും ഭഗവാനും അങ്ങനെയാണ്. ഇതാണ് രാധാകൃഷ്ണകഥയുടെ കാതൽ.ഗിരിവർഗ്ഗക്കാർക്ക് ഏററവും പ്രിയപ്പെട്ട കുരവൈ തന്നെയാണ് ഇടയന്മാർക്കും പ്രിയം.

നായകന്റെ നാമത്തിലുള്ള വ്യത്യാസമൊഴികെ നൃത്തവും പാട്ടും ഇരുവർക്കും ഒരുപോലാണ്.പ്രകൃതിയും ഈശ്വരനും ആരാധകരായ മനുഷ്യരും സർവ്വചരാചരവും ഒന്നെന്ന അനുഭവമാണ് ,താത്വികമായ വാദപ്രതിവാദമല്ല, ഫോക്ക് റിലിജിയനെന്ന് വിളിക്കപ്പെടുന്ന ഭക്തിസമ്പ്രദായത്തിന്റെ കാതൽ.കൈക്കിളൈ എന്ന പദത്തിന് Vulgar passion, onesided violent love എന്നും അത്തരം സ്നേഹം കയറ്പൊട്ടിച്ച് വ്യക്തമാകുന്ന ഭൂഭാഗത്തിന് പെരുംതിണൈ എന്നും പേരു കൊടുക്കുന്നു ചില ഇംഗ്ലീഷ് ഭാഷ്യകാരന്മാർ. ഋഷഭങ്ങളുടെ കാളപ്പോരും മടലേറലും കൈക്കിള എന്ന കാമത്തിന്റെ അഭിവൃദ്ധിയാണവർക്ക്. സംഗീതത്തിൽ കൈക്കിളൈ ഒരു പ്രധാന ശ്രുതിസ്ഥാനമാണ്. ചാന്റോരിലും സ്ത്രീകളിലും സാധാരണക്കാരിലും ആവേശിക്കുന്ന ,അവരിലൂടെ സമൂഹത്തോടുസംവദിക്കുന്ന നിത്യ കൈശോര, ലാവണ്യരൂപമാർന്ന ഒരുസാന്നിദ്ധ്യമാണ് ഈശ്വരനെന്ന് ഗ്രഹിച്ചാൽ മാത്രമേ രാധാകൃഷ്ണപ്രേമകാവ്യത്തെ മനസ്സിലാക്കാനാവൂ. ഭാരതത്തിലെന്നല്ല,ലോകത്തിന്റെ ഏതുകോണിലുമിരിക്കുന്ന സ്ത്രീപുരുഷന്മാർക്ക് അറിയാനും അനുഭവിക്കാനും കഴിയുന്ന ഒരു പ്രിമിററീവ് ആർക്കിടൈപ്പ് ആണ് രാധയും കൃഷ്ണനും.

പുരാതനദക്ഷിണേന്ത്യൻതമിഴ് സമൂഹത്തിന്റെ മതം "A general thisworldly anthropocentric awareness of reality (implicating the divine)and a sophisticated superstructure in the form of the secular poetic associative system ,with Murukan providing a link between religion and poetry and the ideal of the elite."(Love and Herism. Virahabhakthi.Freidhelm Hardy)മുരുകന്റെ സ്ഥാനത്തുനിന്ന്,മുരുകന്റെ അമ്മാമനായ മായോൻ(അമ്മാമനാണ് മരുമകനേക്കാൾമൂപ്പ്) ചെയ്യുന്നതും ഇതുതന്നെ. മരുമക്കത്തായത്തിൽ മരുമകനാണ് പിന്നത്തെ കാരണവരായി അമ്മാമനാവുന്നത്. അതുകൊണ്ടാണ് അവരൊന്നാണെന്ന് പറയുന്നത്.ക്ഷത്രിയർക്കിടയിൽരാജാവും യുവരാജാവും,ഏതുവർണ്ണക്കാർക്കിടയിലും ഗുരുവും ശിഷ്യനും ഇതേ പോലെയാണ്.

### പത്തുപ്പാട്ടിൽനിന്ന്

1.ശ്രാവണോത്സവത്തിൻനാൾ,വനമാലയണിഞ്ഞവനും ദൈത്യരെ ജയിച്ചവനുമായ മായോൻ, അവതരിച്ചു. വണ്ടുകളാർക്കുന്ന മാലകൾധരിച്ച മറവര് മദിച്ച ആനകളെക്കൊണ്ട് കൊമ്പുകോർത്ത് ,യുദ്ധം ചെയ്യിക്കുന്നു...മധുവുണ്ട് ലഹരി പിടിച്ച അവർ കറങ്ങി കല്ലിൽകാൽതട്ടുന്നു.

2.ഞങ്ങൾതിരയനെ കൊണ്ടുവരുന്നു.അവന്റെ കേശത്തെക്കുറിച്ചുകേൾക്കുക.അനേകം കുന്തങ്ങളുള്ളവനും കടൽവർണ്ണന്റെ വംശത്തിൽപിറന്നവനും ,നെഞ്ചിൽശ്രീമുദ്ര വഹിച്ചവനും വിശാലമായ ഈ ഭൂമിയെ ജയിച്ചവനുമാണ് തിരൈയൻ.കടലോരഭൂമിതന്ന ആ മഹാവംശത്തിന്റെ നായകൻ.

3.അവിടെ,അവൻ സര്പ്പതൽപ്പത്തില് കിടക്കുന്നിടത്ത്, കാന്തൾപ്പൂചൂടിയ മനോഹരമായ , ഒരു ആന പടിഞ്ഞതുപോലെയുള്ള കുന്നിൻചെരുവിൽ,

4.അനേകദളങ്ങളുള്ള താമരയുടെ കർണ്ണികയിൽജനിച്ച ഏകനായ ചതുർമ്മുഖനെപ്പോലെ കണ്ണിനാനന്ദമരുളുന്നു,......നീലവർണ്ണനായ അവന്റെ നാഭിയിലാണ് ആ താമര.

### പുറനാനൂറിൽനിന്ന്.

1.മുമ്പ് ഭൂമിയെ വീരനും ആകാശംവരെ പറക്കുന്നവനും ഇന്ദ്രനീലംപോലെ ശോഭയുള്ള മേനിയോടു കൂടിയവനുമായ ദേവൻഭൂമിയെ സംരക്ഷിച്ചിരുന്ന കാലത്ത്.

2.മായോനെപ്പോലെ സ്തുതിക്കപ്പെടേണ്ടവനും പ്രശസ്തനും എല്ലാവരാലും പാടിപ്പുകഴ്ത്തപ്പെട്ടവനുമായ മാരൻ

## അകനാനൂറിൽനിന്ന്

1.വെളുത്ത വെള്ളച്ചാട്ടങ്ങളുള്ള മലയുടെ അധിപനും ,വലിയോനെപ്പോലെ (ബലരാമൻ)തിളങ്ങുന്നവനും , ഗിരിസാനുക്കളിൽകൃഷ്ണവർണ്ണമായിവിഹരിക്കുന്നവനും, നമ്മെ പ്രേമിക്കുന്നു.സദാ വിരഹമനുഭവിക്കുന്നു എന്ന് ആരെങ്കിലും വന്നുപറഞ്ഞാൽ അത് സത്യമെന്ന് തെററിദ്ധരിക്കരുതേ.

2.സഖീ,മരുഭൂമികളെ കടന്നുപോയ എന്റെ കാമുകൻ,എന്റെ വളയിട്ട കൈപിടിച്ച് പലതരം വാഗ്ദാനങ്ങൾ തരുമ്പോള് പറഞ്ഞില്ലേ -:"എന്റെ ജോലികഴിഞ്ഞ് ഞാൻതിരിച്ചുവരും. മഴമേഘങ്ങൾ ആകാശച്ചെരുവിൽനിറയുമ്പോൾ, ആലങ്കാനത്തെ യുദ്ധത്തിൽ വായുവെപ്പോലുള്ള രഥവും ബലിഷ്ഠമായ കരങ്ങളുമുള്ള ചെല്ലിയാന്റെ വിജയത്തിൽ ഉയർത്തിക്കാട്ടുന്ന കുന്തങ്ങൾപോലെ മിന്നൽപ്പിണരുകൾ പുളയുമ്പോൾ, അവന്റെ പെരുമ്പറപോലെ കറുത്ത് വിടർന്നആകാശമാകെ ഇടിവെട്ട് മുഴങ്ങുമ്പോൾ, പലനിറമുള്ള മഴവില്ല് ഗ്രാമത്തിനുമുകളിൽ കൂർത്ത അരമുള്ള ചക്രധാരിയുടെ വിരിഞ്ഞവീരവക്ഷസ്സിലെ വനമാലപോലെ തൂങ്ങിക്കിടക്കുമ്പോൾ, ഞാൻ തിരിച്ചുവരും.".

പത്തുപ്പാട്ടിലെ 3,4, 5 കാഞ്ചീപുരത്തുനിന്നുള്ളവയാണ്.പുറം ,അകം നാനൂറുകളിലെ 4 എണ്ണവും മധുരയിലെ പാണ്ഡ്യനെ പ്രശംസിച്ചുകൊണ്ട് പാണ്ഡ്യദേശത്തുണ്ടായവയാണ്. പത്തുപ്പാട്ടിലെ 2, (കാഞ്ചീപുരം) 1 (മധുര) എന്നിവ ചേരരാജാവിനെക്കുറിച്ചാണ്. അകനാനൂറ് 1 ചേരനെക്കുറിച്ചും പാണ്ഡ്യനെക്കുറിച്ചുമാകാം . ഈ കവിതകളിൽ അകനാനൂറിൽമാത്രമാണ് പ്രേമവിരഹങ്ങളനുഭവിക്കുന്ന കൃഷ്ണനെ രാജാവിലാരോപിക്കുന്നത്. മററുള്ളവയെല്ലാം വീരപുരുഷനായ വിഷ്ണു (നാരായണ)രൂപമാണ്. യോഗേശ്വര രൂപവുമുണ്ട് (യോഗനിദ്ര)

പൂവൈ – പുഷ്പം,കായാമ്പൂ,സുന്ദരി

ഇതുമൂന്നും ചേർന്നതാണ് മായോൻ. പൂവൈനിളൈ എന്നാൽ സുന്ദരിയായ കൃഷ്ണപത്നി നിളയുമാണ്. (നീല,നപ്പിന്നൈ) അവളും കായാമ്പൂപോലെ നീലനിറമാണ്.കായാവ് ശരീരപുഷ്പമാണ്. (കായം ശരീരം) പാണ്ഡ്യൻകൃഷ്ണവംശജനാണ്. പാണ്ഡ്യരാജ്യത്തെ പെണ്കുട്ടികള് പത്മനാഭസഹോദരിയും മീനാക്ഷിയും ശിവവധുവുമാണ്.

മായോൻമേയ മന് പെരും ചിറപ്പിന്

താവാവിലുപ്പുകൾ പൂവൈനിലയും (മേയം ഉപമേയം എന്നും മേയുന്ന എന്നും ദ്വയാർത്ഥം)

വടക്ക് മഥുരയും തെക്ക് മധുരയും യാദവരുടെ തലസ്ഥാനങ്ങളായിരുന്നു. കിഴക്ക് കാഞ്ചിയിലും യാദവരുണ്ടായിരുന്നു. കേരളം മുഴുവനും യാദവരായ മൂഷകവംശജരുടെ സാമ്രാജ്യമായിരുന്നു. ആദി പൂതത്തുകടവുളും വേടമുതൽവനുമാണ് നെടുവേൽമുരുകനെങ്കിൽ,കുരവമുതൽവനാണ് നെടിയോന് തിരുമാലെന്ന വിഷ്ണു. വനങ്ങൾ മായോനും ഗിരികൾമുരുകനും ജലാശയങ്ങള് വേന്തനെന്ന ഇന്ദ്രനും പൂഴിയുള്ള കട

ൽത്തീരം വരുണനും ഇരിക്കുന്ന സ്ഥലമാണെന്ന് തൊൽക്കാപ്പിയം. (മുല്ല,കുറിഞ്ചി,മരുതം,നെയ്തൽ). സഹ്യാദ്രിയി ൽഗിരിയും വനവും ജലാശയവും ഒന്നിച്ചിരിക്കയാൽ കൃഷ്ണൻ,മുരുകൻ,ഇന്ദ്രനെന്നിവരും ഒന്നായിത്തീരുന്നു. നിത്യലാവണ്യമൂർത്തിയായ ഈ പ്രകൃതിദേവന്റെ അമ്മദേവിയും (പാലൈ-കൊററവൈ)അമ്മാമനും ഭർത്താവുമൊക്കെ പ്രകൃതിക്കുമുമ്പുളള അദൃശ്യശക്തികളായും പ്രകൃതിയിൽനാമിപ്പോഴും അനുഭവിക്കുന്ന മനുഷ്യശക്തികളായും പ്രകൃതിശക്തികളായും ഇന്ത്യയുടെ മതത്തില് ഉൾച്ചേർന്നിരിക്കയാലാണ് അതൊരു വ്യക്തിയുടെ മതമല്ല, ജീവിതരീതിയും സമ്പ്രദായവും ഭൂമിശാസ്ത്രപരമായ ചരിത്രസത്യവുമാണ് എന്നു വരുന്നത്.ഇതിനെയാണ് സംസ്കാരമെന്നുപറയുന്നതും. ഇതിൽനിന്നുവ്യതിയാനമുണ്ടാക്കുന്ന ഒരു മതംമാററവും ഇവിടെ ശാശ്വതമായില്ല എന്നത് ചരിത്രം തരുന്ന പാഠം. മേയുക എന്നാൽസ്വതന്ത്രമായി വിഹരിക്കുക.ഈശ്വരൻവിഹരിക്കുന്ന സ്ഥലം. പശുക്കൾവിഹരിക്കുന്ന സ്ഥലം. രണ്ടും ഒന്നാണെന്നത് ശ്രദ്ധേയം.

മായോൻ മേയ കാട് ഉലകമും

ചേയോൻമേയ മൈവരൈ ഉലകമും

വേന്തൻമേയ തീംപുനല് ഉലകമും

വരുണൻമേയ പെരുമണല് ഉലകമും

മുല്ലൈ കുറിഞ്ചി മരുതം നെയ്തലെന

ച്ചൊല്ലിയമുറൈയാർചൊല്ലവും പതുമൈ (തൊൽക്കാപ്പിയം)

സ്ത്രീ അഥവാ കൊററവൈ മാത്രം ഇവിടെ പറഞ്ഞിട്ടില്ല.പാലൈവനത്തിൽവിരഹിണിയായിരിക്കുന്നവളും ,മററു നിലങ്ങളിൽ ഭോഗിനിയായി കൂടെ മേയുന്നവളും അവളാണ്.എല്ലായിടത്തും അവളുണ്ട്.ഏററവും പഴക്കം ചെന്ന നിലമാണ് പാലൈ.അത് മററു നാലുനിലങ്ങൾക്കും അവിടെ മേയുന്നവർക്കും അമ്മയാണ്.അമ്മദൈവത്തെ ആരാധിക്കുന്ന ഗോത്രവർഗ്ഗക്കാരുടെ പാരമ്പര്യമാണത്. പാടി അഥവാ ആയർപാടി എന്നാണ് ഗോപാലഗ്രാമങ്ങള്ക്കു പറയുക. മുല്ല,തൊന്റി (Malabar glory or Gloriosa ruperba) കൊന്ന,കുരുന്തു (wildline -atalatia) ചുവന്ന കാന്തള് (തൊന്റി ഉണ്ടാകുന്ന മരം)കായാ അഥവാ പൂവൈ (Memecylon malabaricum)ഇതൊക്കെ മുല്ലത്തിണയിലെ പൂക്കളാണ്.പ്രധാനനഗരങ്ങളും രാജവീഥികളും വിട്ട് പുറംചേരികളിലാണ് പാടികളുണ്ടാവുക.വാസ്തുവിധാനത്തിൽ ദുർഗ്ഗവിധാനം സുരക്ഷക്കാണ് ഇപ്രകാരം ചെയ്യുന്നത്. പശുക്കൾക്ക് മേയാൻസ്ഥലം കിട്ടാനും ഇത് ആവശ്യമാണ്. സഞ്ചാരികൾ, സന്യാസിമാര്.ഭിക്ഷുക്കൾ,കച്ചവടക്കാർ,വിദേശികൾമുതലായ പുറം ചാന്റ ആളുകളും അപരിചിതരും വന്നാല് അവിടെയാണ് ആദ്യം തങ്ങുക.അതിനുകൊട്ടിയുണ്ടാക്കിയ പാടികൾ അഥവാ പാലികളിലാണ് പുരാതനമായ പ്രാകൃതഭാഷ സംസാരിക്കുന്നവരുടെ സ്ഥാനം. അപഭ്രംശങ്ങളും പ്രാകൃതവും ഉച്ചാരണദോഷമുളളതുമാണ് വിദേശികളുടേയും അപരിചിതരുടേയും സംവേദനഭാഷ. പുറംചേർന്ന പാടികളിലെ പൊതുവിഹാരം (ആലയം)പുറംരാജ്യത്തുനിന്നുവന്ന(യുദ്ധത്തിൽ ജയിച്ചുനേടിയ) സ്ത്രീകളാണ് നോക്കിനടത്തിയിരുന്നത്. അതിഥിപൂജയും ദൈവപൂജയും ചെയ്തിരുന്നത്. ആല എന്നാല് പശുക്കളും മനുഷ്യരും വിശ്രമിക്കുന്ന സ്ഥലമാണ്.അതിൽനിന്ന് ആലയമെന്ന വാക്കുവന്നു. അവിടെ മരത്തിന്റെ ദാരുമണ്ഡപങ്ങളിൽ യൂപം നാട്ടിയിരുന്നു. തമിഴ് സാഹിത്യത്തിലെ വരികൾ മനസ്സിലാക്കാന് നേപ്പാളിലെ സംവിധാനം പഠിക്കുന്നത് നന്നായിരിക്കും. നേപാലി (പുതിയ പാലി അഥവാ പാടി) സംസാരിക്കുന്ന ഈ ഭാഗത്തെ ദാരു

(കാറ് എന്നാൽ മരം)മണ്ഡപം (മണ്ഡു)ഭാരതത്തിന്റെ അതിർത്തി അഥവാ പുറംഭാഗത്തെ പാടിയാണ്.അവിടത്തെ നഗരവാസ്തുസ്ഥാനം, ദാരുമണ്ഡപം,ആചാരങ്ങളെല്ലാം ഇങ്ങേ അററത്തെ പ്രാചീന തമിഴകസാഹിത്യത്തിൽപറഞ്ഞതാണ്. അതിഥിപൂജയും ദൈവകാര്യങ്ങളും സ്ത്രീകൾ നിർവ്വഹിക്കുക എന്നതിനർത്ഥം സ്ത്രീകൾക്ക് സമൂഹത്തില് ഉന്നതസ്ഥാനമുണ്ടായിരുന്നു എന്നാണ്.

വർഷകാലത്ത് ചാതുർമ്മാസ്യത്തിനായി സന്യാസിമാര് ഗുഹകളിലും പാടികളിലും (മഠങ്ങളിലും) തങ്ങുന്നു. സഞ്ചാരികളും അങ്ങനെത്തന്നെ. വീട്ടിൽ കാത്തിരിക്കുന്ന പ്രിയതമയുടെ ചാരത്തെത്താമെന്ന് വാക്കു കൊടുത്ത ലൌകികർ, വിരഹവേദനയോടെ മേഘങ്ങളെ നോക്കി സന്ദേശകാവ്യമെഴുതുന്നതും മുല്ലെനിലത്താണ്.മുല്ലെവനത്തില്നിന്ന് ഇരുണ്ടവനത്തിലേക്കുകടന്ന് രഹസ്യബന്ധങ്ങൾസ്ഥാപിക്കാനും എഴുപ്പമാണ്. (സംഭോഗം എപ്പോഴും രഹസ്യമാണ്,അത് സ്വകീയസ്ത്രീയോട്ടുകൂടിയായാലും പരസ്യക്രിയയല്ല).കൃഷ്ണകഥകളിൽ നേരത്തെ പറഞ്ഞ ഗ്രന്ഥങ്ങളിലെ എല്ലാ വരികളും ചേർത്തുവെച്ചു വായിച്ചാൽ ആറായിരമോ അതിലധികമോ കൊല്ലം പഴക്കമുള്ള ഭാരതത്തിന്റെ ഒരു ചിത്രം കിട്ടും. കരു വിൽ ജൈവവും പെടുമെന്നതുതന്നെ ഭാരതത്തിന്റെ ഒരു പ്രത്യേകതയാണ്.എവിടെയോ ഉന്നതങ്ങളിലിരിക്കുന്ന അപരിചിതനല്ല, ഇവിടെ ദൈവം. നമ്മുടെകൂടെ,നമുക്കിടയിൽ,നമ്മിലൊരാളായി നമ്മോട് സംവദിക്കയും ചിരിക്കയും കളിക്കയും നമ്മെ കാത്തിരുത്തി കരയിക്കയും ഒക്കെ ചെയ്യുന്ന ഒരു നിത്യസാന്നിദ്ധ്യമാണ്.അതിനാൽ സ്വർഗ്ഗരാജ്യം തിരഞ്ഞ് എങ്ങോട്ടും പോകാനുമില്ല,എവിടേക്കും ചാടാനുമില്ല. അക്കരപ്പച്ച തേടി സ്വധർമ്മം മാറാനുമില്ല. ഇതിനെ ,"ഭാഷ്യ," "തർക്ക," "വിവാദ," "അനുവാദ" രൂപത്തിൽപണ്ഡിതന്മാര് പറഞ്ഞു വെക്കുമ്പോൾഅത് സിദ്ധാന്തവും പിടികിട്ടാരഹസ്യവുമായി ചിലർക്കും തത്വചിന്തയായി മററു ചിലർക്കും അനുഭവപ്പെടുന്നു.

കുറുന്തൊകയിലെ 158ആം കവിതയിൽ ഔവ്വയാര് മുല്ലെനിലത്തെക്കുറിച്ചുപാടിയിട്ടുണ്ട്.

ഗർഭം ധരിച്ച് ശ്യാമവർണ്ണനായി നിൽക്കുന്ന മേഘമേ

നീ കൊടുങ്കാററ് കൊണ്ടുവരികയാണ്.

തുടിയും ചണ്ഡവേഗമുള്ള നിർദ്ദയമായ മിന്നലും

ഉയർന്നഗിരിസാനുവിലെ

സർപ്പഫണത്തില് കൊത്താനായുന്നു.

ദയ അർഹിക്കുന്നവളും രക്ഷയില്ലാത്തവളുമായ

ഒരു സ്ത്രീയിൽനിനക്ക് കരുണയില്ലേ

മഹത്തായ ഹിമാലയത്തെപ്പോലും

നിന്റെ പ്രകൃതി വിറപ്പിക്കുന്നു

ഇതിന്റെ പൊരുളെന്ത്

(നെടുവരൈ മരുങ്കിൽ പാമ്പുപട വിതിർക്കും

കടുവിചൈയുരുമിൻ കലരു കുരല് അലൈ –

ക്കാലൊടുവന്ത കമൻച്ചുന് മാമലൈ

ആർ അലിയിലൈയോ നീയേ പേര് ഇചൈ

ഇമയമും തുലക്കും പൺപിനൈത്തുണൈ –

ത്തിലർ അയിലര് പെണ്ടിർത്തേവനേ )

പർവ്വതത്തിന്റെയും കടലിന്റെയും കരുവാണ് മേഘം. ഭർത്താവ് തിരിച്ചുവരുംമുമ്പ് അന്യനിൽനിന്ന് ഗർഭം ധരിച്ച സ്ത്രീ വർഷകാലത്ത് അവന് വരുമ്പോളുണ്ടാവുന്ന കോപത്തെ മേഘദർശനത്തില് ഓർത്തുപാടുന്ന താണിത്. ഭൂമിയെ സ്ത്രീയായും പർവ്വതത്തെ സർപ്പഫണംപോലുള്ള ജഘനമായും മേഘത്തെ കരുവായും (ശ്യാമവർണ്ണം –വിഷ്ണുവിന്റെ നിറം)അതിന്റെ പൊയ്തൊഴിയലിനെ സുരതമായും കൽപ്പിക്കുന്ന വർണ്ണന യാണ് ഔവ്വയാരുടേത്. അത് നേരത്തെ പറഞ്ഞ ഹല്ലീസനൃത്തം(രാസം), കാളിയമർദ്ദനം, ഭൂദേവിയുമായി വിഷ്ണു(സൂര്യ)സംഭോഗം ഇവയെ കുറിക്കുന്നതുമാണ്.

പത്തുപ്പാട്ടിലെ നെടുനാൾവാടൈ (നക്കീരനാർ) മുല്ലൈരസമുള്ള കവിതയാണ്. യുദ്ധത്തിനുപോയ നായ കൻ വരുന്നതുകാത്തിരിക്കുന്ന നായികയുടെ കഥയാണതും. കാതലർ പിരിന്തോർ, തുണൈതുറന്തു (വിരഹം) മുതലായ വിശേഷണങ്ങൾ അവൾക്കുണ്ട്. തണുപ്പുകാലത്ത് വടക്കൻകാററ് വീശി...പെയ്യലിന്റെ (മഴ) വരവു കേട്ടു. ഏർഉടൈനിറൈ (കാളകളോടുചേർന്ന പശുക്കൂട്ടം),കോവലർ (ഗോപാലന്മാർ), മാലൈ(സന്ധ്യ), കാ നം (കാനനം,വനം) മുതലായ പദങ്ങളിലൂടെ നക്കീരനാർ മുല്ലൈനിലത്തിന്റെ രസം പൂർത്തിയാക്കുന്നു. ഒടുവി ൽ, അമ്മേ ,എന്റെ അസഹനീയമായ വേദന (വിരഹം) തീർത്താലും , അവൻ വിജയിച്ച് തന്റെ കടമ പൂർത്തിയാക്കട്ടെ, എന്ന പ്രാർത്ഥന വീരയോദ്ധാക്കളുടെ വിജയലക്ഷ്മിയായ കൊററവൈയോടാണ്.

പുകാറിലെ സ്വർണ്ണക്കച്ചവടക്കാരന് നപ്പൂതനാരുടെ മുല്ലൈപ്പാട്ട് പത്തുപ്പാട്ടിലുണ്ട്. നെടുനാൾവാടയുടെ ഒരനുകരണമാണെന്നുതോന്നിക്കാവുന്ന ഇത്, എഡി അഞ്ചാം നൂററാണ്ടില് രചിച്ചതാണെന്നാണ് കരു തുന്നത്. (zvelbil).ഓരോ വരിയിലും മുല്ലൈക്കരുക്കൾനിരത്തിയിട്ടുണ്ട്. കായ,കൊന്റൈ,കോടൽ, തൊന്റി, കാനം,വരകു(തിന),മാൻ,മാലൈ,മഴ, എന്നിവ. നായകൻ തന്റെ കുതിരയോട്,വേഗം വീട്ടിലെത്തിക്കാൻ, പറയുന്നു. കൊററവൈക്കുപകരം പ്രാര്ത്ഥന മായോനോടാണ്. തൊൽക്കാപ്പിയത്തിനുശേഷം അതിലെ വ്യാകരണനിയമങ്ങളെല്ലാം കൃത്യമായി ഉൾക്കൊള്ളിച്ച രചനയാണെന്ന് കരുതപ്പെടുന്നു. നക്കീരന്റെ ഒറി ജിനാലിററി ഇതിലില്ല എന്ന് വിരഹഭക്തി (പേജ് 164)പറയുന്നു. മധുരൈകണ്ണൻ കൂത്തനാരുടെ കാർനാ ർപ്പതുവിനെക്കുറിച്ച ഈ അഭിപ്രായം ജയദേവന്റെ കൃതിയെക്കുറിച്ചും പറയാവുന്നതാണ്.

മൂവുലകിലും വ്യാപിച്ചുകിടക്കുന്നവന്റെ ലക്ഷ്മിയെ പിടിച്ചകരങ്ങളിൽനിന്നാണ് (മേഘങ്ങളിലെ) മഴ ഭൂമിയിൽ വീഴുന്നതെന്നും ശംഖചക്രപാണിയാണ് ആ ദേവനെന്നും പറയുന്നു. പൊറിത്ത മാതാങ്കുതടക്കൈ എന്നതിലെ മാതാങ്കു ,മാതാ ,അങ്കു എന്നും മാ, താങ്കു എന്നും രണ്ടുവിധം പിരിച്ച് രണ്ട് അർത്ഥം ഉണ്ടാക്കാം. പേരെച്ചം അഥവാ പെയരെച്ചമായി പൊറിത്തു ഉപയോഗിക്കാം. നേലിയും ചങ്കു നിലാവിയ കൈ എന്ന പെരിയാൾവാ ർവാക്യത്തിലെന്നപോലെ വിഷ്ണുവിന്റെ അംഗലക്ഷണമായും പറയാം. ശംഖചക്രാദികളെ താങ്ങുന്ന കൈ, ലക്ഷ്മീലക്ഷണമുള്ള ശ്രീകരം, ലക്ഷ്മിയാൽതാങ്ങപ്പെട്ട അല്ലെങ്കില് പാണിഗ്രഹണം ചെയ്ത കൈ, എന്നൊ ക്കെ വരും അർത്ഥം. കവിത ഗാനരൂപത്തിൽപാടുന്ന സംഗീതസമ്പ്രദായത്തിലാണ്, മനോധർമ്മമുള്ളവ

ർക്ക് ഇങ്ങനെ അർത്ഥം വരുത്തി വാക്ക് ഉച്ചരിച്ച് ഫലിപ്പിക്കാനാവുക. മൂവുലകും അളക്കുന്ന വാമനരൂപവും നീരുവീഴ്ത്തി ദാനവും ബലിയും ഇവിടെ ഉൾക്കൊള്ളിക്കുന്നുണ്ട്. നീർ(മഴ) ഭൂമിക്കും ഇടയന്മാർക്കും ദാനമായി ഈശ്വരൻ തരികയാണ്.

വിവേകിയായ വയോവൃദ്ധ

താവലുള്ള പുരാതനഗ്രാമത്തിന്റെ പുറച്ചേരിയിൽ

മധുവ്രാതങ്ങൾ മൂളിമൂളി മധുരസംഗീതം ഉതിർക്കുന്നിടത്ത്

നെല്ലും കുഴലുള്ള മുല്ലയും താഴമ്പൂമൊട്ടും

തൊഴുകൈയോടെ തൂവി ആരാധിച്ച്

ഈശ്വരനിൽനിന്ന് മാനിനുവേണ്ടി

(നിമിത്തം) കാത്തുനിന്നു.

ഗോപാലിക

കന്നിനെ നീളംകുറഞ്ഞകയറാൽകെട്ടിയവനായി

അമ്മയെ കാത്തുകരയുന്നവനായി കണ്ട്

അവന്റെ വിറയാർന്നതോളില് കൈചേർത്തുതലോടി.

നിന്റെ അമ്മ ഇപ്പോൾവരും.

ഗോപാലന്മാരുടെകയ്യിലെ കോല്

വേദനയുള്ളതാണ്.

അതവളെ വേഗം വീട്ടിലെത്തിക്കും.

ഈ നല്ല വാക്കുകൾ(നിമിത്തം) അവൾകേട്ടു.

ഇത്തരം നിമിത്തങ്ങൾപലവട്ടം സത്യമായിട്ടുണ്ടെങ്കിലും

അത്,ഭർത്താവ് ദൌത്യം പൂർത്തിയാക്കി

വേഗം വരുമെന്ന് പറഞ്ഞെങ്കിലും ,

ശ്യാമളയായ സ്ത്രീ, ദുഖംകളയുക,

എന്ന ദൈവവചനമാണെങ്കിലും ,

അവൾ പ്രതീക്ഷ വിട്ട്,

മയ്യിട്ടമലർമിഴി കരഞ്ഞുചുവന്ന്

മുത്തുകൾവീഴ്ത്തി.

നെയ്തൽതിണയിലെ കടുത്ത ദുഖത്തിലേക്കോ, ഉന്മാദത്തിലേക്കോ എത്താതെ, മുല്ലൈത്തിണയിലെ ആന ന്ദമയമായ തന്മയതയിലേക്ക് അടുത്തവരികളിൽ ഭർത്താവിന്റെ തിരിച്ചുവരവ് വർണ്ണിക്കുന്നു. അത് സാധാ രണ ലൌകികത്തിലെ അവസ്ഥ. രാധയുടെ കാര്യത്തിൽ അവൾ കൃഷ്ണൻ തിരിച്ചു വരാതെയും നിത്യമായ മുല്ലൈ അവസ്ഥയിൽ,നിർവൃതിയിലാണ്. അത്,യോഗസാധന.

തമിഴ്സാഹിത്യത്തിൽമായോന്റെ സാന്നിദ്ധ്യം സജീവമാണ്. പരിപാടൽ (തിരുമാലിന്റെ ക്ഷേത്രങ്ങളെ കേ ന്ദ്രീകരിച്ച വൈഷ്ണവാരാധനയുടെ പൂർണ്ണരൂപം തരുന്ന ഗ്രന്ഥം) ഇതിനുദാഹരണമാണ്. കലിത്തൊകൈ യും, ചിലപ്പതികാരത്തിലെ ആയ്ച്ചിയർകുരവയും, അകനാനൂറിലെ അവസാനകാലത്തെ ഒരു കവിതയും ഇതിനുദാഹരണമാണ്. പാണ്ഡ്യസാമ്രാജ്യകാലത്തുണ്ടായവയാണ് ഈ കൃഷ്ണകവിതകൾ. കാഞ്ചീപുരത്ത് പല്ലവരാജവംശത്തിൻകീഴിലും ആഴ്വാർമാരുടെ ആദ്യകാലസംഘം പ്രചരിച്ചു. തമിഴ്നാട്ടിലെ കൃഷ്ണകഥയിൽ കാളപ്പോരും കുരവൈനൃത്തവും  കാട്ടുനാരകം (കുറുന്ത്) ഭേദിക്കൽ എന്ന കളിയും, കുടക്കൂത്തും പ്രസിദ്ധമാണ്. പിന്നൈയുടെ പ്രണയം തമിഴ് നാടിന്റെ കൃഷ്ണലീലയിൽ പ്രധാനമാണ്.

അരശു തുറൈന്തിരുന്ത (രാജ്യം പരിത്യജിച്ച) ചേരൽ(ചേരരാജവംശജൻ) ഇളങ്കോ (യുവരാജാവ്) അടി കൾ എഴുതിയതാണ് ചിലപ്പതികാരം. ഭഗവദ്പാദർ എന്നതിലെ പാദര് എന്നതിന്റെ തമിഴ് പ്രയോഗമായ അടിക ൾ ബഹുമാനസൂചകവും ദൈവീകവുമാണ്.ത്യാഗം ദൈവീകമാണ്. ഇന്ദ്രിയജയമുള്ളവനേ ലൌകികസുഖ ത്യാഗം സാധിക്കൂ. അതിനാൽ,ഇന്ദ്രിയജയം നേടി ത്യാഗം ചെയ്ത രാജകുമാരനെ ജിനനെന്നു വിളിക്കാം. അതൊരു പുതിയ മതമല്ല. ത്യാഗരാജനെന്നുപറഞ്ഞാലും ത്യാഗികളിൽവെച്ചു രാജാവെന്നാണ് അർത്ഥം. ഇളങ്കോഅടികളെ ശിവരൂപത്തിൽ ത്യാഗരാജനെന്നു പൂജിക്കുന്ന സ്ഥലമാണ് തിരുവാരൂര്. ഇതുപോലെ ത്യാഗിയായ ഹരിശ്ചന്ദ്രനെ ശിവരൂപത്തിലാരാധിക്കുന്ന ക്ഷേത്രം വരവൂരിൽചേരന്മാരുടെ തളിക്ഷേത്ര ത്തിനടുത്തുണ്ട്.

മരുതവും നെയ്തലും മാധവിയുടെ കഥയിലും പാലൈ ശാലിനിയുടെ വേട്ടുവവരിയിലും, കുറിഞ്ചി വഞ്ചിക്കാ ണ്ഡത്തിൽ കേരളത്തിലെ മലനിരകളിൽവെച്ച് കണ്ണകി കോവലനോടുചേരുമ്പോളും ഇളങ്കോവടികള് ഇണക്കിച്ചേർക്കുന്നു. പാണ്ഡ്യന്റെ കൊട്ടാരത്തിൽ പ്രഭാതത്തിൽ മുരജമടിക്കുമ്പോൾ,കൊട്ടാരത്തിലേക്ക് നെയ്യുകൊടുക്കേണ്ട ഊഴമാകയാൽ,മാതരി  എന്ന വൃദ്ധഗോപസ്ത്രീ, മകൾ അയ്യയോടൊത്ത് തൈരുകട യാനിരിക്കുന്നു. ദുശ്ശകുനങ്ങൾകാണുകയാല് ഗോപസ്ത്രീകള് (ആയ്ച്ചിയർ )കുരവൈക്കൂത്ത് ആടാനൊരു ങ്ങുന്നു. ചാട്ടുളിക്കണ്ണുളള പിന്നയും ബലരാമനുമൊത്ത് മായവൻ ഗോകുലത്തിലാടിയ ബാലചരിതമാണവ രാടുന്നത്. കണ്ണകി ആ നൃത്തം കണ്ടിരിക്കുന്നു. കറുത്ത കാളയുടെ ചീററം അടക്കുന്ന വീരനുളളതാണ് ഈ സുന്ദരി,മററ് ആർക്കുമല്ല എന്ന് സമ്മാനപ്രഖ്യാപനത്തോടെ നൃത്താരംഭമായി. 7 കാളകളും 7 മാലയിട്ട സുന്ദ രിമാരും തയ്യാറാവുന്നു. അവർക്ക് മാതരി പേരിടുന്നു. പടിഞ്ഞാറുനിന്ന് തുടങ്ങി കുരൽ,തുത്തം, കൈക്കിളൈ, ഉളൈ,ഇളി,വിളരി,താരം എന്ന് പെണ്കുട്ടികൾക്ക് പേരിട്ടു. കുരലെന്ന കുട്ടിയാണ് മാധവനെന്ന് കാണാം. .(ഷഡ്ജം).ഇളി (പഞ്ചമം) ബലരാമന്. തുത്തം പിന്നൈ. കൈക്കിളൈ വിശാഖ.

സ്വരശ്രുതിമണ്ഡലത്തിൽ ,




സ ഷഡ്ജം ,കുരൽ: കൃഷ്ണന് (പടിഞ്ഞാറ്)

രി ഋഷഭം തുത്തം – പിന്നൈ

ഗ ഗാന്ധാരം കൈക്കിളൈ –വിശാഖ

മ മദ്ധ്യമം ഉളൈ (ഉളരി) കിഴക്ക്.

പ ഇളി പഞ്ചമം ബലരാമൻ,

ധ ധൈവതം വിളരി

നി നിഷാദം താരം

7 പേരും സപ്തസ്വരങ്ങളാണ്. തുത്തവും വിശാഖയും ഉൾപ്പെടെ 5 പേർക്കും ഏതു സമയത്തും കൃഷ്ണ നോടോ , ബലരാമനോടോ ചേർന്നു തന്മയീഭവിക്കാം. തുത്തം കൃഷ്ണനോടുചേരുമ്പോൾ പരിശുദ്ധയായ രാധയാണ്. ദാവുജിയായ ബലരാമനോടുചേർന്നാലോ, കള്ളം ചെയ്യുന്ന സമർത്ഥയായ കൃഷ്ണനായിക യും. വിശാഖ പൂർവ്വജന്മത്തിലെ രാധയാണ്. അഥവാ രാധയുടെ ഇണയായ താരം. കൃഷ്ണന്റെ ഇടത്തും

വലത്തുമായിട്ടാണ് ഇവരുടെ സ്ഥാനം. താരം രാധയേക്കാൾ വികാരവതിയാണ്. കാളപ്പോര് അഭിനയി ക്കുന്ന കുട്ടികൾ, സപ്തസ്വരങ്ങൾ ഷഡ്ജപഞ്ചമങ്ങളോടുചേരുന്നതും അഭിനയിക്കുന്നു. ഗുരുവായൂരിലെ കൃഷ്ണാട്ടത്തിന്, സപ്തസ്വരലയനത്തിന് കൃഷ്ണൻ ഗോപിമാരോടൊപ്പം മുല്ലപ്പൂ ചുററലെന്നാണ് പറയുക. മുല്ലത്തിണയുടെ ബാക്കിപത്രം. ഷഡ്ജത്തിന് (1) വാദിയായി (6)വിളരിയും സംവാദിയായി (2)ഉത്തവും, നിൽക്കുന്നു. 1, 6 എന്നിവ മന്ദ്രകോമളവും 2 തീവ്രവും 5 സമം ശുദ്ധവുമാണ്. കുരവക്കൂത്തു തുടങ്ങുമ്പോള ത്തെ സ്വരസ്ഥാനം വെച്ച് ആദ്യരാഗം ഹരികാംബോജിയാവണം.(D2R2). D2 R3 ആയാൽ രാഗം മാറി. കുരലിന് ഇളിയോടുള്ള $5^{TH}$ HARMONIC CHORD ന്റെ പേരാണ് കിള. ബലരാമനിൽനിന്ന് തുടങ്ങിയാ ൽ(പഞ്ചമം) ഇത് ഉത്തമാവും. കൃഷ്ണനിൽനിന്നുതുടങ്ങിയാല് ബലരാമനും.

കർക്കിടകക്കയ്യുകോർത്ത് വട്ടത്തില്,ചെന്നിലൈ എന്ന കരണത്തിൽനിന്ന് കുരല് കിളയോട് നമുക്ക് മുല്ലൈപ്പാട്ടുപാടുക എന്നു ചോദിക്കുന്നു. മുററത്തെ കാട്ടുനാരകം (കുരുന്ത്)ഭേദിച്ചവനുവേണ്ടി എന്നുപറ ഞ്ഞ് പിന്നൈയുടെ പാട്ടുപാടാൻ അവള് (ബലരാമവേഷധാരി) തുടങ്ങി. കൊന്റൈക്കുഴലിൽ ധേനുക കഥയും ,ആമ്പൽക്കുഴലില് പാലാഴിമഥനവും ,മുല്ലക്കുഴലിൽ പകൽവേളയില് വീട്ടിനുപിന്നിലെ കാട്ടില് കുരുന്തിനെ ഭേദിക്കാൻ അവന് പാടിയതും, തൊളുനൈതീരത്ത് കൃഷ്ണവർണ്ണന് നപ്പിന്നൈയോടൊത്ത് ആടിയതും, ഗോപികാവസ്ത്രാപഹരണവും,നപ്പിന്നൈ കൃഷ്ണഹൃദയം അപഹരിച്ചതും, അവൾ വളയഴിയും വിധം വിരഹംകൊണ്ടുമെലിഞ്ഞതും, അവളുടെ ലജ്ജയും, കൃഷ്ണന് അവളെ കണ്ടിട്ടുണ്ടായ പരമാനന്ദാ നുഭവവും എല്ലാം ഗാനത്തിൽ പരാമർശിക്കുന്നു.നാരദനാണ് നൃത്തത്തിന് യാഴ് മീട്ടുന്നത്.

ചാണകപ്പൊടിപാറുന്ന ഗോകുലാങ്കണത്തിലെ ഗോപീനൃത്തത്തെ പ്രകീർത്തിക്കുന്നു. കൈവളയുംകാ ൽത്തളയും താളം പിടിക്കെ യശോദയെ വാഴ്ത്തിയാണ് നൃത്തം. അവസാനിക്കുന്നത് കൃഷ്ണനേയും കൃഷ്ണ വംശജനായ പാണ്ഡ്യനേയും പ്രകീർത്തിച്ചും. പിന്നൈയുടെ കൂടെ നാരദൻ വൈദികി(മാർഗ്ഗി)യായും പിന്നൈയും മായവനും നൃത്തം വെക്കുമ്പോൾ കുയിലുവർമാതൃകയിലുമാണ്( ഉപകരണസംഗീതം മാത്രം) യാഴ് വായിക്കുന്നത്. വായ്പ്പാട്ടും ഉപകരണസംഗീതവും തമ്മിലുള്ള ശ്രുതിവ്യത്യാസം അടക്കം കവിക്കറി യാമെന്ന് ഇത് കാണിക്കുന്നു. കുരവൈക്കുശേഷം മാതരി വൈകൈയിൽമുങ്ങിക്കുളിച്ച് നെടുമാലിന് പൂക്ക ളും ചന്ദനവും ധൂപദീപങ്ങളും, മാലയും പട്ടും സമർപ്പിച്ച് തൊഴുന്നു. അകത്തിണൈസമ്പ്രദായത്തിലുള്ള മുല്ലൈപ്പാട്ടാണ് ആയ്ച്ചിയർകുരവൈ. (മുല്ലൈത്തിണൈപ്പാട്ട്). കുരവൈയും രാസലീലയും ഹല്ലീസകവും ഒന്നോ ഒന്നിന്റെ വകഭേദങ്ങളോ ആണെന്ന് പ്രത്യേകം ശ്രദ്ധിക്കുക. ഒരു ജനതയുടെ മുഴുവനും ചരിത്രമാ ണ് കൃഷ്ണലീലയായി ആടപ്പെടുന്നത്.

സത്യയും സത്യഭാമയും പിന്നൈയും ഒന്നാണെന്നു കാണിക്കുന്ന പരാമർശം കൂടിയുണ്ട് ആയ്ച്ചിയർകുര വൈയിൽ.അയോദ്ധ്യയിലെ സത്യയേയും ദക്ഷിണേന്ത്യയിലെ പിന്നൈയേയും കൃഷ്ണൻവിവാഹം കഴിക്കു ന്നത് ഏഴുകാളകളെ അടക്കിയിട്ടാണ്. എന്നാൽ,ഇന്നത്തെ അയോദ്ധ്യയിൽഅങ്ങനെയൊരു ചടങ്ങ് ഇല്ല. തമിഴ്നാട്ടിൽ കാളപ്പോര് ഇന്നും ഉണ്ട്. യശോദയുടെ സഹോദരപുത്രിയായ പിന്നൈ കൃഷ്ണന്റെ മുറ പ്പെണ്ണും ആയ്കുലത്തിരുവിളക്കുമാണ്. സത്യഭാമയും ആയ് വംശജയാണ്. ബാണാസുരനെ അടക്കാൻകൃ ഷ്ണൻപോകുമ്പോള് കൂടെയുണ്ടായിരുന്നത് സത്യഭാമയാണ്. അവളും പിന്നൈയെപ്പോലെ ഭൂമിദേവിയുടെ അവതാരവുമാണ്. കന്നിനെ കൊല്ലലും, വിലാപ്പഴം വീഴ്ത്തിയ അരിഷ്ടവധവും കഴിഞ്ഞ് ബാണവിജയ ത്തിനു ശേഷം കൃഷ്ണനാടിയ കുടൈക്കൂത്ത് ആയ്ച്ചിയർതമിഴകത്ത് വിശേഷമായിആടുന്നു. (വാണൻ പേർഊർമരുകിടൈനടന്തു നിലം അതുന്തോൻആടിയകുടമും )ബാണന്റെ രാജവീഥിയിലാടിയ നൃത്ത ത്തിൽകൂടെആടിയത് സത്യഭാമയാണ്. കുടമെന്നവാക്കിന് പടിഞ്ഞാറ് എന്നും അർത്ഥമുണ്ട്. പടി

ഞ്ഞാറെ കടൽത്തീരത്ത് കുടം (ഘടം) എന്ന് പേരുള്ള കുടനാട് കേരളമാണ്. ഇവിടെയാണ് ബാണാസുരമല ഉള്ളതും. കൂർഗ്ഗിലെ കുടകർക്കിടയിലും കുരവൈനൃത്തം പ്രചാരത്തിലുണ്ടായിരുന്നു. തൈർക്കുടവും പാൽക്കുടവും ചുമന്ന് ഗോപികളാടുന്ന നൃത്തവുമാണത്.

വെങ്കടനാഥന്റെ ഗോപാലവിംശതിയിൽ,

ആവിർഭാവത്വാ ...കുഞ്ചിതൈകചരണം നിഭൃതാന്യപാദം

ദധ്നാനിമന്ത മുഖരേണ നിബദ്ധതാളം നവനീതനാട്യം

എന്നു പറയുന്നത് വെണ്ണക്കുടം ചുമന്ന നവനീതനാട്യം എന്നാണ്. യശോദ തൈരുകടയുന്ന മന്ഥനത്തിന്റെ താളത്തിനൊപ്പിച്ച് ഉണ്ണി ഒരു കാൽനിലത്തുറപ്പിച്ച് മറുകാല് വളച്ചുചലിപ്പിച്ച്, യശോദയുടെ ശ്രദ്ധ ആകർഷിച്ചുവശീകരിച്ച്, അവളിൽനിന്ന് (വൃദ്ധഗോപിക) വെണ്ണവാങ്ങിത്തിന്ന നൃത്തം. അതേനൃത്തമാണ് ഗോപികളേയും മററുജനങ്ങളേയും ആകർഷിക്കാനായി അവനാടിയ നൃത്തം. അവന്റെ വിജയനൃത്തവും മന്ഥനനൃത്തവും രാസനൃത്തവും മർദ്ദനനൃത്തവുമെല്ലാം നവനീതനൃത്തം. നവനീതനാട്യം.

## കലിത്തൊകൈ

150 ഗീതങ്ങളുടെ സമാഹാരമായ കലിത്തൊകൈ മധുരയിൽ രചിക്കപ്പെട്ടു. മായോനെക്കുറിച്ച് അതിൽ 16 തവണ പരാമർശിക്കുന്നു. അരുംചോളൻ നല്ലുരുത്തിരന് മുല്ലൈ ( ചോളനായ നല്ല രുദ്രൻ രചിച്ച മുല്ലൈ)ആണ് കൃഷ്ണസംബന്ധിയും പാണ്ഡ്യരാജാവിനെ പ്രകീർത്തിക്കുന്നതുമായ ചിലഗാനങ്ങളുടെ കർത്താവ്. കുവലയാപീഠവധവും പ്രദ്യുമ്നപരാമർശവുമെല്ലാം ഉണ്ട്. അരുംപൊരുൾമരപിൻ മാൽ,യാൾ കേളാക്കിടന്താൻ പോല് പെരുംകടല് ( യോഗനിദ്രയിൽ ശയിച്ച് യാഴ് നാദം ശ്രവിക്കുന്ന നാദലയയോഗിയെ അറിയാനോ അളക്കാനോ ആവാത്ത തത്വമായ മഹാവിഷ്ണുവെപ്പോലെ കിടക്കുന്ന മഹാസമുദ്രം) എന്ന വാക്കുകൾ സുന്ദരവും അർത്ഥവത്തുമാണ്.

കലിത്തൊകൈയിൽ ഏറുകോല് അഥവാ ഏറുതലവു എന്നറിയപ്പെടുന്ന കാളപ്പോരിനുശേഷം കുരവൈയാടുന്നു എന്ന സവിശേഷത കാണാം. ഇവിടത്തെ കാളപ്പോര് സ്പെയിനിലെ കാളപ്പോരു പോലല്ല. ഒരു സ്വയംവരത്തിനു നിശ്ചയിച്ച നിബന്ധനയാണ്.തോഡർക്കിടയില് പോത്തിൻപുറത്തുകയറി സവാരി ചെയ്യാനും അടക്കിനിയന്ത്രിക്കാനും ഒരുകുട്ടി പഠിച്ചാൽ,ആ പോത്തിന്റെ ഉടമസ്ഥന്റെ മകളും അവന്റെ സ്വന്തമായി. കലിത്തൊകൈയിലെ യാദവപ്പെൺകുട്ടി ,കാളയുടെ കൊമ്പിനെ ഭയക്കുന്നവനെ ഒരിക്കലും ഭർത്താവായി സ്വീകരിക്കാത്ത വീരത്തരുണിയാണ്.സത്യഭാമയെപ്പോലെ ധീര. നർത്തകിയും പാട്ടുകാരിയും പ്രേമവതിയും വിവേകശാലിനിയുമായ വീരത്തരുണി. സർവ്വദാ കൃഷ്ണന് അനുരൂപയായ കൃഷ്ണ. കണ്ണന് കണ്ണമ്മ, ആയ്ക്ക് ആയ്ച്ചി. സത്യസങ്കൽപ്പന് സത്യഭാമ. അവിടെ വീരന്റെ വിജയാഘോഷത്തിലും സ്വയംവരത്തിലുമാണ് കുരവൈയും കുടക്കൂത്തും ആടുന്നത്. ദുർന്നിമിത്തം കണ്ടു ഭയന്ന് അത് ഒഴിവാക്കാനല്ല.

മധുരൈ മരുതനിളനാകനാരുടെ അകനാനൂറിലെ കവിതക്ക് പാലൈ എന്ന് പേരെങ്കിലും ഭാവം മുല്ലയാണ് (കവിത 59).പരിപാടലിനുശേഷമാണ് ഈകവിയുടെ കാലം. പാമ്പിൻഫണം പോലുള്ള പൊൻനി

റമുള്ള അൽകുൽ(നിതംബം)ഭാഗത്ത് ഋതുമതിയായ കാമിനിയെ കമിതാക്കള് തഴൈയുടൈ (ഇലകൊണ്ടു വസ്ത്രം)ചാർത്തിക്കുന്നത് ആദ്യമായി മനുഷ്യവർഗ്ഗം ഇലകൊണ്ടുവസ്ത്രം ധരിച്ചതിന്റെ ഓർമ്മക്കുറിപ്പാണ്. ഇളനാകനാരുടെ കവിതയുടെ അവസാനം--മരത്തെ ചവിട്ടിപ്പൊളിച്ച് അതിന്റെ തണുത്തഇലകളാൽ ഗോപികമാർക്ക് വസ്ത്രം ഉണ്ടാക്കിക്കൊടുത്ത , തൊളുനൈനദിയുടെ വിശാലമായ മണൽതിട്ടില് ജലസമൃദ്ധിയിൽനീരാടിയ മാലിപോലെ എന്നു പറയുന്നു.യമുനയുടെ മണൽതിട്ടിനും ഗോപീനിതംബത്തിനും അഭേദം. കാനനനാരകം താഴെവീഴ്ത്തി എന്ന ആയ്ച്ചിർകുരവൈയിലെ പരാമർശം എന്തിനെന്ന് അകനാനൂറിലെ ഈവരി കാണിക്കുന്നു. ഒരിക്കലൊരു പെൺകുട്ടി ഒരു പുരുഷന് കൊടുത്ത തഴൈയുടൈ ധരിച്ചാൽ അവളവന്റേതായി. വസ്ത്രാപഹരണം പുതിയൊരു വസ്ത്രം (പുടവ) കൊടുക്കലുമാണ്. ഇതെല്ലാം തമിഴകത്തെ ദാക്ഷിണാത്യൻ ദ്രാവിഡരുടെ ചടങ്ങാണെന്നത് സവിശേഷശ്രദ്ധയർഹിക്കുന്നു. കൃഷ്ണന്റെ ദ്രാവിഡപാരമ്പര്യം ശ്രദ്ധേയമാണ്.

കദംബ(കുരുന്തു)വൃക്ഷത്തിലെ ഇരുപ്പും വസ്ത്രം ഇട്ടുകൊടുക്കലും പുടവകൊടുക്കലിന് തുല്യമാണ്. പക്ഷേ അപ്പോളല്ല,രാസനൃത്തം ചെയ്യുന്നത്.ശരത്ക്കാലപൊർണ്ണമിയിലാണ് രാസലീല.ഉത്തരേന്ത്യയിലും ഈ കഥ പറയുന്നുണ്ടെങ്കിലും അതിന്റെ മൂലം (ഉത്ഭവം) തെക്കെ ഇന്ത്യയിലാണ്.

## പരിപാടലിലെ തിരുമാല്

ഏതാണ്ട് സമകാലീനമായ പരിപാടലിൽ വിഷ്ണുവിന്റെ ക്ഷേത്രാരാധനയും നാം കാണുന്നു. മധുരയിലാണ് വിഗ്രഹരൂപത്തിലെങ്കിലും ഇന്ദ്രിയാതീതവുമായ വൈഷ്ണവാരാധനാസൂചകമായ ഈ ഗ്രന്ഥം രചിക്കപ്പെട്ടത്. 22 പാട്ടുകളുണ്ടിതിൽ. വൈകൈനദിയോടുബന്ധപ്പെട്ട പ്രേമഗീതങ്ങൾ, ചെവ്വേൾഗീതങ്ങള്, തിരുമാൽഗീതങ്ങളെന്ന് മൂന്നുവിധം. ആദ്യം 70 ഗീതങ്ങളുണ്ടായിരുന്നതില് ഇപ്പോള് 22 മാത്രമേ ലഭ്യമായുള്ളു. എഡി 5-6 നൂററാണ്ടാണ് കാലം. അലഞ്ഞുതിരിഞ്ഞുനടക്കാത്ത,ഒരിടത്തിരിക്കുന്ന അചഞ്ചലമായ വിഷ്ണു ശക്തിയെ ഇന്തിരൻകുന്റം, മാലിരും കുന്റം,കുന്റത്താൻ,തിരുവിർച്ചോലൈയോടു തൊടർമൊഴി മാലിരുക്കും കുന്റം മുതലായ പദങ്ങളിൽ പ്രകാശിപ്പിക്കുന്നു. തിരുമാലിരും ചോലൈ അഥവാ കുന്റം കുന്നിൻമുകളിലെ ക്ഷേത്രാരാധനയെ സൂചിപ്പിക്കുന്നു. ക്ഷേത്രങ്ങൾക്കു സമർപ്പിക്കപ്പെട്ട കവിതയും ഇക്കാലത്ത് പ്രചാരത്തിലായി. ചിലപ്പതികാരകാലത്തുതന്നെ അവയുണ്ട്. പ്രബന്ധങ്ങളിലും തിരുമുറയിലും അങ്ങനെയാണ്. രാജാക്കന്മാരെന്ന വ്യക്തികളിൽനിന്ന് , കവികളുടെ ശ്രദ്ധ സാംസ്കാരികമായ പൊതുസ്ഥാപനങ്ങളിലേക്കും പൊതുജനഹിതത്തിലേക്കും തിരിഞ്ഞുകഴിഞ്ഞിരുന്നു.

നാവൽഅന്തണര് അരുമറൈപ്പൊരുളേ (വേദം)

വിറൻമികുവിലിച്ചിര് അന്തണർകാക്കും അറം (ബ്രാഹ്മണരുടെ ധർമ്മശാസ്ത്രം)

പുകലിയന്തിശൈ മറൈ (സംഗീതവേദം)

പൂവിനോട്പിറന്തോ നാവിനുട്പിറന്ത ( പൂവിൽജനിച്ച ബ്രഹ്മാവിന്റെ നാവില് ജനിച്ച വേദവാക്ക്)

നാന്മറൈക്കേൾവി നവി്ൽക്കുറല് (നാലുവേദശ്രുതികളും നാവിലുണർന്ന നാദം)

മുതലായി വേദ,ധർമ്മ,നാദ,സംഗീത,സർഗ്ഗപരവും ആദിവായ്മൊഴി വരമൊഴികൾക്കുകാരണവുമായ തത്വത്തെക്കുറിച്ച പരാമർശങ്ങളുണ്ട്. രാജകൊട്ടാരങ്ങളിലെ വിടന്മാരായ കവികളുടെ കാമശാസ്ത്രാധിക്യ

മുളള കവിതകളല്ല, പാണ്ഡിത്യവുമല്ല, ഭക്തി,നാദം,സംഗീതം,നൃത്തം ,വേദം,ധർമ്മം ഇവക്ക് പ്രാധാന്യം കൊടുക്കുന്ന കവിതകളാണ് കാണുക. കൊട്ടാരമുററത്തുനിന്ന് അമ്പലമുററത്തേക്കുളള ചുവടുമാററം പ്രകടമാണ്,കലാരൂപങ്ങളിൽ.കലിത്തൊകൈയിലെ കാമത്തിൽനിന്ന് പരിപാടലിലെ വേദസംഗീതത്തിലേക്കുളള ചുവടുമാററം സംസ്കാരനവോത്ഥാനത്തിന്റെ ഒരു സുപ്രധാനമുഹൂർത്തമായി കണക്കാക്കാം. കാവ്യ, സംഗീതസൌന്ദര്യത്തോടൊപ്പം ഭക്തിയുടെ വൈകാരികസൌന്ദര്യവും വൈദികധർമ്മത്തിന്റെ ശ്രുതിലയവും ചേർന്നപ്പോള് സാമൂഹികമായി ഒരു വിപ്ലവമുണ്ടായി. ഇളങ്കോവടികളെപ്പോലുളളവർ തുടങ്ങിവെച്ച നവോത്ഥാനത്തിന്റെ പരിണാമമായിരുന്നു അത്. മനസ്സിനോ വാക്കിനോ ഇന്ദ്രിയങ്ങൾക്കോ എത്താനാവാത്ത ഒന്നിന് ,മനുഷ്യരിലും ജൈവവസ്തുക്കളിലും മാത്രമല്ല,അജൈവവസ്തുക്കളിലും ഇരിക്കാനാവും.എങ്ങും നിറഞ്ഞതിന് ക്ഷേത്രത്തിൽ ഒരിടത്തിരിക്കാനുമാവും. വൈദികമായ ഈ അദ്വൈതജ്ഞാനം വൈഷ്ണവപ്രസ്ഥാനങ്ങളിലൂടെ പൊതുജനമദ്ധ്യത്തിലെത്തിച്ചു, ഈ നവോത്ഥാനം. ഇതാണ് ക്ഷേത്രാരാധനക്ക് അയിത്തം കൽപ്പിക്കാതെത്തന്നെ , ദ്വൈതത്തെ അദ്വൈതവുമായിണക്കിയ ഭാരതത്തിന്റെ തത്വചിന്ത. അദ്വൈതജ്ഞാനമാണ് ക്ഷേത്രാരാധനയിലേക്കുനയിക്കുന്നതുതന്നെ.

## ആഴ്വാർ

12 ആഴ്വാർമാരുടെ കൃതികളെ പത്താം നൂററാണ്ടില് നാഥമുനി നാലായിരം ദിവ്യപ്രബന്ധമെന്ന പേരില് ക്രോഡീകരിച്ചു. നമ്മാൾവാരുടെ പ്രയോഗങ്ങളില് പലതും ഇന്നത്തെ തമിഴിലില്ലാത്തതും, മലയാളത്തോടു സാദൃശ്യമുളളതുമാണ്.

| | |
|---|---|
| കിന്റു | കിന്റാൻ |
| തുളവി,തുലവാ | തുളായ് |
| തുളവം | തുളവു |
| മെല്ലെ | മെല്ല |
| കപ്പം | കമ്പം |
| മുളഞ്ചു | മുളൈഞ്ചു |
| ചിററംചിറു | ചിന്നംചിറു |

ആഴ്വാർമാരുടെ ചരിതം ആദ്യമായി പ്രകീർത്തിക്കപ്പെടുന്നത് പന്ത്രണ്ടാം നൂററാണ്ടിലെ ഗരുഡവാഹനന്റെ ദിവ്യസൂരിചരിതം മഹാകാവ്യത്തിലാണ്. പിന്നീട് ചെങ്കലൈ (6000)ഗുരുപരമ്പരാപ്രഭാവം, ചെറിയ തിരുമുടിയടവ്, വടകലൈ( 12000 , 3000)ഗുരുപരമ്പരാപ്രഭാവം, തെങ്കലൈ പ്രപന്നാമൃതം (പത്തൊമ്പതാം നൂററാണ്ട്),വെങ്കടനാഥന്റെ പ്രബന്ധസാരം ,മണവാളമുനിയുടെ ഉപദേശരത്നമാല എന്നിവ വന്നു. രാമാനുജന്റെ കാലത്ത് ആൾവാർകൃതികൾക്കു ഭാഷ്യങ്ങൾവരാൻതുടങ്ങി. (ആറായിരപ്പടി) പടി തമിഴിൽ ഗ്രന്ഥമെന്നതിന് പറയുന്നതാണ്.32 അക്ഷരമുളള ഗദ്യം,അഥവാ ശ്ലോകം വീതം എത്ര ആയിരം കോപ്പികൾ (ഏടുകൾ) എഴുതി എന്നുനോക്കിയാണ് ഈ പേരുനിർണ്ണയം. അതനുസരിച്ചാണ് കോപ്പി എഴുതിയ വ്യക്തിക്ക് പടിയളവ് (ശമ്പളം,കൂലി). നമ്മാഴ്വാരുടെ തിരുവായ്മൊഴിക്കുളള ഏററവും പഴയ ഭാഷ്യം

മഹാഭാരതത്തോളം വലുപ്പമുള്ളതാണ്.( 6000, 9000,24000,36000 ഏട് 12000 കൂടി കൂട്ടി 87000 ഗ്രന്ഥം. ഏടിനോട് അരുമ്പടവുറൈ കൂട്ടി ഒരു 50000 കൂടിയാവും). ഭാഷ്യങ്ങൾ വിശിഷ്ടാദ്വൈതസിദ്ധാന്തപ്രകാരം രചിക്കപ്പെട്ടവയാണ്. യമുനാചാര്യനിലാരംഭിച്ച് ,വേങ്കടനാഥന്റെ കാലത്ത് ഏററവും ഉയർന്ന നിലയിലെത്തിയ സ്തോത്രസാഹിത്യവും ആഴ്വാർമാരുടെ പ്രചോദനഫലമായുണ്ടായതാണ്. പ്രബന്ധങ്ങളിൽ പലതും ഇന്നുവരെ ഇന്ത്യയിലെഴുതപ്പെട്ട കൃഷ്ണഭക്തികവിതകളിൽ ഏററവും മികച്ചവയാണ്. നാലായിരം ദിവ്യപ്രബന്ധത്തിന് 4 ഭാഗമുണ്ട്.

**1 മുതലായിരം.**

1. പെരിയാഴ്വാർ തിരുമൊഴി
2. ആണ്ടാൾ തിരുപ്പാവൈ
3. ആണ്ടാൾ നാച്ചിയാർതിരുമൊഴി
4. കുലശേഖരൻ പെരുമാൾതിരുമൊഴി
5. തിരുമാലിശൈ തിരുച്ചന്തവിരുത്തം
6. തൊണ്ടരടിപ്പൊടി തിരുമാലൈ
7. തൊണ്ടരടിപ്പൊടി തിരുപ്പള്ളിയെഴുച്ചി
8. തിരുപ്പാൻ അമലന് ആത്പ്പിരാന്
9. മധുരൈക്കവി കന്നിനുൽച്ചിട്ടത്താമ്പു

**2.പെരിയ തിരുമൊഴി**

10. തിരുമങ്കൈ ആഴ്വാർ പെരിയ തിരുമൊഴി

11. തിരുമങ്കൈ ആഴ്വാര് തിരുക്കുറുന്താണ്ടകം

12. തിരുമങ്കൈ ആഴ്വാര് തിരുനെടുന്താണ്ടകം

**3.ഇയർപാ**

13. പൊയ്കൈ ആദ്യത്തെ തിരുവന്താദി

14.പൂതത്ത് രണ്ടാമത്തെ തിരുവന്താദി

15.പേയ് മൂന്നാമത്തെ തിരുവന്താദി

16.തിരുമാലിനൈ നാന്മുഖൻ തിരുവന്താദി

17.നമ്മാഴ്വാർ തിരുവിരുത്തം

18. നമ്മാഴ്വാർ തിരുവാശിരിയം

19. നമ്മാഴ്വാർ പെരിയതിരുവന്താദി

20.തിരുമങ്കൈ തിരുവെളുക്കൊററിരുക്കൈ

21. തിരുമങ്കൈ ചെറിയ തിരുമടൽ

22. തിരുമങ്കൈ പെരിയ തിരുമടൽ

**4.നമ്മാഴ്വാർതിരുമൊഴി**

ആകെ നാലായിരം

**5 അനുബന്ധമായി രങ്കാത്ത് അമുതൻആഴ്വാര് രാമാനുജനൂററന്താദി**

12-13 എഡിയിലെ 108

അതും ചേർത്ത് 4108

നൂൺനുലത്താമരൈമേൽ പാർ പട്ടിരുന്താർ മനമും ഇതംആകക്കൊണ്ടാൻ കോപാലകനെന്റ് ഹൃദയ ത്താമരയിൽ, മനസ്സിൽ ഗോപാലകനെ ഇരുത്തുന്നധ്യാനയോഗം പ്രാധാന്യമെട്ടുത്തു. വാത്സല്യം,സഖ്യം, ശാരീരികമായ വേഴ്ച്ചകൾക്കതീതമായ ആത്മീയഭാവം എന്നിവ കൂടുതല് പ്രാധാന്യമുള്ളതാണെന്ന തിരി ച്ചറിവു വന്നു. ആഴ്വാർകൃതികളിൽകാളപ്പോരോ അതിരുകടന്ന ഇന്ദ്രിയാസക്തിയോ ഇല്ല. മധുരഭക്തിയും ആത്മനിവേദനവും തന്മയീഭാവവും ഉണ്ടുതാനും

കുടങ്കളെടുത്ത് ഏറൈററുക്കൂട്ടാടവല്ല എൻ കോവേ (യശോദ കൃഷ്ണനോടുപറയുന്നത്)

ഇതന്തി ഹിരണിയൻ നെഞ്ചൈ യിരുപിളൈയാക (നൃസിംഹം)

മുൻകിന്റായ് കുടനൈക്കിടന്ത എൻകോവേ (കുടക്കൂത്ത്)

കുരുക്കത്തിപ്പൂച്ചൂട വാരായ് (മുല്ലൈത്തിണൈ)

ര.ട എന്നിവയിൽഅനുപ്രാസം, യ് അന്ത്യപ്രാസം, കു ആദിപ്രാസം, താളഗീതരാഗങ്ങൾ, വീരവാത്സല്യഭാവങ്ങൾ, മാലചൂടലിലെ ശൃംഗാരം എല്ലാം കാണാം.

## അന്താദികളിൽവരുന്ന വിഷ്ണുപരാമർശം

| | ആകെ | 1st | 2nd | 3rd | 4th |
|---|---|---|---|---|---|
| **ആലിലകൃഷ്ണൻ,പാലാഴിമഥനം ഗജേന്ദ്രമോക്ഷം** | 73 | 19 | 15 | 24 | 15 |
| **അവതാരങ്ങൾ** | 255 | 81 | 55 | 79 | 40 |
| **മത്സ്യം** | 1 | | | | 1 |
| **കൂർമ്മം** | 2 | | | 1 | 1 |
| **വരാഹം** | 14 | 7 | 3 | 2 | 2 |
| **രാമൻ** | 20 | 5 | 7 | 2 | 6 |

| | | | | | |
|---|---|---|---|---|---|
| നൃസിംഹം | 23 | 9 | 5 | 5 | 4 |
| വാമനൻ | 66 | 16 | 19 | 23 | 8 |
| മേൽപറഞ്ഞ 6 അവതാരവും കൂടി | 126 | 37 | 34 | 33 | 22 |
| കൃഷ്ണൻമാത്രം<br>വ്രജത്തിലെ ബാല്യം<br>രാസം ,ഗോപീലീല<br>മഹാഭാരതകഥ | 129<br>94<br>20<br>15 | 44<br>35<br>7<br>2 | 21<br>17<br>3<br>1 | 46<br>34<br>7<br>5 | 18<br>8<br>3<br>7 |
| % കൃഷ്ണന്<br>അവതാരം<br>Erotic Krishna<br>Erotic Avathara | 50 | <br>54<br>16<br>8.7 | <br>38<br>14<br>5.5 | <br>58<br>15<br>9 | <br>45<br>17<br>7.5 |
| വിഷ്ണു | 22 | | | | |

അൻപേ തകലീയആർവ്വമേ നെയ്യാക

ഇൻപുറുകു ചിന്തയിതു തിരിയാനാനച്ചുടര്

വിളക്കേററിനേൻ നാരണർക്കു

നാരായണനുവിളക്കു വെക്കുന്നിടത്ത് നരന്മാർക്കും വരാം. അത് യുദ്ധത്തിൽ അടിമകളായി പിടിക്കപ്പെട്ട സ്ത്രീകൾക്ക് ഒരനുഗ്രഹമായി മാറി, സമാധാനമരുളുന്നു. തങ്ങളുടെ പ്രിയപ്പെട്ടവയെയെല്ലാം നശിപ്പിച്ചവർക്കുവേണ്ടി വിളക്കേറ്റുന്നതും ആടുന്നതും രസമുള്ള കാര്യമല്ല.പക്ഷേ നാരായണനുവേണ്ടി അതെവിടെയും ചെയ്യാം. .ആ ചിന്ത സമാധാനമരുളുന്നു.

വായ് അവനെയല്ലാത് വാഴ്ത്താത്

കൈ അവനെയല്ലാത് താൻതൊടാ

ഇരുവോട്ടുപേരല്ലാൽകാണാകൺകള്

കേളാ ചെവി

എന്നും

അവൻ പേർ ഓതുവതേ  നാവിനാൽ ഓത്ത്  എന്നും ഭക്തിയോഗം പൂർണ്ണമാണ്. ഉള്ളത്തിന് ഉള്ളേ ഉള്ളാൻ വെങ്കടത്താനെന്ന് ധ്യാനയോഗം മാനസസാക്ഷാത്കാരത്തിന്റെ പ്രാധാന്യമറിഞ്ഞു.

മൊട്ടനവേ നിന്റാൻഇരുന്താൻകിടന്താൻഎന് നെഞ്ചാത്തു

പൊന്റാമൈ മായൻപുകുന്തു

(എന്റെഹൃദയത്തിൽകടന്ന വിഷ്ണു അവിടെ നിൽക്കുകയും ഇരിക്കുകയും യോഗനിദ്രയിൽകിടക്കുകയും ചെയ്യുന്നു)

പൊന്മേനികണ്ടേൻ ഇന്റ്ട ഇന്റേ കഴൽകണ്ടേന്

ഉന്നൈമരുക്കണ്ടുകൊണ്ടേൻമനം (മനസ്സിൽ യോഗദർശനം)

കാണ്,കാണ് എന വിരുമ്പും കൺകള്

പൂൺതാര് അകലത്താന് പൊന്മേനി

പാൺ കട്ടൊലിൽപാടി

ചെമ്പൊർക്കാലാ..തൊളുതും കൈ

ദർശനം,ആലിംഗനം,പൺ (കീർത്തനം)പാടി സ്തുതിക്കൽ, പാദസ്പർശം,തൊഴുകൈ ഇവയല്ലാതെ ലൈംഗികമായ ശാരീരികകാമമില്ല,വൈകാരികമായ പരമപ്രേമമുണ്ടുതാനും. ആഗമത്തിലെ യോഗപാദവും ചര്യാപാദവും (ക്രിയാപാദം) ഇതിലുണ്ട്. ഏററവും പഴയ വൈഖാനസസൂത്രം സാമവേദഋഷിപ്രോക്തമാണ്. ഇതിന് എഡി നാലാം നൂററാണ്ടിൽതന്നെ ഒരു രചന (എഴുതപ്പെട്ട മാനുസ്ക്രിപ്ററ്) വന്നിട്ടുമുണ്ട്. അതിനാൽ ഈ പരമപ്രേമഭക്തി കാണുമ്പോൾ അത്ഭുതത്തിനവകാശമില്ല.

## നമ്മാഴ്വാർ(ചടഗോപൻ)

നമ്മാഴ്വാര് ഒരു കൊച്ചുപെൺകുട്ടിയുടെ ഭാഷയിലും ഭാവത്തിലുമാണ് അന്തര്യാമിയും,എങ്ങും നിറഞ്ഞവനുമായ തന്റെ ഈശ്വരനോടുസംവദിക്കുന്നത്. എന്നാൽ,തമിഴ് ഫോക് സംസ്കാരത്തിലെന്നപോലെ ,ശാരീരികമായ കാമം അതിലില്ല. അകത്തിണൈയുടെ ഭാഷയുണ്ട്,വൈകാരികമായ യോഗവും വിയോഗവും പൂജയുമുണ്ട്.തിരുവിരുത്തത്തില് മായോന് മുല്ലൈനിലത്തിലെ മിസ്ററിക് ദൈവത്തിന്റെ സ്ഥാനമാണ്.പെരിയ തിരുവന്താദി ,അതിന് മുമ്പു വന്ന അന്താദികളോട് സാമ്യമുള്ളതാണ്. ഈ പരീക്ഷണങ്ങളിൽനിന്ന് ഉരുത്തിരിഞ്ഞ് പക്വതയാർജ്ജിച്ച ,തനിമയുള്ള സൃഷ്ടിയാണ് തിരുവായ് മൊഴി. അതിൽ ആത്മീയസംഗീതവും ആത്മീയകവിതയുമെന്നപോലെ കവിതാരൂപത്തിലെഴുതപ്പെട്ട ആത്മീയസിദ്ധാന്തങ്ങളുമുണ്ട്. (Theological poetry and poetic theology)നമ്മാഴ്വാരുടെ ആത്മീയവും കാവ്യാത്മകവുമായ പ്രപഞ്ചങ്ങൾക്കെല്ലാം ആധാരം വൈരുദ്ധ്യാത്മകത (Dialectics) ആണ്.

ചാന്റോന്റെ ലക്ഷ്യം പൂർണ്ണകാമനായ പുരുഷനാവുകയാണ്, കൃഷ്ണന്റേത് സേവയും പൂർണ്ണമായി കീഴടങ്ങലും. ഭക്തൻ ഇന്ദ്രിയങ്ങളിലൂടെ ,പൂജയിലൂടെ, വിഗ്രഹങ്ങളിലൂടെ സൌന്ദര്യവും നിർവൃതിയും ആസ്വദിക്കുന്നുവെങ്കി

ലും ആ സൌന്ദര്യവും സൌന്ദര്യാനുഭവവും ഇന്ദ്രിയാതീതമാണെന്നറിയുന്നുണ്ട്. കൃഷ്ണൻ അന്തര്യാമിയാണ്. എന്നിട്ടും പലപ്പോഴും ആ അന്തര്യാമിയെ പുറത്ത് തേടിനടക്കുന്നു. വിരഹമനുഭവിക്കുന്നു. യോഗം പ്രതീക്ഷിക്കുന്ന സ്ത്രീയായ ഭക്തജീവാത്മാവ്, മായോന്റെ തിണ മുല്ലയാണെങ്കിലും മായോൻ മുല്ലയില് മാത്രമല്ല, പ്രപഞ്ചമെങ്ങുമുണ്ടെന്നും,തന്നിൽ സംയോജിച്ചിരിക്കുന്നു എന്നും അനുഭവിക്കുന്നു.ഈ വൈരുദ്ധ്യാത്മകതകളെയെല്ലാം വൈരുദ്ധ്യമില്ലാതെ സമന്വയിക്കുന്നു. ഇതാണ് നമ്മാഴ്വാരുടെ കവിതകളിലെ പ്രത്യേകത. 87 ശ്ലോകമുള്ള പെരിയതിരുവന്താദി കേരളത്തിലെ തിരുവനന്തപുരത്തുനിന്നാണ് കണ്ടെടുത്തത്. നെഞ്ചിനോട് (ഹൃദയത്തോട്) പറയുന്ന ഒട്ടനവധി വചനങ്ങളുണ്ട് അതിൽ.

1 നെഞ്ചേ തരുവായ് എമ്മോട്ടു നീ കൂടി
2 പോ നെഞ്ചേ, നീ ഉപദേശം തരിനും കൈക്കൊള്ളായ്
3 നെഞ്ചോട്ടും എമ്മൈപ്പിരിന്തു

ഹൃദയമേ, നീ എന്നോടു കൂടിച്ചേർന്നിരിക്കുക. (എന്നിലിരിക്കുക). നീ ഉപദേശം തന്നാലും അത് കൈക്കൊള്ളുന്നില്ല. പോ,ഹൃദയമേ.. ഹൃദയം എന്നെ പിരിഞ്ഞ് ,കൃഷ്ണനിൽചേർന്നിരിക്കുന്നു.

പുകഴ്വോം, പഴിപ്പോം, പുകളോം പഴിയോം
എൻ കൺ മാൽ ചെങ്കൺ മാൽ, ചീറൽ നീ
എങ്കൾ മാല് കണ്ടായ് ഇവൈ

(ഞങ്ങൾ പുകഴ്ത്തും,പഴിക്കും,പുകഴ്ത്തില്ല,പഴിക്കില്ല. ഞങ്ങളുടെ കണ്ണിന്റെ മാൽ കൊണ്ട് (ദീനം,മാലക്കണ്ണ്, അന്ധത, അജ്ഞത,അറിവില്ലായ്മ)ആണത്. ചെങ്കണ്ണുള്ള (കണ്ണിന്റെ ദീനം, കണ്ണന്റെ ചെന്താമരക്കണ്ണ്) മാലേ (വിഷ്ണോ), ദേഷ്യപ്പെടരുത്. അത് ഞങ്ങളുടെ മാൽ(പ്രാരബ്ധദുഖം,വിഷമം) കൊണ്ടാണെന്നറിഞ്ഞാലും. മാലെന്നപദം 3 പ്രാവശ്യം 3 അർത്ഥത്തില് പ്രയോഗിക്കുന്നു.

പെററതായ് നീയേ,പിറപ്പിത്ത തന്തൈ നീ..മായാ..
മാ മായവലൈ മായമുലൈ വായ് വൈത്ത നീയമ്മാ..അമ്മാ.

വിഷ്ണുവെ അമ്മാ എന്ന് വിളിക്കുന്നു. അമ്മേ നാരായണാ എന്നപോലെ. അമ്മയും അഛനും നീതന്നെയാണ്. മായവനേ, മായവല മായാനായി, മായുടെ (അമ്മ,പൂതന)മുല വായിൽ വെച്ച നീ അമ്മേ,അമ്മേ...

മായന്റെ മായ,പൂതനയുടെ മായ, മായാവല,അമ്മയായി നടിച്ചവളുടെയും മുല കുടിച്ച് തന്റെ മായാശക്തിയാൽ അവളുടെ മായാവല മാററിക്കളഞ്ഞത് .മാ,അമ്മാ എന്ന ഒരേ അർഥത്തിൽ പദം പ്രയോഗിക്കുന്നത്- കവിത,ഗാനം,അലങ്കാരധ്വനി ഇവയുടെ പ്രേമവിസ്മയഭാവം കലർന്ന വൈകാരികകൃഷ്ണഭക്തി ഉദാത്തസ്വഭാവമുള്ള കവിതയായി ജനിക്കുകയാണിവിടെ.

പൂമിചും ഇരുവിചുമ്പും നിൻ അകത്ത
നീ പുകുന്തെൻഉള്ളായ് അഴിവിന്റി

ഭൂമിയും രണ്ടുസ്വർഗ്ഗങ്ങളും നിന്റെ ഉള്ളിലാണ്. ആ നീ എന്റെ ഉള്ളിൽക്കടന്ന് നാശമില്ലാതെ, അഴിവില്ലാതെ സദാ ഇരിക്കുന്നു. മിസ്ററിസിസത്തിന്റെ പരമാവസ്ഥയിലെ അദ്വൈതാനുഭവം.

നെറികാട്ടി നീക്കുതിയോ ,നിൻ പാല്

മേനി കാട്ടുതീയോ (കർമ്മജ്ഞാനമാർഗ്ഗങ്ങളാകുന്ന ധർമ്മം –നെറി-ഉപദേശിച്ച് എന്നെ അന്യനാക്കി നിന്നിൽനിന്ന് അകററുകയാണോ ,അതോ ,അറിവിന്റെ അഹങ്കാരം കാട്ടുകയോ)

മേനി കാട്ടുതിയോ എന്നതിന് നിന്റെ രൂപം (ദർശനം) കാണിച്ചുതന്ന് എന്നെ നിന്നോടടുപ്പിക്കുകയാണോ എന്നും അർത്ഥം വരും. നിന്റെ മേനി കാട്ടുതീ (അഗ്നി)പോലെ എന്നെ പൊള്ളിച്ച് സർവ്വ

പാപവിമുക്തനാക്കുകയാണെന്നും (പരിശുദ്ധൻ) വരും. ധർമ്മോപദേശം അതിനുള്ള മാർഗ്ഗവും വിരഹം സംയോഗത്തിനുമുമ്പുള്ള അഗ്നിപരീക്ഷയുമാണ്.പുറംലോകത്തെ വസ്തുക്കളിലും അന്തര്യാമി യെത്തന്നെ കാണുന്ന അനുഭവം --

1. പൂവൈയുംകായാവും നീലമും പൂക്കിന്റ കാവിമലരെന്റും കാന്തോരും പാവിയേൻ മെല്ലാവി മെയ് മികവേ പൂരിക്കും അവ്വവൈയെല്ലാം പിരാൻഉരുവേ എന്റു (പൂവൈ,കായാമ്പൂവ്, നീലത്താമര,കാവിമലർ എല്ലാം കൃഷ്ണരൂപമായിക്കണ്ട് ആത്മാവ് പൂരിച്ചുപോകുന്ന അനുഭവം)
2. കൊന്തൾതാന് മാൽവരൈതാന് മാ കടൽതാന് കൂര് ഇരുൾതാന് വന്താരാ പൂവൈതാന് കാർഉരുവൻകാണ്തോറും നെഞ്ചുടൻകണ്ണനാർപേര് ഉരുവെന്റെമ്മൈപ്പിരിന്തു

മേഘം ,നീലഗിരി,കടൽ,കൂരിരുൾ,പൂവൈയിൽവണ്ടാർക്കുന്നത്,-കാണുംതോറും നെഞ്ചം കണ്ണന്റെ രൂപദർശനത്താല് എന്നെ പിരിഞ്ഞുപോകുന്നു..സ്വയം മറക്കുന്ന കൃഷ്ണാനുഭൂതിയുടെ മിസ്ററിസിസം ഇതിൽ തെളിഞ്ഞുകാണാം. ചിലപ്പോൾ കൃഷ്ണാനുഭവമില്ലാതെ വരുന്ന വൈരുദ്ധ്യാത്മകതയെ നമ്മാ ഴ്വാർ സമന്വയിക്കുന്നത് ,അത് മായാവിയായ കൃഷ്ണന്റെ സഹജസ്വഭാവമായാണ്.മേഘം പെയ്തുക ഴിഞ്ഞാൽ കടലിലേക്ക് മടങ്ങുന്നപോലെ കൃഷ്ണനും ഓരോ വരവിനുശേഷവും (നമ്മാഴ്വാരിൽ വന്ന ശേഷമെന്നും അവതാരശേഷമെന്നും അർത്ഥമെടുക്കാം) കടലിലേക്ക് (പാൽക്കടലിലെ യോഗനിദ്ര യിലേക്ക്) മടങ്ങുന്നു. സിംബലുകൾ കൃഷ്ണന്റെ ഓർമ്മഉണ്ടാക്കുന്നു. എങ്കിലും,തന്റെ ഉള്ളിൽ സദാ നിറ ഞ്ഞുനിൽക്കുന്ന ,ഒരിക്കലും തന്റെ ഹൃദയത്തെ വിട്ടുപിരിയാത്ത കൃഷ്ണനാണ് ആ ഓർമ്മക്കും കാരണ മെന്ന ജ്ഞാനവും നമ്മാൾവാരുടെ വൈകാരികകൃഷ്ണഭക്തിയിലുണ്ട്.

കല്ലും കണൈ കടലും വൈകുണ്ഠമാനാട്ടും
പുള്ളെന്റൊലിന്തന കോൽ ഏ പാവം
നിറൻ കരിയാന് ഉൾപുകുന്ത് നീങ്കാന്
അടിയേനാത്തുള്ളത്തകം

നിന്നെ സ്മരിക്കുമ്പോൾതന്നെ മനസ്സ് ആനന്ദം കൊണ്ടുനിറയുന്നു. ആനന്ദപുളകമണിയുന്നു. ബ്രഹ്മാ ണ്ഡങ്ങൾ അളന്നവനേ, നിന്റെ മെയ് പുണർന്ന് ഒന്നാകുമ്പോള് (തന്മയീഭവിക്കുമ്പോൾ) ഞാനും നീയായി,ഇക്കാണുന്ന ബ്രഹ്മാണ്ഡമായി ഭവിക്കുമോ, പറയൂ.

ഉള്ളിലും ഉള്ളം തതിക്കും വിലിട്ടന്നൈ മെയ് ഉററാൽ
ഉള്ള ഉലകളവും യാനും ഉളൻ ആവാന് എന് കോളോ
ഉലകളന്ത മൂർത്തി, ഉരൈ.

ഇത് അദ്വൈതതന്മയതയുടെ ആനന്ദാനുഭവത്തെ കുറിച്ചുള്ള പ്രതീക്ഷയാണ്. (മെയ് ഉററ്-മെയ് ഉരപുണർച്ചി എന്നാൽ, ശരീരങ്ങളുടെ സംയോഗമെന്നും അർത്ഥം. മെയ്യ് എന്നാൽ സത്യം.സത്യാ നുഭവമെന്ന് അർത്ഥവും വരും). അന്തര്യാമിയായി തന്നുള്ളിലും, വിശ്വരൂപമായി പുറം ബ്രഹ്മാണ്ഡമാ കെയും നിറഞ്ഞുനിൽക്കുന്ന പരമശക്തിയെ സദാ അനുഭവിച്ച്,ഉൾക്കണ്ണിൽ ദർശിച്ചും മനനം ചെയ്തും സ്തുതിച്ചുപാടിയുമുള്ള മിസ്ററിക് അനുഭൂതി എന്ന ആനന്ദാവസ്ഥയിലാണ് നമ്മാഴ്വാർ.

## തിരുവിരുത്തത്തിലെ അകത്തിണൈ

വിരഹഭക്തിഗീതങ്ങളാണ് ഇതിലധികവും. വാചകത്തെചെയ്യുവത് നംപരമേ (കവിത എഴുതുന്നത്-വാക്ക് സൃഷ്ടിക്കുന്നത് പരമധർമ്മമാണ്.)അത് മോക്ഷമാണ് എന്ന് നമ്മാഴ്വാർ കരുതുന്നു. എന്നാ ളുൻതണ്ണൈ ചൊല്ലിയ ചൂലന് തിരുമാലവന് .തിരുമാലിന്റെ ആജ്ഞ നടപ്പാക്കുന്ന ഉപകരണം (ച്ച

ല്) മാത്രമാണ് താനെന്നതിനാൽ വാക്ക് (കവിത) പോലും തന്റേതല്ല. ജീവാത്മാവിന്റേതല്ല. ജീവാത്മാവിലൂടെ പരമാത്മാവിന്റെ സംവേദനമാണ്. തിരുമാലാണ് കവിയുടെ വാക്കിലൂടെ സംവദിക്കുന്നത്. ചൂലിന്റെ ഉപമ പിൽക്കാലത്ത് കബീര് ഉപയോഗിക്കുകയുണ്ടായത് നമ്മാഴ്വാരുടെ ഉപമയില് നിന്നാണ്.

## തിരുവായ്മൊഴി

വായ്മൊഴിയെന്നാൽ വേദവാണി (ശ്രുതി) അഥവാ Oral Tradition.നൂറോളം ശ്ലോകങ്ങളുള്ള ഈ ഗ്രന്ഥത്തെ ദ്രമിഡോപനിഷത്തെന്നും വിളിക്കാറുണ്ട്. നമ്മാഴ്വാരുടെ മാഗ്നം ഓപ്പസ് ആണിത്. നാലുവിധത്തിലുള്ള കവിതകളാണിതിലുള്ളത്.

1..സൌന്ദര്യശാസ്ത്രം,ആത്മീയാനുഭവം.

2. ഭക്തിയെക്കുറിച്ച് സാമാന്യമായ അഭിപ്രായങ്ങൾ

3..നായികാഭാവത്തിൽ കൃഷ്ണനോടുപറയുന്നവ

4.ഗോപികമാരെ പരാമർശിക്കുന്നവ

എന്നാൽത്തന്നൈ ഇൻതമിഴ് പാടിയ ഈശൻ, എന്നൈത്താനാക്കി, എന്നുയിർ -മുതലായ പ്രയോഗങ്ങളാൽ തന്റെ ഉയിരാണ് ഈശ്വരനെന്നും, എന്നിലൂടെ മധുരത്തമിഴിൽ തന്നെക്കുറിച്ചു തന്നെ ഈശ്വരൻപാടുന്നു എന്നും പറയുന്നതിലെ അദ്വൈതതന്മയത ശ്രദ്ധേയമാണ്.ഗീതയിലെ അനന്യഭക്തിയും കർമ്മസമർപ്പണവും അതിലെ പരമാനന്ദവുമാണ് ആഴ്വാരുടെ ഭക്തിലക്ഷണങ്ങൾ.

അളുവൻ തൊളുവൻ,ആതിക്കാണ്പൻ പാതിവ്വലററുവന്

കുടൈന്തനിടന്തേനതാളുവനെനൈവുന താൻ ചേരും വകയേ ചൂല് കണ്ടായ്...

കരയും,തൊഴും, ദർശിച്ചുകൊണ്ട് നൃത്തം വെക്കും, പാടിക്കൊണ്ടേ ദുഖിക്കും, കുടന്തയിൽ കിടക്കുന്നവനേ, തൊഴുന്നവനായ ഞാൻ നിന്നെച്ചേരുന്നതിനുള്ള വഴി തരിക.

ഭക്തിപാരവശ്യത്തിലെ സാത്വികഭാവരസങ്ങളുടെ ബഹിർസ്ഫുരണമാണ് വർണ്ണിച്ചിരിക്കുന്നത്.

മണ്ണും വിണ്ണും മകിളക്കുരലായ് വളംകാട്ടി
മണ്ണുംവിണ്ണും കൊണ്ട മായാമ്മാനേ
നണ്ണിയുന്നൈ നാൻകണ്ടു,കണ്ടുകൂത്താട
നണ്ണിയൊരുന്നാൾ നാളട്ടുതേ നടവായേ

മണ്ണും വിണ്ണും ആഹ്ലാദിക്കുന്ന നാദമായി സൌന്ദര്യം കാട്ടി, മണ്ണും വിണ്ണും അളന്ന മായാനാഥനേ, ഒരുനാൾ ഈ ഭൂമിയിലൂടെ നടക്കു. ഞാൻ നിന്നെ കണ്ടുകണ്ട് കൂത്താടട്ടെ.




കൃഷ്ണനെന്ന ചരിത്രപുരുഷനും മിത്തും കവിതയും ഭക്തിദർശനത്തിലെ അദ്വൈതവും.

എല്ലാ സിംബലുകൾക്കും അതീതമായി, എല്ലാ സിംബലുകളിലൂടെയും, ഒരു സിംബലും കൂടാതെയും , ആഴ്വാരിലേക്ക് അവരോഹണം (അവതാരം) ചെയ്യുന്ന കൃഷ്ണനും കൃഷ്ണനിലേക്ക് ആരോഹണം ചെയ്യുന്ന (ലയിക്കുന്ന) ആഴ്വാരും കൂടിയുള്ളആനന്ദരസനൃത്തത്തിൽ, കവിതയും കൃഷ്ണനാണ്, ക്ഷേത്രവും കൃഷ്ണനാണ്. മിത്തുകളും കൃഷ്ണനാണ്,ചരിത്രപുരുഷനും കൃഷ്ണനാണ്. ആഴ്വാരും കൃഷ്ണനാണ്, ആഴ്വാരുടെ അനുഭവവും കൃഷ്ണനാണ് .ഇവക്കെല്ലാം അതീതവും കൃഷ്ണനാണ്. ഈ പരമാനന്ദരസാനുഭൂതിയുടെ ലാവണ്യശാസ്ത്രവും അദ്വൈതവും ക്ഷേത്രാചാരങ്ങളും എല്ലാം ആഴ്വാരുടെ വാക്കെന്ന സാരസ്വതമായി പ്രവഹിക്കയാണ്.പെൺകുട്ടി,അമ്മ,സഖി,പ്രകൃതി ഇവരിലൂടെ സംവദിക്കുവാന് (ദൂതരാക്കുവാൻ) ശ്രമിക്കുന്ന രീതിയിലുള്ള അകംപാട്ടുകൾ നമ്മാഴ്വാരുടെ കവിതകളിലുണ്ട്. പലപ്പോഴും അമ്മ, സ്ത്രീ, പ്രകൃതി,കൃഷ്ണൻ എന്നിവര് മൌനമാണ്. ചിലപ്പോൾ അമ്മ മൌനമായും ആത്മഗതമായും മററു സ്ത്രീകളോടും കൃഷ്ണനോടും സംവദിക്കുന്ന കവിതകളുമുണ്ട്.

## നമ്മാഴ്വാരുടെ ഗോപികാപരാമർശങ്ങള്

പ്രേമകവിതകളിൽ ദക്ഷിണേന്ത്യന് കവികൾക്ക് അകത്തിണസിംബോളിസമാണ്. ഗോപികാപരാമർശം കുറവാണ്. മിത്തുകൾ നമ്മാഴ്വാർക്ക് ക്ഷേത്രമായും, കവിത ആത്മാംശമായ അനുഭൂതിയായും നിൽക്കുകയാൽ,സ്വയം കന്യകയായി സങ്കൽപ്പിച്ച അകത്തിണൈമാതൃകാകവിതകളില് ,കാമുകൻ ക്ഷേത്രത്തിലെ ദേവനാണ്. ജീവാത്മാവിന് പരമാത്മാവുപോലെ.

6.2 –ഗോപിമാർ തങ്ങളെ വഞ്ചിച്ചതിന് കൃഷ്ണനെ ശകാരിക്കുന്നു

6.10-സ്വയം ആയ്ച്ചിയർ (യാദവസ്ത്രീ, ഗോപസ്ത്രീ) എന്ന് വിളിക്കുന്നു.

2.4 –കൃഷ്ണൻപശു മേയ്ക്കുന്നതായി പറയുന്നു.

2.- ഓടക്കുഴല് വിളിക്കുന്നു.

ഈ പരാമർശം കൊണ്ട് ഗോപസ്ത്രീകളാണെന്നൂഹിക്കാമെന്നല്ലാതെ ,ഗോപസ്ത്രീ മിത്ത് നമ്മാഴ്വാർക്കവിതകളിലുപയോഗിച്ചിട്ടില്ല. ദക്ഷിണേന്ത്യൻ ഗ്രാമങ്ങളിലെ സാധാരണ കന്യകമാരുടെ കെട്ടും

മട്ടുമാണവർക്ക്. അവർ പന്തും കവിടിയും കളിക്കുന്നു.തത്ത,മൈന ഇവയെ വളർത്തുന്നു.പാവകളെക്കൊണ്ടു കളിക്കുന്നു.ഉണ്ണിപ്പുരയുണ്ടാക്കുന്നു. കൊച്ചുപെൺകുട്ടികളുടെ മനശ്ശാസ്ത്രത്തിലേക്ക് വെളിച്ചം വീശുന്നവയാണ് കവിതകളെല്ലാം. കൃഷ്ണൻ അടുത്തുവരുമ്പോൾ, പരിഭ്രമം,ലജ്ജ, ഭയം,പരിഭവം, നിഷ്കളങ്കത, തങ്ങളിൽ കാമം ഉണർന്നത് അറിയായ്ക, വേഗം മുറിപ്പെടുന്ന മനസ്സ്, കോപവും അസൂയയും, പക്വത വന്നു എന്ന് നടിക്കൽ (വിവേകം അഭിനയിക്കൽ), രഹസ്യമായി അവന്റെ പ്രണയത്തിനുവേണ്ടിയുള്ള കെഞ്ചൽ,കൃഷ്ണാ പോ നീ വഞ്ചകനെന്നു പറയുമ്പോഴും ഉള്ളിൽ അവനുവേണ്ടി കേഴൽ- മണൽകൊണ്ടുണ്ടാക്കിയ ഉണ്ണിപ്പുര കൃഷ്ണന് തട്ടിക്കളഞ്ഞു എന്ന് കേഴുന്ന കൊച്ചുകുട്ടികളാണവര്. അവൻ ഞങ്ങളുടെ വരപ്പന്ത് തട്ടിപ്പറിച്ചു, പൂമാല പൊട്ടിച്ചു, എന്നൊക്കെ കേസുപറയുന്നവരാണ്. ന്ഷ്കളങ്കരായ ഗ്രാമീണബാലരുടെ ആദ്യാനുരാഗം നമ്മാഴ്വാർ ചിത്രീകരിക്കുന്നു. അതിൽ മുതിർന്ന സ്ത്രീപുരുഷന്മാരുടെ ശരീരതൃഷ്ണകളോ കാമമോ സാമുദ്രികശാസ്ത്രമോ പാണ്ഡിത്യമോ ഇല്ല. നമ്മാഴ്വാരുടെ മനസ്സുപോലെ നിർമ്മലമാണ് ആ കുട്ടികളുടെ മനസ്സും. 11 വയസ്സിനുമുമ്പ് തന്റെ സമപ്രായക്കാരായ ബാലികമാരുമൊത്ത് കൃഷ്ണൻ കളിച്ച വൃന്ദാവനലീല ,യഥാർത്ഥത്തില് നമ്മാഴ്വാര് ചിത്രീകരിച്ചതാവാനാണ് സാദ്ധ്യത. ശൃംഗാരരസം തീരെ ഇല്ലാതില്ല. കുട്ടികളിൽ രാധ മാത്രമാണ് കുറച്ച് മുതിർന്നവൾ.

വിരഹിണിയായ ഒരു കുട്ടിയുടെ വിപ്രലംഭം കണ്ണനുമായി തനിക്കുണ്ടായ സംയോഗത്തെ വിവരിക്കുന്നതിങ്ങനെ.

മായോൻ എന്നെ കെട്ടിപ്പിടിച്ചു.തോളും മുലയും വല്ലാതെ വേദനിച്ചു. ഇപ്പോളവനെ കാണുന്നില്ല. നോക്കു, എന്റെ വക്ഷസ്സിന്റെ കാഠിന്യം പോയി.അതവൻവേദനിപ്പിച്ചിട്ടാണ്. അരക്കെട്ടുമെലിഞ്ഞു. എന്നിലേക്കു കടന്നശേഷം കള്ളൻ ഉപേക്ഷിച്ചിട്ടുപോയി.

പക്ഷിയുള്ള (ഗരുഡവാഹനൻ)മധുപനാണ് എന്റെ തേൻമുഴുവനും ഊററിക്കുടിച്ചത്. ഞാനൊരു വാടിയപൂവായി.

കണ്ണന്റെ നിർദ്ദയലീല-എന്നോടു ചേരുക,എന്നിട്ട് വിട്ടുപോവുക. അവനെക്കാൾ നിർദ്ദയമാണ് അവന്റെ ഈ ലീല.

കുട്ടിക്ക് അത് ആദ്യത്തെ അനുഭവമാണെന്നും അവൾക്കതില് പ്രതിഷേധമുണ്ടെങ്കിലും അവള് അവനെ സ്നേഹിക്കുന്നു എന്നും മനശ്ശാസ്ത്രം.

വണ്ടിന്റെ ഉപമ കാവ്യബിംബമായി കൃഷ്ണകഥകളിൽഎപ്പോഴും വരുന്നതാണെങ്കിലും കരുണരസത്തോട് നിഷ്കളങ്കമായ കുട്ടിത്തവും ചേർന്നാണ് ഇവിടെ കാണുന്നതെന്ന പ്രത്യേകതയുണ്ട്. കണ്ണനല്ല , അവന്റെ ലീലയാണ് നിർദ്ദയമെന്ന ഭക്തയുടെ വാക്യവുമുണ്ട്. ജീവനിലാവേശിക്കുക,വിട്ടുപോവുക ,വിരഹം കൊടുക്കുക എന്ന പരമാത്മസ്വഭാവം കൃഷ്ണനെന്ന വ്യക്തിയുടേതല്ല, ബ്രഹ്മാനുഭവം അഥവാ രസാനുഭവമെന്ന അദ്വൈതതന്മയതയുടേതാണ്.അദ്വൈത,ദ്വൈതാവസ്ഥകൾ ചേർന്നതാണ് ജീവിതം.

ചുററുമുള്ള പ്രകൃതി വിരഹത്തെ വർദ്ധിപ്പിക്കുന്നതിങ്ങനെ. –മല്ലികപ്പൂമണമുള്ള തെക്കൻകാററ് എന്നെ പിളർക്കുന്നു. സന്ധ്യക്ക് ചുവപ്പണിയുന്ന മനോഹരമേഘങ്ങൾ ശരീരത്തെ ഭേദിക്കുന്നു.മുരളീഗാനം തളർത്തുന്നു. വലിയകാളയുടെ കഴുത്തിലെ കുടമണി തെരുതെരെ കിലുങ്ങുന്നു. അവൻ ഇണചേരുകയാണ്.ഇതാ, ഇണചേർന്നസന്തോഷത്തില് അവർതിരിച്ചുവരുന്നു.

ഞാൻപ്രേമിക്കുന്നു എന്ന് വീണ്ടും വീണ്ടും പറയുന്ന അവന്റെ മധുരമായ മുരളീഗാനം കാരണം എനിക്കുജീവിക്കാൻവയ്യാതായി. അവന്റെ കണ്ണ് ദൂത് പോകുന്നു.അവയിലൂടെ അവൻ സംസാരിക്കുന്നു. എന്നെ കടാക്ഷിച്ചുകൊണ്ട്, പറയാനുള്ള മധുരവാക്യം അവൻ ഒരു രാഗമാക്കി വായിക്കുന്നു.പ്രേമം

തന്റെ മുഖഭാവം കൊണ്ട് കാണിക്കുന്നു. അവൻപാടുമ്പോള് പെൺകുട്ടികളുടെ പരിഭവമെല്ലാം അലിഞ്ഞലിഞ്ഞില്ലാതാവുന്നു.

കൃഷ്ണൻ കൺമുന്നിലുണ്ടാവണം. മുരളീനാദം കേൾക്കണമെന്നേ ഈ കുട്ടികൾക്കുള്ളു. .അവൻ മററു കുട്ടികളോടൊപ്പം കളിക്കുമ്പോൾ അസൂയ,പരിഭവം,കോപം ഒക്കെയുണ്ടെങ്കിലും വിരഹത്തേക്കാൾ ഭേദമാണത് എന്ന് അവർക്കറിയാം. കൃഷ്ണനെ അത് ആനന്ദിപ്പിക്കുമെങ്കിൽ അതിൽപ്പരമൊരാനന്ദം അവർക്കില്ല. കണ്ണീര്,നെയ്യം (മൂർഛ),ബാഹ്യവേദനകളില്ലാതാവൽ അറിയാതാവൽ(ചെന്തീരയൈ ത്തഴവി മെയ് വേവാൾ)നൃത്തം,വെറുവ് (Anxiety),വീൾവ്(മോഹാലസ്യം),പരിഭ്രമിച്ച് ചുററും നോക്ക ൽ, ദൂരേക്കുദൃഷ്ടിപായിച്ചിരിക്കൽ,വിയർപ്പ് ഇവയാണ് ആനന്ദാനുഭവത്തിൽ അവരുടെ ചേഷ്ടാലക്ഷ ണങ്ങൾ. ഞാനവനാണ് എന്ന ഭാവത്തിൽ ഞാന് ഭൂമി സൃഷ്ടിച്ചു,ആഴി ചൂഴ്ന്ന ഭുവനം പ്രളയത്തിൽ ഞാൻ വിഴുങ്ങി എന്ന് അനുഭവിക്കുക ഇതിന്റെ ലക്ഷണമാണ്.

ചെയ്കിന്റ കിട്ടിയെല്ലാം യാനേ ചെയ് വാനിന്റാനകലും യാനേ
ചെയ്യുമുൻഇരുന്തതുവും യാനേ
ചെയ്കൈപ്പയനുൺപേനും യാനേ
ചെയ്വാർ കലൈ ചെയ്യേനും യാനേ

ചെയ്തതും ചെയ്യപ്പെടുന്നതും ഇനി ചെയ്യാനിരിക്കുന്നതും ആയ സർവ്വവും ഞാനാണ്. സർവ്വക്രിയാ ഫലഭോക്താവും ഞാനാണ്. ചെയ്യുന്നവയെയെല്ലാം സൃഷ്ടിക്കുന്നതും ഞാൻ.

ഇത് ഭക്തൻ ഭഗവാനോടു തന്മയീഭവിക്കുമ്പോഴത്തെ ഭാവമാണ്. ഗോപസ്ത്രീകളെല്ലാം ഇതാണനുഭ വിക്കുന്നതെന്ന നമ്മാഴ്വാരുടെ കവിത ശ്രദ്ധേയമാണ്. വിശ്വരൂപം കാണിച്ചുകൊടുത്തുകൊണ്ട് കൃഷ്ണ ൻ അർജ്ജുനനോടുപറഞ്ഞ വാക്കുകളും ഇതാണല്ലോ. ശ്രീകൃഷ്ണൻ ഗുരുവും ഗോപികള് കൃഷ്ണന്റെ ഈ ശ്വരതന്മയീഭാവം ശരിക്കനുഭവിച്ചറിഞ്ഞ ശിഷ്യരുമാണപ്പോള്.അർജ്ജുനന് ഈ അനുഭവത്തിന് സാക്ഷ്യം വഹിച്ചേയുള്ളൂ. അനുഭവം സ്വയം ഉണ്ടായില്ല. ഓരോ ഗോപികയും വിശ്വരൂപമെടുത്ത് ഓരോ കൃഷ്ണനായി ഭവിക്കുകയാണ്. അമ്മ ഇതുകണ്ട് അവളിൽ കൃഷ്ണന് വന്നാവേശിച്ചു എന്ന് പറ യുന്നു. (വന്തേറക്കോലോ). .

ആവേശംകയറിപ്പാടി ,നൃത്തംവെച്ച്,അശ്രുവാർത്ത്,വേദനയിൽ ഉള്ളുരുകി,ദർശനത്തിനുമോഹിച്ച്, ക്ഷീണിതയായി,തീയിനടുത്തുവെച്ച മെഴുകുപോലെയായി,നിശ്വസിച്ച്, മനസ്സ് വട്ടംകറങ്ങി,വിഡ്ഢിത്തം പുലമ്പി, ആത്മാവ് ഉണങ്ങിവരണ്ട്, ദൈവം ആവേശിച്ച മകൾ പെരുമാറുന്നതുകണ്ട് അമ്മ കൃഷ്ണനെ സമീപിച്ച്,ആദ്യം പരിഭവം പറയുന്നു,പിന്നെ പ്രാർത്ഥിക്കുന്നു. അവളുടെ ശരീരത്തെ ഇങ്ങനെ ദ്രോഹി ക്കരുതേ എന്നപേക്ഷിക്കുന്നു. ഉൻപങ്കൾ,ഇൻപങ്കള് പാതിപ്പാതിയായിരിപ്പത് അവന് അവൾക്കുപുറ ത്തായിരിപ്പതിനാലല്ല, ഉള്ളിന്റെ ഉള്ളിലിരിപ്പതിനാലാണെന്ന് അമ്മപറയുമ്പോള് വിരഹഭക്തിക്ക് ദിവ്യമായ ഒരു ഭാവം കൈവരുന്നു.

കണ്ണന്റെ കാമുകിയുടെ കാന്തി വർണ്ണിക്കുന്നത് നോക്കുക.ആഭരണങ്ങളും വേഷവും പുതുശോഭ നേടി. നവയൌവനകാന്തി നേടിയതിന്റെ രഹസ്യം അജ്ഞാതമായിരിക്കുന്നു. ഈശ്വരപ്രസാദത്തിൽ അ വ ൾ മുങ്ങിയിട്ടുണ്ടാവണം. കണ്ണന്റെ അനുഗ്രഹലക്ഷണങ്ങള് അവളില് തെളിഞ്ഞുകാണുന്നു. നേര ത്തേ ചുവന്ന അധരം അടക്കപോലെ വീണ്ടും ചുവന്നു. ലജ്ജാവതിയായ ഈ പെണ്ണ് കണ്ണന്റെ പാദം ആലിംഗനം ചെയ്തിരിക്കുന്നു. സുന്ദരവും ശീതളവുമായ തുളസീദളംപോലെ ശാലീനസുന്ദരിയാക്കാൻ മായോന്റെ പ്രസാദം കൊണ്ടല്ലാതെ വേറെന്തിനു സാധിക്കും.

വിപ്രലംഭം ആരുരുക്ഷുവിന്റെ പൂർണ്ണസമാധിയെത്തുംമുമ്പുള്ള അവസ്ഥയാണ്. സംഭോഗം ആരൂ ഢന്റെ പൂർണ്ണ സമാധിതന്മയതയുടെ ശാന്തിയും സൌന്ദര്യവുമാണ്.ശങ്കരനെപ്പോലെ ഒരു തത്വ

ജ്ഞാനിയോ ചിന്തകനോ ഭാഷ്യകാരനോ അല്ല നമ്മാഴ്വാർ.കവിത്വമുള്ള മനസ്സ്, ഭക്തിസാന്ദ്രമായ വികാരലോലമായ ഹൃദയം, കൃഷ്ണപ്രേമം കൊണ്ട് നിറഞ്ഞ നിഷ്കളങ്കമായ ജീവിതം ,തന്റെ ചുററും കാണുന്ന കാര്യങ്ങളെ കൃഷ്ണകഥയോട് ചേർക്കുന്ന റിയലിസ്ററിക് കാഴ്ചപ്പാട്, -ഇവകൊണ്ട് അദ്ദേഹം പൂർണ്ണഅദ്വൈതാനുഭവം നേടി. മായയെ നിർവ്വചിക്കാതെത്തന്നെ മായയെ അറിഞ്ഞനുഭവിച്ചു. മായാവല പൊട്ടിച്ചു. ഏഴാം നൂററാണ്ടിലെ നമ്മാഴ്വാരുടെ സ്വാനുഭൂതി ശങ്കരനും പാണ്ഡിത്യത്തിന്റെ ഡുകൃഞ്ക്കരണേയേക്കാളും വിലമതിച്ചു. ഭജഗോവിന്ദം എന്ന് സ്വാനുഭൂതിക്കായി ഗോവിന്ദഭജനം വ്യാകരണത്തേക്കാളും അഭികാമ്യമെന്നെഴുതി.

സിംബലുകളും അവയുടെ ഘടനയും ,അവയോടുള്ള വൈകാരികപ്രതികരണം, വിരഹം,യോഗം, അനുഭവത്തെ സൃഷ്ടിപരമായി അഭിവ്യക്തമാക്കി കവിതാസർഗ്ഗം, -ഇങ്ങനെ എല്ലാ വിധത്തിലും മികച്ചുനിൽക്കുന്നു നമ്മാഴ്വാരുടെ കവിതകൾ.തിരുമങ്കൈ ആഴ്വാരുടെ ഗോപികാപരാമർശം നമ്മാഴ്വാരുടേതുപോലല്ല. ഉദാഹരണം , യശോദ വ്രജസ്ത്രീകളോട് പറയുന്നു-

യാദവകുലം അഭിമാനവും സദാചാരവും ഉള്ളവരാണ്.
പെൺകുട്ടികളോട് കളവുചെയ്യരുതെന്ന് ഞാന് പറഞ്ഞു.
പക്ഷേ ,എനിക്കവനെ ശകാരിക്കാനാവില്ല.
അവനോട് ദേഷ്യപ്പെടാനും വയ്യ.
അവന്റെ അഛനും അതു വയ്യ.
അതുകൊണ്ടാണിപ്പോൾ കിഴക്കേ വീട്ടിലെ പെണ്ണിനൊടൊത്ത്
അവൻ തൈരുകടഞ്ഞിട്ടും എനിക്ക് ഒന്നും ചെയ്യാനാവാത്തത്

**ഒരു സ്ത്രീ യശോദയോട്-**

അഛനും ഞാനും വീട്ടിലില്ല.
സുഹൃത്തുക്കളുമില്ല.
മുടിയിൽപൂചൂടിയമകൾഒററക്ക്,
അവൾകളിക്കുന്നിടത്തുചെന്ന്
പട്ടുചേല വലിച്ചുകീറി അവളുടെ പന്തെടുത്തു.
നന്ദപുത്രന്റെ ഇത്തരം ലീലക്ക്
എന്താണ് പരിഹാരം

**വേറൊരു സ്ത്രീ-**

നന്ദപുത്രൻ രാത്രി കുടിലിലേക്കുവന്നു.
ഇലകൊണ്ടുള്ള ഒരുകുഴലും വിളിച്ചിട്ട് . (ഇത് ഓലപ്പീപ്പിയാവാം)
അതിനുശേഷം മോളുടെ നില എന്തായി
കണ്ണുപാതിയടച്ച്,കിതച്ച്
മാർത്തട്ടുയർന്നും താഴ്ന്നും
ചുവന്ന ചുണ്ടു വിളർത്തും.

**യശോദ കൃഷ്ണനോട്-**

നീ ഗോപികളോട് വികൃതി കാട്ടി അല്ലേ
നീ മരക്കൊമ്പത്തിരുന്നു
ഒളിച്ച് വസ്ത്രം എടുത്തു.

നേർത്ത അരക്കെട്ടുള്ള കുട്ടികള്
താമരപ്പൊയ്കയിൽ നീന്തിക്കളിച്ചുകൊണ്ട് യാചിച്ചു.
നീ പറഞ്ഞു-പെൺകിടാങ്ങളേ നിങ്ങൾതന്നെ
പുറത്തുവന്ന് വസ്ത്രം എടുത്തോളൂ.
(ഇതൊക്കെ ശരിയാണോ എന്നാണ് ചോദ്യം).

തിരുമടലിൽ നരയൂരിലെ മായോന്റെ ഭംഗികണ്ട് മടലേറാനുറച്ച സ്ത്രീയുടെ കാമത്തെ പ്രശംസിക്കുന്നു. അറം(ധർമ്മം),പൊരുൾ(അർത്ഥം),ഇൻപം (കാമം),വീട്ടു(മോക്ഷം)ഇവയിൽ ഇന്പത്തിന് മഹത്വം ഏറുന്നത് കാമം കൃഷ്ണനിലാവുമ്പോളാണ് എന്നു പറഞ്ഞിരിക്കുന്നു. ധർമ്മാർത്ഥങ്ങള് പാലിച്ചുജീവിക്കുന്നവർക്ക് അതിന്റെ ഫലം ഈ ജന്മം തന്നെ ലഭിക്കുന്നതാണ്. കാമമെന്ന വാത്സ്യായനന്റെ വാക്കു തന്നെ തിരുമടലിന്റെ കർത്താവ് ഉപയോഗിക്കുന്നു. മത്തവിലാസപ്രഹസനത്തിലും ഇതേ ആശയമുണ്ട്. മോക്ഷമെന്നത് കരണയോഗ്യമായി ഒരാൾക്ക് വീട്ടിലിരുന്നുതന്നെ (ഭൂമിയി ൽ)നേടാവുന്ന ഇണപ്പൊരുത്തം ആണെന്നും സർവേന്ദ്രിയകാമസമ്പൂർത്തിയാണ് ഭക്തിയുടെഫലമെന്നും ഈ ആശയം കരുതുന്നു. Obviously the entire sociological and aesthetic concept of natural spontaneous union of sexes was regarded as and variously justly so, as something specifially Tamil (page 392 FN 68 ധൂർത്തസമാഗമം വിരഹഭക്തി). മനൈവി അമൈവതെല്ലാം ഇരൈവൻ കൊടുത്തവരം എന്ന മന്മഥലീലയിലെ പാട്ടിനും സാരം ഇതാണ്. പതിനാലാം നൂററാണ്ടിലെ ആശയം ഇന്നും തമിഴകത്തുനിലനിൽക്കുന്നു. കവിയുടെ വ്യക്തിത്വവും ആത്മാംശവുമാണ് കൃതിയിൽ കാണുക.തിരുമങ്കൈ ക്ഷത്രിയനാകയാലാവാം ഇത്തരം ആശയം ഉണ്ടായത്.

## പെരിയാഴ്വാരുടെ തിരുമൊഴി

ഋക്കും യജുസ്സും സാമവും പാടി ,പൂപറിച്ച് വിഷ്ണുക്ഷേത്രത്തിലെത്തിക്കുന്ന ത്രിവേദി വൈഷ്ണവബ്രാഹ്മണനാണ് വിഷ്ണുചിത്തർ. അദ്ദേഹം പാടി-
വേദപിരാൻ എന്റെ ശരീരത്തില് പ്രവേശിച്ച് അത് സ്വന്തമാക്കി. അവൻ അവിടെ ശയിക്കുകയാണ്. ഈ ക്ഷേത്രത്തെ,അവന്റെ പള്ളിയറയായ ഈ ഹൃദയത്തെ , ഉറങ്ങാതെ കാവലിരുന്നു കാക്കുക,ഹേ പക്ഷിരാജാ...(ഗരുഡൻ രോഗഹാരിയാണ്).
ജ്ഞാനനദി ഈശ്വരനുറങ്ങുന്ന തന്റെ ഹൃദയത്തിൽ നിരന്തരം ആഴത്തില് വിശാലമായി ഒഴുകുന്നത് അദ്ദേഹം കാണുന്നു.
ഉറുമ്പുകൾ നെയ്ക്കുടം കണ്ടാലെന്നപോലെ ,എന്റെ ശരീരത്തിൽ കടന്നുകൂടിയ രോഗങ്ങളേ, എന്നിൽ പരന്ന്,എന്നിൽ ജീവിക്കുന്നവരേ, ജീവൻവേണമെങ്കില് ഓടിക്കോളൂ. വേദപിരാൻ എന്റെ ശരീരത്തിൽ പ്രവേശിച്ചിരിക്കുന്നു.കൃഷ്ണാ, ഞാൻ നിന്നെ എല്ലാ ദിശയിൽനിന്നും ചുററിപ്പിടിച്ചിരിക്കുന്നു. നിന്നെ ഞാൻ വിടില്ല.മായകൊണ്ട് ഒളിച്ചിരുന്നാൽ,നീ ആരോടും വിശ്വസ്തനല്ല എന്നു വരും. പാലാഴി കടഞ്ഞ് നീ അമൃത് പാത്രത്തിൽ നിറയ്ക്കുമ്പോള് ,എന്റെ ഉരുകുന്ന ശരീരം വായതുറന്ന് നിന്നെ വിഴുങ്ങി .നീ എന്നിൽ നിറഞ്ഞിരിക്കയാണ്.
(കൃഷ്ണനെന്ന അമൃത് അമൃതപാത്രമായ മൺപാത്രമായ സ്വശരീരത്തിൽ നിറഞ്ഞ് അതിനെ മൃതവസ്തുവല്ലാതാക്കി.)

നിന്റെ വീരകൃത്യങ്ങളൊന്നുപോലും നഷ്ടമാവില്ല. ഓരോന്നും ഹൃദയഭിത്തിയിൽ ഞാന് എഴുതി വെച്ചിരിക്കുന്നു. എന്റെ അകത്തായ നീ ഇനി എങ്ങോട്ടുപോകാൻ.
പാലാഴിയിൽ മടക്കിവെച്ച സർപ്പതൽപ്പത്തിലെ അവന്റെ നിദ്ര കാണാൻഹൃദയം വെമ്പുന്നു. തേങ്ങുന്നു,പുളകമണിയുന്നു. അശ്രുവാർക്കുന്നു.എന്റെ തൽപ്പത്തില് ഞാന് നിദ്രയററുകിടക്കുന്നു. (സാത്വിക ഭക്തിഭാവലക്ഷണങ്ങളാണിവ).
കുഞ്ഞായകൃഷ്ണനെ യശോദ ഉറക്കുന്നു. താലേലോപാട്ടുകൾ പെരിയാഴ്വാരുടെ ബാലചരിതത്തില് ഒരു പ്രത്യേകഇനമാണ്.പിള്ളൈത്തമിഴിന്റെ പഴയമാതൃകകളിലൊന്നാണ് താലേലോ പാട്ടുകള്.
താലേലോ..(ലല്ലബി )
ചെംകീരൈ (മുട്ടുകുത്തുകയും തലയാട്ടുകയും ചെയ്യുന്ന പ്രായത്തിൽ പാടുന്നവ)
കപ്പാനി (രക്ഷാഗീതങ്ങൾ , കാപ്പുപ്പാടലുകൾ.)
അംപുലി (അമ്പിളിഅമ്മാവനെക്കുറിച്ച പാട്ട്)
ചിററിൽ (ചെറിയഉണ്ണിപ്പുര  കെട്ടുമ്പോള് പാടുന്നവ)
പൂച്ചിക്കാട്ടി (പേടിപ്പിച്ച് അനുസരിപ്പിക്കുന്നവ)
ഇവയാണ് മററു പിള്ളൈത്തമിഴ്പാട്ടുകൾ. യശോദയുടെ വേവലാതിക്കാണ് ഗോപിപ്പാട്ടുകളിൽ പ്രാമുഖ്യം. കൃഷ്ണന്റെ സുരക്ഷിതത്വം ,അവനെ നിയന്ത്രിക്കാനാവാത്ത വിഷമം, മററുള്ളവർ അവനെ കുററം പറയുമോ എന്ന ഭയം, അവന്റെ സ്വഭാവം തനിക്കുമനസ്സിലാവാത്തതിലുള്ള ജാള്യം, ഈ വേദനയത്രയും ആഴ്വാർ വരച്ചുകാട്ടുന്നു. സ്ത്രീകളുടെ കിടപ്പറയിലെത്താൻ മുകൾനിലയിലേക്ക് പിടിച്ചുകയറുമ്പോൾ കുട്ടി വീണാലോ, ഇവനെന്തിന് ഇവരുടെ ബ്ലൌസും പട്ടുപുടവയും കീറുന്നു എന്ന സംശയം, മോനേ നീയിപ്പോൾ പെൺകുട്ടികളില് കാമം വളർത്താന് മാത്രം മുതിർന്നുവോ എന്ന് അത്ഭുതം, (മുടിചീകി പൂചൂടിക്കൊടുക്കാനായി മകനെ വിളിക്കുമ്പോളാണ് അമ്മ മകനിപ്പോഴും ചെറിയകുഞ്ഞല്ല എന്നറിയുന്നത്).
പെൺകുട്ടികൾകളിക്കുന്നിടത്തേക്ക് ചളിവാരി എറിഞ്ഞു,വീട്ടിൽ കടന്ന് ഭക്ഷണം നശിപ്പിച്ചു, വടക്കേ വീട്ടിലെ പെണ്ണിന്റെ കോലം മാററി, ഗോപികളുടെ മയ്യൽ (പ്രേമോന്മാദം)ഏററി ,-എന്തൊക്കെ കേസുകളാണ് അമ്മയുടെ അടുത്തെത്തുന്നത്. തനിക്ക് മടിയിൽവെച്ച് ഓമനിക്കാവുന്ന ,മുലകൊടുക്കാവുന്ന,കുഞ്ഞല്ല,മകൻവളർന്നു എന്ന അറിവ് യശോദയെ തളർത്തുന്നു. ഗോപസ്ത്രീകളുമായി കളിച്ചു നടക്കാതിരിക്കാൻ യശോദ അവനെ പശുക്കളെ മേക്കാന് കാട്ടിലയക്കുന്നു. അവൻ പോയപ്പോള് പുതിയൊരു ഭയമായി അമ്മക്ക്. കാലിൽ മുള്ളുകൊള്ളുമോ ,വേടന്മാരുടെ അമ്പേൽക്കുമോ, ആനകളോ മററു മൃഗങ്ങളോ വേദനിപ്പിക്കുമോ , വൈകുന്നേരം കണ്ണൻ തിരികെയെത്തുംവരെ അമ്മ മുള്ളിന്മേല് നിൽക്കുകയാണ്.
കൃഷ്ണന്റെ വേണുനാദം കേൾക്കുമ്പോള് ഗോപിമാരുടെ മാത്രമല്ല,അപ്സരകിന്നരനാരിമാരുടേയും ദേവഗന്ധർവ്വന്മാരുടേയും പശുപക്ഷികൾ,മരങ്ങളെന്നിവയുടേയും നാരദന്റെയും മനസ്സിളകുന്നു. ഇടത്തുതാടി ഇടത്തുതോളിൽമുട്ടിച്ച് കൈകള് അതിനുചുററും വളച്ച്, കണ്ണുകൾക്കുപരി പുരികം വളഞ്ഞ്, പ്രാണനടക്കുകയാൽ നാഭി ഒരു പാത്രം പോലെ നിറഞ്ഞ് ,വേണുവായിക്കുന്ന കൃഷ്ണന്റെ നിൽപ്പുകണ്ടും  ആ പാട്ടു കേട്ടും അവരെല്ലാം നിന്നനിൽപ്പിൽനിശ്ചലരായിനിന്നു. ഗോപികമാർ വസ്ത്രം ഉരിഞ്ഞുപോയതുപോലുമറിയാതെ പരിസരംമറന്നുനിന്നു.
വസ്ത്രം തന്നത്താന് ധരിക്കാൻപോലുമറിയാത്ത ഒരുകൊച്ചുബാലികയുടെ അമ്മ പറയുന്നു. അവളിപ്പോള് ,ഉണ്ണിപ്പുരവെച്ചുകളിക്കാതായി. പകരം ശംഖും ചക്രവും ഗദയും വില്ലും മണ്ണുകൊണ്ടുണ്ടാക്കുന്നു. അവൾ ചക്രേശ്വരതീർത്ഥച്ചുഴിയില് പെട്ടുപോയി. മരുന്നുഫലംചെയ്യാത്തത്ര രോഗം മൂർഛിച്ചുപോയി.

പ്രകടമായ ഒരു വ്യത്യാസം , മററുള്ളവർ നായികാനായകന്മാരുടെ വികാരാവേശത്തിന് മുൻതുക്കം കൊടുക്കുമ്പോൾ ,പെരിയാഴ്വാർ കൃഷ്ണന്റേയും ഗോപികമാരുടേയും അമ്മമാരുടെ വിചാരങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്നു എന്നതാണ്. ആ അമ്മമനസ്സാണ് ആണ്ടാളെ വളർത്തിയതെന്ന് ഓർക്കു മ്പോൾ ആണ്ടാള് കൃഷ്ണഭക്തയായതില് അത്ഭുതമില്ല. ആഴ്വാർ രചിച്ച പിള്ളൈത്തമിഴ് ആണ്ടാ ളെ ഉറക്കാനും അവളുടെ കുട്ടിക്കാലത്ത് കൃഷ്ണകഥ പറഞ്ഞുകൊടുക്കാനുമൊക്കെ പാകത്തിനാണെ ന്നത് യാദൃച്ഛികസംഭവമല്ല. ആണ്ടാളുടെ എല്ലാ കവിതകളും നായികാഭാവത്തിലാണ്. അവൾക്ക് സദാ ഗോപീഭാവമാണ്. തിരുപ്പാവൈ ഈ ഗ്രന്ഥത്തിൽ പൂർണ്ണമായും കൊടുത്തിരിക്കുന്നു. നാച്ചിയാ ർതിരുമൊഴിയാണ് ആണ്ടാളുടെ പ്രസിദ്ധമായ വേറൊരു കൃതി.

## കുലശേഖരന്റെ പെരുമാൾതിരുമൊഴി

ആഴ്വാർമാരിൽവെച്ച് (ആണ്ടാളൊഴിച്ചാൽ) ഏററവും വികാരഭരിതമായി കൃഷ്ണനെ പ്രേമിച്ചുപാടിയ കവിയാണ് കുലശേഖരആഴ്വാർ. കൃഷണന്റെയും ഗോപിമാരുടേയും ലീലകൾ വളരെ വികാരതീവ്ര തയോടെ ക്ഷത്രിയസഹജമായ രീതിയിൽ അദ്ദേഹം പാടിയിട്ടുണ്ട്. ഇളങ്കോഅടികൾക്കുശേഷവും സ്വാതിതിരുനാളിനുമുമ്പും ,കേരളചക്രവർത്തിമാരിലെ സംഗീതത്രിമൂർത്തികളില് മദ്ധ്യസ്ഥാനമല ങ്കരിക്കുന്നു ഇദ്ദേഹം. ഇനിയൊരു ജന്മമുണ്ടെങ്കിൽ വേങ്കടത്തിലെ ചെമ്പകപ്പൂവായോ, തീർത്ഥ ക്കുള ത്തിൽ ഒരു കൊററിയായോ ജനിച്ചാലും മതിയായിരുന്നു എന്നദ്ദേഹം പാടി. തിരുവരങ്കത്തെ മായോ ന്റെ ദർശനത്തിനായി ദാഹിച്ചു.മുകുന്ദമാലയാണ് അദ്ദേഹത്തിന്റെ പ്രശസ്തകൃതി. കുലശേഖരനെ പ്പോലെ നമ്മാഴ്വാരും കേരളീയനാണെന്ന് ഒരഭിപ്രായമുണ്ട്. (Franels X Elooney.S J .in Seeing through Texts .Doing Theology among Srivaishnavas of South India page 14 . Uty Newyork Press 1993)

## ഭാഗവതപുരാണം

9-10 നൂററാണ്ടുകളില് വൈകാരികഭക്തി ദക്ഷിണേന്ത്യയിലെ ആഴ്വാർ സമ്പ്രദായത്തിലെ മുകുന്ദ മാല,ശ്രീകൃഷ്ണകർണ്ണാമൃതം ഇവയിലൂടെ വടക്കെ ഇന്ത്യയില് വ്യാപകമായി. ഭാഗവതപുരാണമാണ് വടക്കെ ഇന്ത്യയിൽ കൃഷ്ണഭക്തിക്ക് തുടക്കം കുറിച്ചതെന്നും അഭിപ്രായമുണ്ട്. ഭാഗവതപുരാണം പ ത്താം അദ്ധ്യായത്തിലെ ഗോപീചരിതം വൈകാരികഭക്തികൊണ്ട്, ബ്രഹ്മാണ്ഡ,വിഷ്ണുപുരാണങ്ങ ളിലെ ഗോപീകഥകളിൽനിന്ന് വ്യത്യസ്തതയും സാമ്യവും പുലർത്തുന്നു. 1030 എഡിയിലെ ആൽബ റൂണിയുടെ ഇന്ത്യാചരിത്രത്തിൽ ഭാഗവതപുരാണത്തെ പരാമർശിക്കുന്നു. 18 പുരാണങ്ങളുടെ ലി സ്ററിൽഅദ്ദേഹം ഭാഗവതപുരാണത്തെ പെടുത്തിയിട്ടുമില്ല. വിഷ്ണുപുരാണത്തിലെ ലിസ്ററിൽ , പ ട്ടികയിലെ അഞ്ചാമത്തേതായി ,18 പുരാണങ്ങളില് പെടാതെത്തന്നെ ഭാഗവതപുരാണത്തെ പെടുത്തിയിരിക്കുന്നു. ഈ ലിസ്ററും ആൽബറൂണി തരുന്നു. ഭാഗവത എന്നാൽ വാസുദേവനെ ന്നാണ് അദ്ദേഹം അർത്ഥം പറയുന്നത്. ആൽബറൂണിയുടെ കാലമാവുമ്പോഴേക്കും ഭാഗവതപു രാണം വളരെ പ്രസിദ്ധമാണ് എന്ന് അർത്ഥം. അഭിനവഗുപ്തന്റെ ഭഗവദ്ഗീതാർത്ഥസംഗ്രഹത്തിൽ, ഭാഗവതത്തിൽനിന്ന് ഒരു ഉദ്ധരണി 1930ൽ Schrader കണ്ടെത്തി. നമ്മാഴ്വാർ, പെരിയാഴ്വാർ,

ആണ്ടാൾ ഇവരുടെ കവിതകളോടുസാമ്യമുള്ള ഭാഗങ്ങള് ഭാഗവതപുരാണത്തില് കാണുന്നതിനാല് അതിലെ ചിലഭാഗങ്ങൾ എട്ടാം നൂററാണ്ടിനുശേഷം എഴുതിയതാവണമെന്ന ചിലരുടെ അഭിപ്രായത്തിൽ കഴമ്പില്ല. ഭാഗവതപുരാണം എഴുതപ്പെട്ടത് ദക്ഷിണേന്ത്യയിലാണെന്ന ഭൂരിഭാഗം പണ്ഡിതരുടെ അഭിപ്രായം ശരിയാവണം. ഭാഗവതം ആദ്യമായി യദുമഹാരാജാവിന് ,കാവേരിതീരത്തുവെച്ച് ഋഷഭപുത്രരായ നവയോഗികളാണ് ഉപദേശിച്ചതെന്ന് ഭാഗവതപുരാണം തന്നെ പറയുന്നുണ്ട്. നിമിക്ക് നൈമിശാരണ്യത്തിൽവെച്ചും നവയോഗികളാണ് ഭാഗവതധർമ്മമുപദേശിച്ചത് .ജൈന,ഭാഗവതധർമ്മങ്ങളുടെ സമാനത ,ഐക്യം ഇവയും ഇതുകൊണ്ടുതന്നെ വ്യക്തമാണ്. ആഴ്വാർമാരുടെ ഗോപീകഥകളുമായ സാമ്യം, പാണ്ഡ്യരാജ്യവും രാജാവുമായുള്ള അതിന്റെ പരിചയം, അഗസ്ത്യമുനിയാൽ പ്രതിനിധാനം ചെയ്യപ്പെടുന്ന അതിന്റെ തമിഴത്തം  ഇവയെല്ലാം ദക്ഷിണേന്ത്യന് ഉത്ഭവത്തിന് സാക്ഷ്യം വഹിക്കുന്നു. പാണ്ഡ്യരാജാക്കന്മാരെക്കുറിച്ച് 3 ഐതിഹ്യങ്ങളും , കൃഷ്ണന്റെ കാളപ്പോരും, ദക്ഷിണേന്ത്യൻ ഭൂപ്രകൃതിയുടെ വർണ്ണനയും ഭാഷാപരമായ തെളിവുകളും ഇനിവരുന്ന കാലത്ത് ദക്ഷിണേന്ത്യയിലാണ് വൈഷ്ണവഭാഗവതർ അനേകം ഉണ്ടാവുക എന്ന പ്രവചനവും ഇതിന് ഉപോത്ബലകമായ തെളിവുകളാണ്.

## ഭാഗവതം ഗോപികാഗീതത്തിലുപയോഗിച്ച വൃത്തങ്ങൾ

| | |
|---|---|
| വസന്തതിലകം | 53 |
| വംശമാല | 33 |
| സ്വാഗതാ(ശ്രുതപദ) | 24 |
| അപരാന്തിക | 18 |
| മാലിനി | 10 |
| ഉപജാതി | 6 |
| മന്ദാക്രാന്ത | 2 |
| പുഷ്പിതാഗ്ര | 1 |
| | 147 ( 225 ശ്ലോകത്തിന്) |

മനസ്സും വാക്കും കർമ്മവും ഉദ്ദേശവും ജീവിതവും എല്ലാം പത്മനാഭന്റെ പാദത്തിലർപ്പിച്ച ശ്വപച ന്, അങ്ങനെ അർപ്പിക്കാത്ത ബ്രാഹ്മണപണ്ഡിതനേക്കാള് ഉത്തമനാണ്. ആ ശ്വപചൻ താന് പിറന്നകുലത്തെ പാവനമാക്കിക്കഴിഞ്ഞു. ഗർവ്വിഷ്ഠനായ ബ്രാഹ്മണന് മറിച്ചും. (ഭാഗവതപുരാണം. 7.9) പാണ്ഡിത്യത്തേക്കാളും,വർണ്ണവ്യവസ്ഥയേക്കാളും പ്രാധാന്യം ജീവിതത്തിന് നൽകുന്ന ഈ സന്ദേശമാണ് കൃഷ്ണൻ ഭഗവദ്ഗീതയിലും നൽകിയത്. ഭക്തിയുടെ പ്രാധാന്യം ഭാഗവതപുരാണം ഇപ്രകാരം വർണ്ണിക്കുന്നത് ആഴ്വാർകൃതികളിലെന്നപോലെത്തന്നെയാണ്. തൊണ്ടരടിപ്പൊടി (ഭക്തദാസന്മാരുടെ പാദരേണു) എന്നു സ്വയം വിശേഷിപ്പിച്ച ആഴ്വാരിൽനിന്ന് ,ദാസാനുദാസനായ ഭക്തവത്സലനായ കൃഷ്ണന്റെ  സ്വഭാവം ജനങ്ങൾ ഗ്രഹിക്കുകയായിരുന്നു. ജാതിമതവർണ്ണവ്യവസ്ഥകളില്ലാത്ത, പ്രായോഗികാദ്വൈതമായ ഭക്തിപ്രസ്ഥാനത്തിന്റെ പരിണതഫലമാണ് ദക്ഷിണേന്ത്യയിലെ വിഷ്ണുപുത്രനായ അയ്യപ്പന്റെ അദ്വൈതം.

കുഞ്ഞുജനിച്ച്  12 ദിവസം കഴിഞ്ഞാല് അതിനെ വീട്ടുവാതിൽപ്പടി കടത്തുന്ന ചടങ്ങിന് ഉത്ഥാനമെന്നുപറയും. (മൈന്തനെ ഉത്ഥാനം ചെയ്തു ഉകന്തനാർ ആനാരേ) .തമിഴ്നാട്ടിൽ നടപ്പുള്ള ഈ സർവ്വ സാധാരണചടങ്ങ് ഭാഗവതപുരാണത്തില് വിഷ്ണുവിന്റെ ഉത്ഥാനിക (ഔത്ഥാനിക)എന്ന പള്ളിയുണ

ർത്തല് (തുയിലുണർത്തു)ചടങ്ങാണ്. മഴക്കാലത്തെ ചാതുർമ്മാസ്യത്തിനുശേഷം വരുന്ന സൂര്യന്റെ ഉത്ഥാനഏകാദശി വിഷ്ണുക്ഷേത്രങ്ങളിൽ ഇന്നും പ്രധാനമായ ആഘോഷമാണ്. വേദസൂക്തം പാടി സ്വസ്ഥ്യയനം (സുഖയാത്ര) ചെയ്ത് പുതിയൊരു യാത്ര (ജീവിതയാത്ര കുട്ടിക്ക് , ഉത്തരായനം സൂര്യന് , പുതിയ പടപ്പുറപ്പാട് വീരന് )ആശംസിക്കുന്നു.

പെരിയാഴ്‌വാർ ഉണ്ണിയെ ഉത്ഥാനം ചെയ്യിക്കുന്ന അമ്മയുടെ വാത്സല്യത്തോടെയാണ് ,പ്രപഞ്ചനാഥനെ ഭൂരക്ഷക്കായി യോഗനിദ്രയിൽനിന്നുണർത്തുന്നത്. അത് ,വർഷവും വേനലും വസന്തവും വന്നു പോകുന്ന ഋതുചക്രത്തിൽ, സൂര്യനാരായണപത്നി (ഭൂമി) സുജലയും സുഫലയുമായി ജനങ്ങൾക്ക് യോഗക്ഷേമം വരുത്താനാണ്. വീടുകളിൽ പണ്ടുകാലത്ത് ഭടന്മാരേയും സഞ്ചാരികളേയും യാത്രയാക്കാനും, പുറച്ചേരികളിൽ ചാതുർമാസ്യംകഴിഞ്ഞുപുതുയാത്രക്കൊരുങ്ങുന്ന സന്യാസിമാരെ യാത്രയാക്കാനും ഉറക്കത്തിൽനിന്നുണർത്തി പുതിയ ഒരു ജീവിതയാത്ര എന്നുതന്നെ എല്ലാവിധത്തിലും ഉദ്ദേശം. അതിലുണ്ട് ,ഒരദ്വൈതം. ആദിശങ്കരന്റെ അദ്വൈതചിന്തയുടെ വേരുതിരഞ്ഞ ഹാക്കർ ( 1965. അടിക്കുറിപ്പ്51 പേജ് 495 വിരഹഭക്തി )പറഞ്ഞത് ശങ്കരൻവൈഷ്ണവമായ ചുററുപാടില് വളർന്നവനാണെന്നും മിക്ക കൃതികളിലും അത് കാണാമെന്നും അദ്ദേഹത്തിന്റെ ശിഷ്യന്മാർക്കും പ്രകടമായ വൈഷ്ണവചായ് വ് കാണാമെന്നുമാണ്. സുരേശ്വരന്റെ നൈഷ്കർമ്യസിദ്ധി,.പദ്മപാദന്റെ പഞ്ചപാദിക,തോടകന്റെ ശ്രുതിസാരസമുദ്ധരണം, ഹസ്താമലകശ്ലോകങ്ങൾ,സുരേശ്വരന്റെ തൈത്തിരീയോപനിഷത് ഭാഷ്യവാർത്തികം, എന്നിവ വെച്ച് വിഷ്ണു ഒന്നുകില് ഇഷ്ടദേവത അല്ലെങ്കിൽ ഈശ്വരൻ-ബ്രഹ്മത്തിനു സമം –എന്ന് സമർത്ഥിക്കുന്നു,അദ്ദേഹം. ശങ്കരൻ വൈഷ്ണവിസത്തില് പഞ്ചരാത്രക്കാരുടെ വ്യൂഹപദ്ധതിയെ ( വിഷ്ണുവിനെ നാലാക്കുന്നത്)മാത്രമാണ് എതിർത്തിട്ടുള്ളത്.മററ് എല്ലാം സമ്മതമാണ്.രാമാനുജൻ ശങ്കരനെ ഖണ്ഡിക്കാന് ശ്രമിക്കുന്നതും ഭഗവാനെന്ന നിലയിലല്ല, (അതിലവർക്കു ചേർച്ചയാണ്)പഞ്ചരാത്രികനെന്ന നിലയിൽമാത്രമാണ്. .

പരം പരസ്യാ പ്രകൃതേർ അനാദിം
ഏകം നിവിഷ്ടം ബഹുധാ ഗുഹാസ്യ
സർവ്വാലയം സർവ്വചരാചരസ്യം
ത്വം ഏവ വിഷ്ണും ശരണം പ്രപദ്യേ

എന്ന ഭാഗവതപുരാണത്തിലെ അദ്വൈതം തന്നെയാണ് ശങ്കരന്റേതും ശിഷ്യന്മാരുടേതും. അവ തമ്മിൽ ഭേദമില്ല.വൈകാരികമായി ഈശ്വരനുമായി ഒന്നായി, തന്മയത ഭവിക്കാത്ത, വെറും ചടങ്ങുമാത്രമായ, ഭക്തി ഭക്തിയല്ലെന്ന ജ്ഞാനം ജ്ഞാനിക്കും ഭക്തനുമുണ്ട്. ആ അനുഭൂതി ചിലർക്കുമാത്രമേ കിട്ടുന്നുള്ളൂ. കിട്ടാത്തപ്പോൾ വിരഹഭക്തിയോടെ ഉഴലുന്നു. മനസ്സ് (ചിത്തം) നാദബ്രഹ്മമായ ഭഗവാനിൽ ലയിക്കാതെ ,പുളകം ചാർത്താതെ ,ആനന്ദാശ്രുക്കളാൽ കണ്ണുമിടറാതെ ,ഹൃദയം എങ്ങനെ പവിത്രമാകും. ഗദ്ഗദത്താൽ ഇടറിയ സ്വരത്തില് , ചിന്തകളെല്ലാം ലയിച്ച്, ചിരിച്ചും കരഞ്ഞും ലജ്ജവിട്ട് ആടിയും പാടിയും നടക്കുന്ന എന്റെ ഭക്തന് ഭൂമിയെ പവിത്രമാക്കുന്നു (ഭാഗവതപുരാണം X1.. 14-23 ) നാരദൻ,ഉദ്ധവൻ,ജഡഭരതൻ ഇവരൊക്കെ ഇതുതന്നെ ജീവിച്ചുകാണിച്ചു. ഗോപിമാരും ആഴ്‌വാർമാരും ആ മിസ്ററിക് അനുഭൂതിയിലാണ് ജീവിക്കുന്നത്. ചൈതന്യനും മീരയുമൊക്കെ ഇതിന്റെ പിൻതുടർച്ചക്കാരാണ്. ഈ Context ലാണ് ജയദേവകവി അപ്രകാരമായിരുന്നുവോ , ഗീതഗോവിന്ദം അത്തരം അനുഭൂതിയുടെ ഫലമാണോ മുതലായ നിരൂപണം പ്രസക്തമാവുന്നത്.

ഹരിവംശത്തിൽ 21 ശ്ലോകംകൊണ്ടും, ബ്രഹ്മാണ്ഡപുരാണത്തിൽ 64 ശ്ലോകം കൊണ്ടും വിഷ്ണുപുരാണത്തിൽ 80 ശ്ലോകം കൊണ്ടും പറഞ്ഞ ഗോപികാചരിതം ഭാഗവതപുരാണത്തില് 350 വരികളില് പറ

ഞ്ഞിരിക്കുന്നു. ഒരു പ്രത്യേകത അതിൽ 150 എണ്ണം കൂടുതല് അക്ഷരങ്ങളുള്ള ഛന്ദസ്സിലാണെന്നതാണ്. പത്മപുരാണത്തിലൊഴികെ മററ് ഒരു പുരാണത്തിലുമില്ല ഈ രീതി.

| വിഷയം | ഭാ.പു.ദശമസ്കന്ധം | വിഷ്ണുപുരാണം |
|---|---|---|
| 1 ഗോപിമാരുടെ ആദ്യഗീതം | 21 | - |
| 2 വസ്ത്രാപഹരണം | 22 | - |
| 3.കൃഷ്ണനും ഗോപിമാരും സന്ധിക്കുന്നു | 29 | 1-11 |
| 4.ഗോപികൾ കൃഷ്ണനെ അനുകരിക്കുന്നു | 30 (1) | 11-16<br>17-29 |
| 5 പിന്തുടരുന്നു | 30(2) | |
| 6 ഗോപിമാരുടെ നാലാം ഗീതം | 31 | |
| 7.കൃഷ്ണൻ തിരിച്ചുവരുന്നു | 32 | 30-34 |
| 8.രാസനൃത്തം | 33 (1) | 35-44 |
| 9.അവസാനം | 33(2) | 45-49 |
| 10.ഗോപിമാരുടെ അഞ്ചാം ഗീതം | 35 | |
| 11. മഥുരായാത്ര,ഗോപീവിലാപം | 39 | 59-70 |
| 12.ഉദ്ധവൻ അമ്പാടിയില് | 47 | |
| 13.ബലരാമൻ അമ്പാടിയില് | 65 | 71-80 |
| 14.കൃഷ്ണൻ ഗോപിമാരെ കുരുക്ഷേത്രത്തിൽവെച്ച് വീണ്ടും കാണുന്നു | 82 | |

ഗോപികമാരുടെ 1,4,5 ഗീതങ്ങളും ഉദ്ധവന്റെ അമ്പാടിയാത്രയും കുരുക്ഷേത്രത്തിലെ അവസാനസംഗമവും വിഷ്ണുപുരാണത്തിലില്ല 29-33 വരെയുള്ള രസപഞ്ചാദ്ധ്യായത്തില് 31 ഒഴികെ മററ് എല്ലാം ഈ രണ്ടുപുരാണങ്ങളിലും തുല്യമാകയാൽ, പറയപ്പെട്ട വ്യത്യാസങ്ങൾ ശ്രദ്ധേയമാണ്.

ഹരിവംശവും ബ്രഹ്മാണ്ഡപുരാണവും വിഷ്ണുപുരാണവും ഗോപിമാരും കൃഷ്ണനും തമ്മിലുള്ള ബന്ധം വർഷക്കാലം കഴിഞ്ഞ് ,(ഇന്ദ്രൻ ചൊരിഞ്ഞ പേമാരി,ഗോവർദ്ധനോദ്ധാരണം) ശരത്കാലം വന്ന ഉടനെയാണ് പറയുന്നത്. ഭാഗവതപുരാണം (17,19 അദ്ധ്യായങ്ങൾ) വേനൽക്കാലത്തും കൂടി പറയുന്നു. (അദ്ധ്യായം 20 വർഷവും ശരത്തും). 21 ആം അദ്ധ്യായം പൂർണ്ണമായും ശരത്കാലത്താണ്. മുരളീനാദത്താൽ സർവ്വചരാചരങ്ങളുടെ മനസ്സും മുഗ്ധമാവുന്നത് അപ്പോഴാണ്.ഗോവർദ്ധനോദ്ധാരണത്തി ൽനിന്ന് നേരിട്ട് ശരത്കാലത്തിലെ രാസക്രീഡയിലേക്കു കടക്കാതെ ഇടയില് ഗോപിമാര് കൃഷ്ണനെ ലഭിക്കാനനുഷ്ഠിക്കുന്ന വ്രതങ്ങള്,ഗോപികാവസ്ത്രാപഹരണം, കൃഷ്ണന്റെ വാഗ്ദാനം-ഇങ്ങനെയാണ് ഭാഗവതപുരാണത്തിലെ ക്രമം. ശരത്കാലം കഴിഞ്ഞുവരുന്ന ഹേമന്തത്തിലെ ഒന്നാം ദിനംമുതലാണ് ഗോപികമാരുടെ വ്രതാരംഭമെന്നതിനാൽ, ഒരു വർഷത്തെ വ്രതംകഴിഞ്ഞ് അടുത്ത ശരത്കാലത്തിലാണ് കൃഷ്ണൻ വാഗ്ദാനം ചെയ്ത സംഗമം അവർക്കുനൽകുന്നതെന്ന് ഊഹിക്കണം. ഇതനുസരിച്ച് വ്രതാവസാനത്തിലാണ് ഗോവർദ്ധനോദ്ധാരണം. ഇന്ദ്രനേയും (മരുതം)വരുണനേയും (നെയ്തൽ) തോൽപ്പിച്ച് ,മുല്ലൈയും പാലൈയും (കാർത്ത്യായനീവ്രതം) കുറിഞ്ചിയും (ഗിരിവർഗ്ഗം-ഗോവർദ്ധനം-മുരുകൻ) വിജയം നേടുകയാണവിടെ. ഗോപസ്ത്രീകളുടെ തപസ്സും വ്രതവും പാലൈയി

ലൂടെ ,അഥവാ കഠിനമായ ചൂടിലൂടെ സാഗരം (വരുണനെ) വററിച്ച കടൽവർണ്ണനായ മേഘത്തെ സൃഷ്ടിച്ച് അവനെ പാലൈയുടെ മകനായ പർവ്വതത്താല് തടുത്തുനിർത്തിച്ച് ,പെയ്യിച്ച്, അവനാൽതന്നെ ക്രമീകരിക്കുന്ന പ്രകൃതിയുടെ ഋതുമാററം കൂടിയാണ്. ഒരു വർഷത്തെ ഋതുവർണ്ണനം കൊണ്ടല്ലാതെ ഈ കോസ്മിക് സൈക്കിളെന്ന രാശിനൃത്തം പൂർണ്ണമായി വിവരിക്കാനാവില്ല. മാർകഴി (തൈ-ഹേമന്തം)മുതലാരംഭിച്ച് അടുത്തമാർകഴിവരെയാണ് ഋതുചക്രവർണ്ണന. ഭഗവാൻ താൻ മാർഗ്ഗശീർഷമാണെന്ന് ഗീതയില് പറയുന്നു. മാർകഴി,വസ്ത്രാപഹരണം, വ്രതം,വേനൽ,വർഷം,ഗോവർദ്ധനോദ്ധാരണം, ശരദൃതു,രാസനൃത്തം, അടുത്ത മാർകഴി –ഇതാണ് ക്രമം.

വിഷ്ണുപുരാണം അടുക്കും ചിട്ടയുമില്ലാതെ പറയുന്നതെല്ലാം ക്രമത്തിലടുക്കി, അർത്ഥം സ്ഫുരിപ്പിച്ചുകൊണ്ട് ഭാഗവതപുരാണം അവതരിപ്പിക്കുന്നു.

വിഷ്ണുപുരാണത്തിലെ 1-49 ആണ് ഭാഗവതപുരാണത്തിലെ രാസപഞ്ചാദ്ധ്യായം (29-33).കൃഷ്ണനിലെത്താന് വേഗത്തിൽവരുന്ന (ത്വരിത) ഗോപിമാരെ ഭാഗവതം കൂടുതൽ വർണ്ണിക്കുന്നു.കൃഷ്ണൻ രാത്രിയുടെ സൌന്ദര്യത്തെക്കുറിച്ച് സംസാരിച്ചശേഷം അവർക്ക് ധർമ്മോപദേശം കൊടുക്കുന്നു. (തന്മയത്വത്തിലൂടെ മുക്തി). വീട്ടിലിരുന്ന് ധ്യാനം കൊണ്ടുതന്നെ ഒരു ഗോപി സായൂജ്യം നേടുന്നു. രണ്ടാം ഗോപികാഗീതത്തിനുശേഷം വളരെ വ്യക്തമായി കൃഷ്ണലീലകൾ വർണ്ണിക്കുന്നു. ഗോപിമാർവൃന്ദാവനത്തിലേക്കും കൃഷ്ണന് വേറൊരിടത്തേക്കും പോയി എന്നേ വിഷ്ണുപുരാണത്തിലുളളു. ഓരോ ഗോപിയും കൃഷ്ണൻ തന്റേതുമാത്രമാണെന്ന് അഹങ്കരിക്കാനാരംഭിച്ചപ്പോൾ,കൃഷ്ണൻ അവരുടെ ഗർവ്വ് ശമിപ്പി് ക്കാനായി തിരോധാനം ചെയ്തു എന്നു ഭാഗവതം കാരണം പറയുന്നു. അപ്പോഴാണ് കൃഷ്ണലീല പാടി അഭിനയിച്ച് ഗോപിമാർ ആശ്വാസം കണ്ടെത്തുന്നത്. കൃഷ്ണന്റെ പാദമുദ്ര തേടുന്ന ഗോപിമാർ വൃക്ഷ ങ്ങളോട് കൃഷ്ണനെ കണ്ടുവോഎന്ന് അന്വേഷിക്കുന്നു. വിഷ്ണുപുരാണത്തിൽ പാദമുദ്രനോക്കി, കൃഷ്ണനും ഒരു ഗോപിയും ക്രീഡിക്കയാണെന്നു ഗോപികൾ കണ്ടെത്തുന്നു, ഭാഗവതപുരാണത്തിൽ കൃഷ്ണന് തന്റെ ആരാധികയായ ഒററ ഗോപികയോടുകൂടിയാണ് പോകുന്നത്.(അനയാരാധിതോനൂനം ഭഗവാൻ ഹരിർ). ഗർവ്വു കൂടിയതിനാല് അവള് തന്നെ ചുമക്കണമെന്ന് ആവശ്യപ്പെട്ടപ്പോഴാണ് അവളുടെ ഗർവ്വുമാററാന് അപ്രത്യക്ഷനായത്. അവൾ തിരിച്ചെത്തി ,ഗ്രാമത്തിലെ മററു കൂട്ടുകാരികളുമൊത്ത് ഒരു ഏകാന്തരാത്രി കഴിച്ചുകൂട്ടുന്നു (വിഷ്ണുപുരാണത്തിൽനിന്ന് വ്യത്യാസം). വിഷ്ണുപുരാണത്തി ല് അന്നുതന്നെ യമുനാതീരത്ത് കൃഷ്ണനെ കാണുന്നുണ്ട്. അപ്പോൾത്തന്നെയാണ് രാസലീല. ഭാഗവതപുരാണത്തിൽ ഒടുവില് കൃഷ്ണന്റെ തിരിച്ചെത്തലും,ഗോപിമാരുടെ പരിഭവവും, ആനന്ദവും കോപവും കൃഷ്ണന്റെ മറുപടിയും ഒക്കെ കഴിഞ്ഞ് എല്ലാവരും രാസലീലക്കായി ഒന്നിച്ച് യമുനാതീരത്തേക്ക് പോവുകയാണ്. ഗോപിമാരെ വൃത്തത്തിൽനിർത്താന് കൃഷ്ണന് സൂത്രം പ്രയോഗിക്കുന്നു. കണ്ണടച്ച് ,കൈകോർത്തുനിന്ന് താൻപിടിച്ച കൈ കൃഷ്ണന്റേതാണെന്നു സങ്കൽപ്പിക്കാന് പറയുന്നു. (വിഷ്ണുപുരാണത്തിൽ).ഭാഗവതത്തിൽ എത്രഗോപിമാരുണ്ടോ അത്രയും കൃഷ്ണന്മാരായി വന്ന് അവരുടെ കൈ കോർത്തുപിടിക്കയാണ്. വിഷ്ണുപുരാണത്തില് രാസനൃത്തത്തിന് ശരദൃതുരാഗങ്ങളാണ് പാടുന്നത്. ഭാഗവതം അനേകം മിന്നലുകളെന്നപോലെ മേഘതുല്യമായ കൃഷ്ണനോടുകൂടി ഗോപികമാരെ വർണ്ണിക്കയും അതിലൊരുവള് മുല്ലപ്പൂ ചൂടിയതായി പറകയും ചെയ്യുന്നു. (തഡിതാ ഇവ താ മേഘചക്രേ വിരേജു എന്നും ശ്ലഥദ്വലയമല്ലികാ എന്നും). അകത്തിണൈയിലെ മുല്ലയും വരാനിരിക്കുന്ന വിരഹവും അറിയുന്നവർക്ക് ദാക്ഷിണാത്യമായ പ്രചോദനം ഈ വരികളിൽകാണാം. രാസക്രീഡ, തുടർന്ന് ജലക്രീഡ- ഒരു രാത്രി മുഴുവനും കൃഷ്ണനും ഗോപിമാരും ഒന്നിച്ചുകഴിച്ചുകൂട്ടുന്നു,തുടർന്ന്

ധർമ്മോപദേശം. ധർമ്മത്തിനുപോലും അതീതമാണ് താനെന്ന് ഉപദേശിക്കുന്നു. സർവ്വജീവജാലങ്ങൾക്കും അന്തര്യാമിയാകയാൽ, സർവ്വവും തന്റെ ഇണകൾ, ഭാര്യമാർ, അഥവാ മായാപതിമാരാണ് എന്ന് പറയുന്നു. ഇതുകഴിഞ്ഞു വീട്ടിലേക്കുമടക്കയാത്ര,ശ്രുതിഫലം എന്നാണ് ഭാഗവതക്രമം.

മുപ്പത്തിനാലാം അദ്ധ്യായത്തിൽ ശംഖചൂഡന് ഗോപികളെ ആക്രമിക്കുന്നു. കൃഷ്ണന്റെ മുരളീഗാനത്തിന്റെ വശ്യത, ഗോപികമാരുടെ വിരഹം,വീണ്ടും ഗോപികാഗീതങ്ങൾ,35ആം അദ്ധ്യായത്തിൽ ഗോപിമാരുടെ ഓർമ്മകൾ,കാത്തിരിപ്പ്, 36ൽ അരിഷ്ടാസുരനും 37ൽ കേശിയും, 38ൽ അക്രൂരാഗമനം, 39ൽ അക്രൂരനോടൊപ്പം കൃഷ്ണൻപോകുന്നതറിഞ്ഞു ഗോപികമാരുടെ മനോഗതം- ഇങ്ങനെ സ്വാഭാവികക്രമത്തില് വർണ്ണിക്കുന്നു. വിഷ്ണുപുരാണത്തിലുളളപോലെ പെട്ടെന്നുതുടങ്ങി, പെട്ടെന്നു നിർത്തുകയല്ല. കഥക്ക് സ്വാഭാവികമായ ഒരു വികാരപരിണാമമുണ്ട്. കൃഷ്ണൻ പ്രേമപൂർവ്വം ഗോപികമാരെ ഉപദേശിക്കുന്നിടത്ത് മാനവികതയുണ്ട്. കൃഷ്ണന് അവർ വെറും നിതംബവും പയോധരവുമല്ല, രാജാക്കന്മാരുടെ ആസ്ഥാനകവികളെപ്പോലെ. ശുദ്ധമായ ആത്മാക്കളാണ്. ഞാൻ തിരിച്ചു വരുമെന്ന വാക്കുകേട്ട് അവര് ആശ്വസിക്കുന്നു.

ഉദ്ധവരോട് കൃഷ്ണൻ ഗോപിമാരെക്കുറിച്ച് സംസാരിക്കുന്നു. ഏററവും സ്വാഭാവികമാണ് ആ സന്ദർഭം. ഏററവും അടുത്തസുഹൃത്തിനോടാണല്ലോ, ആരോടും പറയാനാവാത്തതുപോലും പറയാനാവുക. പ്രത്യേകിച്ചും അനുരാഗവിഷയം. ഏഴാം ഗോപികാഗീതം കൃഷ്ണദൂതുമായി വരുന്ന ഒരു മധുപനോടുളളതാണ്.ഉദ്ധവൻ കൃഷ്ണദൂതുമായി വരുന്നത് ഈ ഗോപികാഗീതത്തിന്റെ പശ്ചാത്തലത്തിൽ ചിന്തിക്കണം. കൃഷ്ണനുശേഷം കൃഷ്ണസന്ദേശം ഭൂമിയിൽ പരത്തിയ ശിഷ്യനും കൂടിയാണ് ഉദ്ധവന്. അയാൾ ഗുരു കൃഷ്ണനെപ്പോലെ വേഷംധരിച്ച് മുദ്രചാർത്തിയ ശിഷ്യനാണ്. അർജ്ജുനനുളള ഗീതോപദേശം ശക്തിയും വിശ്വാസവും കൊടുക്കാനും ക്ലൈബ്യം മാററാനുമാണെങ്കിൽ,ഉദ്ധവനുളളത്,തന്റെ കാലശേഷം ധർമ്മം പ്രചരിപ്പിക്കാനാണ്. അതുകൊണ്ടുതന്നെ തന്റെ സന്ദേശം പൂർണ്ണമായി ഉ ൾക്കൊണ്ട ഗോപിമാരുമായി സംവദിക്കേണ്ടത് ഉദ്ധവന്റെ ജീവിതോദ്ദേശപൂർത്തീകരണത്തിനാവശ്യവുമാണ്.ഗോപികമാരുമായി ഉദ്ധവന്റെ മാനസികബന്ധം ഗുരുപത്നിമാരോടുളളതാണെന്നു വ്യാഖ്യാനിച്ചാലും തെററാവില്ല. ഉദ്ധവൻ ഗോപികമാരുടെ ഭക്തിക്കും തന്മയതക്കും തുല്യമായി മറ്റൊന്നില്ലെന്നറിഞ്ഞ് അവരെ പ്രശംസിക്കുന്നു. പിൽക്കാലത്ത്,ഗോപികമാരുടെ ഭക്തിസന്ദേശവും കഥയും പ്രചരിപ്പിക്കുന്നതിൽ, ഉദ്ധവനും നാരദനും,നാരദശിഷ്യനും കുബ്ജാപുത്രനുമായ ഉപശ്ലോകനും വലിയ പങ്കു വഹിക്കുന്നു.

സാന്ത്വയാ മാസ സപ്രേമൈർ, ആയാസ്യ ഇതി ദൌത്യകൈ (പ്രേമപൂർവ്വം ഞാന് വരുമെന്ന് ദൂതരിലൂടെ സാന്ത്വനിപ്പിച്ചു) നേരിട്ട് പ്രേമപൂർവ്വം ഗോപികളെ സാന്ത്വനിപ്പിക്കുന്ന കൃഷ്ണന് ആയാസ്യ ഇതി ദൌത്യകൈ (ഞാനെത്തും ഇപ്രകാരം ദൂതരിലൂടെ) എന്ന വാക്യം പറഞ്ഞതെന്തിന്.ആറാം ഗോപികാഗീതത്തിൽ ദൂതനായി മധുപനെ പറഞ്ഞതെന്തിന് .ഈ ചോദ്യങ്ങൾക്ക് ഉത്തരം കാണാന് ഞാനാഗ്രഹിക്കുന്നു.

1.. ഞാനിനിയും വരും എന്ന് തന്റെ ദൂതരായ (അവതാരപുരുഷർ) ഭക്തരിലുളള പുനരവതാരത്തെ സൂചിപ്പിക്കുന്നു.

2. യഥായഥാഹി ധർമ്മസ്യ ഗ്ലാനിർഭ്ഭവതി ഭാരത

അഭ്യുത്ഥാനമധർമ്മസ്യ തഥാത്മാനം സൃജാമ്യഹം എന്നും ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ എന്നും ഉളള സന്ദേശമാണ് പ്രേമപൂർവ്വം കൃഷ്ണന് കൊടുക്കുന്നത്

3.ആയാസ്യ ഇതി ദൌത്യകൈ എന്നതിന് വേദത്തിലെ ആയാസ്യഅംഗിരസമെന്ന വാക്ക് ചേർത്തു വെച്ചുനോക്കുക. ഘോരഅംഗിരസശിഷ്യനാണ് കൃഷ്ണൻ. (ഛാന്ദോഗ്യഉപനിഷത്ത്) അതിനാൽ മധു വ്രതമെന്ന മധുവിദ്യയാണ് ഗോപിമാർക്ക് ഉപദേശിച്ചത്

4.അതുകൊണ്ടാണ് കൃഷ്ണനെ കാത്തിരിക്കുന്ന ഗോപികൾ ഭ്രമരഗീതം പാടുന്നത്. അനേകം ജീവാത്മ പുഷ്പങ്ങളിൽ, തന്റെ അനേകം അംഗങ്ങളിലെന്നപോലെ, അംഗിരസമായിരിക്കുന്ന ആ പരമാത്മദൂതൻ വരുമോ എന്ന സംശയം തീർക്കാനാണ് ഉദ്ധവനെ അവർക്കിടയിലേക്ക് അയച്ചത്. ഗോപികമാർ അവതാരം കാത്തിരിക്കുന്ന ജനങ്ങളാണ്. ഉദ്ധവൻ അവർക്കിടയിലെത്തിയ ദൈവദൂതനും . (Messenger of God).ഉദ്ധവനെന്നാല്, എഴുനെററവൻ,വീണ്ടും ഉത്ഥാനം ചെയ്തവനെന്ന് അർത്ഥം വരും. യുഗങ്ങളിലൂടെ പുനരുജ്ജീവനം ചെയ്യുന്ന മധുവിദ്യയുടെ ദൂതന്.

5.ഗോപികൾ മുനിമാനസപത്മങ്ങൾ.അവയിൽ വിഹരിച്ച മധുപൻ-അന്തര്യാമി, കൃഷ്ണൻ. അതിന്റെ പുനരാ വർത്തനം വരും യുഗങ്ങളിലും ആവർത്തിക്കുമെന്ന തെളിവായി, തന്നെപ്പോലെ മുദ്ര ചാർത്തി,തന്മയീഭവിച്ച , തന്നിൽജീവിക്കുന്ന, തന്റെ ലീലാചരിതം പാടി ആനന്ദിക്കുന്ന പ്രിയസുഹൃത്തിനെ കാണിച്ചു കൊടുക്കയാണ് കൃഷ്ണൻ. ആയാസ്യ ഇതി ദൌത്യകൈ എന്നതിന് ഈ നിഗൂഢാർത്ഥമുണ്ട്.

6.ഭാഗവതപുരാണം 47-ആം അദ്ധ്യായം 29-37 വരെ കൃഷ്ണനിൽനിന്ന് ഗോപിമാർക്കുള്ള സന്ദേശമാണ് (ഉദ്ധ വൻ കൊടുക്കുന്നത്). ഞാൻ സർവ്വാന്തര്യാമിയായപരമാത്മാവാകയാല് നിങ്ങളെ പിരിഞ്ഞിരിക്കുന്നില്ല. ചിത്തവൃത്തികളെല്ലാം പൂർണ്ണമായടക്കി, എന്നിൽ വിലയിക്കുമ്പോള് നിങ്ങളെന്നിലും ഞാന് നിങ്ങളിലുമാണ്. ഈ സന്ദേശത്താൽ വിരഹതാപം നശിച്ച ഗോപികമാർ, കൃഷ്ണൻ അന്തര്യാമിയായതിനാല് ശാന്തരായി. വാക്കും മനസ്സും ശരീരവും സദാ ഗോവിന്ദനിൽ ലയിച്ചു. ഉദ്ധവൻ വ്രജത്തിലെത്തിയപ്പോള് അവര് മതി മറന്നുപാടി. ഉദ്ധവൻ വ്രജത്തില് ഏതാനും മാസങ്ങൾ കഴിച്ചുകൂട്ടി. കൃഷ്ണലീല പറഞ്ഞും പാടിയും രൂപം കൊണ്ടും വാക്കുകൊണ്ടും കൃഷ്ണകഥാകഥനം കൊണ്ടും കൃഷ്ണസ്മരണ സർവ്വരിലും ഉണർത്തി. പിന്നീട് മഥുര യിലേക്കുമടങ്ങി. ആദ്യത്തെ ആഴ്വാരാണ് ഉദ്ധവന്.ഗോപിമാരദ്ദേഹത്തേയും അദ്ദേഹം ഗോപികളേയും മനസ്സിലാക്കുന്നത്, സർവ്വാന്തര്യാമിയായ കൃഷ്ണാവബോധത്തിലാണ്. സാധാരണമനുഷ്യർ അനുഷ്ഠിക്കുന്ന ദേഹധർമ്മവും ലോകധർമ്മവും ഉപേക്ഷിച്ച്, വേറൊരു ശരണമില്ലാതെ, കൃഷ്ണാർപ്പിതമനസ്സുകളായതിനാ ലാണ് കൃഷ്ണൻ ഗോപികമാരെക്കാണാന് ഉദ്ധവരെ അയച്ചത്. എന്നെ സ്മരിച്ച് ഇടക്കിടെ മൂർഛയടയുന്ന അവരുടെ ജീവൻ ഞാനാണ്, എന്റെ ഗോപിമാരോട് ഞാനിനിയും വരുമെന്നറിയിക്കാൻ പോവുക. അവ രിൽ കുറച്ചുപേരെങ്കിലും അതുകേട്ട് പ്രാണന് ധരിച്ചേക്കാം. എന്നാണ് കൃഷ്ണൻ ഉദ്ധവരോടുപറഞ്ഞത്. സ്മര ണം കീർത്തനം മുതലായ നവവിധഭക്തിലക്ഷണങ്ങളും ഉദ്ധവന്റെ വൃന്ദാവനയാത്രയില് കാണുന്നു. സംഭവാ മി യുഗേയുഗേ എന്ന സന്ദേശം തന്നെയാണ് ഭഗവാൻ, നേരിട്ടും ഉദ്ധവർ വഴിയും ഗോപികമാർക്കെത്തിച്ചത്. ദേഹധർമ്മം ത്യജിക്കുക എന്നാൽ ഇന്ദ്രിയതൃഷ്ണകളുപേക്ഷിച്ച് അതീന്ദ്രിയരാവുക. ലോകധർമ്മം ത്യജിക്കുക എന്നാൽ, നാട്യധർമ്മി സ്വീകരിക്കുക,സംഗീതം,നൃത്തം, നാടകം ,സാഹിത്യം ഇവയിലൂടെ അതീന്ദ്രിയാനുഭ വത്തെ ആവിഷ്കരിച്ച്, മററുള്ളവരെ അനുഭവിപ്പിക്കുക. ഗോപിമാരും ഉദ്ധവനും കൃഷ്ണനിൽനിന്ന് ഇതാണ് പഠിച്ചത്. ലോകത്തിന് പഠിപ്പിച്ചത്, ഇന്നും പഠിപ്പിച്ചുകൊണ്ടിരിക്കുന്നത്.

7. ഭ്രമരഗീതം ഗോപികമാർ ഉദ്ധവനെ യഥാർത്ഥശിഷ്യനോ എന്നു പരീക്ഷിക്കുന്നതാണ്.

# ഭ്രമരഗീതം.

കൃഷ്ണനെപ്പോലെ വേഷമണിഞ്ഞ് ചാരുരൂപനായി, വനമാലയും കുണ്ഡലവുമണിഞ്ഞ്, പുഞ്ചിരി പൂണ്ടുവരുന്ന പുതിയൊരവതാരത്തെ കാണുമ്പോൾ ,സജ്ജനങ്ങൾ ഇതാര്,എവിടെനിന്ന്, ഇവന്റെ ബന്ധുക്കളാര് എന്നൊക്കെ അറിയാൻ കൌതുകത്തോടെ ചുററും കൂടുന്നു. ഇതാണ് ഗോപിമാരും ചെയ്തത്. വാസുദേവസന്ദേശവാഹിയാണെന്നുകേട്ടപ്പോൾ, ആദരപൂർവ്വം നമിച്ച്, സത്ക്കരിച്ച്, പീഠത്തിലിരുത്തി. എന്നിട്ട്, ഏകാന്തത്തിലാണ്,എല്ലാവരുടേയും മുമ്പിൽ വെച്ചല്ല,അവർ പരീക്ഷിച്ചത്. ശിവൻ പാർവ്വതിയോട് ചെയ്തപോലെ, ആദ്യം ദൂഷിച്ചുസംസാരിക്കയാണ് ചെയ്തത്.

താങ്കൾ കൃഷ്ണന്റെ ഇംഗിതജ്ഞനായ ദൂതനാണെന്ന് ഞങ്ങൾകേട്ടു. അച്ഛനമ്മമാരോടു ദൂതു പറയാൻ വന്നതാവും അല്ലേ. അതല്ലാതെ ഈ ഗോകുലത്തില് കൃഷ്ണന് സ്മരിക്കാൻ വേറെന്താണുള്ളത്. ബ്രഹ്മജ്ഞനായ മുനിപോലും ബന്ധുക്കളുടെ സ്നേഹപാശം വിടുന്നില്ല. (അതിനാൽ അച്ഛനമ്മമാർക്ക് ദൂതയച്ചതാവാം). മററുള്ളവരിൽ കാര്യസാദ്ധ്യം വരെ മാത്രമേ മൈത്രി നിലനിൽക്കൂ. കാമപൂർത്തിവന്നാല് ,മധുകരം മധുനുകർന്നുകഴിഞ്ഞപൂവിനെയെന്നപോലെ , പുരുഷന്മാര് കാമിനിമാരിലെ സ്നേഹം ഉപേക്ഷിക്കുന്നു. ദാസികൾ ദരിദ്രനെ ത്യജിക്കുന്നു. പ്രജകൾ അശക്തനായ രാജാവിനെ ത്യജിക്കുന്നു. പഠിച്ചുവിദ്വാനായിക്കഴിഞ്ഞവൻ ഗുരുവെ ത്യജിക്കുന്നു. ദക്ഷിണ കിട്ടിയ ഋത്വിക്ക് യാജ്യനെ ത്യജിക്കുന്നു. ഫലവൃക്ഷത്തെ പക്ഷിയും പത്തനത്തെ അതിഥിയും കത്തിയകാടിനെ മൃഗങ്ങളും ആസക്തയായ സുന്ദരിയെ ജാരനും ഭുജിച്ചുകഴിഞ്ഞാലുപേക്ഷിക്കും. അത് ദേഹധർമ്മവുമാണ്,ലോകധർമ്മവുമാണ്. ഇതുരണ്ടുമുപേക്ഷിച്ച് ശരീരവും മനസ്സും ഗോവിന്ദനിലർപ്പിച്ച ഗോപികമാർ, ഉദ്ധവനുമുമ്പില്,ലജ്ജവിട്ട് കണ്ണന്റെ ലീല സ്മരിച്ച്, കഥപറഞ്ഞും പാടിയും വിരഹവ്യഥയനുഭവിച്ചും നാട്യധർമ്മിയിൽ, രസാനുഭവത്തോടെ കരഞ്ഞും ചിരിച്ചും , കൃഷ്ണലീല ആവർത്തിച്ചു. അവരിലൊരാൾ വാച്യമായി വണ്ടിനേയും വ്യംഗ്യമായി കൃഷ്ണനേയും സൂചിപ്പിക്കുന്ന ഭ്രമരഗീതം ( ഗോപികാഗീതം 7) പാടി. നേരത്തേ കൃഷ്ണൻവണ്ടും ഗോപികമാര് പൂവുമാണെന്ന് ഒരു ധ്വനി ലോകധർമ്മി(ദേഹധർമ്മി ) സൂചകമായി കൃഷ്ണനെ ശകാരിക്കുന്ന മട്ടിൽ(വാച്യം)പറഞ്ഞു. ഇപ്പോഴിതേ ശകാരം ഉദ്ധവനുകൊടുക്കുകയാണ്. കൃഷ്ണനെ വാച്യമായി ശകാരിച്ചാലും ഉദ്ധവനെ വ്യംഗ്യമായി ശകാരിച്ചാലും മാത്രമേ ഉദ്ധവൻകൃഷ്ണതത്വം യഥാർത്ഥത്തിലുൾക്കൊണ്ടിട്ടുള്ളവനാണോ ,കൃഷ്ണൻതങ്ങൾക്കു വാഗ്ദാനം ചെയ്തതുപോലെ സം ഭവിക്കുമോ എന്ന് അവർക്കു മനസ്സിലാക്കാനാവുകയുള്ളൂ. വണ്ടിനെ ദൂതനെന്നു സങ്കൽപ്പിച്ച് അവര് നാട്യധർമ്മിയില് വണ്ടിനോടു പറഞ്ഞു. മധുപാ,സപത്നീവധുക്കളുടെ സ്തനങ്ങളില് ഇളകിക്കളിക്കുന്ന മാലയില് പുരണ്ട കുങ്കുമപങ്കം പററിപ്പിടിച്ച മുഖരോമങ്ങൾ കൊണ്ട് നീ എന്റെ പാദം തൊട്ടുപോകരുത്. യാദവന്മാർ മുഴുവനും ഹസിക്കുന്ന മട്ടിൽ, സ്ത്രീകളെയെല്ലാം പാദം തൊട്ടുനമിച്ച മധുപതി ,ആ പെണ്ണുങ്ങളുടെ പ്രസാദം നേടട്ടെ. നീ അവന്റെ ദൂതനാണെങ്കിൽ അവനു ചേർന്നവനായിരിക്കും. നിന്നോടു സമനാണവൻ. പൂക്കളെ നീ ചെയ്യുന്നപോലെ, അവന്റെ മോഹനമായ അധരാമൃതം ഒരിക്കൽ മാത്രം ഞങ്ങളെക്കൊണ്ട് പാനം ചെയ്യിച്ചിട്ട്, ഉപേക്ഷിച്ചുപോയവനാണവൻ. ഇങ്ങനെയുള്ളവന്റെ പാദാബ്ജപരിചരണം നിത്യവും എങ്ങനെ മംഗലരൂപിണിയായ ശ്രീലക്ഷ്മി ചെയ്യുന്നു. അവന് ഉത്തമശ്ലോകനാണ്. മുഗ്ധവാക്യങ്ങളാൽ ലക്ഷ്മിയുടെ ചിത്തവും അപഹരിച്ചിരിക്കും. ഹേ,ഷഡ്പദമേ, ഒരു ആലയം പോലുമില്ലാത്ത ഞങ്ങളെപ്പോലുള്ളവരുടെ ദരിദ്രപ്പരിഷയുടെ മുന്നില് വന്നുനിന്ന് ,മുമ്പ് പ്രജാധീശ്വരനായിരുന്ന കണ്ണന്റെ കീർത്തനം പാടുന്നതെന്തിന്. യദുക്കളുടെ രാജാവായി വാഴുന്ന മഥുരയിൽ,അർജ്ജുനസഖാവായ അവന്റെ ,അവിടത്തെ റാണിമാര് കേൾക്കെ, നിന്റെ ഗാനാമൃതം പാടുക. എന്നും അവനെ ആലിംഗനം ചെയ്ത് ആനന്ദിക്കുന്ന അവര് നിന്റെ അഭീഷ്ടമെല്ലാം സാധിപ്പിച്ചുതരും.

കള്ളപ്പുഞ്ചിരിയും കടാക്ഷവും കൊണ്ട്, മൂന്നുലോകത്തിലുമുള്ള സുന്ദരിമാരേയും, ലക്ഷ്മീദേവിയേയും പാട്ടിലാക്കാൻ അവനു വല്ല പ്രയാസവുമുണ്ടോ. ഞങ്ങൾ,പാവങ്ങൾ,മോശക്കാരികൾ. നാട്ടിൻപുറത്തെ ദരിദ്രരായ ഇടയപ്പെണ്ണുങ്ങൾ. ഞങ്ങളവനു വശംവദരായതിൽ അത്ഭുതമെന്ത്. ഞങ്ങൾ അധമകളെങ്കിൽ, ഉത്തമശ്ലോകനായ അവന് ദാനരക്ഷ ചെയ്ത് ഉത്തമകളാക്കാനുള്ള കടമയില്ലേ. വണ്ടേ, നീ എന്റെ പാദത്തിൽ വീണ് മാപ്പു പറയേണ്ട. എല്ലാ വിദ്യകളും കണ്ണന്റെ കയ്യിൽ നിന്ന് പഠിച്ചുവന്നവനല്ലേ നീ. നിനക്ക് പറഞ്ഞു മയക്കാൻ പാടവമുണ്ടെന്നെനിക്കറിയാം. അത് എന്നിൽ പ്രയോഗിക്കേണ്ട. അവനെ വിശ്വസിച്ച്,ഭർത്താവ്, വീട്, പുത്രൻ, ലൌകികകർമ്മങ്ങളൊക്കെ ഉപേക്ഷിച്ചുവന്ന എന്നെ ഉപേക്ഷിച്ച വിശ്വാസഘാതകനോട് ഇനി സന്ധി എന്തിന്. ധർമ്മഹീനനായ വേടനെപ്പോലെ ബാലിയെ ഒളിയമ്പെയ്തു കൊന്നു. കാമിച്ചുവന്ന സ്ത്രീക്ക് അംഗഭംഗം വരുത്തി. ബലി ഭക്ഷിച്ച് ബലിഭുക്കിനെപ്പോലെ (കാക്ക) വലിയെ വേഷ്ടനം ചെയ്ത് അധപ്പതിപ്പിച്ചു. ആ കറുത്തവനോടുള്ള സൌഹൃദം ഇനി വേണ്ട. ഇതൊക്കെയായാലും അവന്റെ കഥാസാരാമൃതം ത്യജിക്കാനെനിക്കൊട്ടാവുന്നതുമില്ല. ആരുടെ ലീലാചരിതകർണ്ണാമൃതസാരത്തിൽഒരു തുള്ളിയെങ്കിലും നുകർന്നാല്, ദ്വന്ദഭാവന തീർന്ന് അദ്വൈതികളായിത്തീരുമോ , വീടും നാട്ടുമുപേക്ഷിച്ച് ഭിക്ഷുചര്യ സ്വീകരിച്ച് പക്ഷികളെപ്പോലെ സ്വതന്ത്രരായി വിഹരിക്കുമോ, ആ കണ്ണന്റെ കപടവാക്ക് കിരാതന്റെ നാദമറിയാത്ത മാൻകിടാക്കൾ അവന്റെ അമ്പുപോലുള്ള നവസ്പർശത്താൽതപിക്കുന്ന പോലെ, കഠിനമായ മന്മഥജ്വരത്തിനു പാത്രങ്ങളാക്കി. നീ വേറെ വല്ലതും പറയ്. അതല്ല,നീ ശരിക്കും മല്ലാരി പറഞ്ഞിട്ട് ഞങ്ങളെ കാണാൻവന്നതാണെങ്കിൽ ബഹുമാനപൂർവ്വം ഞങ്ങള് നിന്നെ സ്വീകരിക്കാം. മഥുരയിലേക്കുവിളിക്കാനാണു വന്നതെങ്കിൽ ഞങ്ങൾക്കതു സാദ്ധ്യമല്ല. കൃഷ്ണന് അവിടെ സുഖമല്ലേ. ഞങ്ങളെ ഓർക്കുന്നുണ്ടോ. ഈ ദാസിമാരുടെ കഥ വല്ലപ്പോഴും പറയാറുണ്ടോ. അകിലിന്റെ മണം പരത്തുന്ന അവിടത്തെ കരതലം എന്നെങ്കിലും ഈ പാവങ്ങളുടെ തലയിൽ വെക്കുമോ,മുടിയിൽ തലോടുമോ.

ഒരുപാട് വ്യംഗ്യാർത്ഥം ഉൾക്കൊള്ളിച്ച ഈ ഭ്രമരഗീതം സന്ദർഭത്തിനുയോജിക്കുന്നില്ലെന്നാണ് ഹാക്കര് വിരഹഭക്തിയിൽ എഴുതുന്നത്. വാസ്തവത്തിൽ ഇത്ര അനുയോജ്യമായ മററ് ഒന്നുമില്ല. ഗോപികമാരുടെ നിജാവസ്ഥ വരച്ചുകാട്ടുന്നത് ഇതിലാണ്. ചരിത്രത്തിലെ കൃഷ്ണഭക്തിപ്രസ്ഥാനത്തില്, നാട്യധർമ്മിയിൽ, ദ്വയാർത്ഥവും വ്യംഗ്യവും ഉപയോഗിച്ച് കൃഷ്ണന്റെ ഏററവും പ്രിയപ്പെട്ട അന്തരംഗശിഷ്യഗണം നടത്തിയ ആദ്യത്തെ സദ്സംഗമാണത്. ഗോപികമാർ ഇതിലുൾക്കൊള്ളിച്ച ചില വ്യഗ്യംങ്ങള് താഴെ-

1. ഞങ്ങൾ കൃഷ്ണവേഷം കെട്ടി ആരുവന്നാലും ഭ്രമിച്ചു പിന്നാലെ പോകുന്ന വേശ്യകളല്ല. നീ യഥാർത്ഥകൃഷ്ണഭക്തനാണെങ്കില് നിന്നെ ബഹുമാനപൂർവ്വം സല്കരിക്കുകയും ചെയ്യും.
2. ദരിദ്രരായ ഞങ്ങൾ ,കൃഷ്ണനെ അവനും ദരിദ്രനായി, ഇടയച്ചെറുക്കനായി നടന്ന കാലത്ത് സ്നേഹിച്ചവരാണ്. അവന്റെ ഇപ്പോഴത്തെ സ്വത്തും രാജപദവിയും കണ്ടുമയങ്ങി അടുത്തുകൂടിയവരല്ല. മഥുരയിലേക്കു വരികയുമില്ല.
3. ലോക,ദേഹധർമ്മങ്ങളുപേക്ഷിച്ച ഞങ്ങൾക്കല്ല, അതുപേക്ഷിക്കാത്ത മഥുരയിലെ റാണിമാർക്കാണ് നീ തത്ത്വോപദേശം കൊടുക്കേണ്ടത്. ശരീരസാമീപ്യമോ, ഐശ്വര്യം പങ്കുവെക്കലോ അല്ല, ആത്മീയവും ബൌദ്ധികവും മാനസികവുമായ ഏകാന്തികഭക്തിയാണ് (അദ്വൈതതന്മയത) യഥാർത്ഥപ്രണയം. ( ഇരുപത്താറാം ശ്ലോകത്തിൽ ഏകാന്തികഭക്തി നിങ്ങൾക്കുണ്ടെന്ന് ഉദ്ധവന് സമ്മതിക്കുന്നുമുണ്ട്).

   നാദലയയോഗത്തിൽ ഷഡ്പത്മങ്ങള് വികസിക്കുമ്പോള് (പ്രത്യേകിച്ചും സഹസ്രാരം, ആജ്ഞ, മൂലാധാരം)ആ പത്മങ്ങളെ വിടർത്തിക്കൊണ്ട് ശ്യാമവർണ്ണമായ ഒരു വണ്ട് രീങ്കാരം

ചെയ്ത് ഭ്രമിക്കുന്നത് അനുഭവപ്പെടും. അർദ്ധസുഷുപ്തിപോലുള്ള മയക്കത്തില് അതിന്റെ മുഖവും മുഖരോമങ്ങളും മനുഷ്യമുഖത്തോടു സദൃശമായി തോന്നും. കുങ്കുമം പററിയ മുഖരോമവുമായി രാധയുടെ പാദം തൊട്ടുമാപ്പുപറയുന്ന കൃഷ്ണനെന്ന തേൻവണ്ടിനെ ഭ്രമരഗീതത്തിൽ കാണുമ്പോൾ, ആ അസുലഭയോഗാനുഭവമാവണം ഗോപികമാർ വിവക്ഷിക്കുന്നത്. ഷഡ്പദമെന്നതുകൊണ്ട്, ആറു പദം അഥവാ പടി പത്മം വിടർത്തുന്ന വണ്ട് എന്നും അർത്ഥം വരും. ആ പടികളാകുന്ന ഷഡാധാരപത്മങ്ങളിലെ നാദ,രാഗദേവതകളെല്ലാം തന്നെ രാധയുടെ സപത്നിമാരാകുന്നുണ്ട്. ഷഡ്ജം അഥവാ കുറൽ നാട്യധർമ്മിയിൽ, കൃഷ്ണനാകയാൽ ഷഡ്പദിയില് ഭരതമുനി പറഞ്ഞ അർത്ഥവും അന്വയിക്കാം.

കാചിന്മധുകരം ദൃഷ്ട്വാ ധ്യായന്തി കൃഷ്ണസംഗമം
പ്രിയപ്രസ്ഥാപിതം ദൂതം കൽപ്പയിത്വേദം അബ്രവീത്.

നമ്മാഴ്വാരുടെ സന്ദേശകവിതകളിൽ മധുകരം ദൂതന്റെ സിംബലാണ്. ഭാഗവതപുരാണത്തിലെന്നപോലെ അവിടേയും ബൌദ്ധികമായ ഒരു സംഗമപ്രവചനവും ,യോഗദർശനവും ഉണ്ട്. മധുപൻ(മധുപതി)ശ്ലേഷംകൊണ്ട് വണ്ടും കൃഷ്ണനുമാണ്. കൃഷ്ണനോടുള്ള അചഞ്ചലമായ ഏകാന്തികഭക്തി വ്രജത്തിൽ കണ്ട ഉദ്ധവൻ,അവരിൽനിന്ന് പലതും പഠിച്ചു. (കൃഷ്ണായ പ്രണിപത്യാഹ ഭക്തിഉദ്രേകം വ്രജൌകസാസാം)പിൽക്കാലത്ത് കൃഷ്ണദൂതനായി, സന്ദേശവാഹകനായി ലോകത്തിൽ ഏകാന്തികഭക്തി പ്രചരിപ്പിക്കാന് ഈ സംഗമം(സദ്സംഗം) അനിവാര്യമായിരുന്നു. കുരുക്ഷേത്രയുദ്ധത്തിനു തൊട്ടുമുമ്പ് എണ്പത്തഞ്ചാം വയസ്സിൽ, കൃഷ്ണൻ ഗോപികമാരെ കാണുന്നുണ്ട്. അന്ന് ഭക്തിയെക്കുറിച്ച് കൃഷ്ണൻ ഉപദേശം കൊടുത്തപ്പോൾ ഗോപിമാര് പറഞ്ഞു,

തേ പദാരവിന്ദം.......സംസാരകൂപ പതിതോത്തരനാവലംബം ഗേഹം ജുഷാം അപി മനസി ഉദിയാത് സഹാന

സംസാരകൂപത്തിൽ പതിച്ചുകിടക്കുന്നവരെ അതിൽനിന്ന് പൊക്കിയെടുക്കാനുള്ള ഒരേ ഒരവലംബമായി ,ആ കിണററിലേക്ക് തൂക്കിയിട്ടിരിക്കുന്ന നിന്റെ ചരണാരവിന്ദം ,സദാ സംസാരികളായ ഞങ്ങളുടെ ഉള്ളിൽ ഉദിച്ചുയർന്നുകൊണ്ടേ ഇരിക്കുന്നു.ഇത്രയേറെ ശ്രീകൃഷ്ണതത്വം ഗ്രഹിച്ച പുണ്യശാലിനികള് വേറെയാരുണ്ട്.

സംസാരികളെ ഉദ്ധരിക്കാനായി, അഗാധമായ പൊട്ടക്കിണറിന്റെ ഗർത്തത്തിലേക്ക് തൂക്കിയിട്ടിരിക്കുന്ന ആ കൃഷ്ണപാദം , അവിടത്തെ അവതാരമെന്ന അവരോഹണം ,യുഗധർമ്മം. അതി ൽ ഏകാവലംബമായി പിടിച്ചുകയറാനാണ് സംസാരികൾകൊതിക്കുന്നത്.അവരുടെ ഹൃദയത്തിൽ സദാ ആ പാദം ഉദിച്ചുയരുന്നത്, ആരോഹണക്രമം. ഉദിക്കുക(ഉയരുക) താഴുന്നതിന്റെ വിപരീതം. ഭഗവാൻ ഭൂമിയിലേക്കു താഴ്ന്നുവരുന്നത് , താഴ്ന്നവരെ ഉദ്ധരിക്കാനാണ്. സംസാരമുള്ളതുകൊണ്ട് സംസാരമുക്തിക്കായി അവതാരവും വേണം. അതിനെ ഏകാവലംബമാക്കി, ഈശ്വരത്വത്തിലേക്കുള്ള ആരോഹണവും അതിനാൽ മനുഷ്യനു സാദ്ധ്യമാണ്. സത്യമാണ്. ഈ തന്മയതയാണ് സത്യം,ശിവം.സുന്ദരമായത്. അതല്ലാതൊരു സത്യവുമില്ല, സൌന്ദര്യവുമില്ല. ഭാഗവതത്തിൽ,ഏതാണ്ട് 20 പ്രാവശ്യം (ഗോപികമാരെ സംബന്ധിച്ച വരികളിൽ) ഗോപിമാരുടെ മനസ്സും ബുദ്ധിയും ആശയും ശരീരവുമെല്ലാം കൃഷ്ണനി ൽത്തന്നെ പൂർണ്ണശ്രദ്ധയോടെ ധ്യാനലയത്തിലാണെന്ന സൂചനയുണ്ട്.

മനസ്സ് 30, 10, 43, 31, 10.17, 46-4
മാനസം 29, 4

ചിത്തം 22,23, 29,34,30, 2

ചേതസ്സ് 22,5

ധീ 44,15,47,52

ആശ 29, 23

മൂർത്തി 30, 3

(കൃഷ്ണചേതസാ, തൻ-മനു,തൻ-മനസ്കാ,ഗൃഹീത,അപഹൃത, യന്ത്രിത,തപ്ത, ആക്ഷിപ്ത, പ്രതിരുദ്ധ, അനുരക്ത മുതലായ പദങ്ങളും അനേകം).കൃഷ്ണന്റെ സൌന്ദര്യവും മുരളീഗാനവുമാണ്, ഫിലോസഫിയല്ല,ഇതിന്നു കാരണമായത്. എന്നാലും, പൂർണ്ണലയത്തില് കൃഷ്ണന്റെ ഫിലോസഫിയും അവർക്കു നൈസർഗ്ഗികമായി,സ്വാഭാവികമായി, പരമമായ സ്നേഹത്തിന്റെ ഫലമായി വെളിപ്പെടുന്നു.

വിരഹത്തിൽ ഇഷ്ടവസ്തുവെ സ്ത്രീകള് സ്വാഭാവികമായി ഓർക്കുന്നു. നിരന്തരസ്മരണ ഉറയ്ക്കുമ്പോൾ, ധ്യാനവും ധാരണയും ഉറച്ച്, സമാധിലയം കിട്ടുന്നു. സ്മൃതിമധുരം പ്രണയത്തിൽ നിന്ന് പ്രണവലയമായി ഭവിക്കയാണിവിടെ.

താസാം തത് സൌഭഗം അദം വീക്ഷ്യമാനം ച കേശവ

പ്രശമായ പ്രസാദായ തത്രൈവന്തരധീയതാ

ഗോപിമാരുടെ ഗർവ്വം നീക്കലിനുപരി ഈ പ്രസാദം (അനുഗ്രഹം)അവർക്കു കൊടുക്കലും കൂടിയാണ് കൃഷ്ണന്റെ തിരോധാനത്തിന്റെ ഉദ്ദേശം.

1. കശ്ചിത് പരോക്ഷം കൃഷ്ണസ്യ സ്വസഖീഭ്യോന്വവർണ്ണയന്
2. സ്മരന്ത്യ കൃഷ്ണചേഷ്ടിതം
3. ഭഗവതോ വർണ്ണയന്ത്യോ ചിതോ ഗോപ്യ ക്രീഡാസു
4. ഗോപ്യാ...തം അനുദ്രുതചേതസാ കൃഷ്ണലീലാ പ്രഗായത്യോ നിത്യുർദ്ദുഃഖേന വാസരാന്
5. വ്രജസ്ത്രീയോ ..കൃഷ്ണലീലാ ന ഗായതീരെമിരേഹസു തച്ചിത്താസ്തന്മനസ്കാ
6. അന്യാശ്ചതദ് അനുധ്യാനേ നിവൃത്താശേഷവൃത്തയ
7. ചിന്തയന്തോ മുകുന്ദസ്യ ഭീതാ വിരഹകാതരാ സമേനതാസംഘസ

ഭാഗവതപുരാണത്തിലെ വിരഹിണികളായ സ്ത്രീകളുടെ അവസ്ഥ , സ്മരണം,കീർത്തനം, വർണ്ണനം,കഥാകഥനം, മനനം,ധ്യാനം,അനുധ്യാനം ,അശേഷചിത്തവൃത്തിനിരോധം ഇവയെല്ലാം ചേർന്ന ഉത്തമഭക്തിശ്രദ്ധകളോടെയുള്ള നിത്യചിത്തലയമാണ്. അവർ കൃഷ്ണനെ പ്രേമിക്കുകയല്ല, നിത്യപ്രേമസ്വരൂപിണികളായി ,കൃഷ്ണസ്വരൂപിണികളായിത്തന്നെ തന്മയത്വം പ്രാപിക്കയാണ്. സഹജവും സ്വാഭാവികവുമായ അനുരാഗത്താൽ, യോഗിനികളാവുകയാണ്. കാലം കൊണ്ട് അവരിലെ കൌമാരാനുഭൂതി പക്വതയാർന്നു, വികസിച്ച്, ജ്ഞാനമായി പാണ്ഡിത്യഛായ കൂടി വരുന്നു എന്നുമാത്രം. മഥുരയിലെ ധനികസ്ത്രീകൾക്ക് അവരോട് അസൂയയാണ്.

ഗോപ്യസ്തപ കിം ആചരൻ യദ് അമുഷ്യരൂപം

ലാവണ്യസാരം അസമോർദ്ധ്വം ..ദൃഗ്ഭിർ പിബതി

എന്നാണവരുടെ വിചാരം. ശാരീരികസൌന്ദര്യം കണ്ടു ഭ്രമിച്ച ഗോപികളെങ്ങനെ മുക്തി നേടി എന്ന പരീക്ഷിത്തിന്റെ ചോദ്യത്തിന് ശുകന്റെ മറുപടി, തന്നെ ദ്വേഷിച്ച ശിശുപാലാദികൾക്കുപോലും ദ്വേഷസ്മരണയാല് മുക്തി കിട്ടി, അപ്പോൾ നിഷ്കളങ്കമായി നിത്യം പ്രേമപൂർവ്വം സ്മരിച്ച ഗോപികളുടെ കാര്യം പറയണോ എന്നാണ്.

പുണർച്ചിപിരിവിലൂടെ (പുണർന്നശേഷം വിരഹം)സാധാരണ ലൌകികരനുഭവിക്കുന്നതെല്ലാം ഒരിക്കൽ ഈശ്വരാനുഭവമുണ്ടായി ,അതിന്റെ സ്വാദറിഞ്ഞ വ്യക്തി ,പിന്നീട് ആ അനുഭവം കിട്ടാതാവുമ്പോളനുഭവിക്കുന്നു. അത് നിത്യസ്മരണയ്ക്കും, ധ്യാനത്തിനും നിത്യ ചിത്തലയത്തിനും വഴിയൊരുക്കുന്നു. ഏററവും മനോഹരവും ആർക്കും എളുപ്പം മനസ്സിലാവുന്നതുമായ ഈ സന്ദേശമാണ് രാസത്തിന്റെ സാരം. ധാരയായി ഇടമുറിയാതെ പ്രവഹിക്കുന്ന പ്രേമപ്രവാഹമാണ് രാധ.

## വൈകാരികകൃഷ്ണഭക്തി-ഭാഗവതപുരാണത്തിനു ശേഷം

ശങ്കരാചാര്യർ(സംസ്കൃതം) , നാമദേവ്(മറാത്തി), മീരാഭായ് (രാജസ്ഥാനി), വിദ്യാപതി (മൈഥിലി) .സൂർദാസ്(വ്രജഭാഷ) , ബിഹാരിലാല്(ഹിന്ദിയില് സപ്തശതി. പതിനേഴാം നൂററാണ്ട്),വേങ്കടനാഥ ന്(സംസ്കൃതം , തമിഴ്. 13-14 നൂററാണ്ട്)രാമാനുജൻ, മാധവാചാര്യർ, നിംബാർക്കൻ, വല്ലഭൻ, രൂപ് ഗോസ്വാമി. ജീവഗോസ്വാമി, ചൈതന്യമഹാപ്രഭു, എഴുത്തച്ഛൻ, ചെറുശ്ശേരി, മേൽപ്പത്തൂര്, വില്വമംഗലം,കുറൂരമ്മ, ത്യാഗരാജസ്വാമി, പുരന്ദരദാസൻ,രാഘവേന്ദ്ര, അന്നമാചാര്യ ഇവരെല്ലാം ഈ നിരയില് പെടുന്നു. ജയദേവനും സ്വാതി തിരുനാളും പെടുന്നില്ല. പൂന്താനവും തന്മയതാലക്ഷണം വെച്ചുനോക്കിയാല് ഗോപിമാരുടെ അവസ്ഥ പ്രാപിച്ചിട്ടില്ല. ദുഃഖാനുഭവം കവിതയേയും തത്വചിന്തയേയും പ്രവഹിപ്പിച്ചതിനുദാഹരണമാണദ്ദേഹം. ഭക്തി എന്നാൽ ഗോപികമാരുടെ ഭക്തി എന്ന് ആരും സ്മരിക്കുന്ന സ്ഥിതിവിശേഷം ഭാഗവതപുരാണത്തിനു ശേഷം ഉണ്ടായി. ഭക്തിയോഗത്തിൽ വിശ്വാസമില്ലാത്തവരെന്നഭിമാനിക്കുന്നവരും ജ്ഞാനയോഗികളെന്നു സ്വയം കരുതുന്നവരുമായ ആളുകൾ ചോദിച്ചേക്കാവുന്ന മൂന്നു ചോദ്യങ്ങളുണ്ട്.

1. ഒരാൾക്ക് വേറൊരാളുടെ വികാരവിചാരമണ്ഡലത്തില് പ്രവേശിക്കാനോ, അത് ഗ്രഹിക്കാനോ സാദ്ധ്യമാണോ. ഉത്തരം , സാദ്ധ്യമാണ് എന്നുതന്നെ. അല്ലായി രുന്നെങ്കിൽ മനശ്ശാസ്ത്രം, ബോധശാസ്ത്രം (study of consciousness)മുതലായ വിഷയങ്ങളിൽഇത്രയേറെ ഗവേഷണം നടക്കുകയോ,വളരെ നല്ല ഗ്രന്ഥങ്ങൾ ഇംഗ്ലീഷുഭാഷയില് പ്രസിദ്ധീകരിക്കപ്പെടുകയോ ചെയ്യുമായിരുന്നില്ല. ഒരു ഭക്തൻവേറൊരു ഭക്തന്റെ വിചാരമണ്ഡലത്തിൽ പ്രവേശിക്കുന്നത് ,ഭാഗഭാക്കാവുന്നത്, രസാനുഭവത്തിലൂടെയാണ്. എഡി 850ൽ ആനന്ദവർദ്ധനനും ,1000ത്തിൽ അഭിനവഗുപ്തനും ഈ അനുഭവത്തിന് വ്യക്തമായ നിർവ്വചനം നൽകി . ധ്വനിയിലൂടെയും ഭാവത്തിലൂടെയുമാണ് രസം അനുഭവിക്കപ്പെടുന്നത്. അത് ഒരു aesthetically transformed experience of emotion ആണ്,ലൌകികാനുഭവമല്ല. അലൌകികാനുഭവമാണ്. രസം ബ്രഹ്മാനന്ദസഹോദരനാണ്.കൃഷ്ണരസം കൃഷ്ണസ്മരണ ഉണർത്തുന്ന ഏതു വിഭാവത്തിലൂടെയും അുഭവിക്കാം. കാർമുകിലും കാർകോടപ്പൂവും സമുദ്രവും ആകാശവും എന്നുവേണ്ട ഏതുചരാചരവും കൃഷ്ണസ്മൃതി ഉണർത്തുന്നു, ആണ്ടാളെപ്പോലുള്ള ഭക്തകവികളിൽ. ഭോജൻ(1050എഡി)ഭക്തിരസാനുഭൂതിയെ പരാമർശിച്ചിട്ടുണ്ട്. ജയദേവനും പരാമർശിച്ചിട്ടുണ്ടെങ്കിലും അത് കൂടുതല് ടെക്നിക്കലായ അർത്ഥത്തിലാണ്, ഭക്തിരസാനുഭൂതി എന്ന വിധത്തിൽ മാത്രമല്ല.1265ൽ വൊപദേവനെന്ന മഹാരാഷ്ട്രക്കാരനാണ് മുക്താഫലമെന്ന ഗ്രന്ഥത്തില് ഗോപികാഗീതത്തിലെ രസത്തെ രസസിദ്ധാന്തവുമായി താരതമ്യപ്പെടുത്തിയത്. അതിന്റെ ഭാഷ്യമായ കൈവല്യദീപികയില്, ഹേമാദ്രി അതിലെ കൂടുതൽ വിപുലമായി പ്രതിപാദിച്ചു. നവരസങ്ങളും നവവിധ ഭക്തിഭാവങ്ങളും പലരുടേയും പഠനത്തിന് വിധേയമായിട്ടുണ്ട്. ഭാഗവതപുരാണത്തില് നവരസങ്ങളുമുണ്ട്. നവരസനാടകമാടുന്ന നടനാരായണനാണ് ഭക്തന്മാർക്ക് കൃഷ്ണൻ.ഭക്തനും ഭക്തിക്കു വിഷയമായ വസ്തുവും (കൃഷ്ണൻ) തമ്മിലുള്ള വൈകാരികസംവേദനമാണ് രസമുണ്ടാക്കുന്നത്. രണ്ടു ഭക്തർ സംവദിക്കു

മ്പോൾ , രണ്ടുപേർക്കും ഭക്തിവിഷയമായ വസ്തു ഒന്നാവുമ്പോൾ, പരസ്പരസംവേദനത്താൽ രസസ്പർത്തിയും രസതന്മയതയും വരുന്നു.ഗോപികൾ കൃഷ്ണന്റെ അഭാവത്തില് പാട്ടുപാടിക്കളിക്കുമ്പോഴും ,ഗോപികളും ഉദ്ധവനും സംവദിക്കുമ്പോഴും ഈ രസതന്മയതയിലാണ് അവരന്യോന്യം അറിയുന്നത്. കൃഷ്ണനിലൂടെ സംവേദനം, കൃഷ്ണൻ തന്നെ രസം, കൃഷ്ണൻ തന്നെ ഗോപികയും ഉദ്ധവനുമെല്ലാം. ഈ അദ്വൈതതന്മയ തയിലാണ് രണ്ടുപേർ പരസ്പരം രസ(രാസ) മണ്ഡലത്തില് കൃഷ്ണനിലൂടെ പ്രവേശിച്ച് അറിയുന്നത്.

2.ഒരു ഭക്തന് (പുരുഷന്) ഭക്തയുടെ (സ്ത്രീയുടെ) വികാരം എങ്ങനെ കിട്ടും. കൃഷ്ണനെ അറിയാൻ എല്ലാ ജീവാത്മാക്കളും സ്ത്രീകളും (പ്രകൃതി) കൃഷ്ണൻ മാത്രം പുരുഷനുമെ ന്നറിയണം. അതിന് പുരുഷഭക്തൻ താനാദ്യം സ്ത്രീയാണെന്നു ഭാവിക്കണം .അതെ ന്തിന്, എങ്ങനെ സാധിക്കുമെന്നാണ് അടുത്തചോദ്യം. കൃഷ്ണനെ ആദ്യ മായി പൂർണ്ണ മായറിഞ്ഞു തന്മയീഭവിച്ചവര് ഗോപിമാരാണെന്നത് ഒരാകസ്മികതയല്ല. സ്വാഭാവികതയാ ണ്. നാരദഭക്തിസൂത്രത്തിൽ ഭക്തിയെ നിർവ്വചിക്കുമ്പോള് ഗോപികമാരുടെ ഭക്തിയാണ് ഉദാഹരിക്കുന്നത്. ഈട് എതിർത്തലൈയിൽത്തൈയാളിത്തുപ്പെണ്ണുടൈയുടുത്തുംപടിയിരേ അവനുടൈയ (പുരുഷോത്തമത്വം) ഇരുപ്പത്. പുരുഷോത്തമനായ ഭഗവാനെ നേർക്കുനേർകണ്ടാൽആ പുംസ്ത്വത്തിനുമുമ്പിൽപുരുഷത്വം മറന്ന് സർവ്വം വിസ്മരിച്ച് സ്ത്രീകളെപ്പോലെ വേഷത്തിലും ഭാവത്തിലും ആയിപ്പോകുമെന്ന് അർത്ഥം. ക്ലൈബ്യം കളയാൻ എന്തൊക്കെ എങ്ങനെയൊക്കെ പറഞ്ഞിട്ടും വിശ്വാസം വരാതെ നിന്ന അർജ്ജുനന് ഈ ബോധ മുണ്ടാക്കി നാണിപ്പിക്കേണ്ടിവന്നു ഭഗവാന്.ഇതിനുവേറൊരു വശമുണ്ട്. ലാവണ്യരൂപത്തില് സ്ത്രീവേഷത്തില് ഭഗവാ ൻവന്നാൽ, ശിവനും കൂടി പുംസ്ത്വം ഉത്തേജിതമായി കാമാർത്തനായി മനോനിയന്ത്രണം വിട്ടും. അ ർജ്ജുനന്റെ പുംസ്ത്വം യുദ്ധക്കളത്തില് ഉത്തേജിതമാക്കി ഭീരുത്വമോർത്തു നാണിപ്പിച്ച ഭഗവാന്, നീ കാമദഹ നനെന്നു വേഷം കെട്ടിയത് വെറുതെയായില്ലെ എന്ന് ഒരു കള്ളച്ചിരി ചിരിക്കയാണ് ശിവനോട്. അതേ കള്ളച്ചിരിയാണ് ഭർത്താക്കന്മാരേയും മക്കളേയും കൂടി മറന്ന് ഭക്തിപരവശരായ ഗോപികമാരോടും കാട്ടു ന്നത്. ആ ലീലാവിലാസത്തിൽ ശിവനെന്നോ,ഗോപികമാരെന്നോ ഭേദഭാവം പോലുമില്ല. അനന്യാർഹ ശേഷത്വത്താലും അനന്യശരണത്വത്താലും വ്യതിരേകത്തില്ധരിയാതൊലികൈയാലും, തദേകഭോഗ രാകയാലും അവൻ നിർവ്വാഹകനാക ഈ കർമ്മം നിർവ്വാഹ്യമാകയാലും ആണ് ജീവാത്മാക്കളെല്ലാം അവനു മുമ്പിൽ സ്ത്രീകളാകുന്നത്, ശരീരഘടന കൊണ്ടല്ല. സ്ത്രീത്വം ഒരു മോശപ്പെട്ട ശരീരാവസ്ഥയുമല്ല. ഭക്തൻ(സ്ത്രീ) ഭഗവാന്റെ ശക്തിയായിട്ടാണ് പ്രപഞ്ചത്തില് പ്രവർത്തിക്കുന്നത്. അതിനാൽ ഭഗവദ്ദർശനം (തന്മയത)കിട്ടിയ വ്യക്തി (സ്ത്രീയായാലും പുരുഷനായാലും)ശക്തിസ്വരൂപിണിയായ പ്രകൃതി(സ്ത്രീ)യാണ്. ഗോപികളെന്നപോലെ അർജ്ജുനനും ഉദ്ധവനുമെല്ലാം അങ്ങനെ സ്ത്രീകളാണ്.ഓരോരുത്തർക്കും അതാ തുകാര്യങ്ങളുണ്ട് നിർവ്വഹിക്കാനായിട്ട്. ഭഗവധ്ധർമ്മസംരക്ഷണത്തിനായി അവതരിച്ച ഭഗവാന്റെ അം ഗങ്ങളും ആയുധങ്ങളുമൊക്കെയാണ് ജീവാത്മാക്കളെല്ലാം. പത്മപുരാണത്തിലും രൂപഗോസ്വാമിയുടെ രസാമൃതസിന്ധുവിലും രാഗാനുരാഗഭക്തിയിൽ ഭക്തന് സ്ത്രീയായി,രാധയായി ഭവിക്കേണ്ടതിന്റെ ആവ ശ്യകത പറഞ്ഞിട്ടുണ്ട്.

3.ഭക്തർ കൃഷ്ണന്റെ മിത്തിലേക്ക് എങ്ങനെ പ്രവേശിക്കും. ഇരുപത്തൊന്നാം നൂററാണ്ടിലായാലും നാൽപ്പ ത്തൊന്നാം നൂററാണ്ടിലായാലും ഏതു നൂററാണ്ടിൽ ജീവിച്ചാലും, ദ്വാപരയുഗത്തിൽ ജീവിച്ച കൃഷ്ണന്റെ വൈ കാരികമണ്ഡലത്തിലേക്ക് പ്രവേശിക്കാൻ നമുക്ക് സാധിക്കും. രസാനുഭവത്തിലൂടെയാണിത് സാധിക്കുന്നത്. രസാനുഭവം ആണിനും പെണ്ണിനും ഒരുപോലെ സാധിക്കും. കൃഷ്ണനെന്ന പുരുഷോത്തമനുമായി സംഗമം (സംയോഗം) ചെയ്യുന്നതിലുള്ള രസാനുഭവം സ്ത്രീക്ക് സ്വാഭാവികവും പുരുഷന് കൃത്രിമമായി ഭാവന ചെയ്തെ ടുക്കേണ്ടതുമാണ്.(മഞ്ജരീസാധന മുതലായ സെൽഫ് ഹിപ്നോസിസ് മാർഗ്ഗങ്ങളുണ്ട് അതിന്. ) ശരീരത്തേ

യും ഇന്ദ്രിയങ്ങളേയും മാത്രം കടന്നുപോയതുകൊണ്ടായില്ല. കാലത്തെയും കടന്നുപോകണം. കൃഷ്ണൻജീവിച്ച കാലഘട്ടത്തിലേക്ക് പോവുക എന്നുവെച്ചാല് ഭൂതകാലാകാശവീഥിയിലേക്ക് സഞ്ചരിക്കലാണ്. ഒരുതരം പൂർവ്വജന്മസ്മൃതിസഞ്ചാരം. ആത്മരതി ഇതി അവിരോധേന ശാണ്ഡില്യ നാരദസ്തു തദർപ്പിതാവിചാരത തദ് വിസ്മരേണ പരമവ്യാകുലതാ ഇതി. (സൂത്രം 18-19) പരമവിരഹാസക്തിരൂപ(സൂത്രം 84).

പരമവിരഹാസക്തിരൂപമായ ഭക്തിയിൽ നിരന്തരസ്മരണാദികളാൽ, സർവ്വം ഭഗവാനിലർപ്പിച്ച് ജീവിക്കുന്ന വർ,ആത്മരതിയിൽ സ്വാത്മാവും പരമാത്മാവും തന്മയീഭവിച്ച അവസ്ഥയില് (സുഷുപ്തിയിലെന്നപോലെ) ലോകത്തേയും നാമരൂപലിംഗാദികളേയും മാത്രമല്ല, ത്രികാലങ്ങളേയും കടന്നുപോകുന്നു.ഇവിടെ സ്മരണ ഈ ജന്മത്തിന്റെ മാത്രം ഓർമ്മയല്ല, അനേകജന്മങ്ങളുടെ,അനേകയുഗങ്ങളിലൂടെയുള്ള മനുഷ്യചരിത്രത്തിന്റെ സ്മരണയാണ്. ഭഗവദ്ഗീതയിൽ കൃഷ്ണന് അര്ജ്ജുനനോട് ഈ രാജാക്കന്മാരും നീയും ഞാനും എത്രയോ കാലം മുമ്പേ ഉണ്ട്,ഇനിയുമുണ്ടാവും എന്ന് ഭൂതകാലത്തിന്റെ ഓർമ്മയിൽനിന്ന് , ഭാവിയിൽ വരാനിരിക്കുന്ന തിന്റെ പ്രവചനവും കൂടി ചേർത്തുപറയുന്നത് ,ഇത്തരം അവസ്ഥയിലാണ്. ഈ പ്രവേശനമാണ് രസാനുഭവ ത്തിലൂടെ ഭക്തനും നേടുന്നത്. ഗോപിമാരും ഉദ്ധവനും മീരയും ആഴ്വാരും ചൈതന്യനും എന്നല്ല,ഇനി വരാ നിരിക്കുന്ന യുഗങ്ങളിൽ ഉള്ളവരും ഈ അനുഭവത്തിന് അർഹരാണ്. Potential തന്മയീഭാവം എല്ലാവരി ലുമുണ്ട് എന്നതുകൊണ്ടാണ് ,എല്ലാവരും അതിലേക്ക് ആകർഷിക്കപ്പെടുന്നത്.

St John of the Cross ൽഗോപികമാരുടെ വിരഹഭക്തിയുടെ മിസ്ററിക്കല് അനുഭൂതി കാണാം.

Where did you hide my lover,

Leaving me in agony ?

You wounded me

And then,led like a deer

I ran outside after you,crying out

And you had gone !!

തീവ്രമായ വൈകാരികാനുഭൂതിയെന്നുപറയാനാവില്ലെങ്കിലും വിരഹഛായയുണ്ട് ഇവിടെ. ഏതുജനതയും ഏതുമതക്കാരും ഈ അനുഭൂതിക്ക് potential ഉള്ളവരാണ്.മനുഷ്യനെ പൂർണ്ണകാമനാക്കുന്ന ഇത്തരം അനു ഭൂതികളെ ഭ്രാന്തെന്നും അന്ധവിശ്വാസമെന്നും തിരസ്കരിക്കുന്നതുപോലെത്തന്നെ സമൂഹത്തിന് ദോഷകര മാണ്,അനുഭൂതി സത്യമോ അല്ലയോ എന്നു പരീക്ഷിക്കാനുള്ള പക്വത ഇല്ലാതെ പോകുന്നതും. രത്നം പരീ ക്ഷിക്കാൻ രത്നത്തെക്കുറിച്ച് നല്ല അറിവുള്ളവർക്കേ കഴിയൂ. കൃഷ്ണാനുഭവം ഉണ്ടായോ ഇല്ലയോ എന്നറിയാ ൻ കൃഷ്ണാനുഭവമുണ്ടായവർക്കേ കഴിയൂ. ഉദ്ധവനെന്ന ശിഷ്യരത്നത്തെ പരീക്ഷിക്കാൻ പൂര്വ്വസൂരികളും വർഷ ങ്ങളായി ആ വിഷയത്തിൽ അനുഭൂതിയുള്ളവരുമായ ഗോപികമാരുടെ അടുത്താണ് ഭഗവാന് അയച്ചത്. ഭഗവാന്റെ പ്രവചനം ശരിയാവും (ധർമ്മസംസ്ഥാപനത്തിന് ഇനിയും വരും) എന്ന് ഉദ്ധവന്റെ തന്മയതയി ൽനിന്ന് ഗോപിമാര് ഗ്രഹിക്കയും ചെയ്തു.യാജ്ഞവൽക്യനെ ഗാർഗ്ഗിയോ,ശങ്കരനെ ഉഭയഭാരതിയോ പരീക്ഷിച്ചപോലെയാണ് ഭ്രമരഗീതം പാടിയ ഗോപിക (രാധ) ഉദ്ധവനെ പരീക്ഷിച്ചതെന്ന് അർത്ഥം.

ഉദ്ധവൻ വിജയിച്ചതിനാല് ഗോകുലത്തില് കുറേനാള് താമസിച്ച് ഗോപികമാരുമായി സദ്സംഗത്തിന് അവസരം കിട്ടി. ഗോകുലത്തിൽ വളരാത്ത ഉദ്ധവന് കൃഷ്ണന്റെ ലീലാമിത്തിലേക്ക് പ്രവേശിച്ചപോലെത്തന്നെയാണ് പിന്നീടുളള കാലങ്ങളിൽ അനേകം പേര് അതിലേക്ക് ആകർഷിക്കപ്പെട്ടതും പ്രവേശിച്ചതും. അതിനിയും അനുസ്യൂതം തുടരും. ആനന്ദാനുഭവം (spiritual Ecstacy) ആധുനികശാസ്ത്രം craziness,madness, hysteria, possession,disturbance of personality മുതലായ പദങ്ങളാലെല്ലാം വ്യവഹരിച്ചേക്കാവുന്ന ഒന്നാകയാ ൽ അത് ലഭിച്ച വ്യക്തിയുടെ ജീവിതവും കർമ്മവും വാക്കും നിരീക്ഷിക്കപ്പെടേണ്ടതുണ്ട്. നിരീക്ഷിക്കുന്നവരും ആ വ്യക്തിയോളം മഹത്വമുളളവരാവേണ്ടതുമുണ്ട്. ശ്രീരാമകൃഷ്ണദേവനെ പരീക്ഷിക്കുന്നത് വിവേകാനന്ദനായാലേ സമൂഹത്തിന് ഉപകാരമുളളു. ഗുരുവിന് നല്ല ശിഷ്യനേയും ,മറിച്ചും കാലം കൊണ്ടുവരുന്നതുവരെയും മനുഷ്യരത്നങ്ങൾ ആരുമറിയാതെ ഭൂമിക്കടിയിലെ രത്നങ്ങളെപ്പോലെ മറഞ്ഞിരിക്കും.

## യമുന,സരസ്വതി,വിരജ

ശിവന് ഗംഗപോലെയാണ് കൃഷ്ണന് യമുന,വിരജ,കാളിന്ദി (പര്യായങ്ങൾ). സരസ്വതി ബ്രഹ്മമുഖത്തുനിന്നുത്ഭവിച്ച ബ്രഹ്മപുത്രിയാണ്. ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ വിഷ്ണുപ്രിയ എന്നാണ് സരസ്വതിയെ വിളിക്കുന്നത്. ദേവീഭാഗവതത്തിൽ സരസ്വതി വിഷ്ണുപത്നിമാരിലൊരാളാണ്. വേദം വിഷ്ണുജിഹ്വയായി സരസ്വതിയെ അറിയുന്നു. അതിനാൽ വിഷ്ണുവിന്റെ വാക്ക് (ഗീത,ഗീതം) സാരസ്വതമാണ്. വിരജയെക്കുറിച്ച് പരാമർശമുളളത് ഗർഗ്ഗഭാഗവതത്തിലാണ്. സപ്തസൈന്ധവങ്ങളെന്ന ഏഴുനദികളെ(സമുദ്രങ്ങളെ)കൃഷ്ണനിൽനിന്നു പ്രസവിച്ച വിരജ ഗോലോകമെന്ന ഗോകുലവാസിനിയാണ്. ( സുധാസിന്ധു ഉപനിഷദ്സ്വാദ്ധ്യായം .ഡിസി ബുക്സ് 2003 കാണുക).

നദികളെല്ലാം സ്ത്രീകളാണ്. ഈശ്വരപത്നിമാരും. ജലം രസമാണ്,രസാനുഭൂതി ജലത്തിലൂടെയാണ്. അതിനാൽ അപ്സരസ്സുകൾ, (ഭരതന്മാർ,ഗന്ധർവ്വന്മാർ, വേദജ്ഞർ) വിദഗ്ധകളായ ദൈവപത്നിമാരായി ,ദൈവദാസികളായി കണക്കാക്കപ്പെട്ടു. മരുതത്തിന്റെ ദേവൻദേവേന്ദ്രനാകയാലും, അതിന്റെ കരു നദിയാകയാലും, അപ്സരസ്സുകളെ ഇന്ദ്രപത്നിമാരെന്നും ഗന്ധർവ്വപത്നിമാരെന്നും പറയുന്നു. ത്രിമൂർത്തികള് വാഴുന്ന മഹാബലേശ്വരത്തിൽ ബ്രഹ്മാവ് ഒരിക്കലൊരു യാഗം നടത്തി. മുനിമാരും ഗന്ധർവ്വന്മാരും ദേവകളും സന്നിഹിതരായി. ബ്രഹ്മാവ് യജമാനൻ,സാവിത്രി യജമാനപത്നി. വസ്ത്രങ്ങളും രത്നാഭരണങ്ങളും അണിഞ്ഞ് സ്വയം അലങ്കരിക്കുന്നതിനിടെ യജമാനപത്നി യാഗസമയം മറന്നുപോയി. ബ്രഹ്മാവ് വിഷ്ണുവിന്റെ അനുമതിയോടെ ഗായത്രിയോടൊത്ത് യജ്ഞദീക്ഷയെടുത്തു. വേദമന്ത്രോച്ചാരണവും സംഗീതോപകരണങ്ങളുടെ നാദവും കേട്ട് സാവിത്രി ഓടിവന്നു. തന്റെ സ്ഥാനത്ത് ഗായത്രിയെ കണ്ട അവൾ ഗായത്രിയേയും ത്രിമൂർത്തികളേയും ശപിച്ചു. നിങ്ങളെല്ലാം ജലമായി മാറി സ്ത്രീനാമങ്ങളിൽ ഭൂമിയിലൊഴുകട്ടെ.അവരിൽ ഗായത്രിയെ ജനങ്ങള് ശ്രദ്ധിക്കാതെ പോകട്ടെ എന്നായിരുന്നു ശാപം. വിഷ്ണു അതേ ശാപം സാവിത്രിക്കും നൽകി. വിഷ്ണു കൃഷ്ണാനദിയായും, ശിവൻ വേണാനദിയായും ബ്രഹ്മാവ് കുമുദ്വതി (koyna)യായും ജനിച്ചു.മറാത്തിസാഹിത്യത്തിൽ മഹാബലേശ്വരത്തുവെച്ച് രണ്ടായി പിരിയുന്ന കൃഷ്ണയും കൊയ്നയും രണ്ടു വിപരീതദിശകളിൽനിന്നുവന്ന് രണ്ടു തൊണ്ണൂറു ഡിഗ്രികളുണ്ടാക്കി ചേരുന്ന സംഗമത്തിന് പ്രീതിസംഗമമെന്നാണ് പേര്. മാഹുലിയിൽവെച്ച് നേരത്തെ വേണ അവരോടുചേർന്നിട്ടുണ്ട്. ശിവനും വിഷ്ണുവും ചേരുന്ന പ്രേമസംഗമമെന്നും ഇത്തരം സംഗമങ്ങളെ പറയും. പഞ്ചഗംഗാക്ഷേത്രമെന്നും മഹാബലേശ്വരത്തിന് പേരുണ്ട്. കൃഷ്ണ,കൊയ്ന, വേണ,ഗായത്രി, സാവിത്രി എന്നിവ ഒരു ഗോമുഖത്തിലൂടെ ഒഴുകി , സരസ്വതിയും ഗംഗയും ഇവയോട് അന്തർവ്വാഹിനികളായി ചേർന്ന്

സപ്തസൈന്ധവം അഥവാ ഏഴാറുമുഖമായി ശിവലിംഗത്തില് അഭിഷേകം ചെയ്യുന്നു എന്ന് സങ്കൽപ്പം. കൃഷ്ണ എന്ന കൃഷ്ണവേണി സർവ്വപാപമോചിനിയായ കാമധേനുവായി കരുതപ്പെടുന്നു.

മഹാരാഷ്ട്രക്കാരുടെ സാതീ ആസരാ (സപ്താപ്സരസ്സുകൾ) എന്ന മാവലായ പാര്യാ (parya അഥവാ Faity) ഇനത്തിൽപ്പെടുന്നനദീജലദേവതകളാണ്. അവര് ഗുപ്തതേജസ്സുകളായി ഭൂമി(പ്രകൃതി)യിലിരിക്കുന്നു. പ്രത്യക്ഷപ്പെടുമ്പോൾ കുങ്കുമപ്പൊടി പോലെ ഒന്നോ ഏഴോ അടയാളം കാണിക്കും. ചുവന്ന അടയാളം കണ്ടാൽ കല്ലില് ദേവത പ്രത്യക്ഷമാണെന്ന വിശ്വാസം കേരളത്തിലുമുണ്ട്. പച്ചയോ വെളുത്തതോ വസ്ത്രം ധരിച്ച് ,സുന്ദരികളായ കുമാരികളോ ബാലയോ ആയിട്ടാണ് അവര് സ്വപ്നത്തില് ദർശനം തരിക. ഏഴു മൂർത്തി(വിഗ്രഹം)കളായി മുഖപടമണിഞ്ഞവരായി ,ഇവരുടെ പ്രതിരൂപമുണ്ടാക്കി ഭാരതീയർ പൂജിക്കുന്നു.ഗ്രാമങ്ങളിൽ ഇവർക്കു രണ്ടുകയ്യേ ഉള്ളു. വലിയ നഗരങ്ങളിലും, വലിയ നദീദേവതാരൂപങ്ങളിലും ചതുർഭുജവും, വിഷ്ണുചിഹ്നങ്ങളായ ശംഖചക്രപത്മങ്ങളും കാണാം. ചിലതിൽ കയ്യില് ജലപാത്രവും അഭയവരദമുദ്രകളുമുണ്ട്. കൃഷ്ണാനദിയെ പ്രാദേശികമായി കൃഷ്ണാഭായി എന്നാണ് വിളിക്കുന്നത്. അതിന്റെ തീരത്ത് ജനത മുരളീധരന്റെയോ, നദീജലദേവതയുടേയോ വിഗ്രഹം സമർപ്പിക്കും. ഉത്സവത്തിന്റെ ആദ്യചടങ്ങ് ഒരു കിണ്ടി (മഹാരാഷ്ട്രയിൽ ഗിണ്ടി) നിറയെ നദീജലം മുക്കിയെടുക്കലാണ്. വെള്ളിക്കിണ്ടി ഒരു വര്ഷം മുഴുവനും നദീതീരത്തുതന്നെ വെക്കും.ഓട്ടുകിണ്ടി പൂജാരിയുടെ വീട്ടിലും. (ഗംഗാപുരിയിലെ കൃഷ്ണാഭായി ഉത്സവം).കിണ്ടിയാണ് പ്രത്യക്ഷകൃഷ്ണാഭായി. അതിലെ ജലം പ്രത്യക്ഷകൃഷ്ണാഭായിയുടെ രസജലവും.

എല്ലാ നദീജലദേവതകളും സുവാസിനികളും,നിത്യസുമംഗലികളും നിത്യകല്യാണിനികളുമാണ്. മംഗല്യസൂത്രം, കൈവള, കുങ്കുമം,മഞ്ഞളെന്നിവ അണിയുന്നവരാണ്. അവൾക്ക് കടലും കൃഷ്ണനുമാണ് ഭർത്താക്കന്മാർ. വിഷ്ണുപാദത്തിലെ ജലമായ ഗംഗക്കുമാത്രം ശിവനാണ് ഭർത്താവ്. ഇവരെക്കൂടാതെ രക്ഷാപുരുഷനായി ഒരു ഭൃത്യൻ എപ്പോഴും കൂടെയുണ്ട്. ബാവ്യ (സഹോദരൻ)എന്നോ, മാനലേലാ ബാവ്യ (സഹോദരസ്ഥാനീയൻ) എന്നോ വിളിക്കുന്ന ഒരാൾ. ചില സ്ഥലങ്ങളിൽ ഈ സഹോദരന് മഹിഷാസുരരൂപമാണ്. (മായ് സാസുർ എന്ന് പ്രാകൃതഭാഷ)മാഹിഷ്മതിയെന്ന യാദവവംശത്തിന്റെ ഒരു ശാഖയുടെ ആസ്ഥാനത്തിനും ഈ പേരുണ്ടായിരുന്നു. മരുമക്കത്തായസമ്പ്രദായപ്രകാരം സഹോദരിയുടെ രക്ഷകനുവേണ്ട സഹോദരസ്ഥാനം മഹിഷാസുരന് കൊടുത്തിരിക്കുന്നു. അമ്മാമനെ വധിക്കാനായി കൃഷ്ണനും മായാസ്വരൂപിണിയായ ശക്തിയും ഒന്നിച്ചവതരിച്ച കഥയുടെ ഒരു വകഭേദമായിട്ടാണ് മഹിഷാസുരകഥ. ഏഴുസഹോദരിമാർ അഥവാ സതി ജനിബാഹിനിയുടെ പേരുപറഞ്ഞ ഉടനെ അനിഅതുലമശോഭ എന്ന പുരുഷനെ എട്ടാമത്തെതായി പറയുന്നു. കറുത്ത വസ്ത്രവും, വാളും നീണ്ട തലമുടിയുമുള്ള അസുരരൂപമാണ് സഹോദരന്ന്. നദീജലദേവതകൾക്കുള്ള ഉത്സവത്തിൽ, ഈ പുരുഷാസുരരൂപത്തിനുമാത്രം കോഴിമുട്ടയും കഞ്ചാവും മാസവും റൊട്ടിയുമാണ് നിവേദ്യം.

സപ്തജലദേവതമാർ സുവാസിനികള് മാത്രമല്ല, ഋതുവാകാത്ത കുമാരിമാരുമാണ്. ഋതു ആയാലേ കല്ലിൽ ചുവപ്പ് അടയാളം കാണിക്കൂ. യന്ത്രപൂജയും കുമാരിപൂജയുമാണ് ഇവരുടെ ആരാധന.നേപ്പാളിൽ ഇപ്പോഴും കുമാരിപൂജ സജീവമാണ്. കോര്യാ സുവാസിനി (കുമാരി സുവാസിനി) നവാര്യാ സുവാസിനി (വിവാഹിത) എന്നു രണ്ടുവിദമാണ് ഇവർ. അപ്സരസ്സുകളും ഗോപികമാരും ദേവദാസികളുമെല്ലാം ഇപ്രകാരം ഒരേ ഇനത്തിൽപ്പെടുന്നു. ഈ ഗണങ്ങൾക്കു നാഥയാണ് വേദോപനിഷത്തുക്കളിലെ സരസ്വതി എന്ന വിഷ്ണുപ്രിയ. രാധ ഈ വിധത്തിലാണ് വിഷ്ണുപത്നിമാർക്കെല്ലാം നാഥയായി ,വിഷ്ണുപ്രിയയും വിഷ്ണുജിഹ്വയും അർദ്ധാംഗിനിയുമായിത്തീരുന്നത്. അഖണ്ഡസൌഭാഗ്യവതികളാണിവർ. ( The femininity of Rivers. Anne Feldaus. Water and

womanhood: Religious meanings of rivers in Maharashtra. Oxford University Press. 1995 page 46-53). അപ്സരസ്സുകളുടെ ദൈവീകമേധയും നാഥയുമായി വേദം സരസ്വതിയെ കാണുന്നു.

## ദേവീഭാഗവതത്തിലെ പഞ്ചപ്രകൃതി

ദുർഗ്ഗ,രാധ, ലക്ഷ്മി,സരസ്വതി,സാവിത്രി ഇവരാണ് പഞ്ചപ്രകൃതികൾ. പ്രകൃഷ്ടമായ സൃഷ്ടിയാണ് പ്രകൃതി. സൃഷ്ടിക്ക് (CREATIVITY) മുഖ്യകാരണം പ്രകൃതിയാണ്. പ്ര സത്വം, കൃ രജസ്സ്, തി തമസ്സ്- ത്രിഗുണാത്മിക യാണ് പ്രകൃതി. വലത്ത് പുരുഷൻ,ഇടത്ത് സ്ത്രീ എന്ന് അർദ്ധനാരീശ്വരസ്വരൂപമാണ് പ്രകൃതി. ബ്രഹ്മരൂപി ണിയായ അവൾ, സ്വമേധയാ പഞ്ചരൂപിണിയായി സൃഷ്ടികാര്യത്തിനായി അവതരിച്ചു. ഇവിടെ ദേവീഭാഗവ തം ഒമ്പതാം സ്കന്ധപ്രകാരം സരസ്വതിയുടേയും രാധയുടേയും രൂപഭാവങ്ങൾ പറയാം.

ആത്മാവിൽവാക്ക്,വിദ്യ,ബുദ്ധി,ജ്ഞാനം എന്നിവയ്ക്ക് അധിഷ്ഠാനമായി, പരാവിദ്യയായി, സർവ്വവിദ്യാസ്വരൂ പിണിയായി സരസ്വതി ഇരിക്കുന്നു. മേധ,സദ്ബുദ്ധി,കവിത,പ്രതിഭ,സ്മൃതി(ഓർമ്മ) ,സിദ്ധാന്തഭേദങ്ങളുടെ അ ർത്ഥഗ്രഹണം, സന്ദേഹനിവൃത്തി ഇവയെല്ലാം മനുഷ്യന് തരുന്ന അവൾ, വ്യാഖ്യാബോധസ്വരൂപിണിയും, വി ചാരകാരിണിയും, ഗ്രന്ഥകാരിണിയും, ശക്തിരൂപിണിയുമാണ്. സ്വരഗീതാനുസന്ധാനതാളകാരിണിയാണ്. വ്യാഖ്യാവാദകര,വിഷയജ്ഞാനവാഗ്രൂപ,സർവ്വജീവോപജീവനി,വീണാപുസ്തകധാരിണി, ശാന്തസ്വരൂപിണി, ശുദ്ധസത്വസ്വരൂപ,സുശീല എന്നിവ മറ്റു വിശേഷണങ്ങൾ. മുല്ലപ്പൂ,മഞ്ഞ്,അമ്പിളി,വെള്ളത്താമര ഇവയുടെ നിറവും കാന്തിയുമുണ്ട് സരസ്വതിക്ക്. സ്വാത്മാവായ ശ്രീകൃഷ്ണനെ അവൾ നിത്യവും അക്ഷ(രത്ന)മാലയാൽ പൂജിക്കുന്നു. തപോരൂപയായ അവൾ തപിക്കുന്നവർക്ക് തപസ്സിന്റെ ഫലം കൊടുക്കുന്നു. സിദ്ധികളും അവ ൾമാത്രമാണ് കൊടുക്കുന്നത്. അവളില്ലെങ്കിൽ മനുഷ്യര് ശവം പോലെ മൂകരായിത്തീരും.

രാധ പഞ്ചപ്രാണാധിഷ്ഠാത്രിയും പഞ്ചപ്രാണരൂപിണിയുമാണ്. കൃഷ്ണന്റെ പ്രാണാധികപ്രിയ, മഹാസുന്ദരി, ഗൌരവക്കാരി,സൌഭാഗ്യശാലിനി, മാനിനി,ഗുണകാന്തികളിലെല്ലാം കൃഷ്ണതുല്യ, വാമാംഗാർദ്ധസ്വരൂപിണി, പരാവരാ, സാരഭൂതാ,പരമാദ്യാ, സനാതനി,ധന്യ,മാന്യ, സർവ്വപൂജ്യാ,പരമാനന്ദദായിനി, രാസക്രീഡാധീ ശ്വരി , രാസമണ്ഡലസംഭൃത,രാസമണ്ഡലമണ്ഡിത, രാസേശ്വരി, സുരസിക,രാസാവാസനിവാസിനി, ഗോ പസ്ത്രീജനനി, ഗോലോകവാസിനി, ഹ്ലാദിനി, ഗുണാതീത,നിരാകാര, നിഷ്ക്രിയ,ബ്രഹ്മരൂപിണി, നിരീഹ,നിരഹ ങ്കാര, ഭക്താനുഗ്രഹകാരിണി ഇതൊക്കെയാണ് ദേവീഭാഗവതം വിളിക്കുന്ന പേരുകൾ.

വേദോക്തമായ ധ്യാനയോഗത്താൽമാത്രമേ രാധയെ ദർശിക്കാനാവൂ. മഹർഷിമാരെന്നല്ല ദേവേന്ദ്രൻപോ ലും അവളെ ബാഹ്യനേത്രത്താൽ കണ്ടിട്ടില്ല. ആടയും ആഭരണങ്ങളുമെല്ലാം അഗ്നിക്കുപോലും ദഹിപ്പിക്കാനാ വാത്തവയാണ്. കോടിചന്ദ്രപ്രഭയുള്ള സർവ്വസൌന്ദര്യവിഗ്രഹയായ രാധ മനുഷ്യാത്മാവിന് കൃഷ്ണഭക്തിയും സർവ്വവിധസമ്പത്തും ദാനംചെയ്യുന്നു. വരാഹകൽപ്പത്തില് അവള് വൃഷഭാനുപുത്രിയായി ഭൂമിയിലവതരിച്ചു. അവളുടെ പാദപത്മസ്പർശംകൊണ്ട് ഭൂമി പവിത്രമായിത്തീർന്നു. ബ്രഹ്മാദികൾക്കുപോലും അദൃശ്യയായ അവൾ വൃന്ദാവനത്തില് സർവ്വർക്കും ദൃശ്യയായി. 60000 വർഷം രാധയുടെ പാദം കാണാന് തപസ്സചെയ്ത് ഫലം കിട്ടാതിരുന്ന ബ്രഹ്മാവ് സ്വപ്നത്തിൽപോലും അവളെ കണ്ടില്ല. എന്നാലും, ആ തപസ്സിന്റെ ഫലമായി വൃന്ദാവനത്തിൽവെച്ച് ഒരിക്കല് അവളെകാണാനുള്ള ഭാഗ്യമുണ്ടായി. സ്ത്രീരത്നസാരഭൂതയാണ് രാധ. ആകാ ശത്തിൽ,കാർമേഘമദ്ധ്യത്തിലെ മിന്നൽപ്പിണരുപോലെ ശ്രീകൃഷ്ണവക്ഷസ്സില് വാഴുന്നവളാണ്.. ശ്രീകൃഷ്ണനാ ൽ കാർത്തികപൌർണ്ണമി നാള് , ഗോലോകത്തിലെ രാസമണ്ഡലത്തിൽവെച്ച് ആദ്യമായി രാധ ദർശിക്ക

പ്പെട്ടുകയും പൂജിക്കപ്പെട്ടുകയും ചെയ്തു. ഭൂമിയിൽ സുയജ്ഞന് ശിവന്റെ ഉപദേശപ്രകാരം അവളെ ആദ്യമായി പൂജിച്ചു.

. ദേവീഭാഗവതത്തിലെ പഞ്ചപ്രകൃതീസംഭവം (രണ്ടാം അദ്ധ്യായം) ഇങ്ങനെയാണ്.

(ആകാശം)

ഗോലോകത്തില് കൃഷ്ണന് + കൃഷ്ണശക്തി (അർദ്ധനാരീശ്വരൻ)

രാസക്രീഡയിൽതാപംകൊണ്ട് ഹരിതേജസ്സ്

(അഗ്നി )

ദേവനിൽനിന്ന് പഞ്ചപ്രാണങ്ങളും ദേവിയിൽനിന്ന് രസജലം,സപ്തസിന്ധു,സാഗരം

(മാരുതൻ,വായു ) (ജലം)

ഇവ ചേർന്ന് ഹിരണ്യമായ അണ്ഡം. (രാധ അത് തട്ടിക്കളകയാൽ കൃഷ്ണന് അനപത്യയാകാന് ശപിച്ചു)

(രാധ,സരസ്വതി,അപ്സരകൾ,ഗോപസ്ത്രീകൾ അനപത്യകൾ)

അപ്പോൾ ദേവിയുടെ നാവിൽനിന്ന് വീണാപുസ്തകധാരിണിയായി അവർക്കെല്ലാം അമ്മയും നാഥയുമായി സരസ്വതി ജനിച്ചു. സരസ്വതി രണ്ടു ദേവിമാരായി ചമഞ്ഞു.

വലത്ത് രാധ(പൃഥ്വി) ഇടത്ത് ലക്ഷ്മി

\+ രണ്ടുകയ്യുള്ളകൃഷ്ണൻ (നരനുംനാരിയും) +ചതുർഭുജവിഷ്ണു(നാരായണൻ)

നാരായണൻ സരസ്വതി,ലക്ഷ്മിമാരൊത്ത് വൈകുണ്ഠത്തിലും കൃഷ്ണൻരാധയുമൊത്ത് ഗോലോകത്തിലും വസിച്ചു. സർവ്വഗോപഗോപികമാരും രാധാകൃഷ്ണന്മാരുടെ രോമങ്ങളിൽനിന്നുണ്ടായമക്കളാണ്. ഔഷധിവനസ്പതികളിൽവാഴുന്ന അപ്സരഗന്ധർവ്വാദികൾക്കെല്ലാം അവരാണ് മാതാപിതാക്കളും ഗുരുക്കന്മാരും . അനപത്യതാദോഷം തീർക്കാനാണ് രോമകൂപത്തിലെ ജനനം. എല്ലാ മനുഷ്യരും രാധാകൃഷ്ണന്മാരുടെ കുട്ടികളാണ്. സാവിത്രിയും ഗായത്രിയും ദേവീഭാഗവതത്തിൽഒന്നാണ്. സന്ധ്യാവന്ദനമന്ത്രങ്ങൾ, തന്ത്രങ്ങൾ, നാലുവർണ്ണങ്ങൾ, വേദവേദാംഗങ്ങൾ, ഛന്ദസ്സുകളിവക്കെല്ലാം ജനനിയാണ്

ബ്രഹ്മസിന്ധു (ബ്രഹ്മസൂത്രം സ്വാദ്ധ്യായം.2006.ഡി സി ബുക്സ് കോട്ടയം)അദ്ധ്യായം രണ്ട്,പാദം നാല് , പ്രാണോത്പ്പത്തി അധികരണത്തിൽ, (416-420 പേജുകൾ)സപ്തസൈന്ധവദേവതമാരെക്കുറിച്ച് ലോത്തലിൽനിന്നുകിട്ടിയ തെളിവുകള് പരാമ ർശിച്ചിട്ടുണ്ട്. സാതീ ആരാധന എന്നപേരിൽ ഇന്നും മഹാരാഷ്ട്രയിലുള്ള ആരാധനയുടെ പൂർവ്വരൂപമാണത്. ദക്ഷിണേന്ത്യയിൽ ഇത് സപ്തസ്വരാരാധനയുമാണ്. ഈ ആരാധനയുടെ നൃത്തരൂപവും അതിന്റെ ദേവതയുമാണ് സരസ്വതി,രാധമാർ. വിരജ,ഗോലോകം ഇവയിലെ കോസ്മിക്ക് അർദ്ധനാരീശ്വരസ്വരൂപമുള്ള കൃഷ്ണ--കൃഷ്ണാരൂപങ്ങളുടെ താരസ്വരൂപം മുണ്ഡകോപനിഷത്തിൽ (കൃഷ്ണവൈരാജം ,സുധാസിന്ധു –ഡിസി ബുക്ക്സ്2003)വർണ്ണിച്ചു.

**ശ്രീകൃഷ്ണന്റെ ജാതകം** 19 ജൂലായി 3228 ബിസി നക്ഷത്രം രോഹിണി തിഥി അഷ്ടമി .ലഗ്നം 50 ഡിഗ്രി ,സൂര്യൻ 139 ഡിഗ്രി 48 മി, ചന്ദ്രൻ 47 ഡിഗ്രി 42 മി, കുജൻ 91 ഡി 6മി ,ബുധൻ 152 ഡി 48 മി, വ്യാഴം 148 ഡി.54 മി, ശുക്രൻ 102 ഡി 54 മി, ശനി 224 ഡി 42 മി,രാഹു 106 ഡി 24 മി, അക്ഷാംശം 27 ഡി 25 മി വടക്ക്, രേഖാംശം 77 ഡി 41 മി. ബിവി രാമൻ തരുന്ന ജന്മകുണ്ഡലി(Notable Horoscopes)

ശ്രീകൃഷ്ണന്റെ ജാതകം 19.ജൂലൈ 3228 ബിസി രോഹിണി,അഷ്ടമിതിഥി.ചിങ്ങം

ഗ്രഹനില

| | | | |
|---|---|---|---|
| | | ല,ച | |
| | | | ശു, രാ, കു |
| ശി | | | ര വ്യാ |
| | ശ | | ബു |

നവാംശം

| | | | |
|---|---|---|---|
| | | ശി | ല ച |
| | | | കു |
| ബു | | | |
| വ്യാ | രാ,ശ | ശു | സൂ |

ലഗ്നം 50ഡി
സൂ 139 ഡി.48
ച 47 ഡി 42
കു 81 ഡി 6
ബു 152 ഡി 48
വ്യാ 148 ഡി 54
ശു 102 ഡി 54
ശ 224 ഡി 42
രാ 106 ഡി 24

അക്ഷാംശം 27 ഡി. 25 വടക്ക്
രാഖാംശം 77 ഡി. 41 തെക്ക്

റഫറന്സ് - ബി .വി രാമന്.

ഭാഗവതം ദശമസ്കന്ധം അദ്ധ്യായം 3 ല് ചന്ദ്രന് പ്രജാപതിയുടെ നക്ഷത്രസമൂഹത്തിലെന്നും, വിഷ്ണുപുരാണം ഒന്നാം അദ്ധ്യായം അഞ്ചാം അംശം ശ്ലോ 26ൽ കൃഷ്ണപക്ഷശ്രാവണഅഷ്ടമി എന്നും ഹരിവംശം ഒന്നാംഭാഗം 52ആം അദ്ധ്യായം അഷ്ടമിതിഥി,ശ്രാവണകൃഷ്ണപക്ഷം ,രോഹിണിനക്ഷത്രം,അർദ്ധരാത്രി എന്നും തരുന്നുണ്ട്.

അഷ്ടമ്യാം ശ്രാവണേ മാസേ കൃഷ്ണപക്ഷേ മഹാതിഥൌ

രോഹിണ്യാമർദ്ധരാത്രേ ച സുധാംശൌദയോന്മുഖേ

28ആം മഹായുഗത്തിലെ ദ്വാപരയുഗത്തിൽ കൃഷ്ണജനനമെന്ന് വിഷ്ണുപുരാണം (അദ്ധ്യായം 4, 20, 23 അംശം 5)അത് ശ്രീമുഖസംവത്സരമായിരുന്നു. ഭാഗവതം ദ്വിതീയസ്കന്ധം ആറാം അദ്ധ്യായം കൃഷ്ണൻ 125 വർഷം ജീവിച്ചതായി പറയുന്നു. വിഷ്ണുപുരാണം അംശം 5 അദ്ധ്യായം 37ലും ഇത് പറയുന്നുണ്ട്. ഭാഗവതം രണ്ടാം

സ്കന്ധം ഏഴാം അദ്ധ്യായം രണ്ടാം ശ്ലോകം കൃഷ്ണൻസ്വർഗ്ഗാരോഹണം ചെയ്തപ്പോഴാണ് കലി ഭൂമിയില് പ്രവേശിച്ചതെന്നു പറയുന്നു. 3102 ബിസിയിൽനിന്ന് 126 വർഷം പിന്നിലേക്ക് എടുത്താണ് 3228ൽ കൃഷ്ണ ജനനമെന്നു പറയുന്നത്. ആര്യഭടീയപ്രകാരം ബിസി 3102 ഫെബ്രുവരി 17-18ന് ഇടയിൽ ഉജ്ജയിനിയിലെ അർദ്ധരാത്രിക്കാണ് കലിയുഗാരംഭം. എന്നാൽ കൃഷ്ണന് സ്വർഗ്ഗാരോഹണം ചെയ്ത ഉടനെയല്ല, യുധിഷ്ഠിരൻ മഹാപ്രസ്ഥാനത്തിനുപോയ ഗുരുദിനം (വ്യാഴം)മുതലാണ് ആര്യഭടീയത്തിൽ. സിറിൽ ഫാഗന് 3251ബിസി ജൂലൈ നാലിനാണ് കൃഷ്ണജനനമെന്നു കരുതുന്നു. 3125 ബിസി ഫെബ്രുവരിയിലാണ്. (3102 ന് 22 വർഷം മുമ്പ്, മഹാ പ്രസ്ഥാനത്തിനും കലിയുഗാരംഭത്തിനും 23 വർഷം മുമ്പ്)അതുകൊണ്ടാണ് കൃത്യം കലിവർഷം 3600ൽ ആര്യഭടീയമെഴുതിയ ആര്യഭടന് തന്റെ പ്രായം 23 എന്ന് പറയുന്നതും. ആര്യഭടന്റെ ജനനവും കൃഷ്ണ ന്റെ സ്വർഗ്ഗാരോഹണവും തമ്മില് കൃത്യം 3600 വർഷം വ്യത്യാസം. കലിയുഗാരംഭവും ആര്യഭടീയകാലവും തമ്മിലും 3600 വർഷം വ്യത്യാസം. 4.7.3251 ബിസിയിലെ ഗ്രഹനില ബുധൻസിംഹരാശിയിലും കുജൻമേട രാശിയിലും മററ് എല്ലാം ബി.സൂര്യനാരായണറാവു തന്ന ഗ്രഹനിലയുമെന്ന് സിറിൽഫാഗന് ചൂണ്ടിക്കാട്ടുന്നു. മത്സ്യപുരാണം അദ്ധ്യായം 27 ശ്ലോകം 51-52 കൃഷ്ണന് സ്വർഗ്ഗാരോഹണം ചെയ്ത അന്നുതന്നെ കലി പ്രവേശി ച്ച എന്നാണ് പറയുന്നത്.

യസ്മിൻ കൃഷ്ണം ദിവം ജാതസ്തസ്മിന്നേവ ഹി വത്സരേ

തഥാഹ നിപ്രതിപന്നം കലിയുഗം പ്രമാണം അസ്യ മേ ശ്രുണ (മഹാഭാരതം ആദിപർവ്വം)

കൃഷ്ണൻ യുധിഷ്ഠിരനേക്കാള് ഒരുവയസ്സ് മേലെ.ഭീമൻ ഒരുവയസ്സ്താഴെ. അർജ്ജുനന് രണ്ടുവയസ്സു താഴെ. നകുലസഹദേവന്മാർ മൂന്നുവയസ്സുതാഴെ. കൃഷ്ണൻ അർജ്ജുനനേക്കാള് മൂന്നുമാസം മൂപ്പ്. യുധിഷ്ഠിരൻ 108 വർഷമേ ജീവിച്ചിരുന്നുള്ളു എന്ന പ്രസ്ഥാവം ഇതനുസരിച്ച് ശരിയാകയില്ല. ഇന്ദ്രപ്രസ്ഥത്തിൽ യുവരാജാവാ യ ദിവസം തൊട്ട് മഹാപ്രസ്ഥാനം വരെ 108 വർഷം രാജാവായിരുന്നു എന്നതാണ് ശരി. 108 വർഷത്തെ ഭരണകാലജീവിതമെന്ന് അർത്ഥം. അങ്ങനെയെങ്കിൽ കൃഷ്ണന് 125 വർഷത്തില് സ്വർഗ്ഗാരോഹണം ചെയ്യുമ്പോൾ യുധിഷ്ഠിരന് വയസ്സ് 124.അടുത്ത വർഷം തന്നെ മഹാപ്രസ്ഥാനം. പരീക്ഷിത്തിന്റെ 23ആം വയസ്സിൽ കലി ഭാരതത്തെ ആവേശിച്ചു. ഭാഗവതസത്രം ആദ്യമായി തുടങ്ങി.

## ക്രമം

| | |
|---|---|
| കൃഷ്ണജനനം 3251 ബിസി | ബിസി 3228) |
| യുധിഷ്ഠിരജനനം 3250 ബിസി | (3227) |
| ഇന്ദ്രപ്രസ്ഥത്തില് യുധിഷ്ഠിരന്റെ ഭരണാരംഭം (17-18 വയസ്സ്)- 3233 ബിസി | (3220) |
| കൃഷ്ണന്റെ സ്വര്ഗ്ഗാരോഹണം 3126 ബിസി | **(3102)** |
| യുധിഷ്ഠിരന്റെ 108 ആം ഭരണവര്ഷത്തില് മഹാപ്രസ്ഥാനം 3125 ബിസി | **(3101)** |
| പരീക്ഷിത്തിന്റെ 23 ആം ഭരണവര്ഷത്തില് ഭാഗവതസത്രം ,കലിയുഗഗണന ആരംഭം **3102** ബിസി. | (3078) |

ഇപ്രകാരം രണ്ടഭിപ്രായപ്രകാരവുമുള്ള കൃത്യമായ കാലഗണന കിട്ടും.

ഇങ്ങനെ വന്നാൽ കാലഗണന വളരെ കൃത്യമാണ്. ആര്യഭടന്റെ കണക്കിൽ കൃഷ്ണന്റെ സ്വർഗ്ഗാരോഹണ മെന്നോ, പരീക്ഷിത്തിന്റെ 23ആം ഭരണവർഷമെന്നോ പറയാതെ കലി ആരംഭിച്ചു എന്നുമാത്രമേ പറഞ്ഞി ട്ടുള്ളു..

കൃഷ്ണാ കാരുണ്യസിന്ധോ ഭാഗം 3 ആണ്ടാൾപാടിയ തിരുപ്പാവൈ

# ആണ്ടാൾപാടിയ തിരുപ്പാവൈ

മാർകഴിമാസത്തില് ഓരോ ദിനവും പാടാനായി മുപ്പത് പാസുരങ്ങളുള്ള തിരുപ്പാവൈ ഭൂമിയുടെ അവതാരമായി, വിഷ്ണുചിത്തരെന്ന പെരിയാഴ്വാരുടെ വളർത്തുമകളായി,12 ആഴ്വാർമാരില് ഒരേ ഒരു സ്ത്രീരത്നമായ ഗോദദേവി എന്ന ആണ്ടാളുടെ കൃതിയാണ്.ഉത്തരേന്ത്യയിൽ മീരയ്ക്കുള്ള സ്ഥാനമാണ് ദക്ഷിണേന്ത്യയില് ആണ്ടാൾക്ക്. കൂടരവല്ലിദിനമായ 27ആം മാർകഴിനാളില് 30 പാസുരവും പാടണം.

ശ്രീയജ്ഞവരാഹമൂർത്തിയുടെ മടിയിലിരിക്കുന്നവളും അവനില് ശരണാഗതി അടഞ്ഞവളും അവനെമാത്രം നിനച്ചു പാടുന്നവളുമാണ് ഭൂമിദേവി. രാമാവതാരകാലത്ത് ഭൂമിപുത്രിയായി അവതരിച്ച ദേവി ശ്രീവിഷ്ണുചിത്തരെന്ന ആഴ്വാരുടെ ശ്രീവില്ലിപുത്തൂർക്ഷേത്രത്തിലെ തുളസീവനത്തിൽനിന്ന് (സീതയെ ജനകനെന്നപോലെ) കണ്ടെടുക്കപ്പെട്ടവളാണ്. ഗോവിനാൽ ദാനംചെയ്യപ്പെട്ട വൾ(ഗോരൂപിണിയായ ഭൂമിയാൽ,വാഗ്ദേവിയാൽ)എന്നർത്ഥത്തില് ഗോദൈ (കോതൈ)എന്ന് പേരിട്ടു.അഞ്ചുവയസ്സിനുമുമ്പേ അകൈതവമായ കൃഷ്ണാവബോധവും പരാഭക്തിയും പരാജ്ഞാനവും പ്രദർശിപ്പിച്ച കുട്ടിയിൽനിന്ന് അനുഭൂതിപാരമ്യത്തില് ഒഴുകിയ ശ്രീസൂക്തികളാണ് തിരുപ്പാവൈ, നാച്ചിയാർതിരുമൊഴി എന്നിവ. ഈ ദിവ്യപ്രബന്ധത്തില് പൂർണ്ണഗോപീഭാവമാണുള്ളത്.

ഡിസംബർജനവരിമാസങ്ങളിലാണ് മാർകഴി.മാർഗ്ഗശീർഷമാസം ഭാരതീയപഞ്ചാംഗത്തില് മഹാവിഷ്ണുതന്നെയാണ് . ഭഗവദ്ഗീതയിൽ ഭഗവാന് സ്വയം അങ്ങനെ പറയുന്നുണ്ട്. വ്രജകന്യകമാർ ബ്രാഹ്മമുഹൂർത്തത്തില് ഉണർന്ന് പുണ്യനദികളിൽ കുളിച്ച് പ്രേയസ്സും ശ്രേയസ്സും നാടിനും, ശ്രീകൃഷ്ണനെ ഭർത്താവായി തങ്ങൾക്കും ലഭിക്കാന് കാത്യായനീവ്രതം നടത്തിയിരുന്നു. അതിന്റെ തുടർച്ചയാണ് മാർകഴിഉത്സവം. പാവൈ (സുന്ദരിയായ യുവതി)കളുടെ മാർകഴി നീരാട്ടിന്റെ സംഗീതധ്വനി ഇന്നും തമിഴകമാകെ സംഗീതോത്സവരൂപത്തിൽ നിലനിൽക്കുന്നു. കേരളത്തിൽ ഇത് ധനുമാസത്തിലെ ആർദ്രാവ്രതമെന്ന കാത്യായനീപൂജയാണ്.ശൈത്യമുള്ള ഹേമന്തഋതുവിന്റെ ആദ്യമാസത്തിൽ നന്ദഗോപന്റെ വംശത്തിലെ സ്ത്രീകൾ കാളിന്ദിയില് നീരാടി,കാത്യായനിയുടെ രൂപം പുഴമണ്ണുകൊണ്ട് മെനഞ്ഞെടുത്ത് സുഗന്ധപുഷ്പങ്ങളും ചന്ദനവും ധൂപദീപങ്ങളും മധുരാന്നനിവേദ്യവും സമർപ്പിച്ച് ,കാത്യായനി മഹാമായേ സർവ്വയോഗേശ്വരേശ്വരീ ,നന്ദഗോപസുതനായ കൃഷ്ണനെഎനിക്കു ഭർത്താവായി തരേണമേ എന്ന് പ്രാർത്ഥിക്കുന്നു. അന്നെന്ന പോലെ ഇന്നും ആസേതുഹിമാചലം അനുഷ്ഠിക്കുന്ന ഈ വ്രതം ഭാരതത്തിന്റെ ജീവിക്കുന്ന ആർക്കിടൈപ്പ് ആയ കൃഷ്ണന് നമ്മുടെ ബോധതലത്തിൽ എത്ര ഉന്നതമായ ഒരു സൌന്ദര്യസങ്കൽപ്പമാണ് സൃഷ്ടിച്ചിരിക്കുന്നത് എന്നതിന് തെളിവാണ്. ആത്മീയമായ മിസ്റ്റിസിസത്തിന്റേതായ ഒരു ആദിമനിഷ്കളങ്കത്വം മുറ്റിനിൽക്കുന്ന വധൂഭാവമാണ് മാർകഴി ആരാധനയുടെ സൌന്ദര്യം.ഈ ലാവണ്യശാസ്ത്രത്തിന്റെ രസാനുഭവം കൂടാതെ ഒരുകലയും ഭാരതത്തിലുണ്ടായിട്ടില്ല. 64 കലകളിലുമുണ്ട് അതിന്റെ സ്വാധീനം.

കേരളത്തിലെ തിരുവാതിര ഇപ്പോൾ ഒരുദിനമാണ് ആഘോഷിക്കുന്നത്.എന്നാൽ ഇതിന്റെ ഉത്ഭവകാലത്ത് 30 ദിനം തന്നെയായിരുന്നു. സൂര്യൻമകരമാസത്തിലും ചന്ദ്രന് ഇടവരാശിയിലെ കാർത്തികയിലും (പൌർണ്ണമി)നില്ക്കുന്ന ദിനമാണ് ആദ്യദിനം. അവിടെനിന്ന് മുപ്പതാം ദിനം സൂര്യൻ ധനുവിലും ചന്ദ്രന് തിരുവാതിരയുടെ നക്ഷത്രപാദത്തിലും (മിഥുനരാശി) എത്തുന്ന പൊർണ്ണമി. ഈ മുപ്പതുദിനമാണ് മുപ്പതു പാസുരം പാടേണ്ട വ്രതകാലം. കേരളീയർക്ക് അത്ര പരിചിതമല്ലാത്ത ഒരു കൃതിയാണ് തിരുപ്പാവൈ. ഭക്തിമാർഗ്ഗത്തെ പ്രതിപാദിക്കുന്ന ഈ ഗ്രന്ഥത്തില് ഈ കൃതിയെ മലയാളികൾക്ക് പരിചയപ്പെടുത്തുന്നു.

**ആരംഭം**

നിളാതുംഗസ്തനഗിരിതടീസുപ്തമുദ്ബോദ്ധ്യകൃഷ്ണം

പാരാർത്ഥ്യം സ്വം ശ്രുതിശതശിരസ്സിദ്ധമദ്ധ്യാപയന്തീ

സ്വോച്ഛഷ്ടായാം സ്രജിനിഗളിതം യാ ബലാത് ഹൃദയഭുങ് ക്തേ

ഗോദാതസ്യൈ നമഇദമിദം ഭൂയഏവാസ്തുഭൂയഃ

അന്നവയർപ്പുതുവൈയാണ്ടാളരങ്കുക്ക-

പ്പന്നുതിരുപ്പാവൈപ്പൽപ്പതിയം ഇന്നിശൈയാല്

പാടിക്കൊട്ടുത്താൾ നൽപ്പാമാലൈ

പൂമാലൈചൂടിക്കൊട്ടുത്താളൈച്ചൊല്ലു

ചൂടിക്കൊട്ടുത്ത ചുടർക്കൊടിയേ തൊൽപ്പാവൈപാടിയരുളവല്ല

പൽവളൈയായ്,നാടിനീ വേങ്കടവർക്കെന്നൈ

വിധിയെൻറവിമ്മാറ്റം നാം കടവാവണ്ണമേ നൽക്കു.

നിളാദേവിയുടെ ഉത്തുംഗസ്തനങ്ങളായ ഗിരിതടങ്ങളിൽ യോഗനിദ്രയിൽ ശയിക്കുകയാണ് കൃഷ്ണൻ. മറ്റുള്ളവർക്കും അവനവനും വേണ്ടി നൂറുനൂറുശ്രുതികളിൽ(സംഗീതശ്രുതി,വേദം)സിദ്ധന്മാർഅദ്ധ്യാപനം ചെയ്യതും താൻതന്നെ സ്വന്തം ഇഛയാൽനിർമ്മിച്ചതുമായ രാഗമാലികയണിഞ്ഞ് അതിനാൽബദ്ധനും മുക്തനുമായി, ധ്യാനസമാധിയിൽലയിച്ച അവനെ ഉണർത്തി,തന്റെ ഹൃദയത്തിലെ സേവനം (പ്രേമം)കാഴ്ചവെക്കുന്ന ഗോദാദേവിക്ക് നമസ്കാരം.

ഹേ,ചൂടിക്കൊട്ടുത്ത മിന്നൽക്കൊടിയേ,അനേകം വളകളണിഞ്ഞവളേ,നീ പാടി അനുഗ്രഹിച്ച് ചൂടിയപൂമാലതന്നെ ഈ പാമാല(രാഗമാലിക).സുന്ദരിയായ ആണ്ടാൾ ശ്രീരങ്കനാഥന് മധുരരാഗത്തിൽപാടിക്കൊട്ടുത്ത പാമാല വേങ്കടാദ്രിവാഴുന്നവന്റെ നിത്യദാസിയാക്കാൻ കാമദേവനോടുള്ള പരിദേവനമാണ്.അതേവരം ഞങ്ങൾക്കുമരുളുക.ഞങ്ങളും അതേ വഴി പിന്തുടരട്ടെ.

**ഒന്നാംദിനം കാർത്തികനക്ഷത്രം  മകരമാസം**

**ബിലഹരിരാഗം ചതുരശ്രഅടതാളം.**

മൂലം-

മാർകഴിത്തിങ്കൾമതിനിറൈന്തനന്നാളാല്

നീരാടപ്പോതുവീർപോതുമിനോ നേരിഴൈയീര്

ചീർമൽക്കുമായ്പ്പാടിച്ചെൽവച്ചിറുമീർകള്

കൂർവേർകൊടുന്തൊഴിലൻനന്ദകോപാൻകുമരന്

ഏരാർന്തകണ്ണിയശോദൈയിളംചിങ്കം

കാർമേനിച്ചെങ്കൺകതിരമതിയംപോൽമുകത്താൻ.

നാരായണനേ നമക്കേ പറൈതരുവാൻ

പാരോർപുകഴ്പ്പടിന്തേലോരെംപാവായ്

<u>**മലയാളം.**</u> മാർകഴിപ്പൌർണ്ണമിനാളാംസുദിനത്തി-

ലൊന്നിച്ചുനീരാടാംതോഴിമാരേ

ശ്രുതിങ്ങുമായ് വംശസ്സുന്ദരിമാരേനാം

നന്ദസുതന്റെയിളംകുമാരൻ,

സിംഹക്കിടാവു,യശോദാസുതന്,കണ്ണൻ,

കാർമേനി,ചെങ്കൺ,,നിലാമുഖവും

ചേരുന്നനാരായണനെയുണർത്തുക

നാരായണൻതരുംനല്ലപറ,

ലോകംമുഴുവനുംപാടിപ്പുകഴ്ത്തുന്ന

കണ്ണനെ,മായോനെ,സുന്ദരിയേ

<u>വ്യാഖ്യാനം</u>

ഏറ്റവും. സാത്വികമായ പ്രകൃതിയാണ് മാർകഴിയിൽ. ദീർഘമായ രാത്രികൾ,തെളിഞ്ഞ ആകാശത്തിൽ കാന്തിമാനായ ചന്ദ്രൻ. ധ്യാനത്തിനും ശാന്തിക്കും ആനന്ദാനുഭവത്തിനും അനുയോജ്യമായ പ്രകൃതി. ഭാരതത്തിലെ ഏറ്റവും പുരാതനമായ പഞ്ചാംഗങ്ങളിൽ മാർകഴിയാണ് ആദ്യമാസം. മാർഗ്ഗശീർഷനക്ഷത്രത്തെ ആഗ്രഹായണമെന്നു വിളിക്കുന്നതായി ഗീതാരഹസ്യത്തിൽ ബാലഗംഗാധരതിലകൻ. മൃഗശിരസ്സ് (മകയിരം)എന്ന നക്ഷത്രം ഓറിയോൺനെബുലയിലാണ്. ഇടവം,മിഥുനം,രാശികൾക്കിടയിൽ. മൃഗശിരസ്സിൽപൂർണ്ണചന്ദ്രനും ,നേരെ വിപരീതമായി 180 ഡിഗ്രിമാറി മൂലം നക്ഷത്രഭാഗത്ത് (ധനു)സൂര്യനും നിൽക്കുമ്പോള് വരുന്ന മാർകഴിമാസം ചന്ദ്രന്റെ സ്ഥാനമനുസരിച്ച് നാമനിർദ്ദേശം ചെയ്യപ്പെടുന്നതാണ്. സൂര്യസ്ഥാനം വെച്ച് പേരുകൊടുക്കുമ്പോൾ ധനുവാണ് മാസം. സൂര്യൻ ധനുവിൽവരുമ്പോള് 180 ഡിഗ്രിമാറി ചന്ദ്രന് മകയിരം,തിരുവാതിര,പുണർതം നക്ഷത്രങ്ങളിലേതിലും വരാം. അതായത്,മൂലം,പൂരാടം ,ഉത്രാടം ഇവയിൽ സൂര്യനും, മകയിരം,തിരുവാതിര,പുണർതം ഇവയില് ചന്ദ്രനും വരാവുന്നതാണ്.ഈ കാലത്തുതന്നെ തണുപ്പുതട്ടി മാമ്പൂ വിരിയാനും തളിരുവരാനും ഉടങ്ങും.കുയിലുകളുടെ പഞ്ചമരാഗം ആരംഭിക്കും.വസന്തം വരാറായി എന്ന ഉ

ദ്ഘോഷണമാണത്. ഉറങ്ങുന്ന വസന്തൻ,കാമൻ എന്നിവരെ, നിളാനദിയേയും സൂര്യനേയും (മിഥുനങ്ങൾ) ഉണർത്താനുള്ള വൈതാളികഗീതംപോലെയാണ് ബ്രാഹ്മമുഹൂർത്തത്തില് ജലദേവതമാരെ ഉണർത്തുന്ന കന്യകമാരുടെ തിരുവാതിരപ്പാട്ട്. ഭൂമിക്ക് ഏറ്റവും പ്രിയപ്പെട്ട മാധവം. ഭഗവാന് ഏററവും പ്രിയങ്കരമായ മാധവമാസം. അതിന്റെ നാന്ദികുറിക്കലാണ് പാവൈനോമ്പ്. അതൊരു ഉർവ്വരതാചടങ്ങാണ്.(fertility rite).ഈശ്വരാനുഭവം പ്രകൃതിയിലൂടെ, ഋതുഭംഗിയിലൂടെ,ഋതുശാന്തിയിലൂടെ ,രാഗസംഗീതത്തിലൂടെ,സൌന്ദര്യലഹരിയായി അറിയാൻ പറ്റിയ മാസം. നദിയിലെ ബാഹ്യസ്നാനത്തോടൊപ്പം ,ജ്ഞാനധ്യാനങ്ങളിലൂടെയുള്ള മാനസസ്നാനവും ചെയ്ത് യോഗിനിമാരായ ഗോപികൾ കൃഷ്ണാനുഭവത്തിന് അർഹതനേടുകയാണ്. ഗോകുലം ശ്രീസമൃദ്ധമാണ്.ആത്മീയമായ നിർവൃതിയാണ് അവരന്വേഷിക്കുന്നത്. പണമല്ല, ജ്ഞാനമാണവരുടെ ലക്ഷ്യം. നന്ദഗോപനെന്ന കുലമുഖ്യന്റെ പുത്രനായ കണ്ണൻ യുവരാജാവാണ്. പക്ഷേ, ഗോപികമാർക്ക് ആവശ്യം യുവരാജാവ് ഉറക്കമുണർന്നാല് തരുന്ന പണമോ സമ്മാനങ്ങളോ അല്ല. അവർക്കറിയാം, നന്ദഗോപന്റെ ഇളംകുമാരനും ,യശോദയുടെ ഓമനയായ ഇളംസിംഹവുമായ, കൃഷ്ണമേനിയും ചുവന്ന ചെന്താമരക്കണ്ണുമുള്ള ഈ കുഞ്ഞ് വെറുമൊരു രാജകുമാരനല്ല,സാക്ഷാൽ ശ്രീമന്നാരായണനാണെന്ന്. അതിനാൽ,അവന്ന് കൈങ്കര്യം (സേവ),ജ്ഞാനം,ഭക്തി,ധ്യാനം,വൈരാഗ്യം എന്നിവ തരുമെന്ന്. ഗുരുവായ നന്ദഗോപസവിധം ചെന്ന് യശോ ദാ (യശസ്സ് തരിക) എന്ന് മന്ത്രം വിനയപൂർവ്വം ഉരുക്കഴിച്ചുവേണം ജലദേവതമാരെ ഉണർത്താനെന്നും. ഉപേയവും (ലക്ഷ്യം) ഉപായവും(മാർഗ്ഗം)നാരായണനാണ്. നാരായണനെ ഒരാൾ മനസാ വരിക്കുക (സ്വയംവരം)എന്നതിനർത്ഥം നാരായണൻ ആ വ്യക്തിയെ വരിച്ചുകഴിഞ്ഞു എന്നാണ്. നാരായണൻ കനിയാതെ ,നാരായണന്റെ പ്രസാദം ഇല്ലാതെ, അവനെ വരിക്കാൻ മാത്രമല്ല,സ്മരിക്കാനും കൂടി സാധിക്കില്ല. അങ്ങനെ,നാരായണനാൽ തെരഞ്ഞെടുക്കപ്പെട്ട ആ സംഘം നാരായണനിൽനിന്നുതന്നെ പറൈ (കൊട്ടിപ്പാടാനുള്ള വാദ്യോപകരണം, ധാന്യം അളക്കാനുള്ള ഉപകരണം,കാലം അളക്കാനുപയോഗിച്ചിരുന്ന പറ എന്ന ഉപകരണം, സാമാന്യമായ അർത്ഥത്തില് വരം,പ്രസാദം എന്ന് അർത്ഥങ്ങൾ) വാങ്ങാൻ ഭൂമീദേവിയുടെ അവതാരമായ ഗോദയോടൊപ്പം പോവുകയാണ്. സ്നാനം മാനസസ്നാനവുമാണ്.

**രണ്ടാം ദിനം രോഹിണിനക്ഷത്രം**

**രാഗം പന്തുവരാളി താളം ആദി**

മൂലം

വൈയ്യത്തുവാഴ്വീർകാൾ,നാമുംനംപാവൈക്കു

ചെയ്യും കിരിശൈകൾകേളീരോ പാർക്കടലുള്,

പൈയത്തുയിന്റ പരമനടിപാടി

നെയ്യുണ്ണോം പാലുണ്ണോം നാട്ക്കാലൈനീരാടി

മൈയ്യിട്ടെഴുതോം മലരിട്ടുനാംമുടിയോം

ചെയ്യാതനചെയ്യോം തീക്കുറളൈ ചെന്റോതോം

അയ്യവും പിച്ചയുമാന്തനൈയും കൈ കാട്ടി

ഉയ്യുമാറെണ്ണിയുകന്തേലോരെമ്പാവായ്

**മലയാളം**

ഭൂമിയിൽ വാഴ്വോരേ,നമ്മൾ നം പാവയ്ക്കു

ചെയ്യുംക്രിയ കേൾക്ക,പാലാഴിയിൽ,

പാമ്പുമേൽപള്ളിയുറങ്ങുംപരമന്റെ

തിരുവടിപാടിവ്രതമെടുക്കും

നെയ്യുണ്ണാ,പാലുണ്ണാ,കാലയിൽനീരാടി

മൈയെഴുതാ,മലർച്ചൂടുകില്ലാ

ചെയ്യരുതാത്തതു ചെയ്യാ,തീവാക്കോതാ

അയ്യവുംപിച്ചയും നൽകുമാർക്കും

പാവൈക്കുനാംവ്രതംചെയ്യുന്നു,സുന്ദരീ

നാടിതൈശ്വര്യസമൃദ്ധമാവാൻ. .

വ്യാഖ്യാനം

ബാഹ്യവും ആന്തരവുമായി ശുദ്ധി ലഭിക്കാൻ കൈക്കൊള്ളുന്ന വ്രതങ്ങള് പറയുന്നു. ഞങ്ങൾക്ക് മറ്റൊന്നും വേണ്ട. ഭഗവദ്പ്രസാദം മാത്രംമതി. അതിന്നു മുദ്രകളായി വ്രതരൂപത്തിൽ,ചിലത് ഉപേക്ഷിക്കയാണ് ഇവിടെ അനുഷ്ഠാനം. ചെറിയ പെണ്കുട്ടികളാണ് വ്രതമിരിക്കുന്നത്. അതിനാൽ അവർക്ക് ഇഷ്ടമുള്ള ചിലതാണ് ഉപേക്ഷിക്കുന്നത്. ഒറ്റനോട്ടത്തിൽ.യോഗനിദ്രയിലുള്ള ഭഗവാന്റെ പ്രസാദത്തിനായി ഞങ്ങൾ,പാലും നെയ്യും,കണ്മഷിയും പൂമാലയും ഉപേക്ഷിക്കുന്നു ,ഞങ്ങൾ വേണ്ടാത്തതൊന്നും(ചെയ്യരുതാത്തത്)ചെയ്യില്ല,ചീത്തവാക്ക് പറയില്ല,അയ്യവും പിച്ചയും കൊടുക്കും എന്നൊക്കെ കുട്ടികൾ എടുക്കുന്ന ചില നിശ്ചയങ്ങളെന്നേ തോന്നൂ.പാൽക്കടലില് പാമ്പുമെത്തയിലുറങ്ങുന്ന പരമന്റെ അടിപണിഞ്ഞാണ് പാടി വ്രതമിരിക്കുന്നത്. ആ പരബ്രഹ്മത്തോടുള്ള സത്സംഗമാണ് അവർക്കാവശ്യം. സാധന നിർവ്വിഘ്നം നടന്ന് സദ്സംഗം ലഭിക്കണം. സദ്സംഗം ആത്മീയജീവിതത്തിന്റെ തുടക്കമാണ്. ഇന്ദ്രിയജന്യമായ കാമങ്ങളിൽനിന്ന് അകന്നുനിൽക്കാനാണ് സദ്സംഗം. കാമം ഇല്ലാതായാൽ മായയെ ജയിക്കാം.മായ ഇല്ലാതായാലേ ഒരാളുടെ ഇഛാശക്തി പൂർണ്ണനിയന്ത്രണത്തിലാവൂ.ഇവിടെ കാർത്ത്യായനി മഹാമായേ എന്ന് ദുരത്യയയായ മോഹമായയെ നിയന്ത്രിച്ച്,ജയിക്കാനാണ് കുട്ടികളായ ഈ ഭക്തർ അവരുടെ പ്രായത്തിനനുയോജ്യമായ മോഹങ്ങളെ സ്വയം ത്യജിക്കുന്നത്. സ്വമേധയാ ഉപേക്ഷിക്കുന്നത്. നെയ്യുംപാലുംഉപേക്ഷിക്കുന്നത് സ്ഥൂലമായ വിശപ്പുകളെ ത്യജിക്കലാണ്.സൂക്ഷ്മമായ വിശപ്പകറ്റൽഭഗവദ്കീർത്തനങ്ങളെ പാടിയിട്ടാണ്. ഈശ്വരാനുഭവംതന്നെയാണ് ഏറ്റവും അഭികാമ്യമായ അന്നം. അതുലഭിക്കാൻ മറ്റെല്ലാ വിശപ്പുകളും ശമിക്കണം. അതിന്റെ ചിഹ്നം ഉപവാസം. ഈശ്വരനാമം സ്മരിക്കുന്നമനസ്സിൽ,ഈശ്വരനാമം പാടുന്ന ചുണ്ടിൽ,ചീത്തചിന്തകളോ,വാക്കുകളോ ഉദിക്കുകയില്ല. തീക്കുറൾ വ്രതഭംഗംവരുത്തും. ഈശ്വരനാമം ആവാഹിച്ച ഹൃദയത്തിൽ സ്വാഭാവികമായി പിറക്കുന്നതാണ് കരുണ.ഒരു വൃക്ഷത്തിൽ ഇലകളെന്നപോലെ ,അനായാസമായി കരുണയുള്ള ഹൃദയം അയ്യവും പിച്ചയും കൊടുക്കുന്നു.അയ്യം ചോദിക്കാതെ അറിഞ്ഞുചെയ്യുന്ന ദാനം.പിച്ച ചോദിച്ചുവാങ്ങുന്ന ദാനം. വൈയ്യത്തുവാഴ്വീർകള് എന്ന വിളിയില് ഹൃദയത്തിൽ വസിക്കുന്നുവെന്നും അർത്ഥമുണ്ട്. മഹാവിഷ്ണു ഹൃദയത്തിൽ വസിക്കുകയാൽ കരുണയുള്ള ഹൃദയത്തോടു കൂടിയവരാണ് വാസ്തവത്തിൽ ജീവിക്കുന്നവർ. മറ്റെല്ലാവരും ജീവിച്ചിരുന്നിട്ടും ജീവിക്കാത്തവരാണ്.ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും എന്നാണവരെക്കുറിച്ച് പറയേണ്ടത്.

നമ്പവൈ വ്രതം, നമ്പിയവ വിശ്വാസമുള്ളവ. നം പാവൈ നമ്മുടെ സുന്ദരി (ത്രിപുരസുന്ദരി എന്നും).

സാധനാമാർഗ്ഗത്തില് യോഗികള് ഉപാസനാമൂർത്തിക്കു പൂർണ്ണമായി ആത്മസമർപ്പണം ചെയ്യുന്നു.ശരീരം, മനസ്സ്, ബുദ്ധി,അഹങ്കാരം,ആത്മാവ് ഇവയെ പരമാത്മാവിന് യഥേഷ്ടം പ്രവഹിക്കാൻസജ്ജമാക്കുന്നു.തങ്ങളിൽ പരമാത്മ ചൈതന്യം വൈദ്യുതകാന്തികമണ്ഡലമായി ഉജ്ജ്വലിപ്പിക്കുന്നു.

**മൂന്നാം ദിനം മകീരം**

**രാഗം കേദാരഗൌള താളം ആദി.**

മൂലം

ഓങ്കിഉലകളന്ത ഉത്തമൻപേർപാടി

നാങ്കൾനമ്പാവൈക്കുചാറ്റി നീരാടിനാൽ,

തീങ്കിന്റിനാടെല്ലാം തിങ്കൾമുമ്മാരിപെയ്തു

ഓങ്കുപെരുഞ്ചെന്നെല്ലൂടുകയലുകള

പൂങ്കപവളൈപോതിൽപൊറിവണ്ടു കൺപടുപ്പ

തേങ്കാതെ പുക്കിരുന്തു ചീർത്തനുലൈ പറ്റിവാങ്ക

കുടംനിറൈക്കും വള്ളൽപെരുംപശുക്കൾ,

നീങ്കാതശെൽവംനിറൈന്തേലോരെമ്പാവായ്

**മലയാളം**

മൂവുലകും അളന്നവാമനൻപേരുപാടി

ദേവിയെധ്യാനിച്ചുനീരാടിനിന്നാൽ

നാടെല്ലാം മാരിപെയ്തു ചെന്നൽവയലിലേ

മീനുകളേറി,പൂവിൽവണ്ടുമുണ്ടു

വീർത്തകിട്ടുനിറെപ്പാല്യമായ് ഗോക്കളും

തന്നിടും, പൂർണ്ണമാം പാൽക്കുടങ്ങൾ,

ഗോകുലത്തിൽ, നന്മ, ശ്രീപെറും ശാശ്വതം

ശ്രീദേവിവാഴുമല്ലോ,സുന്ദരിയേ

വ്യാഖ്യാനം

മാനസസ്നാനം,സദ്സംഗം,ഉപവാസം,ദാനം എന്നിവക്കുശേഷം ഭക്തന്റെ അമൂല്യാഭരണമായ നാമസ്മരണത്തിലേക്ക് പ്രവേശിക്കുന്നു.നാമസ്മരണംകൊണ്ടുഭക്തനുമാത്രമല്ല,ഭക്തൻവാഴുന്ന നാടിനും ക്ഷേമമാണെന്ന് പ്രത്യേകം എടുത്തുപറയുന്നു.ഓങ്കിഉലകളന്ത ഉത്തമൻവാമനനാണ്.പൂർവ്വാഹ്നം,മദ്ധ്യാഹ്നം ,അപരാഹ്നം എന്ന മൂന്നുപാദങ്ങളാൽഭൂർഭുവർസ്വ

ർല്ലോകങ്ങളെ അളന്ന സൂര്യനാണ്. ഭൂമിയുടെ അവതാരമായ ഗോദ തന്റെ നാഥനും രക്ഷകനുമായ കമിതാവിനെ സ്മരിക്കുന്നു. ഗോകുലത്തിൽ വരൾച്ചഉണ്ടായപ്പോഴാണ് ഗോപവധൂജനം കാത്യായനീവ്രതം അനുഷ്ഠിച്ചത്.ഭൂമിയിൽ ധാരാളം മഴപെയ്ത് ,കൃഷിവർദ്ധിച്ച് അന്നവും ജീവനും വർദ്ധിക്കാനാണ് സൂര്യാരാധന. സൂര്യനാരായണപൂജയാൽമഴപെയ്യുമെന്ന് അർത്ഥം. സൂര്യന്റെ ഋതുചക്രമാണ് മഴക്ക് കാരണം.നാട്ടിൽക്ലേശംവരാതെ, ഓരോ തിങ്കളിലും മുമ്മൂന്നുമഴപെയ്ത് സമൃദ്ധമായി,ചെന്നെല്ലുവിളഞ്ഞവയലിൽമത്സ്യങ്ങൾഓടിച്ചാടിക്കളിച്ച് വിരിഞ്ഞതാമര മലരിൽവണ്ടുറങ്ങി പശുക്കളുടെ വീർത്തഅകിടിലെ പാലുകറന്ന് കുടംകുടമായി പാലെടുത്ത് അവസാനിക്കാത്ത ഐശ്വര്യത്താൽ ശ്രീ നിറഞ്ഞ് ഗോകുലം സമൃദ്ധമാകണം. ഭൂമി സമൃദ്ധമാവണം.

ആദ്യശ്ലോകത്തിൽനാരായണൻ,രണ്ടാം ശ്ലോകത്തിൽ അനന്തശായിയായ പാൽക്കടലിലെ വിഷ്ണു. മൂന്നാമത്തേതില് വാമനനായ ത്രിവിക്രമന്റെ നാമം.ഇങ്ങനെ ക്രമത്തിലാണ് സ്തുതിക്കുന്നത്. വാമനാവതാരം ഇന്ദ്രനെ സഹായിക്കുക, ബലിയെ തോൽപ്പിക്കുക എന്ന ഉദ്ദേശം വെച്ചുമാത്രമാണോ. ?

ഒരാൾ തന്റെ സദ്ഗുണങ്ങളെച്ചൊല്ലി അഹങ്കരിക്കുന്നതും അഹങ്കാരമാണ്. ബലിയുടെ അഹങ്കാരം അത്തരം ഒന്നായിരുന്നു. ഞാനാണ് ദാനംചെയ്യുന്നതെന്ന് ബലി അഹങ്കരിക്കുന്നു.എന്റേതാണ് ഞാൻദാനം ചെയ്യുന്ന ഭൂമണ്ഡലം മുഴുവനുമെന്നും അഹങ്കരിക്കുന്നു. ഭഗവാനെ ദരിദ്രനായി പിച്ച യാചിച്ച് വരുന്ന വെറും ബ്രാഹ്മണബാലനായി തെററിദ്ധരിക്കുന്നു. ആരാണ് ,ആർക്കാണ് വാസ്തവത്തിൽദാനം ചെയ്യുന്നത്. ? ആരാണ് പിച്ചക്കാരന്? . ആര് പ്രഭു. ?ഏത് സമ്മാനം ?.സൂര്യനാരായണൻ മനുഷ്യനുതന്ന സമ്മാനം ,പിച്ചയാണ് ഈ ഭൂമി.അത് എന്റേതുമാത്രമെന്ന് മനുഷ്യന് അഹങ്കരിക്കാമോ. ? ഭഗവാൻനമുക്കുതന്ന അയ്യം നമ്മുടെ സദ്ഗുണങ്ങളെല്ലാം. അതെച്ചൊല്ലി അഹങ്കരിക്കണോ. ? ഇത് കാണിച്ചുകൊടുത്ത് ഭക്തനോട് വിനയാന്വിതനായി കർമ്മം ചെയ്ത് തന്നിൽചേരാൻപറയുകയാണ് വാമനാവതാരം. ഭൂമിയിലെ ഓരോ ഋതുവും ഓരോ ദിനവും വരപ്രസാദം. ഇതറിഞ്ഞ് നിഷ്കാമമായി കർമ്മം ചെയ്ത് വിശ്വജിത്തായ എന്നിൽലയിക്കുക,അപ്പോഴാണ് നീ വിശ്വജിത്താവുന്നത് എന്നാണ് മഹാബലിക്കുള്ള സന്ദേശം.

ഭഗവാനൊരു സ്വർണ്ണക്കട്ടിപോലെ അമൂല്യമാണ്.ആനാമവും സുവർണ്ണമാണ്. അവനെ ഇല്ലെന്നുപറയുന്ന നാസ്തികർപോലും നാമസ്മരണത്താൽസംരക്ഷിക്കപ്പെടുന്നുണ്ട്.നാമസങ്കീർത്തനത്താൽഅസുഖംമാറും,അത് മരുന്നാണ് എന്നു പറഞ്ഞാൽ നാമം സ്മരിക്കും(കാര്യസാദ്ധ്യത്തിന്).അമ്മയെ കൊല്ലുന്ന പാപിപോലും കൈപൊള്ളുമ്പോൾ, അമ്മേ എന്നാണ് നിലവിളിക്കുന്നത്,അതുപോലെ. അത്തരക്കാർക്കുപോലും പാപംനീക്കുന്നതാണ് ഭഗവന്നാമം. നാമസങ്കീർത്തനം വെറും അലങ്കാരത്തിനല്ല. ദൈവീകമായ ഒരു മാന്ത്രികവലയമാണത്. ഇഹപരസുഖം ഉറപ്പാക്കുന്നതാണ്. ബലിയുടെ കഥ ഒരു ബലപരീക്ഷണകഥയല്ല.ഒരു സാധനയുടെ കഥയാണ്.സാധനയുടെ പാരമ്യത്തിൽ, അഹങ്കാരമെന്ന വിഘ്നം കൊണ്ട് സാധകന് സാധനാഫലം കിട്ടാതെവരുമോ എന്ന സംശയം വരുമ്പോൾ,ഭഗവാൻ,സ്വയം ഭക്തനുമുമ്പിൽ സ്വരൂപം കാട്ടിക്കൊടുത്ത് അവനെ നേർവഴിക്ക് മുക്തിപദത്തിലേക്ക് നയിക്കുന്നു.ആ കഥയാണ് ബലിയുടെ കഥ.

ഗുരു ശിഷ്യന്റെ മുന്നിൽ കാരുണ്യപൂർവ്വം വന്ന് അവന്ന് അർഹമായ ജ്ഞാനം നൽകുന്നു. അതുപോലെയാണ്, വാമനൻ ബലിയുടെ മുന്നിലെത്തുന്നത്. ചോദിച്ചാലും ഇല്ലെങ്കിലും ഗുരു ഉപദേശംനൽകുന്നു.അത് ഗുരുവിന്റെ കാരുണ്യസ്വഭാവമാണ്.ഓരോ ശിഷ്യനും അവനവന്റെ യോഗ്യതാനുസാരം ഗുരുവിന്റെ ജ്ഞാനസാഗരത്തിലെ തുള്ളികൾകോരിയെടുക്കുന്നു.പുറത്ത് ഭൂമിയിലെ സസ്യജലസമൃദ്ധി,പശുക്കളുടെ അകിട്ടിലെ പാൽ എന്നിവ പറയുമ്പോൾ,ആന്തരികമായി ആത്മജ്ഞാനപരിപൂർത്തി,ആചാര്യസമൃദ്ധി എന്നിവയാണ് ഉദ്ദേശിക്കുന്നത്.ഭൂമി തന്നെത്തന്നെ അറിയുന്നആത്മജ്ഞാനപരിപൂർത്തി സൂര്യരശ്മികളാണ് തരുന്നത്. ഗോ എന്നാൽ വാക്ക്,രശ്മി,പ്രണവം കൂടിയാണ്. പ്രണവമുപദേശിക്കുന്ന ഗുരുപരമ്പര എന്ന വംശപരമ്പരക്ക് അന്നമായി തീരുന്നത് ആത്യന്തികമായി സൂര്യരശ്മിയിലെ ഊർജ്ജവും അന്നവുമാണ്. ഇങ്ങനെ ഇഹപര,ഭൂലോകസുവർല്ലോകങ്ങളുടെയെല്ലാം നമ്മക്ക് ഈ സൂര്യസ്പർശം(ആത്മീയത) കാരണമാകുന്നു.

**നാലാം ദിനം തിരുവാതിര**

**രാഗം കാംബോജി താളം മിശ്രചാപ്പ്**

മൂലം

ആഴിമഴൈക്കണ്ണാ ഒന്റുനീകൈകരവേൽ

ആഴിയുട്പുക്കുമുകന്തുകൊട്ടു ആർത്തേറി

ഊഴിമുതൽവൻഉരുവംപോൽമെയ് കറുത്തു

പാഴിയൻ തോളുടൈ പർപ്പനാപൻകയ്യില്

ആഴിപോൽമ്ന്നി വലംപുരിപോൽനിന്റതിർന്തു

താഴാതേശാർങ്ഗമുതൈത്തചരമഴൈപോല്

വാഴവുലകിനിർപ്പെയ്തിടായ്നാങ്കളും

മാർകഴിനീരാടമകിഴ്ന്തേലോരെമ്പാവായ്

**മലയാളം**

മഴമേഘക്കണ്ണാ,നീ കടലിലെജലംതേവി

ആർത്തെറിഞ്ഞാദിദേവൻമേനിപോല്

കൃഷ്ണമേഘം,കുന്നുപോലെനിൻ തോൾപോലെ,

പത്മനാഭൻകയ്യിലാഴിപോലെ,

വന്നുമിന്നൽ,വലംപുരിശംഖുപോലേ നാദം

ശാർങ്ഗത്താലമ്പുപോലെ മാരിയും

ഭൂവാഴ്വുജീവജാലത്തിനു,നീരാടാ-

നാനന്ദവും,കേൾസഖീ സുന്ദരിയേ.

മൂന്നാം പാസുരത്തിൽഭഗവാന്റെ കരുണാവർഷം ഭൂമിയെ സസ്യസമൃദ്ധമാക്കുന്നു,അന്നപൂർണ്ണമാക്കുന്നു എന്നുപറഞ്ഞു. അതിന്റെ തുടർച്ചയായി ,നാട്ടിലെ ക്ഷാമം ഒഴിവാക്കുന്ന പർജ്ജന്യനെന്ന വർഷദേവനെ ക്ഷണിക്കുന്നു. കാവേരി (കാളിന്ദി) നദിയിലെ സുഖശീതളമായ മാർകഴിനീരാട്ടിന് പുഴയിൽജലംവേണം.ജലംകിട്ടാൻ മഴവേണം.മഴമേഘവർണ്ണനായ കണ്ണൻ,കടലിൽനിന്ന് ജലംതേവിമേഘമാക്കി ഭൂമിയിലേക്ക് വർഷിക്കണം.അവൻവർഷിക്കുന്നത് വെറും ജലമല്ല, രാഗലയബദ്ധമായഋതുസംഗീതവും,കവിതയും,ചാരുകലകളിലെ ആനന്ദാനുഭവവും ഈശ്വരസ്പർശാനുഭവവും കൂടിയാണ്. ഈശ്വരനും പ്രകൃതിയും മനുഷ്യനുമൊന്നാവുന്ന അദ്വൈതതന്മയതയാൽ,പത്മനാഭമെന്ന നാമത്തിൽഈശ്വരനെ വിളിക്കുന്ന ഈ പാസുരം അതിമനോഹരമെന്ന് പണ്ഡിതാഭിപ്രായം.

ഒരുമാസം മൂന്നുമഴ(തിങ്കൾമുമ്മാരി)അഥവാ,വർഷത്തിൽ36 മഴ(36 രാഗം)തരൂ എന്ന് പ്രാർത്ഥിക്കുമ്പോഴേക്കും ഭഗവാന്റെ കാരുണ്യം പോലെ ചക്രവാളത്തിൽ മഴമേഘം കനക്കുന്നത് കാണുന്നു. വികാരഭരിതരായി ഗോപിമാർആ

മേഘത്തോട് പറയുന്നു:- സമുദ്രജലത്തെ ഇഷ്ടംപോലെ എടുത്ത് നിന്റെ ആകാശസാമ്രാജ്യത്തിലേക്ക് കൊണ്ടുപോയി, പൂർണ്ണതൃപ്തനായി,ഊഴിമുതൽവനായ (ആദിപുരുഷൻ)മഹാവിഷ്ണുവിന്റെ പോലെ കറുത്ത്ബലിഷ്ഠമായ മേനിയും ഗിരിസദൃശമായ തോളുപോലെ കനത്ത് രൂപവുമായി(നിംബസ് കുമുലസ് എന്ന മഴമേഘത്തെയാണ് വർണ്ണിക്കുന്നത്) ഞങ്ങൾക്കു മുന്നിലെത്തുക.പത്മനാഭന്റെ കയ്യിലെ ആഴി(ചക്രം)പോലെ മിന്നൽപിണരുകളെ ചൊരിയുക. പാഞ്ചജന്യമെന്ന വലംപിരിശംഖുപോലെ നാദംമുഴക്കി ശത്രുക്കളെ ഭയപ്പെടുത്തുക.(കാലചക്രത്തിന്റെ വൈദ്യുതകാന്തപ്രസരവും നാദബ്രഹ്മത്തിന്റെ പ്രണവസംഗീതവും ഒപ്പം പ്രസരിക്കുന്നു)ഭക്തരെ ആനന്ദിപ്പിക്കുക.ശാർങ്ഗധനുസ്സിലെ ശരമാരിപോലെ മഴപെയ്ത് ഞങ്ങളെ മാർകഴിനീരാട്ടിന്റെ ആനന്ദം അനുഭവിപ്പിക്കുക.

ഗുരു വർഷകാലമേഘമാണ്.ഭഗവാൻ അർഹരായ ഭക്തർക്കുമുന്നിൽ,ഗുരുരൂപത്തിലാണ് പ്രത്യക്ഷപ്പെടുന്നത്.ഒരു ഗുരുവിനെ അയക്കുന്നു,അല്ലെങ്കിൽ,ദൂതനെ അയക്കുന്നു.ഉദ്ധവനെ രാധയുടെ അടുത്തേക്ക്. ഹനുമാനെ സീതയുടെ അടുത്തേക്ക്. കണ്ണന്റെ കനിവായി വർഷമേഘം(പർജ്ജന്യൻ)ഈ ലക്ഷണങ്ങളോടെ ഋതുതോറും മുടങ്ങാതെ ഭൂമിയിലെത്തുന്നു.യോഗിയെ സംബന്ധിച്ച്,അപൂർവ്വദർശനങ്ങളും യോഗാനുഭൂതികളുമായി തിങ്കൾമുമ്മാരിപോലെ കൃത്യമായി തന്നെ തേടിവരുന്നത് ഈ കരുണാവർഷമാണ്.രസസാഗരമാണ്.ഗുരു കരുണാസാഗരമാണ്, രസസാഗരമാണ്, ജ്ഞാനസാഗരമാണ്.ബ്രഹ്മാനുഭൂതി അഥവാ സംവിത്സാഗരവുമാണ്. കരുണ,ജ്ഞാനം,രസാനുഭവം, ബ്രഹ്മാനുഭവം എന്നിവക്കായി തപംചെയ്യുന്ന യോഗി ,അവതന്നെയായി മാറുന്നതിന്ന് (തന്മയത)ലഭിക്കുന്ന ദർശനങ്ങളാണവ. വേദങ്ങളിൽബ്രഹ്മർഷി വരുണനെ സർവ്വജ്ഞനെന്നു വിളിക്കുന്നു.സാഗരങ്ങൾ വരുണന്റെ കുക്ഷിയാണ്.അവൻഒരു കൊച്ചുജലകണത്തോടും തന്മയീഭവിക്കുന്നു.പരയും അപരയുമായ വിദ്യകളുടെ സാഗരമായ ഗുരു,സർവ്വജ്ഞപുരുഷനായ ഈശ്വരനു തുല്യമാണ്.ഒരൊറ്റ വാക്കിൽ ആ കൃപാനിധി സർവ്വവിജ്ഞാനവും വിവേകവും നൽകുന്നു.ഒരൊറ്റ ദർശനത്തില് ശിഷ്യന് സർവ്വജ്ഞത്വം നൽകുന്നു.പരമഗുരുവിന്റെ ലക്ഷണമായ കരുണയെ ഇവിടെ പ്രകീർത്തിക്കുന്നു. ഭക്തന് ശീഘ്രദർശനം നൽകാനുള്ള കാരുണ്യം ഗുരുവിലുണ്ട്.വേദോപനിഷത്സാഗരത്തിൽമുങ്ങിമുത്തെടുത്ത ഗുരു ലളിതജീവിതത്താലും മധുരവാക്കുകളാലും എല്ലാവർക്കും അതിന്റെ സന്ദേശമെത്തിക്കുന്നു.കറുപ്പ് (ശ്യാമം)ആഴമേറിയ സാഗരത്തെ സൂചിപ്പിക്കുന്നു.ആഴി അളക്കാനാവാത്ത കാലചക്രവുമാണ്,സാഗരവുമാണ്.ഗുരുവിന്റെ വിദ്യ ആർക്കും അളക്കാനാവാത്തതാണ്.ത്രികാലജ്ഞാനത്തിന്റെ മറുകരകണ്ട ജ്ഞാനമാണത്.ആ തുരീയജ്ഞാനചക്രം ഗുരുഹൃദയത്തിൽ യോഗയോഗേശ്വരദര്ശനമായി,മുദ്രിതമായിരിക്കുന്നു.അവസാനിക്കാത്ത പാഞ്ചജന്യശംഖനാദമായി (പഞ്ചഭൂതജന്യം) പ്രണവം ത്രികാലത്തിലും സർവ്വചരാചരത്തിലും സർവ്വപ്രകൃതിയിലും മുഴക്കിയാണ് ആ പത്മനാഭന്റെ യോഗനിദ്ര പോലും. സംഗീതവും സാഹിത്യവും രസ,ബ്രഹ്മാനന്ദവും ആരുയിർമരുന്നായി ,മഴയായി ശരമാരിപോലെ വർഷിക്കുന്ന ആ ശാരംഗ(സാരംഗ)പാണി വരണ്ട ഹൃദയത്തിലും ഭൂമിയിലും വർഷ(ഹർഷ)ബിന്ദുക്കൾതൂകുന്നു.ആദിമമനുഷ്യനും ആദിമഋഷിയും ആദിമമായ എന്തും കരിംപച്ചനിറംകലർന്ന ഈ ഭൂമിപോലെ ,അഗാധസാഗരം പോലെ, വർഷമേഘം പോലെ കറുത്തതാണ്. ഭൂമിപുത്രിയായ ഗോദ അതും നമ്മോട് ഈ പാസുരംവഴി പറയുന്നു. എങ്ങും ഈശ്വരത്വം മാത്രം കാണുന്ന ഉയർന്ന സാധനാതലത്തിലാണ് ഗോപികൾ ഈ പാസുരംപോടുമ്പോൾ. കൃഷ്ണൻപുറത്തല്ല,അഗാധമായ വിജ്ഞാനവും അവർണ്ണനീയമായയോഗാനുഭവവും രസാനുഭൂതിയും നിറഞ്ഞ പരിശുദ്ധമായ മനസ്സിലാണ് ഇപ്പോള് കരുണാവർഷമായി അവൻപെയ്തിറങ്ങുന്നത്. ഈ തന്മയതയില് സാധകഹൃദയം ഭഗവദ്ഹൃദയം തന്നെയായിത്തീരുന്നു.

**അഞ്ചാംദിനം പുണർതം**

**രാഗം തോഡി ആദിതാളം**

<u>മൂലം</u>

മായനൈമന്നുവടമതുരൈമൈന്തനൈ

തുയപെരുനീർയമുനൈത്തുറൈവനൈ

ആയർകുലത്തിനിൽതോന്റുംഅണിവിളക്കൈ-

ത്തായെക്കുടൽവിളക്കുചെയ്തതാമോതരനൈ

തൂയോമായ്വന്തുനാം തൂമലർതൂവിത്തൊഴുതു

വായിനാർപ്പാടിമനത്തിനാൽചിന്തിക്ക

തീയിനിൽതൂശാകുംചെപ്പേലോരെംപാവായ്

<u>മലയാളം</u>

മായോനെ,തെന്മധുരാപുത്രനെപ്പാണ്ഡ്യനെ-

പാവനയമുനാതീരവിഹാരനെ

ആയർകുലത്തുദിച്ച ശ്രീമണിവിളക്കിനെ-

ത്തൂമലരർച്ചിച്ചു,തൂയമനസ്സിനാൽ,

തായുദരത്തിലേമാനവനായ്പ്പിറന്ന

ദാമോദരനെയുംധ്യാനിച്ചുപാടിയാല്

പോയപിഴകളും ഇനിവരുംവിനകളും

തീയിലേതൂശുപോലെപോ,മെന്റെസുന്ദരീ,ചൊൽ

<u>വ്യാഖ്യാനം:-</u>

ശ്രേയാംസി ബഹുവിഘ്നാനി. ശ്രേയസ്സിനുള്ള വിഘ്നങ്ങൾ പൂർവ്വകർമ്മങ്ങളാണ്.അവയെക്കുറിച്ച് ചിന്തിച്ച് ഇനി സമയം കളയേണ്ടതില്ല.അവയെല്ലാം ഭഗവദനുഭവം(തന്മയത)ഉണ്ടാവുമ്പോൾ താനേ നമ്മിൽനിന്ന് ഒഴിഞ്ഞുപോകുന്നു. രാജകീയഗാംഭീര്യവും ഗ്രാമീണലാളിത്യവും തമ്മിലുള്ള ഒരു സമഞ്ജസസമ്മേളനമാണ് കൃഷ്ണകഥ.അതിൽഏറ്റവും മധുരഭക്തിയും അതിഗംഭീരമായ തത്വചിന്തയും വൈരുദ്ധ്യംകൂടാതെ കോർത്തിട്ടുണ്ട്.ശുദ്ധമായമനസ്സ്,ആത്മാർത്ഥമായി ഭഗവന്നാമകീർത്തനംപാടാനും മനനംചെയ്യാനും സന്നദ്ധത,ഇതേ വേണ്ടൂഎല്ലാപാപവും തീയിൽപഞ്ഞിപോലെയോ ഉണങ്ങിയ ഇലപോലെയോ കരിഞ്ഞുപോകും.മഥുരയുടെ നാഥനായ പാണ്ഡ്യൻ,മായാവിയായ ഈശ്വരൻ, യമുനാതീരത്ത് കേളിയാടിവിഹരിച്ച ലീലാലോലൻ,ഗോകുലത്തിൽഉദിച്ച മണിദീപം,ഇങ്ങനെ ഗ്രാമവും നഗരവും ഒന്നാക്കിയ, സ്വർഗ്ഗവും ഭൂമിയുമൊന്നാക്കിയ,ദേവനേയും മനുഷ്യനേയുമൊന്നാക്കിയ,ത്രിഗുണങ്ങളുടെ സാമ്യമായ സാമവേദം തന്നെയായ ഭഗവാന്റെ മധുരഭാവവും പരമവ്യോമഭാവവും ഇവിടെ പറയപ്പെടുന്നു. നിർഗ്ഗുണവും സഗുണവുമാണ് ആ ഭാവം. അമ്മയുടെ ഉദരത്തിൽ മനുഷ്യശിശുവായി വന്നുശയിച്ച്,പുത്രനായിപ്പിറന്നു പരബ്രഹ്മം. അമ്മക്ക് വായിൽ ബ്രഹ്മാണ്ഡം കാണിച്ചു കൊടുത്ത് അമ്മയെ വിസ്മയിപ്പിച്ച ആ ലീലാലോലൻ.ദാമോദരകൃഷ്ണനെന്ന പേര് ഇവിടെ ഉപയോഗിക്കുന്നത്, ഭഗവാൻ സുദുർല്ലഭനെങ്കിലും വാത്സല്യമുള്ളവർക്ക് വഴിപ്പെടുകയാല് സുലഭനുമാണെന്ന് കാണിക്കാനാണ്. ശ്രീരംഗനാഥൻ ഗർഭഗൃഹത്തില് ദാമോദരകൃഷ്ണനും ഉത്സവമൂർത്തി രത്നപാദുകംധരിച്ച ശ്രീരാമനുമാണെന്ന് ഓർക്കുക. യോഗികൾക്കുപോലും അപ്രാപ്യനായ അവിടുന്ന് വാത്സല്യപാശമെടുത്ത അമ്മക്ക് ഉരലിൽപിടിച്ചുകെട്ടാന് പാകത്തിന് നിന്നുകൊടുക്കുന്നവനുമാണ്. കൃഷ്ണന്റെ തീർത്ഥപാദം പതിച്ച ഓരോ ഭക്തഹൃദയവും പാപമകന്ന് വൈകുണ്ഠവും ഗോലോകവും മഥുരയും ഗോകുലവും ആയിത്തീരുന്നു.ആനന്ദാമൃതമൊഴുകുന്ന ആ മാനസസരസ്സിൽപരമഹംസമായി ഭഗവാൻ വിഹരിക്കുന്നു. യമുന(വിരജാ)യുടെ സപ്തസിന്ധുക്കൾ (സപ്തസ്വരം,വർണ്ണം,ഋഷി)അവിടെ മേളിച്ച് മക്കളായി

കേളിയാടുന്നു.മായോന്റെ മായ മറ്റുള്ളവർക്ക് ദുരത്യയയെന്നാലും ഇത്തരമൊരു ഭക്തന് ഗോക്കുളമ്പിലെ ജലംപോലെ എളുപ്പം കടക്കാവുന്നതാണ്.ഭക്തിയുടെ കൂട്ടിലെ ഓങ്കാരഞ്ജരശുകമായി ഭഗവാൻഭക്തഹൃദയത്തിലിരുന്ന് സദാ ദർശനം തരുന്നു.നമ്മോട് സംവദിക്കുന്നു.ഇവിടെ,സ്നാനം ത്രികരണശുദ്ധിയുടെ ത്രിവേണീസ്നാനമാണ്. വാക്ക്, മനസ്സ്, പ്രവൃത്തി മൂന്നും ശുദ്ധമാകലാണ്.കാരുണ്യം,ജ്ഞാനം,സമ്പൂർണ്ണആത്മസമർപ്പണം(ഭക്തി)ഇവയോടെ ഭഗവന്നാമം കേൾക്കുക,പറയുക, ചിന്തിക്കുക, ഭക്തിപൂർവ്വം സങ്കീർത്തനംചെയ്യുക.ഇതാണ് പരിശുദ്ധിക്ക് ആവശ്യമായ പ്രക്രിയ. ബാഹ്യലോകത്താൽ സ്പർശിക്കപ്പെടാതെ ഏകയായി,അചലയായി,ധാരണാധ്യാനങ്ങളാൽഭഗവാനുമായി തന്മയത നേടിയാൽ ഒരു പൂർവ്വകർമ്മ ഫലവും നമുക്ക് വിഘ്നമായി നിൽക്കുകയില്ല.വിഘ്നങ്ങൾ തീർന്നു.അടുത്ത പാസുരം മുതൽഭഗവാന്റെ ക്ഷീരോദധിയിലെ ഓങ്കാരധ്വനി കേൾക്കുകയായി.

**ആറാംദിനം പൂയം**

**രാഗം ബൌളി.താളം ഖണ്ഡചാപ്പ്.**

മൂലം

പുള്ളും ചിലമ്പിനകാണ്,പുള്ളരൈയൻകോയില്

വെള്ളൈവിളിശംഖിൻപേരാരവംകേട്ടീലയോ

പിള്ളായ്,എഴുന്തിരായ് പേയ്മുലൈനഞ്ചുണ്ടു

കള്ളച്ചകടംകലക്കഴിയക്കാലോച്ചി

വെള്ളത്തരയിൽതുയിലമർന്തവിത്തിനൈ

ഉള്ളത്തുക്കൊണ്ടുമുനിവർകളും യോഗികളും

മെള്ളവെഴുന്തറിയെന്റ പേരാരവം

ഉള്ളം പുകുന്തുകുളിർന്തേലോരെമ്പാവായ്

**മലയാളം**

പുള്ളും ചിലമ്പി,പുള്ളരചൻകോവിലിലെ

വെള്ളനിറശംഖിന്റെ നാദവുംകേട്ടില്ലയോ

പൂതനമാറിലെനഞ്ചുണ്ടകണ്ണൻ,ചെറുകാലാൽ

കള്ളശ്ശകടത്തെത്തരിയാക്കിമാറ്റിയോൻ

വെള്ളത്തിൽനാഗത്തിൽപ്പള്ളിയുറങ്ങിയോന്

മുനിയോഗിമാരുള്ളിലെന്നുംനിറച്ചവൻ

വെള്ളകീറിയെന്നാകോവിലിലാരവം

ഉള്ളിലുണർന്നെഴുനേൽക്കുനീ,സുന്ദരീ

വ്യാഖാനം

വ്രതാനുഷ്ഠാനത്തിനായി കൂട്ടുകാരികളെ വിളിച്ചുണർത്തുന്നു. പ്രകൃതി ഈശ്വരധ്യാനത്തിനായി ഉണർന്ന ബ്രാഹ്മമുഹൂർത്ത മായി.നീയും പരമാത്മാവിന്റെ വിളി കേട്ടുണരുക എന്ന് മറ്റൊരു ജീവാത്മാവിനെ തട്ടിയുണർത്തുന്ന ഗുരുവിന്റെ അദ്ധ്യാപനം ഓരോ ഗോപികയും ആരംഭിക്കുന്നു.പുള്ളുകളെല്ലാം ചിലച്ചു.പുള്ളിന്റെ(ഗരുഡന്റെ)നാഥനായ വിഷ്ണു പള്ളികൊള്ളുന്ന കോവിലിലെ തൂവെള്ളശംഖിന്റെ മുഴക്കമുള്ളനാദം കേൾക്കുന്നില്ലേ. ഉത്തിഷ്ഠനരശാർദ്ദൂലാ കർത്തവ്യം ദൈവമാഹികം എന്ന നാരായണന്റെ സുപ്രഭാതസേവക്കുള്ള വിളിയാണത്.ഏയ്,കുട്ടികളേ എഴുന്നേൽക്കു എന്ന് സഖിമാരെ (ശിഷ്യരെ)വിളിച്ചുണർത്തുന്നു. പൂതനയുടെ മാറിലെ വിഷംകുടിച്ച അമൃതസ്വരൂപം,അമൃതംവഹിച്ച വൈദ്യനാഥനായ പുള്ളിന്റെ (ഗരുഡൻ)നാഥൻ,കള്ളനായ ശകടാസുരന്റെ കള്ളത്തരം നശിപ്പിച്ച് അവനെ നൂറുനൂറായി നുറുക്കിയ കുഞ്ഞിക്കാലിന്റെ ഉടമ,ജലോപരി അറത്തിൽ(,ധർമ്മം,നാഗം,അനന്തൻ)പള്ളികൊള്ളുന്ന വിത്ത് അഥവാ പ്രപഞ്ചബീജം, അവനെയാണ്,ആ പാദത്തെയാണ് ദിനവും യോഗികളും മുനിമാരും ഉള്ളത്തിൽവെച്ച്സാക്ഷാത്കരിക്കുന്നത്.അവന്റെ നാമമാണ് അവരെല്ലാം പാടുന്നത്.(പക്ഷികളും,ശംഖും,മുനിമാരും യോഗികളും)വേദത്തിൽസൂര്യനെനോക്കി മാംപ്രതി എന്ന് ഓരോ ജീവനും പാടുന്നു.ആ ഹരിനാമം അവന്റെ കോവിൽശംഖും പാടുന്നു.വെളുത്തശംഖ് പരിശുദ്ധിയുടെ ലക്ഷണമാണ്.ഹരി കുടിയിരിക്കുന്ന ഹൃദയംപരിശുദ്ധമാണ്.അത് പാടുന്നതും പറയുന്നതും മനനംചെയ്യുന്നതും പരിശുദ്ധം.ബ്രഹ്മാനുഭവവൃക്ഷം അതിന്റെ ഫലംതരാൻതുടങ്ങിയിരിക്കുന്നതിന്റെ ആദ്യലക്ഷണം ഈ ഉദയം(ഉണർച്ച) തരുന്ന നാമസങ്കീർത്തനാരവം.അതിന്റെ മുദ്ര കിളിക്കൊഞ്ചലാണ്.ആദ്യം ഉണരുന്നവരാണ് കിളികൾ.പ്രഭാതത്തിന്റെ ആദ്യരശ്മിയോടൊപ്പം ഉണർന്നവർ.ആദിമഗുരുക്കൾ. പുള്ളുകളുടെ (ആദിഋഷിമാരുടെ)രാജാവായ ഗരുഡന്റെ അമൃതകണം അവന്റെ നാഥനായ വിഷ്ണുവിന്റെ ആനന്ദപ്പാലാഴി കടഞ്ഞെടുത്ത സുകൃതഫലം. അമൃതരസാനുഭവംകൊണ്ട് ആരോഗ്യവുമുണ്ടാവും ,ആനന്ദവുമുണ്ടാവും.മാർകഴിനാരാട്ട് ആനന്ദവും അന്നവും ശ്രേയസ്സും പ്രേയസ്സും,ആരോഗ്യവും തരുന്നു.

സുപർണ്ണശ്യേനം (ഗരുഡൻ)വേദമാണ്.യജ്ഞമാണ്.യജ്ഞത്തെ വാഹനമാക്കിയ യജ്ഞപുരുഷനാണ് മഹാവിഷ്ണു. ഗരുഡന്റെ കണ്ണ് ഗായത്രിയും ശിരസ്സ് ത്രിവൃത്തും നാമങ്ങൾയജുർവ്വേദമന്ത്രങ്ങളും കാലുകൾഛന്ദസ്സുകളും കുളമ്പുകൾഋത്വിക്കുകളുടെസ്ഥാനവും ശരീരം വാമദേവ്യവും,ചിറകുകൾ ബൃഹതിയുംരഥന്തരവും,പുഛം യജ്ഞായജ്ഞീയവും ആത്മാവ് സ്തോമവുമാണ്. ഗരുഡൻസാമവേദംതന്നെയാണ്എന്ന് വേദാന്തദേശികൻ.ഈ സാമവേദത്തിന്റെ അമൃതത്വശക്തിയാണ് രാഗചികിത്സയുടെ ആധാരവും.സാമവേദമായ വിഷ്ണുവിന്റെ അമൃതത്വശക്തിക്ക് വിഷത്തെപ്പോലും അമൃതാക്കാം(പൂതനാകഥ)കടകടാശബ്ദമുണ്ടാക്കുന്ന ശകടംപോലുള്ള സംസാരത്തിന്റെ വഴിയിൽപോകുന്ന ശബ്ദായമാനമായ വൈഷയികമനസ്സിനെ ,അപൂർവ്വനാദലയയോഗത്താല് നിഷ്പ്രയാസം മൗനം(ധ്യാനസമാധി)അഥവാ വിശ്രാന്തിയിലെത്തിക്കാം.അങ്ങനെ മെല്ലെ എഴുന്നേറ്റ്,ഹരി എന്ന പുണ്യനാമം ഉച്ചരിച്ച് പാടുമ്പോൾ,മറ്റഉള്ളവരുടെ മൗനധ്യാനത്തെ അനാവശ്യമായി മുടക്കരുത്.മുഖസ്തുതിയോ നിന്ദയോ ഹരിനാമത്തിന്റെ മൗനവിശ്രാന്തിയിൽ ലയിച്ചവരെ ബാധിക്കുന്നില്ല.നമ്മുടെ ശാന്തികൊണ്ട് മറ്റുള്ളവർക്കും സ്വാഭാവികമായി അത് അനുഭവപ്പെടുന്നു.പ്രഹ്ളാദനെ പർവ്വതത്തിൽനിന്നുതാഴെയിട്ടപ്പോള് നെഞ്ചിൽകൈവെച്ച്,എന്റെ ഉള്ളിലിരിക്കുന്ന ഹരിക്ക് നോവരുതേ എന്നാണ് പ്രാർത്ഥിച്ചത്.ഓരോഗോപികയും തന്റെ ഉള്ളിലെ ഹരിയെ നോവിക്കാതെ,അതിന്റെ വിശ്രാന്തിഭാവത്തെ ശബ്ദങ്ങളാൽമുടക്കാതെ,മൗനമായി, പ്രസാദമധുരമായി,അജപമായി അവന്റെ നാമം മനനം ചെയ്യുന്നു.മന്ദ്രമായി മധുരമായല്ലാതെ ,മൃദുസ്വരത്തിലല്ലാതെ ഹരിനാമം അവരുച്ചരിക്കുന്നില്ല,പാടുന്നില്ല. ആരെയും നോവിക്കാതെ,എല്ലാവരേയും സ്നേഹിച്ച് എല്ലാവർക്കുമായി പ്രാർത്ഥിച്ച് ലോകത്തിന്റെ മുഴുവനും സുഖത്തിനായി ഹരിനാമം പാടുന്നു,മാർകഴിവ്രതം അനുഷ്ഠിക്കുന്നു.ഇത് മിസ്റ്റിസിസത്തിന്റെ വഴിയാണ്.സംഗീതത്തിന്റെ വഴിയാണ്.രാഗചികിത്സയുടെ ബീജമാണ്, ബീജമന്ത്രമാണ്.(വെള്ളത്ത് അരവിൽ തുയിൽഅമർന്ത വിത്ത് എന്ന പ്രയോഗം).

**ഏഴാംദിനം ആയില്യം**

**രാഗം വലചി താളം ആദി**

മൂലം

കീച്ചുകീച് എന്റ്റഎങ്കും ആനൈച്ചാത്താൻകലന്തു

പേചിനപേചാരവംകേട്ടിലയോ പേയ്പെണ്ണേ

കാച്ചുംപിറപ്പുംകലകലപ്പകൈപേർത്തു

വാചനറുങ്കുഴലായ്ച്ചിയർമത്തിനാല്

ഓചൈപ്പടുത്ത തയിരാരവംകേട്ടിലയോ

നായകപ്പെൺപിള്ളായ്,നാരായണൻമൂർത്തി

കേശവനൈപ്പാടവും നീകേട്ടേ കിടത്തിയോ

ദേശമുടൈയായ് തിറവേലോരെമ്പാവായ്

**മലയാളം.**

കീച്ചെന്നാനച്ചാത്തന്മാരൊന്നിച്ചുപേശിടും

പേച്ചുകേട്ടില്ലേ,ഭ്രാന്തിപ്പെണ്ണെ,നീ കേട്ടോ നാദം

കാശവതാരംകൊത്തുവളകൾകിലുങ്ങവേ

തൈർക്കലംകടയുന്നു,വാസനക്കുഴലിമാർ

നായകന്നരുമനീ നാരായണൻമൂർത്തി

കേശവനെപ്പുകഴുംപാട്ടുകൾകേട്ടില്ലേ

ദേശനായകീ വാതിൽതുറ,നിന്മുഖംകണ്ടു

നിറയട്ടെയീമനം,സുന്ദരിപ്പെണ്മണിയേ

വ്യാഖ്യാനം

ഭ്രാന്തിപ്പെണ്ണേ,എങ്ങും കീച്,കീച് എന്ന് ആനച്ചാത്തൻപക്ഷിപോലെ കാണ്ണ് എന്ന പുരോഹിതന്റെ കൂട്ടുകാർവേദമന്ത്രം (ഹരിനാമം)ഉച്ചരിക്കുന്ന ശബ്ദം നീ കേട്ടില്ലേ. (ആനച്ചാത്തനെന്നത് ഭരദ്വാജഗോത്രക്കാരുടെ പേരുമാണ്. )കാശുമാലയും പിറപ്പ്(അവതാരം)കൊത്തിയ വളകളും കിലുങ്ങുമാറ് ,സുഗന്ധംപൊഴിക്കുന്ന മുടി അഴിച്ചിട്ട് (കുളികഴിഞ്ഞ്) കടകോൽശബ്ദത്തോടെ തൈർക്കലം കടയുന്ന നാദം നീ കേട്ടില്ലേ. അവരൊക്കെ ഉണർന്ന് ഹരിസേവ തുടങ്ങിക്കഴിഞ്ഞു. നീ നായകന്റെ നായികയാണ്.എന്നിട്ടും ആ നാരായണമൂർത്തിയായ കേശവനെ പുകഴ്ത്തി സ്തുതിപാടുന്ന നാദവും കേൾക്കാത്തതെന്ത്.വാതിൽ തുറന്നാലും. ദേശത്തിന് ഉടമയായ നായകന്റെ രാജ്ഞി,പ്രസാദമധുരമായ നിന്റെ മുഖദർശനം തരൂ.

ഭരദ്വാജപ്പക്ഷികളുടെ പരസ്പരം കൊക്കുരുമ്മിയ സംഭാഷണം നൈമിശാരണ്യത്തിലെ ആത്മീയസംവാദമായും, ഋഷിമാർതാന്താങ്ങളുടെ സ്വാനുഭവങ്ങള് സമാനഹൃദയരും സമാനയോഗാനുഭവംഉള്ളവരുമായ മറ്റുഋഷിമാരോടും ശിഷ്യരോ

ട്ടം പറയുന്നതായും സങ്കൽപ്പിക്കുന്നു.ഇങ്ങനെ ഈശ്വരാനുഭവം പറയുന്നത് മറ്റുള്ളവർക്ക് അതിൽനിന്ന് പ്രചോദനം ഉണ്ടാവാനാണ്.ജ്ഞാനയോഗികൾ തങ്ങളുടെജ്ഞാനവും അനുഭവവും പങ്കുവെക്കുന്നതുവഴി സംസാരജീവിതത്തിലുള്ള വർക്കും ആത്മസമർപ്പണത്തിന് വഴിയൊരുക്കുന്നു. ഇവിടെ ജ്ഞാനയോഗികളുടെ ശബ്ദമാണ് ആനച്ചാത്തന്റെ ശബ്ദം.

ആഭരണങ്ങളിൽപോലും ദശാവതാരവും രാമാവതാരവും കൃഷ്ണാവതാരവും കൊത്തി ആന്തരവും ബാഹ്യവുമായി നായകനായ വിഷ്ണുവിന്റെ കഥകൾമുദ്രിതമായ സംസാരികളായ സ്ത്രീകളാണ് നായികാനായകഭാവത്തിന്റെ മധുര ഭാവധ്വനിയും മുദ്രയും. കുളികഴിഞ്ഞു ഉണക്കാനഴിച്ചിട്ട ഈറനുടിയിൽനിന്ന് വാസനകളുടെ (പൂർവ്വജന്മശുഭവാസന, സുഗന്ധം എന്ന് രണ്ടർത്ഥം)അനുഭവസമ്പത്താണ് ചാരുകലകളായി പരക്കുന്നത്. കേശവൻമുടിയഴിച്ചിട്ട് ആടവേ, കൈശികിവൃത്തി ഉണ്ടായി. പാൽക്കടലിലുണ്ടായ മോഹിനി അമൃതമഥനകഥയോട്ട ബന്ധപ്പെട്ടവളാണ്.അവളുടേതാണ് കൈശികീവൃത്തി.പാൽക്കടലില് മന്ഥരപർവ്വതത്തെ മത്താക്കി,വാസുകിയെ കയറാക്കി,ഭഗവാനെടുത്തത് അമൃതം. ഇവിടെ അതേ കർമ്മം യാദവസ്ത്രീകളും ചെയ്യുന്നു.തൈരുകടഞ്ഞ് അവരെടുക്കുന്നത് കണ്ണന് ഏറ്റവും ഇഷ്ടമായ അമൃതസദൃശമായ വെണ്ണ. വെണ്ണ കുട്ടികൾക്കുകൂടി പ്രിയങ്കരമാണ്. എളുപ്പം ഇറക്കാം,എളുപ്പം ദഹിക്കും,രുചികരമാണ്, പോഷകാഹാരമാണ്,മധുരരസവുമാണ്.ജ്ഞാനികൾക്കുമാത്രമല്ല,എല്ലാവർക്കും അതനുഭവിക്കാം.സുകുമാരകലകളും വെണ്ണയും ഇക്കാര്യത്തിൽ സദൃശമാണ്. നാരായണന്റെ പരമവ്യോമഭാവം ജ്ഞാനികളുടെ ആത്മീയസംവാദം.അത് നിഗൂഢം,നിരാകാരം,ഭരദ്വാജികളായ ആനച്ചാത്തന്മാരുടെ വേദമന്ത്രോച്ചാരണം. നായികാനായകമധുരഭാവം ഗോപികമാർതൈരുകടയുമ്പോളത്തെ കൈശികീവൃത്തി,സഗുണം,സാകാരം.കേശവനാമസങ്കീർത്തനത്തിലെ കാന്തിയും മധുരവും.

ഇതുരണ്ടും ചേർന്നാണ് കേശവാ,നാരായണാ എന്ന രണ്ടുനാമംപാടി ദേശത്തിനുമുഴുവനും(14 ലോകത്തിനും) സ്വാമിയായ ഭഗവാന്റെ സ്വാമിനിയായ ദേവിയെ ഉണർത്തുന്നു.ഏകമായ നാരായണമൂർത്തിയുടെ അനേകത്വമാണ് കേശവരൂപം. അനേകത്വം പലതുണ്ട്,രണ്ടുണ്ട് എന്ന ഭ്രമമാണ്,മായയാണ്.അതിനെ നശിപ്പിച്ച് ഏകത്തിൽ ലയിക്കലെന്ന തന്മയത, ജീവാത്മപരമാത്മലയനം സംഭവിക്കണം. സംഘകാലകവിയായ കടുവൻ ഇളവയിനനര് സംഖ്യകളെ 1 മുതല് 10 വരെ ദശാവതാരമായി എണ്ണി,പിന്നീട് 100 കൈകളുള്ള രൂപം,1000 കൈകളുള്ള രൂപം(ഇത് വൈദികജ്ഞാനംകൊണ്ടേ ഗ്രാഹ്യമാവൂ) അനന്തം കൈയുള്ളരൂപം (മഹാപത്മം മുതലായ സംഖ്യകളാലും കൂടി എണ്ണാനാവാത്തത്) ഇങ്ങനെ എണ്ണുന്നു.

1

10

100

1000

10000..................................................

..................................

100000000000000000000000000000000000000000000000000000............

കേശവനെ ഒരുമുടിനാരിഴയിൽനിന്ന് അനന്തം മധുനാഡികളായി ജനിച്ച ത്രികാലത്തിലുമുള്ള ജീവാത്മസഞ്ചയമായിക്കണ്ട് ,എല്ലാത്തിലും ഈശ്വരചൈതന്യം ദർശിക്കണം. പിന്നെ ,ഭേദഭാവനകളുണ്ടാവില്ല.അവനവൻമാത്രമാണ് വല്യതെന്ന അഹങ്കാരം സമൂഹത്തിന് ഹാനികരമാണ്.

ഗൊപ്പനകണ്ടനികൊന്നി കുന്തളംബുല്ല ചെക്കുല നൃത്യംബുസെയുവനി(മുടിച്ചുരുളുകൾ കവിളിൽപാറിവീണ്, മയിൽപ്പീലികൾആടുന്ന നൃത്തരൂപം ഭുവനമോഹനമായ നടവേഷമാണ്).ഇത് സഗുണരൂപം. പക്ഷേ എളുപ്പം ഗ്രഹിക്കാം. ശ്രുത്വാൻഗുണാൻഭുവനസുന്ദര . രുഗ്മിണീദേവി ഭഗവാനിൽ അനുരാഗവതിയായത് ആ ഗുണങ്ങളെക്കുറിച്ച് കേട്ടിട്ടാണ്. ഞങ്ങൾ പാടുന്ന നാരായണമൂർത്തിയുടെ കേശവനാമം കേട്ട്, മനസ്സിലും വാക്കിലും ആ ഭുവനമോഹനമൂർത്തിയുടെ നാട്യനാരായണരൂപം കൊത്തിയ ദേവീ,സർവ്വദാ അവന്ന് അനുരൂപയായവളേ, തത്തുല്യമായ നിന്റെ ഭുവനമോഹനരൂപം ഞങ്ങൾക്ക് കാണിച്ചുതന്നാലും. എന്ന് നടതുറക്കാനായി യോഗീശ്വരിയായ കാത്യായനിമഹാമായയോട് അപേക്ഷിക്കുന്നു.

**എട്ടാംദിനം. മകം**

**ധന്യാശിരാഗം രൂപകതാളം**

മൂലം

കീഴ്വാനം വെള്ളെന്റ്എരുമൈചിറുവീട്ടു

മേയ്വാൻപരന്തനകാൺമിക്കുള്ള പിള്ളൈകളും

പോവാൻപോകിന്റാരൈപ്പോകാമൽകാത്തുഉന്നൈ-

ക്കൂവുവാൻ വന്തുനിന്റോം കോതുകലമുടൈയ

പാവായ്,എഴുന്തിരായ്,പാടിപ്പറൈകൊണ്ടു

മാവായ്പ്പിളന്താനൈ മല്ലരൈമാട്ടിയ

തേവാതിതേവനൈ ചെന്റുനാംചേവിത്താല്

ആവാവെന്റാരായ്ന്തരുന്തേലോരെംപാവായ്

**മലയാളം**

കീഴ്വാനം വെള്ളകീറി,എരുമകളൊക്കെയും

മേയാൻപോയ്,കന്യമാരുംനീരാടപ്പോയി

പോകാതെകാത്തിട്ടുഞങ്ങൾമാത്രം, നിന്നെ

ക്കൂവിഎണീപ്പിക്കാൻവന്നുനിൽപ്പൂ

സ്വർണ്ണാഭരണമിട്ടസുന്ദരീ എഴുന്നേൽക്ക

പറകൊട്ടിപ്പാടണം കേശിയെക്കൊന്നോനെ

മല്ലരെത്തോൽപ്പിച്ചദേവാദിദേവനെ

സേവിക്കവേണമെന്നോർക്കുകെൻസുന്ദരീ

വ്യാഖ്യാനം

കിഴക്കൻചക്രവാളം വെള്ളകീറി.എരുമകൾ അവരുടെ മേച്ചിൽസ്ഥലങ്ങളിലേക്ക് പോയിക്കഴിഞ്ഞു.മറ്റപെൺകുട്ടികളെല്ലാം നീരാട്ടിനുപോയി.ഞങ്ങൾമാത്രം നിന്നെ ഉയിലുണർത്താനായി കാത്തുനിൽക്കയാണ്. സ്വർണ്ണാഭരണമിട്ട സുന്ദരീ,വേഗം ഉണരൂ.പറകൊട്ടിപ്പാടി കേശിയെ വധിച്ചവനും ,ചാണൂരമല്ലരെ കീഴടക്കിയവനുമായ ദേവാധിദേവനെ വാഴ്ത്തണം.സേവചെയ്യണം.

മറ്റുള്ളവരെല്ലാം ഈശ്വരോന്മുഖരായി ചരിച്ചിട്ടും ഏതോ മായാപാശത്താൽ നിദ്രയിൽകിടക്കുകയാണ് നായിക. കോ(നായകന്,രാജാവ്)എന്ന നായകന്റെ കലം(മുദ്ര,കപ്പലെന്നും അർഥ്മുണ്ട് കലത്തിന്)ധരിച്ചവളാണ് അവൾ.സ്വർണ്ണ(സുവർണ)മുദ്ര ധരിച്ച പട്ടമഹിഷിയാണ്. (മറ്റ് എരുമകളെല്ലാം മേഞ്ഞിട്ടും ഈ മഹിഷി ഉണർന്നില്ല) അവളുടെ മായാനിദ്ര തീർന്നാലെ നമ്മുടെ ആത്മീയയാത്ര സുഗമമാവൂ.അതിനാണ് അവളെ (മായയെ) ജയിക്കുന്നത്. മിസ്റ്റിസിസത്തിൽ,ഭാവാനുഭവത്തിന്റെ പരകോടിയിൽ ഭഗവാനിലേക്കുള്ള പ്രയാണംതന്നെ മാർഗ്ഗവും ലക്ഷ്യവുമായിത്തീരുന്നു.അഹങ്കാരത്തെ അടക്കുന്നവനായ കൃഷ്ണന്റെ മാർഗ്ഗത്തില് സഞ്ചരിക്കുന്ന വൈഷ്ണവര് മായ(ഭേദബുദ്ധി)യെ അടക്കി ,അദ്വൈതതന്മയതയിൽ ഭഗവാനോട് നായികാനായകഭാവത്തിന്റെ മധുരലയം സാധിക്കുന്നു.അങ്ങനെ തന്മയത നേടിയിട്ടും സമൂഹത്തെ ഉണർത്താതെ സ്വന്തം തന്മയതാഭാവത്തില് കിടക്കുന്ന നായികയോട് ഉണരാനും മറ്റുള്ളവരെ (കൃഷ്ണമാർഗ്ഗത്തിലേക്ക് സഞ്ചരിക്കാന് വെമ്പുന്ന ഇതരജീവികളെ) നയിക്കാനും താൽപ്പര്യപ്പെടുന്നു. അവളുടെ സഹായഹസ്തം കൂടാതെ അവനിലെങ്ങനെ എത്തും. മഹാമായയായ പത്മനാഭപ്രിയയുടെ സഹായംവേണം പത്മനാഭനിലെത്താൻ.

ചാണൂരമുഷ്ടികാദിമല്ലനിഗ്രഹം ചെയ്തകൃഷ്ണൻ കാമക്രോധനിവർത്തകനാണ്.ദേവാധിദേവനായ കൃഷ്ണൻ നിത്യസൂരിനിർവ്വാഹകനും. കാമക്രോധങ്ങളില്ലാതാക്കി,നമ്മെ നിത്യസൂരികളുടെ യോഗപഥത്തിലെത്തിക്കേണ്ട കൃഷ്ണന്റെ നായികയാണ് ദേവി.ശുദ്ധമായ ഹൃദയവും ഭക്തിയും ഉള്ളവർക്കെല്ലാം വരംതരുന്നവന്റെ നായിക. ദേശകാലങ്ങൾക്കതീതമായ അവന്റെ ലാസ്യത്തിൽ ഭാഗഭാക്കായ പ്രകൃതി.നന്ദഗോപനിൽനിന്ന് മാർഗ്ഗശീർഷവ്രതാനുഷ്ഠാനത്തില് പാടുന്നതിനുള്ള പറ മുതലായ ഉപകരണങ്ങള് വാങ്ങാനുള്ള യാത്ര കാലം അളക്കുന്ന പെരുമ്പറയിലൂടെ കാലാതിവർത്തിയായ ദേവനെ സാക്ഷാത്കരിക്കാനുള്ള ആത്മീയയാത്രയാണ്.ഈശ്വരന്റെ കോവിലും നന്ദഗോപന്റെ കൊട്ടാരവുമല്ല, സ്വന്തം ശരീരക്ഷേത്രമാണ് അന്തര്യാമിയായി ദേവനുറങ്ങുന്ന കോവിൽ. അവന്റെ നായികാഭാവത്തിൽമിഥുനമായിരിക്കുന്നത് താൻതന്നെയാണ്.അതായത്,അവനവനോടുതന്നെയാണ് ഉണരാനുള്ള ആഹ്വാനം. ഇതുവരെയുള്ള ഗാർഹസ്ഥ്യത്തിന്റെ മായാഭ്രമംവിട്ട് ആത്മീയപാതയിലേക്ക് വരൂ എന്ന ഉൾവിളി. ഞാൻ,അവന്റേത്,ഞാനും അവനും ഒന്ന് എന്ന ബോധം ഉദിച്ചുകഴിഞ്ഞു. ഒരു ആത്മവിത്ത് മുളച്ചുകഴിഞ്ഞു.അതിന്റെ ഫലമാണ് ഈ ഉൾവിളി. ഇനി പൂർണ്ണസമർപ്പണമേ ബാക്കിയുള്ളൂ.ഏഴാംദിനം കാശുമാല(അഷ്ടാക്ഷരമന്ത്രം,അഷ്ടലക്ഷ്മി,വാദേവീമന്ത്രം)പിറപ്പ് (ദശാവതാരമന്ത്രം, ദശാക്ഷരി)എന്നിവ പാടിയശേഷം എട്ടാംദിനം കോതുകലം (ദ്വയാക്ഷരമുദ്ര)ദ്വയാക്ഷരമന്ത്രമായ ഗോദ(കോത) എന്നത് പാടി ധ്യാനിക്കുന്നു. കോ ഈശ്വരനാണ്,ദേവാധിദേവൻ രാജാധിരാജനും. ദാ ദാനം. ഈശ്വരന്റെ വരദാനം ഞാനും എന്റെ ജീവിതവും ഈ ഭൂമിയും ബ്രഹ്മാണ്ഡവും എന്ന ബോധം (കൌതുഹലം) .

**ഒമ്പതാംദിനം പൂരം**

**മോഹനരാഗം ആദിതാളം**

<u>മൂലം</u>

തൂമണിമാനത്തു ചുറ്റും വിളക്കെരിയ

തൂപംകമഴത്തുയിലണൈമേൽകൺ,വളരും

മാമൻമകളേ മണിക്കതവം താൾതിറവായ്

മാമിർ,അവളൈയെഴുപ്പീരോ,ഉന്മകൾതാൻ,

ഊമൈയോ,അന്റിച്ചെവിടോ,അനന്തലോ

ഏമപ്പെരുത്തുയിൽമന്തിരപ്പട്ടാളോ

മാമായൻമാതവൻവൈകുന്തനെന്റെന്റു

നാമമ്പലവും നവിന്റേലോരെമ്പാവായ്

<u>മലയാളം.</u>

പൂമണിമാടത്തിൽച്ചുറ്റും വിളക്കെരിയ

ധൂപംഉയര,ക്കണ്ണുറങ്ങും മുറപ്പെണ്ണേ

മണിക്കതകെത്തുറക്കു,നിന്മകളമ്മായീ

ഊമ,ബധിരയോമൂഢയോ ഉണരായ്വാൻ,

മായാവിമാധവവൈകുണ്ഠനാമപ്പാട്ടും

മന്ത്രത്താൽ  മോഹിച്ചോളോ കേട്ടില്ല,സുന്ദരി

ശ്രുമണിമാളികയിൽ ചുറ്റും മണിദീപങ്ങള് എരിയവേ,ധൂപം ഉയരവേ,പള്ളിയറയിൽ കണ്ണടച്ചുറങ്ങുന്ന മുറപ്പെണ്ണ് (മാമന്മകൾ) ഇനിയും മണിവാതിൽസാക്ഷനീക്കി പുറത്തുവന്നില്ല. അവളെ ഉണർത്താന് അമ്മായീ വന്നാലും. അമ്മായിയുടെ മകൾ ഊമയോ,ബധിരയോ മൂഢയോ മറ്റോ ആണോ,അതോ മന്ത്രമുഗ്ദ്ധയായി മയങ്ങുകയോണോ .മായാവിമാധവൻ, വൈകുണ്ഠനെന്നെല്ലാം ഞങ്ങൾ പാടുന്ന ശബ്ദം കേൾക്കാതിരിക്കാന് ഇതിലേതെങ്കിലുമൊന്നാവണം അവളെന്ന് പറയുന്നു.

യോഗനിദ്രയിലാണ്ട വിഷ്ണുവിന്റെ മുറപ്പെണ്ണും യോഗനിദ്രയിലാണ്.പുറത്തുനിന്നുള്ള ഇന്ദ്രിയസംവേദനങ്ങളൊന്നും അറിയുന്നില്ല. അവളെ അതീന്ദ്രിയമായ മയക്കത്തിൽനിന്നും വീണ്ടും ഇന്ദ്രിയലോകത്തിലേക്ക് കൊണ്ടുവരാൻശ്രമിക്കുന്നു, സഖിമാർ.അവളുടെ യോഗനിദ്രയെ ഉണ്ടാക്കിയ മായാവി (ആരുടെ മന്ത്രത്താൽ അവൾമുഗ്ദ്ധയായോ,ആ മഹാമായാവി)മഹാതപം ചെയ്ത മാതവനെന്ന (മാധവൻ)വൈകുണ്ഠവാസിയാണ്.അന്തരംഗമായി യോഗസാധനനേടിയ അവൾഉണരാൻ ബാഹ്യമായി അതേ നാമങ്ങളെ പാടുന്നു സഖിമാർ.അകത്തെ പരമപുരുഷനാണ് പുറത്തുമുള്ളതെന്ന് പറയുന്നു.

മണിമാളിക യോഗിയുടെ ഹൃദയമാകുന്ന മണിദ്വീപമാണ്.അത് സുതാര്യമായ നിഷ്കളങ്കതയുടെ പ്രകാശദീപങ്ങളാൽ(പരാവിദ്യയിൽ)തപംചെയ്യുന്നു.(എരിയുന്നു).അഗ്നിപോലെ വിശുദ്ധമാണ് അത്. ആ ശുദ്ധിയുടെ പ്രേമപ്രശസ്തി സുഗന്ധധൂപമായി എങ്ങും വ്യാപിക്കുന്നു.എല്ലാവർക്കും ആനന്ദവും ആരോഗ്യവും നന്മയും തരുന്നു.സജ്ജനങ്ങളുടെ തപസ്സ് അങ്ങനെയാണ്. അന്തര്യാമിയായ പരമപുരുഷന്റെ സാന്നിദ്ധ്യം ഓരോ ജീവനും അത്തരം വ്യക്തികളുടെ ദർശനം കൊണ്ട് അനുഭവിക്കുന്നു. ഭഗവദ്തന്മയത നേടിയ യോഗിയെ തങ്ങൾക്കുവേണ്ടി മറ്റുജനങ്ങൾവിളിച്ചുണർത്തുന്നു.അവരോ,സദാ ആനന്ദനിർവൃതിയിലാണ്.ഭക്തിപൂർവ്വം ,സ്നേഹപൂർവ്വം വിളിച്ചുണർത്താന് തങ്ങൾക്ക് അവകാശമുണ്ട് (തങ്ങളുടെ സ്വന്തമാകയാൽ).മണിക്കതവിന്റെ താഴ് നമ്മുടെ അഹങ്കാരം,ദുരഭിമാനം.അതുതുറന്നാൽ ഈശ്വരപ്രസാദം ലഭിക്കുമെന്ന സൂചന.യോഗിയെ നിർവ്വാണത്തിൽനിന്ന് സംസാരത്തിലേക്ക് ഇറക്കുക എളുപ്പമല്ല. എന്നാലും മനുഷ്യനന്മക്കായി അതു ചെയ്യണം. ഭൂമി വിഷ്ണുവിനെ വിളിച്ചുണർത്തിയപോലെ. നാം നമ്മുടെ ആത്മനി

ർവൃതിയിൽനിന്ന് ഉണർന്ന് അനുഭവങ്ങൾകൊണ്ടും സാന്നിദ്ധ്യംകൊണ്ടും മറ്റുള്ളവർക്കും സുഖം കൊടുക്കണം. അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന്നു സുഖത്തിനായ് വരേണം.

ശ്രീഅരവിന്ദമഹർഷി പലപ്പോഴും ഇത്തരം കവിതകളെഴുതിയിട്ടുണ്ട്.(ഋഷിയും മനുവും കൂടി സംവാദം നോക്കുക). നിർവ്വാണത്തെ ഊമ,ബധിര,മൂഢ മുതലായവയോട് നർമ്മരസംകലർത്തി ഉപമിക്കുന്നു.നാസ്തികരോടും താർക്കിക രോടും ജൽപ്പനം ചെയ്യുന്ന വിതണ്ഡരോടും ഊമയായിരിക്കുന്നതാണ് നല്ലത്.എന്നാൽ നിന്റെ അനുഭവത്തിന്റെ രുചി അറിയാനാഗ്രഹിച്ചുവന്ന ആസ്തികരായ ഞങ്ങളോടെന്തിനീ മൌനം. എന്തേ ഞങ്ങളുടെ വിളികേൾക്കുന്നില്ല. എന്തിനീ മൂഢത അഭിനയിക്കുന്നു.നിന്റെ ജ്ഞാനവും അനുഭവമാധുര്യവും തന്ന് ,സദ്സംഗം തന്ന് , ഞങ്ങളിലെ അഹങ്കാര ത്തിന്റെ സാക്ഷ നീക്കി ഞങ്ങളെ നിന്നിലേക്ക് പ്രവേശിപ്പിക്കുക.

യോഗിയെ നിർവ്വാണത്തിൽനിന്ന് ഉണർത്തുന്നത് ഗുണമോ ദോഷമോ. സമ്മിശ്രമാണ് ഫലം. ശ്രീരാമനായി വന്നാ ലും ശ്രീകൃഷ്ണനായി വന്നാലും ഓരോ അവതാരവും ചില ക്ഷോഭങ്ങൾ ഭൂമിയില് സൃഷ്ടിക്കുന്നുണ്ട്. അത് ധർമ്മ സംരക്ഷ ണമെന്ന അവതാരോദ്ദേശം നടത്താനാണ്. സൌവർണ്ണദീപ്തിയാർന്ന സുവർലോകത്തിൽനിന്ന് കൃഷ്ണമായ ഭൂലോക ത്തിലേക്ക് പ്രവേശിക്കുമ്പോൾ ഭൂസ്പർശത്താല് അക്ഷോഭ്യമായ ശാന്തസ്വരൂപത്തിലുണ്ടായ ക്ഷോഭം പ്രകൃതിക്ഷോഭമാ യി അനുഭവപ്പെടുന്നു. അത് സരയുവിലെ വെള്ളപ്പൊക്കമാവാം,ദ്വാരക മുക്കിയ സുനാമിത്തിരയുമാകാം.മാധവനും മായാമയനും അനന്താനന്ദമയനുമായ വൈകുണ്ഠവാസിയായ വിഷ്ണുവിനെ അവന്റെ മായയോടൊപ്പമല്ലാതെ ഉണ ർത്താനാവില്ല. അതിനാൽ ആദ്യം സ്ത്രൈണ(വൈഷ്ണവി)ചൈതന്യത്തെ ക്ഷോഭംചുരുക്കാനായി,കുറക്കാനായി വിളിച്ചു ണർത്തുന്നു. ഭൂസ്പർശമുദ്രയിലും അക്ഷോഭ്യമായിരിക്കാൻ,സർവ്വവാഗേശ്വരേശ്വരിയായ സുവർണ്ണബിന്ദുവായി പ്രകൃതീ സമേതനായി വേണം ഭഗവാന് അവതരിക്കാൻ.നാമസങ്കീർത്തനമെന്നത് ആ വാക്കിന്റെ ഉണർച്ചയുടെ ലക്ഷണ മാണ്.

**പത്താംദിനം ഉത്രം**

**രാഗം അസാവേരി താളം ആദി**

<u>മൂലം</u>

നോറ്റുച്ചുവർക്കംപുകിന്റെ അമ്മനായ്

മാറ്റവുംതാരാരോ വാചൽതിറവാതാര്

നാറ്റത്തുഴായ്മുടിനാരായണൻനമ്മാല്

പോറ്റപ്പറൈതെരും പുണ്ണിയനാൽപണ്ടൊരുനാള്

കൂറ്റത്തിൻവായ് വീഴ്ന്ത കുമ്പകരുണനും

തോറ്റുമുനക്കേ പെരുത്തുയിൽതാൻതന്താനോ

ആറ്റ അനന്തയുടൈയായ് അരുങ്കലമേ

തേറ്റമായ്വന്തുതിറവേലോരംപാവായ്

**<u>മലയാളം</u>**

നോറ്റുസ്വർഗ്ഗംപൂകുമമ്മേ നീ വാതിലും

കൊട്ടിയടച്ചാലും മിണ്ടാവതല്ലയോ

നാരായണൻ ഞങ്ങൾപോറ്റിപ്പറതരും

വീരൻസുഗന്ധത്തുളസിമുടിധരന്

പണ്ടുപുണ്യത്താൽ വധിച്ചൊരുരാക്ഷസന്

കുംഭകർണ്ണൻതന്നോ നിദ്രനിനക്കേടോ

നീയവതാരംമടിയുടേതാവുമോ

ഞങ്ങൾക്കമൂല്യാഭരണമേ കേട്ടുവോ

കണ്ണുതുറക്കു,ഉണർന്നെണീക്കു അമ്മേ

വന്നുതുറക്ക നടയെന്റെ സുന്ദരീ

വ്യാഖ്യാനം

വ്രതംനോറ്റ് സ്വർഗ്ഗലോകം പൂകുന്ന അമ്മേ,വാതിൽതുറന്നില്ലെങ്കിലും നിനക്ക് ഞങ്ങളോട് മിണ്ടിക്കൂടെ എന്നുണ്ടോ. ഞങ്ങളാൽ സ്തുതിക്കപ്പെട്ട് ഞങ്ങൾക്കു കൊട്ടിപ്പാടാന് പറ തരേണ്ട പുണ്യവാനായ വീരന്,സുഗന്ധതുളസിമണക്കുന്ന മുടിയോട്ടുകൂടിയ നാരായണൻപണ്ടൊരിക്കല് വധിച്ച കുംഭകർണ്ണനെന്ന രാക്ഷസനാണോ തന്റെ മഹാനിദ്ര നിനക്ക് തന്നത്. നീ മടിയുടെ അവതാരമാണോ. അമൂല്യമായ ഞങ്ങളുടെ ആഭരണമേ, ഉണരൂ,വാതിൽ തുറക്കൂ.

പെണ്കുട്ടികള്ക്ക് തനതായ നർമ്മബോധത്തോടെ സുഹൃത്തിനെ കളിയാക്കുന്ന മട്ടിലാണ് രചന. സാത്വികമായ യോഗനിദ്രയെ താമസമായ അലസത,മോഹാലസ്യം ഇവയോട് താരതമ്യപ്പെടുത്തി പറയുന്നു.സ്വർഗ്ഗീയനിർവൃതി മുമ്പുചെയ്ത വ്രതാനുഷ്ഠാനഫലമാണ്.എന്നാലും അമിതമായാൽ അമൃതും വിഷമാണ് .ഞങ്ങൾക്കിടയിലെ അരുങ്കലം (വിശിഷ്ടാഭരണം)ആയ നീയിങ്ങനെ അലസമായിരുന്നാൽ ഞങ്ങളെ ആരുനയിക്കുമെന്ന ചോദ്യമുണ്ട് .പൂകുകിന്റെ എന്ന വാക്ക് വർത്തമാനകാലത്ത് സ്വർഗ്ഗസുഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന എന്നർത്ഥത്തിലാണ്. ഈശ്വരാനുഭവം ഇമ്മെയ്യിൽ(ഈ ജീവിതത്തിൽ)അനുഭവിക്കുന്ന യോഗിനിയായ വൈഷ്ണവിയെയാണ് ഉണർത്തുന്നത്.

നാറ്റത്തുഴായ് എന്നാൽ വാസനത്തുളസി. നാറ്റം പുതിയഭാഷയില് ദുർഗ്ഗന്ധമാണ്. സംഘകാലതമിഴിൽസുഗന്ധ മെന്നാണ് അർത്ഥം. കൃഷ്ണന്റെ മുടിക്ക് കർപ്പൂരതുളസീഗന്ധം . അത്, അവന്റെ ദർശനഗന്ധാദികളനുഭവിക്കുന്ന , നിർഗ്ഗുണപരബ്രഹ്മാനുഭവം ലഭിച്ച ഏത് യോഗിക്കും ആനന്ദംതരുന്ന സഗുണബ്രഹ്മാനുഭവവുമാണ്. ഇവിടെ ഈ പാസുരംപാടുന്ന ഗോപിക താൻആ ദർശനഗന്ധാദിസഗുണരൂപാനുഭവത്തോടെത്തന്നെയാണ് ഹരിനാമം പാടുന്ന തെന്ന് സൂചിപ്പിക്കുന്നു. പുണ്യവാനാണ് നാരായണൻ. നാമശ്രവണമാത്രയിൽ ദർശനംതന്ന്നമ്മെ പുണ്യവാന്മാരും പുണ്യവതികളുമാക്കുന്നവൻ. ഗുരുവും അങ്ങനെയാവണം.ഇവിടെ ഗുരുവായ വൈഷ്ണവിയോട് അലസത വിട്ട് എഴുന്നേറ്റ് സമസ്തലോകത്തിനും അവളുടെ പുണ്യദർശനവും ,തുളസിപോലെ പരിശുദ്ധമായ ആത്മസുഗന്ധവും ,മധുരമൊഴികളുടെ ശ്രവണസുഖവും തരാൻ അപേക്ഷിക്കുകയാണ്. സാധാരണ വീരപുരുഷന്മാർ ശത്രുക്കളെ ജയിച്ചാല് അവരുടെ സ്വ ത്ത് കൊട്ടാരത്തിലെത്തിക്കും.പ്രിയപത്നിക്കും അതിന്റെ വീതം ലഭിക്കും. ഒരിത്തിരി തമാശയിൽ,ശ്രീരാമൻ കുംഭകർണ്ണ നെ കൊന്ന് അവന്റെ ധനമായ താമസികനിദ്രയും അലസതയും നിനക്കു കൊണ്ടു വന്ന് തന്നുവോ എന്നാണ് ചോ ദ്യം. അതേ സമയം ഗീതയിൽ പറയുന്നപോലെ,മറ്റെല്ലാവരും ഉണർന്നിരിക്കുമ്പോള് ഉറങ്ങുന്നയോഗി എന്നും ഗ്രഹി ക്കണം.ആലസ്യം സംസാരത്തോടും അതിന്റെ ഇന്ദ്രിയവിഷയാസക്തിയോടുമാണ്. ഏറെ ആത്മീയമായി ഉയർന്ന അവസ്ഥയിലാണ് യോഗിനി.അതിനാൽ നിഷ്ക്രിയമെന്നുതോന്നിക്കുന്ന അതീവസാത്വികമായ ആ ധ്യാനം അവളെ

അതീവസുന്ദരിയുമാക്കിയിരിക്കുന്നു. ഗുരുവിന്റെ മുഖത്തുള്ള പ്രസാദം ശിഷ്യരെ മാത്രമല്ല,ലോകത്തെയാകമാനം പ്രസാദമയമാക്കുന്നു.ദക്ഷിണഭാഗത്തേക്ക് തിരിഞ്ഞിരിക്കുന്ന ദക്ഷിണാമൂർത്തി ജ്ഞാനമരുളുന്നത് വാക്കുകൊണ്ടല്ല, മൌനം കൊണ്ടാണ്.അത്തരം യോഗികൾ,മനുഷ്യവംശത്തിന് അമൂല്യരത്നങ്ങളാണ്.അതിനാലാണ് അരുംകല മെന്ന് യോഗിനിയും ഗുരുവുമായ ദേവിയെ വിളിക്കുന്നത്. അത്തരമൊരാൾക്ക് മാനവവംശത്തിന്റെ വിളികേൾക്കാതെ ബധിരയും ഊമയുമായിരിക്കുക സാദ്ധ്യമല്ല.ഏറെ നാൾമൌനമായിരിക്കാനും കഴിയില്ല.സ്വന്തം സ്വർഗ്ഗാനുഭൂതി ത്യജിച്ചും മാനവവംശത്തിന്റെ സുഖത്തിനായി ധർമ്മാർത്ഥം കർമ്മം ചെയ്യാൻഅവര് പ്രേരിതരാകുന്നു.അങ്ങനെ പ്രപഞ്ചം പൊട്ടെന്നുണരുമ്പോൾ,അടിപിഴയ്ക്കരുത്,കാലിടറരുത്.തെറ്റാമൈ എന്ന പദം ഇത് സൂചിപ്പിക്കുന്നു. കുണ്ഡലി നീയോഗത്തിലും അങ്ങനെയാണ്. ക്രമമായിവേണം പടിയിറങ്ങാൻ.വഴിതെറ്റാതെ നടന്നുവന്ന് വാതിൽതുറന്ന് , മാനവവംശത്തിനെ നിന്റെ ബോധഭൂമികയിലേക്ക് പ്രവേശിക്കാനനുവദിച്ചാലും.ഗംഗപോലെ ശുദ്ധമായ ആ വിമല പ്രബോധത്തെ ശിവൻ അതേപടി ശിരസ്സിൽധരിച്ചു.ഭഗീരഥനുവേണ്ടി തുള്ളിതുള്ളിയായി തുറന്നുകൊടുത്ത് സമതല ങ്ങളെ പച്ചപുതപ്പിച്ച് മനുഷ്യർക്ക് അന്നം നൽകി .ഗുരുവും നദിയും അങ്ങനെയാണ്. താങ്ങാനാവുന്ന ബുദ്ധി ഉള്ളവ ർക്ക് ദ്രുതഗതിയില് നൽകും.അത്രയും ജ്ഞാനം നൽകാൻ,താങ്ങാൻ,കെൽപ്പില്ലാത്തവർക്ക് ഇത്തിരിയായി ഘട്ടംഘട്ട മായി നൽകും. (ക്രമമുക്തി).

സംഘകാലതമിഴിൽ നാരണനെന്നും നാരായണനെന്നും പ്രയോഗം കാണാം. നാരം വെള്ളമാണ്. അണ ശയ്യ, അയണം(നം) സഞ്ചാരം. നാരണൻ വെള്ളത്തിൽശയിക്കുന്നവനാണ് (ജലശയനൻ).നാരായണൻ വെള്ളത്തില് അയനം (സഞ്ചാരം)ചെയ്യുന്നവനും (ജലസഞ്ചാരി,സമുദ്രസഞ്ചാരി).

**പതിനൊന്നാം ദിനം അത്തം**

**രാഗം സഹാനാ താളം മിശ്രചാപ്പ്**

മൂലം

കറ്റക്കറവൈക്കണങ്കൾപലകറന്തു

ചെറ്റാർതിറലഴിയച്ചെന്റുചെരുച്ചെയ്യും

കുറ്റമൊന്റില്ലാത കോവലർതം പൊർക്കൊടിയേ

പുറ്ററയൽക്കുൽപുനമയിലേ പോതരായ്

ചുറ്റത്തുത്തോഴിമാരെല്ലാരും വന്തുനിന്

മുറ്റംപുകുന്തുമുകിൽവണ്ണൻപേർപാട-

ച്ചിറ്റാതേ പേശാതേ ചെൽവപ്പെണ്ടാട്ടി,നീ

ഏറ്റക്കപറങ്കംപൊരുളേലോരംപാവായ്

**മലയാളം**

കന്നുപലകറന്നു,മന്നർപലവെന്നു,

ശ്രീപെറുംകോവലൻപൊൽക്കൊടിയാം ദേവീ

കുറ്റമില്ലാത്തനിൻനാഥന്റെ മുറ്റത്ത്

കറ്റക്കാർവർണ്ണന്റെ നാമം പാടീ,ആടീ

തോഴിമാർ വന്നുവിളിപ്പൂ,നീ പേശാതെ

നിശ്ചലമായിരിക്കുന്നതും ധർമ്മമോ

പുറ്റിലെ നാഗഫണംപോൽനിതംബിനീ

നൃത്തമയൂരമേ ആട്ടകസുന്ദരീ

വ്യാഖ്യാനം

യാതൊരു കുറ്റവും കുറവുമില്ലാത്ത കോവലന്റെ (ഗോപാലന്റെ)പൊൻകൊടിയേ,കന്നുകളെ പലതിനെ കറക്കുന്നതിലും ശത്രുക്കളെ വെന്ന് ഭൂമി കയ്യടക്കുന്നതിലും ഒരുപോലെ മിടുക്കനായ നിന്റെ നായകനായ മുകിൽവർണ്ണന്റെ പേരുപാടിയാടി ,തോഴിമാരായ ഞങ്ങളെല്ലാവരും മുററത്ത് വന്നുനിന്ന് വിളിക്കുമ്പോൾ,പുറ്റിലിരിക്കുന്ന നാഗഫണംപോലെ വിരിഞ്ഞനിതംബത്തോടെ നൃത്തമാടുന്ന മയൂരമേ,നീ മാത്രം പുറത്തുവന്ന് നൃത്തം വെക്കാത്തത് ധർമ്മമാണോ. നീ അനങ്ങാതെ മിണ്ടാതെ ഇരിക്കാമോ. ശ്രീപെരുകിയ ഗോപാലന്റെ സ്ത്രീരത്നമേ,ഈ ഉറക്കത്തിനെന്താണർത്ഥം.

കുററമില്ലാത്തവൻ,നിഷ്ക്കളങ്കൻ.നിഷ്ക്കളപരബ്രഹ്മം. കോ രാജാവ്, വാക്ക്,പശു,രശ്മി. ഇവയെ പാലിക്കുന്നവനാണ് കോവലനെന്ന ഗോപാലൻ.അവന്റെ പത്നി പരാശക്തി. അവൾ മിന്നൽക്കൊടിപോലെ (സൌദാമിനീസന്നിഭ) യാണ്.ധനികനായ ധർത്താവ് ധാരാളം പശുക്കളെ കറന്നും ശത്രുരാജാക്കന്മാരെ തോൽപ്പിച്ചും ഭൂമിയിൽനിന്ന് പൃഥു വെപ്പോലെ കാർഷികസമ്പത്ത് കറന്നെടുത്തും ഉണ്ടാക്കിയ ധനത്തിനുമാത്രമല്ല,ആത്മീയധനത്തിനും ഉടമസ്ഥ. വിദ്യക്കും നാഥ. നാഗഫണംപോലുള്ള നിതംബം കുലുങ്ങുമാറ് നൃത്തമാടുന്ന വർഷമയൂരംപോലെ മതിമറന്ന് അവന്റെ നാമശ്രവണമാത്രയിൽ (വർഷമേഘസദൃശനാണ് കൃഷ്ണൻ)ലാസ്യനൃത്തമാടുന്നവളുമാണ്. അങ്ങനെയുള്ളവൾ ഇത്രയേറെ സ്ത്രീകൾ മുററത്തുവന്നുനിന്ന് ഹരിനാമം പാടിയാടിയിട്ടും കൂടെക്കൂടാതെ യോഗനിദ്ര വിടാതെ കിടക്കുന്നതെന്ത്.

ഗോകുലം ഭക്തിയുടെ ഒരു ശിശുമണ്ഡലമാണ്. കന്നും കുട്ടികളും നിത്യകൈശോരഭാവത്തിലാണ്. ഭഗവദ്സ്പർശം കൊണ്ടാണ് ആ നിത്യഹരിതകൈശോരഭാവം. ധേനു(പശു)വേദത്തിലെ ധേനുസരസ്വതിയാണ്. കാമധേനുവാണ്. ഭൂമിയുമാണ്. ജ്ഞാനപ്പാലുകുടിച്ച യോഗമാർഗ്ഗചാരികളാണ് ഗോകുലവാസികള്. സൂര്യൻ,ഉഷസ്സ്,അഗ്നി, വാഗ്ദേവത, ഭൂമി ഇവരോടും നിഷ്ക്കലസ്വഭാവത്തോടും ചേർന്നതാണ് ധേനു(പശു).അതിനെ കറന്ന് സർവ്വൈശ്വര്യങ്ങളും എടുക്കുന്ന വൻ ഗോപാലൻ(കോവലൻ).ഫണികളുടെ ഗുഹയിൽനിന്ന് സരമയുടേയും അംഗിരസ്സുകളുടേയും സഹായത്തോടെ ഇന്ദ്രനും ബൃഹസ്പതിയും ഗോക്കളെ വീണ്ടെടുത്തു (ഋഗ്വേദം)ഇവിടെ ഗോപാലൻ ജ്ഞാനം,ഇന്ദ്രൻ,ബൃഹസ്പതി, അംഗിരസ്സ് എന്നിവരെ പ്രതിനിധാനം ചെയ്യുന്നു.ഈ ഗുരുക്കന്മാരെല്ലാം മായാദേവി മറച്ചുവെച്ച ഗുഹയിൽനിന്ന് നിഗൂഢമായ ജ്ഞാനരത്നം വീണ്ടെടുക്കുന്നു. നാഗഫണംപോലുള്ള നിതംബത്താൽമൂടിയ മഹാമായയുടെ ഗർഭപാത്രത്തിലെ ഇരുട്ടിൽനിന്ന് ജ്ഞാനരശ്മി വീണ്ടും പ്രവഹിപ്പിക്കുന്നു. യോഗനിദ്രയിലിരിക്കുന്ന ഗോപികയുടെ ഹൃദയഗുഹയിലെ അമൂല്യജ്ഞാനരത്നത്തെ പുറത്തേക്ക് എടുത്ത് എല്ലാവർക്കും കിട്ടാറാക്കലാണ് ഗോപാലികമാരുടെ ഉദ്ദേശം.അവളുടെ ജ്ഞാനം പുററിലാണ് മറഞ്ഞിരിക്കുന്നത്. നാഗഫണം അതുകാക്കുന്നു,നാഗമാണിക്യംപോലെ. കുണ്ഡലിനീശക്തി ഉണർന്ന യോഗിയുടെ ഹൃദയഗുഹയെ സൂചിപ്പിക്കുന്നു.മയിലിന്റെ പ്രതീകവും ഗോപിക യോഗിനിയാണെന്ന് ധ്വനിപ്പിക്കുന്നു. അവളുടെ സാധന സഫലമായിരിക്കുന്നു.അതിനാലാണ് ഈ നീണ്ട യോഗനിദ്രാനുഭവം. അവളെ ഉണർത്തി അവളുടെ യോഗാനുഭവം പങ്കിടാനാണ് ജനങ്ങളുടെ മോഹം. മാനവവംശംമുഴുവനും നരകയാതന അനുഭവിക്കുമ്പോൾ നീമാത്രം സുഖിച്ചാൽമതിയോ എന്ന് സഖിമാർചോദിക്കുന്നു. ശെൽവപ്പെണ്ടാട്ടി എന്ന സംബോധന അതാണ്. നീ മാത്രം അനുഭവിച്ചാൽ മതിയോ ഈശ്വരനെന്ന ധനത്തെ. ഞങ്ങൾക്കുകൂടി തരാനല്ലേ അത് ഈശ്വരന് നിന്നെ ഏൽപ്പിച്ചത്. സാധനയും കൈങ്കര്യവും (ജ്ഞാനവും കർമ്മവും)ഈശ്വരപ്രേമവും (ഭക്തി)കൈചേർന്ന് പോയാലേ

മാനവവംശത്തിന് ഉപയോഗമാവൂ. ഈ പാഠം ഇവിടെ ഓർമ്മിപ്പിക്കുന്നു. ഭാരതീയവൈഷ്ണവസമ്പ്രദായത്തിന്റെ സന്ദേശവും ഇതാണ്.

**പന്ത്രണ്ടാം ദിനം ചിത്ര**

**രാഗം പരശു താളം ആദി**

മൂലം

കനൈത്തിളംകറ്റെരുമൈ കന്റുക്കിരങ്കി

നിനൈത്തുമുലൈവഴിയേ നിന്റു പാൽചോര

നനൈത്തില്ലം ചേറാക്കും നർച്ചെൽവൻതങ്കായ്

പനിത്തലൈ വീഴ്നിൻവാശർക്കടൈപറ്റി

ചിനത്തിനാൽതെന്നിലങ്കൈക്കോമാനൈച്ചറ്റ

മനത്തുക്കിനിയാനൈപ്പാടവും നീ വായ്തിറവായ്

ഇനിത്താനെഴന്തിരായ് ഈതെന്ന പേരുറക്കം

അനൈത്തില്ലത്താരുമറിന്തേലോരംപാവൈ

**മലയാളം**

കുട്ടിയെച്ചിന്തിച്ചുപാലൊഴുക്കും എരുമകൾ,

ഗോകുലമണ്ണിനെച്ചേറാക്കി അമറും

നാദംകേള്,മഞ്ഞുകൊണ്ടതലയുമായ് വന്നുഞങ്ങൾ

വാതിൽക്കൽപാടുന്നു,ലങ്കക്കോമാൻതല

കൊയ്തനാഥൻകഥകേട്ടുണരു ദേവി

എന്തുറക്കം വീട്ടിലെല്ലാരെണീറ്റിട്ടും

നാടുണർന്നിട്ടുമെൻസുന്ദരീ, കൺതുറ

വ്യാഖ്യാനം

പശുക്കുട്ടികളും എരുമക്കുട്ടികളും നിറഞ്ഞ ഗോകുലം. കന്നുകുട്ടികളോടുള്ള വാത്സല്യം കാരണം അതിനെ വിചാരിക്കുമ്പോഴേക്കും തടിച്ചമുലയിൽനിന്ന് പാൽചുരത്തുന്ന എരുമകളും പശുക്കളും ഗോകുലാങ്കണത്തെ മുഴുവനും നനച്ച് ചേറാക്കി . മണ്ണിൽ പാൽവീണ് നനഞ്ഞ് ചളിപോലായി. അവരുടെ അമറൽനാദം കേട്ടില്ലേ. കറക്കാറായ പശുക്കളും എരുമകളും അമറുന്നു. അതു കേട്ടിട്ടും കൃഷ്ണസഹോദരിയായ സുഭദ്ര പാലുകറക്കാനെണീറ്റില്ല. പാലുവീണു നനഞ്ഞമണ്ണുപോലെ, മഞ്ഞു വീണുനനഞ്ഞ ശിരസ്സുമായി ഞങ്ങൾനിന്റെ പടിക്കൽവന്നുനിന്ന് പാടുന്നതും കേട്ടില്ല. തെക്കൻലങ്കയിലെ രാവണനെ നശിപ്പിച്ച രാമന്റെ കഥ കേട്ട് ഉണരുക. വല്ലാത്ത ഉറക്കംതന്നെ.എല്ലാ വീട്ടിലുമുള്ളവരുമുണർന്നു, നാടാകെ ഉണർന്നു.

കറക്കേണ്ട പശുക്കളെ, നനഞ്ഞ ഭൂമിയെ,മഞ്ഞുവീണ് നനഞ്ഞ ഗോപികളുടെ ശിരസ്സിലെ ബോധപ്പാലിനെ അവർ പാടുന്ന രാമായണകഥയെ എന്തെല്ലാം ശബ്ദങ്ങളെയും കർത്തവ്യങ്ങളെയും അവഗണിച്ചാണ്,ഈ ഉറക്കം. ഒരു ധനികകുടുംബത്തിൽ പിറന്ന് പത്മനാഭന്റെ ധനം മുഴുവനും (കാർഷികം,വാണിജ്യം,ഭൂസ്വത്ത്, ബൌദ്ധികസ്വത്ത്, ആത്മീയധനം,അതിഥികൾ,ഭക്തർ,സ്ത്രീകൾ ,ഗോക്കൾ )നോക്കിനടത്തേണ്ടവളാണ് പത്മനാഭസഹോദരി . അങ്ങനെയുള്ളവൾക്ക് ഈനിദ്ര ഭൂഷണമല്ല. നർച്ചെൽവന് ഇവിടെ ലക്ഷ്മണനാണെന്ന് തമിഴ് പണ്ഡിതാഭിപ്രായം. ശ്രീരാമകഥകേട്ടിട്ടും ,ശ്രീരാമന്റെ ധനം കാക്കുന്നതിൽ ജാഗരൂകനായ ലക്ഷ്മണന്റെ പ്രിയപത്നിയായിട്ടും നീ ആ ധർമ്മത്തിൽനിന്ന് വ്യതിചലിക്കാമോ എന്ന് ഊർമ്മിളയോടാണ് ചോദ്യമെന്ന് ഒരുപക്ഷം.സുഭദ്രയോടാണെന്ന് ഒരു പക്ഷം. ലക്ഷ്മണന്റെ നിരന്തരസേവയാണ് രാമന്റെ ഐശ്വര്യനിദാനം. ശിഷ്യർ തങ്ങളുടെ ആത്മീയധനം സ്വീകരിക്കാന് എത്താഞ്ഞാൽ കരയുന്ന ഗുരുക്കന്മാരാണ് ,കന്നുകുട്ടികളെ കാത്ത് ജ്ഞാനപ്പാലുചുരത്തി അമറുന്ന ഗോവൃന്ദം. അതിനിട വരുത്താതെ അവരുടെ ആത്മീയധനം കറന്നെടുത്ത് ഭൂമിയെ പോഷിപ്പിക്കണം. അത് രാമസോദരിയായ നിന്റെ ധർമ്മം. എന്തേ ശിഷ്യർ ഗുരുവിന്റെ ആത്മീയധനം സ്വീകരിക്കാന് വന്നില്ല. പശുക്കുട്ടി പശുവിൽനിന്നകലെ ഒരുകുററിയിൽ (അവിദ്യ)ബന്ധനസ്ഥനാണ്.ജീവൻ ശരീരത്തിന്റെ കുററിയോട് അവിദ്യയാൽ(പൂർവ്വകർമ്മം)ബന്ധിതം. അതിനെ അഴിച്ചുവിടേണ്ട ചുമതലയുണ്ട് വിദ്യാരൂപിണിയായ പത്മനാഭസഹോദരിക്ക്. അതുചെയ്യാതിരിക്കുന്നത് കർത്തവ്യവിലോപമാണ്. ഒരുവശത്ത് ബന്ധനത്തിലായ ജീവാത്മാക്കൾ(കന്നുകുട്ടികൾ) മറുവശം കരുണാവാരിധിയായ ഈശ്വരൻ.ഈ കാഴ്ച കണ്ട് കരുണതോന്നിയ ഗുരു ശിഷ്യൻ ആവശ്യപ്പെടാതെത്തന്നെ തന്റെ ധർമ്മം നിർവ്വഹിക്കുന്നു. അത്തരമൊരു ഗുരുവാണിവിടെ ഉറങ്ങുന്നത്. ഇവിടെയാണെങ്കിൽ,മുററംവരെ എത്തിയിരിക്കയാണ്. കന്നുകുട്ടികൾ ബന്ധിതരല്ല. ചോദിക്കാതെയും അയ്യം കൊടുക്കേണ്ട അയ്യ ചോദിച്ചിട്ടും പിച്ചകൊടുക്കാതെ ഉറങ്ങുന്നത് ശരിയല്ല. അയൽക്കാരും ഗ്രാമവാസികളുമെല്ലാം ഉണർന്നിരിക്കുന്നു. അവർ ഗുരുവിന്റെ ദിവ്യനേത്രം തുറക്കുന്നതും കാത്തിരിക്കയാണ്. അപ്പോഴാണോ ഈ ദീർഘനിദ്ര. ഭാഗവതജ്ഞാനത്തിന്റെ അനുഭവപ്രവാഹംകൊണ്ട് ,കാരുണ്യവതിയായ ധേനുസരസ്വതീ,നീ ഞങ്ങളുടെ ഈ ഭൂമിയേയുംവംശപരമ്പരകളേയും നനക്കുക. ഞങ്ങൾക്ക് അന്നം തരിക. അമൃത് തരിക. ജ്ഞാനപ്പാൽതരിക. ആ ജ്ഞാനപ്രവാഹത്തിൽ ഞങ്ങള് ഒലിച്ചുപോകാതിരിക്കാന് (അടിതെറ്റിവീഴാതിരിക്കാൻ) വാതിൽക്കലെത്തി അതും പിടിച്ചാണ് ഗോപികമാരുടെ നിൽപ്പ്. പുണ്യഗംഗാപ്രവാഹമാണല്ലോ ഹരിപാദത്തിൽതൊട്ടൊഴുകുന്ന ജ്ഞാനം.പത്ത് ഇന്ദ്രിയങ്ങളെ അടക്കിയ രാമകഥാകഥനം കൊണ്ട് പത്തുവിഷയേന്ദ്രിയങ്ങളെ ജയിക്കണം. അതേസമയം അത് മനസ്സിന് മധുരംതരണം(മനത്തുക്ക് ഇനിയൻ). രാഗാത്മകമായ രാമകഥ അതിനാണ്. ഇത്തരം ഉന്നതാവസ്ഥയിലെത്തിയ ശിഷ്യരെ കിട്ടിയാൽ ഏത് ഗുരുവാണ് കനിവോടെ സ്വീകരിക്കാതിരിക്കുക. എത്രയൊക്കെ ശാരീരികവും മാനസികവുമായ പീഢസഹിച്ചാലും ഗുരുഭക്തിയോടെ ഈശ്വരപ്രയാണത്തിന് തുടിച്ച് വിദ്യക്കായി കൈനീട്ടുന്ന ശിഷ്യസമ്പത്ത് ഗുരുവിനെ സംബന്ധിച്ചേടത്തോളം അനഘരത്നം തന്നെയാണ്. ഒരുനല്ല ഗുരുവും അത് നിരസിക്കയില്ല. പത്മനാഭസഹോദരിയുടെ പേരുറക്കം (യോഗനിദ്ര)താമസികനിദ്രയല്ല.സർവ്വചലനവും നിലച്ച പ്രലയാവസ്ഥയുടെ നാദലയാവസ്ഥയാണ്.യുഗപ്രലയമാണ്.അത് ഈശ്വരാവബോധത്തിന്റെ അതീന്ദ്രിയാവസ്ഥയാണ്.ഒരുവിളികൊണ്ടേ ഓടിവരുന്ന ഭഗവാന്റെ യോഗനിദ്രയിൽനിന്ന് വിഭിന്നവുമാണ്.ആരുടെവിളികേട്ടാലും ഭഗവാൻഓടിവരുന്നു.എന്നാൽ യോഗ്യനായ ശിഷ്യനെ കണ്ടെത്തുംവരെ ദേവി ജ്ഞാനപ്പാലൊഴുക്കുന്നില്ല. കാരുണ്യക്കുറവല്ല കാരണം. ജ്ഞാനം താങ്ങാൻ ശിഷ്യന് ശക്തിയുണ്ടാവില്ല എന്നതാണ്. സത്യത്തെ മൂടിയ ആവരണം നീക്കി യോഗമായയുടെ ഉണർച്ച യോഗ്യനായ ശിഷ്യനുവേണ്ടിമാത്രമാണ്.യോഗ്യരായ ശിഷ്യർ,ഞങ്ങളിതാ എത്തിയിരിക്കുന്നു, ഉണരുക എന്ന് ഗോപികമാരുടെ നിവേദനം.

**പതിമൂന്നാംദിനം ചോതി.**

**രാഗം അഠാനാ താളം മിശ്രചാപ്പ്**

മൂലം

പുള്ളിൻവായ് കീണ്ടാനൈപ്പൊല്ലാ അരക്കനൈ

കിള്ളിക്കളൈന്താനൈ കീർത്തിമൈ പാടിപ്പോയ്

പിള്ളൈകളെല്ലാരും പാവൈക്കളംപുക്കാർ,

വെള്ളിയെഴുന്തു വ്യാഴമുറങ്കിറ്റ്

പുള്ളുംചിലമ്പിനക്കാൺ പോതരിക്കണ്ണിനായ്

ഉള്ളക്കുളിരക്കുടൈന്തുനീരാടാതെ

പള്ളിക്കിടത്തിയോ പാവായ് നീ നന്നാളായ്

കള്ളന്തവിർന്തു കലന്തേരോലെമ്പാവായ്

**മലയാളം**

പുള്ളിന്റെ വായ് പിളർന്നുകൊന്നാനസുരനെ

കണ്ണന്റെകീർത്തിയെപ്പാടിക്കിടാങ്ങളും

പാവൈക്കളംപുക്കു,വെള്ളിയുദിച്ചിട്ടു

വ്യാഴമുറങ്ങി പുള്ളുംചിലമ്പുന്നു

കേഴമാൻകണ്ണിനീ കാണു,തണുത്തതാം

നീരിലാടാതെനീ പള്ളിയുറങ്ങല്ലേ

കള്ളത്തരംകാട്ടിയീസുദിനത്തിലും

നീയുറങ്ങാതെ,ചേർന്നീടുക സുന്ദരീ

വ്യാഖ്യാനം

പക്ഷിരൂപം പൂണ്ട ബകാസുരന്റെ വായ് പിളർന്ന് അവന്റെ ശിരസ്സ് ഖണ്ഡിച്ച കൃഷ്ണന്റെ പ്രശസ്തി പാടിപ്പാടി പെൺകിടാങ്ങളെല്ലാം പാവൈക്കളത്തിലെത്തിക്കഴിഞ്ഞു. വെള്ളി(ശുക്രഗ്രഹം)ഉദിച്ചു,വ്യാഴം അസ്തമിച്ചു(ഉറങ്ങി). കൃഷ്ണമൃഗമിഴീ, പുള്ളുകളെല്ലാം ചിലച്ചു. മിഴിതുറന്നുകാണുക. പ്രഭാതമായി.നന്നായിതണുത്ത പുഴയിലെ വെള്ളത്തിൽ നീരാടാതെ, ഇനിയും പള്ളിയുറങ്ങുന്നത് മോശംതന്നെ. ഹേ,സുന്ദരീ,ഈ സുദിനത്തിൽ കള്ളയുറക്കം നടിച്ച് ഉറങ്ങാതെ,ഞങ്ങളുടെ കൂട്ടത്തിൽ ചേർന്ന് നീരാടുക.

പക്ഷി വളരെ മനോഹരമായ ഒരു രൂപമാണ്. മനോഹരമായ പക്ഷിരൂപം ധരിച്ച് കൊറ്റിയായി നടിച്ചുവന്ന ബകാസുരനെ കൃഷ്ണൻ ഒററനോട്ടത്തിൽതന്നെ തിരിച്ചറിഞ്ഞു. അവന്റെ തനിനിറം പുറത്താക്കി വധിക്കയും ചെയ്തു. സന്യാസിവേഷംകെട്ടിയ രാവണനും രാമന്റെ കയ്യാലായിരുന്ന മരണം. കള്ളമുനിവേഷംകെട്ടിയവനെ കണ്ടുപിടിച്ച് നശിപ്പിക്കാനുള്ള സൂക്ഷ്മദർശനപാടവമുണ്ട് കൃഷ്ണമൃഗമിഴിയായ നിനക്കും. (കൃഷ്ണപത്നിക്ക്).സ്വഛവും ശ്ലാഘ്യവും സാരഗ്രാഹിയുമായ ദർശനക്ഷമതയെ മനോഹരങ്ങളായ നയനങ്ങൾകൊണ്ട് വിവക്ഷിക്കുന്നു. ബാഹ്യലോകത്ത് ഒട്ടേറെ കള്ളസന്യാസിക ൾ, ഭക്തരെ വഴിതെററിക്കാനുള്ളപ്പോൾ അവരെ വഴിതെറ്റാതെ നടത്തേണ്ട ജ്ഞാനിയായ ഗുരു കണ്ണടച്ച് (തന്റെ ദർശനപാടവം ഉപയോഗിക്കാതെ)ഇരിക്കരുത്. കൃഷ്ണഭക്തിപ്രവാഹത്തിൽസ്വഛശീതളജലത്തിലെന്നപോലെ പുളകാങ്കുരമണിഞ്ഞ് നീരാടണം.എന്നിട്ട്,തന്റെ സാന്നിദ്ധ്യത്താൽ( കലന്തൽ-കൂട്ടുചേരൽ)ആനന്ദബാഷ്പമണിയിച്ച് ലോകത്തെ വിമലീകരിക്കുമം.പാവായ്(സുന്ദരീ)നീ ഞങ്ങളോടൊപ്പം പാവൈക്കളത്തിലേക്ക് വരിക. ഒട്ടേറെപ്പേർഅവിടെ നിന്നെ കാത്തിരിക്കുന്നു.ഭഗവദ്കഥകൾപറയുന്ന കാലക്ഷേപകൂടമാണ് (കൂത്തമ്പലം)പാവൈക്കളമെന്നും അവിടെ കൃഷ്ണനും കൃഷ്ണകഥപറഞ്ഞ് കാലക്ഷേപം ചെയ്യുന്നവരും ഒരു സംഘം(കഴകം)ആണെന്നും പറയുന്നു. ആ കഴകത്തിൽകൃഷ്ണാനുഭവസമ്പന്നയായ ഒരു ജ്ഞാനയോഗിനി ചേരാതിരുന്നുകൂടാ എന്ന് അർത്ഥം. അതിനുള്ള ശുഭമുഹൂർത്തമായി. വ്യാഴഗ്രഹം പടിഞ്ഞാറ് അസ്തമിച്ചു, കിഴക്ക് ശുക്രഗ്രഹം ഉദിച്ചു. ആഗ്രഹായണകാലത്ത് കിഴക്ക് സൂര്യോദയത്തിനുമുമ്പ് ശുക്രനേയും പടിഞ്ഞാറ് വ്യാഴത്തേയും 180 ഡിഗ്രി വ്യത്യാസത്തില് കണ്ടിരുന്ന കാലത്താണ് ആണ്ടാള് തിരുപ്പാവൈ രചിച്ചത്. അതായത്,ധനുവിൽശുക്രനും സൂര്യനും മിഥുനത്തില് വ്യാഴവും ചന്ദ്രനും ഉണ്ടായിരുന്നിരിക്കണം.വ്യാഴാഴ്ചകഴിഞ്ഞ് വെള്ളിയാഴ്ച പുലർന്ന് എന്നും അർത്ഥമുള്ളതിനാല് പതിമൂന്നാം പാസുരം പാടിയത് വെള്ളിയാഴ്ചയാവണമെന്നും പക്ഷമുണ്ട്. വ്യാഴം മിഥുനത്തോട് ചേർന്നു.ഗുരു ഗുരുപത്നിയോട് ചേർന്നു. ശുക്രൻ (കാമദേവത) ധനുസ്സേന്തിയ രൂപത്തിൽ വസന്താഗമത്തിനായി കാത്തിരിക്കുന്ന മുഹൂർത്തം വരാനായി. കൃഷ്ണനെന്ന പരമഗുരുവിന്റെ മിഥുനമായ ജീവാത്മാവ് ഈ ലയനവേളയിൽ കള്ളയുറക്കം കാട്ടി കിടക്കരുത്. അവന്റെ ലീലയായ മാർകഴിനീരാട്ടിനായി ഉണരണം.

വ്യാഴം ദേവഗുരു ബൃഹസ്പതി. ബൃഹസ്പതിയുടെ ബാർഹസ്പത്യദർശനത്തിൽനിന്ന് ഭാരതത്തിലെ ചാർവ്വാകദർശനമെന്ന നാസ്തികദർശനം ഉത്ഭവിച്ചു. അതിനാൽ വ്യാഴം നാസ്തികനാണ്.ശുക്രനോ അസുരഗുരു. എന്നാലും പിച്ചയാചിക്കാൻവന്ന വാമനബാലനിൽപോലും വിഷ്ണുവുണ്ടെന്നുകണ്ട അപൂർവ്വദർശനക്ഷമതയുള്ള വ്യക്തി. ശുക്രൻവംശവൃദ്ധിക്ക സഹായിക്കുന്നു.ഐശ്വര്യം,കാമം,മൈഥുനം,കൃഷി ഇവക്കൊക്കെ ശുക്രൻ ബലവാനാവണം. ഇവിടെ ഗുരു ഗുരുപത്നിയോട്ടു ചേരുന്ന വേളയില് ഇണയില് ലയിച്ച് ഒന്നായി അസ്തമിക്കുന്നു,ദ്വൈതഭാവം തീരുന്നു. അതിന്ന് കാമദേവന്റെ ഉദയമാണ് സഹായമായത് (ശുക്രന്റെ).നാസ്തികതയുടെ അസ്തമയത്തിന് ആസ്തികത സഹായമാണ്. ദ്വൈതഭാവം അസ്തമിക്കാനായി ലയനം വേണം.പ്രണയിക്കുന്ന മിഥുനങ്ങളിൽ ദ്വൈതഭാവമുണ്ട്. ലയനവേളയിലോ, അദ്വൈതഭാവമേയുള്ളു. പാവൈ സുന്ദരി. പാവൈക്കളം സുന്ദരിമാർ കൂടുന്ന കളം. ത്രിപുരസുന്ദരിയുടെ കളം(കോലം) വരയുന്ന സ്ഥലം. ശ്രീചക്രരൂപം വരച്ച മണ്ഡപം. അവിടെ ആരാധിക്കപ്പെടാനാണ് ത്രിപുരസുന്ദരിയെ ആവാഹിച്ച് ഉണർത്തി കൊണ്ടുപോകുന്നത്. ദേവിയുടെ സാന്നിദ്ധ്യമില്ലാതെ കൃഷ്ണന് ആനന്ദമില്ല.അവളുടെ കലന്തലാണ് അവന്നാവശ്യം. അവളുടെ ഒരേ ഒരു അപാംഗവീക്ഷണം കൊണ്ടുതന്നെ കൃഷ്ണൻസന്തോഷിക്കും. ജഗത്തിന് സർവ്വകാമങ്ങളും സാധിക്കും.

**പതിനാലാം ദിനം വിശാഖം**

**രാഗം സാരംഗ താളം ഖണ്ഡചാപ്പ്**

മൂലം

ഉങ്കൾപുഴക്കടൈതോട്ടത്തു വാവിയുള്,

ചെങ്കഴനീർവായ്നെകിഴ്ന്ത്താമ്പൽവായ്കൂമ്പിനകാണ്

ചെങ്കർപ്പൊടിക്കൂറൈ വെൺപല്ലവത്തവര്

തങ്കള്ത്തിരുകോയില്ച്ചങ്കിടുവാന്പോതന്താര്,

എങ്കളൈമുന്നമെഴുപ്പുവാന്വായ്പേശും

നങ്കായ് എഴുന്തിരായ് നാണാതായ് നാവുടൈയായ്

ചങ്കൊടുചക്കരമേന്തുന്തടക്കൈക്കയ്യൻ

പങ്കയക്കണ്ണാനൈപ്പാടലോരംപാവായ്

<u>മലയാളം</u>

നിന്പുഴയോരത്താ,പ്പൂങ്കുളച്ചെങ്കഴു-

നീരുവിരിഞ്ഞാമ്പല് കൂമ്പി പകലായി

ചെങ്കല്പ്പൊടിനിറക്കാവിയുടുത്തവര്

വെണ്പല്ലുടയവര്നിത്യതപസ്വികള്

ശ്രീകോവില്ശംഖംമുഴക്കുവാന്പോയ്,നാണ-

മില്ലാതുറങ്ങുന്നോ,വായാടി,യിന്നലെ

ഞാനുണര്ത്താമെന്നുചൊന്നതോര്ത്തീടാതെ,

മാനിനീ,ശംഖോടുചക്രധാരിക്കയ്യൻ

പങ്കജലോചനനെപ്പാടിയുണര്ത്തുവാന്

വേഗമുണര്ന്നീട്ടു, സുന്ദരിയേയിനി.




വ്യാഖ്യാനം

നിന്റെ പുഴക്കരത്തോപ്പിലെ കുളത്തില് ചെങ്കഴുനീര്പ്പൂക്കളെല്ലാം വിരിഞ്ഞു,ആമ്പല് കൂമ്പി.ചെങ്കല്പ്പൊടിനിറമുള്ള കാവി മുണ്ടുധരിച്ചവരും വെളുത്ത പല്ലുള്ളവരുമായ തപസ്വികള് അവരവരുടെ ക്ഷേത്രത്തിലെ ശംഖുമുഴക്കാനും കൈങ്കര്യം ചെയ്യാനും പോയി.വായാടിപ്പെണ്ണേ,ഞാന്,നിങ്ങളെ നേര്ത്തെ ഉണര്ത്താമെന്ന് ഏറ്റിട്ട് അതും മറന്ന് നാണമില്ലാതെ ഉറങ്ങുന്നവളേ,ശംഖും ചക്രവുമേന്തിയ ബലിഷ്ഠകരങ്ങളോടെ നില്ക്കുന്ന പങ്കജലോചനനെ സ്തുതിച്ചുപാടാനായി ഉണരുക. വീട്ടുമുററത്തെ കുളത്തില്നിന്ന്(സംസാരം)വിഷ്ണുവിന്റെ ആലയത്തിലേക്ക് (നിര് വ്വാണം)ഉള്ളപ്രയാണമാണ് ബിംബം. ചന്ദ്രന്റെ പ്രിയതമകളായ ആമ്പലുകളുറങ്ങി.സൂര്യനാരായണന്റെ പ്രിയതമകളായ ചെങ്കഴുനീര്പ്പൂവുകളെല്ലാം വിരിഞ്ഞു. വിഷ്ണുഭക്തയായ ദേവിക്കും താമരക്കണ്ണുഉറക്കാനായി. പങ്കജക്കണ്ണനെ വാഴ്ത്തിപ്പാടാനായി . പ്രണവശംഖധ്വനിമുഴക്കി, കാവിധരിച്ച്,വെളുത്തപല്ലുകളുള്ള തപസ്വിയെപ്പോലെത്തന്നെ കിഴക്ക് സൂര്യന് വെണ്കതിര്പ്പുഞ്ചിരിതൂകി, കാവിയുടുത്ത് നില്ക്കുന്നു,കിളികളുടെ ശംഖനാദം മുഴക്കുന്നു.അവന് തന്റെ ആലയത്തിലേക്ക് പ്രിയതമയെ ക്ഷണിക്കയാണ്. ഞാനാദ്യമുണരാമെന്ന് ആത്മപ്രശംസയോടെ വാഗ്ദാനംചെയ്ത ഗോപിക ഇപ്പോഴും ഉണര്ന്നില്ല.മറ്റുള്ളവരെ ഉണര്ത്തിയുമില്ല.അവരാണ് നേരത്തെ ഉണര്ന്ന് അവളെ ഉണര്ത്താനായി പാട്ടുപെടുന്നത്.സൂര്യന്ജ്ഞാനമാണ്.ജ്ഞാനം ഹൃദയമാകുന്ന താമരയെ വിടര്ത്തുന്നു.ബോധകേന്ദ്രത്തെ ജ്ഞാനം പ്രകാശിപ്പിക്കുന്നു. ചന്ദ്രന്കലാപൂര്ണ്ണനാണ്. ഇന്ദ്രിയസംവേദനത്തെ,പ്രജ്ഞയെ ഉറക്കിക്കിടത്തുന്നു.സ്വപ്നത്തെ ഉണര്ത്തുന്നു.ഉണരാതെ സ്വപ്നംകണ്ടുകിടക്കുന്ന നായികയോട് സൂര്യജ്ഞാനോദയത്തെ ഓര്മ്മിപ്പിക്കുന്നു.വീട്ടുമുററത്തെ തോട്ടത്തെ ഓം നമോ നാരായണായ എന്ന അഷ്ടാക്ഷരമന്ത്രത്തോട് താരതമ്യപ്പെടുത്തുന്നു

ഓം എന്ന പ്രണവമന്ത്രം വൃത്താകൃതിയില്.നടുവില് പഞ്ചഭുജം.5 കരം നാരായണായ.പഞ്ചഭുജം നമോ എന്ന കാരണജലധി.അതിലെ നാഭീപത്മം (താമര.ചെങ്കഴുനീര്)ഗോപിക.പ്രണവരൂപിയായ സൂര്യനുദിക്കുമ്പോള് അവളുണരുന്നു. അതുവരെ അഴള് മയക്കത്തിലാണ്.സര്ഗ്ഗത്തിനുമുമ്പുള്ള ലയയോഗത്തില്സ്വാത്മാവിലെ പ്രകാശത്തില് മതിമറന്ന്, സ്വയംവരിച്ച ഏകാന്തതയുടെ മൌനതപസ്സിലാണ്.ഇതില്നിന്നുണരാനാണ് തോഴിമാര് വിളിക്കുന്നത്. പഞ്ചഭൌതിക പ്രപഞ്ചത്തിലേക്ക് വീണ്ടും ഉണരാന്.തപസ്വികളെല്ലാം ശംഖുമുഴക്കി സഞ്ചരിക്കുന്നത് അവനവന്റെ ഇഷ്ടദേവന്റെ കോവിലിലേക്കാണ്.അവരുംകൂടി ഏകാന്തതപസ്സിലല്ല. കാവിയുടുത്ത അവര്താംബൂലം ഉപേക്ഷിച്ച വെളുത്തപല്ലുള്ളവരായി. സംസാരത്തില് അവര്ക്ക് പങ്കില്ല. സമൂഹപ്രാര്ത്ഥനയിലും സദ്സംഗത്തിലും പങ്കുണ്ട്താനും. പ്രേമതപസ്വിനിയായ ദേവിക്കും ഇങ്ങനെ ഏകാന്തവാസം വേണ്ടതില്ല. ജ്ഞാനത്തിലും ഭക്തിയിലും വൈരാഗ്യത്തിലും ധനികയായ യോഗിനി ഗുരുവാണ്.അവള് ശിഷ്യരോടൊത്തുവേണം കഴിയാന്.ശിഷ്യരോടൊത്തുകഴിയുമ്പോഴേ ഗുരുവിന്റെ ജ്ഞാനം പരിപൂര്ണ്ണമായി പക്വഫലം തരു.സ്ത്രീ അമ്മയായാലേ ദാമ്പത്യം(സംസാരം)പൂര്ണ്ണതയടയൂ.അതുപോലെ ഗുരുവിന് നല്ല ശിഷ്യരെ കിട്ടിയാലേ ഗുരുവിന്റെ ജ്ഞാനം പൂര്ണ്ണമാവൂ.

നങ്കൈ സുന്ദരിയായ യുവതി.ഈശ്വരാനുഭവം നേടിയവള്. നമ്പി എന്ന നാരായണന്ന് അനുരൂപയായ പത്നി. എന്നിട്ടും ലജ്ജാശീലയായി മിണ്ടാതിരിക്കയാല് നാണാതായ് എന്നുവിളിക്കയുമാകാം. അത് ഗുരുവിന് ഭൂഷണമായ സ്വഭാവമല്ല. അവള് നാവുടൈയായ് ആണ്. ശക്തമായ ഭാഷയും നാവും ഉള്ള സരസ്വതി. ഉത്തമവിദ്യയുടെ ഇരിപ്പിടം.ഗുരു മൌനിയായി ലജ്ജിച്ച് ഇരുന്നാല്,തന്റെ ഈശ്വരാനുഭവം പറയാതിരുന്നാല്,ഭൂമിയിലെ കള്ളനാണ്യങ്ങള്പോലുള്ള കള്ളഗുരുക്കന്മാര് മനുഷ്യരെ വഴിതെറ്റിക്കും. ശംഖചക്രധാരിയായ ,ബാഹുബലമുള്ള പങ്കജലോചനനിലുള്ള മധുരഭക്തിയും ലയനവും ജ്ഞാനവും ലജ്ജവിട്ട് പറയുക,അത് നിന്റെ കുലവധൂധര്മ്മംതന്നെയാണ്.

**പതിനഞ്ചാംദിനം അനിഴം**

**രാഗം സൌരാഷ്ട്രം താളം തിസ്രഅട .10 അക്ഷരകാലം.**

മൂലം.

എല്ലേ ഇളംകിളിയേ ഇന്നുമുറങ്കുതിയോ

ചില്ലെന്റ്റൈയേൻമിന്നങ്കൈമീര്പോതര്കിന്റേന്,

വല്ലൈയുന്കട്ടുരൈകള്പണ്ടേയുടന്വായറിതും

വല്ലീര്കള്നീങ്കളേനാനേതാനായീടുക

ഒല്ലൈനീ പോതായുനക്കെന്ന വേറുടൈയ

എല്ലാരും പോന്താരോ പോന്താര്പോന്തെണ്ണിക്കൊള്

വല്ലാനൈകൊന്റാനൈമാറ്റാരൈമാറ്റഴിക്ക

വല്ലാനൈമായനൈ പാടേലോരെന്പാവായ്

<u>**മലയാളം**</u>

"എന്താണിളംകിളിയേ,ഇന്നുമുറങ്ങുകയോ,"

"ഞാനിതാപോരുന്നുറക്കെവിളിക്കരുതേ"

"വായാടിത്തംഅറിയാം ഏറെപ്പറയേണ്ട"

"നിങ്ങളാവായാടി,ഞാനായാലെന്താവോ"

"കൂടെവാ,വേറൊരുമാര്ഗ്ഗമെന്തിന്നെടോ"

"എല്ലാരുമെത്തിയോ" ," നീയെണ്ണിനോക്കിക്കോ"

"ശക്തനാമാനയെശ്ശത്രുക്കളെക്കൊന്ന

മായവന്പേര്പാടിപ്പോവുകസുന്ദരീ"

പത്താമത്തെ ഗോപിക മറ്റുള്ളവരുടെ ദോഷങ്ങളുംകൂടി തന്റേതെന്ന് സ്വീകരിക്കയാല് പൂര്ണ്ണാത്മീയവളര്ച്ചയെത്തിയ നിസ്വാര്ത്ഥയായ ജ്ഞാനിയാണ്.ആത്മാനന്ദത്തിന്റെ വിളഞ്ഞവയലില്സ്വഛന്ദം വിഹരിക്കുന്ന ഇളംകിളിയെപ്പോലെയാണവള്.അവളുടെ പാട്ടിന്റെ മാധുര്യം നുകരാന് കേള്ക്കുന്നവരുടെ ഉള്ളിലും അത്രതന്നെ മാധുര്യം വേണം. സ്വയംമറന്ന അനുഭൂതിപാരമ്യത്തില് പാതിമയക്കത്തിലുള്ള ഈ കിളിക്കൊഞ്ചല്കേട്ട സഖിമാര്,നീയിനിയും ഉണര്ന്നില്ലേ ഇളംകിളിയേ എന്നു ചോദിച്ചത് ആ പാട്ടിലെ മയക്കത്തെയാണ് .മൌനമുദ്രിതമായ പ്രഭാതത്തിലെ മന്ദ്രസ്വരത്തിന് വിഘാതമായി ,ഒച്ചവെച്ച് സംസാരിക്കരുത്,വിളിക്കരുത് എന്ന് അവള്തോഴിമാരോട് വിലക്കി.ഉടനെ വരാമെന്നു പറഞ്ഞ് അവള്വീണ്ടും വൈകുമോ എന്നാണ് തോഴിമാരുടെ സംശയം. അവള്തന്റെ ഏകാന്തികഭക്തിമാര്ഗ്ഗത്തില് തനിച്ച് ഒട്ടേറെ മുന്നോട്ടുപോയിക്കഴിഞ്ഞവളാണ്.തങ്ങളുടെ കൂടെ വന്നില്ലെന്നുവരാം. എന്നാല്,അവള് അവര്ക്കായി തന്റെ പ്രയാണവേഗം കുറച്ച് അവരോടുചേര്ന്ന് പാടുന്നു.എല്ലാവരും വന്നുവോ എന്ന് ഉറപ്പുവരുത്തുന്നു.സംഘത്തിന്റെ നേതൃസ്ഥാനം വഹിക്കാനുള്ള കഴിവ് ഈ സംഭാഷണം ചൂണ്ടിക്കാട്ടുന്നു.

ഗുരുവും ശിഷ്യരും തമ്മിലുള്ള സംഭാഷണരൂപമാണ് ഈ പാസുരം. ജ്ഞാനം,സ്വഭാവം,ക്ഷമ, വിനയം,നിത്യഹരിതയൌവനം , മധുരവാക്ക്, മൃദുസ്വരത്തിലുള്ള സങ്കീര്ത്തനം-ഇവകളാലാണ് ഇവിടെ ഗുരു ശിഷ്യരെ ആകര്ഷിച്ചത്. ഗുരു പൂര്ണ്ണപ്രജ്ഞനായി ഉണര്ന്നവനാണ്.മററുള്ളവരുടെ ഘോരശബ്ദത്താല് തന്റെ ധ്യാനം വിഘ്നപ്പെടുന്നത്

ഇഷ്ടമില്ലാത്തവനാണ്.എന്നിട്ടും അവര്ക്കുവേണ്ടി ,തന്റെ സ്വഛന്ദസഞ്ചാരം നിര്ത്തിവെച്ച് അവരോടുകൂടിസ്സഞ്ച രിക്കാന് ത്യഗസന്നദ്ധതഉള്ളവളുമാണ്. അല്പ്പസമയം ചോദിച്ചപ്പോള്,ശിഷ്യര്ക്കുസംശയം ആ സമയംകൊണ്ട് മനസ്സുമാറി വാക്കുമാറ്റുമോ എന്ന്. തങ്ങളുടെ കൂടെ ചേരാന് വിസമ്മതിക്കുമോ എന്ന്. ഇത്തരം വാക്കുകൊണ്ട് ഗുരു വിന്റെ ശാന്തത നഷ്ടപ്പെടുന്നില്ല. അവള് എല്ലാവരും എത്തിയില്ലേ എന്ന് എണ്ണിനോക്കി,ആ കഴകത്തെ തന്റെ സാന്നിദ്ധ്യത്താല് പ്രസാദമധുരമാക്കുന്നു. സൌമ്യരൂപമാണ് ,കരുണാസമുദ്രമാണ് നാരായണന്. അവനെ മൃദുല ഭാവത്തില് പാടി ആനന്ദിപ്പിക്കണമെന്നാണ് ഗുരു തരുന്ന ആദ്യപാഠം. മററുള്ളവരെ അവരുടെ ശാന്തമായ ധ്യാനവേളയില് തടസ്സം സൃഷ്ടിക്കുമാറ് ഉറക്കെ വിളിക്കരുത് എന്നും ഒരു പാഠമുണ്ട്. ഭഗവാന്റെ നാമരൂപങ്ങള് നിരന്തരം ഹൃദയമെന്ന കൂട്ടില് വെച്ചിരിക്കയാല്,ഓങ്കാരപഞ്ജരശുകിയാണ് നായിക. ശുകം ഹരിതവര്ണ്ണമാണ്. ഹരിയുടെ ഇണയാണ്.അത് ദേവിയുടെ കയ്യിലെ കളിത്തത്ത(ലീലാശുകം).പാട്ടിനും സംഭാഷണത്തിനും അദ്ധ്യാപ നത്തിനും കാര്ഷികസമ്പത്തിനും ഹരിതാഭക്കും നിത്യഹരിതയൌവനത്തിനും ഹരിക്കും ഹരിപ്രിയയായ വാഗ്ദേവതക്കും പ്രിയങ്കരം ശുകം.ശുകത്തെക്കൊണ്ട് പാടിക്കുന്ന രീതി ,ശാരികയെ പഠിപ്പിക്കുന്ന ശാരദയെന്ന സരസ്വതിസങ്കല്പ്പത്തി ലാണ്. വ്യാസപുത്രനായ നിര്മ്മലസ്വരൂപവും ശുകമാണ്, മഹാഭാരതകഥപാടിപ്പറയുന്നവനാണ്.

രാമന്റെ വനവാസം ഭരതന്റെ കുററമായിരുന്നില്ല. എന്നിട്ടും ഭരതന്പറഞ്ഞു.മന്ഥരക്കോ കൈകേയിക്കോ ദശരഥനോ അല്ല, എന്റെ പൂര് വ്വജന്മത്തിലെ പാപകര്മ്മംകൊണ്ടാവാം . ഇങ്ങനെ മററുള്ളവരുടെ പാപം ചുമലിലേറ്റുന്നവനേ ആത്മീയഗുരുത്വമുളളു. ഇങ്ങനെ ഒരാള് ചെയ്യാത്ത കുററം ഏറ്റെടുത്ത നിമിഷം കുററം ചെയ്തവര് ലജ്ജിക്കുന്നു.ആ ഗുരുവിനെ തങ്ങളുടെ കൂടെ ചേര്ന്ന് തങ്ങളെ നയിക്കാനായി ക്ഷണിക്കുന്നു.ഇവിടെ താനേതാനായീടുക എന്ന് മൃദുഭാഷിണിയായ ദേവി ,താനാണ് വായാടി,മററുള്ളവരല്ല എന്ന് സമ്മതിച്ചത് ഇത്തരമൊരു സന്ദര്ഭം സൃഷ്ടിക്കു ന്നു.കുവലയാപീഠമെന്ന ശക്തനായ ആനയേയും കംസാദിശത്രുക്കളേയും വധിക്കുന്ന കഥാസന്ദര്ഭത്തില്പോലും ബീഭത്സഭയാനകഭാവംകൂടാതെ മൃദുവായി പറയാനുള്ള കഴിവ് മായോന്റെ ഹരികഥാകാലക്ഷേപം ചെയ്യുന്ന ഭക്ത സംഘങ്ങള്ക്കിടയില്,നേതൃസ്ഥാനത്തിന് അര്ഹത നേടിക്കൊടുക്കുന്നു. ഗുരുവിന്റെ ഭക്തി,സൌമ്യശ്രുതി, മൃദുസ്വരം ഇവ കൃഷ്ണകഥാകഥനത്തെ മധുരതമമാക്കുന്നു.

നന്ദന് ആചാര്യന്,ആനന്ദിക്കുന്നവന്. യശോദ മന്ത്രം,യശസ്സ് തരുന്നവള്.ആചാര്യനാലും മന്ത്രത്താലും വളര്ത്തപ്പെ ട്ട കൃഷ്ണന് ,കുവലയാപീഠമെന്ന അഹങ്കാരത്തെ നശിപ്പിക്കുന്നു.കാമക്രോധങ്ങളാകുന്ന ശത്രുക്കളെ നശിപ്പിക്കുന്നു. കാമക്രോധങ്ങളുടെ മൂലം രാജസപ്രഭാവമായ കംസനാണ്. അതിനെ നശിപ്പിച്ച ശേഷം ഭക്തനായ ജീവാത്മാവിന് കൃഷ്ണന് പൂര്ണ്ണമായി കീഴടങ്ങിക്കൊടുക്കുന്നു. അതോടെ ആനന്ദവും യശസ്സും (ഗുരുകൃപയും മന്ത്രസിദ്ധിയും) സ്വാഭാവി കമായി ലഭിക്കുന്നു.

**പതിനാറാം ദിനം തൃക്കേട്ട**

**രാഗം യമുനാകല്യാണി താളം ആദി**

മൂലം

നായകനായ് നിന്റ നന്ദകോപനുടൈയ

കോയില് കാപ്പാനേ കൊടിത്തോറ്റം തോരണ

വാചല് കാപ്പാനേ മണിക്കതവം താള് തിറവായ്

ആയര്ച്ചിറുമിയരോമുക്കുഅറൈപറൈ

മായന്മണിവണ്ണന്നെന്നലേവായ് നേര് ന്താന്

വായാല് മുന്നമുന്നം മാറ്റാതേ അമ്മാനീ

നേയനിലൈക്കതവം നീക്കേലോരംപാവായ്

**മലയാളം**

നായകനന്ദഗോപന് കോവിലുംതോരണ-

വാതില് കൊടിക്കുറകാക്കുന്നപാലകാ

മാമണിക്കതവിന്റെ താഴുതുറക്കു,മണി-

വര്ണ്ണനെപ്പാടിയുണര്ത്തുവാനെത്തിഞങ്ങള്

ആയര്ച്ചിറുമികള്ക്കുപറയുമറയും നല്കാന്

മായനിന്നലെത്തന്നു വായാല് വരം ,അവനെ-

പ്പാടിയുണര്ത്തുവാനെങ്ങളെസ്നേഹമാം-

വാതിൽതുറന്നാനയിക്കു നീ സുന്ദരീ

വ്യാഖ്യാനം

നായകനായ നന്ദഗോപരുടെ കോവിലും കൊടിക്കുറയും തോരണവാതിലും കാക്കുന്ന ദ്വാരപാലകാ,മണിക്കതവിന്റെ താഴ് തുറക്കുക.ആയര് വാടിയിലെ സുന്ദരിപ്പെണ്കിടാങ്ങളായ ഞങ്ങള്ക്ക് അറയും പറയും തരാമെന്ന് മായോന് മണിവണ്ണന് ഇന്നലെത്തന്നെ പറഞ്ഞതാണ്.അതിനാല് അവനെ പാടിയുണര്ത്താനെത്തിയ ഞങ്ങളെ വിലക്കാതെ സ്നേഹനിലയില്ത്തന്നെ കതക് തുറക്കുക.

ഭഗവദ്സവിധത്തിലെത്തുംമുമ്പ് ദ്വാരപാലകരെ കാണുന്നു.ആദ്യത്തെ 5 പാസുരങ്ങളില് വ്രതത്തിന്റെ വിധികള്, പിന്നത്തെ 10 പാസുരങ്ങളില് 10 അവതാരഗോപികമാരെ ഉണര്ത്തുന്നത്. ഓരോ ഗോപികയും ഓരോ പ്രത്യേകധ്യാനാവസ്ഥയിലുള്ള യോഗിനിയാണ്,ഗുരുവാണ്.അവര്ജനങ്ങളെ ദര്ശനത്തിലേക്ക് നയിക്കുന്നു.ദര്ശനത്തിനും വരപ്രസാദത്തിനും മുമ്പ്,മാനസികമായ ഒരുമാറ്റം ഭക്തരിലുണ്ടാവുന്നു.സുന്ദരികളായ ഗോപവധൂജനങ്ങള് കൃഷ്ണന്റെ ദ്വാരപാലകര് മുതലായ സേവകരോടും മാതാപിതാക്കളോടും തങ്ങളെ സഹായിക്കാന് പറയുന്നതുവഴി ഈ മാനസികമായ തയ്യാറെടുപ്പിനെ ഇനി കാണിക്കുന്നു. ങ്ങളുടെ പാതയില് ഒരുവിഘ്നവും ഉണ്ടാവരുത്. അതിനാല് ദ്വാരപാലകരുടെ കാലില് വീണ് അമ്മാ എന്ന് ആനന്ദപൂര് വ്വം വിളിക്കുന്നു,ഗോപികള്. ഗോലോകത്തില് ദ്വാരപാലകര്പോലും സ്ത്രീകളാണെന്നും കൃഷ്ണന് മാത്രമാണ് പുരുഷനെന്നുമുള്ള ഗര്ഗ്ഗഭാഗവതത്തിലെ പരാമര്ശം ഇവിടെ ഈ അഭിസംബോധനയാല് ആണ്ടാള്സൂചിപ്പിക്കുന്നു. സകലജീവാത്മാവും സ്ത്രീകളാണ്. ബ്രഹ്മം(പരമാത്മാ)മാത്രം പുരുഷനെന്നതാണ് ഗോലോകതത്വം. ദ്വാരപാലകരേയും വണങ്ങുന്ന ഗോപികമാരില് ആചാര്യനെവണങ്ങുന്നതിനെത്തുന്ന ശിഷ്യരുടെ വിനയം ദ്യോതിപ്പിക്കുന്നു. പരമഗുരുവായ കൃഷ്ണന്റെ സേവകന്റെ ദാസരാണ് (ദാസാനുദാസത്വം)തങ്ങളെന്ന് വൈഷ്ണവഭക്തി സമ്പ്രദായപ്രകാരം അവര്അംഗീകരിക്കുന്നു. ശ്രീരാമദാസദാസോഹം എന്ന് ത്യാഗരാജസ്വാമി പറഞ്ഞതും ഇതുമായി താരതമ്യം ചെയ്യാം. വൈകുണ്ഠത്തിലിഷ്ടപാര്ഷദരെപ്പോലെയാണ് നന്ദഗോപരുടെ കോവിലിന്റെ പ്രാസാദം കാക്കുന്നവരും. അന്തരംഗശിഷ്യന്മാരാണ് കോവിലിന്റെ പ്രാസാദം കാക്കുന്നത്.അവരുടെ പ്രസാദം വേഗം കോവിലിലേക്ക് പ്രവേശനംനല്കുന്നു.ഈശ്വരനെ പ്രേമിക്കുന്നവര് ആദ്യം ഇന്ദ്രിയങ്ങളെ കീഴടക്കണം.10 ഗോപികമാര് ദശേന്ദ്രിയങ്ങളാണ്. (ജ്ഞാന,കര്മ്മേന്ദ്രിയങ്ങള്). അതിനുശേഷം പ്രാണനെ കീഴടക്കുന്നു.കൊട്ടാരം ദ്വാരപാലകരാണ് പ്രാണങ്ങളും മനസ്സും.അവരെ അവരുടെതന്നെ സഹായത്തോടെവേണം നിയന്ത്രിക്കാന്.

നന്ദഗോപന്റെ കൊട്ടാരം പ്രണവമാണ്.പ്രണവത്തിലേക്ക് ജപധ്യാനാദികളാല്പ്രവേശനംകിട്ടിയശേഷമാണ് ഏറ്റവും ആനന്ദമയമായ ഈശ്വരാനുഭവം സാധിക്കുന്നത്. അതിന്റെ ആനന്ദം സൂക്ഷിക്കുന്നവനാണ് നന്ദഗോപന്. ധര്മ്മാനുസൃതമായി നിഷ്ഠയായി ജീവിക്കാത്തവര്ക്ക് ഈശ്വരസവിധത്തിലേക്ക് പ്രവേശനമില്ല.ഇത് പരീക്ഷിച്ചറിയുന്നതിനാണ് അന്തരംഗശിഷ്യരായ ദ്വാരപാലകര്.പ്രാണമനോവാഗ് കായങ്ങളുടെ ശുദ്ധി പരീക്ഷിക്കുന്നവരാണവര്. ഗരുഡ ചിഹ്നം ആലേഖനംചെയ്ത കൊടിമ്പുറ സുപര്ണ്ണമെന്ന അമൃതവാഹനത്തെ സൂചിപ്പിക്കുന്നു.ശ്യേനം വൈദികമായ സിംബലാണ്.അതിനെ കാക്കുന്നവന്അമൃതത്വത്തിന് ശിഷ്യനുളള അര്ഹത പരിശോധിക്കുന്നു.വേദം ജ്ഞാനമാര്ഗ്ഗമാണ്.യജുര് വേദത്തില് കവഷമഹര്ഷി പറയുന്നു-സ്വയംസമര്പ്പണമെന്ന വ്രതത്തിലൂടെ ഒരാള്ദീക്ഷ നേടുന്നു. ദീക്ഷ ദക്ഷിണ നല്കുന്നു. ദക്ഷിണ ശ്രദ്ധ നല്കുന്നു. ശ്രദ്ധ സത്യത്തിലേക്കു നയിക്കുന്നു.

ആത്മസമര്പ്പണം ചെയ്ത് കൃഷ്ണാവബോധത്തില്ജീവിക്കുന്ന ഗോപികായോഗിനിമാരുടെ സംഘമാണിവിടെ. ഈ ദീക്ഷ അവര്ക്ക് ആന്തരവും ബാഹ്യവുമായ ദക്ഷിണകളെല്ലാം നല്കിയിരിക്കുന്നു. സ്വതന്ത്രമായി മൃദുസംഗീതംപാടുന്ന ശുകമായും, ആനന്ദനടനമാടുന്ന മയിലായും സംഗീതസാഹിത്യനൃത്യാദിചാരുകലകള് അവരെ അനുഗ്രഹിച്ചിരിക്കുന്നു. എന്നാലും അവര് ഈശ്വരസവിധത്തില്നില്ക്കുന്നത് വിനയത്തോടെ ഭക്തിബഹുമാനപുരസ്സരമാണ്.ലവലേശം അഹങ്കാരമില്ലാതെയാണ്. 16 മുതല് 30 വരെ പാസുരങ്ങളില് അവരുടെ ഈ ഭാവം പ്രകടമാണ്. അവരുടെ മുഖങ്ങളില് ജ്ഞാനത്തിന്റെ പ്രസാദം ജ്വലിക്കുന്നു.പ്രേമപൂര് വ്വം ആനന്ദപൂര് വ്വം തന്റെ ജീവിതപ്പാതയില് പ്രിയതമന്റെ ദര്ശനസൌഭാഗ്യത്തിനു വിഘ്നം വരുത്തിയവരേയും നിന്ദിച്ചവരേയും പോലും അവര് സ്മരിക്കുന്നു.അവരുടെ ഉത്സാഹവും സ്വാഭാവിക വിനയവും എല്ലാവരിലും ആന്തരികമായ മാറ്റം വരുത്തുന്നു.വിഘ്നങ്ങളെല്ലാം താനേ ഒഴിയുന്നു. പരിപൂര്ണ്ണ സമര്പ്പണം ചെയ്തവരെ സംരക്ഷിക്കുമെന്ന് പ്രതിജ്ഞാബദ്ധനാണ് ഈശ്വരന്. ഈവ്രതം വിഭീഷണനെ സ്വീകരിച്ചപ്പോള് ത്രേതായുഗത്തില് തെളിയിച്ചിട്ടുമുണ്ട്. ഇന്നലെ കൃഷ്ണന് പ്രതിജ്ഞ ചെയ്തു എന്ന് കഴിഞ്ഞുപോയ എല്ലാ ഇന്നലെകളേയും (അവതാരലീല)ഇവിടെ ഓര്ക്കുന്നു. ഭഗവാന്റെ അഭയവ്രതത്തിന് ഒരുനാളും മാററമില്ല. ആ പ്രതിജ്ഞ തങ്ങള്ക്കും അനുഭവമായിത്തീരുമെന്ന ഉറപ്പും യോഗിനിമാര്ക്കുണ്ട്.

പറ എന്ന ആവശ്യം ഒരു വ്യാജമാണ്. വാസ്തവത്തില് ഗോപികമാര്ക്ക് ഒരു കാമവുമില്ല. കൃഷ്ണനോടൊപ്പം ഇരുന്ന് പാടി ആനന്ദിക്കണം ,സാമീപ്യസുഖം ആസ്വദിക്കണം എന്നല്ലാതെ. ആ സാന്നിദ്ധ്യമല്ലാതെ ഒന്നും അവര്ക്കുവേണ്ട. കതകു തുറക്കല് ,ആന്തരലോകങ്ങളിലേക്കാണ്.മന്ത്രമുഗ്ദ്ധമായ,തികച്ചും വ്യക്തിപരമായ ബ്രഹ്മാനുഭവത്തിലേക്കാണ്. അതിനാല് സ്നേഹനിലൈക്കതവം എന്നു പറയുന്നു. ഈശ്വരപ്രേമത്തിന്റെ വാതിലാണ് അവര്ക്കുതുറക്കേണ്ടത്. പ്രേമപുരസ്സരം ഏകാന്തത്തില്,ഭഗവാനുമായി സംവദിക്കാനും സല്ലപിക്കാനും അവസരം. ശാശ്വതമായ അവസരം. അതിനായി വരുന്നവര് പറ ചോദിക്കാനെന്നുപറയുന്നത് വ്യാജം. ത്രികാലങ്ങളെ അളക്കുന്ന ,ഐശ്വര്യലക്ഷ്മിയായ ധാന്യമണികളെ അളക്കുന്ന,സംഗീതത്തിലെ താളങ്ങളെ കാലങ്ങളായളക്കുന്ന പറ (വിഭൂതി)അതീതജന്മങ്ങളില് ഞങ്ങള്ക്ക് കര്മ്മഫലമായി ഭഗവാന് തന്നിട്ടുണ്ട്.അതേ ആനന്ദാനുഭവം ഈ ജന്മത്തിലും തരാമെന്ന് സത്യം ചെയ്തിട്ടുണ്ട്. അത് പൂര്വ്വജന്മകൃതമായ ബന്ധമാണെന്ന് കാവല്ക്കാരെ ഓര്മ്മിപ്പിക്കുകയാണ്. അങ്ങനെ മുജ്ജന്മസേവനത്തിന്റേയും സ്നേഹത്തിന്റേയും ഫലമായി സ്നേഹകവാടം അവരുടെ മുന്നില് തുറക്കപ്പെടുന്നു.

**പതിനേഴാം ദിനം മൂലം**

**രാഗം കാപി താളം രൂപകം**

<u>മൂലം</u>

അംബരമേ തണ്ണീരേ ചോരേയറംചെയ്യും

എംപെരുമാന് നന്ദഗോപാലാ എഴുന്തിരായ്

കൊമ്പനാര്ക്കെല്ലാം കൊഴുന്തേ കുലവിളക്കേ

എമ്പെരുമാട്ടി യശോദാ അറിവുറായ്

അംബരമൂടറുത്തോങ്കി ഉലകളന്ത

ഉമ്പര്കോമാനേ യുറങ്കാതെഴുന്തിരായ്

ചെംപൊര്ക്കഴലടിച്ചെല് വ്വാ പലതേവാ

തുമ്പിയുംനീയമുറങ്കേലോരംപാവായ്

<u>മലയാളം</u>

അംബരം,തണ്ണീരും അന്നവുംധര്മ്മമായ്

നല്കും പെരുമാളേ നന്ദഗോപാ ഉണരൂ

സുന്ദരിമാര്ക്കുലക്കൊടിയേ കുലവിളക്കേ

എമ്പെരുമാട്ടീ,യശോദാ,ഉണര്ത്തുക

മൂന്നുലകും അളന്നോനെ,ഉമ്പര്കോനേ

ചെമ്പൊന്നുനൂപുരമിട്ട നിന്സോദരന്

ശ്രീബലരാമനൊത്തിട്ടെഴുന്നേല്ക്കുക

പാവൈകളെല്ലാമേ വന്നിതെന് സുന്ദരീ

<u>വ്യാഖ്യാനം</u>

അംബരവും (ആകാശം,വസ്ത്രം)വെള്ളവും (മഴ,പുഴ,കുടിവെള്ളം)ചോറും(അന്നം,സസ്യസമൃദ്ധയായ ഭൂമി)ധര്മ്മാനുസൃതമായി എല്ലാവര്ക്കും തരുന്ന ഞങ്ങളുടെ പെരുമാളേ, നന്ദഗോപാ, എഴുനേറ്റാലും. സുന്ദരീമണിമാര്ക്കെല്ലാം കുലക്കൊടിയും കുലവിളക്കുമായ ഞങ്ങളുടെ പെരുമാട്ടീ,യശോദേ.അവനെ വിളിച്ചുണര്ത്തുക. മൂന്ന് അംബരങ്ങളേയും (ഭൂ,ഭുവര്, സ്വര്) ലോകങ്ങളേയും അളന്ന ദേവദേവേശ്വരാ ,(കോമാന് ,രാജപുത്രന്)ഉറങ്ങാതെ എഴുന്നേല്ക്കുക. ചെമ്പൊന്നുകൊണ്ട് വീരക്കഴലണിഞ്ഞ നീയും നിന്റെ സഹോദരന് ബലരാമനും ഉയിലുണരാനായി ഞങ്ങളിതാ എത്തിയിരിക്കുന്നു.

പ്രണവമന്ത്രമായ കോട്ടവാതില് തുറന്നുകഴിഞ്ഞു.അന്തരംഗത്തില് നന്ദനും യശോദയും കൃഷ്ണനും ബലദേവനും എന്ന് നാലുപേരെ ക്രമത്തില് പ്രീതരാക്കി ഉയിലുണര്ത്തുന്നു. മന്ത്രത്തിന്റെ ഋഷിയായ നന്ദഗോപന്,മന്ത്രമായ യശോദ ഇവരെ ആദ്യം പ്രീതരാക്കുന്നു.അവരാണ് കൃഷ്ണനെ ഗോപികള്ക്കു നല്കേണ്ടത്.ആത്മീയവും ഭൌതികവുമായ എല്ലാ ആനന്ദവും ധര്മ്മവും തരുന്ന സാമ്രാട്ടായി നന്ദഗോപനെ വാഴ്ത്തുന്നു.കൃഷ്ണനെ(ധര്മ്മത്തെ)സംരക്ഷിക്കയും ലോകത്തിന് സമര്പ്പിക്കയും ചെയ്ത പരമഋഷിയായ നന്ദഗോപര്,ഗോപവംശത്തിന്റെ വിളക്കും വംശത്തളിരുമായി യശസ്സുരുളുന്ന മന്ത്രം യശോദ(നന്ദഗോപനെന്ന മന്ത്രദ്രഷ്ടാവിന്റെ ദര്ശനം) ഇവരുടെ സംരക്ഷണത്തില് കൃഷ്ണനും ബലദേവനും. ആത്മീയാന്വേഷകരുടെ ലക്ഷ്യവും മാര്ഗ്ഗവുമെല്ലാം ആനന്ദസ്വരൂപമായ ബ്രഹ്മം മാത്രമാണ്. ധരിക്കാന് അംബരം (ധാരകം) ,പോഷകമായി രസജലം,ഭോഗ്യമായി പൃഥ്വി(അന്നം)ഇവയെല്ലാം തരുന്നവനെന്ന വിശേഷണം അതിനാല് കൃഷ്ണാനുഭവം തരുന്നവനെന്നു മാത്രമാണ് .കൃഷ്ണാനുഭവമാണ് ധാരണം ചെയ്യുന്ന ജീവനം.(പ്രണശ്യപ്രാണഃ) പോഷിപ്പിക്കുന്നഅന്നം. ഭുജിക്കുന്ന ആനന്ദം(ആനന്ദോ ബ്രഹ്മഃ)ഇതെല്ലാം നന്ദഗോപനെന്ന ഗുരുഗൃഹത്തില്നിന്ന് തരുന്നു. നന്ദമെന്നാല് ആനന്ദം. ഈശ്വരാനുഭൂതിയുടെ നന്ദനവനമാണ് നന്ദഗോപന്റെ അന്തഃപുരം. അവിടെ ആനന്ദത്തിന്റെ

പുത്രനായി ജനിച്ച നന്ദകുമാരനാണ് ശ്രീകൃഷ്ണന്. വേദമാര്ഗ്ഗത്തില് പൂത്ത ആ പാരിജാതസുമം സത് ചിത് ആനന്ദമയം. വസ്ത്രം ശരീരത്തിന് ഭംഗികൂട്ടുന്നു. (ആച്ഛാദനം ചെയ്യു).ശരീരവും ഒരു വസ്ത്രം (അംബരം,ആകാശം)മാത്രമാണ് .ഒന്നു ജീര്ണ്ണിച്ചാല് മറ്റൊന്ന് മാറ്റിയെടുക്കാവുന്നതാണ്. അതിനാല് വസ്ത്രം മാറല് ,പുതുവസ്ത്രം തരലെന്നത് പുതുജന്മം തരലും കൂടിയാണ്. ആകാശം അഖണ്ഡമാണ്.അതിനെ ഭാഗങ്ങളായി മുറിക്കാനാവില്ല. എന്നിട്ടും ഖണ്ഡങ്ങളായി അനുഭവിക്കുന്നത് ഭൌതികമായ പഞ്ചഭൂതാത്മകമായ ഗ്രാഹ്യശക്തിയുടെ പരിമിതിയാണ്.ബ്രഹ്മാനന്ദം ആകാശംപോലെ അപരിമിതം. അത് അരുളുന്നവനാണ്പരമഗുരു.പ്രാണദായകനും പ്രാണനെ നിലനിര്ത്തുന്നവനുമാണ്.ഗുരു ശിഷ്യന് എല്ലാം തരുന്നു. കൃഷ്ണപ്രസാദം തരുന്നു.കൃഷ്ണപ്രസാദം ആനന്ദമാണ്,കൃഷ്ണനാമം രസാനുഭവംനിറഞ്ഞ പ്രാണജലമാണ്, കൃഷ്ണനാകുന്ന അന്നം സംസാരമെന്ന വിശപ്പുമാറ്റുന്ന ഒരേ ഒരു മരുന്നാണ്.ഇതെല്ലാം തരുന്ന ഋഷിയാണ് നന്ദഗോപന്.യശോദാമന്ത്രമാകട്ടെ,ആത്മീയനിഷ്ഠ,വാത്സല്യഭക്തി ഇവകളാല് ഭക്തരെ കൃഷ്ണനില് ലയിപ്പിക്കുന്നു.ആ പരസ്പരലയനത്താല് യശസ്സ് തരുന്നു. ഇന്ന തറവാട്ടില്ജനിച്ചു,ഇത്ര പണം സമ്പാദിച്ചു,ഇന്നയിന്നത് ചെയ്തു മുതലായവയില്നിന്നുളള യശസ്സിന് ഒരു സീമയുണ്ട്,പരിമിതിയുണ്ട്. കൃഷ്ണനില് വിലയിച്ചവരുടെ യശസ്സ് കൃഷ്ണനെപ്പോലെ അപരിമിതമാണ്,അതിന് സീമയില്ല,ദേശകാലാവധിയില്ല.കൃഷ്ണനാമം എങ്ങനെയുളളതാണ്.തസ്യനാമ മഹദ്യശഃ മഹത്തായ യശസ്സ് തരുന്ന കൃഷ്ണനെ വാത്സല്യപാശംകൊണ്ട് കെട്ടിയിട്ടവളാണ് യശോദ.ഭക്തര്ക്ക് അതേ വാത്സല്യപാശവും ആത്മീയനിഷ്ഠയും നല്കി മഹദ്യശസ്സിന് പാത്രമാക്കുന്നു ആ ദിവ്യമന്ത്രം. കുലത്തിന്റെ പ്രകാശദീപമാണ് ആ അമ്മ. അന്വേഷകരെ കൃഷ്ണനിലെത്തിക്കുന്ന മാര്ഗ്ഗദീപം. അവളിരിക്കുന്നത് ഉപാസകന്റെ ഹൃദയത്തില്തന്നെയാണ് (വാത്സല്യഭക്തിരൂപത്തില്).അകത്തും പുറത്തും സര് വ്വത്ര കൃഷ്ണനെ കാണുന്ന ദര്ശനത്തിലേക്ക് അവളാണ് നയിക്കുന്നത്. മന്ത്രോപാസനയാല് ഉപാസകനിലുണ്ടാവുന്ന മാറ്റം അരവിന്ദമഹര്ഷി ഇങ്ങനെ രേഖപ്പെടുത്തുന്നു:- മൌനത്തില് തന്റെ ആത്മാവിലേക്ക് ഗാഢമായ ഒരന്വേഷണത്തിനിറങ്ങുന്ന ഉപാസകന് മന്ത്രം താളത്തിലാവര്ത്തിക്കുന്നു.മന്ത്രധ്വനി കേള്ക്കുന്നു.വിചാരം,ദര്ശനം,അനുഭൂതി,ആത്മാവ് ,ശാശ്വതമായ ഒരു പരിണാമത്തിന്റെ ആനന്ദാനുഭവം ,അസീമമായ ഒരു വസ്തുവായി സ്വയം അറിയുന്ന അനുഭവം .സ്വയം ശക്തിയായി ഭവിക്കുന്ന തോന്നല്. സര് വ്വജ്ഞാനവും സര് വ്വവിദ്യയും തന്നിലേക്ക് ഒരു സാഗരംപോലെ ,സാഗരമായി കടന്നുവരുന്ന അനുഭൂതി.

സാധാരണക്കാര്ക്ക് അമൃതത്വപുത്രനായ ഉമ്പര്കോമാന് ഒരു മന്ത്രശക്തിയാല് അനുഭവവേദ്യമാകല് വിസ്മയകരമായ ഒരനുഭവമാണ്. ദര്ശനമുണ്ടായശേഷമുളള ജീവിതം നിരന്തരമായി ഈശ്വരനുമായുളള ഒരു സൌഹൃദമാണ്. ബലരാമന് ഉളളതുപോലെ. ആദിശേഷന് ഉളളതുപോലെ.ഈ നിരന്തരസൌഹൃദമാണ് ഒരോ ഉപാസകനും മാര്ഗ്ഗവും ലക്ഷ്യവും .മഹാവിഷ്ണുവിന് കുടയായും മെത്തയായും സിംഹാസനമായും,ജ്യേഷ്ഠനായും അനുജനായും ഭഗവാന് നില്ക്കുമ്പോളും ഇരിക്കുമ്പോളും കിടക്കുമ്പോളും നടക്കുമ്പോളും കൈങ്കര്യം ചെയ്തു സദാ കൂടെ ആദിശേഷനുമുണ്ട്. യോഗികള്ക്കെല്ലാം ഗുരു ആദിശേഷനാണ്. ജ്ഞാനികള്ക്കെല്ലാം ആദിശേഷന് വിഷ്ണുതന്നെയാണ്. ലക്ഷ്മണന്റെ സഖി കൈങ്കര്യലക്ഷ്മിയാണ്. ബലരാമനാകട്ടെ,ശ്രീകൃഷ്ണന് ധരിച്ചതുപോലുളള ചെമ്പൊന്നിന്റെ വീരക്കഴല് ധരിച്ചിരിക്കുന്നു. ഞാന് ഈശ്വരന്റേത്,ഈശ്വരതുല്യനെന്ന് മുദ്ര ധരിക്കുന്നു. ഉപാസകരും വിഷ്ണുമുദ്രകളെ ധരിക്കുന്നത് ഈ ദാസ്യഭാവം,കൈങ്കര്യഭാവം അവനുമായി ശാശ്വതസൌഹൃദഭാവം ,ലയനസുഖം , മിഥുനഭാവം പ്രഖ്യാപിക്കാനാണ്.

**പതിനെട്ടാംദിനം പൂരാടം**

**രാഗം സാവേരി താളം ആദി**

<u>മൂലം</u>

ഉന്തുമദംകളിറ്റനോടാത തോള്വലിയന്

നന്ദഗോപന്മരുമകളേ നപ്പിന്നായ്

കന്തംകമഴും കുഴലീ കടൈതിറവായ്

വന്തെങ്കും കോഴി അഴൈത്തനക്കാണ്മാതവി-

പ്പന്തല്മേല്പ്പല്ക്കാര്ക്കുയിലിനങ്കള് കൂവിനകാണ്

പന്താര്വിരലീഉന്മൈത്തുനന്പേര്പാട

ചെന്താമരൈക്കയ്യാര്ചീരാര് വളൈയൊലിപ്പ

വന്തുതിറവായ് മകിഴ്ന്തേലോരെംപാവായ്

<u>മലയാളം</u>

മദയാനപോലെശക്തന്,ധീരനാം നന്ദഗോപന്

തോള്ബലമേറെയുള്ളോന്തന്മരുമകളേ,

ഗന്ധമെഴുംമുടിക്കാരിയാം നപ്പിന്നേ,

എങ്ങുമേ കോഴികൂവിനിന്നെവിളിക്കുന്നു

മാധവിപ്പന്തലിലാകെക്കുയിലിനങ്ങള്

പാടിവിളിക്കുന്നു,മൈത്തുനന്പേരുപാടി

ചെന്താമരക്കയ്യില്ലുത്തുവളയൊലിക്ക

പന്തടിപ്പോളേ താഴ് തുറക്കുകെന്സുന്ദരീ

<u>വ്യാഖ്യാനം</u>

മദയാനയെപ്പോലെ ശക്തനും ബലിഷ്ഠമായ തോളുള്ളവനും ധീരനുമായ നന്ദഗോപന്റെ മരുമകളേ, നപ്പിന്നേ, സുഗന്ധംപരക്കുന്ന മുടിയുള്ളവളേ,പന്തടിച്ചുകളിക്കുന്നതില് വിദഗ്ധേ,കതകുതുറക്കുക.എങ്ങും കോഴികൂവി നിന്നെ വിളിക്കുകയാണ്. മാധവിപ്പന്തലുകളില് കുയിലുകളെല്ലാം നിന്റെ മൈത്തുനന്റെ പേരും പാടി വിളിക്കുന്നു. ചെന്താമരക്കയ്യിലെ അമൂല്യമായ വളകളെല്ലാം ശബ്ദമുണ്ടാക്കുമാറ്,ആനന്ദപൂര് വ്വം ഓടിവന്ന് കതകുതുറക്കുക.

ഈ പാസുരത്തോടുബന്ധപ്പെട്ട ഒരു കഥയുണ്ട്. തിരുപ്പാവൈ ജീയാറെന്ന് അറിയപ്പെടുന്ന ശ്രീരാമാനുജന് ഒരിക്കല് ഉഞ്ചവൃത്തിവേളയില് പെരിയനമ്പിയുടെ വീട്ടുവാതില് അടഞ്ഞുകിടക്കുന്നതുകണ്ടു.മന്ത്രമുഗ്ധമായ അതീന്ദ്രിയാവസ്ഥയിലെന്നപോലെ ഈ പാസുരം പാടി.പെരിയനമ്പിയുടെ പുത്രി അത്തുഴൈ വാതില് തുറന്നപ്പോള് അത് നപ്പിന്നൈ (നിളാദേവി)യുടെ ദര്ശനമായിക്കണ്ട രാമാനുജാചാര്യര് ബോധമറ്റ് വീണു. മകള് അകത്തുചെന്ന് അഛനോട് രാമാനുജന് ഒരുപാസുരംപാടി ബോധമറ്റുവീണു എന്നു പറഞ്ഞു.പെരിയനമ്പി അത് ഉന്ദുമദക്കളിറ്റനെന്ന പാസുരമായിരിക്കണമെന്നു പറഞ്ഞുവത്രെ. ഈ പാസുരം പരാശക്തിയ ദര്ശിച്ച് കൃഷ്ണാനുഭവം നേടാനുള്ളതാണ്. ഗുരു,മന്ത്രം ഇവയുടെ അനുഗ്രഹശേഷം കൃഷ്ണന്റെ ശക്തിയായ നിളാദേവിയെ ഉപാസകന് പ്രീതനാക്കുന്നു. കാത്യായനി മഹാമായേ എന്ന് യോഗയോഗേശ്വരിയെ സ്തുതിക്കുന്നു. സദ്സംഗത്തിലെ അവസാനഘട്ടത്തിലെത്തി ഉപാസകര്. പരാശക്തിയുടെ മൃദുലകടാക്ഷം ഭഗവാന്റെ മനസ്സലിയിക്കുന്നു.അമ്മ ഉപാസകരായ മക്കള്ക്ക് ആത്മസമര്പ്പണം ഭഗവദ്കടാക്ഷത്തിന് കൂടിയേ തീരൂ എന്ന് പഠിപ്പിക്കുന്നു.

കൃഷ്ണപത്നിമാരില് മുഖ്യസ്ഥാനമാണ് നിളാദേവിക്ക്.ഭാഗവതത്തില് ഈ സ്ഥാനം രുഗ്മണി,സത്യഭാമമാര്ക്കാണ്. ഗര്ഗ്ഗ ഭാഗവതത്തില് രാധക്കാണ്.ദ്രാവിഡദേശത്ത് നിളാദേവി എന്ന നപ്പിന്നൈ അഥവാ ജലദേവതയാണ് കൃഷ്ണന്റെ പ്രിയ പത്നിയും പട്ടമഹിഷിയും. യശോദയുടെ സഹോദരനായ കുംഭന്റെ മകളായ ഇവളെ ലഭിക്കാന് കൃഷ്ണന് ഏഴ് ഋഷഭങ്ങ ളെ കീഴടക്കി മത്സരത്തില് ജയിക്കേണ്ടിവന്നു.(ഭാഗവതത്തില് ഈ കഥ അയോദ്ധ്യയിലെ സത്യയുമായി ബന്ധപ്പെ ട്ടാണ് കാണുന്നത്). കുംഭം അഥവാ കലശോദ്ഭവയായ നദീജലദേവതയാണ് നിള. കാവേരി,നിള,താമ്രപര്ണ്ണി, കൃഷ്ണ, ഗോദാവരി,ചൂര്ണ്ണി,നര്മ്മദ എന്ന് ദക്ഷിണഭാരതത്തിലും അവള് സപ്തസൈന്ധവയായിട്ടും,സപ്തഗോദാവരിയായും സപ്തസരസ്വതിമാരായും ആരാധിക്കപ്പെടുന്നു. ഹരിപ്രിയയായ സരസ്വതിയാണ് നിള.ഭാരതി എന്നും അവള്ക്ക പേരു ണ്ട്.(ഭാരതപ്പുഴ). ഏഴു ഋഷഭങ്ങള് സപ്തസ്വരകന്യകമാരാണ്. മോഹഞ്ജോദാരോ ഹരപ്പ കാലം മുതലേ ദ്രാവിഡസം സ്കാരം സപ്തസൈന്ധവങ്ങളായ സപ്തജലകന്യകമാരെ ആരാധിക്കുന്നുണ്ട്. ഗര്ഗ്ഗഭാഗവതത്തില് യമുന,കൃഷ്ണ,വിരജ എന്ന് ഇവളെ വിളിക്കുന്നു. ഏഴു സിന്ധുക്കളും ഇവളുടെ മക്കളാണ് എന്ന് പറയുന്നു. കുംഭസംഭവനായ അഗസ്ത്യന്റെ കലശത്തിലാണ് ഇവളുടെ ജനനമെന്ന് ദക്ഷിണേന്ത്യയില് ഐതിഹ്യം. ഭാരതത്തിലെ നദീതടസംസ്കാരങ്ങളിലെല്ലാം ത്രിവേണി,പഞ്ചനദം,(പഞ്ചാബ്,തിരുവൈയ്യാറ്)സപ്തഗംഗ (ഏഴാറ്റുമുഖം,സപ്തസൈന്ധവം) മുതലായ പുണ്യസ്ഥാനങ്ങ ളിലെ കൂടലുകളില് (കൂടല്ലൂരുകള്)നദീജലദേവതമാരെ ആരാധിക്കുന്ന ഉര് വ്വരതാപൂജ അന്നും ഇന്നും എന്നും ഉണ്ട്. ജലം,മേഘം,സാഗരം,അംബരം,വര്ഷമേഘം,ഋഷഭം,മേഘത്തിലെ വൈദ്യുതകാന്തികമണ്ഡലമായ മിന്നല് പ്രകാശവും നാദതരംഗങ്ങളും –എല്ലാം ചേര്ന്ന തികച്ചും പ്രകൃത്യാരാധനയുടെ സിംബലായ അമ്മദൈവകള്ട്ട്. ജലദേവതമാരേയും സരസ്വതിയേയും ഒന്നിച്ചാരാധിക്കുന്നു. നപ്പിന്നൈയുടെ വാസന പരത്തുന്ന കേശം കേശവന്റെ സുകുമാരകലകള്ക്കെ ല്ലാം ഇരിപ്പിടമാണ്.അതിലാണ് അവന്റെ സര് വ്വജ്ഞാനമുദ്ര. ജ്ഞാനം സ്ത്രീരൂപത്തിലവതരിച്ച സാക്ഷാത് സരസ്വതി യാണ് നപ്പിന്നൈ എന്ന നിള. എപ്പോഴൊക്കെ കൃഷ്ണന്(വിഷ്ണു)അവതരിച്ചാലും സരസ്വതി (വിദ്യ) അവനോടൊത്ത് അവതരിക്കുന്നു.അവളിലൂടെയല്ലാതെ കൃഷ്ണാനുഭവം പൂര്ണ്ണത അടയുന്നില്ല.ആത്മാവെന്ന പന്തടിച്ചുകളിക്കുന്ന ദിവ്യ മിഥുനമായി പരാശക്തിയേയും ബ്രഹ്മത്തേയും ജ്ഞാനികള് ഉപമിക്കുന്നു. ഈ പന്തടിച്ചുകളിയില് വിദഗ്ദ്ധയാണ് നപ്പി ന്നൈ. ജീവതത്വമെന്ന പന്ത് (ഉപാസകന്റെ ആത്മാവ്)തന്റെ വിരലുകളില്നിന്ന് വഴുതിപ്പോകാതെ നോക്കുന്നതവളാ ണ് .അമ്മയുടെ ജ്ഞാനക്കയ്യിന്റെ സൌന്ദര്യവും മാര്ദ്ദവവും താമരപ്പൂപോലുള്ള സുഗന്ധവും കുഞ്ഞിന് ആനന്ദാനുഭവം തരുന്നു. ഇതരവിഷയനിവൃത്തി എന്ന മമതാരാഹിത്യമാണ് സൌന്ദര്യം തരുന്നത്. സ്വഭോക്തൃത്വനിവൃത്തി (അവനവ നു വേണ്ടിയല്ലാതെ കര്മ്മം ചെയ്യല്)മൃദുത്വം തരുന്നു. നിരതിശയപ്രേമമാണ് സുഗന്ധമായി പരക്കുന്നത്.അവളുടെ വള ക്കിലുക്കം മൂന്നുനിഗൂഢരഹസ്യങ്ങളാണ്. 1.തിരുമന്ത്രം. 2.ദ്വയം.3.ചരമശ്ലോകം .ഇവകൊണ്ടാണ് ഉപാസകര് ബ്രഹ്മ ത്തെ അനുഭവിക്കുന്നത്. ഈശ്വരന് തന്റെ ഉപാസകന്റെ വരവറിയുന്നതും വിദ്യാദേവിയുടെ വളക്കിലുക്കത്തിലൂടെയാ ണ്.ആകാശത്തില്എല്ലാദിശയിലും സുഗന്ധംപരക്കുന്നപോലെ വിദ്യ,വിനയം,ഈശ്വരപ്രേമം ,ഭഗവദ്സേവനം ഇവ യുടെ യശോഗന്ധം എങ്ങും വ്യാപിക്കുന്നു.നപ്പിന്നൈ പരാവിദ്യയാണ്.അവളാണ് പരമാത്മാവിന്റെ ഗര്ഭഗൃഹത്തിന്റെ കതക് തുറന്നുതരുന്നത്. നമ്മുടെ ഹൃദാകാശത്തിന്റെയും വാതിലാണത്. ആര്ക്കും ദ്രോഹംചെയ്യാതെ ,മനസാ വാചാ കര്മ്മണാ ദ്രോഹം നിനക്കാതെ,നിസ്വാര്ത്ഥമായി ആത്മസമര്പ്പണംചെയ്ത് പ്രേമപുരസ്സരം കൃഷ്ണനാമംപാടി ജീവി ക്കുന്നവരിലേക്ക് തന്റെ സമ്പൂര്ണ്ണവത്സലഭാവത്തോടെ ,മൃദുലതയോടെ, സുഗന്ധത്തോടെ, പരമസൌന്ദര്യ ലഹ രിയായി ദേവി കടന്നുവരുന്നു.അവളുടെ ഹൃദയവാതില് തുറക്കല് പരമാനന്ദത്തോടെയാണ്.(മകിഴ്ന്ത്).ആ സൌന്ദ ര്യലഹരിയുടെ ആനന്ദതീര്ത്ഥത്തിലാണ് മാനസസ്നാനം കഴിഞ്ഞഉപാസകചിത്തത്തില് ഭഗവദ്പാദം പതിയുന്നത്. നപ്പിന്നൈയില് പരാശക്തി ശ്രീദേവി (അഗ്നി ,ശ്രീ)എന്ന രണ്ടുരൂപത്തിലും മഹാലക്ഷ്മി ഇരിക്കുന്നു. ആനന്ദരസാനു ഭൂതിയല്ലാതെ മറ്റൊന്നുമല്ല അവളുടെ രൂപം. അവളുടെ സ്പര്ശം വൈദ്യുതകാന്തികമണ്ഡല സ്പര്ശമാണ്. മനസ്സി നേയും ജീവിതത്തേയും ശരീരത്തേയും പവിത്രീകരിക്കുന്ന തീര്ത്ഥങ്കരമാണ് ദേവിയുടെ കൈവിരലുകള്. അവളുടെ നാമങ്ങളെ ഋഗ്വേദത്തിലെ ഖിലസൂക്തം ഇങ്ങനെ പാടിപ്പുകഴ്ത്തുന്നു.

ആര്ദ്രാം പുഷ്കരിണീം പുഷ്ടീം സുവര്ണ്ണാം ഹേമമാലിനീം

സൂര്യാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോ മ ആവഹഃ

(ത്വത്പാദജലജദ്വന്ദ്വപ്രണതക്ഷേമദായിനീ പ്രതിഗൃഹ്യാക്ഷതാന് ദേവീ ദേഹിമഹ്യം മഹാവരം .ശ്രീമഹാകാളീ മഹാലക്ഷ്മീ മഹാസരസ്വതീഭ്യോ നമഃഅക്ഷതാന്സമര്പ്പയാമി. )

ആര്ദ്രാം യഃകരിണീം യഷ്ടീം പിംഗലാം പത്മമാലിനീം

ചന്ദ്രാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോ മ ആവഹഃ

(ശ്രീമഹാകാളീ മഹാലക്ഷ്മീ മഹാസരസ്വതീഭ്യോ നമഃ പുഷ്പൈഃപൂജയാമി.)

**പത്തൊമ്പതാം ദിനം ഉത്രാടം**

**രാഗം ശ്രീ താളം ആദി**

മൂലം

കുത്തുവിളക്കെരിയ കൊട്ടുക്കാല്കട്ടില്മേല്,

മെത്തെന്റ പഞ്ചശയനത്തില്മേലേറി

കൊത്തലര്പൂങ്കുഴല്നപ്പിന്നൈകൊങ്കൈമേല്

വൈത്തുകിടന്ത മലര്മാര്പാ വായ്തിറവായ്

മൈത്തടംകണ്ണിനായ് നീയുന് മണാളനൈ

എത്തനൈപോതുത്തുയിലെഴവൊട്ടായ്കാണ്

എത്തനൈയേലും പിരിവാറ്റകില്ലായാല്

തത്തുവമന്റു തക വേലോരെംപാവായ്

**മലയാളം**

കുത്തുവിളക്കെരിയെ,ദന്തം കടഞ്ഞെടുത്ത

കാലുള്ളകട്ടിലില്പഞ്ഞിമെത്തേല്

കൊത്തലര്പ്പൂച്ചൂടുംനപ്പിന്നൈകൊങ്കമേല്

കൈവെച്ചുറങ്ങും വനമാലിയേ

വായ്തുറന്നൊന്നുരിയാടണം,മൈയിട്ട

കണ്ണീ,മണാളനെവേര്പിരിയാ,

ഒന്നെഴുനേല്ക്കാനരുതാതെവെച്ചത-

ധര്മ്മംസമത്വമല്ലെന് സുന്ദരീ

വ്യാഖ്യാനം

കുത്തുവിളക്കെരിയുന്ന പ്രകാശം,ആനക്കൊമ്പുകാലുള്ള കട്ടിലില് മൃദുലമായ പഞ്ഞിക്കിടക്കമേല് ,കൊത്തലര്പ്പ മുടിയില് ചൂടിയനപ്പിന്നൈയുടെ മാറത്ത് കയ്യും വെച്ച് കിടക്കുന്ന വനമാലയണിഞ്ഞമാറുള്ളവനേ,ഞങ്ങളോട് വായ് തുറന്ന് സംസാരിക്കണേ. നപ്പിന്നേ,കണ്ണില് മഷിയെഴുതിയവളെ, നിന്റെ മണാളനെ ഒരുനിമിഷംകൂടി പിരിയാത്തവളേ,അവനെ ഒന്നെഴുന്നേല്ക്കാനും കൂടി അനുവദിക്കാതെ ഇങ്ങനെ പിടിച്ചുവെച്ചിരിക്കുന്നത് അധര്മ്മമാണ്,സമത്വമല്ല.

ഗര്ഭഗൃഹത്തില് ശ്രീയോടൊത്തു ശയിക്കും ശ്രീനിവാസനെ ശ്രീരാഗംപാടി ഉണര്ത്തുന്നു. നാരായണന്റെ യോഗനിദ്ര എത്ര വര്ണ്ണിച്ചാലും ഭക്തര്ക്ക് മതിവരില്ല. ആലിലയിലുറങ്ങുന്ന ശിശു,ആദിശേഷതല്പ്പത്തിലെ വിഷ്ണു,ദര്ഭമേലുറങ്ങുന്ന ശ്രീരാമന്, -ശയനവിഷ്ണുവിന് എത്രവിഭിന്നരൂപങ്ങളാണ്.ഇവിടെ പ്രേമവതിയായ ഗോദദേവി ,പ്രിയപതിയുമൊത്ത് രതിക്രീഡകഴിഞ്ഞ് ഇണപിരിയാതെ ശയിക്കുന്ന യുവാവിന്റെ ചിത്രമാണ് വരക്കുന്നത്. കുവലയപീഠത്തിന്റെ കൊമ്പാണ് ശയിക്കുന്ന കട്ടിലിന്റെ കാല്. വനമാലയണിഞ്ഞ മാറിലാണ് ശ്രീദേവിയായ നപ്പിന്നൈയുടെ ശയനം. ഇന്ദ്രനീലം പോലെ ഗിരിസദൃശമായ മാറത്ത് വനമാല പോലെ ശയിക്കുന്ന നീലനിറമുള്ള നിളാനദിയുടെ രൂപം സുദര്ശനം, മനോഹരം. അവളുടെ നിറഞ്ഞമാറിലാണ് അവന്റെ കൈ വിശ്രമിക്കുന്നത്.

വൈഷ്ണവര്ക്ക് ശ്രീയോടുചേര്ന്നല്ലാതെ ശ്രീനിവാസനില്ല. ശിവയോടുകൂടിയല്ലാതെ ശൈവര്ക്കുംശിവനില്ല. വിഷ്ണുവിന്റെ നെഞ്ചത്തെവിട്ട് ഒരുകണംമാറാത്തവളാണ് ലക്ഷ്മി.ശ്രീതത്വംതന്നെയാണ് നാരായണതത്വം. വീരപത്നിയാകയാല് ഭര്ത്താവിന്റെ വിജയമുദ്രയായ കുവലയാപീഠത്തിന്റെ കൊമ്പ് അവളുടെ കട്ടില്ക്കാലിനെ അലങ്കരിക്കുന്നു. അദ്ധ്യാത്മ വിദ്യയുടെ അമ്മയാകയാല്(വേദമാതാ)അഹങ്കാരമെന്ന കുവലയാപീഠം വധിക്കപ്പെടുമ്പോഴാണ് ഹൃദാകാശത്തില് ഭഗവദ്സ്വരൂപം വിളങ്ങുന്നതെന്ന് അവളാണ് പഠിപ്പിക്കുന്നത്. ഞാന് ചെയ്യുന്നു,ഞാനനുഭവിക്കുന്നു, ഞാനറിയുന്നു, ഞാനിതു നേടി എന്ന നാല് അഹങ്കാരത്തേയും അടക്കണം.അവയെ നാലുപുരുഷാര്ത്ഥങ്ങളാക്കണം. അതാണ് കുവലയാപീഠത്തിന്റെ നാലുകൊമ്പ് തന്റെ നാലു കട്ടില്ക്കാലാക്കിയതിന് അര്ത്ഥം. പഞ്ചശയനം(പഞ്ഞിക്കട്ടിലിലെ ശയനം) അര്ത്ഥ പഞ്ചകങ്ങളുടെ ജ്ഞാനവുമാണ്.ആത്മസ്വരൂപത്തെ അറിയല്, ഈശ്വരസ്വരൂപജ്ഞാനം, ഉപേയം(ലക്ഷ്യം) ഉപായം(മാര്ഗ്ഗം)വിരോധിസ്വരൂപജ്ഞാനം ഇവയാണ് പ്രണവത്തിന്റെ അര്ത്ഥപഞ്ചകജ്ഞാനം. അജ്ഞതയാണ് വിരോധി(ശത്രു).അതിനെ അറിഞ്ഞ് ഉപേക്ഷിക്കണം.എന്നിട്ടുവേണം ഈശ്വരനിലേക്ക് പരാവിദ്യയിലൂടെ പ്രവേശിക്കാന്.

നപ്പിന്നൈയുടെ സ്തനങ്ങള് സരസ്വതിയുടെ സ്തനങ്ങളാണ്. സാഹിത്യവും സംഗീതവുമാണ്. ജ്ഞാനവും വൈരാഗ്യവുമാണ്. അവ ഭഗവാനെ സദാ ആനന്ദിപ്പിക്കുന്നു.നപ്പിന്നയുടെ കേശത്തിലെ പൂങ്കുലകള്,മോക്ഷപ്രാപ്തിനേടിയ ജീവാത്മസംഘങ്ങളാണ്. ശുദ്ധസത്വജ്ഞാനമെന്ന മഷിയിട്ടതാണ് അവളുടെ കരുണാനേത്രങ്ങള്. അവള് തന്റെ കമിതാവിനെ ഒരുകണം മറ്റാര്ക്കും വിട്ടുകൊടുക്കുന്നില്ല.ഗോദദേവി ഇത് പറയുന്നു. സമത്വം ഉദ്ഘോഷിക്കുന്ന ഭഗവാന്റെ ദേവിക്ക്,ധര്മ്മം ഉപദേശിക്കുന്ന ദേവന്റെ ദേവിക്ക് ഈ വിട്ടുകൊടുക്കാതിരിക്കല് സമത്വമോ ധര്മ്മമോ അല്ല എന്ന് പരിഭവിക്കുന്നു. ഞങ്ങളും കുറച്ചുസമയം ഭഗവാന്റെ സാമീപ്യം അനുഭവിക്കട്ടെ എന്ന് ശ്രീഭഗവതിയോട് പരിഭവിക്കുന്നു. ഇത് തത്വമല്ല,ധര്മ്മമല്ല എന്നുപറയുന്ന ഗോപികയായ ഗോദദേവിയില് ഏറ്റവും മനോഹരമായ പ്രേമത്തിന്റെ പരിഭവഭാവം മുഴവനുമുണ്ട്. ഗോപികാഗീതലു(ഗോപികാഗീതം)ഭഗവാനോടാണ് പരിഭവിക്കുന്നത്. നിന്റെ പ്രേമം നീ മറ്റേതെങ്കിലും ദേവിക്കകൊടുത്തുവോ,കാനഡരാഗത്തില് ഇതുതകുമോ,ഇതുമുറയോ,ഇതുധര്മ്മംതാനോ എന്ന് ചോദിക്കുന്ന അതേ വിരഹപരിഭവം ,നപ്പിന്നയുമായി ശയിക്കുന്നതിലുള്ള അസൂയ, എന്നാലും ഇത് ശൂര്പ്പണഖയുടെ അസൂയയല്ല. ശ്രീതത്വവും നാരായണതത്വവും ഒന്ന് എന്ന് അറിഞ്ഞ യോഗിനിയുടെ നാരായണതത്വവുമായി തന്മയിക്കാനുള്ള അവബോധമുണ്ടാകാനുള്ള ത്വരയാണ്.സ്വയം ശ്രീതത്വവുമായി തന്മയീഭവിച്ച് നാരായണന്റെ മാറിലെ വനമാലയിലെ ഒരുമലരാവാനുള്ള ത്വര. ശ്രീ ലോകമാതാവ്. വേദമാതാവ്. ഉപാസകര് അവളുടെ മക്കളാകയാല്,വാത്സല്യപുരസ്സരം അവരെ അവള് തന്നില്ചേര്ക്കും. അങ്ങനെ ഭഗവാനുമായി തന്മയീഭവിക്കാം. എന്ന പ്രതീക്ഷ. അതിന് കാലതാമസം വരുന്നതിലുള്ള ഒരിത്തിരി പരിഭവം.അത്രയേ ഉള്ളൂ.

**ഇരുപതാം ദിനം തിരുവോണം**

**രാഗം ദേശ് താളം ആദി**

മൂലം

മുപ്പത്തുമൂവരമരര്ക്കു മുന്ചെന്റു

കപ്പംതവിര്ക്കും കലിയേ,തുയിലെഴായ്

ചെപ്പമുടൈയായ് തിറയുടൈയായ് ചെറ്റാര്ക്കു

വെപ്പ കൊടുക്കും വിമലാ തുയിലെഴായ്

ചെപ്പന്ന മെന്മുലൈച്ചെവ്വായ് ചിറുമരുങ്കുല്

നപ്പിന്നൈ നങ്കായ് തിരുവേ തുയിലെഴായ്

ഉക്കമുന്തട്ടൊളിയുന്തന് മണാളനൈ

ഇപ്പോതേ ചെമ്മൈ നീരാട്ടേലോരെംപാവായ്

**മലയാളം**

മുപ്പത്തിമുക്കോടിദേവര്ക്കുമുന്നില്നിന്നു

കപ്പംകൊടുപ്പിക്കും വേലവാ തുയിലുണരു

വേര്പ്പുകൊടുക്കും വിമലാ,പാവനാ ദേവാ

ശ്രീവിഭൂതേ വേഗം തുയിലുണരൂ

ചെപ്പുപോലേമുല,ചോന്നപവിഴമാല

നേര്ത്തൊരിടയെഴും നപ്പിന്നേ തുയിലുണരൂ

വാല്ക്കണ്ണാടി,വിശറിയുംതന്നിട്ടു

നീരാട്ടിനെത്തുമണാളനെതുയിലുണര്ത്തു.

വ്യാഖ്യാനം

മുപ്പത്തിമുക്കോടിദേവസമൂഹത്തിന്റെ മുന്നില് അവരുടെ സേനാപതിയായി നിന്ന് ക്രോധത്തോടെ ശത്രുക്കളെ വെന്ന് അവര്ക്ക് കപ്പം കൊടുപ്പിക്കുന്ന കലിയുള്ളവനേ,തുയിലുണരുക.ശുദ്ധിയുള്ളതും വിഭൂതികളുള്ളതും എതിര്ത്തവര്ക്ക് വിയര്പ്പുണ്ടാക്കുന്നതുമായ വിമലാ,തുയിലുണരൂ. സ്വര്ണ്ണച്ചെപ്പുപോലെ മൃദുസ്തനങ്ങളുള്ളവളേ ,ചുവന്ന പവിഴാധരവും മെലിഞ്ഞ അരക്കെട്ടുമുള്ളവളേ, നപ്പിന്നേ ,ശ്രീദേവീ,തുയിലുണരുക.ഞങ്ങള്ക്ക് വിശറിയും വാല്ക്കണ്ണാടിയും തരിക. നിന്റെ മണാളനെ ഉടനേ തുയിലുണര്ത്തിയിട്ട് നീരാട്ടിനു വരിക.

8 വസുക്കളും 11 രുദ്രന്മാരും 12 ആദിത്യന്മാരും 2 അശ്വിനീദേവന്മാരും കൂടി 33 ദേവന്മാരായി.ഓരോരുത്തര്ക്കും ഒരുകോടി സൈന്യവിഭാഗം . ഈ വലിയ ദേവസൈന്യത്തിന്റെ മുന്നില്നിന്ന് ദേവസേനാപതിയായി ദേവന്മാര്ക്ക് ശത്രുക്കളില്നിന്ന് കപ്പം വാങ്ങിക്കൊടുക്കുന്നത് വിഷ്ണുവാണ്. അത് മുരുകനല്ലേ എന്ന് സംശയം വേണ്ട.മരുമക്കത്തായമുള്ള ആദി

ദ്രാവിഡസമൂഹത്തിന് യുവരാജാവായിരിക്കെ മുരുകന് ദേവസേനാപതിയാണ്, രാജാവാകുമ്പോള്,വിഷ്ണുവും അതേ മുരുകനാണ്. യുവാവായ കൃഷ്ണനും അവന്റെ ഐശ്വര്യദേവതയുമാണ് തുയിലുണര്ത്തപ്പെടുന്നത്. കൊച്ചുകുട്ടികളായ ഭക്തസംഘത്തെ രക്ഷിക്കാനാണോ തുയിലുണര്ത്തുന്നത്. അതിത്ര പ്രയാസമുളള കാര്യമാണോ അവര്ക്ക് എന്ന് കുട്ടികള് ഓര്ക്കുന്നു.അതോടെ പരിഭവവും അസൂയയും അകലുന്നു.നപ്പിന്നയുടെ ത്രിപുരസുന്ദരീരൂപം ദര്ശിക്കുന്നു. ആലവട്ടവെഞ്ചാമരങ്ങളും രാമച്ചവിശറിയും ഭഗവാന്റെ കൈങ്കര്യം ചെയ്യാനുളളവയാണ്. കണ്ണാടി സുന്ദരരൂപം കാട്ടിത്തരുന്നു. വാല്ക്കണ്ണാടി ഋതുനീരാട്ടിന് പെണ്കുട്ടികള് കയ്യില് പിടിക്കുന്നതാണ്. അത് സംരക്ഷണാര്ത്ഥമാണ്. ഋതുവായ പെണ്കുട്ടി ഭഗവാനുളള സ്വത്താണ്,ഉഴിഞ്ഞുവെക്കപ്പെട്ടവളാണ്. അവളെ മറ്റാരും മോഹിക്കാനോ കൊണ്ടു പോകാനോ പാടില്ല. മുപ്പത്തുമുക്കോടിദേവന്മാരുടെ സംരക്ഷകനായ ഈശ്വരന് തന്റെ സ്വന്തമായ കുട്ടിയെ സ്വകാന്ത യെപ്പോലെത്തന്നെ സംരക്ഷിച്ച് തന്റെ വക്ഷസ്സില് ചേര്ക്കട്ടെ എന്ന് സങ്കല്പ്പം.ഇതിനാണ് ദേവിയില്നിന്ന് വാല്ക്ക ണ്ണാടിവാങ്ങുന്നത്. കണ്ണാടി നല്കുകവഴി ,ആ പെണ്കുട്ടികളെ തന്റെ സൌന്ദര്യസമ്പത്തില്ഭാഗഭാഗാക്കി ഭഗവാനില് ലയിപ്പിക്കുകയാല് ദേവി സമത്വവും ധര്മ്മവും പാലിക്കുന്നു.അവരുടെ അമ്മയായിത്തീരുന്നു. ആദ്യത്തെ നാലുവരി മഹാവിഷ്ണുവിന്റെ ശക്തി,സംരക്ഷണം(സ്ഥിതി)സ്വഭാവം ഇവയെ പുകഴ്ത്തുന്നു.ധര്മ്മസംരക്ഷണം ഭക്തസംരക്ഷണം എന്ന പ്രതിജ്ഞയെടുത്ത അവന്റെ സത്യവാക്കില് തങ്ങള്ക്കുളള പൂര്ണ്ണവിശ്വാസം പ്രകടിപ്പിക്കുന്നു. വിമലനെന്ന സംബോധനയില് കാമമുക്തവും കളങ്കരഹിതവുമായ ഭഗവാനിലാണ് തങ്ങളുടെ പ്രേമമെന്ന് ഉറപ്പാക്കുന്നു. ഈ അന്തര്യാമി ഞങ്ങളുടെ മനസ്സില് നിത്യം ഇരിക്കുന്നു എന്ന് കാണാനാണ് ദേവിയുടെ കണ്ണാടി ആവശ്യപ്പെടുന്നത്. അവന് മനസ്സിലിരിക്കെ ആരെ എന്തിന് ഭയപ്പെടണം.

പരാവിദ്യയായ നപ്പിന്നൈ എന്ന ത്രിപുരസുന്ദരീചൈതന്യം നമ്മിലുണ്ട്.അതിനാലാണ് നാം കൃഷ്ണസവിധത്തി ലെത്തിയതുതന്നെ. ദേവിയുടെ പരമസൌന്ദര്യവര്ണ്ണനയാണ് അവസാനത്തെ നാലുവരി. ശക്തി,ബലം, ധര്മ്മ രക്ഷ,സൌന്ദര്യം,ആനന്ദം ഇവയുടെ സത്,ചിത്,സ്വരൂപത്തെയാണ് സ്വാത്മാവില് ഭക്തര് ഉണര്ത്തുന്നത്. നപ്പിന്നൈ-സുന്ദരിയായ ദേവി നാരായണന്നമ്പിയുടെ പത്നിയാകയാല് ഐശ്വര്യലക്ഷ്മിയുമാണ്. ദേവരക്ഷക്കായികലിയിളകി നില്ക്കുന്ന കലിയുടെ പത്നിയായ കാളിയുമാണ്. പരാവിദ്യയായ ത്രിപുരസുന്ദരി മഹാസരസ്വതി,മഹാകാളി,മഹാലക്ഷ്മി സ്വരൂപിണിയാണ്.അവളാണ് നമ്മില് ആത്മജ്ഞാനമായി ,യോഗീശ്വരിയായിരുന്ന് നമ്മെ ഭഗവാനില് ലയിപ്പിക്കുന്നത്. നമ എന്ന് നമസ്കരിക്കുമ്പോള് ഒരു വിശറിപോലെ നമ്മുടെ അഹങ്കാരത്തെ പറത്തിക്കളയുന്നു. സേവനം (കൈങ്കര്യം)കണ്ണാടിസ്വസ്സ്വരൂപം (ആത്മസ്വരൂപം)പ്രദര്ശിപ്പിക്കുന്നത് വിമലചേതസ്സിലാണ്.ഇങ്ങനെ ആന്തരാര്ത്ഥത്തോടെയാണ് വിശറിയും കണ്ണാടിയും ചോദിക്കുന്നത്. ബാഹ്യോപകരണങ്ങളെന്നതിലുപരി അവ ആന്തരസാധനക്കുളള ഉപകരണങ്ങളാണ്.പ്രണവം ആത്മസ്വരൂപത്തെ ഉണര്ത്തിത്തരുന്നു. മകരവാച്യമായ (മകരം മത്സ്യം,പഞ്ചഭുജം)പഞ്ചഭൂതാത്മകമായ ജീവന് അകരവാച്യമായ പരമാത്മാവുതന്നെയെന്ന് പ്രതിഫലിപ്പിക്കുന്ന കണ്ണാടിയാണ് പ്രണവം (ഓങ്കാരം,നാദബ്രഹ്മം)വിശറി ദ്വയവും കണ്ണാടി അഷ്ടാക്ഷരവും എന്ന് വ്യാഖ്യാനമുണ്ട്. വീശുമ്പോള് മുന്നോട്ടും പിന്നോട്ടും ചലനമുണ്ട്. (സവ്യം,അപസവ്യം)അപ്പോള് കാരുണ്യം വഴിയുന്ന കുളിര്കാറ്റായി ജീവാത്മാവ് പരമാത്മാവിനെ പ്രാപിക്കുന്നു.പരമാത്മാവിന്റെ കരുണാകടാക്ഷം ജീവാത്മാവില് പതിക്കുന്നു. ഇതില് സേവകന് സേവ്യം എന്ന ദ്വയത്തിലൂടെയാണ് (ഭക്തി)ഉപാസകര് ഉപാസ്യത്തില് ലയിക്കുന്നത്. കണ്ണാടി (വാല്ക്കണ്ണാടി)അഷ്ടാക്ഷരമണ്ഡലം. ഈ രണ്ട് നിഗൂഢമന്ത്രസാധനകളുടെ അധീശത്വം ഗതിഗമനഗീതവല്ലഭയായ ദേവി ത്രിപുര സുന്ദരിഉപാസകര്ക്ക് (യോഗി)നല്കുന്നു. ഈശ്വരന്റെ അപരിമിതാനന്ദാനുഭവത്തില് തന്നോടൊപ്പം പങ്കുചേരാന് ദേവി നല്കുന്ന സമ്മതിപത്രമാണ് ഈ മുദ്രകള് രണ്ടും.

**ഇരുപത്തൊന്നാം ദിനം അവിട്ടം**

**രാഗം ലതാംഗി താളം ആദി**

മൂലം

ഏറ്റകലങ്കളെതിര്പൊങ്കിമീതളിപ്പ

മാറ്റാതേ പാല് ചൊരിയും വള്ളപ്പെരുംപശുക്കള്

ആറ്റപ്പടൈത്താന്മകനേ അറിവുറായ്

ഊറ്റമുടൈയായ് പെരിയായ് ഉലകിനില്

തോറ്റമായ് നിന്റ ച്ചുടരേ തുയിലെഴായ്

മാറ്റാരുനക്കു വലിതൊലൈന്തുന് വാശര്ക്കണ്

ആറ്റാതു വന്തുല്ലടി പണിയുമാപോലേ

പോറ്റിയാം വന്തോം പുകഴ്ന്തേലോരെംപാവായ്

<u>മലയാളം</u>

പൊങ്ങുംകുടങ്ങള്നിറയെപ്പാല്ത്തന്നിടും

വള്ളല്പ്പശുക്കള്തന്നാഥന്റെ പുത്രനേ

ബോധിയുണര്ന്നതിശക്തനേ,പെരിയോനേ

ലോകസ്വരൂപമേറ്റ ഒളിയേ തുയുലുണരൂ.

തോറ്റരിപുക്കള് ബലിനല്കുവാനെന്നപോല്

പാദംപണിഞ്ഞും സ്തുതി പാടിയുംവന്നു ഞങ്ങള്.

ആത്മനിവേദനമീ ബലികൈക്കൊള്ളാനായി

കണ്ണാ,തുയിലുണരൂ എന്നതെന്സുന്ദരീ

<u>വ്യാഖ്യാനം</u>

ഇരുപത്തൊന്നാം പാസുരംമുതല് നപ്പിന്നൈയും മറ്റുഗോപികകളോടുചേര്ന്ന് ശ്രീകൃഷ്ണനെ തുയിലുണര്ത്തുകയാണ്. യശോദയുടെ സഹോദരനായ കുംഭന്റെ മകളാകയാല് അവളും ഗോപികമാരിലൊരാളാണ്.സപ്തസിന്ധുക്കള് മുമ്മൂന്ന് വീതം 21 ജലപ്രവാഹം ചേര്ന്നതാണ് ഭാരതഖണ്ഡമെന്ന വൈദികവചനത്തെ സത്യമാക്കുന്നു,ഇതുകൊണ്ട്. ഇരുപത്തി ഒന്നാം പാസുരത്തില് പരാവിദ്യ എന്ന സാരസ്വതപ്രവാഹം ഇതരനദീജലദേവതകളോട് ചേര്ന്ന് സാഗരപ്രയാണം തുടങ്ങുന്നു.21 മൂര്ഛനാസംഖ്യകളായി രാഗിണിമാര് ഇരുപത്തിരണ്ടാം ശ്രുതിയായ മാധവനിലേക്ക് പ്രവേശിക്കുന്നു. ശ്രുതിസംഖ്യ 22 എന്നതിനെ സ്വരസംഖ്യ 7 കൊണ്ട് ഹരിച്ചാലേ അപരിമിതമായ അവന്റെ പരിധിയായി നിശ്ചയിക്കപ്പെട്ട ജ്യാമിതിയുടെ ഏഴാറ്റുമുഖത്തെ സംഗമഭൂമിയില് മാധവന്റെ ഈ ഗണിതതാളം കൊണ്ടുള്ള സംഗീതം ഭാരതത്തിന്റെ തനതു സംഭാവനയായതെങ്ങനെയെന്ന് മനസ്സിലാവൂ.

ഉയര്ത്തിപ്പിടിച്ച പാല്കലങ്ങള് നിറഞ്ഞുവഴിയുമാറ് ധാരാളം പാലു ചുരത്തുന്ന ദാനശീലരായ (വള്ളല്) പശുക്കളുടെ നാഥന്റെ മകനേ എന്ന വിളിയില്ത്തന്നെ,ആ പശുക്കളേക്കാളും ദാനശീലനാണ് നീ എന്ന ധ്വനിയുണ്ട്.അറിവ് (ബോധം) ഉണര്ന്നവ നും ശക്തനും (ഊറ്റം,വീര്യം,ശക്തി) ആണ്. പരാവിദ്യക്ക് നായകനാണ്. വിദ്യാദാനം എല്ലാ ദാനങ്ങളിലും വെച്ച് പ്രധാനമാണ്. അതിനാല് വിശ്വരൂപം എടുത്തതിനാലും അവന് പെരിയോനാണ്. ഉലകിന്റെ രൂപമായ പ്രകാശം(ച്ചുടര്) ആണ്.അങ്ങനെയുള്ളവനെയാണ് സാക്ഷാല് പരാവിദ്യയായ ദേവി ലോകത്തിന് വിദ്യ കൊടുക്കാനായി

വിളിച്ചുണരത്തുന്നത്. ഇവിടെ,ഭക്തരായ പെണ്കുട്ടികളെ ,യുദ്ധത്തില് തോറ്റ് വിജിഗീഷുവിന് ബലി(കപ്പം)കൊടുക്കാനായി വാതി ല്ക്കല് വന്നുനില്ക്കുന്ന ശത്രുക്കളോടും സാമന്തരോടും ഉപമിക്കുന്നത് രസകരമായിരിക്കുന്നു. എന്താണ് ഈ സ്നേഹവതികളായ കുട്ടികള് കൊടുക്കുന്ന കപ്പം.സ്നേഹം,വിശ്വാസം,ആത്മസൌന്ദര്യം,വിദ്യ,വിനയം ,അവര്ക്കുള്ളതെല്ലാം കൊടുക്കാനാണ് വന്നിരിക്കുന്നത്(ആത്മസമര്പ്പണം).അവര്ക്കതിന് പ്രതിഫലമായി മറ്റൊന്നും വേണ്ട, ഭഗവാനുമായി കൂടിക്കഴിയണം. നിരന്തരം അവരവനിലും അവനവരിലും പ്രണയത്തോടിരിക്കണം.അതുമാത്രം. തന്റെ സ്ഥാനത്തിരിക്കാന് വന്നവരായല്ല,അകറ്റിനിര്ത്തേണ്ടവരായല്ല,സര് വ്വസ്വസമര്പ്പണംചെയ്ത ഉപാസകരെ വിദ്യ (സ്വയം )ദാനംചെയ്യാനര്ഹതയുള്ള ഉത്തമശിഷ്യരും യോഗിനികളുമായാണ് യോഗേശ്വരിയായ അമ്മ ദാനശീലനായ കണ്ണനു പരിചയപ്പെടുത്തുന്നത്. ജ്ഞാനപ്പാല് ചുരത്തുന്ന ധേനുസരസ്വതിയുടെ കമിതാവും ഗോപാലനും നന്ദഗോപസുതനുമായ നീ ആ വരം ഇവര്ക്കു കൊടുക്കുക എന്ന നിവേദനം (ആത്മനിവേദനം) അതിലുണ്ട്.

ഏറ്റവും പ്രകാശിക്കുന്ന ഗോ(വാഗ്ദേവി) കൈവശമുള്ള ഗുരു(ഭര്ഗ്ഗസ്വതീം വാചം)ആ കല്യാണിയായ വാക്കിനെ ദാനം ചെയ്യാന്(യോഗ്യരായവര്ക്ക്)ആഗ്രഹിക്കുന്നു.( വാചം കല്യാണിം അവദനിജനാഭ്യാം)ശിഷ്യന്മാര് ജ്ഞാനപ്പാല് കറന്ന് നിറഞ്ഞുവഴിഞ്ഞൊഴുകേണ്ട കുടങ്ങളാണ് (കലങ്ങള്).ആ കലശങ്ങള് അന്നപൂര്ണ്ണമായി ഐശ്വര്യം വഴിയേണ്ടവയാണ്.അവ ഗുരുവിനെ വിളിച്ചുണരത്താനായി വന്നിരിക്കുന്നു. ആ ശിഷ്യസന്താനങ്ങളെ കാണുമ്പോള് അന്നപൂര്ണ്ണയായ അമ്മയുടെ മുലചുരന്നു (ചെപ്പന്നമെന്മുല ഇരുപതാം പാസുരം).പന്ത്രണ്ടാം പാസുരത്തിലെ കന്റ്ക്കിരങ്കി ,കുഞ്ഞിനെ നിനച്ച് മുലചുരത്തുന്ന പശുക്കളുടെയും കുഞ്ഞിന്റേയും കരച്ചില്കേള്ക്കാതെ,(ഗാര്ഹികകൃത്യം ചെയ്യാതെ)ഉറങ്ങുന്ന കൃഷ്ണസഹോദരിയായും പതിനൊന്നാംദിനത്തില്,കന്നുകളെകറക്കുന്നതില് വിദഗ്ധനായ കൃഷ്ണന്റെ സുന്ദരിയായ സ്ത്രീരത്നമായും രണ്ടുപേരെ വിളിച്ചുണര്ത്തിയത് നാം കണ്ടു. ഇവിടെ ഈ പ്രകൃതിബിംബങ്ങളും പ്രഭാതദൃശ്യങ്ങളും കൃഷ്ണന്റെ ദാനം, വൈദഗ്ധ്യം,വിദ്യാഗുണം ഇവയും അവനിലിരിക്കുന്ന പരാവിദ്യയായി,ശ്രീവിദ്യയായി,അവന്റെ അദ്ധ്യാപനവൃത്തിയെ പ്രചോദിപ്പിക്കുന്നു.കന്നുകുട്ടികളുടെ കരച്ചില്,ശിഷ്യരുടെ വിളിയാണ്.കന്നിന്റെ മുലചുരത്തല് ശ്രീവിദ്യയുടെ ജ്ഞാനപ്പാലുചുരത്തലും. കന്നിന്റെ നിലവിളി കറവുകാരനായ തന്റെ പ്രിയതമനെ വിളിച്ചുണര്ത്തലാണ്. വിദഗ്ധനായി, ശ്രീവിദ്യയെ കറന്നെടുക്കുന്ന ആ കോവലനെന്ന വിദ്യാധനന്,സാക്ഷാത്ജഗത്ഗുരു ശ്രീകൃഷ്ണപരമാത്മാവ്. തന്നെത്തന്നെ കറന്നെടുത്ത് പുത്രതുല്യരായ ശിഷ്യരുടെ ഹൃദയകലശം നിറക്കാനുള്ള കരുണരസം തുളുമ്പുന്ന അമ്മയുടെ (ദേവിയുടെ) രോദനം അവളുടെ ഉയിലുണര്ത്തുപാട്ടാണ്. അവളുടെ സ്തനങ്ങള് ആ വിദഗ്ധനായ കറവുകാരന്റെ സ്പര്ശമേറ്റ് തുളുമ്പാനായി കാത്തുനില്ക്കുന്ന ജ്ഞാനകലശങ്ങളാണ്.

ദൃഢപ്രമാണസിദ്ധനെന്ന് വേദപ്രമാണങ്ങളാല് മാത്രം സിദ്ധിക്കുന്ന പരമപുരുഷന്റെ നാലിലൊന്നുഭാഗം (പാദം)മാത്രം സര് വ്വചരാചരവും ,മുക്കാല്ഭാഗം ചരാചരങ്ങള്ക്കും അഖിലബ്രഹ്മാണ്ഡങ്ങള്ക്കും അതീതമായ അമൃതമണ്ഡലമാണ്. മഹാന്തവും ആദിത്യവര്ണ്ണവുമായ പരമപുരുഷന്റെ തപസ്സില്നിന്ന് അഭിജാതയായ ആദിത്യവര്ണ്ണയായ ദേവി (അവന്റെ മിഥുനം)എന്ന അമൃതസ്വരൂപിണി ഉണര്ന്നുകഴിഞ്ഞാല് സ്വാഭാവികമായും ദേവനും ഉണരുന്നു. അവരുടെ സംഗമത്തില്,ആദ്യസ്പര്ശത്തില്ത്തന്നെ അമൃത് ആരുയിര്മരുന്നായി പൊഴിയുന്നു.

ദശദിക്കുകള്ക്കും ത്രികാലങ്ങള്ക്കും ആരേഴപതിനാലുലകിനും ചുടരായ(പ്രകാശം)ദേവനെ അവന്റെ അവതാരരൂപത്തില് (തോറ്റം)കാണാന് കരുണയും പ്രേമവും കൊണ്ടേ കഴിയൂ. മറ്റൊന്നിനും അവനെ കീഴടക്കാനാവില്ല. ജ്ഞാനമുണ്ട് എന്ന അഹങ്കാരമോ പാണ്ഡിത്യമോ മത്സരമോ കൊണ്ട് അവനാര്ക്കും കീഴടങ്ങില്ല.ഇവിടെ ഗോപികമാരെ മത്സരിച്ച് തോറ്റ പണ്ഡിതരും ശത്രുക്കളുമായി ചിത്രീകരിച്ചു.ഭഗവാന് ആരും ശത്രുക്കളില്ല. എല്ലാവരും സമരാണ്. പണ്ഡിതരും ബുദ്ധിജീവികളുമായ മനുഷ്യര് ഈശ്വരന് തങ്ങളുടെ ശത്രുവാണെന്ന് കരുതി സ്വന്തം പാണ്ഡിത്യത്തില് ഊറ്റം കൊള്ളുന്നതു നിര്ത്തി,ഭക്തിപൂര്വ്വം ശ്രദ്ധാപൂര്വ്വം അവനുകീഴടങ്ങുമ്പോഴാണ് പരാവിദ്യ (യഥാര്ത്ഥ അറിവ്,വിവേകം) അവര്ക്ക് എല്ലാ വിജയവും നല്കുന്നത്, ഭഗവാനെത്തന്നെ നല്കുന്നത്. അങ്ങനെ സമര്പ്പണത്തിനൊരുങ്ങി വന്ന ശിഷ്യഗണങ്ങളില്, പരമഗുരുവും കനിയുന്നു.അപരാവിദ്യയുടെ അര്ത്ഥപഞ്ചകം ഗ്രഹിച്ച അവര് അവക്കപ്പുറം ആത്മജ്ഞാനാത്മ കമായ ശ്രീതത്വനാരായണതത്വഗ്രഹണത്തിന്റെ അദ്വൈതാനുഭൂതിയിലെത്തിയിരിക്കുന്നു. ഭഗവദ്ദര്ശനം, സാമീപ്യം, സായൂജ്യം ഇതല്ലാതൊന്നും വേണ്ട എന്നായിരിക്കുന്നു അവര്ക്ക് .അവ

രിനി ഭൂമിയില് ജീവിച്ചിരിക്കുന്നുണ്ടെങ്കില് അത് ഹരികഥപാടാനും ഹരിനാമം സ്മരിക്കാനും മാത്രമാണ്.വെണ്ണകട്ട മാധവന് ഭക്തഹൃദയമാകുന്ന വെണ്ണയും കട്ട് അനുഭവിച്ച് ആനന്ദിച്ച് കളളഉറക്കം കാട്ടി കിടക്കുകയാണ്. ആ കളളയുറക്കത്തില്നിന്ന് താമരമിഴിതുറന്ന് കരുണാകടാക്ഷം പൊഴിക്കാന് തയ്യാറായിരിക്കുന്നു പരമഗുരു.

**ഇരുപത്തിരണ്ടാം ദിനം ചതയം**

**രാഗം ഭൈരവി താളം മിശ്രചാപ്പ്**

മൂലം

അങ്കണ്മാഞാലത്തരശര് അഭിമാന-

പങ്കമായ് വന്തുനിന് പള്ളിക്കടിര്ക്കീഴേ

ശങ്കമിരുപ്പാര്പോല് വന്തുതലൈപ്പെയ്തോം

കിങ്കിണിവായ്ച്ചെയ്തതാമരൈപ്പൂപോല

ചെങ്കണ്ചിറുച്ചിറുതേയെമ്മേല് വിഴിയാവോ

തിങ്കളുമാദിത്യനുമെഴുന്താര്പോല്

അങ്കണിരണ്ടുംകൊണ്ടെങ്കള്മേല്നോക്കുതിയേയ്

എങ്കള്മേര്ച്ചാപമിഴിന്തേലോരെംപാവായ്

**മലയാളം**

അയല്നാട്ടുരാജാക്കളഭിമാനഭംഗംവന്നു

സംഘമായ് പളളിക്കട്ടിലോരത്തില് നില്ക്കുംപോലെ

ഞങ്ങളും വന്നു,ചോന്ന താമരമിഴി നല്ല

കിങ്ങിണിവായ്പോലെ മെല്ലെത്തുറന്നാലും

തിങ്കളുംസൂര്യനുംപോലാമിഴിപ്പൂകടാക്ഷം

ഞങ്ങടെശാപംതീര്ക്കുമെന്നുടെ സുന്ദരിയേ

വ്യാഖ്യാനം

അയല്നാട്ടുകളിലെ ശത്രുരാജാക്കന്മാരെപ്പോലെ അഭിമാനഭംഗം വന്ന് നിന്റെ പളളിക്കട്ടിലിന് താഴെ യാചിച്ച് സംഘമായി ഞങ്ങളിതാ വന്നിരിക്കുന്നു. ചുവന്ന താമരക്കണ്ണുകളെ കിങ്ങിണിവായ്പോലെ പതുക്കെ തുറന്ന് തുയിലുണരുക. സൂര്യചന്ദ്രന്മാരുടെ രശ്മിപോലെ ആ കണ്ണുകളിലെ കടാക്ഷത്താല് ഞങ്ങളുടെ പാപമെല്ലാം പോയി,ശാപംതീര്ന്ന് ശുദ്ധമാകട്ടെ.എല്ലാ ദുഃഖവും ശമിക്കട്ടെ.

ഐശ്വര്യമദമത്തോഹി സര് വ്വോഹം ഇതിമന്യതേ. ഞങ്ങള് ചക്രവര്ത്തിമാരെപ്പോലെ ധനികരും ഐശ്വര്യമുളളവരുമാണ്, പണ്ഡിതാഗ്രേസരന്മാരാണ് മുതലായ മദങ്ങളാല് മത്തുപിടിച്ച ദുരഭിമാനികളായ മനുഷ്യര്, സര് വ്വോഹം

എന്ന മദംവിട്ട് ദാസോഹം എന്ന വിനയത്തോടെ ഗുരുവിനെ സമീപിക്കുമ്പോള് ഗുരുകടാക്ഷം ലഭിക്കുന്നു. ഭഗവാന്റെ അരമണിക്കിങ്ങിണിവായ്പോലെ പാതിമാത്രം തുറന്ന അര്ദ്ധനിമീലിതനേത്രങ്ങളിലൂടെയുളള കടാക്ഷത്തിന്റെ സൌന്ദര്യം അനുപമമാണ്. അവയിലെ രാഗം (ചുവപ്പ്)അനുരാഗമാണ്. ഈ ഉറക്കമുണരുന്ന പാതിതുറന്നമിഴിയിലെ അനുരാഗം കാണാന് അവനോടൊത്ത് വാഴുന്നവര്ക്കല്ലേ സാധിക്കുകയുള്ളൂ. പാതിതുറന്ന് ഇമകളെ ഇതളുപോലെ ചിമ്മുന്ന പ്രഭാതത്തിലെ താമരപോലെ സുന്ദരം ഭഗവാന്റെ മിഴികള്.അവയിലെ കരുണാകടാക്ഷപ്രവാഹം ,അനുരാഗഗംഗ ഒരിക്കലെങ്കിലും തന്നില് പതിക്കാന് മോഹിക്കാത്ത ജീവാത്മാവുണ്ടോ.

സൂര്യനെപ്പോലെ ഒരുകണ്ണ്,അജ്ഞതയുടെ അന്ധകാരം അകറ്റുന്നു. അന്നം തരുന്നു. ചന്ദ്രനെപ്പോലെ മറ്റേ കണ്ണ് ആനന്ദാനുഭൂതി (രസാനുഭവം)യുടെ സുഖശീതളസ്പര്ശം തരുന്നു. ഉറക്കുന്നതും ഉണര്ത്തുന്നതുമായ രണ്ടുപ്രകാശധാരകളാണ് സൂര്യയും ചന്ദ്രയും ആയ ആ കരുണാനേത്രങ്ങള് ഭക്തര്ക്ക്.

**ഇരുപത്തിമൂന്നാം ദിനം പൂരോരുട്ടാതി**

**രാഗം ഹംസധ്വനി താളം ആദി**

<u>മൂലം</u>

മാരിമലൈമുഴൈഞ്ചില് മണിക്കിടന്തുറങ്കും

ചീരിയചിങ്കമറിവുറ്റുത്തീവിഴിത്തു

വേരി മയിര്പ്പൊങ്കവെപ്പാടും പേര്ത്തുതറി

മൂരിനിമിര്ന്തു മുഴങ്കിപ്പുറപ്പട്ടു

പോതരുമാപോലനീ പൂവൈപ്പൂവണ്ണാ,ഉന്

കോയില്നിന്റിങ്കനേ പോര്ന്തരുളി കോപ്പുടൈയ

ചീരിയചിങ്കാചനത്തിലിരുന്തു യാം വന്ത

കാരിയമാരായ്ന്തരുളേലോരെംപാവായ്

**<u>മലയാളം</u>**

മാരികാലത്തുറങ്ങും ചീറ്റമെഴുന്നസിംഹം

തീപാറുംമിഴിതുറന്നുണരുന്നിപ്പോള് വെക്കം

രശ്മിപോലുണ്ടുഞ്ചിരോമം ദിക്കാകെമൂടി,മൂരി

നീര്ന്നിട്ടുസാംഹനാദം മുഴങ്ങി പുറപ്പാടായ്

പൂടപോലുപോലെമേനിയെഴും കണ്ണാ

നാദഘോഷത്തോടെനിന് സഭയിലെഴുന്നള്ളൂ

സ്വര്ണ്ണസിംഹാസനത്തിലമര്ന്നുഞങ്ങള്വന്ന

കാര്യമാരായ്ക വരം തരു,എന്നായ് സുന്ദരീ

വ്യാഖ്യാനം

മഴക്കാലത്ത് തന്റെ പര്വ്വതഗുഹയില്ലറങ്ങുന്ന ചീറ്റമേറിയ സിംഹം തീപാറുന്ന മിഴിതുറന്ന് ഉണർന്നു. രശ്മിപോലെ കുഞ്ചിരോമം എല്ലാ ദിശയിലും പരന്നു. മൂരിനിവർന്നു. സിംഹനാദം മുഴക്കി പുറപ്പെട്ടു. പൂപോലെ മൃദുശരീരനായ കണ്ണാ , അതുപോലെ കോവിലില്നിന്ന് സഭയിലേക്ക് നാദഘോഷങ്ങളോടെ എഴുന്നള്ളുക. സ്വര്ണ്ണസിംഹാസനത്തിലിരിക്കുക. ഞങ്ങള്വന്നകാര്യം ചോദിച്ച് വരമരുളുക.

അര്ദ്ധനിമീലിതമിഴികളിലെ അനുരാഗഭാവമുള്ള ഉദയസൂര്യനെന്ന ശിശുവില്നിന്ന് തീപാറുന്ന വെയില്പരത്തുന്ന മദ്ധ്യാഹ്നസൂര്യനിലേക്കുള്ള ഭാവമാറ്റം ശ്രദ്ധേയം. രാജസിംഹാസനത്തിലിരുന്ന് ഭരിക്കുന്ന സിംഹപരാക്രമിയുടെ ഭാവമല്ല, ശൃംഗാരലഹരിയില് പ്രിയസഖിയെ ആശ്ലേഷിക്കുന്ന ശയനവിഷ്ണുവിന്. അമ്മയുടെ മാറത്ത് സ്തന്യംനുകര്ന്ന് കളിക്കുന്ന ലീലാലോലനില്നിന്ന് ,രാജ്യം ഭരിക്കുന്ന രാഷ്ട്രതന്ത്രജ്ഞനിലേക്ക് . വര്ഷകാലത്തെ ശൃംഗാരമേഘം നീങ്ങി വേനല്ച്ചൂടിന്റെ താപം പരത്തുന്ന ഉഷ്ണകിരണനിലേക്ക് ഋതുമാറ്റം. ലാസ്യമാടാനഴിച്ചിട്ട കൈശികീവൃത്തിയുടെ മുടി ക്രോധത്തിലെഴുന്നുനില്ക്കുന്ന നരസിംഹമൂര്ത്തിയുടെ സടയും കുഞ്ചിരോമവുമായി. ഇവിടേയും കേശത്തിന്റെ ഗന്ധമുണ്ട്,പക്ഷേ അത് മോഹിനിയുടെ തുളസീകര്പ്പൂരഗന്ധമല്ല. രക്തഗന്ധമാണ്. എല്ലാ ഗന്ധങ്ങളും തന്നിലൊതുക്കിയ ഭഗവാന്റെ നൃസിംഹഗന്ധം രൂക്ഷമാണ്. കാല്പ്പനികതയുടെ രാജകുമാരനായി,കുട്ടികള്ക്കും കാമിനികള്ക്കും പ്രാണനായി, പ്രണയദേവനായി, മുരളീലോലനും വെണ്ണക്കണ്ണനുമായി പൂവുപോലെ മൃദുലമായ കണ്ണന്റെ ശക്തിരൂപമായ നൃസിംഹാവതാരത്തെയും ഗോദ ഇവിടെ ഓര്ക്കുന്നു.ഉജ്ജൃംഭിച്ച പേശികളും മാംസരുധിരഗന്ധവും ഉള്ള രൌദ്രഭാവത്തില് സര് വ്വജീവജാലങ്ങള്ക്കും താപം നല്കുന്ന സംസാരാഗ്നി വമിപ്പിക്കുന്ന മാര്ത്താണ്ഡരൂപം മൃത്യുവിനെ ജയിക്കുന്ന തന്റെ ശക്തിയായ സാവിത്രിയോടു കൂടിയിരിക്കുന്നു.

ദുഷ്കര്മ്മം ചെയ്യുന്നവര്ക്കു ശിക്ഷകൊടുക്കാനാണ് നൃസിംഹത്തിന്റെ ഭീഷണരൂപം. സത്കര്മ്മം ചെയ്യുന്നവരെ രക്ഷിക്കാനുമാണ്. അതിനാലവര്ക്ക് ആ രൂപം കണ്ടാലും ഭയമില്ല.തങ്ങളോടുകരുണകാട്ടാനാണ് ഈ ഭീഷണരൂപമെന്ന് അവരറിയുന്നു. പ്രഹ്ളാദനില്ലള്ള കരുണയാണ് ഹിരണ്യകശിപുവിനെ ശിക്ഷിക്കാനുള്ള ഭീഷണരൂപമായി അവതരിച്ചത്.

**ഇരുപത്തിനാലാം ദിനം ഉത്രട്ടാതി**

**രാഗം ദുര്ഗ്ഗ താളം ആദി**

മൂലം

അന്റിവ്വുലകമളന്തായ് അടിപോറ്റി

ചെന്റങ്കുത്തെന്നിലങ്കൈച്ചെറ്റായ് തിറല്പോറ്റി

പൊന്റച്ചകടമുതൈത്തായ് കഴല്പോറ്റി

കുന്റുകുടയാവെടുത്തായ് കുണംപോറ്റി

വെന്റുപകൈകെടുക്കും നിന്കൈയില് വേല്പോറ്റി

എന്റെന്റുന് ചേവകമേയേത്തിപ്പറൈ കൊള്വാന്

ഇന്റു യാം വന്തോമിരങ്കേലോരെംപാവായ്

**മലയാളം**

അന്നുമൂന്നുലകളന്നപാദംകൈതൊഴാം

തെന്നിലങ്കാപുരിയെവെന്നനിന് തിറം തൊഴാം

ശകടംചവിട്ടിയ പുകഴും കൈതൊഴാം

കന്നാമസുരനെകൊന്നവീരക്കാല് തൊഴാം

കുന്നിനെക്കുടയാക്കുംഗുണവും തൊഴുതിടാം

വെന്നുലകംകാക്കുംവേലിനെക്കൈതൊഴാം

എന്നുംനിന്സേവകംകൊള്ളാന് പറവാങ്ങാ-

നിന്നുവന്തുതിരുവടിപോറ്റി,സുന്ദരിയേ

വ്യാഖ്യാനം

മുമ്പ് മൂവുലകവും അളന്ന പാദം വണങ്ങുന്നു,തെന്നിലങ്കാപുരിയെ നശിപ്പിച്ച തിറം വണങ്ങുന്നു. (വൈഭവം). ശകടാസുരനെ ഒറ്റ ചവിട്ടിന് കൊന്ന കീര്ത്തിയേറിയകാലുതൊഴുന്നു. ധേനുകാസുരനെ വധിക്കാന് ഉണച്ച കാലുതൊഴുന്നു. ഗോവര്ദ്ധനത്തെ കുടയായി പിടിച്ച ഗുണം പാടുന്നു. ശത്രുസംഹാരം നടത്തുന്ന എപ്പോഴും വിജയിക്കുന്ന തൃക്കൈയിലെ വേല് തൊഴുന്നു. എന്നെന്നും നിന്റെ സേവകം ചെയ്യാനും പറ വാങ്ങാനുമായി ഇന്ന് ഞങ്ങളിതാ വന്നിരിക്കുന്നു. കരുണ ചെയ്താലും. ഭഗവാന്റെ കരചരണങ്ങളെ ,അവയുടെ ഗതിവൈഭവങ്ങളെ പ്രകീര്ത്തിക്കുന്നു.തിരുവടിസേവ (പാദപൂജ,പാദസേവ)ഭക്തന് പരമപ്രധാനമാണ്.അതിനാല്,നിത്യസേവകം യാചിച്ചുവന്നവര് ആദ്യം തിരുപാദമഹിമ പാടുന്നു.ദക്ഷിണേന്ത്യന് കോവിലുകളിലെ ഉപാസകര് ഭഗവദ്പാദദാസരാണ്.അടികള് ,പാദദാസരാണ്. നമ്മാള്വാരുടെ ഗുരുപാദമാണ് ശടകോപമായി ഭക്തശിരസ്സില് വെക്കുന്നത്. ഗരുഡന് പെരിയ തിരുവടിയും ഹനുമാന് ചിന്നതിരുവടിയുമാണ് വൈഷ്ണവര്ക്ക് .ഇന്നത്തെ പത്മനാഭദാസന്മാര് സംഘകാലത്ത് അരവണൈ അടികള് ആയിരുന്നു. ഗുരുപാദം ഗുരുപാദുകം അവയുടെ പൂജനം ,ഇവക്ക് ശ്രീരാമഭക്തനായ ഭരതന് കൊടുത്ത പ്രാമുഖ്യം രാമായണകാലം മുതലേ കാണാം. കൃഷ്ണപാദത്തിലെ സാമുദ്രികശാസ്ത്രപ്രകാരമുള്ള ചിഹ്നങ്ങള്നോക്കി ഗോപികമാര് അവന് നടന്നവഴി കണ്ടുപിടിക്കുന്നു.അവര്ക്ക് പാദപൂജകൊണ്ട് ആ ചിഹ്നങ്ങളെല്ലാം അത്ര സുപരിചിതമാണ്. പാദാദികേശമാണ് ഭഗവാനെ ഭക്തന് വര്ണ്ണിക്കുന്നത്. ഗുരുവായൂരപ്പന്റെ പാദമൂലം നാരായണീയമെഴുതിയ മേല്പ്പത്തൂരിന് ഭക്താനാം കാമവര്ഷം നല്കുന്ന കല്പ്പതരുവാണ്. ഋഗ്വേദം മേധാതിഥി സ്തോത്രത്തില്, വിഷ്ണുപാദത്തെ പ്രകീര്ത്തിക്കുന്നു.ത്രിവിക്രമനായി ഭൂമിയും ആകാശവും അളന്ന ആ വിഷ്ണുവിന്റെ പ്രഭാത,മദ്ധ്യാഹ്നരൂപങ്ങളെ വര്ണ്ണിച്ച ശേഷമാണ് ഈ പാദപൂജ.

അവന്റെ കൈകളില് ധര്മ്മസംരക്ഷണാര്ത്ഥം ആയുധമേന്തുന്നു. ഗോവര്ദ്ധനത്തെ ഉദ്ധരിച്ച ശക്തിയുള്ള കയ്യിലാണ് പ്രപഞ്ചത്തിന്റെ രക്ഷ ഇരിക്കുന്നത്. വേലായുധം ഗുരുവിന്റെ ഉപദേശമുദ്രയാണ്. മുരുകനും വിഷ്ണുവിനും ദേവിക്കും എല്ലാം ഈ ആയുധമുണ്ട്. പാദം,ശക്തി,പ്രസിദ്ധി,ചിലമ്പ്,നന്മ,വേല് ഈ ആറു ഗുണങ്ങളും ഷഡ്രസങ്ങളെപ്പോലെ എന്നും മധുരിക്കുന്നു. എന്നെന്നും സേവകംചെയ്യാനാണ് യോഗിനികളെത്തിയത്. അവരാ മധുരം പങ്കുപറ്റാനെത്തിയവരാണ്. പറയോ മറ്റുപുരുഷാര്ത്ഥങ്ങളോ ലൌകികഐശ്വര്യമോ അവര്ക്കാവശ്യമില്ല. അവന്റെ നിത്യദര്ശനം, നിത്യസേവനം, നിത്യസ്മരണം,നിത്യകീര്ത്തനം,നിത്യസാമീപ്യം,സാരൂപ്യം,സായൂജ്യം –അപരിമിതമായ ആനന്ദാനുഭവത്തിന്റെ അന്വേഷകരാണ് അവരെല്ലാവരും.

**ഇരുപത്തഞ്ചാം ദിനം രേവതി**

**രാഗം ശങ്കരാഭരണം താളം ഖണ്ഡത്രിപുട**

മൂലം

ഒരുത്തിമകനായ് പിറന്തു ഓരിരവില്

ഒരുത്തിമകനായൊളിത്തുവളര-

ത്തരിക്കിലാനാകിത്താന് തീങ്കുനിനൈത്ത

കരുത്തൈപ്പിഴപ്പിത്തുക്കഞ്ചന്വയിറ്റില്

നെരുപ്പെന നിന്റ നെടുമാലേ ഉന്നൈ

അരുത്തിത്തുവന്തോം പറൈതരുതിയാകില്

തിരുത്തക്കചെല്വവും ചേവകമും യാം പാടി

വരുത്തമും തീര്ന്തുമകിഴ്ന്തേലോരെംപാവായ്

**മലയാളം**

ഒരുത്തിമകനായിപ്പിറന്നിരവില് മ-

റ്റൊരുത്തിമകനായൊളിച്ചുവാണു

തന്നെയൊടുക്കാന് നിനച്ചവന് തന്നുള്ളി-

ലഗ്നിയായിട്ടുനിന്നോനേ നെടുമാലേ

നിന്നെസ്തുതിക്കുമെങ്ങള്ക്കുപറ,നിത്യ-

സേവകംഐശ്വര്യമെല്ലാം തരികിലോ

പാടിപ്പാടീട്ടു താപങ്ങളെല്ലാം തീര്ത്തു

ആനന്ദമായിക്കഴിയാമേ സുന്ദരീ

വ്യാഖ്യാനം

ഒരു സ്ത്രീയുടെ മകനായി രാത്രി പിറന്നു,മറ്റൊരു സ്ത്രീയുടെ മകനായി ഒളിച്ചുവളര്ന്നു. തന്നെ നശിപ്പിക്കാമെന്നു വിചാരിച്ച കംസാദികളുടെ ചിന്തകളെല്ലാം വെറുതെയാക്കി,അവന്റെ വയറ്റില് അഗ്നികുണ്ഡംപോലെ വളര്ന്നുനിന്നു. നെടുമാലേ, നിന്നെ സ്തുതിച്ചുവരുന്ന ഞങ്ങള്ക്ക് വരമായി പറ തന്നാല് ,അളവില്ലാത്ത ഐശ്വര്യവും സേവകവും തന്നാല് ഞങ്ങള് നിന്നെ പ്രകീര്ത്തിച്ചുപാടുന്ന പാട്ടുകൊണ്ടുതന്നെ സകല താപവും തീര്ത്തു ആനന്ദമായി കഴിയുന്നതാണ്.

വേദങ്ങളിലെ സൂര്യനാരായണന് രണ്ടമ്മമാരുടെ ഉണ്ണിയാണ്.അതുപോലെയാണ് കൃഷ്ണനും.സംസാരദുഃഖങ്ങളില് വലയുന്നവര് ഓര്ക്കണം,അവതാരപുരുഷന്മാര്പോലും അത്തരം താപങ്ങളില് പെട്ടിട്ടുണ്ടെന്ന്. കൃഷ്ണന് പിറക്കുന്ന

തിനുമുമ്പേ തുടങ്ങി കംസന്റെ പീഡനം.എന്നാല് തന്നെ നശിപ്പിക്കാന് ശ്രമിച്ചതെല്ലാം നിഷ്ഫലമാക്കി ,കംസന്റെ ഉള്ളില് തന്റെ കാലനെപ്പോലെ ഭയം ജനിപ്പിച്ച് ഒരുവെറും ശിശുമാത്രമായ കണ്ണന് ബഡവാഗ്നിയായി വളര്ന്നുനിന്നു. അതു കൊണ്ട് നെടുമാലേ എന്ന വിളി അന്വര്ത്ഥമാകുന്നു.നിന്റെ അപദാനം പാടാനായി പറയും നിരന്തരസേവകത്തിനുള്ള അനുവാദവും മാത്രം മതി. മറ്റെല്ലാ സമ്പത്തും ആനന്ദവും ഞങ്ങള്ക്ക് ആ നിരന്തരസേവകത്താലും കൊട്ടിപ്പാടിസേവ യാലും കിട്ടിക്കൊള്ളും.ദശരഥന്റെ യജ്ഞം ഒരുപുത്രനുവേണ്ടിയായിരുന്നു. ഭഗവാന് നാലുപുത്രന്മാരായവതരിച്ചു. അത് ത്രേതായുഗത്തിലാണ്.ദ്വാപരയുഗത്തില് നാലുപേരാണ് (വസുദേവന്,ദേവകി,നന്ദഗോപന്,യശോദ) ഒരുപുത്രനുവേ ണ്ടി തപം ചെയ്തത്.നാലുപേര്ക്കുംകൂടി ഒരുപുത്രനായി ഭഗവാന് അവതരിച്ചു. ദേവകി ത്രേതായുഗത്തില് കൈകേയിയാ യിരുന്നു എന്നും അവളില് അവതാരരസം അറിയിക്കാനും മക്കളെ പിരിഞ്ഞ ദുഃഖം ഉളവാക്കാനുമാണ് ദ്വാപരയുഗത്തി ലെ കൃഷ്ണാവതാരമെന്നു പറയുന്നുണ്ട്.യശോദയോ,ശബരീജന്മമാണ്ത്രെ. ഈ മകനെ ഞാന് വളര്ത്താനുള്ള ഭാഗ്യം ചെയ്തില്ലല്ലോ എന്ന് ,അവന്റെ ലീലകളെല്ലാം കണ്ടില്ലല്ലോ എന്ന് ശബരി ദുഃഖിച്ചു. അവള്ക്ക് മോഹിച്ചപോലെ ശൈശ വലീലാരസം അനുഭവപ്പെടുത്തിക്കൊടുത്തു. അഹങ്കാരിയായ കംസന്റെ ഉള്ളില് അഗ്നിയായി വളര്ന്നത്, അവനോ ടൊപ്പം ആ അഹങ്കാരത്തേയും ചാമ്പലാക്കാനാണ്.ഭക്തിപാരമ്യത്തില് എല്ലാ കാമങ്ങളും നശിച്ച ഗോപികമാര്ക്കാക ട്ടെ, ഞങ്ങള് ഭഗവാനുള്ളതാണ്,ഭഗവാന് ഞങ്ങളുടേതാണ് മുതലായ ദ്വന്ദ്വങ്ങളൊക്കെ തീര്ന്ന് പരമശാന്തരായി , ഭഗവാനും ഞങ്ങളും ഇക്കാണുന്നതെന്തും ഒന്നായ ആനന്ദതന്മയതയാണ്. കംസന്ന് ഭയമെന്ന അഗ്നിയായ കണ്ണന് ഭക്തന്ന് അഭയമെന്ന അമൃതധാരയാണ്.തിരുപ്പല്ലാണ്ടില് ഗോദദേവിയുടെ വളര്ത്തച്ഛനായ വിഷ്ണുചിത്തനെന്ന പെരിയാഴ്വാര് ഭഗവാനോട് പറയുന്നു.എന്റെ പിതാവ്,പിതാവിന്റെ പിതാവ്,അദ്ദേഹത്തിന്റെ പിതാവ് -ഇങ്ങനെ കഴിഞ്ഞ ഏഴുതലമുറയായി ഞങ്ങള് നിന്റെ സേവകരാണ്.പ്രഭോ,സന്ധ്യയില് നീ സിംഹരൂപിയായെത്തി ശത്രു സംഹാരം നടത്തി. ഈ മംഗളകരമായ തിരുവോണഉത്സവത്തില്,നിനക്കായി ഒരു ശുഭസംഗീതം പാടാന് ഞാനിതാ വന്നിരിക്കുന്നു.

അടുത്ത തലമുറയിലെ ഗോദദേവിയും ഈ കര്മ്മമാണ് ആവര്ത്തിക്കുന്നത്.

**ഇരുപത്തിആറാംദിനം അശ്വതി**

**രാഗം ആരഭി താളം ആദി**

മൂലം

മാലേ മണിവണ്ണാ മാര്കഴിനീരാടുവാന്

മേലൈയാര് ചെയ് വനകള്വേണ്ടുവന് കേട്ടിയേല്

ഞാലത്തെയെല്ലാം നടുങ്കമുതലവന

പാലന്നവണ്ണത്തുന്പാഞ്ചജന്യമേ

പോലവനചങ്കങ്കള് പോയ്പ്പാടുടൈയനവേ

ചാലപ്പെരുമ്പറയേ പല്ലാണ്ടിശൈപ്പാരേ

കോലവിളക്കേ കൊടിയേ വിതാനമേ

ആലിനിലൈയായരുളേലോരെംപാവായ്

**മലയാളം**

മാലേ മണിവര്ണ്ണാ മാര്കഴിനീരാടാന്

പൂര് വ്വീകര് ചെയ്യും ചടങ്ങുകേട്ടില്ലയോ

പാഞ്ചജന്യംപോലെവെളുത്തശംഖൂതി

ഓങ്കാരനാദംഉലകിനെ നടുക്കി,

കോലുവിളക്കുംകൊടിയുംവിതാനവും

താളത്തില്പറകൊട്ടിപല്ലാണ്ടുപാടി

നീരാട്ടിനായ്പോയി,അതുപോലെനീയും

ആലിലശയനാഎഴുന്നള്ളു, സുന്ദരിയേ

വ്യാഖ്യാനം

മാലെന്നാല് നിധി. തിരുമാലേ, ശ്രീമാലേ,ഗോകുലത്തിനുമാത്രമല്ല,ലോകത്തിനുതന്നെ നിധിയായ തിരുമാലേ, മണിവര്ണ്ണാ, മാര്കഴിനീരാട്ടിന് നിന്റെ പൂര് വ്വീകര് ചെയ്തിരുന്ന ചടങ്ങുകള് കേട്ടിട്ടില്ലേ. പാഞ്ചജന്യംപോലെ വെളുത്ത വലിയ ശംഖുകളൂതി,പ്രണവനാദം മുഴക്കി, ലോകത്തെ നടുക്കിക്കൊണ്ട്,മുരശ്(പെരുമ്പറ)താളത്തിലടിച്ച്,പല്ലാണ്ടുപാട്ടുകളുംപാടി കോല് വിളക്കും കൊടിക്കൂറകളും വിതാനങ്ങളുമായി അവരെല്ലാം മാര്കഴിനീരാട്ടിനു പോയിരുന്നു. ആലിലക്കണ്ണാ, നീയും അതുപോലെ ഞങ്ങളോടുകൂടി (ഉത്സവഘോഷത്തോടെ) നീരാട്ടിനെഴുന്നള്ളുക.

ഉത്സവത്തിനുള്ള ശംഖ്,പെരുമ്പറ,കുത്തുവിളക്ക്(കോലുവിളക്ക്)കൊടിക്കൂറ,അലങ്കാരവിതാനങ്ങള് ഇവയെല്ലാം പണ്ടേ കണ്ണന്റെ പൂര് വ്വീകരായ ഗോപന്മാര് കൊട്ടാരത്തില് സംഭരിച്ചിട്ടുണ്ട്.അതെല്ലാം സ്തുതിപാടിപല്ലാണ്ടുപാടാനായി വരുന്നവര്ക്കു കൊടുക്കാറുണ്ട്, അവരുടെ ഉത്സവഘോഷയാത്രയില് എല്ലാ അകമ്പടികളോടും കൂടി എഴുന്നള്ളാറുമുണ്ട്. ഈരാജമുദ്രകളോടെ,നീയും തലമുറകളായി ഞങ്ങളനുഷ്ഠിക്കുന്ന തുയിലുണര്ത്തല് ചടങ്ങിനുശേഷം, ഞങ്ങളോടൊത്ത് ജലക്രീഡക്കായി (നീരാട്ട്)വരിക ,പഴയ ചടങ്ങുകളൊന്നും തെറ്റിക്കാതെ ഇരിക്കുക . ശംഖം ഭഗവാന്റെ ചുണ്ടത്ത് ചേര്ക്കുന്നതാണ്.അത് പുറപ്പെടുവിക്കുന്നതോ പ്രണവം.

ഓരോ ഭക്തജീവനും പഞ്ചഭൂതനിര്മ്മിതമായ വെള്ളശ്ശംഖാണ്. വെള്ളനിറം പരിശുദ്ധിയെ കാണിക്കുന്നു. ശുദ്ധമായ ജീവാത്മാവിനെ ഭഗവാന് തന്റെ പാഞ്ചജന്യത്തെയെന്നപോലെ ചുണ്ടോടടുപ്പിച്ച് ചുംബിക്കുമ്പോള്,അതിലുണരുന്നത് പ്രണവനാദമാണ്. അനന്യാര്ഹശേഷത്വജ്ഞാനത്താല്,ഭഗവാന്റെ പ്രാണനിലെ പ്രണവനാദമായി എന്റെ പ്രാണനിലുണരുന്ന ഓരോ നാദവും ഒലിക്കട്ടെ. അടിക്കുമ്പോള് കാലവും താളവും സമൃദ്ധിചിഹ്നമായ നെല്ലും അളക്കുന്ന പറ , ഇവയെല്ലാം ഭഗവാനാണ്,ഭഗവാന്റേതാണ്,എന്റേത് നിന്റേത് എന്ന ഭേദം ഈശ്വരസൃഷ്ടിയിലില്ല എന്ന് ഓര്മ്മിപ്പിക്കുന്നു. ഇതിന്റെ പേര് പാരതന്ത്ര്യജ്ഞാനം. ഈശ്വരന്റെ താളത്തിനൊത്ത് ചരാചരങ്ങളെല്ലാം ചലിക്കുകയാണ്,മറിച്ചല്ല എന്ന ബോധം . ഒരേ വിതാനത്തിനുതാഴെ ഭഗവാന്റെ കഴകം ചെയ്യുന്നവരാണ് എല്ലാ ചരാചരങ്ങളും എന്ന് വിതാനം കാണിക്കുന്നു. ഭഗവാന്റെ ധര്മ്മപതാകക്ക് കീഴെയാണ് നാമെല്ലാം നടക്കുന്നതെന്ന് കൊടിക്കൂറ ഓര്മ്മിപ്പിക്കുന്നു.ഈശ്വരനെന്ന ജ്ഞാനദീപം നമ്മെ നേരായ വഴി നടത്തുന്നു എന്ന് വിളക്ക്. സൃഷ്ടിമുഴുവനും എന്റേതെങ്കിലും ഒരു ചെറിയ ആലിലമതി എനിക്ക് ശയിക്കാനെന്ന ശക്തിയും സിദ്ധിയും തൃപ്തിയും ആനന്ദവും വടപത്രശായിയായി ശ്രീവില്ലിപുത്തൂരിലിരിക്കുന്നവനും അനേകം അലങ്കാരങ്ങളോടെ ശ്രീരംഗത്തിരിക്കുന്നവനും.

**ഇരുപത്തേഴാം ദിനം ഭരണി**

**രാഗം ആനന്ദഭൈരവി താളം ആദി**

മൂലം

കൂടാരൈവെല്ലും ചീര്ക്കോവിന്ദാ ഉന്തന്നൈ

പാടിപ്പറൈകൊണ്ടു യാം പെറുചമ്മാനം

നാട്ടുപുകഴും പരിചിനാല്നന്റാക

ചൂടകമേ തോള്വളയേ തോടേ ചെവിപ്പൂവേ

പാടകമേ യെന്റനയ പല്കലനും യാമണിവോം

ആടൈയുടുപ്പോമതന് പിന്നേ പാര്ച്ചോറു

മൂടനെയ് പെയ്തു മുഴങ്കൈ വഴിവാര

കൂടിയിരുന്തു കുളിര്ന്തേരോലെംപാവായ്

**മലയാളം**

കൂടാരെ വെല്ലുന്നഗോവിന്ദാ നിന്നാമം

പാടിപ്പറകൊട്ടിനേടുന്ന സമ്മാനം

നാട്ടുപുകഴുന്ന ചൂടകം,തോൾവള

തോട,ചെവിപ്പൂവും പാടകം ഭൂഷണവും

പട്ടുടുത്തിട്ടുപാൽച്ചോറുണ്ടു നെയ് വഴിയ

കൂടെയിരുന്നുള്ള ഭോജനം,സുന്ദരീ.

വ്യാഖ്യാനം

ഈ ദിനത്തിന് കൂടരൈ പൊങ്കലെന്നാണ് പറയുന്നത്. 27 നക്ഷത്രങ്ങളുള്ള ചന്ദ്രന്റെ മാസം അവസാനിക്കുന്നു. അതാണ് ഇതിന്റെ പ്രാധാന്യം.

ശത്രുക്കളെ വെല്ലുന്ന നിധിയായ ഗോവിന്ദാ, നിന്നെ കൊട്ടിപ്പാടി സേവകം ചെയ്ത് ഞങ്ങള്ക്കുലഭിക്കുന്ന സമ്മാനങ്ങളെ കേട്ടാലും. നാട്ടുമുഴുവനും പുകഴുന്ന ചൂഡകം,തോള്വള(കടകം)തോട,ചെവിപ്പൂ,പാടകം മുതലായ ആഭരണങ്ങള് ഞങ്ങള ണിയും. നല്ല വസ്ത്രങ്ങളുടുക്കും. പിന്നീട്, പാല്ച്ചോറില് ധാരാളം നെയ്യ് ഒഴിച്ച് ,മുഴങ്കൈ വരെ നെയ്യുവഴിയുമാറ്, വാരി വാരി, നിന്റെ കൂടെയിരുന്ന് ഭക്ഷണംകഴിച്ച് ആനന്ദിക്കും. 27 ദിനമായി ഗോപികമാര് ആടയലങ്കാരങ്ങളും നെയ്യും പാലും കൂട്ടിയ ഭക്ഷണവും ഉപേക്ഷിച്ചിട്ട് വ്രതമിരിക്കുന്നു. ഇന്ന് കൃഷ്ണന്റെ കൂടെയിരുന്ന് ലൌകികവും അലൌകികവുമായ എല്ലാ ആനന്ദവും അവന്റെ സാമീപ്യത്തിലനുഭവിക്കും. അതാണ് ലോകം പുകഴുന്ന സമ്മാനം.ബാഹ്യമായ ആഭരണാദി കളെ മാത്രമല്ല,ഇവിടെ പറയുന്നത്. ആന്തരാലങ്കാരങ്ങളേയുമാണ്. ഗുരു ശിഷ്യനു കൊടുക്കുന്ന അനന്തം ആഭരണങ്ങ ള് (പല്കലന്)ആണ് കൃഷ്ണനില്നിന്ന് ശിഷ്യകളായ ഗോപികായോഗിനിമാര് സ്വീകരിക്കുന്നത്. ഇപ്പോളവര്ക്ക് വെറും ഗുരുദര്ശനം മാത്രമല്ല, സദാ ഗുരുവിനോട് കൂടിയിരുന്ന് ഗുരുകുലവാസത്തിന്റെ ഉപനിഷദമാണ്,ഗുരുവിന്റെ സാമീപ്യ മാണ് കൊടുക്കപ്പെടുന്നത്. ഗോവിന്ദപദം ആദ്യമായി ഈ പാസുരത്തിലാണ് ഗോദദേവി ഉപയോഗിക്കുന്നത്.

ഗോവിന്ദേതി യഥാ ക്രാന്താത് കൃഷ്ണം ദൂരവാസിനം എന്ന് കുരുസഭയിലെ പാഞ്ചാലീരോദനത്തിലുണ്ട്.

സര് വ്വവേദാന്തസിദ്ധാന്തഗോചരം തമഗോചരം

ഗോവിന്ദം പരമാനന്ദം സദ്ഗുരും പ്രണതോസ്മ്യഹം (ഗുരുവന്ദനം. വിവേകചൂഡാമണി)

ഗോകുലത്തിലെ ശ്രീകൃഷ്ണചൂഡാമണി ഒരേസമയം വിവേകചൂഡാമണിയും ആശ്ചര്യചൂഡാമണിയുമാണ്. ആ ഗോപാല ചൂഡാമണി എന്ന ഇഷ്ടകാന്തനോട് ഗോപികയുടെ പ്രഥമസ്പര്ശം(വിവാഹം)ചൂഡകം. പഞ്ചസംസ്കാരം ചെയ്ത് ആത്മീ യോപനയനം ചെയ്യുന്ന ഗുരു ശിഷ്യന്റെ കയ്യിലൊരു രക്ഷാബന്ധനം കെട്ടും .ഇതിന്റെ പേരും ചൂഡകമെന്നാണ്.

തോള്വള ശംഖചക്രാങ്കിതമായി തോളിലണിയുന്ന ആഭരണമായ വള. വൈഷ്ണവമുദ്രയാണിത്. തോട ഞാനെന്റെ നാരായണനുമാത്രം സ്വന്തമാണെന്ന മന്ത്രമുദ്ര. അവ സൂര്യചന്ദ്രന്മാരായി ദേവിയുടെ കാതിലും ,നാഗഭൂഷണമായി ശിവ ന്റെ കാതിലും കാണുന്ന മുദ്രയാണ്. മുകളിലെ ഭാഗത്ത് (മേല്കാത്)അണിയുന്ന ചെവിപ്പൂവ് പരിപൂര്ണ്ണസമര്പ്പണം (ദ്വയ മന്ത്രം).പാടകം (കാലിലെ ചിലങ്ക,നൂപുരം)പ്രഭുവിന്റെ രക്ഷാവരമായ ചരമശ്ലോകം. തോട,ചെവിപ്പൂ,പാടകം ഒന്നിച്ച് ജ്ഞാനഭക്തിവൈരാഗ്യങ്ങളാണ്. ഭക്തന് സംസാരിക്കുമ്പോഴും നില്ക്കുമ്പോഴും നടക്കുമ്പോഴും എന്തുകര്മ്മം ചെയ്യുമ്പോ ഴും ഈ ആന്തരാലങ്കാരങ്ങളുടെ ശോഭയും പരമശാന്തിയുടെ ധ്യാനമൌനവും മറ്റുള്ളവര്ക്ക് അനുഭവപ്പെട്ടു കൊണ്ടി രിക്കും.. പുതിയ വസ്ത്രങ്ങള് സാധനാചതുഷ്ടയത്താല് നേടിയ പരാവിദ്യയത്രെ. കുട്ടികളെപ്പോലെയാണ് കൃഷ്ണന്റെ കൂടെയിരുന്ന് ഉണ്ണുന്നതില് ഗോപികമാരുടെ വിവരണവും അതിലെ ആനന്ദവും. പാലും ചോറും നെയ്യും ചേര്ത്ത മധുരാന്നം മാര്കഴിഉത്സവത്തിന്റെ ഇരുപത്തേഴാം ദിനം പാകം ചെയ്യുന്നു.ഇതിന്റെ പേരാണ് കൂടാരൈപൊങ്കലെന്നത്. രസോ വൈ സഃ എന്ന് ബ്രഹ്മരസമായ ശാന്തരസം അനുഭവിക്കുന്ന പ്രഥമലയനത്തിന്റെ ശാന്തിമുഹൂര്ത്തത്തിന്റെ മധുരത്തെ ഇത് സൂചിപ്പിക്കുന്നു.

**ഇരുപത്തെട്ടാം ദിനം കാര്ത്തിക**

**രാഗം ഹംസാനന്ദി താളം ആദി**

<u>മൂലം</u>

കറവൈകള് പിന്ചെന്റു കാനംചേര്ന്തുണ്പോം

അറിവൊന്റുമില്ലാത വായ്ക്കുലത്തു ഉന്റന്നൈ

പിറവി പെറുന്തനൈ പുണ്ണിയം യാമുടൈയോം

കുറൈവൊന്റുമില്ലാത കോവിന്ദാ ഉന്റന്നോ-

ടുറവാല് നമക്കിങ്കൊഴിക്കവൊഴിയാതു

അറിയാത പിള്ളൈകളോമന്പിനാല് ഉന്റന്നൈ-

ച്ചിരുപേരഴൈത്തനവുഞ്ചീറിയരുളാതെ

ഇറൈവാ നീ താരായ് പറൈയേലോരെംപാവായ്

<u>മലയാളം</u>

പൈക്കളെ പിന്തുടരാം കാട്ടിലുണ്ണാം നമുക്കു

അറിവെഴാതിടയകുലം പിറവിയാല് പുണ്യമായി

കുറയില്ലാ ഗോവിന്ദാ ,അറിവില്ലാപ്പൈതങ്ങ-

ളന്പിനാല് ചെറുനാമം ചൊല്ലിവിളിച്ചു ഞങ്ങള്

ജന്മപുണ്യം നിന് സ്നേഹം, പരിഭവം അരുതേ

ഈശ്വരാ പറവരം തരണേ ,യെന്സുന്ദരീ.

വ്യാഖ്യാനം

നമുക്ക് ഒരുമിച്ച്, പശുക്കളെ മേച്ച് കാട്ടിലേക്കുപോയി ,അവിടെയിരുന്ന് ഊണുകഴിക്കാം.അറിവില്ലാത്ത ഇടയവംശ ത്തിലാണ് ഞങ്ങള് ജനിച്ചതെങ്കിലും നിന്റെ ജന്മം ഞങ്ങള്ക്കിടയിലായതുകൊണ്ട്, ഞങ്ങളെല്ലാം പുണ്യമുള്ളവരാ യിത്തീര്ന്നു. ഒരു കുററമോ കുറവോ ഇല്ലാത്ത, ഒരു കളങ്കവും സ്പര്ശിക്കാത്ത,ഗോവിന്ദാ, നിന്നോടുള്ള ഞങ്ങളുടെ സ്നേഹബന്ധം ഈ ഒരൊറ്റജന്മംകൊണ്ടുമാത്രം തീരുന്നതല്ല. ഞങ്ങള് അറിവില്ലാത്ത കുട്ടികളാണ്. സ്നേഹംമൂലം നിന്നെ ഓമനപ്പേരുവിളിച്ച് കളിയാക്കിപ്പോയി. അതോര്ത്ത് ഞങ്ങളോട് പരിഭവിക്കരുതേ. ഈശ്വരാ, അവിടുന്ന് ഞങ്ങള്ക്ക് വരമായി പറ അരുളി അനുഗ്രഹിച്ചാലും.

ഗോവര്ദ്ധനോദ്ധാരണം ചെയ്ത് ഇന്ദ്രന്റെ അഹങ്കാരം ശമിപ്പിച്ചപ്പോള്,ഇന്ദ്രന് കാമധേനുവൊത്ത് കൃഷ്ണനെ കാണാനെത്തി,മാപ്പുചോദിച്ചു. ഭക്തജനകാമധേനുവായ ഭഗവാനോട് കാമധേനു പറഞ്ഞു:- ലോകനാഥാ,നിന്റെ കരുണകൊണ്ട് ഞങ്ങള് അമൃതത്വം നേടി. നീയാണ് അഖിലേശ്വരന്.നീയാണ് ഇന്ദ്രന്.ഭൂപാലര്ക്കും ഗോക്കള്ക്കും ദേവതകള്ക്കും സജ്ജനങ്ങള്ക്കും നന്മവരുത്താനായി നിന്നെ ഇന്ദ്രനായി വാഴിക്കാനാണ് ബ്രഹ്മദേവന് എന്നെ അയച്ചത്. ഭൂഭാരം കുറക്കാനവതരിച്ച ഹരിയാണ് അവിടുന്ന്.

ദേവഗന്ധര് വൃന്മാര് സ്തുതിഗീതങ്ങളാലപിക്കവേ, കാമധേനുവിന്റെ പാലും ആകാശഗംഗാതീര്ത്ഥവും ചേര്ത്ത് , ത്രിലോകങ്ങളും ആനന്ദനൃത്തമാടവേ,ഇന്ദ്രന് കൃഷ്ണനെ ഗോവിന്ദനായി അഭിഷേകം ചെയ്തു. ആഭീരകുലചക്രവര്ത്തി യാണ് ഗോവിന്ദന്.ഗോദ ഗോവിന്ദപത്നിയാണ്. കുറൈയൊന്നും ഇല്ലാത്ത ഗോവിന്ദന്റെ പ്രിയസഖി. പരിപൂര്ണ്ണ സമര്പ്പണത്തിന്റെ മുഖമുദ്രയായ വിനയമാണ് ഈ പാസുരത്തിന്റെ ഭാവം. ഇടയന്മാരുടെ ഗുരുകുലവാസം അതീവ ലളിതവും നിഷ്കളങ്കവുമാണ്. പ്രേമപൂര് വ്വം ഗോവിന്ദന്റെ കൂടെ വനത്തിലെല്ലാം കളിച്ചുനടക്കുക,ഗോക്കളെ മേക്കുക, ഒന്നിച്ച് വനഭോജനം ചെയ്യുക,പാട്ടുകേട്ട് മതിമറന്നാനന്ദിക്കുക- അജ്ഞരെങ്കിലും അവര്ക്കിടയില് നിഷ്കളങ്കതയുടെ ഫലമായി ഭഗവാന് സ്വയം ജീവിച്ചു എന്നതുതന്നെയാണ് അവരുടെ പരമപദപ്രാപ്തി. ഗോപികളുംഗോപാലരും അവ നെ തങ്ങളുടെ സ്വന്തം കുഞ്ഞായികണ്ടുപരിപാലിച്ചു. താരാട്ടുപാടിയുറക്കി. ആശ്ലേഷിച്ചു, ചുംബിച്ചു,കളിപ്പേരുവിളിച്ചു, ശകാരിച്ചു,തല്ലി,കെട്ടിയിട്ടു,പശുക്കളെമേച്ച് വികൃതികാട്ടി കൂടെ നടന്നു, അവനോടൊപ്പം വെണ്ണകട്ടുതിന്നു,അവന്റെ പ്രേമത്തിനു പാത്രമായി .ഉരലില് കെട്ടിയിടുകകൂടി ചെയ്തു. ജ്ഞാനികള്ക്കും യോഗികള്ക്കും സാധിക്കാത്തത് വാ ത്സല്യവും പ്രേമവും മാത്രം അറിയാവുന്ന ഈ ഇടയവംശജര്ക്ക് സാധിച്ചു. നിഷ്കളപരബ്രഹ്മം അവരുടെ നിഷ്കള ങ്കതയില് ലയിച്ച് ഒന്നായി തന്മയീഭവിച്ചു. ഇങ്ങനെ തങ്ങളോട്ടുകൂടി കഴിഞ്ഞത് വൈകുണ്ഠം വാഴുന്ന ഹരിയാണെ ന്നറിഞ്ഞപ്പോള്, തങ്ങളറിയാതെ കളിപ്പേരുവിളിച്ചതില് പരിഭവിക്കരുതേ എന്ന് അപേക്ഷിക്കുന്നു. ആദ്യമായാണ് ഇറൈവാ(ഈശ്വരാ) എന്ന സംബോധന ഇവിടെ കാണുന്നത്. ഗുരു ഈശ്വരനാണ്. പരമഗുരുവായ ഗോവിന്ദന് ഈശ്വരനാണ്.പ്രേമിക്കുന്നവര് തമ്മില് ഔപചാരികത വേണ്ട. ചിറുപേരുവിളിച്ചാനന്ദിച്ച കൂട്ടുകാര് മറ്റാരെയോ വിളിക്കുന്നതുപോലെ നാരായണാ,വൈകുണ്ഠവാസാ എന്നു വിളിക്കുമ്പോഴാണ് ആ അന്തര്യാമിപുരുഷന് പരിഭവം തോന്നുക.

ഗോവിന്ദാ, ഗോവിന്ദാ, ഗോവിന്ദശബ്ദത്തില് ഒരമ്മയുടെ വാത്സല്യഭാവമുണ്ട്. ഒറ്റപ്രാവശ്യം വിളിച്ചാല് ഓടിയെത്തുന്നവളാണ് പ്രേമമയിയായ അമ്മ. കുഞ്ഞിനോടുകലമ്പി കുഞ്ഞിനെ അമ്മ ശാസിക്കുകയോ അടിക്കുകയോ ചെയ്താലും കുഞ്ഞിനേക്കാളധികം ദുഃഖിക്കുക അമ്മയാണ്.അവളുടെ സാന്ത്വനം കുഞ്ഞിനെ ശാന്തമാക്കുകയും ചെയ്യും. ഈ സ്വഭാവമാണ് ഗോവിന്ദനും ഗുരുവിനും അമ്മക്കും . അതിനാല് അവമൂന്നും ഒരേതരം പ്രേമമാണ്,വാത്സല്യമാണ്. ഈശ്വരന്റെ പ്രേമം അമ്മയുടെ പ്രേമത്തിനു തുല്യമാണ്. ഗുരുവിന്റെ പ്രേമത്തിന് സദൃശമാണ്. ഭക്തനും കുഞ്ഞും ശിഷ്യനും ആ സുഖശീതളസ്നേഹപ്രവാഹത്തിലാണ് നീരാടുന്നത്. ബാഹ്യമായ നീരാട്ടുമാത്രമല്ല അത്.

**ഇരുപത്തിഒമ്പതാം ദിനം രോഹിണി**

**രാഗം ഉദയരവിചന്ദ്രിക താളം ആദി**

മൂലം

ചിറ്റംചിറുകാലേ വന്തുന്നൈച്ചേവിത്തു ഉന്

പൊറ്റാമരൈയടിയേ പോറ്റും പൊരുള്കേളായ്

പെറ്റമ്മേയ്ത്തുണ്ണും കുലത്തിര്പ്പിറന്തുനീ

കുറ്റേവലെങ്കലൈ കൊള്ളാമര്പ്പോകാതു

ഇറ്റൈപ്പറൈക്കൊള്വാനന്റുകാണ്കോവിന്ദാ

എറ്റൈക്കുമേഴേഴുപിറവിക്കും ഉന്നോട്ടു

ഉറ്റോമൈയാവോമുനക്കേനാമാട്ചിചെയ് വോം

മാറ്റൈ നം കാമങ്ങള് മാറ്റേലോരെംപാവായ്

**മലയാളം**

ബ്രാഹ്മമുഹൂര്ത്തത്തിലെത്തിപ്പുകഴ്ത്താടി

താമരക്കാലടിസേവിപ്പതിന് പൊരുള്

കാലിമേക്കുംകുലംതന്നിലുണ്ടായനീ

ഇക്കുലമക്കളാമെങ്ങളെക്കൈവിടാ

വന്നുഗോവിന്ദാ,ഏഴേഴുജന്മവും

നിന്നിലേഭക്തിയുണ്ടാവണം ഞങ്ങളില്.

നിന്നെമാത്രംസേവചെയ്യണമെന്നല്ലാ-

തില്ലൊരുകാമവും സുന്ദരീയോതുക

വ്യാഖ്യാനം

അതികാലത്ത് ബ്രാഹ്മമുഹൂര്ത്ത്ത്തിലുണര്ന്ന് സുപ്രഭാതം പാടി നിന്നെ തുകിലുണര്ത്തി സേവിച്ച്,താമരക്കാലടി വാഴ്ത്തിയതിന്റെ തത്വം വെറുതെ പറ മുതലായ ഭൌതികവസ്തുക്കളുടെ ലാഭത്തിനായല്ല,ഗോവിന്ദാ. കന്നുമേക്കുന്ന ഇടയ വംശത്തില് പിറന്ന നീ, നിന്റെ കുലക്കാരായ ഞങ്ങളുടെ എളിയ സേവനം കൈക്കൊണ്ട് വരം തരാതിരിക്കയില്ല എന്ന ഉറപ്പ് ഞങ്ങള്ക്കുണ്ട്.പറ മുതലായവ താല്ക്കാലികമാണ്. ഏഴേഴുജന്മത്തേക്കും (49)ഞങ്ങള്ക്ക് നിന്നില്മാത്രം ഏകാന്തികഭക്തി ഉണ്ടാവണം.നിന്നെമാത്രം സേവിക്കണം. ഈ ഒരുകാമമല്ലാതെ മറ്റൊരുകാമവും ഞങ്ങളിലുണ്ടാക്കരുത്.ബാഹ്യമായി കൃഷ്ണന്റെ കൊട്ടാരത്തിലേക്കും നീരാട്ടുകടവിലേക്കുമുളള സഞ്ചാരമല്ല,ഇവിടെ പ്രതിപാദ്യം. പരമപദത്തിലേക്കുള്ള ജീവന്മുക്തന്റെ ആന്തരികപ്രയാണമാണ്. ഈ പാസുരത്തില് മാത്രമാണ് അതിന്റെ പൊരുളെന്താണെന്ന് വ്യക്തമായി പറഞ്ഞിട്ടുള്ളത്.ഇതുവരെയുള്ള പാസുരങ്ങളില് അത് വ്യംഗ്യമാണ്. ആത്മീയാന്വേഷകര്ക്ക് കൃത്യമായ ഒരു സഞ്ചാരപഥം ഈ പാസുരങ്ങളിലൂടെ ഗോദ കാണിച്ചുതരുന്നു. സദ്സംഗം,ഗുരു,ഉപനയനം, ധ്യാനമാര്ഗ്ഗം ഇവയിലൂടെയാണ് പരമപദപ്രാപ്തി.

ചിറ്റംചിറുകാലൈഃ- ജീവിതത്തിന്റെ ബാല്യമായ പ്രഭാതത്തില് ഞങ്ങള് അര്ത്ഥവും കാമവും ചോദിച്ചു. പിന്നീട് ധര്മ്മം ചോദിച്ചു. ഒടുക്കം മോക്ഷവും ചോദിച്ചു.പ്രയാണാന്ത്യത്തില് ഞങ്ങള്ക്ക് അതൊന്നും (പുരുഷാര്ത്ഥങ്ങള്) പ്രധാനമായി തോന്നുന്നില്ല. അനന്തകോടിജന്മങ്ങളില്നിനക്കുസേവചെയ്ത് നിന്നോടുകൂടി പരമാനന്ദമനുഭവിച്ച് ഇരിക്കണമെന്നേ ഉള്ളൂ. ഈ പരമപദം മാത്രം ആത്യന്തികസത്യം. പുരുഷാര്ത്ഥങ്ങളെല്ലാം മായ. ഭഗവാന്റെ സ്വര്ണ്ണത്താമരപ്പാദം പതിഞ്ഞ ഭക്തരുടെ ഹൃദ്പത്മം പുണ്യതീര്ത്ഥം ,സുവര്ണ്ണതീര്ത്ഥം,പത്മതീര്ത്ഥം .അതിലാണ് അതിപാവനമായ മാര്കഴിനീരാട്ടിന്റെ പരിസമാപ്തി.

**മുപ്പതാം ദിനം മകീരം**

**രാഗം സുരട്ടി താളം ഖണ്ഡചാപ്പ്**

മൂലം

വംഗക്കടല്കടൈന്ത മാതവനൈ കേശവനൈ

തിങ്കള്ത്തിരുമുകത്തുച്ചേയിഴൈയാര് ചെന്റിറൈഞ്ചി

അങ്കപ്പറൈകൊണ്ടവാറ്റൈ അണിവുതുവൈപ്പൈംകമല-

ത്തണ്ടെരിയര്പട്ടര്പിരാന്കോതൈ ചൊന്ന

ചങ്കത്തമിഴ്മാലൈ മുപ്പതും തപ്പാമൈ

ഇങ്കിപ്പരിശുരൈപ്പാരീരിരണ്ടു കാലവരൈത്തോള്

ചെങ്കണ്തിരുമുകത്തു ച്ചെല് വ്വത്തിരുമാലാല്

എങ്കുന്തിരുവരുള് പെറ്റിന്പുറുവായെമ്പാവായ്

മലയാളം

വംഗക്കടല്കടഞ്ഞമാധവനെ,കേശവനെ

തിങ്കള്മുഖിമാര്പാടിവാഴ്ത്തിവരംവാങ്ങി

പത്മനാഭനുരുവം ചിത്തിലാം വിഷ്ണുചിത്ത-

പട്ടര്പിരാന്മകള്കോതയിന് സംഘത്തമിഴ്

മുപ്പതും പാടിനാലുകൈയോട്ടുതാമരക്കണ്

ഐശ്വരമൂര്ത്തിപ്രസാദം തിരുവരങ്ങളും

നിത്യംലഭിക്കുന്നെന്നു പാടിപ്പദംപണിഞ്ഞു

പോറ്റുപരമപദം സുന്ദരിസൌന്ദരിയേ

വ്യാഖ്യാനം

ബംഗാളക്കടലുകടഞ്ഞ മാധവനെ,കേശവനെ ചന്ദ്രമുഖിമാരായ ഗോപകന്യമാര് സ്തുതിച്ചുപാടി വരം വാങ്ങിയതിനെ നവാലംകൃതമായ കമലനാഭനെ ചിത്തത്തില് വഹിച്ച് വിഷ്ണുചിത്തനെന്നു കീര്ത്തികേട്ട പട്ടര്പിരാന്റെ പുത്രി കോത ദേവി പാടിയ സംഘത്തമിഴ്രാഗമാലികയിലെ മുപ്പതുപാസുരവും തെറ്റാതെ പാടിയാല് ഈരിരണ്ടു(നാലു) കൈയുളളവനും ചെന്താമരാക്ഷനുമായ ഐശ്വര്യമുളള തിരുമാലിന്റെ തിരുമുഖപ്രസാദവും അവന്റെ ദേവിയായ ശ്രീ(തിരു) യുടെ അനുഗ്രഹവും ഭവിക്കുമെന്ന് ഫലശ്രുതി.

മുപ്പതുപാസുരവും മുപ്പതാം ദിനം ഫലശ്രുതിയോടുകൂടി പാടേണ്ടതാണ്. അതോടെ മുപ്പതുദിനത്തെ പാവൈനോമ്പ് അഥവാ ഗിരിജയെ (കാര്ത്ത്യായനിയെ)ഉദ്ദേശിച്ച് നന്ദഗോപസുതനെ വരനായി ലഭിക്കാന് ഇടയപ്പെണ്ണുങ്ങളനുഷ്ഠിക്കുന്ന തിരുവാതിരവ്രതം കഴിയുന്നു. ആര്ദ്രാജാഗരണത്തിന് രാത്രി പാതിരാപ്പൂചൂടിക്കഴിഞ്ഞ് പിറ്റേന്ന് രാവിലെ തിരുവാതിരനാളില് വ്രതം പര്യവസാനിക്കുന്നു.

കൃഷ്ണാ കാരുണ്യസിന്ധോ ഭാഗം 4 കബീറിന്റെ വിഷ്ണുഭക്തി

- # കബീറിന്റെ വിഷ്ണുഭക്തി

1604ൽ അഞ്ചാമത്തെ സിക്ക് ഗുരു അർജ്ജുൻദേവ് മുമ്പത്തെ ഗുരുക്കന്മാരുടെ ഗീതങ്ങളെല്ലാം ആദിഗ്രന്ഥസാഹിബ് എന്നപേരിൽക്രോഡീകരിച്ചു. ഗുരുമുഖിയിൽഎഴുതപ്പെട്ട ഈ ഗ്രന്ഥത്തില് പഞ്ചാബിയും ഹിന്ദിയും കലര്ന്ന കബീർഗീതങ്ങളുമുണ്ട്. എല്ലാത്തിനേയും-ആത്മീയതയെ അടക്കം ചോദ്യം ചെയ്യുന്ന ചില ഗീതങ്ങൾഅവയിലുണ്ട്. ഒന്നും പഠിപ്പിക്കാനല്ല, വെറും ആനന്ദാനുഭവത്തിനുമാത്രവുമല്ല ആത്മീയഗുരുക്കന്മാരുടെ ഗീതങ്ങൾ,നമ്മെ ചിന്തിപ്പിക്കുന്നതിനു കൂടിയാണ്. ചോദ്യങ്ങൾചോദിക്കപ്പെടുന്നത് ഉത്തരം കിട്ടുമെന്ന ഉറപ്പോടെയല്ല. ഉത്തരമില്ലാത്ത ചോദ്യങ്ങൾ,മനനംചെയ്യുന്ന മനസ്സിന് സ്വയമറിയാൻസഹായകമാണ്.കബീറിന്റെ ഗീതങ്ങൾ,കിഴക്ക് (ബിജക്) രാജസ്ഥാനം(കബീറ്ഗ്രന്ഥാവലി) പഞ്ചാബ് (ഗ്രന്ഥസാഹിബ്)എന്നിവിടങ്ങളിൽനിന്നാണ് കിട്ടിയിട്ടുള്ളത്. എന്തുകൊണ്ട് അർജ്ജുൻസിംഗ് ചില ഗീതകങ്ങൾമാത്രം ആദിഗ്രന്ഥ്സാഹിബിലേക്ക് തെരഞ്ഞെടുത്തു എന്ന ചോദ്യം തന്നെ നമ്മെ സിക്ക് മതത്തിന്റെ ഹൃദയത്തിലേക്കും മദ്ധ്യകാലഉത്തരേന്ത്യൻമതസമ്പ്രദായത്തിന്റെ മൂല്യങ്ങളിലേക്കും നയിക്കും. ഗുരു അർജ്ജുൻസിംഗിന്റേയും മൂന്നാമത്തെ ഗുരു അമർദാസിന്റേയും ഗീതങ്ങള്,കബീറിന്റേയായി ഉൾക്കൊള്ളിച്ചതായി ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്.

(ഗൌരി 14,ഭൈരവ് 12ലെ 207-211, 214-221) സിക്ക് ഗുരുക്കന്മാർ,ആദിഗുരു നാനാക്കിന്റെ നാമത്തിലാണ് കവിത എഴുതുന്നത് .ഇത് ഗുരുപരമ്പരയുടെ തുടർച്ച ഭേദിക്കാതിരിക്കാനാണ്. ഈ നാമം കബീർഗീതത്തിലുൾക്കൊള്ളിക്കുകവഴി കബീറിനെ അർജ്ജുൻസിംഗ് തങ്ങളുടെ ഗുരുപരമ്പരയിൽഅംഗീകരിക്കുന്നു.

കബീർ,സന്ത് സമ്പ്രദായത്തിൽപ്പെട്ടയാളാണ്. സന്തുക്കൾഒറ്റപ്പെട്ട ആത്മീയാന്വേഷകരാണ്. ഒരുഗ്രൂപ്പിലും പെടാത്തവരാണ്.സ്വാനുഭവമുണ്ടായ മിസ്റ്റിക്കുകളാണ്. അവര്ക്ക് ജാതിമതാദികളില്ല. പ്രായോഗികഅദ്വൈതമാണ് അവരുടേത്. തിയറികൾക്കുപിന്നാലെ അവർപോകാറില്ല എന്നര്ത്ഥമില്ല.സ്വാനുഭവത്തെ സംബന്ധിച്ച അന്വേഷണങ്ങളാണവരുടേത്. ബാഹ്യമുദ്രകളോ,ബാഹ്യാചാരങ്ങളോ അല്ല,ആന്തരമായ ,വാക്കുകളാൽപറയാനാവാത്ത,പ്രേമഭക്തിയും ചിന്തയുമാണവരുടേത്.നിർഗുണമായ ഈശ്വരശക്തി സഗുണമായ സകലചരാചരങ്ങളിലും ഇരിക്കുന്നു എന്നാണ് സന്തുക്കളുടെ അനുഭവവും പാഠവും. അളക്കാനാവാത്ത ഈശ്വരനെ,സ്വന്തം ഉള്ളിൽസാന്നിദ്ധ്യം അനുഭവപ്പെടുകയാലാണവരറിയുന്നത്. അവന്റെ സാന്നിദ്ധ്യം മൌനത്തിലാണ് വിളങ്ങുന്നത്. മൌനത്തിൽനിന്നുദിക്കുന്ന വാക്കിലും നാമത്തിലും ആ നാമസങ്കീർത്തനത്തിലുമാണ് അവരുടെ മനനം. രൂപത്തിലല്ല.ഒരു നാമമന്ത്രം നമ്മെ മറ്റെല്ലാ നാമരൂപങ്ങളിൽനിന്നും ചിത്തവൃത്തിനിരോധം വരുത്തുന്നു. ഈ നാമം അഥവാ മന്ത്രദീക്ഷക്കാണ് ഗുരു. പ്രേമഭക്തികൊണ്ടല്ലാതെ ഗുരുവിനെ പ്രാപിക്കാൻസാദ്ധ്യമല്ല. ഗുരു ഈശ്വരനാണ്. സന്ത് സമ്പ്രദായത്തില്. ഗുരുവിന്റെ ശബദ്(ശപഥം )അനുഗ്രഹമായി ശിഷ്യന് ബോധി തരുന്നു.സന്തുക്കൾഅധികവും താണകുലങ്ങളിലാണ് ജനിച്ചിട്ടുള്ളത്. അവരുടെ ഭാഷ പ്രാകൃതമാണ്, സംസ്കൃതമല്ല. (പ്രാദേശികഭാഷ)അവർഗൃഹസ്ഥാശ്രമികളാണ്. രവിദാസ് തന്റെ തുകൽപ്പണിയോ,കബീർദാസ് നെയ്ത്തുപണിയോ ഉപേക്ഷിച്ചതായി (ഇങ്ങനെ കബീർക്കവിതകളിലൊന്നിൽകാണുന്നുണ്ട്)കാണുന്നില്ല.നാമദേവ് തുണിപ്പണിയോ സെയി ൻബാർബർപ്പണിയോ ഉപേക്ഷിച്ചില്ല. പന്ത്രണ്ടാം നൂറ്റാണ്ടിലെ ഗോരഖ് നാഥദത്തയുടെ പിൻതുടർച്ചാവകാശികളായ നാഥസിദ്ധന്മാരുടെ പ്രചോദനം സന്തുക്കളിൽകാണാം. യോഗ,തന്ത്ര,മന്ത്രാദികൾക്ക് അവർപ്രാധാന്യം കല്പിക്കുന്നു. എങ്കിലും കബീർയോഗവിദ്യയേയോ അവതാരങ്ങളേയോ സ്വീകരിക്കുന്നില്ല സഗുണേശ്വരനെ അംഗീകരിക്കുന്നുമില്ല , എന്നിട്ടും അവതാരരാമനെ സ്വീകരിക്കുന്നുമുണ്ട്.ഭഗത്,സൂഫി,സിക്ക് ഗുരുക്കന്മാരുടെ മിസ്റ്റിക്കൽഗീതങ്ങൾക്കുസമാനമായ കബീർകവിതകൾമാത്രമാണ്ഗുരുഗ്രന്ഥസാഹിബിൽഉൾക്കൊള്ളുന്നത്. അതിനാൽ,പൂർണ്ണമായും കബീറിനെ ആ ഗ്രന്ഥം ഉൾക്കൊള്ളുന്നില്ല.

•

1.

അമ്മക്കു കുഞ്ഞുവളരുന്നതുകണ്ട് ആനന്ദം
ദിനംദിനംവളരുന്നു
അമ്മ ചിരിക്കുന്നു
യമരാജനും ചിരിക്കുന്നു
ദിനംദിനം ആയുസ്സും ക്ഷയിക്കുന്നു
ലോകം മുഴുവനും നിന്റെ മായയാൽമറഞ്ഞ് .
അതെങ്ങനെ,ആരറിയാൻ.
കബീർപാടുന്നു:
ലൌകികാനന്ദങ്ങളുപേക്ഷിക്കു
അവ മൃത്യുവാണ്.
രാമനെ സ്തുതിക്കു
അവൻശാശ്വതാനന്ദം തരുന്നു.
സംസാരസമുദ്രം കടത്തിത്തരുന്നു
അവൻവിചാരിച്ചാൽനിങ്ങളവനെ സ്നേഹിക്കാൻപഠിക്കും
അപ്പോൾസംശയവും അസത്യവും നിങ്ങളിൽനിന്നോടിയൊളിക്കും
നിങ്ങൾശാന്തതയറിയും

മനസ്സ് പ്രകാശിക്കും
ഗുരുകടാക്ഷത്താൽനിങ്ങളിൽസ്നേഹംനിറയും
പിന്നെ മൃത്യുവില്ല,
അവന്റെ കല്പന കേൾക്കു. ഗുരുവിനെ കാണൂ.

2

പണ്ഡിതരേ..വര്ണ്ണിക്കാനാവാത്ത അത്ഭുതം കേൾക്കൂ
മനുഷ്യരും ദേവന്മാരും ശിവഭക്തരും അപ്സരസ്സുകളും
മായയുമായി സ്നേഹത്തിലാണ്.
മൂന്നുലോകവും അവളുടെ പാശത്തിലാണ്.
രാമപ്രഭുവിന്റെ വീണമാത്രം സ്പർശിക്കപ്പെടാതെ പാടുന്നു.
അവന്റെ പ്രസാദം കിട്ടിയവര് ആസംഗീതത്തെ സ്നേഹിക്കുന്നു.
എന്റെ തലയിലെ നെരിപ്പോട്ടിൽ
സ്വർണ്ണപ്പാത്രത്തിൽ,ഞാനാ ഏകനെ വെച്ചിരിക്കുന്നു.
ആ പാത്രത്തിൽഅമൃത് പൊഴിയുന്നു
അതിമധുരമായ അമൃതം.
എന്റെ പ്രാണനാണ് പാനപാത്രം.
മൂവുലകിലും അവൻമാത്രമാണ് യോഗി.
ആരാണ് യഥാർത്ഥരാജാവെന്ന് ഇനി പറയൂ
പുരുഷോത്തമന്റെ ജ്ഞാനം .
കബീർപാടുന്നുഃ
ഞാനതിന്റെ വർണ്ണത്തിൽനനഞ്ഞുകുളിച്ചു.
പ്രപഞ്ചം മുഴുവനും അസത്യത്തിൽമറഞ്ഞു.
എന്റെ ആത്മാവ് അമൃതലഹരിയിലാണ്.

•

3.

പൊള്ളുമ്പോൾഞാൻരാമജലം കണ്ടു.
അതെന്റെ മേനി തണുപ്പിച്ചു
അഹങ്കാരത്തെക്കൊല്ലാൻവനവാസം പോയാലും
ഈ ജലംകൂടാതെ ഭഗവാനെ കാണാനാവില്ല.
ദേവന്മാരേയും മനുഷ്യരേയും അഗ്നിപൊള്ളിച്ചു
രാമജലം അവന്റെ അടിയാരെ സംരക്ഷിച്ചു.
ഈ സംസാരസാഗരത്തിലും
അതൊരു ശുദ്ധജലസരസ്സ്
എത്ര കുടിച്ചാലും വറ്റാത്തത്.
കബീർപാടുന്നുഃ
സാരംഗപാണിയെ സ്തുതിക്കൂ.
രാമജലം എന്റെ ദാഹം തീര്ത്തു.

4

ഓ,മാധവാ, ദാഹം അവസാനിക്കാത്തത്
കുടിക്കുന്തോറും അഗ്നി കൂടുന്നു
നീ ജലനിധി

ഞാനതിലൊരു മീൻ.

ഞാൻനിന്നിൽജീവിക്കുന്നു

ജലമില്ലാതെ മൃത്യു മാത്രം.

നീയൊരു കൂട്.

ഞാൻനിന്റെ കുഞ്ഞിക്കിളി.

യമനെന്ന പൂച്ചക്ക് എന്നെ എങ്ങനെ കിട്ടും

നീ മരം

ഞാൻകുഞ്ഞിക്കിളി

നിന്നെ കാണാത്തവർനിർഭാഗ്യവാന്മാർ.

നീ ഗുരു.ഞാൻപുതിയശിഷ്യൻ,

കബീർപാടുന്നു:

എന്നെ ദർശിക്കാൻവരൂ

ഈഅവസാനമുഹൂർത്തത്തിലെങ്കിലും .

5.

കബീർപാടുന്നു:

സര് വ്വം ഹരിയുടേത്.

എല്ലാം ത്യജിക്കൂ.

രാമനെ ആരാധിക്കൂ.

6.

നഗ്നനായി നടന്നാൽഈശ്വരനെ കാണാമെങ്കിൽ,

കാട്ടുമൃഗങ്ങൾക്കെല്ലാം മുക്തിയായി.

രാമനെ ഹൃദയത്തിൽ,ക്കാണാതെ

നഗ്നരായിട്ടെന്ത്

തോലുടുത്തിട്ടെന്ത്

തല മൊട്ടയടിച്ചാൽ,മുക്തിയായെങ്കില്,

ചെമ്മരിയാട്ടുകളൊക്കെ മുക്തർ

ബീജം ചിന്താത്ത ബ്രഹ്മചര്യത്താൽ മുക്തിയെങ്കില്

നപുംസകങ്ങളൊക്കെ മുക്തർ.

കബീർപാടുന്നു,

സഹോദരരേ, രാമനാമം കൂടാതെ

മുക്തിയെവിടെ.

7.

രാപ്പകൽ ആചാരസ്നാനം ചെയ്യുന്നവര്

ജലത്തിലെ തവളകൾ,

ഹൃദയത്തിൽ,രാമനാമപ്രേമമില്ലെങ്കില്,

എല്ലാവരും യമന്റെ പിടിയില്.

ശരീരത്തെ സ്നേഹിക്കുന്നവര്,

ആടയാഭരണങ്ങളണിയുന്നു.

സ്വപ്നത്തില്പോലും അവർ

കരുണയെന്തെന്നറിയുന്നില്ല.

ജ്ഞാനികൾ നാലുവേദവും പഠിക്കുന്നു.

പക്ഷേ,ഋഷിമാത്രം സംസാരസാഗരത്തിന്റെ കര കാണുന്നു.

കബീർപാടുന്നു:

എന്താണിത്ര ആലോചിക്കാൻ,

എല്ലാം ത്യജിക്കു,

അമൃതങ്ങളില് വെച്ച് അമൃതമായതിനെ കുടിക്കു.

8

പ്രാര്ത്ഥനയെന്തിന്.വ്രതമെന്തിന്.പൂജയെന്തിന്

നിങ്ങളുടെ ഹൃദയം മറ്റൊരാളെ പ്രേമിക്കുമ്പോള്.

മാധവനോട് സ്വയം ബന്ധിക്കൂ.

ചതുര്ഭുജനെ പാണ്ഡിത്യം കൊണ്ടുമാത്രം

കാണാനാവില്ല.

ലോഭവും ജനപ്രീതിക്കായിട്ടുളള കര്മ്മവും

കാമവും ദ്വേഷവും അഹന്തയും വലിച്ചെറിയൂ.

മതാചാരങ്ങള് മനുഷ്യരെ അഹങ്കാരത്തിലാഴ്ത്തുന്നു.

അവരൊന്നിച്ചുചേര്ന്ന് കല്ലിനെ പൂജിക്കുന്നു.

കബീര് പാടുന്നു:

ഞാനവനെ ഭക്തിയാല് കണ്ടു

ശുദ്ധഹൃദയം കൊണ്ട് ഞാനെന്റെ രഘുരാമനെ കണ്ടു.

9

ഗര്ഭപാത്രത്തിലിരുന്നപ്പോള്

നിങ്ങള്ക്കു ജാതിയറിയില്ല

എല്ലാവരും ബ്രഹ്മബീജത്തില്നിന്ന് ജനിച്ചു.

പണ്ഡിതന്മാരേ, നിങ്ങളെപ്പോള് ബ്രാഹ്മണരായി.

ഞാനൊരു ബ്രാഹ്മണനെന്നും പറഞ്ഞ്

ജീവിതം വ്യര്ത്ഥമാക്കല്ലേ.

നിങ്ങള് ബ്രാഹ്മണിയായ അമ്മക്കു പിറന്നതിനാല്

ബ്രാഹ്മണനെങ്കില്,

നിങ്ങളുടെ ജ്ഞാനം എന്തുകൊണ്ട്

മറ്റൊരു വിധത്തിലായില്ല.

നിങ്ങളെങ്ങനെ ബ്രാഹ്മണന്.

ഞങ്ങളെങ്ങനെ ശൂദ്രന്

ഞങ്ങള് ചോര കൊണ്ടാണോ

നിങ്ങള് പാലുകൊണ്ടാണോ

കബീർ പാടുന്നു:

ബ്രഹ്മത്തെ ധ്യാനിക്കുന്നവൻ മാത്രം

ബ്രാഹ്മണൻ.

10.

കൂരിരുട്ടത്ത് ആരും ഉറങ്ങുന്നില്ല.

രാജാവും പിച്ചക്കാരനും കരയുന്നു.

രാമാ രാമാ എന്നുച്ചരിക്കാത്ത നാവെങ്കില്,

ജനനമരണങ്ങൾക്കായി സദാ കരഞ്ഞുകൊണ്ടിരിക്കും.

ഒരു മരത്തിന്റെ നിഴലുപോലെ പ്രാണന് പോകുന്നു.

പറയൂ,ആരുടേതാണ് ഈ സ്വത്തൊക്കെ.

നാദം സംഗീതോപകരണത്തിലെന്നപോലെ പ്രാണൻ

പോയ ആത്മാക്കളുടെ രഹസ്യം നിങ്ങളെങ്ങനെ അറിയും

തടാകത്തിലെ രാജഹംസംപോലെ

ശരീരത്തിൽമൃത്യു

രാമാമൃതം കുടിക്കുക,ഓ ,കബീർ,....

11

പ്രകാശത്തിന്റെ സര്ഗ്ഗം

സര്ഗ്ഗത്തിന്റെ പ്രകാശം

ചില്ലിന്റേയും മുത്തിന്റേയും പഴങ്ങള്

അവയിൽപൂക്കുന്നു.

ഭയമില്ലാതെ ജീവിക്കാനാവുന്ന

ഏതൊരു ഗൃഹമുണ്ടിവിടെ.

തീർത്ഥാടനംകൊണ്ട് ശാന്തി കിട്ടില്ല.

അവിടെയും ആളുകൾ സുകൃതദുഷ്കൃതങ്ങളുടെ

തിരക്കിലാണ്.

നല്ലതും ചീത്തയും ഒന്നാണ്.

നിങ്ങളുടെ വീട്ടിലുന്നെയുണ്ട്

തത്വജ്ഞന്റെ കല്ല്.

മറ്റെല്ലാം മറക്കുക.

കബീർ,..രൂപമില്ലാത്തവന്റെ നാമം മാത്രം മറക്കരുത്.

ആ ലീലയിൽമുഴുകിയിരിക്കുക.

12.

ചിന്തക്കും വാക്കിനും അതീതനെ

അറിയുന്നു എന്നു പറഞ്ഞുകൊണ്ട്

സ്വര്ഗ്ഗത്തിൽപോകാമെന്ന് ചിലര് പ്രതീക്ഷിക്കുന്നു.

സ്വര്ഗ്ഗം എവിടെയാണ്.

എനിക്കറിയില്ല.

എല്ലാവരും പറയുന്നു,ഞാനവിടേക്കു പോകുന്നു.

അഹങ്കാരം ത്യജിച്ചാലേ

ഹൃദയം ശാന്തിയറിയൂ

സ്വര്ഗ്ഗം മോഹിക്കുന്ന കാലത്തോളം

അവന്റെ പാദത്തിൽ വാഴാൻനിങ്ങള്ക്കാവില്ല.

കബീർപാടുന്നു:

വിവരിക്കാൻമാത്രം

ഞാനതിനെ എങ്ങനെയറിയും.

സജ്ജനങ്ങളുടെ കൂടെയാണ് സ്വര്ഗ്ഗം.

13.

ജനനം,വളര്ച്ച,മരണം.

ലോകം നടക്കുന്ന വഴി നിങ്ങൾകാണുന്നു.

ഈ വീടെന്റേയാണെന്ന്

ലജ്ജയില്ലാതെ പറഞ്ഞ് മരിക്കരുത്.

ഒടുക്കം ഒന്നും നിങ്ങളുടേതല്ല.

ശ്രദ്ധാപൂര് വ്വം നിങ്ങളീ ശരീരത്തെ പാലിച്ചു,

മരിക്കുമ്പോളതിനെ അഗ്നി ദഹിപ്പിക്കുന്നു

സുഗന്ധവും ചന്ദനതൈലവും പൂശി

കാലുകൾതിരുമ്പി

എന്നിട്ടോ, ഒരു കെട്ടുവിറകില് വെച്ച്

ഒടുക്കം അതും കത്തിച്ചു.

കബീർപാടുന്നു:

പണ്ഡിതരേ,

പ്രപഞ്ചം നശ്വരമായതിനെ മാത്രമേ

കാട്ടിത്തരുന്നുള്ളു.

14.

മരിച്ചാലെന്തിനു കരയണം

നമ്മളാരെങ്കിലും നിരന്തരം ജീവിച്ചിരിക്കുന്നവരാണോ

ഞാനങ്ങനെ മരിക്കില്ല.

ജീവിതദാതാവിനെ ഞാന്കണ്ടു.

ശരീരത്തിൽസുഗന്ധലേപനം ചെയ്യുന്ന

ആനന്ദത്തില്,

നിങ്ങൾ പരമമായ ആനന്ദം മറന്നുപോയി.

ഒരു ചെറിയ കിണറുണ്ട്

അഞ്ച് പാട്ടകള് വെള്ളം കോരാനും.

കയറുപൊട്ടിയാലും അവ വെള്ളം കോരുന്നു.

കബീർപാടുന്നു:

ധ്യാനം ഉണരുമ്പോൾ

കിണറുമില്ല,പാട്ടയുമില്ല.

15

നിശ്ചലമായതും ചലിക്കുന്നതും

ഇഴയുന്നതും പറക്കുന്നതും

എല്ലാ ജന്മങ്ങളിലും ഞാൻ കടന്നുവന്നു.

രാമാ.. ഞാനനവധി ശരീരങ്ങളില് ജീവിച്ചു.

ജനനത്തില്നിന്ന് ജനനത്തിലേക്ക് അലഞ്ഞു

യോഗി,മുനി,സന്യാസി,ബ്രഹ്മചാരി,

വെണ്കൊറ്റക്കുടയുള്ള രാജാവ്.

പിച്ചക്കാരൻ,ഞാനെല്ലാമായി.

രാമാമൃതം നക്കുക,നാവേ...

കബീർപാടുന്നു:

പ്രഭു,കരുണ ചെയ്യൂ.

എന്നെ രക്ഷിക്കു, ഞാൻ തളര്ന്നു.

16.

കബീർ, ഞാന് അസാധാരണദൃശ്യം കണ്ടു

പാലെന്നുകരുതി ജലം കടയുന്നത്.

കഴുത പച്ചമുന്തിരി തിന്നുന്നത്

എന്നിട്ട്,ചിരിച്ചുചിരിച്ച്,

ഓലിയിട്ട് സ്വയം കൊല്ലുന്നത്.

കള്ളുകുടിച്ച കാള അലയുന്നത്

മേഞ്ഞുമേഞ്ഞ് നിയന്ത്രണം വിട്ട്

നരകത്തില് വീഴുന്നത്

കബീര് പാടുന്നു:

കാര്യം വെളിച്ചത്തായി.

ചെമ്മരിയാട് ആടിനു മുല കൊടുത്തു

രാമനെ ധ്യാനിച്ചാല് മനസ്സ് പ്രകാശിക്കും

ഗുരു എനിക്ക് വെളിപാടു തന്നു.

17.

ജലംവിട്ട് കരയില് വന്ന മീന്പോലെ

കഴിഞ്ഞജന്മങ്ങളിലൊന്നും ഞാന്

തപം ചെയ്തിട്ടില്ല.

രാമാ, എന്തുസംഭവിക്കും.

കാശി വിട്ടുപോന്നത് വിഡ്ഢിത്തമാണോ

ശിവനഗരത്തില് ജീവിതം മുഴുവനും ചെലവാക്കി.

മരണസമയത്ത് മഗഹറിലേക്കു വന്നു

വര്ഷങ്ങളോളം കാശിയില് ചെലവാക്കി

മരിക്കാനായപ്പോള് മഗഹറിലെത്തി

ബനാറസ്സും മഗഹറും ഒന്നെന്നുകരുതുന്ന

പകുതി വെന്ത ഭക്തികൊണ്ട്

എങ്ങനെ തരണം ചെയ്യും.

എല്ലാ മനുഷ്യരും ഗണേശനേയും ശിവനേയും അറിയുന്നു.

കബീറ്,മരിച്ചാലും കൂടി

രാമനെ ഓര്ക്കും.

18.

കൈകാലുകള് സുഗന്ധതൈലം പൂശി

വിറകില് വെച്ച് ശരീരം ദഹിപ്പിച്ചു.

ശരീരത്തിന്റെ പ്രഭ എവിടെ.

ധനത്തിന്റെ പ്രഭ എവിടെ.

അവ ഭൂമിയില് നില്ക്കുന്നു.

നിന്റെ കൂടെ വരില്ല.

രാത്രി ഉറക്കം,പകല് അദ്ധ്വാനം

ഹരിനാമം മുഹൂര്ത്തംപോലും

ഉച്ചരിക്കുന്നില്ല.

കയ്യില് പട്ടത്തിന്റെ ചരട്

വായില് വെറ്റില

മരിക്കുമ്പോളോ, കള്ളന്മാരെപ്പോലെ

കെട്ടിവരിഞ്ഞുകൊണ്ടുപോകുന്നു.

ഗുരുകടാക്ഷത്താല്

ആനന്ദപൂര് വ്വം ഹരിനാമം പാടിയവര്മാത്രം

രാമനെ നിരന്തരം സ്മരിച്ച് ആനന്ദമടയുന്നു.

കരുണയാല് ,ഏതൊരുവന്റെ ഹൃദയത്തിൽ

അവന് തന്റെ തിരുനാമം വെക്കുന്നുവോ,

അവിടെ മധുരസുഗന്ധമൊഴുകുന്നു.

ഹരി..ഹരി...

കബീർ പാടുന്നുഃ

അന്ധന്മാരേ, ചിന്തിക്കുക

രാമനാണ് സത്യം

മറ്റെല്ലാ കര്മ്മവും അസത്യം.

19.

യമന് രാമനായി മാറി

ദുഃഖംപോയി,ശാന്തി കിട്ടി.

ശത്രു ബന്ധുവായി

നാസ്തികര് മാലാഖകളായി

ആനന്ദം എനിക്ക് പ്രകാശിതമായി.

ഗോവിന്ദദര്ശനത്താലെനിക്ക് ശാന്തി കിട്ടി.

എന്റെ ശരീരത്തിലെ ഒരുകോടി ദുഃഖം

ശാശ്വതാനന്ദമായി മാറി

സ്വയം അറിയാന് ശ്രമിക്കു.

സ്വയം അറിയാന് പഠിക്കു

ആര്ത്തിത്രയം നിങ്ങളെ തൊടില്ല.

ജീവന്മുക്തിയാല് ഞാന് പരമാനന്ദമായി

ഞാനഭയന്.

ഞാനാരെയും ഭയപ്പെടുത്തുന്നുമില്ല.

20.

ശരീരം മരിക്കുമ്പോള്,ആത്മാവെവിടെപ്പോകും

ഗുരുവചനം കേൾക്കുക

അനന്തവും അചലവുമായതിനോട് ചേരുന്നു.

രാമനെ അറിഞ്ഞവർ,അനായാസമായി

പഞ്ചസാരതിന്ന ഊമയെപ്പോലെ

ആസ്വദിക്കുന്നു.

ബൻഹരി ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നു.

എന്റെ ആത്മാവേ, പ്രാണനെ

അവന്റെ മുരളിയിൽശേഖരിച്ചുനിർത്തുക.

മറ്റെല്ലാത്തിനേയും ഉപയോഗശൂന്യമാക്കുന്ന

ആ ഒരൊറ്റ ഗുരുവെ കണ്ടുപിടിക്കുക

മറ്റെല്ലാ ആനന്ദങ്ങളേയും മങ്ങിക്കുന്ന

ആനന്ദത്തെ ആസ്വദിക്കുക.

മറ്റെല്ലാത്തിനേയും ഇരുട്ടാക്കുന്ന

ആ ഒറ്റ ജ്ഞാനത്തെ നേടുക.

ഇനിയൊരിക്കലും മൃത്യുവെ കാണാത്തരീതിയിൽ,

മരിക്കുക.

ഞാൻഗംഗയുടെ ഗതി തിരിച്ചുവിട്ട്

അതിനെ യമുനയിൽലയിപ്പിച്ചു.

ജലമില്ലാത്ത എന്റെ ഹൃദയസംഗമത്തിൽ ഞാൻസ്നാനം ചെയ്യുന്നു.

ഞാനെല്ലാവരേയും ഒരുപോലെ കാണുന്നു.

അതാണെന്റെ മാര്ഗ്ഗം.

സത്യത്തെ ധ്യാനിക്കുമ്പോൾ,

മറ്റുളളവയെ എന്തിനു ചിന്തിക്കണം.

ജലത്തെപ്പോലെ,അഗ്നിപോലെ,

വായുവും ആകാശവും ഭൂമിയുംപോലെ,

ഞാൻ ഹരിയുടെ സമീപത്ത് വസിക്കുന്നു.

കബീർപാടുന്നു:-

ഞാൻനിരഞ്ജനനെ സ്മരിക്കുന്നു.

ഒരിക്കലും തിരിച്ചുവരാത്ത ഗൃഹത്തിലേക്ക്

ഞാൻപ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു.

21

സ്വർണ്ണത്തിന് അവനെ വിലക്കെടുക്കാനാവില്ല.

എന്റെ ഹൃദയം വിറ്റ് ഞാനവനെ,രാമനെവാങ്ങി.

രാമൻ എന്റേതായപ്പോൾ,

ഹൃദയം വിശ്രാന്തിയെത്തേടി അലയാതായി.

എന്റെ ഭക്തി എന്നെ രാമനിലെത്തിച്ചു.

ബ്രഹ്മാവിനുപോലും അത് വർണ്ണിക്കാനാവില്ല.

കബീർപാടുന്നു:-

ഇനി ഞാനലയുകയില്ല,

എന്റെ നിയോഗം രാമസേവ.

22.

ഗുരുവചനത്താല്,

എല്ലാവരും പേടിക്കുന്ന മൃത്യു

സത്യരൂപത്തിലെനിക്ക് വെളിപ്പെട്ടു.

ഞാനെങ്ങനെ മരിക്കും.

ഞാൻ, മരണത്തെ സ്വീകരിച്ചു.

രാമനെ അറിയാത്തവർ എന്നേക്കുമായി മരിച്ചു.

മരണത്തെക്കുറിച്ച് എല്ലാവരും പറയുന്നു.

ശാന്തരായി മരിച്ചവർ അനശ്വരർ.

കബീർപാടുന്നു:-

എന്റെ ഹൃദയം ആനന്ദഭരിതം

അന്ധവിശ്വാസങ്ങൾ പറന്നു.

അനന്തശാന്തിമാത്രം നിറഞ്ഞു.

23.

തുകൽതുടക്കാനൊരിടം കാണുന്നില്ല.

എത്ര നോക്കിയിട്ടും ദുഃഖവും കാണാനില്ല.

ദുഃഖം അറിഞ്ഞവർവേദന അറിയുന്നു.

രാമഭക്തി ബാണംപോലെ മൂർച്ചയുളളതാണ്.

ഞാനെല്ലാ സ്ത്രീകളേയും പ്രേമപൂര് വ്വം കാണുന്നു.

എനിക്കെങ്ങനെയറിയാം.

ഇവരിലാരെയോക്കെ അവരുടെ

ഭർത്താക്കന്മാര് സ്നേഹിക്കുന്നു എന്ന്.

കബീർപാടുന്നു:-

വരനെത്തും.

നന്മ അകത്തുള്ളവളെ ആശ്ലേഷിക്കും

മറ്റെല്ലാവരേയും ഉപേക്ഷിക്കും

24.

സഹോദരാ,

അനന്തമോക്ഷം

ഹരിജനങ്ങളെ വിളിക്കുന്നു.

ഓ,രാമാ, നീയാണെന്റെ പ്രതീക്ഷ.

എനിക്ക് മറ്റാരോടും കടപ്പാടില്ല.

ത്രിഭുവനത്തിന്റെ ഭാരം പേറുന്നവന്,

എന്നെയും പോഷിപ്പിക്കും.

കബീർ പാടുന്നു:

സ്വന്തം അമ്മതന്നെയാണ് വിഷം തരുന്നതെങ്കിൽ,

കുഞ്ഞെന്തു ചെയ്യും.

25.

സത്യമില്ലാത്ത സ്ത്രീ എങ്ങനെ സതിയാവും.

പണ്ഡിതരേ,ഹൃദയം കൊണ്ട് ആലോചിക്കൂ.

സ്നേഹമില്ലാതെ എങ്ങനെ സ്നേഹിക്കും.

മായാവിനോദത്തില് മുഴുകിയാൽ,

നിങ്ങള്ക്ക് സ്നേഹിക്കാനാവില്ല.

മായയെ ഹൃദയറാണിയാക്കിയവർ,

സ്വപ്നത്തിൽപോലും രാമനെ കാണുന്നില്ല.

കബീർപാടുന്നു:

ശരീരവും ഹൃദയവും ധനവും വീടും

കാഴ്ചവെച്ചവളാണ് സതി.

സത്യവും ആനന്ദവും നിറഞ്ഞവൾ.

26.

പ്രപഞ്ചം മായയാൽ മയക്കപ്പെട്ടിരിക്കുന്നു.

മായ കുടുംബങ്ങളെ മുക്കിക്കൊല്ലുന്നു.

എങ്ങനെ ഈ വിശാലമായ നദിയിൽ

നിന്റെ വഞ്ചി തകർന്നു.

നീ ഹരിയിൽനിന്ന് വിട്ടകന്നു.

മായയോടു ബന്ധിച്ചു.

ദൈവങ്ങളും മനുഷ്യരും കത്തുന്നു.

അഗ്നി ഉയരുന്നു.

ജലം അരികെ.

എന്നിട്ടും ജന്തുക്കള് കുടിക്കുന്നില്ല.

ധ്യാനം കൊണ്ട്....ധ്യാനം കൊണ്ട്....

ജലം ഉറന്നു.

കബീർപാടുന്നു:

ആ ജലം പാവനം.അതിപാവനം.

27.

ദൈവീകജ്ഞാനത്തെ ധ്യാനിക്കാത്ത

മകനുള്ള കുടുംബത്തിൽ

അമ്മ വന്ധ്യയാണ്.

രാമനെ സേവിക്കാത്തവൻ

ജനിക്കുമ്പോളേ പാപിയായി മരിച്ചു.

അവൻ ഗര്ഭത്തിലലസാതെ രക്ഷപ്പെട്ടതെങ്ങനെ

ലോകത്തിലവനൊരു വികലാംഗനാണ്.

കബീർപാടുന്നു:

അവന്റെ നാമമില്ലാത്ത

സുന്ദരന്മാരും കൂനന്മാർ,വിരൂപികൾ.

28.

രാമനാമം ഉച്ചരിക്കുന്നവര്ക്ക്

ഞാനെന്നെ ത്യാഗം ചെയ്യുന്നു.

പാവനമായ ഹരിയെ ധരിച്ചവരും പാവനർ.

അവരെന്റെ സഹോദരർ.

ഹൃദയത്തിന് പ്രിയങ്കരർ.

അവരുടെ പാദകമലത്തിലെ പൊടി ഞാൻ.

അവരുടെ ഹൃദയങ്ങള്

രാമനാൽനിറഞ്ഞ് തുളുമ്പുന്നു.

ജാതികൊണ്ട് ഞാനൊരു നെയ്ത്തുകാരൻ,

ഹൃദയത്താൽ ഞാനൊരു രോഗി,

മന്ദമന്ദം കബീറവനെ ആഘോഷിക്കുന്നു.

29

ആകാശമാണെന്റെ പാത്രം

അതില്നിന്ന് അമൃത് പൊഴിയുന്നു.

എന്റെ ശരീരം വിറകാക്കി,

ഈ ലഹരിയെ ഞാൻവാറ്റുന്നു.

ജ്ഞാനത്തെ ധ്യാനിച്ച്,

രാമനെന്ന അമൃത് കുടിച്ചവര്ക്ക്,

എന്നെന്നും ലഹരി.

ഈ പതിവ്രതയായ ലഹരിക്കാരിയെ

കണ്ടതുമുതൽ,

എന്റെ ഓരോ ദിനവും ആനന്ദലഹരിയിൽ.

ഈ ലഹരിയിൽ

മനസ്സ് നിരഞ്ജനനിലേക്ക തിരിച്ച്

കബീർപാടുന്നു:

എനിക്ക് ബോധി കിട്ടി.

30

ഹൃദയത്തിന്റെ സ്വഭാവം മനസ്സിനെ നിർണ്ണയിക്കുന്നു.

ഹൃദയത്തെ അടക്കിയാൽ എങ്ങനെ ബോധിവെളിച്ചം കിട്ടും.

ഏതു ഋഷി തന്റെ ഹൃദയത്തെ നശിപ്പിക്കും.

ഹൃദയത്തെ ശ്വാസംമുട്ടിച്ച്

എങ്ങനെ മറുകരവരെ നീന്തും.

ഹൃദയത്തിലുള്ളത് ആളുകൾപറയുന്നു.

ഹൃദയത്തെ അടക്കാതെ ഭക്തി അറിയാനുമാവില്ല.

കബീർപാടുന്നു:

രഹസ്യം അറിയുന്നവർ

മധുസൂദനനെപ്പോലെയാവുന്നു.

ത്രിഭുവനരക്ഷകനാണവൻ.

31.

ആകാശത്തിലിക്കാണുന്ന താരകൾ

ആരവ വരച്ച് ചായമിട്ടു.

പണ്ഡിതരേ,പറയൂ.

ആകാശം എന്തിനോടു കെട്ടിയിട്ടിരിക്കുന്നു.

വിവേകിക്ക് മാത്രം ആ രഹസ്യം വെളിപ്പെടുന്നു.

സൂര്യചന്ദ്രന്മാർ വെളിച്ചം തരുന്നു.

എല്ലാറ്റിലും ബ്രഹ്മവെളിച്ചം മാത്രം.

കബീർപാടുന്നു:

ഹൃദയത്തിൽരാമനുള്ളവര്

നാവിൽരാമനുള്ളവർ,

മാത്രമറിയുന്നു.

32

വേദപുത്രിയാണ് സ്മൃതി

അവളൊരു ചങ്ങലയും

കയറും കൊണ്ടുവന്നു.

മരണത്തിന്റെ അമ്പ്,കാമന്റെ പാശം.

അവൾതന്റെ നഗരം സ്വയം കീഴടക്കി.

ആ കെട്ട് പൊട്ടിക്കാനാവില്ല.

അത് മുറിയില്ല.

അതൊരു പാമ്പായി ലോകത്തെ വിഴുങ്ങുന്നു.

അവൾഭൂമിയെ കൊള്ളയടിക്കുന്നത്

ഞാൻകണ്ടു.

കബീർപാടുന്നുഃ

രാമനാമം പാടി,ഞാനിന്ന് സ്വതന്ത്രനായി.

33.

ഹൃദയത്തിലൊരു കടിഞ്ഞാണിട്ട്,

മറ്റെല്ലാം ത്യജിച്ച്

ഞാനാകാശത്തിലൂടെ ഓടുന്നു.

ചിന്തയാണെന്റെ ജീനി.

ശാന്തിയിലാണ് കാലുവെച്ചിരിക്കുന്നത്.

ഞാനെത്തിക്കുക സ്വര്ഗ്ഗത്തിലാണ്.

പ്രേമത്തിന്റെ ചാട്ടവാറുകൊണ്ട്

ഞാനടിക്കും

കബീർപാടുന്നു:

വിശുദ്ധഗ്രന്ഥങ്ങളിൽനിന്ന്

വിട്ടുനില്ക്കുന്നവരാണ്

നല്ല കുതിരസ്സഞ്ചാരികൾ.

34

പഞ്ചാമൃതം കഴിച്ച മുഖവും

തീയിലെരിയും.

ചിതയിലെരിഞ്ഞ്

ഗര്ഭപാത്രത്തിൽതൂങ്ങിക്കിടന്ന്,....

അമൂല്യമായ രാമാ,

ഈ വേദന മാറ്റുക.

ശരീരം പലമട്ടിൽനശിക്കും

കുഴിച്ചിടാം,ദഹിപ്പിക്കാം

കബീർപാടുന്നു:

ഹരീ,നിന്റെ പാദം കാണിച്ചുതരൂ.

അതിനുശേഷം യമനെ അയച്ചോളൂ.

35

അവനഗ്നി, കാറ്റ്.

അവൻകൊളുത്തിയ അഗ്നി

ആര്ക്കുകെടുത്താനാവും.

എന്റെ ശരീരം എരിയട്ടെ

ഞാനെന്റെ രാമനെ സ്തുതിക്കുന്നു

ഹൃദയം രാമനാമത്തോടു ചേര്ന്നു.

ആരെരിയുന്നു.

ആര്ക്ക് മുറിവ്.

ശാരംഗപാണിക്ക്

അനേകം വേഷങ്ങളിലാണ് ലീല.

കബീർപാടുന്നു:

നിങ്ങൾപ്രഭുവാണെങ്കില് മാത്രം

നിങ്ങളെന്നെ രക്ഷിക്കും.

36

യോഗത്തിൽ ഞാൻശ്രദ്ധിക്കുന്നില്ല.

സന്യാസംകൂടാതെ മായയിൽനിന്ന്

രക്ഷപ്പെടില്ല.

രാമനാമത്തിന്റെ തുണില്ലാതെ

നമുക്കെങ്ങനെ ജീവിക്കാനാവും

കബീർപാടുന്നു:

ഞാനാകാശംവരെ തിരഞ്ഞു.

രാമനുതുല്യമായി ആരേയും കണ്ടില്ല.

37

ശ്രദ്ധാപൂര് വ്വം തലേക്കെട്ടുകെട്ടി

അലങ്കരിച്ച തല.

അതിനെ ഇപ്പോൾ

കാക്കയുടെ കൊക്ക് ചികയുന്നു.

ശരീരത്തിലും ധനത്തിലും

അഹന്തയെന്തിന്.

രാമനാമത്തിൽരക്ഷതേടുക.

കബീർപാടുന്നു:

കേൾക്കുക,ഹൃദയമേ,

നിനക്കും ഇതുസംഭവിക്കാം.

38.

ആശ്രയം ചോദിക്കുമ്പോൾ,

വേദന തരുന്നു

ഈശാന്തിയല്ല,ഞാൻപ്രാര്ത്ഥിച്ചത്.

മനസ്സിൽമായ ഇരിക്കുമ്പോൾ,

രക്ഷക്ക് പ്രതീക്ഷിച്ചിട്ടെന്ത്.

രാജാ രാമനോടൊത്ത് ജീവിക്കുന്നതെങ്ങനെ.

ശിവനും ബ്രഹ്മാവുംപോലും കൊതിച്ച

ആ ഒറ്റ പരമപദംമാത്രം

നേടേണ്ടത്.

നാലുബ്രഹ്മനന്ദനർ,നാരദമഹർഷി,

ശേഷനാഗം,

ശരീരത്തിനകത്തെ ആത്മാവിനെ

ആരുമറിഞ്ഞില്ല.

അതിനെ തിരയുക.സഹോദരരേ,

അത് ശരീരത്തെ പിരിഞ്ഞാൽ

എവിടെ ലയിക്കുന്നു

ഗുരുകടാക്ഷത്താൽ

ജയദേവനും നാമദേവനും

പ്രേമഭക്തി അറിഞ്ഞു

ആത്മാവ് വീണ്ടും വീണ്ടും വന്നുപോവില്ല.

മായയാൽബന്ധിതരല്ലാത്തവർ,

സത്യം പറയുന്നു.

ആത്മാവിന് ഗുണമില്ല,രൂപമില്ല.

അതിന്റെ രഹസ്യമറിഞ്ഞവർ,

ശാന്തിതരുന്നവനിൽ ലയിക്കുന്നു.

അതിലൂടെ

ഒരാത്മാവ്.

അനേകം ശരീരം.

കബീർ,   ആ ആത്മാവിനെ ആരാധിക്കുക.

39.

രാപ്പകലുണര്ന്നിരുന്ന്

ഒരേ ഒരുനാമം ആവര്ത്തിക്കുന്നവർ,

പ്രേമം നിവേദിച്ച്

സന്തുക്കളാവുന്നു.

സന്യാസിമാരും മുനിമാരും തോറ്റു

മറുകരചേര്ക്കുന്ന വഞ്ചി

അവന്റെ നാമമെന്ന വൃക്ഷംമാത്രം.

പറയൂ ..ഹരീ,ഹരീ.....

അവനിൽനിന്ന് പിന്നെ വിരഹമില്ല.

കബീർ,പാട്ടു,

രാമനാമം ഞാനറിയുന്നു.

40.

നഗ്നാത്മാവേ ,ലജ്ജയില്ലേ

ഹരിയെ ഉപേക്ഷിച്ച് എവിടെപോകുന്നു.

പ്രഭു ഉദാരനും ഗംഭീരനും.

എന്നിട്ടും ഇങ്ങനെ അലഞ്ഞുതിരിയരുത്.

അവനെങ്ങും നിറഞ്ഞവൻ.

ഹരി എപ്പോഴും നിത്യസാന്നിദ്ധ്യം.

സദാ അരികിൽ

ലക്ഷ്മി അവന്റെ പാദത്തിൽശരണാഗത.

അവന്റെ വീട്ടിലെന്തിന് കുറവുണ്ട്.

നമ്മുടെ പ്രഭു,രക്ഷകൻ,ബലവാൻ,

അവനെക്കുറിച്ച് എല്ലാവരും പറയുന്നു

കബീർ,പാടുക,

മറ്റൊരാളും ആരുടെ ഹൃദയത്തിൽ

വസിക്കുന്നില്ലയോ,

അവരാണ് പ്രപഞ്ചത്തിലെ പരിശുദ്ധർ.

41.

ആര്ക്കാണ് അഛനുള്ളത്

ആര്ക്കാണ് മകനുള്ളത്

ആരുമരിക്കുന്നു

ആര് മുറിപ്പെടുത്തുന്നു

മായാവിയായ ഹരി പ്രപഞ്ചത്തെ

മയക്കിക്കിടത്തി.

അമ്മേ,എനിക്ക് ഹരിയില്ലാതെ ജീവിക്കാനാവില്ല.

ആര്ക്ക് ഭര്ത്താവുണ്ട്

ആര്ക്ക് ഭാര്യയുണ്ട്

മനുഷ്യരൂപമെടുത്തവരേ,

ഈ സത്യം വിചാരം ചെയ്യുക

കബീർ,പാടുക,

ഹൃദയം മായാവിയാലാനന്ദിക്കുന്നു.

ലഹരി ഇറങ്ങിയപ്പോൾ,

ഞാനവനെ അറിയുന്നു.

42.

രാജാരാമനെന്റെ രക്ഷകൻ,

ജനനമരണങ്ങളില്ലാതായി.

പരമപദത്തിലെത്തി.

എന്നെ സന്തുക്കള്ക്കിടയിലവനിരുത്തി

പഞ്ചപാപങ്ങളിൽനിന്ന് രക്ഷിച്ചു.

അവന്റെ മധുരനാമം നാവ് ആവര്ത്തിക്കുന്നു.

കച്ചവടമൊന്നും കൂടാതെ

അവനെന്നെ അടിമയാക്കി.

സത്യമായ ഗുരു എന്നെ അനുഗ്രഹിച്ചു

സംസാരസാഗരത്തിൽനിന്ന് രക്ഷിച്ചു.

ആ അമൃതപാദത്തെ ഞാൻ,പ്രേമിക്കുന്നു.

ഗോവിന്ദനെന്റെ ചിന്തകളിലെന്നെന്നും വാഴുന്നു.

മായയുടെ അഗ്നിയും കനലും കെട്ടു.

അവന്റെ നാമത്താൽഹൃദയം ശാന്തിയറിഞ്ഞു.

കടലിലും കരയിലും പ്രഭു

നോക്കുന്നിടത്തെല്ലാം അന്തര്യാമി.

അവനെന്നെ തന്റെ ഭക്തനാക്കി.

നിങ്ങള്ക്കും വിധിയുണ്ടെങ്കിലവനെ കാണാം.

അവന്റെ കരുണയുണ്ടെങ്കിൽ,നിങ്ങളും വിജയിക്കും.

കബീറിന്റെ പ്രഭു,

പാവങ്ങളുടെ പാലകനാണ്.

43

ജലം അശുദ്ധം

ഭൂമി അശുദ്ധം

ജനനം അശുദ്ധം

ജനിച്ചവരെല്ലാം അശുദ്ധം

മരിച്ചവരെല്ലാം അശുദ്ധം

പണ്ഡിതാ,പറയൂ, ആരാണ് ശുദ്ധം.

സുഹൃത്തേ,ഒരു വെളിപാട് തരൂ.

കണ്ണ് അശുദ്ധം,നാവും അശുദ്ധം

ചെവി അശുദ്ധം

നിന്നാലും ഇരുന്നാലും നീ അശുദ്ധം

അശുദ്ധി അടുക്കളയെ അശുദ്ധമാക്കി

കുടുങ്ങാനെല്ലാവര്ക്കും അറിയാം.

പുറത്തുചാടാനോ,കുറച്ചുപേര്ക്കുമാത്രം .

കബീർ,പാട്ടു,

രാമനെ ഹൃദയത്തിൽധ്യാനിക്കുന്നവൻ,

ഒരുനാളും അശുദ്ധനല്ല.

44

രാമാ,

ഈ തര്ക്കം തീര്ത്തുതരൂ

നിന്റെ അടിമയുടെ സേവനം വേണമെങ്കില്.

ആത്മാവോ മഹിതം,

അത് ലയിക്കുന്ന ഇടമോ.

രാമനോ മഹിതം

അവനെ അറിയുന്നവനോ.

ബ്രഹ്മാവോ മഹിതം,

അവനെ സൃഷ്ടിച്ചവനോ.

വേദങ്ങളോ മഹിതം,

അവയുടെ ഉല്പത്തിസ്ഥാനമോ.

കബീര്,പാട്ടു,

തീര്ത്ഥയാത്രയോ മഹിതം

ഹരിഭക്തനോ മഹിതം.

മനസ്സിന് തീര്പ്പ് കല്പിക്കാനാവുന്നില്ല.

45

സഹോദരരേ,

ജ്ഞാനത്തിന്റെ പൊടിക്കാറ്റ് വന്നു

അന്ധവിശ്വാസത്തിന്റെ മുളമറ പറന്നു.

മായയോടുബന്ധിച്ച ഒന്നും അവശേഷിച്ചില്ല.

സംശയത്തിന്റെ രണ്ടുതൂണും വീഴ്ത്തി.

പ്രപഞ്ചകാമത്തിന്റെ ചുമര് പൊടിച്ചു,

ആര്ത്തിയുടെ ഓലമേല്ക്കൂര താഴെ വീഴ്ത്തി.

തെറ്റിന്റെ കളിമണ്ണുപാത്രം തകര്ത്തു,

നിന്റെ അടിമ നനഞ്ഞുകുതിര്ന്നു.

കബീർ,പാട്ടു,

സൂര്യൻവീണ്ടുമുദിച്ചപ്പോൾ,

എന്റെ ഹൃദയം തിളങ്ങി.

46.

ഹരിയുടെ ഗീതം അവരാരും കേള്ക്കുന്നുമില്ല,

പാടുന്നുമില്ല.

എന്നിട്ട് ആകാശത്തെ താഴെ വീഴ്ത്തുമെന്ന്

വീമ്പുപറയുന്നു.

പ്രഭു അകലെ നിര്ത്തിയ

അവരോടെന്തു പറയാനാണ്.

അവരെ പേടിക്കണം

ഒരു കുമ്പിൾജലം അവരാര്ക്കും കൊടുത്തിട്ടില്ല.

എന്നാലും ഒഴുകുന്നഗംഗയെപ്പോലുള്ളവരെ ശപിക്കുന്നു.

വളഞ്ഞവഴികളിൽനടന്ന് സ്വയം നശിപ്പിച്ചു.

മറ്റുള്ളവരെ നശിപ്പിക്കാനും നോക്കുന്നു.

അപവാദമല്ലാതൊന്നവര്ക്കറിയില്ല.

ബ്രഹ്മാവ് പറഞ്ഞാലും അവർ  ശ്രദ്ധിക്കില്ല.

സ്വയം നഷ്ടപ്പെട്ടവർ അന്യരെ വഴി തെറ്റിക്കുന്നു.

തീപ്പിടിച്ച വീട്ടിലാണ് താമസം

അന്യരെ നോക്കി ഹസിക്കുന്നു.

അവരോ ഒറ്റക്കണ്ണന്മാർ.

അവരെക്കണ്ട് കബീർ ലജ്ജിതനായി.

47

ജീവിച്ചിരിക്കുമ്പോൾ മാതാപിതാക്കളെ നോക്കാത്തവര്

മരിക്കുമ്പോൾ ശ്രാദ്ധമൂട്ടുന്നു

കാക്കയും നായും തിന്നത്

പാവം മാതാപിതാക്കളെങ്ങനെ തിന്നും

ആരെങ്കിലും പറഞ്ഞുതരൂ

ആനന്ദം എന്താണ്

ആനന്ദം,ആനന്ദം ..കേട്ടുമടുത്തു.

ആനന്ദം എങ്ങനെ കിട്ടും

കളിമണ്ണുകൊണ്ട് ദേവീദേവന്മാര്ക്ക് പ്രതിമയുണ്ടാക്കി

ജീവനുള്ളവയെ ബലിയര്പ്പിക്കുന്നു.

ഇവരാണ് പിതൃക്കളെന്നു പറയുന്നു.

അവർക്കെന്തുവേണമെന്നുപോലും

ചോദിക്കാനാവില്ല.

ജീവികളെ മുറിച്ച് നിങ്ങള്,

ജീവനില്ലാത്തവയെ പൂജിക്കുന്നു.

അവസാനം ഇത് നിങ്ങള്ക്ക് ബുദ്ധിമുട്ടാവും.

രാമനാമത്തിന്റെ സത്യം നിങ്ങളറിഞ്ഞിട്ടില്ല.

ഭയത്തിന്റെ കടലിൽ നിങ്ങള് താഴുന്നു.

ദേവീദേവന്മാരെ ആരാധിക്കുന്ന നിങ്ങൾ,

ബ്രഹ്മാവിനും അതീതമെന്തെന്നറിയുന്നില്ല.

കബീർപാടുന്നു:

ജാതിയില്ലാത്തവനെ നിങ്ങളാരും ചിന്തിച്ചില്ല.

മായയാൽ പൊതിഞ്ഞുപിടിച്ചവരാണ് നിങ്ങളെല്ലാം.

48

ജീവിച്ചിരിക്കെ മരിക്കുക

മരിച്ചിട്ട് ജീവിക്കുക

മൌനത്തിൽലയിക്കുക

അശുദ്ധികൾക്കിടയിലും ശുദ്ധമായിരുന്നാല്,

പിന്നീടൊരിക്കലും സംസാരസാഗരത്തിൽ വീഴില്ല.

എന്റെ രാമാ,

പാലു കടയൂ,

ഗുരുവചനം ഹൃദയത്തെ നിശ്ചലമാക്കുന്നു.

അമൃതപാനം ചെയ്യിക്കുന്നു.

ബാണം വില്ലിൽതൊടുക്കാതെ

എന്റെ ഗുരു ലോകം ജയിച്ചു.

സഹോദരാ,

കാറ്റ് പട്ടത്തെ എല്ലാ ദിശയിലും ചുറ്റിച്ചു

പക്ഷേ,ന്യൽസദാ പ്രേമത്തോട്ട ബന്ധിതം.

വിരഹത്താൽ ആത്മാവ് തപ്തം

അത് മൌനലീനം.

അനിശ്ചിതത്വവും ദുഷ്ചിന്തയും പറന്നു.

കബീർപാടുന്നു:

ഞാനൊരത്ഭുതം അനുഭവിച്ചു.

രാമനാമത്തെ പ്രേമിച്ചു.

49

പ്രാണായാമം കൊണ്ട്

ആറുമണ്ഡലം കോർത്ത്,

മനസ്സ് മൌനത്തെ പ്രണയിച്ചു.

അവനെങ്ങും വരുന്നില്ല,പോകുന്നുമില്ല

മരിക്കുന്നില്ല,ജനിക്കുന്നുമില്ല.

ഓ....വൈരാഗീ,

അവനെ അന്വേഷിക്കു

ആത്മാവേ,

ഹൃദയത്തിന്റെ ആരോഹണാവരോഹണത്തിൽ,

അവനിൽലയിക്കു.

ഗുരുകടാക്ഷത്താലെന്റെ മനസ്സുമാറി

അതിനുമുമ്പ് ഞാനോരപരിചിതൻമാത്രം.

അവന്റെ സത്യം സ്വീകരിക്കുന്നവർക്ക്

അടുത്തുള്ളത് അകലെ

അകലെയുള്ളത് അടുത്ത്

പഞ്ചസാരയിൽനിന്നെടുത്ത സർബത്തു പോലെ.

കുടിച്ചവർക്കേ അവനെന്തെന്നറിയാനാവൂ.

ഓ, നിര്ഗ്ഗുണരേ,

നിങ്ങളുടെ കഥ ഞാനാരോട്ടുപറയും

ആരത്ര വിവേകികൾ.

കബീർപാടുന്നു:

ഉരക്കുന്നവർമാത്രം

അഗ്നിയുടെ പ്രകാശം കാണുന്നു.

50

അവിടെ മഴയില്ല,കടലില്ല,

സൂര്യവെളിച്ചമില്ല,തണലില്ല,

സൃഷ്ടിയില്ല,സംഹാരമില്ല,

സുഖദുഃഖസ്പർശമില്ല.

ഏകാന്തതയില്ല,ധ്യാനമില്ല

ആ ശാശ്വതശാന്തിയെ വർണ്ണിക്കാന് പ്രയാസം.

അവിടെ ഒന്നും അളക്കുന്നില്ല,

കുറയുന്നില്ല,കൂടുന്നുമില്ല,

ഒന്നും ഭാരമില്ല,ഒന്നും ഭാരമില്ലാത്തതുമില്ല,

വലുതും ചെറുതുമില്ല,

രാത്രിയും പകലുമില്ല,

വെള്ളവും വായുവും അഗ്നിയുമില്ല

അവിടെ ഗുരു നിറഞ്ഞുവിളങ്ങുന്നു.

എത്താനാവാത്തവൻ,ചിന്തക്ക് അതീതം.

അനന്തം, ഗുരുകടാക്ഷം കൊണ്ട് കാണുന്നവൻ.

കബീർപാടുന്നു:

ഞാനെന്റെ ഗുരുവിനായി

എന്നെ ബലി കൊടുക്കുന്നു,

ഞാനെന്റെ ധാമത്തിൽ ലയിക്കട്ടെ.

51.

നിങ്ങൾരണ്ടുകാളകളെ വാങ്ങി

പാപവും ദയയും

പ്രാണനെന്നമൂലധനത്തോടെയാണ്

പിറന്നത്.

ഓരോ ഹൃദയത്തിലുമുണ്ട് ഒരു ചാക്ക് ആർത്തി.

ഒരു കൂട്ടത്തെ മുഴുവനും ,

നിറയെ ഭാരവുമായി,

വീണ്ടും വാങ്ങുകയും ചെയ്യുന്നു.

എന്റെ രാമൻസകലരേയും കച്ചവടക്കാരനാക്കിയ

കച്ചവടക്കാരനാണ്.

കാമവും ക്രോധവും നികുതിപിരിവുകാരാണ്.

ഹൃദയവാസനകളാണ് കൊള്ളക്കാർ.

ഇവരും പഞ്ചഭൂങ്ങളും

സകലവും കൊള്ളയടിച്ചു.

ഭാരമുള്ളവ മറ്റേ തീരത്തേ പോകാനനുവദിക്കു.

കബീർപാടുന്നു:

മുനിമാരേ,കേൾക്കു,

ഇതാണിപ്പോൾസ്ഥിതി.

ഒരു കാള മല കയറിത്തളർന്നു,

ഭാരം നിലത്തിട്ട് ഓടി രക്ഷപ്പെട്ടു.

52

പെൺകുട്ടി കുറച്ചുനാളേ

പിതൃഗൃഹത്തിൽതങ്ങൂ.

പിന്നെ ഭർതൃഗൃഹത്തിൽപോകണം

അന്ധന്മാരിതു കാണുന്നില്ല

വധു പകുതി ആടയാഭരണം ചാര്ത്തിനില്ക്കുന്നു.

അതിഥികളവളെ കൊണ്ടുപോകാനെത്തിക്കഴിഞ്ഞു

ആ കിണറുകണ്ടോ.

ആരാണതിലേക്ക് പാട്ടയിറക്കുന്ന പെൺകുട്ടി.

പാട്ട കയറിൽനിന്ന് പൊട്ടിപ്പോന്നു.

വെള്ളമെടുക്കുന്നവർ പോയ്ക്കഴിഞ്ഞു

ഭർത്താവ് കൃപയുള്ളവനെങ്കില്,

അവള്ക്ക് വഴിയുണ്ടാക്കാം

ഗുരുവചനം ഓര്ത്ത്,പഠിച്ച്,

അറിയുന്നവൾമാത്രമാണ് തൃപ്തയായ ഭാര്യ

മറ്റുള്ളവരെല്ലാം പഴയകർമ്മത്തോടു ബന്ധിതരായി

വെറുതെ അലയുന്നു.

നോക്കു,ചിന്തിക്കു.

അവളെ എന്തിനു പഴിക്കുന്നു

അവള്ക്കെന്തുചെയ്യാനാവും

പാവം.

പ്രതീക്ഷ സഫലമാവാതെ അവളും പോയി.

ആ മനസ്സ് ശാന്തി അറിഞ്ഞതേഇല്ല.

ഹരിപാദത്തിൽമാത്രം ശരണം കാണുക,

ഓ,....കബീർ...

53

യോഗികൾപറയുന്നു

യോഗമല്ലാതൊന്നും മധുരവും നന്മയുമല്ലെന്ന്.

സഹോദരരേ,

കഷണ്ടിയായി മൊട്ടയടിച്ച സന്യാസിയും ഗോസായിമാരും

അവര്ക്കേ വെളിച്ചം കിട്ടിയുളളു എന്ന് പറയുന്നു

ഹരിയെക്കൂടാതെ

അന്ധരെല്ലാം അന്ധവിശ്വാസത്തിലലയുന്നു.

സ്വാതന്ത്ര്യത്തിനായി അന്വേഷിച്ചുഞാൻ ചെന്നിടത്തെല്ലാം

ചങ്ങലകൊണ്ടുബന്ധിച്ചു കിടക്കുന്നവരെ കണ്ടു.

ലോകം എങ്ങനെ സൃഷ്ടിക്കപ്പെട്ടുവോ,അതുപോലെ

ഇന്നുമിരിക്കുന്നു.

അതുകൊണ്ടാണിത്ര അന്ധവിശ്വാസങ്ങളും.

പണ്ഡിതരും ധീരന്മാരും ദാനം ചെയ്യുന്നവരും

ഞങ്ങളെല്ലാവരേക്കാളും മഹാന്മാരെന്നു പറയുന്നു.

അവനാര്ക്ക് കടങ്കഥ കൊടുക്കുന്നുവോ,

അവൻമാത്രം സത്യമറിയുന്നു.

ഊഹിക്കാതെ നാമെങ്ങനെ ജീവിക്കും.

സദ്ഗുരുവിനെ കണ്ടാൽ ഇരുട്ടകലുന്നു

വരൂ,ഈ മാണിക്യത്തെ സ്വീകരിക്കു

ദുരാചാരം ഒഴിവാക്കു

ഹരിപാദത്തിൽ രക്ഷതേടു

കബീർപാടുന്നു:

ഊമപഞ്ചസാര തിന്നപോലെ

ചോദിക്കു,

അവര്ക്കെന്തു പറയാനാവും.

54.

ഒരിക്കൽചിലതുണ്ടായിരുന്നിടത്ത് ഇപ്പോഴൊന്നുമില്ല.

പഞ്ചഭ്രതങ്ങളെ കാണാതായി.

സഹോദരാ,

നിങ്ങളുടെ മൂക്ക് പ്രാണൻവലിച്ച്,

മുരളികയിൽനിറച്ചു.

അതിപ്പോഴെവിടെ.

ചരടുപൊട്ടി ആകാശം വീണു.

നിങ്ങളുടെ വാക്കുകളെവിടെ.

രാപ്പകൽഞാനത്ഭുതംകൂറുന്നു.

ആരുമില്ല,വിവരിച്ചുതരാൻ.

പ്രപഞ്ചം ഇപ്പോഴുമിവിടെയുണ്ട്.

പക്ഷേ ശരീരമില്ല.

തത്വജ്ഞാനി പോയി.

സന്ധിപ്പിച്ചവൻഏകാകിയായി ജീവിക്കുന്നു.

അവനെപ്പോലെ ആരുണ്ട്

സന്ധിപ്പിക്കാനാവില്ല

വേർപെടുത്താനുമാവില്ല.

ആദ്യം അവയെ സംഹരിക്കാതെ.

അപ്പോൾആരാണ് യജമാനൻ,

ആരാണടിമ.

ആര് ആരിലേക്ക് പോകുന്നു.

കബീര്പാടുന്നുഃ
എന്റെ ചിന്തകൾ രാപ്പകല്

അവൻവാഴുന്നിടത്തു വാഴുന്നു

അവനുമാത്രമേ അവന്റെ രഹസ്യമറിയൂ.

കാരണം അവൻനാശത്തിനതീതന്

ധ്യാനവും പൂജയും എന്റെ രണ്ടുകുണ്ഡലങ്ങൾ,

സത്യമായ തത്വം ഈ ഭിക്ഷുവിന്റെ പുതപ്പ്.

മൂകമായ ഗുഹയിൽയോഗാസനത്തിലിരിക്കുന്നു,ഞാൻ,

പ്രപഞ്ചത്യാഗമാണ് എന്റെ മതം.

പ്രഭോ,ഞാനൊരു പ്രേമയോഗിയാണ്.

മരിക്കുമ്പോളും പിരിയുമ്പോളും ഞാനിത്തിരി

കരയുന്നില്ല.

ലോകത്തിന്റെ എല്ലാ ദിശയിലും

ഞാനെന്റെ ശംഖം മുഴക്കുന്നു.

കത്തുന്ന ഈ ലോകമാണെന്റെ ഭസ്മക്കൊട്ട.

ത്രിഗുണയായി ഊർദ്ധ്വാംഗത്തിൽനില്ക്കുന്ന മായ,

എന്റെ യോഗാസനം.

അതിനാൽ, ഗൃഹസ്ഥനാണെങ്കിലും.

ഞാൻസുരക്ഷിതൻ.

ഹൃദയവും പ്രാണനും എന്റെ വീണക്കുടങ്ങളാണ്.

ഇതിന്റെ തന്തികൾപൊട്ടുന്നില്ല.

ഈ വീണ സ്പർശമില്ലാതെയും പാടുന്നു.

അതുകേട്ട്, എന്റെ ഹൃദയത്തിന് ലഹരി.

മായ എന്നെ തൊടുന്നില്ല.

കബീർപാടുന്നു:

ഈ ലീലയാടുന്ന ഋഷി

പിന്നെ ജനിക്കുന്നില്ല.

56

അമ്പതുവാര,പത്തുവാര,

ഇരുപത്തൊന്നുവാര,

ഒരു പൂര്ണ്ണമായ ഊട്,

ഒരു ഊടിന് അറുപത് നൂല്

ഒമ്പതുസന്ധി,

എഴുപത്തിരണ്ട് വിലങ്ങനെ പാവ്.

അങ്ങനെ ആത്മാവ് തനിക്കൊരു ശരീരം നെയ്തു.

നെയ്ത്തുകാരൻശരീരം വിട്ടുപോയി.

നിങ്ങൾക്കത് വാരയിലളക്കാനാവില്ല.

ഭാരം അളക്കാനുമാവില്ല.

അതിന് അഞ്ചുഭൂതങ്ങള് വേണമെങ്കിലും.

അവ ഇപ്പോഴില്ല.

ഉള്ളപ്പോൾവീട്ടിലാകെ ബഹളമാണ്.

നിങ്ങളിവിടെ ഇത്തിരി നാളുകള്മാത്രം

യജമാനന്നെതിരെ വിപ്ലവവും മുഴക്കിയിട്ട്.

ഈ മുഹൂർത്തം ഇനി മടങ്ങിവരില്ല.

കളിമണ്ണുപാത്രങ്ങളൊക്കെ പോയി.

നെയ്ത്തുകാരനും പോയി.

ശൂന്യമായ തറിയിൽ,നൂലുതിരിച്ച് ചുറ്റാനാവില്ല

തുണിത്തറി ഇനി കെട്ടുപിണയില്ല.

വിഡ്ഢീ, ഈ ബുദ്ധിമുട്ടിൽനിന്ന് ഒഴിയൂ

അത് അവിടെ കിടക്കട്ടെ

57

പ്രകാശം പ്രകാശത്തിൽലയിച്ചാൽ,

അതിനെ വേർതിരിക്കാനാവുമോ

അവന്റെ നാമമില്ലാത്ത ഹൃദയം

ശൂന്യമായി പൊട്ടിത്തെറിക്കുന്നു

എന്റെ സുന്ദരനായ രാമാ,

നിന്നെ ഞാനെന്നും സ്നേഹിക്കുന്നു

ഒരു ഋഷിയെ കണ്ടാൽ നിങ്ങൾപൂർണ്ണകാമനായി.

യോഗമെന്തിന്,കാമമെന്തിന്,

നിങ്ങളിരുവരും കാണുമ്പോൾ മറ്റെല്ലാമായി.

കാരണം,നിങ്ങൾ രാമനാമത്തിൽലയിക്കുന്നു

ഇത് വെറുമൊരു പാട്ടെന്ന് കരുതുന്നോ.

ഇത് ബ്രഹ്മധ്യാനമാണ്.

മരണവേളയില്, ശിവന്റെ രക്ഷാമന്ത്രം

കാശിയിൽ കേള്ക്കുന്നതുപോലെയാണ്.

ശ്രദ്ധാപൂര് വ്വം ഹരിനാമം കേട്ടവർ,

പാടുന്നവർ,

സംശയമില്ല,

പരമപദം പ്രാപിക്കും,

കബീർപാടുന്നു.

58

എത്രയോ പേർശ്രമിച്ചു

എല്ലാവരും മുങ്ങിച്ചത്തു

സംസാരസാഗരം നീന്തിക്കടക്കാനായില്ല

സഹോദരാ,

അവരാ ആചാരം പാലിച്ചു,ധര്മ്മം ചെയ്തു,

വ്രതം ദീക്ഷിച്ചു,

എന്നിട്ടും അഹന്ത ഹൃദയങ്ങളെ കത്തിച്ചു

ജീവനും പ്രാണനും തന്നതാരെന്ന്

എന്തേ മറന്നത്

ഥാക്കുർസഹോദരാ,

ജന്മം അമൂല്യമായ ഒരു രത്നം,വൈഡൂര്യം.

അതൊരു കവിടിക്കുവേണ്ടി നശിപ്പിച്ചല്ലോ.

ദാഹം,മോഹം,അന്ധവിശ്വാസങ്ങളുടെ വിശപ്പ്,

എല്ലാം നിങ്ങളെ തൊട്ടു.

ഗുരുവചനം നിങ്ങളകത്തു ധരിച്ചില്ല,സഹോദരാ,

ആനന്ദത്തിന് ആര്ത്തിയോടെ

കാമത്തിന് വശപ്പെട്ട്,

പാപത്തിന്റെ ലഹരി നുകർന്നു

മുജ്ജന്മസുകൃതത്താൽഋഷിമാരോടടുക്കുന്നവർ,

മരത്തോടൊപ്പം പൊന്തിക്കിടക്കുന്ന

ഇരുമ്പുപോലാണ്,സഹോദരാ,

എനിക്ക് അലഞ്ഞുമതിയായി.

ജനനത്തിൽനിന്ന് ജനനത്തിലേക്ക്

ദുഃഖഭാരം പേറി മതിയായി

കബീർ,പാട്ടു,

ഗുരുവിനെ കണ്ടാൽ അനന്താനന്ദമായി

പ്രേമവും ഭക്തിയും അക്കര കടത്തും

59

വിഡ്ഢിയായ ഹൃദയം

കടലാസുകൊണ്ടുണ്ടാക്കിയ പിടിയാനപോലെ.

ഇത് ജഗദീശ്വരലീല.

കാമത്താൽ കൊമ്പനാന പിടിക്കപ്പെട്ടു.

വിഡ്ഢിയായ ഹൃദയമേ അനുഭവിക്കു

പാപത്തിൽനിന്നൊഴിയൂ

ഹരിയിൽമഗ്നമാവൂ

അറിയാൽശ്രമിക്കു.

നീ ഹരിയെ സ്തുതിച്ചില്ല

രാമന്റെ തോണിയിൽ കയറിയില്ല

ഒരു പിടി ധാന്യത്തിനായി ഈ കുരങ്ങൻ

കൈനീട്ടുന്നു.

പേടിച്ച് രക്ഷപ്പെടാൻ നോക്കുന്നു

നൃത്തം വെക്കുന്നു

ഓരോ വീട്ടുമുററത്തും ,ഓ,എന്റെ

വിഡ്ഢിഹൃദയമേ,

തത്ത കുടുക്കിൽപ്പെട്ടപോലെ.

അതാണ് മായയുടെ വഴി

മങ്ങുന്ന പൂവിന്റെ നിറംപോലെ

ലോകത്തിന്റെ അതിരുകൾ,

ഇതിലെത്രതീർത്ഥാടനകേന്ദ്രങ്ങൾ.

കുളിക്കാം.

എത്രയെത്ര ദേവന്മാർ.

പൂജിക്കാം

കബീർ,പാട്ടു,

അവര്ക്ക് നിന്നെ

സ്വതന്ത്രനാക്കാനാവില്ല

ഹരിയോടുളള അടിമത്തം മാത്രം

സ്വാതന്ത്ര്യം കൊണ്ടുവരും.

60

അഗ്നി എരിയില്ല

കാറ്റ് വീശില്ല

കള്ളന്മാർഅടുത്തുവരില്ല

രാമനാമമെന്ന നിധി നേട്ടൂ

അതിന്ന് അവസാനമില്ല

എന്റെ ധനം മാധവന്,

ഗോവിന്ദൻ,ധരണീധരൻ,

നിധികളിൽ വെച്ച് നിധി

അവന്റെ സേവയിലെ ശാന്തിക്ക് ഇണയില്ല,

രാജാവിനുപോലും അത് കിട്ടില്ല,

ശിവനും നാലുബ്രഹ്മനന്ദനരും

ആ നിധി തിരഞ്ഞു

പ്രപഞ്ചത്തെ നിരസിച്ചു

മുകുന്ദൻ,ഹൃദയത്തിലും

നാരായണൻനാവിലുമുണ്ടെങ്കിൽ,

യമനടുത്തുവരില്ല.

ഗുരു തന്ന ജ്ഞാനത്തിലും ഭക്തിയിലും മഹാത്മാക്കളുടെ ഹൃദയം ലീനം

ദഹിക്കുന്നവന് ജലംപോലെ

അലയുന്ന മനസ്സിനെ കെട്ടാനൊരു തൂണുപോലെ

ഗുരുവചനം.

അന്ധവിശ്വാസങ്ങളെ തകർക്കുന്നു,

കബീർപാടുന്നു,

നീ കാമത്തിന്റെ  ലഹരിയിലാണ്,

ഹൃദയത്തെ പരിശോധിക്കു

ആലോചിക്കു

നിങ്ങൾക്ക് വീട്ടില്, നൂറും ആയിരവും കുതിര,ആന,

എന്റെ വീട്ടിലോ ,

ഒരേ ഒരു മുരാരി മാത്രം.

61.

ഒരു കൈക്കുമ്പിൾപയറ്

ആർത്തിയാല് മുഷ്ടികൊണ്ട്

മുറുക്കിപ്പിടിച്ച കുരങ്ങുപോലെ

നിങ്ങളുടെ ക്രിയകൾ,

ആർത്തി കഴുത്തിനു ചുറ്റും തൂങ്ങിക്കിടന്ന്,

ജീവിതം പാഴാക്കി.

ഭക്തികൂടാതെ,മുനിമാരുടെ സൌഹൃദം കൂടാതെ,

ഭഗവാനെ പൂജിക്കാതെ,

സത്യം എവിടേയും കണ്ടെത്തില്ല.

കാട്ടിൽവിടരുന്ന പൂപോലെ,

ആരാലും ആസ്വദിക്കപ്പെടാത്ത സൌരഭ്യം

അനവധി ജനനങ്ങളിലൂടെ

വീണ്ടും വീണ്ടും മരണത്താൽമുറിക്കപ്പെട്ട്,

അലയുന്നു.

ധനം,യൌവനം,മക്കൾ,ഭാര്യ,

ആനന്ദിക്കാൻതന്നവ

നിങ്ങളെ ബന്ധിച്ചു

എല്ലാ കാമങ്ങളും താഴേക്ക് പിടിച്ചുവലിച്ചു

ജീവിതം അഗ്നി

ശരീരത്തിന്റെ വൈക്കോൽപ്പുര,

എല്ലായിടത്തും അതൊരുപോലെ

കബീർപാടുന്നു,

സംസാരസാഗരം നീന്തിക്കടക്കാൻ,

ഞാനെന്റെ സദ്ഗുരുവെ മുറുക്കെപ്പിടിച്ചു.

62.

അശുദ്ധജലവും വെണ്മണലും

ഒരു ബൊമ്മയുണ്ടാക്കി.

ഞാനൊന്നുമല്ല,

ഒന്നും എന്റേതല്ല,

ശരീരം,ധനം,ജീവിതം,

ഗോവിന്ദാ,എല്ലാം നിന്റെ,നിന്റെ...

മണലിൽപ്രാണനൂതി,

ബൊമ്മ നടന്നു,

മായയാൽതീർത്തു.

പലരും നൂറും ആയിരവും നേടി.

ഒടുക്കം മണ്പാത്രം പൊട്ടിച്ചിതറി

കബീർപാടുന്നു:

നീ നിര്മ്മിച്ച ആധാരം

ഒറ്റമുഹൂർത്തത്തിൽനശിച്ചു,

ഹേ,അഹങ്കാരീ...

63

മനസ്സേ,രാമനെ സ്തുതിക്കു,

ഇതുപോലെ,ഇതുപോലെ..

ധ്രുവനും പ്രഹ്ലാദനും ഹരിയെ പൂജിച്ച പോലെ.

ദീനദയാലാ, എന്റെ പ്രതീക്ഷ നിന്നിലാണ്

എന്റെ കുടുംബം നിന്റെ വഞ്ചിയിലാണ്.

നീ കനിഞ്ഞാൽ,

ഈ വഞ്ചി അക്കരെ കടക്കും

ഗുരുപ്രസാദത്താലെനിക്ക് ബോധി കിട്ടി

എന്റെ പോക്കും വരവും നിന്നു

കബീർ,പാട്ടു,

സാരംഗപാണിയെ സ്തുതിക്കു

ഈ ലോകത്തിലും അടുത്തതിലും

അവനെ മാത്രമറിയൂ.

64.

ഈ ലോകത്തിൽ വന്നപ്പോൾ,

ഗർഭപാത്രം വിട്ടപ്പോൾ,

നീ യജമാനനെ മറന്നു.

വായു നിന്നെ തൊട്ട ഉടൻ.

മനസ്സേ,ഹരിയെ സ്തുതിക്കു

പാട്ടു,

ഗർഭപാത്രത്തിൽതലകീഴായ തപത്തിൽ,

നീ അവിടത്തെ അഗ്നിയിൽനിന്ന് രക്ഷപ്പെട്ടു.

എൺപത്തിനാലായിരം ജീവയോനികളിൽ,

അലഞ്ഞ് നീ മടങ്ങിവന്നു.

ഇപ്പോൾനഷ്ടമായാൽ,നിനക്കൊരു

സ്ഥലമില്ലാതാവും.

കബീർപാട്ടു,

സാരംഗപാണിയെ സ്തുതിക്കു

അവനിവിടെ വന്നിട്ടുമില്ല,

പോയതായിട്ടറിവുമില്ല.

65

സ്വർഗ്ഗത്തെ കാമിക്കേണ്ട

നരകത്തിലെ അഗ്നിയെ പേടിക്കേണ്ട

വരാനുള്ളത് വരും

ഹൃദയത്തിൽപ്രതീക്ഷ വേണ്ട

സുന്ദരനായ രാമന്റെ സ്തുതിപാടൂ

അവനിൽനിന്ന് ഏറ്റവും വലിയ നിധികിട്ടും

പൂജ,തപസ്സ്,ശുദ്ധി,ഉപവാസം,

തീർത്ഥസ്നാനം-എന്തുഫലം.

ഭഗവാനെ പ്രേമിക്കാനറിയില്ലെങ്കിൽ.

ഭാഗ്യംവരുമ്പോൾ സന്തോഷിക്കേണ്ട

നിർഭാഗ്യത്തിൽകരയേണ്ട

ഭാഗ്യവും നിർഭാഗ്യവും ഒന്നാണ്.

അവന്റെ നിശ്ചയം നടക്കും

കബീർ,പാട്ടു,

അവൻ,ഋഷിമാരുടെ മനസ്സിലാണ് വാസം

ആരുടെ ഹൃദയത്തില്, മുരാരി വസിക്കുന്നു,

ആ സേവകന്റെ സേവനം ഉത്തമം.

66

മനസ്സേ,നിനക്കാരുമില്ല

മറ്റഉള്ളവരുടെ ഭാരം എന്തിനേറ്റെടുക്കുന്നു

വൃക്ഷം പക്ഷികൾക്കെന്നപോലെ,

ഈ പ്രപഞ്ചം നിനക്ക്,

ഞാൻ,രാമാമൃതം കുടിച്ചു.

മറ്റെല്ലാ അമൃതും മറന്നു.

മരിക്കുമ്പോളെന്തിനു കരയുന്നു.

നമ്മളും എന്നെന്നും ജീവിക്കില്ല

ജനിച്ചത് മരിക്കണം

ദുഃഖിച്ച് കരയുന്നതെന്തിന്.

ജീവിതം എവിടെനിന്നുവന്നുവോ,

അവിടേക്ക് ലയിക്കണം

അതിനാൽ,സജ്ജനങ്ങളോടൊത്ത്

അത് പാനം ചെയ്യുക.

കബീർ,പാടുക,

രാമനെ ഓർക്കു,

മറ്റെല്ലാം മറക്കു.

67

സ്നേഹവതിയായ ഭാര്യ

കണ്ണീരുവീണ മിഴികളോടെ,

നെട്ടുവീർപ്പോടെ,

വീഥിയിൽനോക്കിയിരുന്നു.

അവളുടെ ഹൃദയം തൃപ്തമല്ല.

ആ കാലുകളിളകുന്നില്ല.

അവൾപ്രഭുവിനെ പ്രതീക്ഷിച്ചിരിക്കുന്നു.

പറക്കൂ,പറന്നുപോകൂ,കാക്കേ,

എന്റെ പ്രിയപ്പെട്ട രാമനെ

ഞാനൊന്നു വേഗം കാണട്ടെ.

കബീർപാടുക,

യഥാര്ഥജീവിതത്തിന്

ഹരിയിൽപ്രേമം വെക്കുക.

നാരായണനാമം ഒരു ത്തുണാണ്.

നാവുകൾമന്ത്രിക്കട്ടെ..രാമാ,രാമാ...

68

ചുറ്റും തുളസിച്ചെടികള്.

അവൻകാട്ടിൽമധുരമായി പാടുന്നു.

അവന്റെ സൌന്ദര്യത്തിൽഗോപിക മയങ്ങി

പോകല്ലേ,

എന്നെ വിട്ടുപോകല്ലെ

പ്രിയപ്പെട്ടവനേ,

ശാരംഗധാരീ, എന്റെ ഹൃദയം

നിന്റെ പാദം തൊടുന്നു.

ഏറ്റവും ഭാഗ്യവാൻമാത്രം അവനെ കാണുന്നു.

വൃന്ദാവനത്തിൽ,മായക്കാരൻ.

മനോഹരൻ,കൃഷ്ണന്,

പശുക്കളെ മേച്ചു.

അവന്ന്.സഹോദരാ,നീ മാത്രമാണ് യജമാനൻ..

ഓ, സാരംഗധാരീ, അവന്റെ പേര് കബീർ,,,

എന്റെ പ്രിയപ്പെട്ടവനേ...

69.

ഒഴുകുന്നവസ്ത്രങ്ങൾധരിക്കുന്നു,പലരും.

കാട്ടിൽവാണിട്ടെന്തുകാര്യം

ഈശ്വരന് സുഗന്ധദ്രവ്യമെന്തിന്.

തീർത്ഥസ്നാനം എന്തിന്

മനസ്സേ,എനിക്കറിയാം നിനക്കുപോകണം

കുഞ്ഞേ, അദൃശ്യത്തെ ഗ്രഹിക്കുക.

കാണുന്നതൊന്നും വീണ്ടും അതുതന്നെയാവില്ല.

എല്ലാം മായയുടെ ആലിംഗനത്തിലാണ്.

വിവേകികൾ,ചിന്തകർ,ഗുരുനാഥർ,

എല്ലാവരും പ്രപഞ്ചത്തിന്റെ വലയിൽ.

കബീർ,പാടുക.

ഏകനായ രാമനാമം കൂടാതെ

മായയിൽ ഈ പ്രപഞ്ചം അന്ധമാണ്.

70

മനസ്സേ,

സംശയംമാറ്റി അഭയമായി നൃത്തം ചെയ്യൂ.

ഇതെല്ലാം മായയുടെ ആവരണം

ധീരയോദ്ധാവ് യുദ്ധക്കളത്തെ പേടിക്കാമോ,

സതി ചട്ടിയും കലവും ചൊല്ലി വേവലാതിപ്പെടുമോ.

മനസ്സേ,സ്പന്ദനം തെറ്റരുത്.

മഞ്ഞൾനിറച്ച നാളികേരം നിന്റെ കയ്യിലല്ലേ,

ഇപ്പോൾനീയെരിയണം,

കീർത്തി നേടണം,

പ്രപഞ്ചം നശിപ്പിക്കപ്പെട്ടു, മായയാൽ,

അതിന് കാമക്രോധങ്ങളുടെ ധൃതിയാകകൊണ്ട്.

കബീർ,പാടുക,

രാജാരാമനെ ഉപേക്ഷിക്കരുത്.

അവൻഉന്നതങ്ങളില്വെച്ച് ഉന്നതൻ.

71

നിന്റെ കല്പന സദാ എന്റെ മുന്നിൽ,

ഞാനതെങ്ങനെ തെറ്റിക്കും

നീ നദി,നീ തോണിക്കാരൻ,

നീയെന്നെ അക്കരെ കടത്തും.

സുഹൃത്തേ,അവന്റെ സ്തുതി പാടൂ,

അവൻകോപിച്ചാലും,പ്രേമിച്ചാലും.

നിന്റെ ജന്മം എനിക്ക് ജ്ജണ്.

ജലത്തിൽപൂക്കുന്ന പൂപോലെ

കബീർ,പാടുക,

ഞാനവന്റെ ഭവനത്തിലെ അടിമ,

അവനെന്നെ കൊല്ലാം,സ്വീകരിക്കാം.

72

എണ്പത്തിനാലായിരം ജന്മങ്ങളിൽ

അലഞ്ഞിട്ട് നന്ദൻക്ഷീണിച്ചു,

അപ്പോൾഈശ്വരനവതരിച്ചു.

അവന്റെ ഭക്തികണ്ടിട്ട്.

ആ പാവത്തിന്റെ ഭാഗ്യം മഹനീയം

പറയൂ,അവൻനന്ദന്റെ മകനെന്നുപറയുന്നവരേ,

നന്ദനാരുടെ മകനാണ്.

ഭൂമിയും ആകാശവും പ്രപഞ്ചവും ഇല്ലാത്തപ്പോൾ,

നന്ദനെവിടെയായിരുന്നു.

ജനനത്തിനും നാശത്തിനും അതീതം,നിരഞ്ജനം,

കബീറിന്റെ സ്വാമി,ആ പ്രഭു.

അവന് അമ്മയുമില്ല,അച്ഛനുമില്ല.

73

ആളുകൾപരിഹസിക്കുന്നു,

പരിഹാസം വേലക്കാരുടേതാണ്.

പരിഹാസം എന്റെ അച്ഛൻ,

പരിഹാസം എന്റെ അമ്മ,

പരിഹസിക്കപ്പെട്ടാൽ,

ഞാൻ,സ്വര്ഗ്ഗത്തിലെത്തും.

നാമത്തിന്റെ നിധി ഹൃദയത്തിൽസൂക്ഷിച്ചുകൊണ്ട്.

പരിഹസിക്കപ്പെട്ടാൽ,

ഞാൻശുദ്ധീകരിക്കപ്പെട്ടു.

പരിഹസിക്കുന്നവരെന്റെ തുണി അലക്കേണ്ടിവരും

പരിഹസിക്കുന്നവനെന്റെ സുഹൃത്ത്

എന്റെ ഹൃദയം ഓരോ പരിഹാസിയുടെ അകത്തുമുണ്ട്.

ശരിക്കും പരിഹസിക്കുന്നത്

പരിഹാസം നിർത്തുന്നവനാണ്.

പരിഹസിക്കുന്നവനെനിക്ക് ദീർഘായുസ്സ് ആശംസിക്കുന്നു.

പരിഹാസം എന്റെ സ്നേഹമാണ്

പരിഹാസം എന്നെ രക്ഷിക്കുന്നു

അടിമയായ കബീറിന്

പരിഹാസം നിധിയാണ്

പരിഹസിക്കുന്നവൻമുങ്ങിത്താഴുമ്പോൾ,

ഞാൻനീന്തി അക്കരെയെത്തുന്നു.

74

രാമാ,രാമാ,  നീ അഭയൻ,

നീ വഞ്ചിയായി,ഞങ്ങളെ രക്ഷിക്കാൻ,

ഞാനുള്ളപ്പോൾനീയില്ല,

നീയുള്ളപ്പോൾഞാനുമില്ല.

നീയും ഞാനുമൊന്നാണ്

നമ്മുടെ സംയോഗം കണ്ട്

എന്റെ ഹൃദയം ആനന്ദപൂർണ്ണം

വിവേകമുള്ളപ്പേൾഎനിക്ക് ബലമില്ല.

ഇപ്പോളെനിക്ക് വിവേകമില്ല,ബലവുമില്ല.

കബീർ,പാട്ടു,

എന്റെ വിവേകത്തെ എടുത്ത് അവൻമാറ്റി

എന്നെ പൂർണ്ണമാക്കി.

75

ആറു ഗോളങ്ങളാൽഒരുകൊച്ചുവീടുണ്ടാക്കി

അതിലൊരത്ഭുതവസ്തുവെച്ചു.

പൂട്ടുംതാക്കോലും ശ്വാസം

അതുണ്ടാക്കാൻഅധികനേരം വേണ്ട

ഹൃദയമുണരട്ടേ,സഹോദരാ,

അശ്രദ്ധയാൽനിന്റെ ജീവിതം പോയി

കള്ളന്മാർവീട്ടിൽകയറി കട്ടു,

അഞ്ചുകാവൽക്കാർവാതില്ക്കൽ,

അവരെ വിശ്വസിക്കരുത്.

ഉണർന്ന് ചിന്തിക്കുക

ശുദ്ധീകരിക്കുന്ന പ്രകാശം സ്വീകരിക്കുക

സുന്ദരി ഒമ്പതുവീടുകണ്ടു,

അത്ഭുതവസ്തുവെ മറന്നു.

കബീർപാടുന്നു:

ഒമ്പതുവീടും കൊള്ളയടിക്കപ്പെട്ടപ്പോൾ,

മറക്കപ്പെട്ടത് പത്താമത്തേതില് താമസിച്ചു.

76

അമ്മേ,

മറ്റാരേയും ഞാനറിഞ്ഞില്ല.

അവൻമാത്രം എന്റെ ഹൃദയത്തിൽ,

അവന്റെ ഗുണങ്ങൾശിവനും

നാലുബ്രഹ്മനന്ദനരും പാടുന്നു

ഗുരു അറിവുതന്നപ്പോൾ,ഹൃദയമുണർന്നു

ചിന്തകൾആകാശഗോളത്തിലെത്തി

പാപവും പരാജയവും ദോഷവും ഭയവും പോയി

ഹൃദയഗൃഹത്തിൽശാന്തി അറിഞ്ഞു

ആത്മാവിന്റെ സ്നേഹം ഒരാളുമായി ലയിച്ചു

ഞാൻപ്രഭുവെ അറിഞ്ഞു

മറ്റെല്ലാ ആശയും ത്യജിച്ചു

ചന്ദനസുഗന്ധം എന്നിൽനിറഞ്ഞു

എന്റെ അഹന്ത നശിച്ചു

യജമാനനെ സ്തുതിക്കുന്ന,സ്മരിക്കുന്നവളിൽ,

പ്രഭു വസിക്കുന്നു

അവൻവസിക്കുന്നവളാണ് ഭാഗ്യവതി

അവളുടെ വിധി മഹനീയം

മായയെ ഭേദിച്ചപ്പോൾ,

ശിവന്റെ വിവേകം പ്രകാശിച്ചു

ഞാനവനിൽലയിച്ചു

കബീർപാടുന്നു:

ഗുരുദർശനത്തിൽ ഞാൻ,

മഹാശാന്തി ഉണർന്നു

എന്റെ അലച്ചിൽതീർന്നു,

ഹൃദയം ആനന്ദമയമായി.

77

പതിനഞ്ചുചന്ദ്രദിനം

ഏഴുസൂര്യദിനം

അവക്ക് അക്കരെയില്ല,ഇക്കരെയുമില്ല.

മുനിഋഷിമാർരഹസ്യമറിയുന്നു,

സ്രഷ്ടാവ് എല്ലായിടവുമുണ്ട്.

1. അമാവാസിനാൾആശവെക്കരുത്
   ആന്തരികആശകളറിയുന്ന രാമനെ സ്മരിക്കുക.
   ജീവിച്ചിരിക്കുമ്പോൾമുക്തിദ്വാരം കാണുക
   സകലയോനിയായ വാക്ക് ദർശിക്കുക
   ഗോവിന്ദന്റെ പത്മപാദത്തെ പ്രേമിച്ചാൽ,
   ചിത്തം ശുദ്ധം.ഋഷികൃപയാൽ,
   രാപ്പകലുണർന്നിരിക്കു
   ഹരിഗീതം പാടൂ
2. ദ്വിതീയ ശരീരത്തിന്റെ ഇരുഭാഗവും കാണുക
   മായയും ബ്രഹ്മവും എല്ലാത്തിലുമുണ്ട്
   കുറയുന്നില്ല,കൂടുന്നുമില്ല,
   ജാതിയില്ല,രൂപമില്ല,
   എന്നേക്കും,ഒരുപോലെ.
3. തൃതീയത്രിഗുണങ്ങളെചേർക്കുക
   ആനന്ദകാരണമായജഗദീശ്വരനെകാണുക
   സജ്ജനസംസര്ഗ്ഗംപ്രതീക്ഷനൽകുന്നു,
   അകത്തും പുറത്തും പ്രകാശമുണ്ട്
4. ചതുർത്ഥി ഹൃദയത്തെ അടക്കുക
   ലോഭംവേണ്ട,ക്രോധംവേണ്ട.
   ജലത്തിലും ഭൂമിയിലും അവനാണ്
   അവനിൽലയിച്ച് സ്തുതിപാടുക
5. പഞ്ചമിപഞ്ചഭൂതങ്ങളെല്ലായിടവും
   ലോകംതിരക്കുപിടിച്ച്പെണ്ണുംപൊന്നുംതേടുന്നു
   പ്രേമാമൃതംകുടിക്കുക
   മൃത്യുവോ ജരയോ ഉണ്ടാവില്ല.
6. ഷഷ്ഠിആറുഗോളങ്ങളലയുന്നു
   പ്രേമമില്ലാതെഅവക്ക്സ്ഥിരതയില്ല
   സംശയംകളയൂ,ക്ഷമിക്കു
   മതാചാരങ്ങളൊന്നും വേണ്ട
7. സപ്തമിഓർക്കു,വാക്ക്സത്യമാണ്.
   രാമനെമനസ്സിൽകോർക്കു
   അഭയനാകൂ,വേദനതുടക്കു,
   മൌനതടാകത്തിൽവിശ്രാന്തി കാണൂ
8. അഷ്ടമിശരീരത്തിലെട്ടുധാതു
   നാമമില്ലാത്ത നിധി അവിടെ ശേഖരിച്ചിരിക്കുന്നു

ഒരുമഹാഗുരുരഹസ്യംതുറന്നുതന്നു
മരണമില്ലാത്ത,അചഞ്ചലവസതിയിലേക്കു തിരിയുക

9. നവമിനവദ്വാരങ്ങളെകാക്കുക
ആശയുടെഒഴുക്കുനിർത്തുക
ആർത്തിയുംഭൌതികകാമവുംഒഴിക്കുക
അമൃതഫലംഭുജിച്ച് ജീവിക്കുക

10. ദശമിഎവിടേയുംആനന്ദം
സംശയംപോയി,ഗോവിന്ദനെകണ്ടെത്തി
അനുപമമനോഹരപ്രകാശം
നിഴലില്ല,സൂര്യവെളിച്ചവുമില്ല,
ദൃഷ്ടില്ല,കുറവുമില്ല.

11. ഏകാദശിനടക്കുമാർഗ്ഗത്തിലൂടെ
പുനർജന്മമുണ്ടാവില്ല
ശരീരംശുദ്ധം
അകലെയെന്നുചൊല്ലിയവൻഅരികേ

12. ദ്വാദശിപന്ത്രണ്ടുസൂര്യോദയം
രാപ്പകൽവിളിക്കാത്തകൊമ്പുംകുഴലുംമുഴങ്ങുന്നു
ഉയരെയല്ല,താഴെയുമല്ല,ഉച്ചമല്ല,നീചവുമല്ല,
രാമനെങ്ങും സമമായി നിറഞ്ഞവൻ.

13. ത്രയോദശിഅവ്യക്തമായഏകത്തെപാടുക
മുകളിലുംതാഴെയുംഅവനൊന്നുതന്നെ
ത്രിഭുവനപ്രഭുവിനെകാണുക
അവനാണ് വിസ്മയം,അവനിൽനിന്ന് ശിവനുണ്ടായി

14. ചതുർദ്ദശിഅവനെവിടേയും
ഓരോരോമകൂപത്തിലുംമുരാരി
ക്ഷമയുംസത്യവുംധ്യാനിക്കുക
ബ്രഹ്മവിവേകകഥപറയുക

15. പൌർണ്ണമിപൌര്ണ്ണമിചന്ദ്രൻആകാശംനിറക്കുന്നു
പതിനാറുകലകളുംതെളിഞ്ഞു
ആദി,മദ്ധ്യം,അന്തം-അവൻസുസ്ഥിരൻ,
ശാന്തിസാഗരത്തിൽകബീർകുളിച്ചുപോയി.

78

ദിനംദിനം ഹരിനാമം പാടുക
ഗുരുവിന്റെ നിഗൂഢത അറിയുക
ഞായറാഴ്ച ഭക്തിതുടങ്ങുന്നു
ശരീരക്ഷേത്രത്തിൽ ആശകളെ കടിഞ്ഞാണിടുക
രാപ്പകൽ സൌരഭ്യം ഒഴുകട്ടെ.
ഹൃദയത്തിൽനിന്ന് മൃദുമുരളി

സ്പർശംകൂടാതെയും ഗാനമൊഴുക്കട്ടേ
തിങ്കൾഅമൃതബിന്ദുക്കളൊഴുക്കുന്നു,
രസിക്കൂ,വിഷംഹരിക്കൂ,
വാക്കിനാൽ നയിക്കപ്പെട്ട്
അവന്റെ ദ്വാരാപുരത്തിൽവസിക്കുക
മദിച്ച ഹൃദയം മരിക്കട്ടേ
ചൊവ്വ കോട്ട കെട്ടുന്നു
അഞ്ചുകള്ളന്മാരുടെ മാര്ഗ്ഗമറിയുക
കോട്ടവിട്ട് പോകരുത്
രാജാവിനെ നിര്ഭാഗ്യം കാത്തിരിക്കുന്നുണ്ടാവും
ബുധൻമനസ്സിന്ന് ബോധിതരുന്നു
ഹൃദയപത്മത്തിൽഹരി പ്രവേശിക്കുന്നു
രണ്ടിനേയും ഗുരു ബന്ധിക്കുന്നു
വളഞ്ഞദളങ്ങളെ ഋജുവാക്കുന്നു
വ്യാഴം മായയെ മുക്കുന്നു
ത്രിമൂർത്തികളെ ഒന്നിപ്പിക്കുന്നു
അനേകനാളിലെ പാപം
ത്രിവേണിസംഗമത്തിലും കഴുകാനാവില്ല
വെള്ളി സദ്കര്മ്മങ്ങളിൽമുഴുകുക
ആരോഹണംചെയ്യുക
അവനവനോടുപടവെട്ടുക
രാപ്പകൽ,പഞ്ചേന്ദ്രിയങ്ങളെ അത് നിയന്ത്രിക്കും
ദർശനത്തില് അസത്യം ഇല്ലാതാക്കും
ശനി അഗ്നിയെ ശ്രദ്ധയോടെ കാക്കുന്നു
ഹൃദയദീപമെരിയുന്നു
അകവും പുറവും പ്രകാശം
ഭൂതകാലകർമ്മങ്ങളില്ലാതാവുന്നു
മറ്റവിഷയങ്ങളിൽശ്രദ്ധിച്ചാൽ,
അവന്റെ രാജധാനിയിലെങ്ങനെ പ്രവേശിക്കും
സ്തുതിയാൽരാമനെ പ്രേമിക്കുക
കബീർപാടുന്നു:
അപ്പോഴേ ദേഹം ശുദ്ധമാവൂ.

79.

ഗുരുപാദം തൊട്ട് ഞാൻചോദിക്കുന്നു
എന്തിന് ആത്മാവിനെ സൃഷ്ടിച്ചു
സൃഷ്ടിയും പിന്നെ സംഹാരവും എന്തിന്
പറയൂ,ഞാനറിയട്ടെ.
ദയകാണിക്കൂ,മാർഗ്ഗംകാണിക്കൂ

ഭയത്തിന്റെ ശൃംഖലപൊട്ടട്ടേ
ജനനമരണങ്ങളിലാകെ ദുഃഖം
പുനർജനിയിൽനിന്ന് മോചനം സുഖം
മായയുടെ കൊട്ടറുക്കാതെ
ആത്മാവ് മൌനം കാണുന്നില്ല
മുക്തിയുടെ ഉറവറിയാതെ
അഭയമാവുന്നില്ല
ആത്മാവ് ജനിക്കുന്നില്ല
ഉണ്മയിൽനിന്നും ഇല്ലായ്മയിൽനിന്നും അത് സ്വതന്ത്രം
ഉയർച്ചതാഴ്ചകളെ ചിന്തിക്കരുത്
ശാശ്വത,നിരന്തരപ്രേമത്തിൽലയിക്കുക
ജലത്തിലെ പ്രതിബിംബം
കുടമുടയുമ്പോൾഇല്ലാതാവും
കബീർപാട്ടുന്നു:
ഗുണത്തിനാൽസംശയം പറക്കുന്നു
ആത്മാവ് മൌനത്തിൽലയിക്കുന്നു

80

മൂന്നരവാര ഉടുപ്പ്
തടിച്ച പവിത്രനൂല്
കഴുത്തിൽജപമാല
മിന്നുന്ന ജലപാത്രം കയ്യിലും.
അവനെ ഹരിഭക്തനെന്നു വിളിക്കല്ലേ
കാശിയിലെ തഗ്ഗുകളാണവർ.
അവരില്ലാതെ ജീവിക്കാം
അവർമരവും തിന്നും ശാഖകളും തിന്നും
തേച്ചപാത്രം ,നനഞ്ഞവിറകുകൊണ്ടുളള
അഗ്നിമേലവർവെക്കും
ഭൂമികുഴിച്ച് രണ്ടുപുതിയ മൺകൂനയുണ്ടാക്കും
മാനവവംശത്തെ വിഴുങ്ങും
ഈ പാപികൾകുറ്റത്തിലലയുന്നു
സ്വയം അപരയോഗികളെന്ന് പറയുന്നു
അഹങ്കരിച്ച് ചിലക്കുന്നു
സ്വന്തം കുടുംബങ്ങൾമുങ്ങിത്താഴുമ്പോൾ,
എവിടെയാണോ,അവിടെയിരിക്കുക
കർമ്മങ്ങളാണ് സ്ഥാനം നിശ്ചയിക്കുന്നത്
കബീർപാട്ടുന്നു:
ശരിയായ ഗുരുവെ കണ്ടെത്തിയവര്
പിന്നെ ജനിക്കുന്നില്ല

81

എന്നെ പിതാവ് ആശ്വസിപ്പിച്ചു
നാവിൽതേനിറ്റിച്ചു
മൃദുലമായ കിടക്കയിൽകിടത്തി
എന്റെ ഹൃദയത്തിൽനിന്ന്
ഞാനഛനെ പുറത്താക്കുന്നതെന്തിന്
ഞാൻപോകുമ്പോൾപരാജിതനാവില്ല
അമ്മമരിച്ചു
എന്നാലും ഞാൻസന്തോഷിക്കുന്നു
ഉടുപ്പില്ല,എന്നാലും തണുപ്പില്ല.
സൃഷ്ടിച്ചപിതാവിനുവേണ്ടി ജീവിതമുഴിഞ്ഞുവെക്കാം
ആ അഞ്ചുപേർഇനിയെന്റെ സുഹൃത്തുക്കളല്ല
അവരെ ഞാൻതോല്പിച്ചു
മനസ്സും ശരീരവും നനഞ്ഞുപോയി
അഛൻമഹാഗോസായി
അവന്റെ അടുത്ത് ഞാനെങ്ങനെ ചെല്ലും
ഗുരുവഴികാണിച്ചു
പ്രപഞ്ചപിതാവോടുകൂടി ഞാനാനന്ദിക്കുന്നു
ഞാൻമകൻ,നീ അഛന്,
ഒരിടത്തുതന്നെ രണ്ടുഗൃഹവും
കബീർപാടുന്നു:
അടിമകളവനെ കണ്ടെത്തി,
കടംകഥക്ക് ഞാനുത്തരം കണ്ടു,
ഗുരുകൃപകൊണ്ട്...

82

ഒരുപാത്രത്തിൽകോഴിക്കുഞ്ഞ്
മറ്റേതിൽവീഞ്ഞ്
ചുററും അഞ്ചുയോഗികൾ,
മൂക്കില്ലാത്ത രാജ്ഞി നടുവിലും
റാണിയുടെ മണി കിലുങ്ങി
വിവേകികൾനിന്നെ വിട്ടുപോയി,ഹേ,രാജ്ഞി,
മൂക്കില്ലാരാജ്ഞി എല്ലാവരിലും വാഴുന്നു
എല്ലാവരേയും കൊന്നിട്ട്,
കൂട്ടുതലാൾക്കായി തിരയുന്നു
അവൾപറയുന്നു:
ഞാനെല്ലാവർക്കുംമരുമകൾ,സഹോദരി,
എന്നെ വിവാഹംകഴിക്കുന്നവന്റെ അടിമ
എന്റെ ഭർത്താവ് വിവേകി,ഋഷി

അദ്ദേഹം മാത്രം എനിക്കുപരി.
മറ്റുള്ളവർക്ക് അടുത്തുവരാനാവില്ല
അവളുടെ മൂക്കുംകാതും അരിഞ്ഞു
പുറത്താക്കി.
അടിച്ചും ശരീരം വികലമാക്കിയും
കബീർപാടുന്നു:
അവളാണ് പുണ്യവാന്മാരുടെ ശത്രു
പക്ഷേ ,ലോകത്തിനുമുഴുവനും പ്രിയങ്കരി

83

യോഗി,സന്യാസി,ഋഷി.സഞ്ചാരി,
തീർത്ഥാടകൻ,പൂണൂൽധരിച്ചവർ,
രോമംമുറിച്ചവർ,
ജട ധരിച്ചവർ,
എല്ലാവരും ഒടുക്കം മരിക്കണം
എന്തുകൊണ്ട് രാമനെ ആരാധിച്ചുകൂടാ
നാവ് രാമനെ പ്രേമിച്ചാല്,
യമനെന്തുചെയ്യാനാവും
ശാസ്ത്രമറിയുന്നവർ,
വേദം,ജ്യോതിഷം,വ്യാകരണം,
മന്ത്രം,വൈദ്യം,തന്ത്രം,
ഒടുക്കം എല്ലാവരും മരിക്കണം
സാമ്രാജ്യം ഭരിച്ചവർ,
കുടയുള്ളസിംഹാസനത്തിലിരുന്നവർ,
അനന്തം സുന്ദരിമാർ,
താംബൂലം,കർപ്പൂരം,ചന്ദനഗന്ധം,
ഒടുക്കം അവരും മരിക്കണം
വേദങ്ങളിലെല്ലാം ഞാൻതിരഞ്ഞു
പുരാണം.സ്മൃതി,-മോക്ഷം ഒന്നിലുമില്ല.
കബീർപാടുന്നു:
രാമനാമം ജപിക്കുന്നു,
അങ്ങനെ ജനനമരണങ്ങളെ നീക്കുന്നു.

84

ആന തംബുരുമീട്ടി
കാള പെരുമ്പറയടിച്ചു
കാക്ക ഇലത്താളം കൊട്ടി
കഴുത പാട്ടുപാടി നൃത്തം വെച്ചു
പോത്ത് മഹാഋഷിയായി
കയ്പ്പുള്ളആവണക്ക് പഴുത്ത മാങ്ങയായി

കടങ്കഥതീർത്ത് തിന്നാവുന്നവരെ വിരലിലെണ്ണാം രാമാ,
വീട്ടിലിരുന്ന് സിംഹം വെറ്റില തയ്യാറാക്കുന്നു
വെറ്റില കൊണ്ടുവന്നതോ,പെരുച്ചാഴി
ഓരോ വീട്ടിലും ചുണ്ടെലി ആനന്ദഗീതം പാടുന്നു
ആമ ശംഖുവിളിക്കുന്നു
വന്ധ്യാപുത്രന്റെ വിവാഹം
സ്വർണ്ണവിതാനമുയർന്നു
അതിസുന്ദരി വധു
മുയൽസിംഹപ്രശസ്തിപാടി
കബീർപാടുന്നു:
പുണ്യവാന്മാരേ,കേൾക്കൂ
ഉറുമ്പ് മലതിന്നുന്നു
ആമപറയുന്നു.എനിക്കു വിറകുവേണം
ശലഭം ആ വാക്ക് അനുസരിക്കുന്നു.

85

ഒരുസഞ്ചി.

എഴുപത്തിരണ്ട് അറകൾ.

ഒറ്റദ്വാരം

ഈഭൂമിയിൽഭിക്ഷയെടുക്കുന്നവരാണ്

പ്രപഞ്ചത്തിലെ മഹായോഗികൾ.

ആകാശത്തിലാത്മാവിനെ മേയാൻവിടുന്നവർമാത്രം

ഒമ്പതുനിധി കണ്ടെത്തും

വിവേകംപുതപ്പ്,ധ്യാനം സൂചി,

വാക്കിന്റെ നൂലുപിരിച്ച്,

സൂചിക്കണ്ണിൽകോർക്കുക

പഞ്ചധാതുക്കൾ മാന്തോൽ,

ഗുരുവിന്റെ പാതയിൽനടക്കുക

കരുണയുടെ കോരിക

ശരീരത്തിന്റെ തവിട്

ജ്ഞാനാഗ്നികൊണ്ട് കൊളുത്തുക

അവന്റെ പ്രേമം നിങ്ങളുടെ ഉള്ളിലായാൽ,

നാലുയുഗത്തിലും മറ്റൊന്നുമറിയാതെ

നിങ്ങളിരിക്കും,ലയിക്കും.

യോഗം രാമനാമമാണ്

പ്രാണനും ദേഹവും അവനാണ് തന്നത്

അവന് കരുണതോന്നിയാൽ

യഥാർത്ഥഅടയാളം കാട്ടിത്തരും

86

ഹിന്ദുക്കളും തുർക്കികളും എവിടെനിന്നു വന്നു

ഈ ഭേദങ്ങൾആരാദ്യം തുടങ്ങി

ചിന്തിക്കു,വിഡ്ഢികളേ,

ആര് സ്വർഗ്ഗത്തിൽപോകും

ആര് നരകത്തിൽപോകും

ഹേയ്,ഖാസി,ഇപ്പോളേതുപുസ്തകം വ്യാഖ്യാനിക്കുന്നു.

നിങ്ങളെപ്പോലുള്ളവർവായിച്ചു,

ചിന്തിച്ചു,മരിച്ചു,

ആർക്കും ഒരു സന്ദേശവും കിട്ടിയില്ല.

സ്ത്രീകാമംകൊണ്ട് നിങ്ങൾലിംഗം ഛേദിച്ചു

ഞാനൊരിക്കലും വിശ്വസിക്കില്ല,സഹോദരാ,

ഖുദാ(ഈശ്വരന്)എന്നെ തുർക്കിയാക്കണമെന്ന് വിചാരിച്ചിരുന്നെങ്കില്,

അത് ഈശ്വരൻതന്നെ ഛേദിക്കുമായിരുന്നു

ലിംഗഛേദം നിങ്ങളെ തുർക്കിയാക്കുമെങ്കിൽ,

സ്ത്രീകളെ നിങ്ങളെന്തുചെയ്യും

നിങ്ങളുടെ പകുതികളായ അവരെ നിങ്ങളുപേക്ഷിച്ചില്ല

നിങ്ങളതിനാൽ,ഹിന്ദുതന്നെയാണ്

ആ പുസ്തകം ഉപേക്ഷിക്കു

വിഡ്ഢീ,രാമനെ സ്തുതിക്കു

നിങ്ങൾക്രൂരകൃത്യം ചെയ്യുന്നു

കബീറിന് രാമനുണ്ട്

തുർക്കികളൊക്കെ എന്നും ദുഃഖിതരാണ്

87

എണ്ണയും തിരിയും വിളക്കിലുളള കാലത്തോളം

എല്ലാം കാണാം

എണ്ണതീര്ന്നാല് കരിന്തിരികത്തും,കെട്ടും

വീട് ഇരുട്ടിലാവും

വിഡ്ഢീ,പിന്നെ ഒരുനിമിഷം

നിന്നെ,ഇവിടെ,ആരും വെക്കില്ല.

രാമനാമം ജപിക്കു

ആർക്കാണ് അമ്മയുളളത്

അഛനുളളത്

ശരീരം പൊട്ടുമ്പോളാരും നിങ്ങളെ ഓർക്കില്ല

പുറത്തെടുക്കു,പുറത്തെടുക്കു

എന്നെ പറയൂ

അമ്മകരയുന്നു

സഹോദരൻകിടക്കവിരിക്കുന്നു

ഭാര്യമുടിയഴിച്ചിട്ട് കരയുന്നു

ഹംസം ഒറ്റക്കുതന്നെ പറന്നുപോകണം

കബീർപാടുന്നു:

കേള്ക്കു,മുനിമാരേ,

ഈ കരാളസമുദ്രത്തെക്കുറിച്ച്,

മനുഷ്ൻക്രൂരത സഹിക്കുന്നു,

യമനൊരിക്കലും പോകുന്നില്ല.

88

സനകസനന്ദനർഅറ്റം കണ്ടില്ല

ബ്രഹ്മാവ് വേദംപഠിച്ച് ജന്മം തുലച്ചു

സഹോദരാ,

ഹരിയുടെ കടകോൽ പതുക്കെ കടയൂ

വെണ്ണകളയരുത്

ശരീരം പാത്രം

മനസ്സ് കടകോൽ,

വാക്ക് കടയൂ,

മനസ്സിന്റെ ധ്യാനം ഹരിയുടെ മഥനം

ഗുരുകൃപയാൽ അമൃതിന്റെ ഉല്പത്തി കാണുക

കബീർപാടുന്നു:

പ്രഭുവിന്റെ കരുണഉണ്ടെങ്കിൽ,

രാമനാമത്തെ പിടിച്ച് നിനക്കും അക്കരപറ്റാം

89

എണ്ണപോയി,തിരിഉണങ്ങി

പെരുമ്പറ മൌനമായി

നർത്തകനുറങ്ങി

തീകെട്ടു,പുകയില്ല,

അവനെവിടെയുമുണ്ട്,മറ്റാരുമില്ല.

കയറുപൊട്ടി,വീണ മൌനം

അശ്രദ്ധ പലതിനേയും നശിപ്പിച്ചു

ഉപദേശം ,ശാസന,സൂക്തി,കഥ

എല്ലാംതന്നെ മറന്നു

ഉൾക്കാഴ്ച്ചകിട്ടി

കബീർപാടുന്നു:

പഞ്ചേന്ദ്രിയങ്ങളെ ചിതറിയവർ,

പരമാനന്ദത്തിൽനിന്നകലെയല്ല

90

മകനെത്ര തെറ്റുചെയ്താലും അമ്മ അതൊന്നുമോർക്കില്ല

പ്രിയരാമാ,ഞാൻനിന്റെ കുഞ്ഞ്

എന്റെ തെറ്റ് മറക്കാത്തതെന്ത്

മകൻകോപത്തിലൊരിടികൊടുത്താലും അമ്മ അതോര്ക്കില്ല

എന്റെ ഹൃദയം ശോകത്തിന്റെ ഇടനാഴിയിൽ

നഷ്ടമായി

അവന്റെ നാമമില്ലാതെഞാനെങ്ങനെ രക്ഷപ്പെടും

ഹൃദയശുദ്ധിയും വിവേകവും തരിക

മൃദുവായി,അതിമൃദുവായി,

കബീർനിന്റെ സ്തുതി പാടട്ടെ.

91

എന്റെ ഹജ്ജ്

ഗോമതീതീരത്തേക്ക് പോകലാണ്

അവിടെ പീതാംബരനുണ്ട് വസിക്കുന്നു

സുന്ദരം,അതിസുന്ദരം

അവനെത്ര മധുരമായി പാടുന്നു

ഹരിനാമതൃഷ്ണ ഹൃദയത്തിൽവളർത്തുന്നു

നാരദനും ശാരദയും അവനെ കാക്കുന്നു

കമല അടുത്തിരിക്കുന്നു

എന്റെ കഴുത്തിൽജപമാല

നാവിലോ രാമനാമം

ഞാനവന്റെ അനന്തം നാമം ചൊല്ലി

അവന് സലാം കൊടുക്കുന്നു

കബീർപാടുന്നു:

രാമന്റെ സ്തുതി പാടുക

ഹിന്ദുക്കളും തുർക്കികളും അറിയട്ടെ.

92.

പൂവിറുക്കുന്ന തോട്ടക്കാരന്റെ മകളേ,

നിനക്കറിയില്ലേ

ഓരോ ദളത്തിനും ജീവനുണ്ട്

ആർക്കുവേണ്ടി അതിറുക്കുന്നുവോ,

ആ കല്ലിന് ജീവനില്ല

തോട്ടക്കാരന്റെ മകളേ,നീ മറന്നു

ജീവനുള്ളദേവൻഗുരുവാണ്.

ബ്രഹ്മാവ് ദളത്തിൽ,

വിഷ്ണുശാഖകളിൽ,

ശങ്കരൻപൂക്കളിലും.

കണ്മുന്നിൽവെച്ച് നീ ത്രിമൂർത്തികളെ പൊട്ടിച്ചു

ഇനിനീയാരെ പൂജിക്കാൻപോകുന്നു

കല്ലുചെത്തുക്കിയ വിഗ്രഹം

ശില്പി അവന്റെ കാൽ

അതിന്റെ മാറിൽചവിട്ടിയാവാം

ചെത്തുക്കിയത്

ഈ വിഗ്രഹമാണ് സത്യമെങ്കിൽ,

ആ ശില്പിയെ വിഴുങ്ങിയേനേ.

അരി,ധാന്യം,നിവേദ്യം

എല്ലാം പൂജാരി തിന്നുന്നു

വിഗ്രഹത്തിന് ഭസ്മം മാത്രം കൊടുക്കുന്നു

തോട്ടക്കാരന്റെ മകളേ

നീ മറന്നു

ലോകവും മറന്നു

ഞാൻമറന്നില്ല

കബീർപാടുന്നു:

രാമനെന്നെ സംരക്ഷിക്കുന്നു

ഹരിറായ് കരുണാമയനാണ്.

93

പന്ത്രണ്ടുവയസ്സുവരെ

നീ കുഞ്ഞായിരുന്നു

ഇരുപതായിട്ടും നീ

തപസ്സൊന്നും ചെയ്തില്ല

മുപ്പതുവയസ്സിലും ഈശ്വരാരാധന ചെയ്തില്ല

വാർദ്ധക്യത്തിൽകുറ്റബോധം തോന്നുന്നു

ജീവിതം നിന്നെ കടന്നുപോയി

നീ തിരക്കിലായിരുന്നു: എന്റെ ,എന്റെ....

കടൽവറ്റി,കൈചുളിഞ്ഞു

വെള്ളം വറ്റിയതടാകത്തിനുചുറ്റും

നീ മതിലുകെട്ടി

വിളവെട്ടുത്തുകഴിഞ്ഞവയലിന്

വേലികെട്ടി

നിന്റേതാക്കാൻപാടുപെട്ടതൊക്കെ

കള്ളൻകൊണ്ടുപോയി

വിഡ്ഢീ.

നിന്റെ തലയും കാലും കയ്യും വിറക്കുന്നു

കണ്ണിൽനിർത്താതെ നീരൊഴുകുന്നു

നാവ് ഒരുവാക്ക് പറയാനാവാതെ കുഴഞ്ഞു

ഇപ്പോൾസദ്കർമ്മം ചെയ്യാനാഗ്രഹിച്ചിട്ടെന്തുകാര്യം

കരുണയുള്ള ഹരി

ഹൃദയത്തിൽ,സ്നേഹം തരുന്നു

അവന്റെ നാമത്തിന്റെ ഫലം

നിനക്കുകിട്ടുന്നു

ഗുരുകൃപകൊണ്ട്

ഹരിനിധി കിട്ടും

അതവസാനം വരെ കൂടെവരും

കബീർപാടുന്നു:

ശ്രദ്ധിക്കൂ

പുണ്യാത്മാക്കളേ,

ധനമോഭക്ഷണമോ കൂടെ കൊണ്ടുപോവില്ല

ഗോപാൽറായിൽനിന്ന് വിളിവരുമ്പോള്

വീട്ടും ധനവും ഉപേക്ഷിച്ച് പോകണം

94

ചിലർക്ക് പട്ടുവസ്ത്രം

ചിലർക്ക് പട്ടുമെത്ത

ചിലർക്ക് വൈക്കോൽവസ്ത്രം

ചിലർക്കൊരുകീറിയപുതപ്പപോലുമില്ല

ഹൃദയമേ,പിറുപിറുക്കല്ലേ

എന്തുകിട്ടിയാലും നന്ദിപൂർവ്വം സ്വീകരിക്കുക

കുശവന്റെ കളിമണ്ണ് ഒന്നുതന്നെ

ചായങ്ങൾമാത്രം വേറെ

ഒന്നിൽമുത്തും നവരത്നവും

ഒന്നിൽചളിനിറക്കുന്നു

പിശുക്കന് പണം സൂക്ഷിക്കാൻകിട്ടി

ആ വിഡ്ഢി അതെന്റെ എന്നുപറയുന്നു

യമന്റെ ദണ്ഡംവന്നടിക്കുമ്പോൾ,

കാര്യം വേഗത്തിൽതീരുമാനമാകും

ഹരിയുടെ അടിമകൾ,

ഏറ്റവും ഉന്നതരായ ഋഷിമാർ,

അവനെ അനുസരിച്ചവർശാന്തിനേടി

അവരുടെ സത്യം അവനെ ആനന്ദിപ്പിക്കുന്നു

അവന്റെ നിർദ്ദേശം അവർഹൃദയത്തിൽവെക്കുന്നു

കബീർപാടുന്നു:

കേൾക്കു,പുണ്യാത്മാവേ,

എന്റെ എന്റെ എന്നുപറയരുത്

കൂട്ടുപൊട്ടി,പക്ഷിപോയി

ജലപാത്രവും ബീജവും മാത്രം ബാക്കി

95

ഞാനീശ്വരന്റെ യാചകൻ,

നിനക്ക് ജനങ്ങളെ ഭരിക്കണം

ഒന്നാമത്തെ അല്ലാഹ്,മതങ്ങളുടെ ഭരണാധിപൻ,

ക്രൂരത ചെയ്യാൻപറഞ്ഞിട്ടില്ല

ഹേയ്,ഖാസീ,

നിന്റെ വാക്കുകൾനിനക്ക് ചേരുന്നില്ല

ഉപവാസം,പ്രാർത്ഥന,മതപ്രഭാഷണം

ഇതൊന്നും സ്വർഗ്ഗത്തിലെത്തിക്കില്ല

കാബ നിങ്ങളുടെ ഹൃദയത്തിലാണ്,

ശരിക്കറിയണമെങ്കിൽ.

ധർമ്മിഷ്ഠർമാത്രം ശരിക്ക് പ്രാർത്ഥിക്കുന്നവര്.

അവരവനെ വിവേകത്തിലൂടെ അറിയുന്നു

പ്രാർത്ഥനപ്പായ അവരുടെ ഇന്ദ്രിയങ്ങളെ അന്ധമാക്കുന്നു

അങ്ങനെ യഥാർത്ഥമതം അറിയുന്നു

കരുണാമയരാവൂ,ഈശ്വരനെ അറിയൂ

അഹങ്കാരം കളയൂ

നിന്നെ കാണുമ്പോലെ മറ്റുള്ളവരേയും കാണൂ

അപ്പോഴേ സ്വർഗ്ഗത്തിലെത്തൂ

കളിമണ്ണ് ഒന്ന്,വേഷം പലത്

എല്ലാത്തിലും ബ്രഹ്മത്തെ കാണൂ

കബീർപാടുന്നു:
നീ സ്വർഗ്ഗം കളഞ്ഞ്

നരകം കൊണ്ട് തൃപ്തി അടയുകയാണ്.

96

നിന്റെ നഗരത്തിൽ,

ഒരുതുള്ളി മഴപെയ്തില്ല

സംഗീതമെല്ലാം എവിടെപ്പോയി

പരബ്രഹ്മം,പരമേശ്വരന്,മാധവൻ,

പരമാത്മാവ് എല്ലാമെടുത്തു.

സഹോദരാ,നിന്റെ വാക്കുകളെവിടെ.

കഥകൾ,പ്രഭാഷണം,സൂക്തങ്ങൾ,

നിന്റെ തലയിൽനൃത്തംവെച്ച്

നിന്റെ ഭാഗമായിത്തീർന്നവർ,

പെരുമ്പറഘോഷിച്ച

പാട്ടുകാരെവിടെ.

കഥകൾ,വാക്കുകൾ,

നിന്നിൽനിന്നൊഴുകുന്നില്ല

നിന്റെ ശക്തി തളർന്നുവോ

നിന്റെ ശ്രദ്ധാലുക്കളായ ചെവികൾ

ഇപ്പോൾബധിരമായി

നിന്റെ കാലുകളുടെ ശക്തി തളർന്നു

കൈകൾതളർന്നു

ലകഷ്യമില്ലാത്ത അലച്ചിൽതീർന്നു,

ആനയെപ്പോലെ ശക്തമായ മനം തളർന്നു.

ഒരിക്കലവരെല്ലാം ശക്തരായിരുന്നു.

ഇന്ദ്രിയങ്ങൾചത്തു,

സുഹൃത്തുക്കളും സഹോദരരും വിട്ടുപോയി.

കബീർപാടുന്നു:

ഹരിയെ സ്മരിക്കുന്നവർ,

ജീവിച്ചിരിക്കുമ്പോൾത്തന്നെ

തങ്ങളുടെ ബന്ധനങ്ങളറുക്കുന്നു.

96

ബ്രഹ്മവിഷ്ണുമഹേശ്വരരേയും

തോല്പ്പിച്ച സർപ്പിണിയെപ്പോലെ,

ഒന്നിനും ശക്തിയില്ല.

എല്ലായിടത്തും വ്യാപിച്ചവള്,

ഒരു തീർത്ഥജലത്തിൽവാഴുന്നു.

ഗുരുകൃപയാലവളെ കാണൂ

ത്രിഭുവനങ്ങളേയും കോർത്തവളെ.

സഹോദരരേ, പാമ്പ്,പാമ്പെന്ന്

അട്ടഹസിക്കുന്നതെന്ത്.

യഥാർത്ഥത്തെ അറിഞ്ഞവന്

അവളെ എളുപ്പം കൊല്ലാം

ആർക്കും രക്ഷയില്ല,അവളുടെ കടിയിൽനിന്ന്.

അവളെജയിച്ചാലോ,

യമനുപോലും പിന്നൊന്നും ചെയ്യാനുമില്ല.

അവളും സൃഷ്ടിയാണ്,

ജയവും തോൽവിയും അവളുടെ നിയന്ത്രണത്തിനതീതം.

അവൾച്ചുറ്റിയാൽനിങ്ങൾവീണ്ടും ജനിക്കും.

ഗുരുകൃപ കബീറിനെ അക്കരെ കടത്തി.

സ്മൃതി നായ്ക്ക് വാങ്ങിച്ചുകൊടുത്തിട്ടെന്ത്.

അവിശ്വാസിക്ക് ഹരിഗീതം പാടിക്കൊടുത്തിട്ടെന്ത്.

ഓർക്കു,എല്ലായ്പ്പോഴും.രാമ,രാമ,രാമ...

അവിശ്വാസികളോട് സംസർഗ്ഗം വേണ്ട.

കർപ്പൂരം പശുവിന് കൊടുക്കുന്നതെന്തിന്.

പാല് പാമ്പിന് കൊടുത്തിട്ടെന്ത്.

മഹർഷിമാർജ്ഞാനം തരുന്നു.

ചന്ദ്രകാന്തം ഇരുമ്പ് സ്വർണ്ണമാക്കുന്നു.

നായ്ക്കും അവിശ്വാസിക്കും അങ്ങനെ പെരുമാറണം.

പഴയകർമ്മം ഇപ്പോഴത്തെ കർമ്മത്തെ നിശ്ചയിച്ചു.

കാഞ്ഞിരത്തിന് അമൃതുനനച്ചാലും

അത് കയ്പ്പുതന്നെ തരും.

കബീർപാടുന്നു.

97

ലങ്ക കൊട്ടാരം

സമുദ്രം കിടങ്ങ്

എന്നിട്ടും രാവണന്റെ വീട്ടിൽ

ഒന്നും ബാക്കിയില്ല.

ഞാനെന്തുചോദിക്കാൻ.ഒന്നും സ്ഥിരമല്ല.

ലോകം കടന്നുപോകുന്നത്

എന്റെ കണ്ണുകൾ കാണുന്നു.

ഒരുലക്ഷം മക്കൾ,

ഒരുലക്ഷത്തിഇരുപതിനായിരം പേരക്കുട്ടികൾ,

ഇപ്പോൾരാവണന്റെ വീട്ടിൽ,

ഒരുവിളക്കില്ല,തിരിയുമില്ല.

സൂര്യചന്ദ്രന്മാർ അടുക്കളയിൽച്ചൂടുകൊടുത്തു,

അഗ്നിവന്ന് തുണികഴുകി.

ഗുരുകൃപയാൽ

രാമനാമം ഉള്ളിലിരുന്നാൽ,

സ്ഥിരതയായി.

ജന്മത്തിൽനിന്ന് ജന്മത്തിലേക്ക്,

അലയേണ്ടതില്ല.

കബീർപാടുന്നു:

ശ്രദ്ധിക്കു,

രാമനാമം കൂടാതെ മുക്തിയില്ല.

98

ആദ്യം മകൻവന്നു,പിന്നെ അമ്മ,

ഗുരു ശിഷ്യന്റെ പാദം തൊടുന്നു,

അത്ഭുതം കേൾക്കു,സഹോദരരേ,

സിംഹം പശുക്കളെ മേക്കുന്നു.

മത്സ്യം മരത്തിൽമുട്ടയിടുന്നു,

പൂച്ച നായയെ ചുമക്കുന്നു.

താഴെ ശാഖയും മുകളിൽവേരുമായി,

ഒരു വൃക്ഷം.

പൂവും കായും തടിയിൽച്ചുമക്കുന്നു.

പോത്ത് കുതിരപ്പുറത്ത് മേയുന്നു.

കാളപോയി,ഭാരം വീട്ടിൽമടങ്ങിവന്നു.

കബീർപാടുന്നു:

കടങ്കഥക്ക് ഉത്തരം വേണോ,

രാമരാമ എന്നുരുവിടുക.

99

ബീജത്തിൽനിന്ന് ശരീരമുണ്ടാക്കി,

അഗ്നിക്കുഴിയിൽസൂക്ഷിച്ചു,

പത്തുമാസം ഗർഭപാത്രത്തിൽ.

പുറത്തെത്തിയതും മായ നിങ്ങളെ പൊതിഞ്ഞു.

മർത്ത്യാ,ജീവിതരത്നം നഷ്ടപ്പെടുത്താൻ,

നീയെന്തിനാർത്തനായി.

പൂർവ്വജന്മങ്ങളിൽ,

എന്തേ ഈ ഭൂമിയിൽ വിത്തുവിതച്ചില്ല.

ഒരിക്കൽകുഞ്ഞ്

ഇപ്പോൾവൃദ്ധൻ.

സംഭവിക്കേണ്ടത് സംഭവിച്ചു.

യമൻവന്ന് മുടിപിടിച്ചിഴക്കുമ്പോൾ,

കരഞ്ഞിട്ടെന്ത്.

നീ ജീവിതത്തിന് ദാഹിക്കുന്നു

യമൻനിന്റെ ഓരോ ശ്വാസവും അളന്നുനോക്കുന്നു.

ലോകം ഒരു ചതുരംഗക്കളം

ഓ,കബീർ,

നിന്റെ കരു ശ്രദ്ധാപൂർവ്വം നീക്കു.

100

എന്റെ ശരീരം ചായപ്പാത്രം

എന്റെ ഹൃദയത്തെ ഞാൻ

ശുദ്ധിയുടെ ചായമടിക്കും

അഞ്ചുഗുണങ്ങൾ എന്റെ വിവാഹത്തിന് അതിഥികൾ,

ഞാനഗ്നിക്കുചുറ്റും രാംറായിയോടൊത്ത് നടക്കും

എന്റെ ആത്മാവിൽഅവന്റെ വർണ്ണം ലയിച്ച്

പാട്ടു,പാട്ടു ,കന്യകമാരേ,

കല്യാണക്കച്ചേരി പാട്ടു.

രാമനെന്റെ പ്രിയതമൻ,

എന്റെ വീട്ടിൽ വന്നിരിക്കുന്നു

എന്റെ പ്രാണസരോജത്തിൽ,

ഞാനൊരു കല്യാണപ്പന്തല് നാട്ടി.

ദൈവീകവിവേകം എന്റെ വിവാഹമന്ത്രം.

രാംറായ് എന്റെ ഭർത്താവ്.

എന്റെ ഭാഗ്യം അനുപമം.

വിവേകികളേ,ഋഷിമാരേ,

മുനിമാരേ, മൂന്നുകോടി മൂന്നുലക്ഷം

രഥങ്ങളിലേറി വിവാഹത്തിനെത്തുക.

കബീർപാടുന്നു:

ഏകനായഭഗവാൻ

എന്നെ വിവാഹത്തിൽതന്റേതാക്കി.

101

സഹോദരരേ,

ശ്വശ്രൂ വെറുക്കുന്നു

ശ്വശുരൻസ്നേഹിക്കുന്നു

മൂത്തഭർതൃസഹോദരന്റെ നാമം കേട്ടാലേ

എനിക്കു ഭയമാണ്.

സഹോദരരേ,സുഹൃത്തുക്കളേ,

നാത്തുന്റെ നഖത്തിനടിയിലാണ് ഞാൻ.

എന്റെ ഹൃദയം കത്തുന്നു

ചെറിയഭർതൃസഹോദരനിൽനിന്ന്

ഞാനകലെ,

വിരഹം കൊണ്ട് എനിക്കുഭ്രാന്തുവരും

ഞാൻരാമനെ മറന്നു

ഞാനെങ്ങനെ ജീവിക്കും

എന്റെ കൂടെ ശയ്യയിൽ

ക്രീഡിക്കുന്നവനെ,

ഞാൻകണ്ണുകൊണ്ട് കണ്ടിട്ടില്ല.

ഞാനാരോട് എന്റെ ദുഃഖം പറയും

ശരീരം എന്റെ ശത്രു

മായ എന്നെ ഭ്രാന്തിയാക്കി

മൂത്ത സഹോദരന്റെ അടുത്ത്

എന്റെ ഭർത്താവ് എന്നെ ആദരിച്ചിരുന്നു

കബീർപാടുന്നു:

പഞ്ചേന്ദ്രിയങ്ങളോടുമല്ലിട്ട്

ജീവിതം പോയി.

മായ ഭൂമിയെ കളിപ്പിച്ചു,

ഞാൻരാമനെ സ്തുതിച്ച് മുക്തി നേടി.

102.

ഞങ്ങളുടെ ഗൃഹത്തിൽ എന്നെന്നും നൂൽനീർത്തുന്നു,

നിങ്ങളുടെ കഴുത്തിൽഒരൊറ്റപ്പൂണൂൽമാത്രം.

നിങ്ങൾവേദംപഠിച്ചു,

ഗായത്രി പാടി,

പക്ഷേ,ഗോവിന്ദൻ,

ഞങ്ങടെ ഹൃദയത്തിൽവാഴുന്നു.

എന്റെ നാവിൽവിഷ്ണു,

കണ്ണിൽനാരായണൻ,

ഹൃദയത്തിൽഗോവിന്ദൻ.

യമന്റെ വാതിലിൽ

മുകുന്ദൻചോദിക്കുമ്പോൾ,

വിഡ്ഢീ,നീയെന്തു പറയും.

ഞങ്ങൾപശുക്കൾ,നീ ഗോപാലൻ,

ഓ,ഗോസായീ,

ജന്മത്തിൽനിന്നു ജന്മത്തിലേക്ക്,

ഞങ്ങടെ രക്ഷകൻ,

എന്നിട്ടെന്തേ മറുകരക്ക്

ഞങ്ങളെ എത്തിച്ചില്ല.

നീയെന്തൊരു പ്രഭു.

നിങ്ങൾബ്രാഹ്മണൻ,

ഞാൻവാരാണസിയിലെ നെയ്ത്തുകാരന്.

ഞാനെന്തുപറയുന്നു എന്നൂഹിക്കാമോ.

രാജാക്കന്മാരിൽനിന്നും

ചക്രവർത്തിമാരിൽനിന്നും

നിങ്ങൾപിച്ച വാങ്ങുമ്പോളെല്ലാം

എന്റെ ചിന്തകൾ,

ഹരിയിലുറച്ചിരിക്കുകയായിരുന്നു.

103

ജീവിതം,പ്രപഞ്ചം,

സ്വപ്നംപോലെ.

ഞാൻജീവിതത്തോടും പ്രപഞ്ചത്തോടും കെട്ടി

ശാശ്വതാനന്ദംഉപേക്ഷിച്ചു

പിതാവേ,ഞാൻമായയെ പ്രേമിച്ചു.

അവളെന്റെ വിവേകരത്നം കവർന്നു,

കണ്ണുണ്ടായിട്ടും

പാറ്റചത്തു.

അത് തീയ് കണ്ടില്ല.

പ്രേമികൾമരണപാശം കാണില്ല,

കനകവും കാമിനിയും കണ്ണുമറയ്ക്കുന്നു,

കേൾക്കു,ദുരാചാരം കളയൂ,

അക്കരെക്ക് നീന്തു,

കബീർപാടുന്നു:

ജഗജ്ജീവനെപ്പോലെ മറ്റൊന്നില്ല.

104

പണ്ട് ഞാൻപലരൂപമെടുത്തു,

ഇനി ഒന്നുമെടുക്കില്ല,

യാഴിന്റെ തന്ത്രികളയഞ്ഞു

ഞാൻരാമനാമത്തിന്റെ ശക്തിയിലാണ്

എന്റെ മനസ്സിനിനി നൃത്തംവെക്കാനറിയില്ല,

പെരുമ്പറയടിക്കാൻഹൃദയത്തിനറിയില്ല.

കാമവും ദ്വേഷവും മായയും ഞാനെരിച്ചുകളഞ്ഞു

ലോഭത്തിന്റെ മണ്പാത്രമുടഞ്ഞു

കാമവസ്ത്രത്തിലിപ്പോൾനൂൽമാത്രം.

സംശയമെല്ലാം തീർന്നു,

ഏകനായദൈവത്തെ

ഞാൻസർവ്വത്തിലും അറിയുന്നു,

വഴക്കടിക്കേണ്ട കാര്യമില്ല,

കബീർപാടുന്നു:

ഞാൻപൂർണ്ണത്തെ കണ്ടു,

ഈശ്വരനെ കണ്ടു,

രാമനെന്നിൽകരുണകാട്ടി.

105

അല്ലാഹുവിനെ തൃപ്തനാക്കാൻനീ ഉപവസിക്കുന്നു,

അല്ലാഹു എല്ലാശരീരത്തിലും ഒളിഞ്ഞിരിക്കുന്നുണ്ട്

ചിന്തിക്കൂ,

ഹിന്ദുവിന്റെ ശരീരത്തിലും

തുർക്കിയുടെ ശരീരത്തിലും അവൻതന്നെ.

കബീർഇതാണ്,ഇതുമാത്രമാണ്,

ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നത്.

106

ഞാൻസംഗമത്തിന്നായി അലങ്കരിച്ച,

പക്ഷേ,ഹരി,ജഗജ്ജീവൻ,വന്നില്ല.

ഹരി എന്റെ ഭർത്താവ്.

ഞാൻഹരിയുടെ വധു.

രാമൻമഹത്താണ്,ഞാനോ,

വെറുമൊരു അബല.

ഭാര്യാഭർത്താക്കന്മാര്

ഒരേ വീട്ടിൽവസിക്കുന്നു.

ഒരേ ശയ്യയിൽശയിക്കുന്നു,

പക്ഷേ സംഗമമില്ല.

ഭർത്താവിനെ ആനന്ദിപ്പിക്കുന്ന വധു അനുഗൃഹീത

അവൾക്ക് പുനർജന്മമില്ല.

107

വൈരംമാത്രം വൈരത്തെ മുറിക്കുന്നു

വായുവേഗമുള്ളഹൃദയം

അചഞ്ചലമായതിൽലയിക്കുന്നു.

ഒരുവൈരം എല്ലാ ജീവനേയും തുളച്ച

അത് ഞാൻഗുരുവിൽനിന്നറിഞ്ഞു

ഹരിസ്തുതി അനന്തമായ പാഠം

ഹംസമായി മാറി ആ വൈരത്തെ കാണുക.

കബീർപാടുന്നു:

ഞാനാ വൈരം കണ്ടു

ലോകമെങ്ങും നിറഞ്ഞത്.

ഒളിഞ്ഞിരിക്കുന്നത്.

ഗുരു പ്രകാശിപ്പിച്ചുതരുന്നു.

108

എന്റെ ആദ്യഭാര്യ

വിരൂപ,താഴ്ന്ന ജാതി,ദുർഗ്ഗുണക്കാരി

അഛന്റെ വീട്ടിലും ശ്വശുരന്റെ വീട്ടിലും .

രണ്ടാം ഭാര്യ സുന്ദരി,ബുദ്ധിമതി,സുശീല

ആനന്ദപൂർവ്വം ഞാനവളെ

ഉദരത്തിലേറ്റുന്നു.

ആദ്യഭാര്യ മരിച്ചു.

സന്തോഷം.

നീ ചിരകാലം വാഴൂ,പുതിയവധൂ,

കബീർപാടുന്നുഃ

പുതിയവൾവന്നപ്പോൾ,

പഴയവളുടെ ഭാഗ്യം അവളെ വിട്ടുപോയി.

ചെറിയവളിപ്പോൾ,എന്നോടൊത്ത്,

വലിയവൾമറ്റെവിടേയോ പോയി.

109

ആദ്യം എന്റെ ഭാര്യയുടെ പേര് ധന്യ

ഇപ്പോളവളെ എല്ലാവരും വിളിക്കുന്നുഃരഞ്ജന്യ.

കഷണ്ടിക്കാർവീട് നശിപ്പിച്ചു,

എന്റെ കൊച്ചുമകനുപോലും പറയാനറിയാം- രാമരാമ

കബീർപാടുന്നുഃ

അഗ്നേ,കേൾക്കുക,

ഈ കഷണ്ടിക്കാരെന്റെ ജാതി നശിപ്പിച്ചു.

110

നിൽക്കു,നിൽക്കു,എന്റെ ചെറിയഭാര്യേ,

മുഖം മൂടരുത്.

ഒടുവിലത് ഒരു പൈസക്ക് കൊള്ളാതാവും.

നിനക്കുമുമ്പുളളവൾ,

സദാ മുഖംമൂടിയിട്ടു

അവളെ അനുകരിക്കരുത്.

മുഖംമൂടുന്നതുകൊണ്ട് ഒറ്റ ഗുണമേയുളളു

കുറച്ചുദിവസത്തേക്ക് ആളുകൾപറയും

ഓ, അവർക്ക് ഒരു പുതിയ മരുമകൾവന്നു.

നിന്റെ മുഖാവരണം

ഹരിനാമംപാടി നൃത്തംവെച്ചാൽ,

മാത്രം നിനക്കു യോജിക്കും.

കബീർപാടുന്നു:

ഹരിനാമംപാടി ജീവിതംകഴിക്കുന്ന

വധുമാത്രം നിലനിൽക്കുന്നു.

111

നീയെന്നെ ഉപേക്ഷിക്കുന്നത്

സഹിക്കാനാവില്ല

എന്നെ രണ്ടാക്കിമുറിച്ചാലും വേണ്ടില്ല

വരൂ,ആലിംഗനം ചെയ്യൂ,

എന്റെ പ്രാർത്ഥന കേൾക്കു,

ഞാനെന്നെ നിനക്കായി ത്യജിക്കുന്നു

വരൂ,മുഖം തിരിക്കു,

എന്നെനോക്കു

എന്തിനെന്നെ ദുഃഖിപ്പിക്കുന്നു

എന്റെ കൈകാലുകൾനീ കണ്ടാലും

ഞാനൊഴിഞ്ഞുമാറില്ല.

എന്റെ ശരീരത്തെ നീ കൊന്നാലും

ഞാൻനിന്നെ സ്നേഹിക്കാതിരിക്കില്ല

ഞാനും നീയും ഭേദമില്ല

നീ ആ ഭർത്താവ്,ഞാനതേ ഭാര്യ,

കബീർപാടുന്നു:

ലോകമേ,കേൾക്കുക,

എനിക്കിനി നിന്നിൽവിശ്വാസമില്ല.

112

നെയ്ത്തുകാരന്റെ രഹസ്യം നിനക്കറിയില്ല

ഈ പ്രപഞ്ചം മുഴുവനും നെയ്ത്തവന്റെ.

വേദപുരാണങ്ങൾശ്രദ്ധിച്ച്,

നിങ്ങളിരിക്കുമ്പോൾ,

ഞാനെന്റെ തറി തയ്യാറാക്കുകയായിരുന്നു

അവൻ വാനവും ഭൂമിയും തറികളാക്കി

സൂര്യചന്ദ്രന്മാരെ അങ്ങോട്ടുമിങ്ങോട്ടും

ഓടുന്ന ചെറിയമരക്കട്ടകളാക്കി,

ചവിട്ടിച്ചവിട്ടി ഇതെല്ലാം നെയ്തു

എന്റെ ഹൃദയം ആ നെയ്ത്തുകാരനെ കണ്ടു

ഞാനൊരു നെയ്ത്തുകാരൻ,

ഞാനവനെ എന്റെ വീട്ടിൽത്തന്നെ കണ്ടു

ഞാൻജീവിതത്തിൽമുഴുവനും രാമനെ അറിയുന്നു

കബീർപാടുന്നു:

ഞാനെന്റെ തറി ഉടച്ചു

ഇപ്പോൾനെയ്ത്തുകാരന്

നൂലിനെ നൂലോടു ചേർക്കുന്നു.

113

അകത്ത് വൃത്തിയില്ലെങ്കിൽ

ആശ്രമത്തിൽകുളിച്ചാലും

സ്വർഗ്ഗം കിട്ടില്ല

ആളുകളെ സന്തോഷിപ്പിച്ചിട്ട്

ഒന്നും കിട്ടില്ല

രാമൻവിഡ്ഢിയല്ല

രാമൻഏകദേവൻ,

അവനെ ആരാധിക്കുക

ഗുരുസേവ യഥാർത്ഥതീർത്ഥസ്നാനം

വെള്ളത്തിൽകുളിച്ചാൽ,

മുക്തികിട്ടുമെങ്കിൽ,

സദാ കുളിക്കുന്നവർതവളകള്

തവളകളെപ്പോലെ

കുളിക്കുന്ന മനുഷ്യരും

സദാ ജന്മമെടുക്കുന്നു

പുനർജ്ജനിക്കുന്നു

അഹങ്കാരിയായ ഒരു വിഡ്ഢി

വാരാണസിയിൽമരിച്ചാലും

നരകത്തിൽനിന്നു രക്ഷപ്പെടില്ല

ഹരിഭക്തർ ഹരംബയിൽമരിച്ചാലും

ഒരു വലിയസൈന്യത്തിന് മുക്തി കൊടുക്കും

രാപ്പകലുകളില്ലാത്തിടത്ത്

നിരാകാരൻജീവിക്കുന്നു

കബീർപാടുന്നു:

അവനെ ധ്യാനിക്കു

ലൌകികരായ വിഡ്ഢികളേ.

114

നാലുകുളമ്പ്,രണ്ടുകൊമ്പ്

മൂകമായ വാക്ക്

പിന്നെങ്ങനെ അവന്റെ കീർത്തനം പാടും

നിന്നാലും ഇരുന്നാലും

ഒരു വടിയുണ്ട് അടിക്കാൻ,

എവിടെ തല ചെന്നൊളിക്കും

ഹരിയില്ലാത്തവൻ

മറ്റാരുടേയോ കാളമാത്രം.

മൂക്കുതുളച്ച്,തോലുമുറിച്ച്,

തവിടുതിന്ന്...

ദിനംമുഴുവൻകാട്ടിലലഞ്ഞ്,

ഒരിക്കലും വയറുനിറയാതെ,

സജ്ജനങ്ങളുടെ വാക്കുകേൾക്കാതെ.

സമ്പാദിച്ചത് മാത്രം ലഭിക്കുന്നു

സുഖദുഃഖങ്ങൾനിങ്ങളെ

മായയിൽമുക്കും.

അനന്തം ജനനമരണങ്ങളിലൂടെ

നിങ്ങളലയും

പ്രഭുവെ മറന്ന് ജീവന്റെ രത്നം നഷ്ടമായി.

ഇനി ഒരവസരം കിട്ടുമോ

എണ്ണശ്ശാലയിലെ കാളയെപ്പോലെ

വട്ടംതിരിയൽതന്നെ.

കുരങ്ങനെപ്പോലെ നൃത്തം വെക്കുകതന്നെ.

രാത്രികൾഅസുഖകരം

കബീർപാടുന്നുഃ

രാമനാമമില്ലെങ്കിൽ,

തലതല്ലിക്കരയൽതന്നെ.

115

കബീറിന്റെ അമ്മ തേങ്ങിക്കരയുന്നുഃ

“ രഘുറായ്, ഈ കുട്ടികളെങ്ങനെ ജീവിക്കും

കബീർതറി ഉപേക്ഷിച്ചു,നെയ്ത്തും ഉപേക്ഷിച്ചു

അവൻഹരിനാമം മേലാകെ

എഴുതിയിരിക്കുന്നു “

ഞാൻനൂലുചുറ്റുമ്പോള്,

ഏറ്റവും പ്രിയപ്പെട്ട രാമനെ മറക്കുന്നു

ഞാൻമന്ദബുദ്ധി

ജാതിയിൽനെയ്ത്തുകാരൻ.

എന്റെ മൂലധനം ഹരിനാമം

കബീർപാടുന്നു:

കേൾക്കൂ,അമ്മേ,

രഘുറായ് എനിക്കെല്ലാം തരുന്നു,

എല്ലാവർക്കും എല്ലാം തരുന്നു.

116

ഹിന്ദുക്കൾ വിഗ്രഹം പൂജിച്ചും മരിച്ചു,

തുർക്കികൾതല നമിച്ചും മരിച്ചു,

ഒരു കൂട്ടർകത്തിച്ചു,

ഒരുകൂട്ടർദഹിപ്പിച്ചു,

ഇരുകൂട്ടരും നിന്റെ സത്യം

ഗ്രഹിച്ചില്ല,പ്രഭോ,

മനസ്സേ,പ്രപഞ്ചംഇരുട്ടാണ്

സർവ്വരും യമന്റെ പാശത്തിലാണ്

കവികൾകവിത വായിച്ചും മരിച്ചു,

കപ്രികൾകേദാരത്തിൽച്ചെന്നും മരിച്ചു,

യോഗികൾജടചൂടി മരിച്ചു

അവരാരും പ്രഭോ,നിന്റെ സത്യം ഗ്രഹിച്ചില്ല.

പണം സമ്പാദിച്ച്,സ്വർണ്ണം കുഴിച്ചിട്ട്

രാജാക്കന്മാർമരിച്ചു

വേദം വായിച്ച് പണ്ഡിതരും മരിച്ചു

രാമനാമമില്ലാതെ സർവ്വരും നശിച്ചു

മനസ്സിൽധരിക്കുക

രാമനാമമില്ലാതെ ആരാണ്

രക്ഷനേടിയിട്ടുള്ളത്

കബീർപറയുന്നതതുമാത്രമാണ്.

117

ശരീരം കത്തുമ്പോൾഭസ്മമാവും

കുഴിച്ചിട്ടാൽപുഴുസൈ്സന്യം തിന്നും

ചുടാത്ത കളിമണ്ണുപാത്രത്തിലെ വെള്ളംപോലെ

ശരീരത്തിന്റെ ആകെയുള്ള അഹങ്കാരം അതാണ്.

അഹങ്കാരംകൊണ്ടു വിജൃംഭിച്ച

ഈ നടത്തമെന്തിന്

പത്തുമാസം തലകീഴായ്ക്കിടന്ന

നാളുകൾമറന്നുവോ

തേനീച്ച ശേഖരിച്ച തേൻപോലെ

വിഡ്ഢി പണംസമ്പാദിക്കുന്നു

കഠിനാദ്ധ്വാനം,പിശുക്ക്,രണ്ടും കൊണ്ട്.

മരിക്കുമ്പോൾബന്ധുക്കൾപറയും

എടുക്കൂ,എടുക്കൂ,ശവം ഇത്രനേരം വെക്കരുത്

ഭാര്യ വാതിൽവരെ കൂടെപ്പോകും

പിന്നെ സുഹൃത്തുക്കൾചുമക്കും

കുടുംബവും സുഹൃത്തുക്കളും ചുടലവരെ മാത്രം

പിന്നെ ഹംസം ഒറ്റക്ക് പറക്കണം.

കബീർപാടുന്നു:

മർത്ത്യാ,കേൾക്കുക,

മരണക്കിണറ്റിൽവീണവർ,

സ്വയംമായയാൽബന്ധിതർ,

ക്കൂട്ടിലേക്ക് ആകർഷിക്കപ്പെട്ട

തത്തയെപ്പോലെ.

118

വേദപുരാണങ്ങൾകേട്ടുകേട്ട്

ആചാരങ്ങളിൽവിശ്വാസം വരുന്നു

എല്ലാ വിവേകികളും മൃത്യുവാൽപിടിക്കപ്പെട്ടു.

പണ്ഡിതന്മാരുടെ മോഹങ്ങൾസഫലമാവാതെ പോയി.

മനസ്സേ,ഒരുകാര്യം നീ മറന്നുപോയി

രഘുപതിരാജനെ കീർത്തിച്ചില്ല

കാട്ടിൽപ്പോയി തപസ്സുചെയ്യുന്നു,

ധ്യാനിക്കുന്നു,

കിഴങ്ങുശേഖരിച്ചുതിന്നുന്നു,

നാദികൾ,വേധികൾ,ശബ്ദികൾ,മുനിമാർ,

ഒക്കെ യമന്റെ കണക്കുപുസ്തകത്തിലുണ്ട്.

അവർക്ക് പ്രേമമാർഗ്ഗം അറിയില്ല

എന്നിട്ടും വരയും വൃത്തവും ശരീരത്തിൽവരയ്ക്കുന്നു,

രാഗരാഗിണിമാരെ പാടി വഞ്ചിക്കുന്നു,

പക്ഷേ,ഹരിയിൽനിന്ന് അവർക്കെന്തുകിട്ടി

മൃത്യു ലോകത്തെ പൊതിഞ്ഞു

അന്ധവിശ്വാസികളായ പണ്ഡിതരേയും.

കബീർപാടുന്നു:

പ്രേമമാർഗ്ഗം കണ്ടവർമാത്രം മുക്തർ.

119

ഇരുകൺകളും,

ഹരിയല്ലാതൊന്നുകാണുന്നില്ല,

കണ്ണുകൾപ്രേമംകൊണ്ട് നിറഞ്ഞു

വാക്കുകൾവരുന്നില്ല,

സംശയവും ഭയവും മാറി.

രാമനാമം എന്റെ ഹൃദയത്തിലുണ്ട്

നടൻപെരുമ്പറയടിക്കുന്നു

ആളുകൾകാഴ്ചകാണാനെത്തുന്നു

നടൻനാടകം നിർത്തുന്നു

അത് അവന്റെ ആനന്ദം

വാക്കുകൊണ്ട് സംശയം തീരില്ല

ലോകം വെറും സംസാരം കൊണ്ട് മടുത്തു

ഗുരുകടാക്ഷത്താൽ,

അവനാർക്കുവെളിപ്പെട്ടുവോ,

ആ ഹൃദയത്തിലിരിക്കുന്നു.

ഗുരു ദയാലുവെങ്കിൽ,

മനസ്സും ആത്മാവും ഹരിയോട്ടുചേരും

കബീർപാടുന്നു:

ജഗജ്ജീവൻദാതാവ്

അവനെ കണ്ടവർക്ക് സ്നേഹത്തിന്റെ നിറമാണ്.

120

പുണ്യഗ്രന്ഥങ്ങൾപാലരുവി

സജ്ജനസംസർഗ്ഗം മന്ഥനം

സജ്ജനങ്ങൾക്കിടയിൽകടഞ്ഞാൽ,

തൈര് നിഷേധിക്കാനാവില്ല.

കുട്ടീ,നീയെന്തേ രാമനെ വിവാഹം കഴിക്കുന്നില്ല

അവനാത്മാവിന്റെ ഊന്നുകോൽ,

ജഗജ്ജീവനം

നിന്റെ കഴുത്തൊരു ഇരുമ്പുവളയത്തില്,

കാലിൽ ചങ്ങല.

രാമൻനിന്നെ വീട്ടിൽനിന്ന് വീട്ടിലേക്ക് നടത്തുന്നു

വിഡ്ഢിക്കുട്ടീ,

യമൻനിന്നെ കണ്ണുവെച്ചു.

നിനക്ക് മനസ്സിലായിട്ടില്ല

പ്രഭു എല്ലാത്തിനും മൂലം,കാരണം.

നിന്റെ കയ്യിലെന്തുണ്ട് ,പാവം കുട്ടീ,

പകുതി ഉറക്കത്തിലും എണീറ്റ്

പറഞ്ഞതനുസരിക്കാനേ നിനക്കാവൂ

കുട്ടീ,മായയുടെ ലാഞ്ഛനമായ്ച്ച ഉപദേശം

നിനക്കാരുതരുന്നു

അങ്ങനെയാണ് കബീർആനന്ദം കണ്ടത്

ഗുരുകൃപയിൽഹൃദയം

ആനന്ദംകൊണ്ട് നിറയുന്നു

121

ആരില്ലാതെ നിനക്ക് ജീവിക്കാനാവില്ലയോ

അവനെ കണ്ടെത്തുക

സർവ്വാഭീഷ്ടവും സാധിക്കുക.

ശാശ്വതജീവിതമാണ് ഉത്തമം

മരണമില്ലാതെ ജീവിതമില്ല.

ഇതിൽപ്പരം വിവേകം എന്തുണ്ട്.

നോക്കിയിരിക്കെ എല്ലാം മാറുന്നു

നീ കുങ്കുമവും ചന്ദനവുമരച്ച്

ഒന്നിച്ചുചേർക്കുന്നു

കണ്ണില്ലാതെ ലോകത്തെ നോക്കുന്നു

മകനച്ഛനെ ജനിപ്പിക്കുന്നു

ഒറ്റമുറിപോലുമില്ലാത്ത ഒരു നഗരം നിർമ്മിക്കുന്നു

പിച്ചക്കാരൻദാനശീലനെ കണ്ടെത്തി

കിട്ടിയതൊക്കെ തിന്നാനാവുന്നില്ല

ഭക്ഷണം കളയാനും വയ്യ

തിന്നുതീർക്കാനും വയ്യ

ഇനി വേറൊരിടത്തു പോകുന്നതെന്തിന്

ജീവിതത്തിനുവേണ്ടി മരിക്കാനറിയുന്നവർ,

ദൈവീകശാന്തിയിലാനന്ദിക്കുന്നു

ആ ശാന്തി അതിരില്ലാത്ത പർവ്വതനിരകൾപോലെ.

ഞാൻ,കബീർ,നിധി കണ്ടെത്തി,

ഹരിയെ ദർശിച്ചപ്പോള്

ഞാനപ്രത്യക്ഷമായി.

122

എന്തിനു വായന

എന്തിനു ധ്യാനം

എന്തിനു വേദപുരാണശ്രവണം

അവനിൽസ്വാഭാവികപ്രേമമില്ലെങ്കില്

ഇവകൊണ്ടെന്തു ഗുണം

വിഡ്ഢീ ,നീ ഹരിനാമം പാടുന്നില്ല

എന്തിന് വെറുതേ തല പുകയ്ക്കുന്നു

ഇരുട്ടിൽവിളക്കുവേണം,കിട്ടാത്തതു കിട്ടാൻ.

കിട്ടാത്തതു കണ്ടാൽ,

ഹൃദയത്തിലെന്നും കെടാവിളക്കെരിയും

കബീർപാടുന്നു:

ഞാനറിയുന്നു,ഹൃദയം പറക്കുന്നു,

മനുഷ്യൻസന്തോഷമുളള ഹൃദയം കൊണ്ടുമാത്രം തൃപ്തരല്ല,

അവർതൃപ്തരല്ലെങ്കിൽ,നമുക്കെന്തു ചെയ്യാൻ കഴിയും.

123

മനസ്സിൽകന്മഷം

ചുണ്ടിൽവിവേകം

നുണയാ,എന്തിന് വെള്ളം കടയുന്നു.

ചളി അകത്തിരിക്കുമ്പോൾ,ശരീരം തേച്ചിട്ടെന്ത്.

കയ്പ്പക്ക എല്ലാ തീർത്ഥത്തിലും മുക്കിയാലും

കയ്പ്പുനിൽക്കും.

ധ്യാനിച്ചിട്ട് പറയൂ,കബീർ,

ഓ, മുരാരീ, ഈ സംസാരസാഗരത്തിന്റെ

അക്കരെ കടത്തു.

124

സമർത്ഥമായി അന്യന്റെ സ്വത്തെടുക്കുന്നു

ഭാര്യക്കും മകനും കൊടുക്കുന്നു

മനസ്സേ,അന്യരെ വഞ്ചിക്കരുത്

അറിയാതെ പോലും.

ജീവിതംകൊണ്ട് പലവില പറയേണ്ടിവരും,അവസാനം.

ഓരോ നിമിഷവും ശരീരം തളരുന്നു

വാർദ്ധക്യം എത്തിനോക്കുന്നു

ആരും നിങ്ങളുടെ കയ്യിലൊരിത്തിരി

വെള്ളംപോലും വീഴ്ത്തില്ല,അപ്പോൾ.

കബീർപാടുന്നു:

ആരെയും സ്വന്തമെന്നു പറയാവതല്ല,

രാമനാമം സദാ മനസ്സിൽജപിക്കുക.

125

മുനിമാരേ,

എന്റെ മനസ്സ് കാറ്റുപോലെ.

വിശ്രമം അറിയാത്തത്.

ഇപ്പോൾശാന്തി അറിഞ്ഞു.

എന്തും സ്വീകരിക്കാൻതയ്യാറായി.

ഗുരു,കാട്ടുമൃഗങ്ങൾ,എങ്ങനെ

അലഞ്ഞുതിരിഞ്ഞ് ഉള്ളിൽവരുന്നെന്ന്,

കാണിച്ചുതന്നു

ഞാൻവാതിലുകളടച്ചു.

സ്പർശിക്കാതെയും വീണകൾപാടുന്നു

താമരക്കുമ്പ് ളിൽജലം നിറച്ചു

നിവർത്തിയപ്പോൾജലം മുഴുവൻപോയി.

ഹേ,അടിമയായ കബീർ,പാടൂ,

ഞാനറിയുന്നു,ഹൃദയം ഇപ്പോൾ ആനന്ദമയം.

126

വീഞ്ഞുള്ളപ്പോൾഭക്തനാകാൻപ്രയാസം.

ജപമാല തിരിച്ചെടുക്കു

മുനിമാരുടെ പാദരേണു മതി.

ആർക്കും ഒരു ഭാരമാകരുത്.

മാധവാ,നിന്നിൽലജ്ജിതയായാൽഞാനെങ്ങനെ വാഴും.

നീ തന്നില്ലെങ്കിൽ,ഞാൻപിച്ചയെടുക്കണം

എനിക്കു നാലു റാത്തൽമാവേ വേണ്ടൂ.

അരറാത്തൽവെണ്ണയും ഇത്തിരി ഉപ്പും.

ഒരു റാത്തൽപയറ്

രണ്ടുനേരം ഭക്ഷണത്തിന് മതി.

എനിക്കു നാലുകാലുള്ളൊരു കട്ടിൽമതി

ഒരു തലയണ,പായ,

പുതക്കാനൊരു പുതപ്പ്

എന്നാൽനിന്റെ അടിമ

പ്രേമപൂർവ്വം സേവിക്കാം.

ഞാനൊന്നും മോഹിച്ചിട്ടില്ല.

എനിക്ക് നിന്റെ നാമം മാത്രം മതി.പ്രേമിക്കാൻ.

കബീർപാടുന്നു:

മനസ്സ് സന്തോഷമയം.

മനസ്സ് ആനന്ദമയമാകുമ്പോൾ,

ഞാനറിയുന്നു,ഹരിയെ.

127

സനക,സനന്ദന,മഹേശ,ശേഷനാഗന്മാർ,

നിന്റെ രഹസ്യം അറിഞ്ഞില്ല.

ഋഷിസംസർഗ്ഗത്താൽ,

ഞാൻരാമനെ ഹൃദയത്തിൽധരിച്ചു.

ഹനുമാന്,ഗരുഡൻ,സുരപതി,നൃപതിമാർ,

നിന്റെ ഗുണമറിഞ്ഞില്ല.

ചതുർവ്വേദങ്ങൾ,സ്മൃതിപുരാണങ്ങൾ,

കമലയും കമലാപ്രഭുവും ശരിക്കറിഞ്ഞില്ല,

കബീർപാട്ടു,

രാമപാദം തൊട്ട് അവന്റെ

രക്ഷയിലിരിപ്പവർ,

ഒരിക്കലും അലഞ്ഞുതിരിയുന്നില്ല.

128

ദിനംമുതൽമണിക്കൂറുവരെ,

മണിക്കൂറുമുതൽ,മിനുട്ടുവരെ,

ജീവിതപാഠം,ശരീരം തളരുന്നു.

മരണം വേട്ടക്കാരനെപ്പോലെ പതുങ്ങുന്നു

എന്തുചെയ്യും ,പറയൂ.

ദിവസം അടുത്തുവരുന്നു.

അമ്മ,അച്ഛൻ,സഹോദരൻ,മകൻ,ഭാര്യ,

നിങ്ങളാരുടേതാണ്,പറയൂ.

മൃഗം തന്നെ അറിയുന്നില്ല

അതിന് ശരീരത്തിൽ,പ്രാണനുണ്ടായിട്ടും.

അതിനിനിയുമിനിയും ജീവനെടുക്കാനാർത്തി.

അതിന്റെ കണ്ണിൽമറ്റൊന്നും കാണുന്നില്ല.

കബീർപാടുന്നു:

ഓ,മർത്ത്യാ, സംശയങ്ങൾമാറ്റിവെച്ചു

അവന്റെ ധാമത്തിൽപ്രവേശിച്ചു.

129

പ്രേമത്തെപ്പറ്റി

ഇത്തിരി അറിയാവുന്നവരെ

നിങ്ങളസാധാരണരെന്നു വിളിക്കുന്നു.

ജലം ജലത്തോടുചേര്ന്നാൽ,

പിന്നെ വേർതിരിക്കാനാവാത്തപോലെ,

നെയ്ത്തുകാരൻ വിനയത്താൽ,

അവനിൽചേർന്നു.

ഓ,ഹരിജനങ്ങളേ,

എന്റെ മനസ്സ് ലളിതം.

നിങ്ങൾവാരാണസിയിൽമരിച്ചാല്

രാമന് നിങ്ങളോടെന്തു കടപ്പാട്.

ഓ,കബീർ,ശ്രദ്ധിക്കു,

കബീർപാടുന്നു:

വാരാണസി എന്ത്,മഗഹർ എന്ത്,

രാമൻഹൃദയത്തിലുള്ളപ്പോൾ.

130

ആഴമില്ലാത്ത പ്രേമം

ഇന്ദ്രപുരിയിലോ ശിവപുരിയിലോ ജനിക്കും

പക്ഷേ മടങ്ങിവരേണ്ടിവരും

ഞാനെന്തിനു യാചിക്കണം

ഒന്നും ശാശ്വതമല്ല.

രാമനാമം മാത്രം ഹൃദയത്തിൽ ധരിക്കൂ

മകൻ,ഭാര്യ,സ്വത്ത്,

ഇതുകൊണ്ട് ആർക്കെന്ത് ശാന്തി കിട്ടി.

കബീർപാടുന്നു:

എനിക്കതുകൊണ്ടുപയോഗമില്ല,

എന്റെ ആത്മാവിന്റെ സ്വത്ത് രാമനാമം മാത്രം.

131.

രാമനെ സ്മരിക്കൂ,രാമനെ സ്മരിക്കൂ,

രാമനെ സ്മരിക്കൂ,സഹോദരാ,

രാമനാമം സ്മരിക്കാതെ

ഒട്ടേറെപ്പേർമുങ്ങിച്ചത്തു

ഭാര്യ,മകൻ,

ശരീരം,വീട്,സ്വത്ത്,

എല്ലാം ആനന്ദത്തിന്.

പക്ഷേ,ഒന്നും നിങ്ങളുടേതല്ല.

മരണം ഒടുവിൽഎത്തുന്നു,

അജാമിളൻ,ഗജേന്ദ്രൻ,

പാപം ചെയ്ത വേശ്യ,

രാമനാമം കൊണ്ട്

അവരെല്ലാം അക്കരെ പറ്റി.

പന്നിയുടേയും നായുടേയും ഗർഭപാത്രത്തില്,

പലവട്ടം കിടന്നിട്ടും

നിങ്ങൾക്കു ലജ്ജയില്ല.

രാമനാമം നിങ്ങളുപേക്ഷിച്ചു

അതിലും ഭേദം വിഷം കുടിക്കുന്നതായിരുന്നു

ചെയ്യാവുന്നത്.ചെയ്യാനാവാത്തത്

രണ്ടുമുപേക്ഷിക്കു,

രാമനാമം സ്വീകരിക്കു.

ഗുരുകൃപയാൽ കബീർ,

രാമനെ പ്രേമിക്കു.

132

വേദങ്ങളും പടിഞ്ഞാറുനിന്ന് വന്ന വിശുദ്ധഗ്രന്ഥങ്ങളും

വെറുതെ,സഹോദരാ,

അവ മനസ്സിനെ ശാന്തമാക്കില്ല,

ഒരുനിമിഷമാലോചിക്കു

ഖുദാ എല്ലായിടത്തുമുണ്ട്.

മനുഷ്യാ,നിത്യവും സ്വന്തം ഹൃദയത്തിൽതിരയൂ

ചുറ്റിക്കറങ്ങരുത്

ഈ മായാപ്രപഞ്ചം

കയ്യിലൊതുക്കാൻ,നിനക്കാവില്ല.

നുണവായിച്ച് സന്തോഷിക്കുന്നു,

വിഡ്ഢിയെപ്പോലെ അവമേൽവാദിക്കുന്നു

യഥാർത്ഥപ്രഭു കൃഷ്ണവിഗ്രഹത്തിലല്ല

മനുഷ്യന്റെ അന്തര്യാമിയാണ്

പുഴ ആകാശത്തിലൊഴുകുന്നു

നിങ്ങളതിൽകുളിച്ചിരിക്കണം

അവന്റെ ഫക്കീറാവണം

കണ്ണുതിരുമ്മുക

കാണുക

അവനെവിടേയുമുണ്ട്

അല്ലാഹ പരിശുദ്ധരിൽപരിശുദ്ധൻ,

മറ്റാരെങ്കിലുമുണ്ടെങ്കിൽസംശയിക്കണം

കബീർ,

കരീമിന്റെ കരുണ

അവൻജ്ഞാനം കൊടുക്കുന്നവർക്കുമാത്രം

മനസ്സിലാവും

133

ജനിച്ചിട്ട് നിങ്ങളെന്തു ചെയ്തു

ഒരിക്കൽപ്പോലും രാമനാമം ഉച്ചരിച്ചില്ല.

രാമനെ സ്മരിക്കാതെ നിങ്ങളെന്തുചെയ്യുന്നു

നീ മരണത്തിന് തയ്യാറെടുക്കുന്നതെങ്ങനെ ,വിഡ്ഢീ,

കഷ്ടപ്പാടിലും സന്തോഷത്തിലും

നീ കുടുംബം പുലർത്തി

മരിക്കുമ്പോൾഒറ്റക്കുതന്നെ സഹിക്കണം

കഴുത്തുപിടിക്കുമ്പോൾ നീ കരയും

കബീർ,പറയൂ,

ആദ്യംതന്നെ നീ

ചിന്തിക്കാഞ്ഞതെന്ത്.

134

അവൾകുഞ്ഞിനെപ്പോലെ വിറക്കുന്നു

ഭർത്താവെന്നോടെങ്ങനെ പെരുമാറുമോ.

രാത്രിപോയി,

പകലിനെ പോകാനനുവദിക്കരുത്.

തേനീച്ചകൾപോകും,

കൊറ്റികൾപറന്നിറങ്ങിയിരിക്കും,

ചുടാത്തകളിമൺകുജ ജലം വഹിക്കില്ല,

ഹംസംപോയി,ശരീരം ജീർണ്ണിച്ചു

കന്യക സ്വയം അലങ്കരിക്കുന്നു,

കാമുകനില്ലാതെ ,ആനന്ദമറിയാൻ,

അവൾക്കാവില്ല.

കാക്കകളെ ആട്ടി എന്റെ കൈകുഴഞ്ഞു

കബീർപാടുന്നുഃ

ഈ കഥ ഏതാണ്ട് തീരാറായി.

135

കർമ്മസമയം തീർന്നു,

ഇനി കണക്കെടുക്കണം

യമന്റെ ക്രൂരകിങ്കരർ,

കൊണ്ടുപോകാനെത്തി

എന്തുസമ്പാദിച്ചു

എങ്ങനെ ചെലവാക്കി

വേഗം വരൂ,പ്രഭു വിളിക്കുന്നു,

ഹരിയുടെ കോടതിയിൽനിന്ന്

വിളിവന്നു.

നിങ്ങൾപരുങ്ങും

എനിക്കിനിയും ചെയ്യാനുണ്ട്,ഗ്രാമത്തിൽ.

ഈ സായാഹ്നത്തോടെ ഞാൻതീർക്കാം

എല്ലാ ചെലവും ഞാൻവഹിക്കാം

പോകുംവഴിക്ക് പ്രഭാതവന്ദനം ചെയ്യാം

ഹരിയുടെ വർണ്ണം പകർന്നവര്

സദ്സംഗത്താൽ,

രണ്ടുവട്ടം അനുഗ്രഹിക്കേണ്ടവർ,

ഭാഗ്യശാലികൾ,

അവരീ ലോകത്തിലും പരലോകത്തിലും

ആനന്ദിക്കുന്നവർ.

ജന്മജന്മാന്തരങ്ങളിലെ അമൂല്യസ്വത്ത്

അവർനേടിക്കഴിഞ്ഞു

ഉണരുമ്പോളും ഉറങ്ങിക്കിടക്കുന്നവർ,

പിന്നെ ജനിക്കുന്നില്ല

പണവും ഭാഗ്യവും നേട്ടങ്ങളും

ഒന്നും നിങ്ങളുടേതല്ല

കബീർപാടുന്നു:

ഭഗവാനെ ഓർക്കാത്തവർ,

പൊടിമണ്ണിൽവീണുപോകുന്നു.

136

കണ്ണുകൾക്ഷീണിതം

കേട്ടുകേട്ട് കാതുകളും ക്ഷീണിച്ചു

ഈ സുന്ദരശരീരം തളർന്നു

വാർദ്ധക്യമൊന്നു തലോടിയാൽ,

സർവ്വേന്ദ്രിയവും തളരുന്നു

മായ ഒരിക്കലും തളരാത്തവൾ.

വിഡ്ഢീ,നീയിപ്പോഴും പഠിച്ചില്ല

വെറുതെ ജീവിതം നശിപ്പിച്ചു

മർത്ത്യാ ,പ്രാണൻശരീരത്തിലുള്ളവരെ

ഈശ്വരനെ ഓർക്കുക

ശരീരം നഷ്ടപ്പെട്ടാലും

പ്രേമം നഷ്ടപ്പെടുത്തരുത്

ഹരിപാദാന്തികത്തിൽവാഴുക

അവനാരിൽ വാക്ക് വെക്കുന്നുവോ,

അവന്റെ ദാഹം തീരുന്നു

അവന്റെ കൽപനഗ്രഹിക്കൽ,

നിന്റെ കരുവാണ്.

അതെറിഞ്ഞ് ഹൃദയങ്ങളെ കവരുക

അദൃശ്യനായവനെ അറിഞ്ഞാരാധിക്കുന്നവർക്ക്

ഒന്നും നഷ്ടപ്പെടുന്നില്ല

കബീർ,പാട്ടു,

കരുക്കളെറിയാനറിയുന്നവന്

പരാജയമില്ല.

137

ഒരുകോട്ട,അഞ്ചുപ്രഭു

അഞ്ചാളും കപ്പം ചോദിക്കും

ഞാനവരുടെ ഭൂമിയിൽവിതച്ചില്ല

ഈ കപ്പം കൊടുക്കൽവിഷമമാണ്.

ഹരിജനങ്ങളേ,കണക്കപ്പിള്ള

നിരന്തരം ഭയപ്പെടുത്തുന്നു

കയ്യുകളുയർത്തി ഞാനെന്റെ ഗുരുവിനെ വിളിച്ചു

അവനെന്നെ രക്ഷിച്ചു

ഒമ്പതു നിരീക്ഷകർ,

പത്ത് വേഗമേറിയ ന്യായാധിപർ,

കുടിയാന്മാരെ അവർശാന്തരായിരിക്കാൻവിട്ടില്ല

അവർമുഴുവൻനാടവെച്ചളക്കില്ല

അളവറ്റ കൈക്കൂലി വാങ്ങും

എഴുപത്തിരണ്ടു ഗൃഹങ്ങളിൽവസിപ്പവൻ,

അവന്റെ പേര് നികുതിയായി എന്റെ ഗുരുവെഴുതി

ഞാൻധർമ്മരാജന്റെ കാര്യാലയം പരിശോധിച്ചു

അവിടെ,എനിക്കൊരു പൈസപോലും കടമില്ല.

സജ്ജനങ്ങളെ നിന്ദിക്കരുത്

സജ്ജനങ്ങളും രാമനും ഒന്നാണ്

കബീർപാടുന്നു:

ദൈവീകജ്ഞാനമെന്ന് പേരുള്ള

ആ ഗുരുവെ ഞാൻകണ്ടെത്തി.

138

സഹോദരാ,

ആർക്കും ലോകത്തിൽഎന്നും നിലനിൽക്കാനാവില്ല

ഋജുവായ പാതയിൽനടക്കു

അല്ലെങ്കിൽനീ തട്ടിമാറ്റപ്പെടും

കുഞ്ഞുങ്ങൾ,യുവാക്കൾ,വൃദ്ധർ,

എല്ലാവരേയും യമനാട്ടിത്തെളിക്കും

രാജാവും പ്രജയും അവനൊരുപോലാണ്

മൃത്യു ശക്തനാണ്,സഹോദരാ,

പാവം മനുഷ്യൻ എലി.

യമൻപൂച്ച അവനെ വിഴുങ്ങും

ധനികനോ ദരിദ്രനോ

അവന് ഭേദമില്ല

ഹരിയുടെ സേവകർ

അവനാലിഷ്ടപ്പെട്ടവർ

അവരുടെ കഥ മറ്റൊന്ന്

അവർവരുന്നുമില്ല,പോകുന്നുമില്ല

ജനിക്കുന്നുമില്ല മരിക്കുന്നുമില്ല

പരബ്രഹ്മമാണവരുടെ സുഹൃത്ത്

ഭാര്യ,മകൻ,അഭിമാനം,സമ്പത്ത്,

എല്ലാമുപേക്ഷിക്കു,എന്റെ ജീവിതമേ,

കബീർപാടുന്നു:

മഹർഷിമാരെ ,കേൾക്കു,

ശാർങ്ഗപാണിയെ ദർശിക്കാൻ,

അതല്ലാതൊരുപായമില്ല.

139

ഞാൻപുസ്തകം വായിച്ചിട്ടില്ല

ചർച്ചചെയ്യാനറിയില്ല

ഹരിയുടെഗുണങ്ങൾകേട്ടും പറഞ്ഞും

ഞാനുന്മാദിയായിരിക്കുന്നു

അച്ഛാ,എനിക്ക് ഭ്രാന്താണ്

ലോകം മുഴുവനും വിവേകികളും.

എനിക്കുമാത്രം ഭ്രാന്ത്.

ഞാൻജീവിതം പാഴാക്കി

മറ്റുള്ളവരെ അങ്ങനെ ചെയ്യിക്കണ്ട.

ഞാൻഭ്രാന്തനായതല്ല,

രാമനെന്നെ ഭ്രാന്തനാക്കിയതാണ്

യഥാർത്ഥഗുരു

എന്റെ സംശയങ്ങളെല്ലാം കരിച്ചു

ഭ്രാന്തനായപ്പോൾ എന്റെ

ഇന്ദ്രിയങ്ങൾനശിച്ചു

മറ്റുള്ളവരെന്റെ തെറ്റ്

അനുവദിക്കേണ്ടതില്ല.

അവനവനെ അറിയാത്തവരാണ് ഭ്രാന്തന്മാർ.

അവനവനെ അറിഞ്ഞാലവനെ അറിഞ്ഞു

ഇപ്പോൾനിങ്ങൾലഹരിയിലല്ലെങ്കിൽ,

നിങ്ങളൊരിക്കലും ലഹരി അറിയില്ല

കബീർപാടുന്നു:

ഞാൻരാമന്റെ വർണ്ണങ്ങളാൽനിറഞ്ഞിരിക്കുന്നു

140

വീടുവിട്ട് കാട്ടിൽപോകുന്നു,

കിഴങ്ങുശേഖരിച്ച് തിന്നുന്നു.

പാപമുള്ളദുഷിച്ച ചിത്തം

ചിത്തവാസന കളയില്ല.

ഞാനെങ്ങനെ രക്ഷിക്കപ്പെടും

എങ്ങനെ അക്കരെ കടക്കും

സംസാരസാഗരം ഭയങ്കരം,അപാരം,

രക്ഷിക്കു,രക്ഷിക്കു,വിഠലേ,

നിന്റെ അടിമ നിന്റെ കൈകളിലാണ്.

ഒട്ടേറെ ഇന്ദ്രിയസുഖങ്ങൾ,

ഉപേക്ഷിക്കാൻവിഷമം

വിട്ടുനിൽക്കാൻശ്രമിക്കുമ്പോൾ,

വീണ്ടും വീണ്ടും അവയെന്നെ പൊതിയുന്നു.

യൌവനംപോയി,വാർദ്ധക്യവും പോയി,

നന്മയൊന്നും ചെയ്തില്ല,

കവിടികളോടുമല്ലിട്ട് കളിച്ച്

വിലയേറിയജീവിതവും അവപോലെയാക്കി.

കബീർപാടുന്നു:

എന്റെ മാധവാ,

നീയെങ്ങും നിറഞ്ഞവൻ,

നിന്റെദയക്ക് ആരും സമമില്ല,

എന്റെ പാപത്തിനും.

141

ഈ നെയ്ത്തുകാരൻ,

ദിനവും കളിമണ്ണുപാത്രം കൊണ്ടുവരുന്നു

ദിനവും അടുക്കള മെഴുകുന്നു

തറിയും നൂലും ശ്രദ്ധിക്കുന്നില്ല,

ഹരീ,ഹരീ എന്നുച്ചരിച്ച്

ആനന്ദത്തിൽമതിമയങ്ങിയിരിക്കുന്നു.

ഞങ്ങടെ വീട്ടിലാരുണ്ട്,

രാമാ എന്നു വിളിച്ചിട്ട്.

ഈ ഒരുമകൻജപമാല എടുത്തമുതൽ,

ഞങ്ങൾക്ക് സമാധാനമില്ല.

ഇളയനാത്തൂനും മൂത്തനാത്തൂനും കേൾക്കു,

ഇതൊരത്ഭുതമാണ്.

ഈ കുട്ടി എല്ലാ നൂൽപ്പണിയുമുപേക്ഷിച്ചു,

അവൻമരിച്ചാൽമതിയെന്ന് ഞാനാശിക്കയാണ്,

ആനന്ദത്തിന്റെ സ്വാമി

ഏകനായ ഹരി.

അവന്റെ നാമം ഗുരു എനിക്കുതന്നു.

പ്രഹ്ലാദന്റെ മാനം കാക്കാൻ,

ഹിരണ്യകശ്യപനെ നഖത്താൽപിളർന്നു,

വീട്ടിലെ ദേവന്മാരേയും

പിതൃക്കളുടെ സമ്പ്രദായങ്ങളേയും

ഞാനുപേക്ഷിച്ചു

ഗുരുഎനിക്ക് വാക്ക് തന്നു

കബീർപാടുന്നു:

അവൻപാപത്തെ തകർക്കുന്നു,

തന്റെ സജ്ജനങ്ങളെ സംരക്ഷിക്കുന്നു.



ഒരുരാജാവുമില്ല,ഹരിക്കു സമമായിട്ട്.

രാജാക്കന്മാർഐശ്വര്യം പ്രദർശിപ്പിക്കുന്നത്,

ഏതാനും ദിനം മാത്രം.

ഞങ്ങൾനിന്റെ അടിമകളെങ്കിൽ,

ഞങ്ങള്ക്കുതെറ്റുപറ്റില്ല.

ത്രിഭുവനവും നീ വിഴുങ്ങുന്നു

ഒരാൾക്കും ഞങ്ങളെ തൊടാനാവില്ല.

ഞങ്ങളുടെ മുമ്പിൽനിന്നുസംസാരിക്കാൻ,

ആർക്കും ധൈര്യം വരില്ല.

മനസ്സേ,ചിന്തിക്കു,

അനാഹതമായ സംഗീതം കേൾക്കുന്നു

കബീർപാടുന്നു:

സംശയവും ഭയവും പോയി

ധ്രുവനേയും പ്രഹ്ലാദനേയും അവൻരക്ഷിച്ചു.

143

രക്ഷിക്കു

ഞാൻദുഷ്കർമ്മം ചെയ്തു

ഞാനെന്റെ കർമ്മം ചെയ്തില്ല

മൃദുസ്വഭാവിയായില്ല

ആരെയും പൂജിച്ചില്ല,സേവിച്ചില്ല

അഭിമാനിയായിട്ട്

വളഞ്ഞവഴിനടന്നു

ഈ ശരീരത്തെ സ്നേഹിച്ചു

അതനശ്വരമെന്നു കരുതി

ഈ ചുട്ടെടുക്കാത്ത,

എളുപ്പം പൊട്ടുന്ന

കളിമണ്ണുപാത്രം.

ഞാനവനെ മറന്നു

കരുണയാലെനിക്കു ജീവൻതന്നവനെ.

എന്നിട്ട് മറ്റുളളവരുടെ വലയിൽപ്പെട്ടു.

നിനക്ക് ഞാനൊരു കളളനാണ്

എന്നെ സജ്ജനമെന്നു വിളിക്കരുത്

ഞാൻനിന്റെ കാലിൽവീഴുന്നു.

ആശ്രയംതേടി.

കബീർപാടുന്നുഃ

കേൾക്കു

യമന്റെ സന്ദേശം എനിക്കയക്കരുത്.

144

ഞാൻനിന്റെ കോടതിയിലഭയാർത്ഥി

നീയല്ലാതാരും എന്നെ രക്ഷിക്കാനില്ല

വാതിൽതുറക്കു,ദർശനം തരു.

ഐശ്വര്യത്തിന്റെ പ്രഭു

ദാനശീലൻ,

എന്റെ കാതുകളാൽനിന്റെ സ്തുതികേൾക്കട്ടെ

ഞാനാരിൽനിന്ന് യാചിക്കും.

ഞാൻകാണുന്നവരിൽഎനിക്കുതരാനുളളതില്ല.

നിനക്കേ എന്നെ അക്കരെ കടത്താനാവൂ.

നാമദേവിനും ജയദേവനും

സുദാമാബ്രാഹ്മണനും

നീഅനന്തമായ കരുണ കാട്ടി

കബീർപാടുന്നു:

സർവ്വവും തരാൻനിനക്ക് ശക്തിയുണ്ട്.

താമസംകൂടാതെ ചതുർവ്വിധവരം നൽകൂ.

145

ദണ്ഡം,കുണ്ഡലം,കീറവസ്ത്രം,ഭിക്ഷാപാത്രം

യോഗിയുടെ വേഷംകെട്ടി

അന്ധവിശ്വാസത്തിലലയുന്ന

വിഡ്ഢീ ,യോഗാസനങ്ങളുപേക്ഷിക്കുക

പ്രാണായാമം മറക്കുക

വേഷങ്ങളുപേക്ഷിക്കുക

ഹരിയെ ആരാധിക്കുക

നീ ചോദിക്കുന്നത്

ത്രിഭുവനങ്ങളുടെ ശേഷം.

കബീർപാടുന്നു:

കേശവൻമാത്രം യോഗി.

146

ജഗദീശ്വരാ,ഓ,ഗോസായീ,

മായ നിന്റെ പദത്തിൽനിന്ന്

ഞങ്ങളെ അകറ്റി

ഒരുകഴഞ്ചുസ്നേഹം ഞങ്ങളിൽതിളങ്ങാതായി

ഞങ്ങൾ,പാവങ്ങൾ,എന്തുചെയ്യും

ശരീരവുംധനവും മായയും ശപിക്കപ്പെട്ടവ

ബുദ്ധിയും തർക്കവും മനുഷ്യരെ പറ്റിക്കുന്നതിനാല്

ഇരട്ടശാപം കിട്ടിയവ

മായയെ നിയന്ത്രിക്കുക

കെട്ടിയിടുക

നിന്റെ വാക്ക് അനുസരിച്ച്.

കൃഷിയും കച്ചവടവും എന്തിന്

ലൌകികമായ അഹന്ത വെറും കളവാണ്

കബീർപാടുന്നു:

മരണംവരുമ്പോൾ,

പലരും ദുഃഖിക്കേണ്ടിവരും.

147

ശരീരതടാകത്തിൽ,

അനുപമമായൊരു താമര വിടരുന്നു

പുരുഷോത്തമന്റെ ജ്യോതിസ്സ്

രൂപമില്ല,ആകാരമില്ല

മനസ്സേ,ഹരിയെ സ്തുതിക്കു

സന്ദേഹം മാറ്റൂ

രാമൻപ്രപഞ്ചാത്മാവ്

അതുവിടരുന്നതും വാടുന്നതും

ആരും കണ്ടില്ല

ജനിച്ചിടത്തുതന്നെ മരിക്കുന്നു

താമരയിലപോലെ.

ശാശ്വതശാന്തിയെ ചിന്തിച്ച്

മായയെ ഉപേക്ഷിച്ചു

അവൾനശിപ്പിക്കുന്നവളാണ്

കബീർപാടുന്നു:

അവനെ സേവിക്കു

ഹൃദയത്തിലിരിക്കുന്ന മുരാരിയെ.

148

ജനനമരണങ്ങളെക്കുറിച്ച സംശയം

ഗോവിന്ദനോടുളളപ്രേമത്താൽ,

ചിതറിപ്പോയി.

ഞാനമൃതമൌനത്തിലലിഞ്ഞു

എന്നിട്ടും ജീവിച്ചിരിക്കുന്നു

വെങ്കലത്തിൽനിന്നുണ്ടായ നാദം

വെങ്കലത്തിൽത്തന്നെ ചേരുന്നു

വെങ്കലം പൊട്ടുമ്പോൾ,

നാദം എവിടെപ്പോകുന്നു

പണ്ഡിതാ,

മൂന്നുപ്രാണങ്ങളുടെ സംഗമസ്ഥാനത്ത്,

ഞാനവനെ കണ്ടു

ഓരോ രോമകൂപവും ഉണർന്നു

ഉള്കാഴ്ച നേടി.

ഞാനെന്റെ ഉണ്മ അറിഞ്ഞു

എന്റെ പ്രകാശം പ്രകാശത്തിലലിഞ്ഞു

കബീർപാടുന്നു:

ഒടുവിൽഞാനറിഞ്ഞു,

എന്റെ ഹൃദയം ഗോവിന്ദനിലലിഞ്ഞു.

149

നിന്റെ താമരക്കാലടി

ഹൃദയത്തിൽധരിച്ചവര്

എന്തിനു സംശയിക്കണം,ദേവാ,

സർവ്വനിധിയും മുക്തിയും ശാന്തിയും

അവരുടേത്.

മൃദുവായി,പതുക്കെ,നിർത്താതെ,

ഓ,ദേവാ എന്നു വിളിക്കുന്നവരുടേത്.

കഠിനമായ ഈ ചങ്ങല ദേവൻപൊട്ടിച്ചുതന്നാല്,

എല്ലാത്തിലും അവനെക്കാണാനുൾക്കാഴ്ച കിട്ടും.

ദേവന്റെ തുലാസിൽഹൃദയം തുങ്ങുമ്പോൾ,

മായയെ വീണ്ടും വീണ്ടും നിരസിക്കും,

എവിടെപ്പോയാലും മുക്തി കാണും,

മായ കാലിടറിക്കുകയില്ല.

കബീർപാടുന്നു:

ഹൃദയം ആനന്ദമയം.

രാമനിൽലയിച്ച നാൾമുതൽ.

150

സജ്ജനത്തെ കാണുമ്പോൾ,

ഒരു ചോദ്യം ചോദിക്കു

എന്നിട്ട് ശ്രദ്ധിക്കു

അവിശ്വാസിയെ കണ്ടാൽ,

പൂർണ്ണമൌനം പാലിക്കു

അഥവാ,ഞാൻസംസാരിച്ചാൽ,

ഞാനെന്തുപറയാൻ.

രാമനാമത്തോടു ചേരുക എന്നല്ലാതെ.

സജ്ജനങ്ങളോടു സംവാദം

നന്മയിലേക്കു നയിക്കുന്നു

വിഡ്ഢികളോടു സംസാരം

നിഷ്പ്രയോജനമായ അട്ടഹാസം മാത്രം

അവസാനിക്കാത്ത ചിലക്കൽ,

ദുഷ്ടത വർദ്ധിപ്പിക്കും.

എന്നാലും സംസാരിക്കാതിരുന്നാൽ,

ചിന്തിക്കുന്നതെങ്ങനെ

കബീർപാടുന്നു:

ഓട്ടുപാത്രം ഒട്ടേറെ കലമ്പൽകൂട്ടും.

നിറഞ്ഞകുടം ഒരു ശബ്ദവും ഉണ്ടാക്കില്ല.

151

മരിച്ചമനുഷ്യനെക്കൊണ്ട് പ്രയോജനമില്ല

മരിച്ചമൃഗത്തെക്കൊണ്ട് പല ഉപയോഗവുമുണ്ട്

എന്റെ കർമ്മഫലം ഞാനെങ്ങനെയറിയും,പിതാവേ,

എല്ലുകൾവിറകുകെട്ടുപോലെ എരിയും

രോമങ്ങൾപുല്ലിൻകെട്ടുപോലെ കരിയും.

കബീർപാടുന്നു:

യമന്റെ ദണ്ഡുകൊണ്ട് അടികിട്ടി പൊടിയുമ്പോളാണ്

മനുഷ്യന്മാർഉണർന്നെഴുനേൽക്കുന്നത്.

152

ആകാശത്തിലും പാതാളത്തിലും

നാലുദിശാമണ്ഡലത്തിലും

അവൻനിറഞ്ഞിരിക്കുന്നു

പുരുഷോത്തമനെന്നും

എല്ലാ ആനന്ദത്തിനും മൂലം

ശരീരം നശിക്കാം

മണ്ഡലം എന്നും നിലനിൽക്കുന്നു

ഞാനെല്ലാം ത്യജിച്ചവൻ,

ജീവനെവിടെനിന്നു വന്നു

എവിടെ അപ്രത്യക്ഷനായി

ഞാൻവിസ്മയിക്കുന്നു.

പഞ്ചഭൂതങ്ങൾചേർന്ന്

ശരീരമുണ്ടായി

ആരവയെ ചേർത്തു.

ശരീരം ഹരിയിൽ,

ഹരി ശരീരത്തിൽ,

അവനെല്ലാത്തിലും.

വേർപിരിക്കാനാവാതെ ചേർന്നിരിക്കുന്നു

കബീർപാടുന്നു:
ഞാൻരാമനാമത്തെ ഉപേക്ഷിക്കുന്നില്ല.

സംഭവിക്കുന്നതെല്ലാം സ്വാഭാവികം

സഹോദരാ.

153

അവരെന്റെ കയ്യുകെട്ടി

ചളിക്കട്ടപോലെ വലിച്ചെറിഞ്ഞു

കോപത്തിലവർ

ആനയുടെ മസ്തകത്തിലിടിച്ചു

ആന ചിന്നംവിളിച്ച് തിരിഞ്ഞോടി

ആമ്മഗത്തിനുവേണ്ടി

ഞാനെന്നെത്തന്നെ ത്യജിച്ചു

ഓ,എന്റെ താക്കൂർ,നീയെന്റെ ശക്തി

ക്വാസിപറഞ്ഞുഃആനയെ പിടിച്ചുകെട്ടുക,

ഹേ,പാപ്പാനേ,അല്ലെങ്കിൽഞാൻനിന്റെതലവെട്ടും

അതിനെ ചലിപ്പിക്കു,ചലിപ്പിക്കു

അടിക്കു,അടിക്കു

ആന അനങ്ങിയില്ല

അത് ആനന്ദാനുഭൂതിയിലാണ്

അതിന്റെ ഹൃദയത്തിൽ,

സർവ്വനിധിയും തരുന്നവൻവാഴുന്നു.

ഈ പുണ്യവാൻഎന്തുപാപം ചെയ്തു

ഇവനെ ഭാണ്ഡംകെട്ടി കയറിട്ടുവരിഞ്ഞ്

ആനയുടെ മുമ്പിലിട്ടതെന്തിന്

ആന വീണ്ടും വീണ്ടും ആദരപൂർവ്വം

ഭാണ്ഡക്കെട്ട് എടുത്തു,കുമ്പിട്ടുനിന്നു,

അന്ധനായ ക്വാസിക്ക് എന്നിട്ടും മനസ്സിലായില്ല,

മൂന്നുതവണശ്രമിച്ചിട്ടും

അവന്റെ ക്രൂരഹൃദയം തൃപ്തമായില്ല

കബീർപാടുന്നു:

ഗോവിന്ദനെന്റേതാണ്,

അവന്റെ അടിമയുടെ ജീവിതം

നാലാമത്തെ ആശ്രമത്തിലെത്തിയിരിക്കണം.

154

അവൻമനുഷ്യനോ ദൈവമോ അല്ല

ശുദ്ധസന്യാസിയല്ല,ശിവപൂജകനുമല്ല,

യോഗിയല്ല,ഋഷിയല്ല,

അമ്മയല്ല,ആരുടേയും മകനല്ല,

ഈ വീട്ടിൽവന്നിരിക്കുന്ന അവനെ

ആർക്കും ആഴമളക്കാനാവില്ല.

ഗൃഹസ്ഥനല്ല,സഞ്ചാരിയായ ഭിക്ഷുവല്ല,

രാജാവല്ല,പിച്ചക്കാരനല്ല,

ശരീരമല്ല,ഒരുതുള്ളി രക്തമില്ല,

ബ്രാഹ്മണനോ ക്ഷത്രിയനോ അല്ല

ഷെയ്ക്ക് അല്ല,തപസ്വിയല്ല,

ജനിച്ചിട്ടില്ല,മരിച്ചിട്ടുമില്ല,

അവന്റെ മരണത്തിൽകരയുന്നവർ,

അവരുടെ മാനം കളയുന്നു

ഗുരുപ്രസാദത്താൽ

ഞാൻയഥാർത്ഥവഴി കണ്ടു.

ജനനമരണങ്ങൾഇല്ലാതായി

കബീർപാടുന്നു:

രാമന്റെ പ്രകാശം

ഇല്ലാതാക്കാനാവില്ല

കടലാസിലെ മഷിപോലെ.

155

ന്തലുപൊട്ടുന്നു,

പശപോകുന്നു,

വാതിൽവിജാഗിരിമേൽതൂങ്ങിക്കിടക്കുന്നു.

പശതേച്ച ഉപകരണമൊക്കെ ചിതറി

മരണം ഈ കഷണ്ടിക്കാരൻസന്യാസിക്കുമേലേ

നിൽക്കുന്നു.

ഈ കഷണ്ടിക്കാരൻസന്യാസിക്ക്

പണത്തോട് ഒട്ടിനിൽക്കാനാവുന്നില്ല.

വരുന്നവരും പോകുന്നവരും

എല്ലാ സന്യാസിമാരും അങ്ങനെത്തന്നെ.

തറി ഉപേക്ഷിക്കപ്പെട്ടു

ഹൃദയം രാപ്പകൽരാമനാമത്താൽനിറഞ്ഞു

തിന്നാനൊന്നുമില്ല

സ്വന്തം മകനും മകൾക്കുംപോലും.

കഷണ്ടിക്കാർമാത്രം പൂർണ്ണരായി ഇവിടംവിടുന്നു

ചിലർവീട്ടിനകത്ത്

ചിലർവീഥിയിൽ,

നമുക്കുനിലം

അവർക്കു മെത്ത

അവർശരീരം തലോടുന്നു

ഭാണ്ഡങ്ങളിൽപുസ്തകം കൊണ്ടുനടക്കുന്നു

നമുക്കുവറുത്ത കടല

അവർക്ക് നല്ല മൃദുവായ റൊട്ടി

എല്ലാ കഷണ്ടിക്കാരും ഒന്ന്

എല്ലാ കഷണ്ടിക്കാരും മുങ്ങിച്ചാവുന്നവർക്ക്

ആധാരം

കേൾക്കൂ,അന്ധന്മാരേ,

ഗുരുവില്ലാതെ അലയുന്നവരേ,

കബീർഈ കഷണ്ടിക്കാരുടെ രക്ഷ സ്വീകരിച്ചിരിക്കുന്നു.

156

ഭർത്താവ് മരിച്ചു

ഭാര്യ കരയുന്നില്ല

മറ്റൊരാളവളെ രക്ഷിക്കുന്നു

അയാളും മരിക്കുമ്പോൾ,

ഇവിടെ അനുഭവിച്ച സ്വർഗ്ഗത്തിനുപകരം

അവിടെ നരകം കാത്തിരിക്കുന്നു

ഒരുവധുവെ ലോകംമുഴുവനും കാമിക്കുന്നു

അവൾസർവ്വജീവന്റെയും വധു

കണ്ഠാഭരണമണിഞ്ഞ് സുന്ദരി.

മഹർഷിക്കുവിഷം

പ്രപഞ്ചത്തിന് ആനന്ദം.

വേഷഭൂഷാദികളണിഞ്ഞ് വേശിയായിരിപ്പവൾ,

അവളലയുന്നു

പുണ്യവാന്മാരാൽശപിക്കപ്പെടുന്നു.

ഓടിയകലുന്ന പുണ്യവാന്മാരെ

പിന്നാലെ ഓടി ആകർഷിക്കുന്നു

ഗുരുകടാക്ഷത്താൽ,

അവൾക്ക് ഭയമാണ്,പ്രഹരംകിട്ടാൻ.

നാസ്തികരുടെ ജീവനും ആത്മാവുമാണവൾ.

എനിക്കവൾരാക്ഷസിയാണ്

ദിവ്യഗുരുവന്ന്

കാരുണ്യത്തിലെന്നെ കണ്ടപ്പോൾ,

അവളുടെ പലരഹസ്യവും അറിഞ്ഞു

കബീർ,പറയൂ,

ഞാനവളെ ഓടിച്ചു

പ്രപഞ്ചം അവളിലുടക്കിയിരിക്കയാണ്.

157

സഹോദരാ,

വീട്ടിൽസ്വത്തില്ലെങ്കില്

അതിഥികൾവിശന്നുമടങ്ങണം

വീട്ടുകാരന് സന്തോഷമില്ല

അവനെ കുറ്റപ്പെടുത്തുന്നു

വീട്ടിലൊരു വധു ഇല്ലാത്തതിന്,

വധു വാഴ്ത്തപ്പെടട്ടെ.

അവൾപരിശുദ്ധ

പല പുണ്യവാന്മാരുടെ മനസ്സു മാറ്റിയവൾ.

പിശുക്കന്റെ മകൾ

അവന്റെ സേവകരെ ഉപേക്ഷിച്ച്

മറ്റെല്ലാ പ്രപഞ്ചത്തോടുമൊപ്പം ശയിപ്പവൾ.

അവൾപുണ്യവാന്റെ വാതിൽക്കൽനിൽക്കുന്നു

ഞാനാശ്രയം ചോദിക്കുന്നു,രക്ഷിക്കണേ,

ഈ വധു അതിസുന്ദരി

നടക്കുമ്പോൾനൂപുരം കിലുങ്ങുന്നു

ജിംഗിൾ,ജിംഗിൾ..

പ്രാണനുളളദിനംവരെ

മനുഷ്യരെ ആശ്ലേഷിപ്പവൾ,

മറുത്താൽ,

നഗ്നപാദയായി ഓടിപ്പോകുന്നവൾ,

ത്രിഭുവനവും ഈ വധുവിന്റെ കയ്യില്,

അവൾപതിനെട്ടുപുരാണങ്ങളെ

തീർത്ഥാടനകേന്ദ്രങ്ങളെ,

സ്നേഹിപ്പവൾ,

ബ്രഹ്മാവിഷ്ണുമഹേശ്വരരെ ആകർഷിപ്പവൾ.

മഹാരാജാക്കന്മാരുടെ ഹൃദയം പിളർന്നവൾ,

ഈ വധുവിന് അതിരുകളില്ല

പഞ്ചനാരദരുമായി ഇവൾസന്ധിയിലാണ്

നാരദന്മാരുടെ കളിമണ്ണുപാത്രമുടയുമ്പോൾ,

കബീർ,പറയുക,

ഗുരുപ്രസാദത്താൽ

ഞാൻമുക്തിനേടി.

ഉത്തരമില്ലാതെ വീട് നിൽക്കില്ല

രാമനാമമില്ലാതെങ്ങനെ അക്കരെ പറ്റും

ഭരണിയില്ലാതെ ജലമെടുക്കാനാവില്ല

ഋഷിയെക്കൂടാതെ രക്ഷയില്ല

രാമനെ സ്മരിക്കാത്തവരെ

മനസ്സും ശരീരവും ലൌകികകാമത്തിൽമുങ്ങിയവരെ

എരിക്കുക.

ഉഴുന്നവനെക്കൂടാതെ

ഭൂമിയിൽവിതക്കാനാവില്ല.

നൂലില്ലാതെ രത്നം കോർക്കാനാവില്ല

നാടവളക്കാതെ കെട്ടിടാനാവില്ല

അമ്മയും അച്ഛനുമില്ലാതെ

കുഞ്ഞുജനിക്കില്ല

ജലമില്ലാതെ വസ്ത്രം അലക്കാനാവില്ല

കുതിരയില്ലാതെ സവാരിയില്ല

ഋഷിയില്ലാതെ രക്ഷയില്ല

സംഗീതമില്ലാതെ നൃത്തമില്ല

വിധവ എന്നേക്കും ഭര്തൃവിരഹിണി

കബീർപാടുന്നു:

ഒറ്റഒന്നേ ചെയ്യാനുള്ളു

ഗുരുവിന്റെ അടിമകളാവുക

പിന്നീടൊരിക്കലും മരിക്കാതിരിക്കുക

159

ഹൃദയത്തെ അടിച്ച് യമനിൽനിന്നു

രക്ഷപ്പെടുന്നവൻദല്ലാളാണ്.

ഹൃദയത്തെ അടിച്ച്

ചന്ദ്രകാന്തത്താൽപരീക്ഷിക്കുന്നു

ദല്ലാളിനും മുക്തി കിട്ടുന്നു

ലോകമേ,നീയാരെ

ദല്ലാളെന്നു വിളിക്കുന്നു.

ഒരുവാക്കിന് അനേകം അർത്ഥമുണ്ട്

ആത്മാവാൽനൃത്തം ചവിട്ടുന്നവൾ,

അസത്യത്താൽവഴിതെറ്റാത്തവൾ,

സത്യത്താൽവാഴ്ത്തപ്പെട്ടവൾ,

ആത്മാവിന്റെ താളം പൂർത്തിചെയ്യുന്നവൾ,

അവളും വേശ്യയാണ്

ഈശ്വരനാണ് ഈ വേശ്യയുടെ ആത്മാവ്.

അവളും തെരുവിൽനടക്കുന്നവളാണ്

അവളുടെ തെരുവിനെ സംരക്ഷിക്കുന്നവൾ.

അഞ്ചുതിരികളെ തന്നിൽകൊളുത്തുന്നവൾ,

നവനായകന്മാരുടെ സേവനത്തെ സ്വാഗതം ചെയ്വവള്,

ആ തെരുവുതെണ്ടിയെ

ഞാനെന്റെ ഗുരുവെന്നു വിളിക്കുന്നു.

അവനും കള്ളൻ,

ദുഷ്ടനല്ല,

ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ,

അവന്റെ നാമമുരുവിടുന്നവൻ,

അവന്റെ കാരുണ്യത്താലെനിക്കു ധർമ്മം കിട്ടി.

ഈ ദിവ്യഗുരു അനുഗൃഹീതൻ,

സുന്ദരൻ,സമർത്ഥൻ.

160

ഗോപാലൻഅനുഗ്രഹിക്കപ്പെട്ടവൻ,

ഗിവ്യഗുരു അനുഗ്രഹിക്കപ്പെട്ടവൻ,

ധാന്യം അനുഗ്രഹിക്കപ്പെട്ടത്

വിശക്കുന്നവന്റെ ഹൃദയത്തിൽ

പൂങ്കുലകൾവിരിയിക്കുന്നത്.

ഇതറിയുന്ന ഋഷിമാർ

അനുഗ്രഹിക്കപ്പെട്ടവർ,

അവർശാരംഗപാണിയെ ദർശിക്കുന്നു

അന്നം മൂലത്തിൽനിന്നുവരുന്നു

അന്നം രുചിക്കുമ്പോൾ,അവന്റെ നാമം ജപിക്കുക

അവന്റെ നാമത്തെ ആരാധിക്കുക

അന്നത്തെ ആരാധിക്കുക

ജലത്തോടുചേരവേ

അതിന്റെ വർണ്ണം മോഹനം

അന്നത്തെ ഉപേക്ഷിക്കുന്നവർ,

ത്രിഭുവനത്തിലും നഷ്ടപ്പെടുന്നു.

അന്നം ഉപേക്ഷിച്ച്

കള്ളം ചെയ്യുന്നവള്,

വധുവുമല്ല,വേശിയുമല്ല.

പാലുമാത്രം കുടിച്ചു ജീവിക്കുന്നവർ,

രഹസ്യമായി ഉണ്ണുന്നവർ,

അന്നമില്ലാതെ ആർക്കും ആനന്ദമില്ല

അന്നം ഉപേക്ഷിച്ചതുകൊണ്ടുമാത്രം

ഗോപാലനെ കാണാനാവില്ല

കബീർപാട്ടു:

ഞാനിതാണറിയുന്നത്.

അന്നം അനുഗൃഹീതം

അതിനാലീശ്വരനിൽ,

ഹൃദയം തൃപ്തം.

161

എന്റെ ശരീരപാത്രത്തിൽ,

ഞാൻമാവ് കുഴച്ചു

ഗുരുവാക്യത്തെ ശർക്കരയാക്കി

ആശ,കാമം,കോപം,അഭിമാനം,

എല്ലാം തോലുകളഞ്ഞുമുറിച്ച്

ശർക്കരചേർത്തു.

ശാന്തിയിൽലയിച്ച മഹർഷിയെ കാട്ടിത്തരൂ.

അദ്ദേഹത്തെ ഞാനാദരിക്കും

തപം ചെയ്യും.

ആ ശാന്തതയിൽനിന്നൊരു തുള്ളികിട്ടാൻ,

ശരീരവും ആത്മാവും ത്യജിക്കും.

പതിനാലുലോകവും എന്റെ ഹോമാഗ്നി

അതിൽഞാൻബ്രഹ്മാഗ്നി ജ്വലിപ്പിച്ചു

മധുരഗീതംകൊണ്ട് പുഴവിനെ അടച്ചു

ഹൃദയഗീതത്തെ സാന്ദ്രമാക്കി വാറ്റിയെടുത്തു.

തീർത്ഥാടനം,ഉപവാസം,

ശുദ്ധികർമ്മം,ദർശനം,

സന്യാസം,രണ്ടുനാസാദ്വാരങ്ങളിലൂടെ

പ്രാണസഞ്ചാരം

ഇവയൊക്കെ എന്റെ മൂലധനം.

സഹോദരരേ,

അപൂർവ്വമായ ആ ലഹരിനീരിന്

എന്റെ ഗ്രാഹ്യശക്തി പാനപാത്രം

ഈ അമൃതം ഞാൻകുടിക്കുന്നു

ഏറ്റവും പവിത്രമായ ഒരു ചാൽഒഴുകിയെത്തുന്നു.

ആ അമൃതധാരയിൽആത്മാവ് ഒഴുകുന്നു

കബീർ,പാട്ടു:

മറ്റൊരു പാനീയത്തിനും

ഈ മധുരമില്ല,

ഈ പാനീയം പൂർണ്ണരസതമം.

162

ജ്ഞാനം ശർക്കര

ധ്യാനം മാഹുവാപുഷ്പം

ദൈവഭയം അടുപ്പ്

കുടിച്ചാൽപരമാനന്ദമറിയും

പ്രാണായാമം ചെയ്യുന്നവരും അറിയാത്തത്.

ഹേ,യോഗീ, എന്റെ ആത്മാവിന് മത്തുപിടിച്ചു

ഞാൻകുടിച്ചിരിക്കുന്നു,

ആ അപൂർവ്വപാനീയത്തിന്റെ രസമറിഞ്ഞിരിക്കുന്നു

ത്രിഭുവനങ്ങളും പ്രകാശമാനമായിരിക്കുന്നു

രണ്ടുകല്ലുരച്ച് അടുപ്പുകൊളുത്തി

ഏറ്റവും നല്ല വാറ്റുപാനീയം കുടിച്ച്

കാമവും വിശപ്പും എരിച്ചുകളഞ്ഞു

ലൌകികപ്രപഞ്ചത്തോടുള്ള പ്രേമം വഴുതിവീണു

വിവേകപ്രകാശം വെളിപ്പെട്ടു

ഈശ്വരനിൽജീവിക്കുന്ന ഗുരുകൃപകൊണ്ട്.

ഗുരുവിൽനിന്ന് ഞാനറിഞ്ഞു

കബീർഅടിമ.

നല്ലപാനീയത്താൽമത്തൻ,

ഈ ലഹരി ഒരിക്കലും ഇറങ്ങില്ല.

163

ഓ,സ്വാമീ,

നീ എന്റെ മേരുപർവ്വതം

ഞാൻനിന്നിൽആശ്രയംതേടിയവൻ,

നീയൊരിക്കലും കുലുങ്ങില്ല

ഞാൻവീഴില്ല

ഹരിയാണെന്റെ കാവൽക്കാരൻ.

അന്നും ഇന്നുപോലെ.

എന്നും ഒന്നുപോലെ

നീ..നീ മാത്രം.

നിന്റെ കരുണയാൽഞാനെന്നും ആനന്ദവാൻ,

നിന്നെ ചാരി ഞാൻവന്നു

മഗഹറിൽജീവിതം തുടങ്ങി

എന്റെ ശരീരത്തിന്റെ എരിച്ചൽ,

നീ തണുപ്പിച്ചു

ആദ്യം ഞാൻനിന്നെ മഗഹറിൽകണ്ടു.

പിന്നെയാണ് വാരാണസിയിൽചെന്നത്.

മഗഹറും വാരാണസിയും ഒന്നുതന്നെ

എനിക്ക് രണ്ടും ഒന്ന്.

നിർദ്ധനനായഞാനൊരു നിധി കണ്ടു

അഹങ്കാരി അഹങ്കാരത്തിൽത്തന്നെ മരിച്ചു

അഹങ്കാരിയെ മുള്ളുകുത്തുന്നു

മുള്ളെടുക്കാനാരുമില്ല

ജീവിതം മുഴുവനും വേദനിച്ചുകരയണം

കറുത്തിരുണ്ടനരകത്തിലെരിയുന്നപോലെ.

ഋഷിക്ക് നരകവും നാകവുമൊരുപോലെ.

ഗുരുകൃപയാൽഎനിക്കാരുടെ സഹായവും വേണ്ട

ഞാൻസിംഹാസനാരൂഢനായി

ഞാൻശാരംഗപാണിയെ കണ്ടു

രാമനും കബീറും ഒന്നായി

അവർവെവ്വേറെയല്ല.

164

സജ്ജനങ്ങളെ ആദരിച്ച്

ഞാൻപാപത്തെ നീക്കുന്നു,

അതെന്റെ സദാചാരം.

രാപ്പകൽഞാൻനിന്റെ കാൽക്കൽ.

ഹൃദയവിശരിയാൽഞാൻനിന്നെ വീശുന്നു.

നിന്റെ സദസ്സിലൊരു വെറും നായ ഞാൻ.

മൂക്കുനീട്ടി ഓലിയിടുകമാത്രം ചെയ്യുന്നു.

പൂർവ്വജന്മങ്ങളിലെല്ലാം നിന്റെ അടിമ.

ഇപ്പോളതു മാറ്റാനെനിക്കാവില്ല.

എന്റെ നെറ്റിയിൽമധുരമായൊരു പ്രേമമുദ്ര

നിന്റെ ദ്വാരകാപുരിയിൽവെച്ച് കുത്തപ്പെട്ടു.

മറ്റുളളവർരക്തസാക്ഷികളെപ്പോലെ

വയലിൽവെച്ച് ചായംതേച്ചു

മുദ്രകുത്താത്തവരോടിപ്പോയി

സേവിക്കാനറിയുന്നവർപുണ്യാത്മാക്കൾ,

അവരെ ഹരി തന്റെ നിധിയിൽചേർക്കുന്നു

കൊച്ചുവീട്ടിലെ സുന്ദരമായ മുറിയിൽധ്യാനം

ഗുരു കബീറിനൊരു അമൂല്യവസ്തു തന്നു

ഇത് സൂക്ഷിച്ചു വെക്കുക.

കബീറത് ലോകത്തിനു നൽകി.

എടുത്തോളൂ,എടുക്കാൻസാധിക്കുമെങ്കില്.

ദൈവീകമായഅമൃതുകുടിച്ചവൾക്കുമാത്രം

ശാശ്വതമായ ഈ വിവാഹം

165

ഹേ,ബ്രാഹ്മണാ,നീയെന്തേ അവനെ മറന്നു.

വേദവും ഗായത്രിയും ആരുടെമുഖത്തുനിന്ന് ആദ്യം വന്നുവോ,അവനെ.

പണ്ഡിതാ,നീയെന്തേ അവനെ ഹരീ എന്ന് വിളിക്കാത്തത്

അവന്റെ പാദം പ്രപഞ്ചത്തെമുഴുവനും തൊടുന്നു

ബ്രാഹ്മണാ,എന്തേ ഹരീ എന്നു പറയുന്നില്ല.

എന്തേ ഒരിക്കലും രാമാ എന്നു വിളിക്കുന്നില്ല.

നരകവേദന അനുഭവിക്കുന്നുണ്ടോ

ഉയർന്നജാതിയെന്നുപറയുന്നു

പക്ഷേ,താഴ്ന്ന ജാതിക്കാരില്ലെങ്കിൽ,

അന്നംകഴിക്കാൻപോലുമാവുന്നില്ല.

വയറുനിറക്കാനെന്തൊക്കെ പണിചെയ്യുന്നു

ചതുർദ്ദശിക്കും പഞ്ചദശിക്കും

ഓരോ മാസവും

പിച്ചയെടുക്കാനായി

ചിലകഥകൾചമച്ചുവെക്കുന്നു

കയ്യിൽദീപമുണ്ടായിട്ടും

കിണറ്റിൽവീഴുന്നു

നിങ്ങൾബ്രാഹ്മണൻ,

ഞാനോ,വാരാണസിയിലെ നെയ്ത്തുകാരൻ,

നമ്മളെങ്ങനെ സമമാകും

ഞാൻരാമനാമം പാടി ഉയർന്നു

പണ്ഡിതാ,വേദാന്തത്തെ മുറുകെപ്പിടിച്ചിട്ടും

താങ്കൾതാഴ്ന്നുപോയി.

166

ഒരു വൃക്ഷം

അനന്തം ശാഖ,തളിരുകൾ,

ഇലകളിൽപോലും നിറഞ്ഞമധു

അമൃതോദ്യാനത്തിലങ്ങനെയാണ്

സഹോദരാ,

പൂർണ്ണപുരുഷനായ ഹരി അതുണ്ടാക്കി.

അപൂർവ്വം പരിശുദ്ധർമാത്രം

രാജാരാമനെ അറിയുന്നു

ആരുടെ ഹൃദയത്തിൽഅവൻ,

പ്രകാശം ചൊരിയുന്നുവോ,അവർ.

തേനീച്ച തേൻകുടിച്ചു

വിടർന്നദളങ്ങളിൽസ്വയംമറന്നിരുന്നു

വായുവെ ചിറകാൽവീശി,

ആകാശത്തിൽപറന്നുയർന്നു

മൃദുമൌനത്തിൽനിന്നൊരു

സുന്ദരമായ ചെടി മുളച്ചു

ഭൂമിയിലെ ജലത്തെ മുഴുവനും നനച്ചു

കബീർപാട്ടു:

ആ ചെടി കണ്ടവനെ

ഞാൻസേവിക്കുന്നു.

167

ശാന്തി കുണ്ഡലം

കരുണ ഭിക്ഷാപാത്രം

ധ്യാനം ഭിക്ഷക്കുള്ള പൊക്കണം

എന്റെ ദേഹത്തിന് ഭിക്ഷുപ്പുതപ്പ്

ഞാൻതന്നെ തുന്നി.

എന്റെ ഭാണ്ഡം അവന്റെ നാമം

ഹേ,യോഗീ,ഓ,യോഗീ,

തപസ്സിനും ആരാധനക്കും

അനുവദിക്കുന്ന യോഗസാധന ചെയ്യൂ

ഗുരുകൃപയോടെ ആനന്ദമറിയൂ

വിവേകം ഭസ്മം

ശരീരമാകെ പൂശൂ

നിന്റെ ബോധം ഈശ്വരബോധത്തോടലിഞ്ഞ്

നിന്റെ ചെറിയകാഹളത്തിൽപിറന്ന്

മുഴങ്ങട്ടെ.

മറ്റെല്ലാം ത്യജിച്ച്

ദേഹപുരത്തിൽ,ഹൃദയവീണമീട്ടി,

അലഞ്ഞാലും.

അഞ്ചുഗുണങ്ങളെ ഹൃദയത്തിൽനിർത്തുക.

ആ ധ്യാനം ശാശ്വതമാണ്

കബീർപാടുന്നു:

പുണ്യാത്മാക്കളേ, കേൾക്കൂ,

ധർമ്മവും കാരുണ്യവുമാകട്ടെ,നിങ്ങളുടെ തോട്ടം.

168

നാം പ്രപഞ്ചത്തിലെന്തിനു പിറന്നു

എന്തുനന്മയുണ്ടായി പിറവിയാൽ.

സർവ്വകാമവും പൂരിപ്പിക്കുന്നവനെ

നാമൊരിക്കൽപോലും ഓർക്കുന്നില്ല

അവൻനമ്മെ സംസാരസാഗരം കടത്തുന്നു

ഗോവിന്ദാ, ഞങ്ങൾഹൃദയശൂന്യർ,

പ്രഭുവെ പ്രേമിച്ചില്ല,ആരാധിച്ചില്ല,

ശരീരവും ആത്മാവും തന്നവനെ.

അന്യരുടെ കനകവും കാമിനിയും

മോഹിക്കുന്നത് നിർത്തിയില്ല,

പരദൂഷണം പറഞ്ഞു

കലഹിച്ചു,മരിച്ചു,

വീണ്ടും വീണ്ടും ജനിച്ചു,

ഈ യുദ്ധം അവസാനിക്കുന്നില്ല.

ഹരിയുടെ സേവകർസംസാരിക്കുന്ന ഗൃഹത്തിൽ,

ഒരിക്കൽപോലും ഞങ്ങൾപോയില്ല,

സമയംമുഴുവനും വേശിമാരുടെ കൂടെ കളഞ്ഞു

കള്ളന്മാരുടേയും കള്ളുകുടിയന്മാരുടേയും കൂടെ.

ഞങ്ങളുടെ വലിയനിധികൾ

കാമം,ക്രോധം,അഹങ്കാരം,ആർത്തി.

സ്വപ്നത്തിലുംകൂടി കരുണ,

ധർമ്മം ,ഗുരുസേവ എന്നൊന്നും കണ്ടില്ല.

ദീനദയാലാ,കൃപാലാ,ദാമോദരാ,

ആശ്രിതർക്ക് പ്രിയനേ,

ഭയംനീക്കുന്നവനേ,

കബീർപാടുന്നു:

പാവപ്പെട്ട നിന്റെ അടിമയെ അടിക്കു,

ഞാനവിടത്തെ സേവിക്കുന്നു,ഓ,ഹരീ..

169

ധ്യാനം മുക്തിയുടെ പാതയിലെത്തിക്കും

സ്വർഗ്ഗത്തിലേക്കു പോകൂ

എന്തിന് ഭൂമിയിലേക്കു മടങ്ങണം

അഭയന്റെ ഗൃഹത്തിൽ,

സംഗീതം,അനാഹതനാദങ്ങൾ,

അവിടെ നിന്റെ കാഹളം മുഴക്കൂ.

അവനെ ഹൃദയത്തിൽധ്യാനിക്കൂ

ധ്യാനമില്ലാതെ മുക്തിയില്ല

നിരന്തരധ്യാനം മുക്തിയാണ്

നിങ്ങളുടെ ഭാരം നീക്കപ്പെട്ടു

അവനെ ഹൃദയത്തിലേക്കു സ്വാഗതം ചെയ്യുക

വീണ്ടും വീണ്ടും ജനിക്കേണ്ടിവരില്ല

ആനന്ദധ്യാനം ഉള്ളിലൊരു ദീപം തെളിയിക്കും

അതിന് എണ്ണവേണ്ട,

അതുനിന്നെ അമൃതമയമാക്കും

കാമക്രോധവിഷത്തെ വലിച്ചെടുക്കും

മോക്ഷംതരുന്ന ധ്യാനത്തെ കോർത്ത്,

കഴുത്തിൽധരിക്കുക

ഒരിക്കലും അഴിക്കരുത്.

സദാ ധ്യാനിക്കൂ

ഗുരുകടാക്ഷം അക്കരെയെത്തിക്കും

ധ്യാനം അന്യാശ്രയത്തി്ല്നിന്ന് സ്വതന്ത്രമാക്കും

സ്വഗൃഹത്തിലെ പട്ടുകിടക്കയിൽ

ശാന്തഹൃദയത്തോടെ കിടത്തും

ജീവിതം പൂത്തുതളിർക്കും

ധ്യാനത്തെ ആഴത്തിൽകൂടിക്കുക

ധ്യാനം സർവ്വകളങ്കവും മായ്ക്കും

മായാസ്പർശത്തിൽനിന്ന് മുക്തമാക്കും

ധ്യാനിക്കു,ധ്യാനിക്കു,പാടൂ,

ഹരീ ഹരീ..

ഗുരുവിൽനിന്ന് ധ്യാനം കിട്ടും

രാപ്പകൽധ്യാനിക്കു

ഉണരുമ്പോൾ,ഉറങ്ങുമ്പോൾ,

ശ്വസിക്കുമ്പോൾ,നടക്കുമ്പോള്,

ധ്യാനത്തിന്റെ രസമറിയൂ

ധ്യാനം സംഗമം തരും

ധ്യാനം ഭാരം നീക്കും

രാമനാമാമൃതധ്യാനം നിന്റെ ഊന്നുകോൽ,

മന്ത്രവും ജപവും വെറുതേ.

170

ബന്ധിക്കുന്നവൾബന്ധിതയായി

രക്ഷകനായ ഗുരു അഗ്നി അണച്ചു

ഞാൻശ്രദ്ധാപൂർവ്വം എന്നെ നോക്കി

പാദാദികേശം

ഞാൻപവിത്രമായിരിക്കുന്നു

പവനപതിയോടുലയിക്കുന്നു

പരമപദത്തിൽ,

ജനനമില്ലമരണമില്ല

വാർദ്ധക്യമില്ല

മായയെ ആശ്രയിക്കുന്നില്ല,

എന്റെ വാസസ്ഥാനം ആകാശം

ഞാൻസർപ്പവൃത്തത്തിൽപ്രവേശിച്ചുകഴിഞ്ഞു

സംശയമില്ലാതെ പ്രഭുവെ ദർശിച്ചുകഴിഞ്ഞു

ലൌകികകാമങ്ങൾതീർന്നു

ചന്ദ്രൻസൂര്യനെ വിഴുങ്ങി

പ്രാണൻഒതുക്കിയപ്പോൾ,

ഞാനാ വീണാനാദം കേട്ടു

സ്പർശിക്കാതെ വീണ പാടി

ഗുരു വാക്ക് അരുളി

ഞാനത് ഹൃദയത്തിൽ വെച്ചു

സ്രഷ്ടാവേ,സ്രഷ്ടാവേ,

ആ വിളിയാലക്കരെ കടക്കാം

കബീർരഹസ്യം പുറത്താക്കി.

171

സൂര്യനും ചന്ദ്രനും പ്രകാശഗോളങ്ങൾ,

പ്രകാശത്തിലാണ് അനുപമമായ ബ്രഹ്മം

വിവേകികളേ,

ബ്രഹ്മത്തെ മനനംചെയ്യൂ

ആ പ്രകാശത്തിൽസർവ്വപ്രപഞ്ചസൃഷ്ടികളുമിരിക്കുന്നു

രത്നത്തെ കാണുക

ഞാനതിനുമുമ്പിൽനമിക്കുന്നു

കബീർപാടുന്നു:

നിരഞ്ജനൻഅവർണ്ണനീയം.

172

ഹേ,ലോകമേ,

ശ്രദ്ധിച്ചിരിക്കൂ

നീ കൊള്ളയടിക്കപ്പെടുന്നു

ഉണർന്നിരിക്കുമ്പോളും.

സഹോദരരേ,

കാവൽക്കാരായ വേദശാസ്ത്രങ്ങൾ,

നോക്കിയിരിക്കെ

യമൻനിങ്ങളെ കൊണ്ടുപോകുന്നു.

വേപ്പ് മാവായി

മാവ് വേപ്പായി

വാഴ മുൾച്ചെടിയായി

തേങ്ങപട്ടുനൂൽമരത്തിന്റെ

ഉണങ്ങിയകായായി

ചിന്തിക്കൂ,വിഡ്ഢികളേ,

ഹരി,

പൂഴിയിൽചിതറിയിട്ട പഞ്ചസാരയാണ്

ആനക്ക് അതുകിട്ടില്ല

കബീർപാടുന്നു:

കുടുംബത്തെ ഉപേക്ഷിക്കൂ,

ജാതി,പൂർവ്വികർ,എല്ലാമുപേക്ഷിക്കൂ,

ഉറുമ്പാവൂ,

ആ പഞ്ചസാര എടുത്ത് തിന്നൂ.

173

പണ്ഡിതാ,

ആരുടെ ദുരുപദേശമാണ് അനുസരിക്കുന്നത്.

നീയും കുടുംബവും മുങ്ങിച്ചാവും

ഭാഗ്യമില്ലാത്ത വിഡ്ഢീ,

നീ ഒരിക്കൽപോലും

രാമനെ ആരാധിച്ചില്ല

വേദപുരാണങ്ങൾവായിച്ചിട്ടെന്തുകാര്യം

കഴുതകുങ്കുമം ചുമന്നപോലെ ഭാരം മാത്രം

രാമനാമത്തിന്റെ സത്യമറിയാതെ

എങ്ങനെ അക്കരെ പറ്റും

നീ മതനിഷ്ഠമായ ജീവിതമെന്നുപറയുന്നു

സഹോദരാ,പറയൂ,

എന്താണപ്പോൾമതമില്ലാത്ത ജീവിതം.

നീ പുണ്യവാളനെങ്കിൽ,

ആരാണ് കശാപ്പുകാരൻ,

അന്ധഹൃദയമുള്ളവനേ,

നിനക്കുനിന്നെ അറിഞ്ഞുകൂടാ

മറ്റുള്ളവരെ എങ്ങനെ പഠിപ്പിക്കും.

കാശുണ്ടാക്കാൻഅറിവുവിൽക്കുന്നു

ജീവിതം വ്യർത്ഥമാക്കുന്നു

നാരദനിതു പറഞ്ഞു

വ്യാസന്റെ വാക്കും അങ്ങനെ.

വേണമെങ്കിൽ,സുഖ്ദേവിനോടു ചോദിക്കൂ

കബീർപാടുന്നു:

രാമനെ ധ്യാനിച്ചാൽ നീ മുക്തനാവും

ഇല്ലെങ്കിൽമുങ്ങിച്ചാവും,സഹോദരാ.

174

കാട്ടിൽവാണാലവനെ കാണുമോ

ഹൃദയത്തിലെ അഴുക്കു മാറ്റണം

വീടിനെത്തന്നെ കാടായിക്കാണുന്നവർ,

ഇവിടെത്തന്നെ പൂർണ്ണതനേടുന്നു

രാമനുമാത്രമേ ശാന്തി തരാനാവൂ

സ്നേഹപൂർവ്വം രാമനെ മനസ്സിലാരാധിക്കു

ഭസ്മംപൂശി ജടധരിച്ചതെന്തിന്

ഹൃദയത്തെ ജയിച്ചാൽ,

ലോകത്തെ ജയിച്ചു

മായയിൽനിന്ന് മുക്തനായി.

കണ്ണിലഞ്ജനമെഴുതുന്നത്

പലരും പലതിനാണ്

ദൈവീകജ്ഞാനത്തിന്റെ അഞ്ജനമെഴുതിയ

മിഴി സത്യം കാണുന്നു

കബീർപാടുന്നു:

എന്റെ ഗുരുവിന്റെ വിവേകം

എനിക്കറിവുതന്നു

ഹരിയെ എന്റെ ഹൃദയത്തിൽത്തന്നെ കണ്ടു

ഇനി തിരഞ്ഞുനടക്കേണ്ടതില്ല

175

സ്വത്തും ആത്മശക്തിയും നേടിയെങ്കിൽ

നീയെന്തിന് മറ്റുള്ളവരെ ആശ്രയിക്കുന്നു

ഇങ്ങനെ അവകാശപ്പെടുന്നതുകണ്ട്

ഞാൻലജ്ജിക്കുന്നു

രാമനെകണ്ടവർവാതിൽതോറും പിച്ചചോദിക്കുന്നില്ല

മായാപ്രപഞ്ചം സ്വത്ത് പ്രതീക്ഷിച്ച്

ചുറ്റിനടക്കുന്നു,ഒരിത്തിരി നാളേക്ക്.

രാമന്റെ തീർത്ഥജലം കുടിച്ചവർ,

പിന്നീടൊരിക്കലും ദാഹമറിയുന്നില്ല

മാർഗ്ഗം കണ്ടെത്തിയാൽ,ഗുരുകൃപയാല്,ആശക്കും നിരാശക്കും അതീതർ,

ലൌകികവസ്തുക്കളിൽനിന്ന് പിന്തിരിയുന്നവർ,

എവിടെയും സത്യം മാത്രം കാണുന്നു

രാമനാമാമൃതം രുചിച്ചവർ,

ഹരിനാമത്താൽഅക്കരെ കടക്കും.

കബീർപാടുന്നു:

അവരാണ് ശുദ്ധീകരിച്ച സ്വർണ്ണം.

അവരുടെ അലച്ചിൽ,

സംസാരസാഗരത്തിന്റെ അക്കരെ അവസാനിച്ചു.

176

മഴ കടലിൽചേർന്നാൽകടലായി.

അരുവിയും ഓളവും ഒന്നാവുന്നു

എന്റെ മൌനം അതുപോലെ

അനന്തതയിൽലയിച്ചു

ഞങ്ങളേതെന്ന് ആർക്കും പറയാനാവാത്തവിധം.

ഞാൻവായുവായി.

ഞാനെന്തിനു മടങ്ങണം

വരുന്നതും പോകുന്നതും അവന്റെ ഇഛ

ആ ഇഛ തന്നവനെ ഞാൻകണ്ടു

അവനിൽലയിച്ചു

പഞ്ചഭൂതസൃഷ്ടി അവസാനിക്കുമ്പോഴേ

എല്ലാസംശയവും തീരൂ

ഞാൻഭേദംകാണുന്നത് നിർത്തി

എല്ലാവരും സമം.

ഞാനവന്റെ നാമം ധ്യാനിക്കുന്നു

ഇവിടെ ഞാൻവന്നതെന്തിനോ,

അതുമാത്രമേ എനിക്ക് ചെയ്യാനാവൂ

ഹരി കരുണാമയനെങ്കിൽ,

ഗുരുകൃപയാൽഞാനവനിൽചേരും

ജീവിച്ചിരുന്നിട്ടും മരിച്ചവരെങ്കിൽ,

മരിച്ചാൽനിങ്ങള് ജീവിക്കും.

പിന്നെ ജനിക്കില്ല

അവന്റെ നാമത്തിൽമുഴുകിയവരുടെ പ്രേമം

അനന്തമൌനത്തിൽലയിക്കുന്നു

177

എന്നോട് പോകാൻപറഞ്ഞാൽ,

മോക്ഷമാർഗ്ഗം കാട്ടുക

അനേകത്തിലൊന്ന്

നീ എല്ലാത്തിലുമുണ്ട്

എന്നെ സംശയിപ്പിക്കുന്നതെന്തിന്

രാമാ ,എന്നെ അക്കരെ ചേർക്കു

നീയെവിടേക്കെന്നെ നയിക്കുന്നു

നീയെപ്പോഴെന്നെ രക്ഷിക്കും

എന്തുതരം മോക്ഷമാണ് നീയെനിക്കു തരുന്നത്

നിന്റെ കാരുണ്യത്താൽ

അതെനിക്ക് കിട്ടിക്കഴിഞ്ഞതല്ലേ

നമ്മൾപറയുന്നു:അക്കരെ കടക്കുക

അക്കരെ കടത്തുക.

സത്യമറിയാത്ത കാലത്തോളം

.

എന്റെ ഹൃദയം ശുദ്ധം

കബീർപാടുന്നു:

എന്റെ ആത്മാവ് ആനന്ദമയം

178

സ്വർണ്ണക്കോട്ടകളും കൊട്ടാരങ്ങളും

രാവണൻഉപേക്ഷിച്ചുപോയി.

ഇഷ്ടംപോലെ ചെയ്യുന്നതെന്തേ

യമൻവന്ന് മുടിക്കു പിടിക്കുമ്പോൾ,

ഹരിനാമം മാത്രം നിന്നെ സ്വതന്ത്രമാക്കും

മരണമില്ലാത്തമരണം

പ്രഭു കൽപിച്ചു

ചതിക്കുന്ന പ്രപഞ്ചത്തിന്റെ

ബന്ധനങ്ങൾവിടീച്ചു

കബീർപാടുന്നു:

സർവ്വത്തിനും കേന്ദ്രമായ രാമനെ

ഹൃദയത്തിൽ,ധരിച്ചവർമാത്രം

ഒടുവിൽരക്ഷപ്പെടുന്നു.

179

ശരീരം ഗ്രാമം

ആത്മാവ് ഉടമസ്ഥൻ.

അതിലഞ്ചുകർഷകര് വാഴുന്നു

കണ്ണ്.മൂക്ക്,ചെവി,നാവ്,ലിംഗം

അവർപറഞ്ഞതൊന്നും കേൾക്കില്ല,

എനിക്കീ ഗ്രാമത്തിലിനി താമസിക്കാനാവില്ല

ചിത്രഗുപ്തൻഓരോ നിമിഷവും

കണക്കെടുക്കുന്നുണ്ട്

ധർമ്മറായ് കണക്കുചോദിക്കുമ്പോൾ,

ഞാൻകുടുങ്ങും

അഞ്ചുകർഷകരും ഓടിപ്പോയി

ആത്മാവ് മാത്രം ഉത്തരം പറയണം

കബീർപാടുന്നു:
കേൾക്കു,മഹാത്മാക്കളേ,

വയലിൽവെച്ചുതന്നെ

കാര്യങ്ങൾനിശ്ചയിക്കണം

ഒറ്റപ്രാവശ്യത്തേക്ക് അടിമയെ മാപ്പാക്കുക

ഭയങ്കരമായ ലോകസാഗരത്തിലേക്ക്

ഇനി എന്നെ മടക്കി അയക്കരുത്.

180

ആരുമവനെ കണ്ടില്ല

ഓ,വൈരാഗി,

ഭയത്തിൽനിന്ന് സ്വതന്ത്രനാകുമ്പോൾ,

മാത്രം അവനെ കാണാം

എല്ലാത്തിലും അവനുണ്ടെന്നറിയുമ്പോൾ,

നീ അവനെ ഭയക്കും,വൈരാഗീ,

അവന്റെ കല്പന കേൾക്കുമ്പോൾ,

അഭയനാവും

പുറംകാഴ്ചക്കായി

ഹരിയെ ഉപയോഗിക്കരുത്,വൈരാഗീ,

ലോകം മുഴുവനും അതുചെയ്യുന്ന

തിരക്കിലാണ്.

ദാഹം നിന്നെ ഒരിക്കലും വിടില്ല

വൈരാഗീ,ദുഃഖം ശരീരം പൊള്ളിക്കും

ദുഃഖത്തെ എരിച്ചുകളയുമ്പോള്,

നീ ശരീരത്തേയും എരിക്കുന്നു

വൈരാഗീ,ഹൃദയത്തെ നശിപ്പിക്കു

സദ്ഗുരുവെക്കൂടാതെ

നീ വൈരാഗിയാവില്ല

വൈരാഗീ,എല്ലാവരും

അങ്ങനെയാവാൻമോഹിക്കുന്നു

അവൻദയാലുവെങ്കിൽ,

നീ സദ്ഗുരുവെ കാണും

വൈരാഗീ,നീ ആനന്ദമറിയും

കബീർപാടുന്നു:

വൈരാഗീ ,ഒന്നിനുമാത്രം പ്രാര്ത്ഥിക്കു

ഈ ഭയങ്കരമായ സംസാരസാഗരത്തിന്

അക്കരെ എത്തിക്കാൻ.

181

രാജാവേ,

നിന്നിലെത്താൻ ആരാഗ്രഹിക്കുന്നു.

വിദുരനിൽനിന്ന് ഞാനത്രയേറെ പ്രേമം സ്വീകരിച്ചു

ഈ പാവപ്പെട്ടവനിൽഎന്റെ ഹൃദയം ആനന്ദിക്കുന്നു

ആനകളെയെല്ലാം കണ്ട്

നീ നിന്നെ മറന്നു

കൃഷ്ണനെ അറിഞ്ഞില്ല.

നിനക്കു പാലുണ്ട്

വിദുരന്റെ വീട്ടിലും ജലം

എനിക്ക് അമൃതായി.

അവന്റെ വേവിച്ച പച്ചക്കറി

നിന്റെ പായസത്തിനു തുല്യം

സ്തുതിഗീതങ്ങൾപാടി

ഞങ്ങൾരാത്രി കവിച്ചു

കബീറിന്റെ പ്രഭു

ആനന്ദവാനാണ്

അവനാരുടേയും ജാതി ആലോചിക്കാറില്ല.

182

മുഖസ്തുതി,അപവാദം,

രണ്ടും നന്നല്ല.

സർവ്വം ഉപേക്ഷിക്കുക

ഇരുമ്പും സ്വർണ്ണവും ഭേദം കാണാത്തവർ,

ഭഗവാനായിക്കഴിഞ്ഞു

കാമവും ക്രോധവും

ലൌകികപ്രേമവും ഉപേക്ഷിക്കുക

അപ്പോഴേ ഹരിപദം തൊടാനാവൂ

ഗുണം എന്നുവിളിക്കുന്നതൊക്കെ

ഗുണാതീതമായ നാലാം അവസ്ഥ

ദർശിച്ചവർപരമപദത്തിലെത്തി

അവർക്ക് തീർത്ഥാടനം വേണ്ട

ശുദ്ധീകരിക്കാൻഉപവാസം വേണ്ട

രാമനെ ചിന്തിച്ച്

മോഹവും മായയും സംശയവും

അവരിൽനിന്ന് അപ്രത്യക്ഷമായി

ഇരുട്ട് വീട്ടിൽനിന്ന് അകലുന്നു

ദീപം കൊളുത്തുമ്പോള്.

സംശയം അകലുന്നു,

അഭയമായി ജീവിക്കാൻകഴിയുന്നു

അടിമയായ വേലക്കാരൻ,

കബീർ,ഇങ്ങനെ പറഞ്ഞു.

183

ചിലർചെമ്പും പിച്ചളയും വിൽക്കുന്നു

ചിലർകരയാമ്പൂവും അടക്കയും

ഋഷിമാർഗോവിന്ദനാമം വിൽക്കുന്നു

എനിക്കതാണ് തൊഴിൽ.

ഹരിനാമം വിൽക്കുന്നവരേ,

നിങ്ങൾ,അമൂല്യരത്നം കയ്യിലുള്ളവർ,

മറ്റെല്ലാ ലൌകികകാമവും ത്യജിച്ചവർ,

സത്യം കിട്ടിയവരേ

അത് വിടരുത്.

അവർസത്യം വിൽക്കുന്നവർ.

അവർതങ്ങളുടെഉരുപ്പടി ശേഖരിക്കുന്നു

കലവറസൂക്ഷിപ്പുകാരന് കൊടുക്കുന്നു

അവനാണ് രത്നം,വൈരം,മാണിക്യം,

അവനാണത് വിതരണം ചെയ്യുന്നത്

കച്ചവടക്കാരെ അവൻനാലുദിശയിലയക്കുന്നു

അവൻമാത്രം ശാശ്വതമായ സൂക്ഷിപ്പുകാരൻ.

എന്റെ ഹൃദയത്തെ കാളയാക്കു

മനസ്സിനെ പാതയാക്കു

നിങ്ങളുടെ ചാക്കിൽദൈവീകവിവേകം നിറയ്ക്കു

കബീർപറയുന്നു:

കേൾക്കു,ഋഷിമാരേ,

എന്റെ ഉരുപ്പടികൾഅതിന്റെ ലക്ഷ്യത്തിലെത്തി.

184

ഹേ,ലഹരി വിൽക്കുന്നവളേ

ബുദ്ധിയില്ലാത്ത ഗ്രാഹ്യശക്തി

ഞാനെന്റെ ഹൃദയം ശരിയാക്കുന്നു

സുമേരു എന്റെ അഗ്നികുണ്ഡം

അതിൽനിന്ന് ഞാൻഅമൃതനദികളെ വലിച്ചെടുത്തു

എന്റെ ആത്മാവ് കുടിച്ച് ഉന്മത്തം

സഹോദരരേ,ഉറക്കെ വിളിക്കൂ

രാം രാം

കുടിക്കൂ ഋഷിമാരേ,

ഈ മുന്തിരിനീര് അസുലഭം

നിങ്ങളുടെ ദാഹം തീർക്കും.

ഭയത്തിലാണ് സ്നേഹം ഗ്രഹിച്ചകുറച്ചുപേർ,

ഹരിയുടെ രസം രുചിച്ചവർ,

എല്ലാവരിലും അമൃതുണ്ട്

പക്ഷേ,അവൻസ്നേഹിച്ചവന് മാത്രം

അത് കുടിക്കാൻകിട്ടുന്നു

ഒരുനഗരം,ഒമ്പതുദ്വാരം

ഹൃദയത്തെ പിടിച്ചുനിർത്തൂ

ദുഃഖങ്ങളകലും

പത്താംദ്വാരം തുറക്കും

എന്റെ ആത്മാവ് കുടിച്ച് ഉന്മത്തം.

ഞാനഭയൻ,

ദുഃഖങ്ങളവസാനിച്ചു

ആത്മാവ് കുടിച്ചുന്മത്തം

കബീർആധികാരികമായി പറയുന്നുഃ

മുന്തിരിനീരുപോലുള്ള ഈ ലഹരി

ഉയർന്ന ഗിരിശൃംഗത്തിൽകയറി എടുത്തു,

ഞാൻകുടിച്ചു.

185

കാമം,ക്രോധം,ലോഭം

ഇവയിൽമുങ്ങി അവന്റെ സത്യമറിഞ്ഞില്ല

നിന്റെ കണ്ണുകൾമൂടി

നിനക്കൊന്നും കാണാനാവുന്നില്ല

ജലമില്ലാതെയും നീ മുങ്ങിപ്പോയി

എന്തിന് വിക്കുന്നു

നീ വെറും തൊലിയും എല്ലും ദുർഗന്ധവും.

നീ രാമനെ ഓർക്കുന്നില്ല

മരണം അകലെയല്ല

ശരീരത്തെ ശ്രദ്ധിക്കുമ്പോളോർക്കു

അതൊരു ജന്മമേ നിൽക്കു

നീ ചെയ്യുന്നത് വിഫലം

മർത്ത്യന് എന്തു ചെയ്യാനാവും

അവനിഷ്ടമാണെങ്കില്,

നീ യഥാർത്ഥഗുരുവിനെ കാണും

അവന്റെ ഏകനാമത്തിൽ.

ഒരു ചെറിയമൺവീട്ടിൽ,

മാംസംകൊണ്ടുള്ള കുട്ടികൾജീവിക്കുന്നു.

കബീർപാടുന്നു:

രാമനെ മറന്നാൽ അതിസമർത്ഥനും

മുങ്ങിച്ചാവും.

186

ചെരിഞ്ഞതൊപ്പി,സുന്ദരൻകുപ്പായം

വെറ്റില മുറുക്കുന്നു.

പ്രേമം,? ഭക്തി,?

എനിക്ക് കോടതിയിൽ പണിയുണ്ട്.

അഹങ്കാരത്തിൽരാമനെ മറന്നു

സ്വർണ്ണം ,സുന്ദരിയായ സ്ത്രീ

ഇത് നിങ്ങൾക്കു സത്യം

ലോഭം,നുണ,ദുഷ്കർമ്മം ,അഹങ്കാരം

ജീവിതം മുഴുവനും അതിൽചെലവാക്കി

കബീർപാടുന്നു:

ഒടുക്കം മരണം വരും

വിഡ്ഢിയെ പിടിക്കും.

187

കുറച്ചുനേരം പെരുമ്പറ മുഴക്കിക്കഴിഞ്ഞാൽ,

നിനക്കും പോകാതെ തരമില്ല.

എത്ര സമ്പാദിച്ച് ചാക്കിലാക്കി

ഭൂമിക്കടിയിൽകുഴിച്ചിട്ടാലും

അതൊന്നും കൂടെ വരില്ല

ഭാര്യ കരഞ്ഞ് അറയിലിരിക്കും

അമ്മ വാതിൽപ്പടിവരെ വരും

സുഹൃത്തുക്കളും ബന്ധുക്കളും

ചുടലവരെ.

ഹംസം തനിച്ചുതന്നെ പറക്കണം.

മകൻധനം,നഗരം,ഗ്രാമം,

ഇനിയൊരിക്കലും കാണില്ല

കബീർപാടുന്നു:

രാമനെ ചിന്തിക്കാത്തതെന്ത്.

നീ ജീവിതം വെറുതേ കളയുന്നു.

188

ഹരിനാമം എന്റെ ധനം

അത് ചാക്കിലാക്കാനാവില്ല,

വിൽക്കാനുമാവില്ല.

ഹരിനാമം എന്റെ വയൽ,

എന്റെ തോട്ടം,

നിന്റെ അടിമകൾസേവിക്കുന്നു,

രക്ഷ പ്രാർത്ഥിക്കുന്നു.

ഹരിനാമം എന്റെ പണം,

എന്റെ മൂലധനം

നീയല്ലാതൊരു സമ്പാദ്യം

എനിക്കില്ല

ഹരിനാമം എന്റെ കുടുംബം

സഹോദരൻ,സുഹൃത്ത്,

നീയെന്നെ അന്ത്യം വരെ കാക്കും.

കബീർപാടുന്നു:

സമ്പത്തുണ്ടായിട്ടും മമതയില്ലാത്തവർ,

ഞാനവരുടെ മിത്രം.

189

വസ്തുമില്ലാതെ പിറന്നു,

വസ്തുമില്ലാതെ മരിക്കുന്നു,

രാജാവിന്നും ചക്രവർത്തിക്കും

പോയേ തീരൂ

ആരും ശാശ്വതരല്ല.

രാമനെന്റെ നവനിധി,

നിനക്ക് കാമം,സ്ത്രീ,പണം നിധി,

അവ കൂടെ വരില്ല.

അവ കൂടെ വന്നവയുമല്ല.

ആനകളെ വാതിൽക്കൽകെട്ടിയിട്ട്

എന്തുകാര്യം

ലങ്കയിലെ കോട്ട  തനിത്തങ്കം.

രാവണനത് കൊണ്ടുപോയോ.

കബീർ,പറയൂ,

സദാചാരത്തെ ഓർക്കൂ,

കളിക്കാർതിരിച്ചുപോകുമ്പോൾ,

രണ്ടുകയ്യും ശൂന്യം.

190

ബ്രഹ്മാവ് കളങ്കമുള്ളവൻ,

ഇന്ദ്രനും ചന്ദ്രനും സൂര്യനും

കളങ്കമുള്ളവർ,

ലോകം കളങ്കമുള്ളത്,വൃത്തിഹീനം.

അനന്തമായ ഹരിമാത്രം ശുദ്ധം.

പ്രപഞ്ചദേവതകളശുദ്ധം.

രാത്രി,പകൽ,മാസം-അശുദ്ധം,

മുത്തും വൈരവും അശുദ്ധം,

വായുവും അഗ്നിയും ജലവും അശുദ്ധം,

ശിവശങ്കരമഹേശനശുദ്ധം,

പുണ്യാത്മാക്കൾ,ഋഷി,മുനിമാർ,അശുദ്ധം,

യോഗികൾ,ശൈവർ,അവരുടെ നീണ്ടജടയും

ദേഹവും ആത്മാവും അശുദ്ധം,

കബീർപാടുന്നു:

രാമനെ അറിയുന്നവർമാത്രം ശുദ്ധം.

ആ അടിമകളെ മാത്രം സ്വീകരിക്കാം.

191

ഹൃദയത്തെ മെക്കയാക്കു

ശരീരം കാബയാക്കു

ബോധത്തെ സദ്ഗുരുവാക്കു

ഹേയ്,മുല്ലാഹ്,പ്രാർത്ഥനക്ക് വിളിക്കു

ഒരു പള്ളി,പത്തുവാതിൽ,

അകത്തെ ചളിയും സംശയവും നീക്കു,

ബലി ഒഴിവാക്കു,

ദിവസത്തിലെ അഞ്ചുനമസ്കാരം

ക്ഷമയാവട്ടെ.

ഹിന്ദുവിന്റേയും തുർക്കിയുടേയും ദൈവം ഒന്നാണ്,

മുല്ലയും ഷേയ്ക്കും ആയിട്ടെന്തു കാര്യം.

കബീർപാടുന്നു:

ഞാനുന്മാദി.

പതുക്കെപ്പതുക്കെ ഹൃദയം

അനന്തത്തോടു ചേർന്നു.

192

അരുവി ഗംഗയോടു ചേർന്നു

അരുവി ഇല്ലാതായി,ഗംഗമാത്രം.

കബീറില്ലാതായി,രാമൻമാത്രം.

ഞാൻസത്യമായി.

ഇനി അലയേണ്ടതില്ല.

മരം ചന്ദനത്തിൽനഷ്ടപ്പെട്ടു

മരമില്ലാതായി,ചന്ദനംമാത്രം.

ചെമ്പ് സ്വർണ്ണസ്പർശത്തിൽനഷ്ടമായി,

ചെമ്പ് സ്വർണ്ണമായി,

കബീർസദ്സംഗത്തിൽനഷ്ടപ്പെട്ടു,

കബീർരാമനായിത്തീർന്നു.

193

നെറ്റിയിൽതിലകം,

കയ്യിൽജപമാല,

ശരീരത്തിൽമുദ്ര,

രാമൻകളിപ്പാട്ടമെന്നാണ്

ഇവരുടെ വിചാരം.

ഞാൻപൂപറിക്കുന്നില്ല.

ഈശ്വരനെ പൂജിക്കുന്നില്ല,

രാമഭക്തിയില്ലാതെ

കൈങ്കര്യം വെറുതേ.

ഞാൻസദ്ഗുരുവെ ആരാധിക്കുന്നു,

അവനെ ആനന്ദിപ്പിക്കുന്നു,

ആ സേവനത്തിന് ശാന്തിതന്നു

ആളുകൾപറയുന്നു,

കബീറിന് ഭ്രാന്താണ്.

രാമനുമാത്രമറിയാം,

കബീറിന്റെ രഹസ്യം

194

പിന്തിരിഞ്ഞപ്പോൾ,ഞാൻജാതി മറന്നു,

കുടുംബം മറന്നു,

എന്റെ തറി

അനന്തമൌനത്തിലായി.

എനിക്ക് പിണക്കങ്ങളില്ല,

ഞാൻപണ്ഡിതരേയും മുല്ലമാരേയും

ഉപേക്ഷിച്ചു

ഞാൻനെയ്യുന്നു,

ഞാൻനെയ്യുത് ഞാൻധരിക്കുന്നു,

ഞാൻപാടുന്നു,

ഞാനില്ലാത്തിടത്ത് പാടുന്നു,

ഞാനെഴുതിവെച്ച ഉപദേശങ്ങളുപേക്ഷിച്ചു,

മുല്ലമാരുടേയും,പണ്ഡിതന്മാരുടേയും.

പ്രേമം മനസ്സിലുണ്ടെങ്കില്,

ഈശ്വരനെ ദർശിക്കാം,

അവനെ കണ്ടവർ,

ആദ്യം അവനവനെ കണ്ടു.

ഓ.കബീർ.......

195

ദരിദ്രരെ ആരും മാനിക്കുന്നില്ല

അവനൊരായിരം കർമ്മം ചെയ്താലും

ആരും ശ്രദ്ധിക്കുന്നില്ല,

ധനികനെ സമീപിച്ചാല്,

ധനികൻനോക്കുകകൂടിയില്ല.

ധനികൻദരിദ്രഗൃഹത്തിൽവന്നാൽ,

ബഹുമാനിക്കപ്പെടുന്നു.

സാറെന്നു വിളിക്കപ്പെടുന്നു,

ധനികനും ദരിദ്രനും സഹോദരർ,

പ്രഭുവിന്റെ സൃഷ്ടി,

കബീർപാടുന്നു:

പ്രഭുനാമം ഹൃദയത്തിലില്ലാത്തവരാണ്

യഥാർത്ഥത്തിൽനിർദ്ധനർ.

196

ഗുരുവിനെ ഭക്തിപൂർവ്വം സേവിക്കു

നരജന്മം സഫലമാക്കു

ദേവന്മാരും മനുഷ്യരൂപം കൊതിക്കുന്നു.

ഹരിയെ ഈ രൂപത്താൽസേവിക്കൂ,

ഗോവിന്ദനെ സ്തുതിക്കു

അവനെ മറക്കരുത്

നരജന്മത്തിന്റെ പ്രയോജനമാണത്.

വാർദ്ധക്യം വരുംമുമ്പ്.

മരണം ശരീരത്തെ പിടിക്കും മുമ്പ്.

നാവ് തളരുംമുമ്പ്,

മനസ്സേ,ശാര്ങ്ഗപാണിയെ സ്തുതിക്കൂ.

ഇപ്പോളാരാധിക്കൂ,

പിന്നീടല്ല,സഹോദരാ,

അവസാനം വരുമ്പോൾ,നിനക്കൊന്നും ചെയ്യാനാവില്ല.

ഇപ്പോളാണ് സമയം

അക്കര കടക്കാതിരുന്നതിന്

അന്ന് ദുഃഖിക്കേണ്ടിവരും.

അടിയാർക്ക് സേവ പഠിപ്പിക്കുന്നവന്,

നിരഞ്ജനൻ,

അവരവനെ കാണുന്നു.

ഗുരുവിനെ കാണൂ,

വാതിലുകൾതുറക്കും.

പിന്നീടൊരിക്കലും നീ

ഗർഭപാത്രത്തിലിരിക്കില്ല.

ഇപ്പോളാണവസരം. ഇതാണ് സമയം

ഹൃദയത്തിലേക്ക് നോക്കി ധ്യാനിക്കൂ

കബീർപാടുന്നു:

ജയിച്ചാലും തോറ്റാലും

ഞാൻവിളിക്കുന്നു,

ഒട്ടനവധി തവണ ഞാൻനിന്നെ വിളിച്ചു.

യഥാർത്ഥവിവേകം ശിവപുരിയാണ്.

അവിടെ ധ്യാനിക്കുക

ഈ ജന്മവും അടുത്തതും അറിയും.

അവിടെ ആരും അഹങ്കാരിയായി മരിക്കുന്നില്ല.

ഞാനവിടത്തെ എന്റെ വീടിനെ ചിന്തിക്കുന്നു

രാജാരാമനാണെന്റെ മതം.

തുടക്കത്തിന്റെ മൂലം എന്റെ വീട്.

ഞാൻചന്ദ്രനെ സൂര്യനുപരി വെക്കുന്നു.

സൂര്യൻപടിഞ്ഞാറെ ദ്വാരത്തിലഗ്നിമയം

മേരുകേന്ദ്രമാക്കിയവൻ,എന്റെ തലക്കുമുകളിൽ.

പടിഞ്ഞാറെ വാതിലിനൊരതിർത്തി.

അതിർത്തിക്കുമേലൊരു ജാലകം.

ജാലകത്തിനുപരി പത്താം ദ്വാരം

കബീർപാടുന്നു:

അതിന് അതിർത്തിയില്ല,

അത് അനന്തം.

198

ശരിയായ മുല്ല ഹൃദയത്തിൽയുദ്ധം ചെയ്യുന്നു.

ഗുരുകാട്ടിയപോലെ,മൃത്യുവോട് പടവെട്ടുന്നു.

യമന്റെ അഹങ്കാരം നശിപ്പിക്കുന്നു

അത്തരം മുല്ലക്കാണെന്റെ സലാം.

ബഹുമാന്യരേ,

അവനകലെ എന്നു നിങ്ങൾ,

എന്തേ കാമം കളഞ്ഞ് ആ സുന്ദരനെ

കാണുന്നില്ല,നിങ്ങൾ.

യഥാർത്ഥക്വാസി ഹൃദയത്തിൽതേടുന്നു.

ശരീരത്തെ ബ്രഹ്മാഗ്നിയാൽ ജ്വലിപ്പിക്കുന്നു.

സ്വപ്നത്തിൽപ്പോലും രേതസ്സ് ചിന്തുന്നില്ല.

അത്തരം ക്വാസിക്ക് വാർദ്ധക്യമില്ല,

മരണവുമില്ല,

യഥാർത്ഥസുൽത്താൻരണ്ടു ബാണമെടുത്തു,

ഒന്നകത്ത്,ഒന്നുപുറത്ത്,

ആകാശവൃത്തത്തിൽസൈന്യത്തെ നിർത്തി,

പ്രാണായാമം ചെയ്യുന്നു.

ആ സുൽത്താന് തലക്കുമേലേ വെണ്കൊറ്റക്കുട.

യോഗി പറയുന്നു: ഗോരഖ്,ഗോരഖ്.

ഹിന്ദു രാമനാമം എടുക്കുന്നു

മുസ്ലീം ഖുദാ എടുക്കുന്നു

കബീറിന്റെ സ്വാമി എല്ലാത്തിലുമുണ്ട്.

199

ജലത്തിൽമത്സ്യങ്ങൾമായയാൽതുളക്കപ്പെട്ടു.

ദീപത്തിനുചുറ്റും പാറ്റകൾ മായയാൽകോർക്കപ്പെട്ടു

മായ ആനയെ കാമത്താൽകുത്തുന്നു,

പാമ്പും വണ്ടും മായയാൽവിഴുങ്ങപ്പെടുന്നു.

മായ സമ്മോഹനകാരി.

എല്ലാവരേയും കാലിടറിക്കുന്നവൾ,സഹോദരാ,

പക്ഷികളും മൃഗങ്ങളും മായയാൽബാധിതർ,

പഞ്ചസാര ഈച്ചയെ കുടുക്കുന്നു,

കുതിരയും ഒട്ടകവും മായയുടെ കടിഞ്ഞാണിട്ടവർ,

എണ്പത്തിനാലുസിദ്ധരും മായയുടെ കളിപ്പാട്ടങ്ങൾ,

ആറുജായിട്ടും മായക്കടിമകള്,

ഒമ്പതുനാഗന്മാർ,സൂര്യചന്ദ്രന്മാർ,

മുനിഃഷിമാർ,

മായയാൽവളർത്തപ്പെട്ടവർ,

മരണവും അഞ്ചുമാലാഖമാരും

മായയാൽഭരിക്കപ്പെടുന്നവർ.

നായ,ചെന്നായ,-മായയാൽബാധിതർ,

കുരങ്ങൻ,പുലി,സിംഹം,

പൂച്ച,ചെമ്മരിയാട്,കുറുക്കൻ,

വൃക്ഷം ,കിഴങ്ങുവർഗ്ഗം,

എല്ലാം മായയെ അനുസരിക്കുന്നു

ദേവന്മാരും മായയാൽനനഞ്ഞവർ,

കടലും ആകാശവും ഭൂമിയും അങ്ങനെത്തന്നെ.

കബീർപാടുന്നു:

ഉദരമുളളവയെയെല്ലാം മായ ഭരിക്കുന്നു

സാധുവിനെ കണ്ടെത്തു,

സ്വാതന്ത്ര്യം നേടൂ.

200

എന്റെ,എന്റെ എന്നു പറയുന്ന കാലത്തോളം

ഒന്നിനും വിജയമില്ല.

എന്റെ ,എന്റെ എന്ന് നിർത്തുമ്പോൾ,

പ്രഭു വരും.

എല്ലാം ശരിയാക്കും.

ഹൃദയമേ,ഈ വിവേകത്തെ മനനം ചെയ്യൂ

ഹരിയെ ചിന്തിക്കാത്തതെന്ത്.

അവൻവേദനാസംഹാരി.

സിംഹം കാട്ടിൽജീവിക്കുവോളം

കാട് അവന്റേത്.

കുറുക്കൻസിംഹത്തെ തിന്നാലോ

കാടുപൂക്കുന്നു.

ജയിച്ചവർമുങ്ങിച്ചാവുന്നു.

തോറ്റവർനീന്തുന്നു.

ഗുരുകൃപ അക്കരെ കടത്തുന്നു

അടിമ കബീർനിങ്ങള് ഗ്രഹിക്കാനായി പാടുന്നു:

രാമനെ മാത്രം സ്നേഹിക്കു.

201

അവന് ഏഴായിരം മാലാഖമാർ,

പതിനായിരം പ്രവാചകർ,

എണ്പത്തെട്ടുകൊടി ഷേയ്ക്കുകള്,

അമ്പത്താറ് കോടി സൈന്യം.

പാവപ്പെട്ട എന്നെ ആരു ശ്രദ്ധിക്കുന്നു

അവന്റെ സദസ്സ് അകലെ.

എങ്ങനെ അവന്റെ കൊട്ടാരം ഞാൻകാണും.

അവന് മുപ്പത്തിമൂന്നുകോടി പരിചാരകർ,

എണ്പത്തിനാലായിരം പേര്സഞ്ചാരികൾ,

ആദംപിതാവിനെ അവൻതെരഞ്ഞെടുത്തു

ആദാമിനും സ്വർഗ്ഗം നിരന്തരം

ആസ്വദിക്കാനായില്ല.

വേദം ത്യജിച്ച് ചെകുത്താന്റെ കർമ്മം ചെയ്യുന്നവന്

ഹൃദയത്തിൽസംഘർഷം,മുറവിളി,

മുഖം വിളറി,ലോകത്തെ പഴിക്കുന്നു.

എല്ലാവരോടും കയർക്കുന്നു

വിതച്ചത് കൊയ്യുന്നു.

നീ തരുന്നവൻ,

ഞാനോ പിച്ചക്കാരൻ.

ഞാൻനിന്നോട് ഇല്ലെന്നുപറഞ്ഞാല്,

ഞാൻപാപി.

അടിമ കബീർനിന്റെ രക്ഷ പ്രാർത്ഥിക്കുന്നു

എന്നെ നിന്നരികിലിരുത്തുക.

ഓ,റഹ്മാൻ.

202

എല്ലാവരും പറയുന്നു,

ഞാനവിടേക്കു പോകുന്നു എന്ന്.

അവർക്കവരുടെ തന്നെ രഹസ്യമറിയില്ല.

അവരുടെ സ്വർഗ്ഗം വാക്കിൽമാത്രം.

ഹൃദയം സ്വർഗ്ഗത്തെ ആഗ്രഹിക്കുമ്പോൾ,

നിനക്കവന്റെ പാദത്തിലിരിക്കാനാവില്ല.

കിടങ്ങ്,

കോട്ട,നഗരം,നഗരമതിലുകൾ-

എനിക്ക് സ്വർഗ്ഗത്തിലേക്കുള്ള

വഴിതന്നെ അറിയില്ല.

കബീർപാടുന്നു:

എനിക്ക് മറ്റെന്തു പറയാനാവും.

സജ്ജനങ്ങൾക്കിടയിലാണ് സ്വർഗ്ഗം.

203

ഈ കോട്ട നീയെങ്ങനെ ജയിക്കും,സഹോദരാ,

രണ്ട് മതിൽ,

മൂന്നുകിടങ്ങ്

അകത്ത് അഞ്ചും ഇരുപത്തഞ്ചും

ലൌകികകാമവും അഹങ്കാരവും വെറുപ്പും

സേനാധിപ മഹാമായതന്നെ

ഞാൻശക്തിയില്ലാത്ത പാവം മനുഷ്യൻ,

രഘുറായ്,ഞാനെന്തുചെയ്യും.

കാമം ദ്വാരപാലകൻ,

വേദനയും സുഖവും കാവൽക്കാർ,

പാപപുണ്യങ്ങൾ ദ്വാരങ്ങൾ,

കോപം നേതാവ്,വലിയയോദ്ധാവ്.

വിപ്ലവകാരി രാജാവ്,ഹൃദയം.

ആനന്ദം കവചം

അഹങ്കാരം തലപ്പാവ്

നുണ കുലച്ച വില്ല്

ഹൃദയത്തിൽവാഴുന്ന ആർത്തി ബാണം

ഈ കോട്ട ജയിക്കാനാവില്ല.

പക്ഷേ,പ്രേമമാണെന്റെ തിര.

അറിവാണെന്റെ പീരങ്കി.

ഞാനുതിർക്കുന്നത് വിവേകത്തിന്റെ വെടിയുണ്ട.

ശ്രദ്ധാപൂർവ്വം കൊളുത്തുന്നത് ബ്രഹ്മാഗ്നി.

ഒറ്റ ഉണ്ടക്ക് ഞാനീ കോട്ട ജയിക്കുന്നു.

സത്യവും ക്ഷമയും എന്റെ കൂടെ.

ഞാനെന്റെ യുദ്ധം തുടങ്ങി

രണ്ടുദ്വാരവും തുറന്നു.

ഋഷികൃപ,ഗുരുകടാക്ഷത്തോടെ.

വിപ്ലവകാരി രാജാവിനെ ഞാൻപിടിച്ചു,

കൃഷ്ണന്റെ ഋഷിസംഘത്തോടെ,

ധ്യാനശക്തിയോടെ,

മരണപാശം ഞാനറുത്തു.

അടിമ കബീർകോട്ട പിടിച്ചു

ശാശ്വതമായ ഭരണം കയ്യേറ്റു

204

കബീറിനെ അവർചങ്ങലക്കിട്ടു.

ആഴമുള്ള,അളവറ്റ

ഗംഗാമയ്യയിലേക്ക് കൊണ്ടുപോയി

ഹൃദയം മുങ്ങിത്താഴ്ന്നില്ല

ശരീരം വിറച്ചില്ല

ഹൃദയം അവന്റെ താമരപ്പാദത്തിൽലീനം

ഗംഗയിലെ തിരകളെന്റെ കെട്ടഴിച്ചു

കബീറിപ്പോൾമാന്തോലിലിരിക്കുന്നു.

കബീർപാടുന്നു:

എനിക്ക് സുഹൃത്തുക്കളില്ല,

അനുയായികളും

എന്റെ രക്ഷകന്,രഘുനാഥൻ,

ജലത്തിലും ഭൂമിയിലും.

205

അകലെ,എത്താനാവാത്തവൻ,

തന്റെ വാസത്തിന് കോട്ട കെട്ടി

തന്റെ പ്രകാശത്താൽനിറച്ചു

മിന്നൽമിന്നുന്നു.

പ്രഭു ഗോവിന്ദൻ,ഉണ്ണിയായി കളിക്കുന്നിടത്ത്

ആനന്ദം പിറക്കുന്നു

എന്റെ ആത്മാവ് രാമനാമത്തെ പ്രേമിക്കുന്നു

വാർദ്ധക്യം,മരണം,സംശയം പറക്കുന്നു

ജാതിയെ ശ്രദ്ധിക്കുന്നവർ,

അവനവന്റെ ഗീതം പാടുകയാണ്

മധുരഗീതങ്ങൾഇനിയും പാടാനിരിക്കുന്നു

പ്രഭു ഗോപാലൻവാഴുന്നിടത്ത്.

അകലെയുള്ളവൻ,അറിയാനാവാത്തവൻ,

ഭൂമിയും ഗോളങ്ങളും

ത്രിഭുവനവും ത്രിഗുണങ്ങളും

നിർമ്മിച്ചവൻ,

ഓരോ ഹൃദയത്തിലുമിരിക്കുന്നു.

ആർക്കും ധരണീധരന്റെ രഹസ്യം അറിയില്ല

പൂങ്കുലയുടെ സൌരഭ്യത്തിൽ,

അവൻസ്വയം വെളിപ്പെടുത്തുന്നു.

ചെളിയിലെ പൂവിന്റെ തേനിലുമിരിക്കുന്നു

പന്ത്രണ്ടുദളമുള്ള ഹൃദയത്തിലാണവന്റെ മന്ത്രം.

അവിടെ കമലാകാന്തൻവസിക്കുന്നു.

അവന്റെ പ്രകാശം മുകളിലും ചുവട്ടിലും കാണാം.

മൌനത്തിന്റെ അനന്തഗോളങ്ങളെ

അവൻപ്രകാശിപ്പിക്കുന്നു.

അവിടെ സൂര്യചന്ദ്രന്മാരില്ല.

ആദിനിരഞ്ജനൻസ്വയം ആനന്ദിക്കുന്നതവിടെ.

പ്രപഞ്ചത്തെ അവനറിയാം.

ഓരോ ഹൃദയവുമറിയാം.

മാനസസരോവരത്തിലവന്റെ കുളി.

അഹം ബ്രഹ്മാസ്മി അവന്റെ മന്ത്രം

പാപപുണ്യങ്ങളവന്ന് ഭേദമില്ല.

അവന്ന് ജാതിയില്ല,ജാതിയില്ലാത്തവനുമല്ല,

സുഖദുഃഖങ്ങളില്ല,

അവൻഗുരുഭവനത്തിലാണ്.

അവനെ ഒഴിവാക്കാനാവില്ല

ജനനമരണങ്ങളവനില്ല

അവനനന്തമൌനമാണ്.

ഹൃദയത്തിലവനെ തേടുന്നവർ,

അവന്റെ വാക്കുച്ചരിക്കുന്നവർ,

അവനായിത്തീരുന്നു.

അവന്റെ പ്രകാശംമാത്രം

ഹൃദയത്തിൽധരിച്ചവൻ,

അക്കരെ നീന്തിക്കയറുന്നു.

206

പത്തുസൂര്യന്മാർ,അവന്നായി പ്രകാശിക്കുന്നു

പത്തുകോടി ശിവന്മാരും കൈലാസങ്ങളും അവന്നുണ്ട്

പത്തുകോടി ദുർഗ്ഗമാരുണ്ട് കാലുതിരുമ്മാന്,

പത്തുകോടി ബ്രഹ്മാവ് വേദമുരുവിടുന്നു

പിച്ചയെടുക്കുമ്പോൾ,ഞാൻരാമനിൽനിന്ന് യാചിക്കുന്നു

മറ്റുദേവന്മാരുമായി എനിക്കൊന്നും ചെയ്യാനില്ല.

പത്തുകോടി ചന്ദ്രന്മാർഅവന്ന് ദീപങ്ങൾ,

മുപ്പത്തുമുക്കോടി ദേവന്മാരെ അവനന്നമൂട്ടുന്നു

തൊണ്ണൂറുകോടി ഗ്രഹങ്ങള്,അവന്റെ സദസ്സിൽനിൽക്കുന്നു

പത്തുകോടി ധർമ്മരാജാക്കന്മാർ അവന്റെ ചുമട്ടുകാർ.

പത്തുകോടി മരുത്തുക്കൾഅവന്റെ ഉഷ്ണകാലഭവനത്തെ വീശുന്നു

പത്തുകോടി ശേഷനാഗങ്ങൾഅവന് മെത്തവിരിക്കുന്നു

പത്തുകോടി സാഗരങ്ങളവന്ന് ജലം ചുമക്കുന്നു

പത്തുകോടി കാട്ടുകളവന്റെ ജടാമുടി

പത്തുകോടി കുബേരന്മാർഭണ്ഡാരം നിറക്കുന്നു

പത്തുകോടി ലക്ഷ്മിമാരവന്നായി അലങ്കൃതകളാവുന്നു

പത്തുകോടി സുകൃതദുഷ്കൃതങ്ങൾഅവനെ കാക്കുന്നു

പത്തുകോടി ഇന്ദ്രന്മാർസേവിക്കുന്നു

അമ്പത്താറുകോടി മേഘങ്ങളവന്റെ ദൂതന്മാർ,

ഓരോ നഗരത്തിനുപരിയും അവർതിളങ്ങുന്നു

അഴിച്ചിട്ട മുടിയുള്ള ഭയങ്കരികളായ കറുത്ത ദേവിമാരും

പത്തുകോടി കൽക്കന്മാരും ഗോപാലന്റെ മുമ്പില് കളിക്കുന്നു.

പത്തുകോടി ലോകങ്ങളവന്റെ സദസ്സിൽ.

പത്തുകോടി ഗന്ധർവ്വന്മാർസ്തുതിഗീതം പാടാൻ,

പത്തുകോടി വിവേകങ്ങൾ പരബ്രഹ്മഗുണം വിസ്തരിക്കാൻ.

എന്നിട്ടും അവർക്കവന്റെ അന്തം കാണുന്നില്ല

അമ്പത്തഞ്ചുകോടി വാമനന്മാരും

രാവണസൈന്യത്തെ തോൽപിച്ചവരും

അവന്റെ മുടിയാണ്.

പുരാണങ്ങളിലെ ദുര്യാധനന്റെ അഹന്ത തീർത്തവൻ,

പത്തുകോടിയുണ്ടവനിൽ,

പത്തുകോടി കാമദേവന്മാർ,ഹൃദയം കവരുന്നവർ,

അവന് തുല്യരല്ല.

കബീർപാടുന്നു:

കേൾക്കു,ഓ,സാരംഗപാണീ,

എനിക്കഭയം തരൂ

അതുമാത്രമാണ് ഞാൻചോദിക്കുന്ന

ഒരേ ഒരു സമ്മാനം.

207

ഭൂമി തരിച്ചു

പൊട്ടിപ്പിളർന്നു

ആത്മപ്രകാശത്തിൽ

കലിയുഗത്തിൽ നാമദേവനും

ജയദേവനും ലഹരിയില്ല

ലഹരി ഉണ്ടാവാനും

ഇല്ലാതാവാനും

അനേകം വഴികള്.

ഗുരുവാക്യത്താൽലഹരി ഓരോ ഹൃദയവും പൂവണിഞ്ഞു

രാജാരാമനെത്രയെത്ര തരത്തിൽപൂക്കുന്നു

എവിടെയെവിടെ ഞാൻനോക്കുന്നുവോ,

അവിടെയവിടെ അവനുണ്ട്.

നാലുവേദം മുളച്ചു,സ്മൃതികളും.

യവനരുടെ ശുദ്ധഗ്രന്ഥങ്ങളും

യോഗാരൂഢനായ ശങ്കരന്,

പൂർണ്ണവികാസം നേടി

കബീറിന്റെ സ്വാമി എല്ലായിടത്തുമുണ്ട്.

208

പണ്ഡിതന്മാർക്ക് പുരാണങ്ങളില് ലഹരി

യോഗികൾക്ക് യോഗത്തിൽലഹരി

മുനിമാർക്ക് നിഗൂഢരഹസ്യങ്ങളിൽ,

വാഗ്മികൾക്ക് അഹങ്കാരത്താൽ,

എല്ലാവർക്കും അഹങ്കാരലഹരി.

ആരും ലഹരിയില്ലാതില്ല

കള്ളന്മാർക്ക് നല്ല അവസരം

കൊള്ളയടിക്കാൻ.

സുഖ്ദേവിനും അക്രൂരനും

ലഹരിയുണ്ടായിരുന്നില്ല

ഹനുമാനും ഇല്ല

ശങ്കരൻലഹരിയില്ലാതെ

അവന്റെ സേവകനായി

ഇല്ലാതാവുന്നത് ഉത്തമം

ശരീരത്തിന് ഒരുപാട്

ധർമ്മം ചെയ്യാനുണ്ട്.

കബീർപാടുന്നു:

രാമനാമം വാഴ്ത്തുവിന്.

209

ഭാര്യ ഭർത്താവിനെ പ്രസവിക്കുന്നു

കുട്ടി അച്ഛന്റെ മുട്ടിൽ,

കുതിച്ചുചാടുന്നു.

മുലയില്ലാത്തവൾപാലൂട്ടുന്നു

ഈ യുഗത്തിന്റെ രീതി നോക്കൂ

മകനമ്മയെ വിവാഹം കഴിക്കുന്നു

കാലില്ലാത്തവൻചാടുന്നു

വായില്ലാത്തവൻചിരിച്ചട്ടഹസിക്കുന്നു

ഒരാളുറങ്ങാതെ ഉറങ്ങുന്നു

കടയാതെ പാൽകടയുന്നു.

അകിടില്ലാത്ത പശു പാൽചുരത്തുന്നു.

പാതയില്ലാതെ നീണ്ടയാത്ര പോകുന്നു

സദ്ഗുരുവില്ലാതെ വഴികാണാനാവില്ല

കബീർപാടുന്നു:

നിങ്ങൾക്ക് ഗ്രഹിക്കാനായി.

210

പ്രഹ്ലാദൻഗുരുകുലത്തിലേക്ക്

ചെറിയചെറിയ കുട്ടിച്ചങ്ങാതിമാരുമായി ചെന്നു

നീയെന്തിനനുമിതും പഠിപ്പിക്കുന്നു,

എഴുതു, പ്രഭു ഗോപാൽ.

ഞാൻരാമനാമം വിടില്ല,

എനിക്കതല്ലാതൊന്നും പഠിക്കണ്ട

ശന്തനും മർക്കനും വീട്ടിൽച്ചെന്നുപറഞ്ഞു

പ്രഹ്ലാദനോട് ഉടനെ വീട്ടിലെത്താൻകൽപ്പിച്ചു

രാമനെ മറക്കുക

ഞാൻപറഞ്ഞതുചെയ്യാമെന്ന് സത്യം ചെയ്താല്,

നിന്നെ വിടാം.

എന്നെ എന്തിന് ബുദ്ധിമുട്ടിക്കുന്നു

ജലവും ഭൂമിയും ഗിരിയും സൃഷ്ടിച്ച പ്രഭുവിനെ

ഞാനെങ്ങനെ മറക്കാൻ.

അതെന്റെ ഗുരുവിനെ ശകാരിക്കുമ്പോലെ.

എന്തുവേണമെങ്കിൽചെയ്യാം.

കൊല്ലുകയോ എരിക്കുകയോ

അഛൻകോപത്തിൽവാളെടുത്തു

പറയ്,നിന്റെ രക്ഷകനിപ്പോഴെവിടെ

ദൈവം തൂണിൽനിന്ന് വന്നു

ഭയങ്കരമായ അവതാരരൂപം

ഹിരണ്യനെ നഖങ്ങളാൽപിളർന്നു

അവൻപരമപുരുഷൻ,

ദൈവങ്ങളുടെ ദൈവം

ഭക്തനോട് പ്രേമത്താല്,

നരസിംഹരൂപമെടുത്തവൻ.

കബീർപാടുന്നു:

ആർക്കുമവന്റെ ശക്തി അറിയില്ല

അവൻപ്രഹ്ലാദനെ നിരവധിതവണ

സംരക്ഷിച്ചിരിക്കുന്നു.

211

ഈശരീരത്തിൽ,ആത്മാവിൽ,

കളളൻ,മദനൻ,ജീവിക്കുന്നുണ്ട്

ദൈവീകവിവേകം കവരുന്നവന്.

പ്രഭു,എനിക്കാരുമില്ല.

ഞാനാരോടു പരിതാപം പറയും

അവൻപലരേയും കൊളളയടിച്ചവൻ.

എനിക്കെന്തു പ്രത്യേകത

ഓ,മാധവാ,ഈ വേദന അസഹ്യം

എന്റെ ദുർബലഹൃദയം എന്തുചെയ്യും

സനക,സനന്ദന.ശിവ,സുഖ്ദേവ,ബ്രഹ്മാവ്-

നാഭീപത്മത്തിൽനിന്നുജനിച്ചവരെല്ലാം

കവികൾ,ജടയണിഞ്ഞ യോഗികൾ,ഭക്തർ,

ജീവിച്ചു,പോയി.

നീയോ അളവറ്റവൻ.

എനിക്ക് നിന്റെ ആഴമറിയില്ല

പ്രഭു ദീനനാഥ്,ഞാനാരോടു

പരിഭവം പറയും

എന്റെ ദുഃഖമെടുക്കു,

കബീർസുഖസാഗരമായ നിന്റെ

ഗുണം കീർത്തിച്ചുപാടുന്നു

212

ഒരു കച്ചവടക്കാരന്,

അഞ്ചുപേർകടയിലിരിക്കാൻ,

ഇരുപത്തഞ്ചുകാള,

ഒമ്പതുവടി,പത്തുചാക്ക്

കെട്ടാനെഴുപത്തിരണ്ടു കയറ്

ഈ സംഘാതം എന്നും നിലനിൽക്കില്ല

മൂലധനംതിന്ന്,പലിശകൂട്ടുന്ന

ഈ ഏർപ്പാടെനിക്കു വേണ്ട

എന്റെ തൊഴിൽ,ഏഴുനൂലുനെയ്യൽ,

മൂന്നുനികുതിപിരിവുകാർ തർക്കിക്കുന്നു

കച്ചവടക്കാരൻ വെറുംകയ്യോടെ മടങ്ങണം.

നേടിയതോക്കെ എടുത്തു,

കച്ചവടം തീർന്നു

വണികസംഘം പിരിഞ്ഞു

മനസ്സേ,കബീർപാടുന്നു:

കച്ചവടം പുഷ്ടിപ്പെട്ട് സംശയം തീരാൻ,

നീ അനന്തമൌനത്തിൽലയിക്കണം.

# ജയദേവകവിയുടെ ഗീതഗോവിന്ദം

## ജയദേവൻ

എഡി 1200ൽ ജീവിച്ച ജയദേവൻപൂർണ്ണലയം പ്രാപിച്ച യോഗിയല്ല. ആഴ്വാർമാർക്കും ചൈതന്യനും തുല്യമായ കൃഷ്ണാവബോധം നേടിയിട്ടില്ല,അവതാരപുരുഷനുമല്ല. കൃഷ്ണഭക്തി ഉണ്ടെന്നദ്ദേഹം പറയുന്നുണ്ടെങ്കിലും ജീവിതം കൊണ്ട് അത് തെളിയുന്നില്ല. നല്ലൊരു കവിയാണദ്ദേഹം. പണ്ഡിതനുമാണ്. ഈ ഗ്രന്ഥത്തിൽ ജയദേവകൃതി ചേർക്കാന് ഞാനുദ്ദേശിച്ചിരുന്നില്ല. ഒന്നാമത്തെ കാരണം മേൽപ്പറഞ്ഞതുതന്നെ. രണ്ടാമതായി ഗീതഗോവിന്ദം വ്യാഖ്യാനിക്കണമെങ്കിൽ കാമശാസ്ത്രം നന്നായി വായിച്ചുപഠിച്ചിട്ടുണ്ടാവണം. ഞാനാ ഗ്രന്ഥം വായിച്ചിട്ടില്ല. അതിനാൽ വ്യാഖ്യാനം അപൂർണ്ണമായേക്കാമെന്നും തോന്നി. പിന്നീട് ആലോചിച്ചപ്പോൾ മൂന്നുകാരണങ്ങളാൽ ജയദേവകൃതികൂടി ചേർത്താലേ ഭക്തിയോഗസംബന്ധമായ ഈ പുസ്തകത്തിന് പൂർണ്ണത വരൂ എന്നു തോന്നി. 2006 ഡിസംബര് ഒന്നിന് ഞാന് കേരളം വിട്ട് ചെന്നൈയില് താമസിക്കാനെത്തി. മാർകഴി ഉത്സവനാളുകളുടെ സംഗീതസാന്ദ്രമായ അന്തരീക്ഷവും തിയോസഫിക്കല് സൊസൈററി, ബ്രിട്ടീഷ് കൌണ്സിൽ ലൈബ്രറികളുടെ  വിപുലമായ പുസ്തകശേഖരവും കൂടി ചേർന്നപ്പോഴാണ് അഷ്ടപദി കൂടി ഇതിൽ ചേർക്കാനുള്ള പ്രേരണ ഉണ്ടായത്.

1. അഷ്ടപദി ഗുരുവായൂരടക്കം കേരളത്തിൽ പല ക്ഷേത്രങ്ങളിലും പാടി പ്രചാരത്തിലായ ഒന്നാകയാൽ, അതിനെ ഉൾക്കൊള്ളിക്കണം.
2. സംഗീതം,നൃത്തം,നാടകം,സാഹിത്യം മുതലായ മേഖലകളിലെല്ലാം മികവ് പുലർത്തുന്ന കൃതിയാണ്, ജയദേവന്റെ അഷ്ടപദി. രസസങ്കേതമനുസരിച്ച് പണ്ഡിതോചിതമായി രാധാകൃഷ്ണകഥ രചിച്ച ജയദേവനെ അവഗണിക്കാനാവില്ല.
3. അതാതുകാലഘട്ടങ്ങളിൽ ക്ഷേത്രാചാരങ്ങള് എങ്ങനെ നടപ്പായി. ചുരുങ്ങിയത് അഷ്ടപദിയുടെ കാര്യത്തിലെങ്കിലും നമുക്കിതിന് തെളിവുണ്ട്. അതതു കാലത്തെ സോഷ്യോപൊളിററിക്കൽ ശക്തിഘടനയാണ് ഇത്തരം മാററങ്ങൾക്കുകാരണമെന്നതിന് അഷ്ടപദി തെളിവാണ്.

   പത്തുഭാഗമുള്ള അഷ്ടപദിയിൽ ഓരോന്നിലും 24 വിഭാഗമുണ്ട്. പ്രബന്ധരീതിയിലാണ് രചന. ഓരോന്നിനേയും അഷ്ടപദികളായി തിരിച്ചിരിക്കുന്നു. അഷ്ടപദിയുടെ ആദ്യത്തെ ഇംഗ്ലീഷ് തർജ്ജമ 1792ൽ സർ വില്ല്യം ജോണ്സിന്റേതാണ്. കലിംഗമാണോ ബംഗാളാണോ ഉത്ഭവസ്ഥാനമായ കിന്ദുബില്യമെന്ന തർക്കം ഇപ്പോള് ഏതാണ്ട് അവസാനിച്ചിരിക്കുന്നു. കിന്ദുബില്യം ഒറീസ്സയിലെ പുരിയിൽനിന്ന് വളരെ അടുത്താണ്. ജയദേവന്റെ കാലത്ത് കലിംഗം ചോളഗംഗദേവന്റെ ഭരണത്തി ൻകീഴിലായിരുന്നു. ചോഴന്മാർ പൊതുവെ ശൈവസമ്പ്രദായമാണ്. എന്നാൽ ഈ രാജാവ് അഷ്ടപദിമൂലം കൃഷ്ണഭക്തനായി കരുതപ്പെടുന്നു. ജയദേവന്റെ  പിതാവ് ഭോജദേവൻ,അമ്മ വാമദേവി. കൊണാരക്കിനടുത്തുള്ള കൂർമ്മപാടകത്തിലാണദ്ദേഹം സംസ്കൃതകാവ്യാലങ്കാരങ്ങള് പഠിച്ചത്. അവിടെത്തന്നെ അദ്ധ്യാപകനായി ജീവിതം തുടർന്നു. ലിംഗരാജക്ഷേത്രം,മധുകേശ്വരക്ഷേത്രം,സിംഹാചലക്ഷേത്രം

എന്നിവിടങ്ങളിലെ ലിഖിതങ്ങളിൽ, കൂർമ്മപാടകഗുരുകുലത്തിലെ ഗുരുപരമ്പരയില് ജയദേവന്റെ പേരുണ്ട്. പ്രാചിഗ്രാമത്തിലെ കെന്ദുളിയിൽ ചിരകാലമായിട്ടുള്ള സമ്പ്രദായമാണ് മാധവഭക്തി. ഒറീസ്സക്കുപുറത്ത് ആദ്യമായി ജയദേവനെക്കുറിച്ച് ഒരു റഫറൻസ് കാണുന്നത്, പൃഥ്വീരാജ് ചൌഹാന്റെ ആസ്ഥാനകവി ചന്ദഭരഭായുടെ ഗ്രന്ഥത്തിലാണ്. 1201ലെ സാരംഗദേവന്റെ ലിഖിതത്തിൽ മാധവ് പറ്നായിക്ക് (ചൈതന്യന്റെ സമകാലീനൻ) ചൈതന്യൻ പുരിയില് വന്നുതാമസിച്ച കാലത്ത് ജയദേവനെ സന്ദർശിച്ചതായിട്ടും അഷ്ടപദി പാടി കേട്ടതായിട്ടും എഴുതിയിട്ടുണ്ട്. വൈഷ്ണവലീലാമൃതത്തിന്റെ കർത്താവാണ് മാധവ് പറ്നായിക്ക്.

ബീർഭ്രമാണ് കിന്ദുബില്വഗ്രാമമെന്നവാദം ഇന്ന് തള്ളിക്കളയപ്പെട്ടതിന്റെ പ്രധാനകാരണം ബീർഭ്രം സമുദ്രതീരത്തല്ല എന്നതാണ്. പുരിക്കടുത്തുള്ള കടലിനെ മഹോദധി എന്നുവിളിച്ചുകാണുന്നു. പുരി സമുദ്രത്തോടടുത്തുമാണ്.

## ജയദേവന്റെ സംഭാവനകൾ

1. കൃഷ്ണനെ രാജാവിന്റെയോ ദൈവത്തിന്റെയോ പരിവേഷമില്ലാതെ സാധാരണ മനുഷ്യനായി ചിത്രീകരിച്ചു. പ്രത്യേകിച്ചും ആറാം അഷ്ടപദിയിൽത്തുടങ്ങി കാമശാസ്ത്രം അറിയാവുന്ന ഏതൊരു നായകനും പകരം വെക്കാവുന്ന ഒരാളാക്കി.ഇത് ശരിയോ തെറ്റോ എന്നത് ഇവിടെ ചിന്തിക്കേണ്ടതില്ല.
2. കൃഷ്ണന്റെ ത്രിഭംഗി രീതി ജയദേവനുശേഷമാണ് പ്രചാരത്തിലായത്.
3. ദശകൃതികൃതേ- ദശാവതാരകഥക്ക് ബുദ്ധനെക്കൂടി ചേർത്തു പ്രചാരം കൊടുത്തു.
4. പുരിയിൽ ദേവദാസിസമ്പ്രദായം പ്രചാരത്തിലാക്കി ഒഡീസ്സിനൃത്തത്തിന് നടനമന്ദിരം തുടങ്ങിവെക്കാൻ കാരണമായി.
5. ക്ഷേത്രങ്ങളിൽ നിർബന്ധമായി അഷ്ടപദി പാടിച്ചതുകൊണ്ട് അതിന് വേഗം പ്രചാരം കിട്ടി.
6. കാമശാസ്ത്രപരമായി പലതും പറഞ്ഞിട്ടുള്ളതിനാൽ പുരുഷന്മാരുടെ സ്വാഭാവികമായ ലൈംഗികതൃഷ്ണയുടെ ഫലമായും അത് വേഗം പ്രചാരം നേടി.

   അവസാനം പറഞ്ഞതുരണ്ടും ഭക്തിസമ്പ്രദായത്തിലേക്ക് ജയദേവൻ കൊണ്ടുവന്ന ആദ്യത്തെ മാർക്കററിങ്ങ് തന്ത്രമാണ്.

സർ റിച്ചാർഡ്  എഫ് ബർട്ടന് ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്ത കല്യാണമല്ലന്റെ അനംഗരംഗം നോക്കിയിട്ടാണ് കാമശാസ്ത്രപരമായ റഫറൻസസ് ഞാനിവിടെ കൊടുത്തിരിക്കുന്നത്. (www . sacredtexts. com) ഒറിജിനൽ കാമശാസ്ത്രമോ അനംഗരംഗമോ ഞാന് കണ്ടിട്ടില്ല,വായിച്ചിട്ടുമില്ല എന്നത് ഈ പഠനത്തിന്റെ ഒരു പോരായ്മയായി വേണമെങ്കില് വിചാരിക്കാം. അനംഗരംഗം സാധാരണ സംസ്കൃതഗ്രന്ഥങ്ങളെപ്പോലെ ഗണേശനേയോ സരസ്വതിയേയോ സ്മരിച്ചല്ല,പാർവ്വതിയുടെ കാമമനോഹരരൂപം സ്മരിച്ചാണ് ആരംഭിക്കുന്നതെന്നത് ഒരു പ്രത്യേകതയായിത്തോന്നി. ശിവന്റെ ലലാടത്തിലെ അഗ്നി കണ്ടപ്പോൾ, ഗംഗ പോലെ വെളുത്ത തന്റെ നഖങ്ങളിൽ, അഗ്നിസദൃശമായ അരക്കുപുരട്ടിയവളും, അവന്റെ നീലകണ്ഠം കണ്ടപ്പോള്, കണ്ണില് നീലാഞ്ജനമെഴുതിയവളും, ശംഭുവിന്റെ ശരീരത്തിലെ ഭസ്മം കണ്ടപ്പോള് ദേഹമാകെ പുളകമണിഞ്ഞവളുമായ പാർവ്വ തിയാല് നിങ്ങ ളെല്ലാവരും പരിശുദ്ധരായിത്തീരട്ടെ എന്നാണ് തുടക്കം.പിന്നീട്, സർവ്വജീവ ജാലങ്ങളിലും വിലാസവാനായി ഇരിക്കുന്നവനും  യുദ്ധവേളയില് യോദ്ധാക്കൾക്ക് ധൈര്യം പകർന്നുകൊടുക്കുന്നവനും ശംബരാസുരനേയും അവന്റെ രാക്ഷസരേയും നശിപ്പിച്ച് രതിയോടുചേർന്നവനും , പ്രപഞ്ചത്തിലെ സർവ്വ ആനന്ദങ്ങളോടും രതികളോടും കൂടിയവനും,,ദുഖം നശിപ്പിച്ച് മാനസോല്ലാസം

തരുന്നവനുമായ കാമദേവനെയാണ് വന്ദിക്കുന്നത്. രാജർഷിയും കവിയുമായ കല്യാണമല്ലന്, ലോഡിരാജ വംശത്തിലെ അഹമ്മദിന്റെ പുത്രനും കാമശാസ്ത്രത്തിൽ അതീവ തൽപ്പരനുമായ ലഡാഖാനുവേണ്ടി രചിച്ച താണ് അനംഗരംഗം. "May it ever be appreciated by the deserving for it hath been dedicated to those who are desirous of studying the art and mystery of man's highest enjoyment, and to those who are best acquainted with the service and practice of alliance and love delight " എന്ന് ബർട്ടന് എഴുതുന്നു. ഹരി സ്മരണ എന്ന പദം ഒഴിവാക്കിയാൽ അഷ്ടപദിക്കും ശ്ലോകം പൂർവ്വഭാഗം പറയുന്നതും യദിവിലാസ കലാസു കുതൂഹലം എന്നുതന്നെയാണ്. ഉദ്ദേശം രണ്ടുപേരുടേയും ഒന്നാണ്. ഹരിസ്മരണ ചേർത്ത്, ക്ഷേത്രത്തിൽ പാടി അഭിനയിക്കണമെന്ന കൽപ്പന ഇറക്കിക്കുന്നത് ഒരു മാർക്കററിങ്ങ് തന്ത്രമല്ലാതെ മററ് ഒന്നുമല്ല.

കാമശാസ്ത്രം നന്നായി പഠിച്ചവനുമാത്രമേ ലൌകികജീവിതം ആനന്ദമയമാകു എന്നും അങ്ങനെ ലൌകിക ജീവിതത്തിനുശേഷം വാർദ്ധക്യത്തില് വികാരങ്ങളൊക്കെ തണുക്കുമ്പോഴേക്കും ഈശ്വരചിന്ത അഭ്യസിച്ച് ആത്മീയകാര്യങ്ങളും പഠിച്ച്, ദിവ്യജ്ഞാനം നേടാമെന്നുമാണ് അനംഗരംഗകാരന്റെ അഭിപ്രായം. പുനർജ്ജ ന്മങ്ങളിൽനിന്ന് മുക്തി നേടാനുള്ള ഉപായമായിട്ടാണദ്ദേഹം കാമശാസ്ത്രത്തെ കാണുന്നത്. നന്നായി മീട്ടാൻ വശമുള്ളവൻ, ശ്രുതി ചേർത്തു നന്നായി മീട്ടിയാൽ, ഏററവും മധുരമായി, ഏററവും സുന്ദരമായി രഞ്ജിപ്പിക്കുന്ന അനുരാഗഗാനങ്ങളൊഴുക്കുന്ന ഏററവും അമൂല്യമായ സംഗീതോപകരണമെന്നും ,ദിവ്യാനന്ദത്തിൽ ഏററവും സങ്കീർണ്ണമായ അനേകം വ്യത്യസ്തലയങ്ങള് തരുന്നവളെന്നും കല്യാണമല്ലന് സ്ത്രീയെ വിശേഷിപ്പിക്കുന്നു. ഇത് സ്തുതിയേക്കാളേറെ നിന്ദയായിട്ടേ കരുതാനാവൂ.

ഗുണമനുസരിച്ച് സ്ത്രീകൾ നാലുവിധമാണ്.

1. പത്മിനി (പത്മാവതി). ജയദേവപത്നിയും മനസാദേവി എന്ന നാഗമാതാവും പത്മാവതി എന്നു പേരുള്ളവരാണ്. വിഷ്ണുപത്നി പത്മാവതിയാണ്. കേരളത്തിലെ പഴയ റാണിമാർക്ക് പതുമ ൻതേവി (പത്മിനീദേവി) എന്ന പേര് സാധാരണയായിരുന്നു. നാലുതരം മോക്ഷങ്ങളിൽ സായൂ ജ്യം തരുന്നവളാണ് പത്മിനി. മററു മൂന്നുപേർ സാരൂപ്യം,സാലോക്യം,സാമീപ്യം തരുന്നു. മോ ക്ഷം എല്ലാത്തെയും ജയിച്ച ജിതേന്ദ്രിയാവസ്ഥയാണ്. നാ അരി എന്ന അവസ്ഥയാണ് നാരി. അതിനാൽ നാരി അവസ്ഥയെ സർവ്വരും മോഹിക്കുന്നു.ശത്രു ഇല്ലാത്ത നാ അരി അവസ്ഥ യിലാണ് ലോകത്തെ മുഴുവനും മൈത്രീഭാവനയോടെ നോക്കിക്കാണാനാവുക. സംസാരത്തി ന്റെ വേര് അറുക്കുവാൻ പത്മിനിക്കേ കഴിയൂ.അതിനാൽ അവളെ ഖഡ്ഗിനി എന്നും വിളിക്കുന്നു. നരനെ നാരായണനില് പൂർണ്ണലയം പ്രാപിപ്പിച്ച് സായൂജ്യം തരുന്നതവളാണ്.ക്ഷീരാബ്ധിയിൽ ശയിക്കുന്ന നാരായണനാഭിയിലാണ് പത്മ ജനിച്ചത്. അവളിലൂടെയാണ് സർഗ്ഗവും ലയനവും.
2. ചിത്രിണി- സാമീപ്യസുഖം തരുന്നു. ഭഗവാന്റെ സമീപത്തുവസിക്കുന്നവർ ഭഗവാനുവേണ്ടി അനേകം ആശ്ചര്യകരമായ കാര്യങ്ങള് ചെയ്തുതീർക്കും. അതുപോലെയാണ് ചിത്രിണിയുടെ സമീപത്തിരിക്കുന്ന പുരുഷന്റെ പ്രവൃത്തി.
3. ശംഖിനി –സാരൂപ്യമോക്ഷം തരുന്നു. വിഷ്ണുപാർഷദര് വിഷ്ണുചിഹ്നങ്ങളായ ശംഖചക്രാദിക ൾധരിക്കുന്നതുപോലെ വിഷ്ണുവിന്റെ സരൂപത നേടാൻശംഖിനിയോടൊത്ത ജീവീതം സഹാ യിക്കും.
4. ഹസ്തിനി-സാലോകതാമോക്ഷം തരുന്നു. വിഷ്ണുവിന്റെ ലോകത്തിൽ അവന്റെ ഗൃഹത്തില് വസി ക്കുന്ന ഒരാൾക്ക് കിട്ടാവുന്ന സുഖങ്ങളെല്ലാം തരുന്നു.

എങ്ങനെയാണ് ഈ സ്ത്രീകളെ തിരിച്ചറിയുക.അനംഗരംഗം ചില ലക്ഷണങ്ങൾ തരുന്നു. പത്മിനിയുടെ ലക്ഷണങ്ങൾ ഇവയാണ്. ചന്ദ്രവദനം,ശരീരം മാംസളമാണ്.ശിരീഷപുഷ്പം പോലെ മൃദുലവുമാണ്. സ്വർണ്ണത്താമരപോലെ ശരീരശോഭ,മഴതരാൻപോകുന്നകാർമേഘം പോലെ ഒരു ശോഭ ചുററും പരക്കുന്നു. കൃഷ്ണമൃഗമിഴി,കടക്കണ്ണിൽ ചുവപ്പുനിറം, ഉയർന്നുകഠിനമായി ഭാരം കൂടിയ മാറിടം, ശംഖുപോലെ കഴുത്ത്, ഋജുവായി എള്ളിൻപൂപോലെ മൂക്ക്, കഴുത്തിൽ ത്രിരേഖ, നാഭിയിൽമൂന്നുചുളിവ്, ആലിലപോലെ ഉദരം, വിടർന്നതാമരമുകുളംപോലെ യോനി,അപ്പോൾ വിടർന്ന താമരപ്പൂവിന്റെ ഗന്ധമുള്ള കാമസലിലം, അന്നനട,കോകിലസ്വരം, വെളുത്ത വസ്ത്രങ്ങളിലും ആഭരണങ്ങളിലും പ്രിയം, ഊണും ഉറക്കവും കുറച്ചുമതി, ആത്മീയകാര്യങ്ങളിൽ അറിവ്, ആദരണീയ, കാമചതുര, ഈശ്വരാരാധനയിലും ഭർത്താവിനെ ആരാധിക്കുന്നതിലും ഉത്തമ, ബ്രാഹ്മണരുമായി സംവാദം (ബ്രഹ്മസംഗമം) നടത്തുന്നതിൽ അതീവതാൽപ്പര്യം ഇതാണ് പത്മിനിയെ തിരിച്ചറിയാനുള്ള മാർഗ്ഗങ്ങൾ.
ആന്ധ്രയിലെ ലെപാക്ഷി, ബേലൂർ ഹാലബീഡു എന്നിവിടങ്ങളിലെ ശിലാബാലിക (സാലഭഞ്ജിക) എന്നറിയപ്പെടുന്ന സുന്ദരിമാരുടെ രൂപങ്ങള് പത്മിനിയുടെ അളവുവെച്ചുകൊത്തിയവയാണ്. അവയിൽ നെററി,ഹനു,മൂക്ക് ഇവ കൃത്യമായി സമമായിട്ടാണ് മുഖത്തിന്റെ അളവ്. നെററി മുന്നോട്ട് ഉന്തിയിരിക്കരുത്. വിടർന്ന കണ്ണുകള് തിളക്കമുള്ളവയും, ഭാവം സ്ഫുരിപ്പിക്കുന്നവയുമാവണം (സംസാരിക്കുന്ന കണ്ണ്). ഹോയ്സലാ രാജവംശത്തിലെ വിഷ്ണുവർദ്ധനന്റെ റാണിയും നർത്തകിയുമായിരുന്ന റാണി ശകുന്താദേവിയെ മാതൃകയാക്കിയിട്ടാണ് ജഗനാചാരി ശിലാബാലികമാരെ രചിച്ചത്. കൈവിടർത്തി അകത്തി വെച്ചാൽ, തള്ളവിരൽമുതല് ചെറുവിരൽവരെയുള്ള അകലമാണ് നമ്മുടെ ഓരോരുത്തരുടേയും മുഖത്തിന്. മുഖത്തിന്റെ ഏഴിരട്ടിയാണ് ശരീരത്തിന്റെ ആകെ നീളം. ചെവി നെററിയുടെ അററത്ത് തുടങ്ങി മൂക്കിന്റെ അററം വരെ. കാലടിയിൽ അകഭാഗം വളഞ്ഞിരിക്കും. ജ്യാമിതി അനുസരിച്ചുള്ള ദൈവീകാനുപാതമാണിത്. ഈ ദൈവീകാനുപാതത്തിലാണ് പ്രകൃതിസൃഷ്ടികളെല്ലാം. അതല്ലാത്തതെല്ലാം വികൃതി.

ജയദേവനു രണ്ടുനൂററാണ്ടിനുശേഷം ജയദേവസമ്പ്രദായത്തില് കവിത രചിച്ച ബംഗാളികവികളിൽ പ്രമുഖനാണ് വിദ്യാപതി. വിദ്യാപതിയുടെ ബംഗീയപദാവലി ആനന്ദകുമാരസ്വാമി ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്തിട്ടുണ്ട്. മൈഥിലി ഭാഷയിലാണ് വിദ്യാപതിയുടെ രചന. അതിനാൽ ദാന്തേ, ചോസർ ഇവരോട് അദ്ദേഹത്തെ താരതമ്യപ്പെടുത്തുന്നവരുണ്ട്. പ്രാകൃതഭാഷ ഉപയോഗിക്കയാൽ പണ്ഡിതസമൂഹം നിന്ദിച്ചിട്ടുമുണ്ട്. ചണ്ഡീദാസ്,ഉമാപതി എന്നീ വൈഷ്ണവകവികളുടെ സമകാലീനനായിരുന്നു വിദ്യാപതി. രാജാ ശിവസിംഹരൂപനാരായണന്റെ ആസ്ഥാന കവിയും. 1400എഡിയിൽ രാജവംശം കവിക്ക് ബിസാപ്പീ ഗ്രാമം സമ്മാനിച്ചതിന്റെ രേഖയും 1465ൽ കവിതന്നെ പകർത്തിയ പുരാണത്തിന്റെ കോപ്പിയും ഇന്നും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. മരണവേളയിൽ കവി ഗംഗയെ സ്തുതിച്ചപ്പോൾ, ഗംഗ മൂന്നുകൈവഴികളായി അദ്ദേഹം ഇരിക്കുന്നിടത്തേക്ക് വന്നതായും അദ്ദേഹം ഇരുന്ന സ്ഥാനത്ത് ഒരു ശിവലിംഗം പൊങ്ങിവന്നതായും ഐതിഹ്യമുണ്ട്. അത് ദാർബംഗ ബസ്തിപ്പൂരിനടുത്ത് ഇന്നും കാണാം.
11 ഭാഗങ്ങളുണ്ട് ബംഗീയപദാവലിയിൽ. കഥാപാത്രങ്ങൾ കൃഷ്ണൻ, രാധ (രായ്), ഭൃതിക,സഖി എന്നിവരാണ്. ആദ്യഭാഗം കൃഷ്ണന്റെ ആത്മഗതമാണ്. രാധയെ ആദ്യമായി കണ്ട കൃഷ്ണൻ അവളെ ഓർത്തിരുന്ന് വർണ്ണിക്കയാണ്. വികാരവിചാരങ്ങൾ ആത്മഗതമായി ഒഴുകുന്നു.സുവർണ്ണമുന്തിരിവള്ളിമേൽ ചന്ദ്രോദയംപോലെ താൻ കണ്ട പെണ്കുട്ടിയുടെ കണ്ണുകൾ പേടിച്ചരണ്ട രണ്ടു

കിളികൾ. നിറഞ്ഞശംഖുകൊണ്ട് (കഴുത്ത്) ആകാശഗംഗ ഒഴുക്കി (മുത്തുമാല)പൂർണ്ണശിവലിംഗ ത്തെ (സ്തനം) കാമൻ അഭിഷേകം ചെയ്യുന്നതുകണ്ടതിനാല്, പുണ്യതീരത്തു നൂറുയാഗം ചെയ്ത ഫലം തനിക്കുകിട്ടിയതായി കൃഷ്ണൻ വിചാരിക്കുന്നു. എല്ലാവരും (കവരിമാനും ഗിരിശൃംഗവും ചന്ദ്ര നും കുയിലും ഹംസവും കൃഷ്ണമൃഗവും) രാധയെ ഭയന്ന് ഓടി.രാധമാത്രം തന്നെ ഭയന്നോടുന്നു. എത്രയെത്ര പ്രേമമന്ത്രങ്ങളുദ്ധരിക്കേണ്ടിവരും അവളെയൊന്ന് തന്നിലേക്ക് ആകർഷിക്കാ ന്. പ്രേമത്തിന്റെ വേലിയേററത്തിൽപ്പെട്ട കൃഷ്ണനെയാണ് വിദ്യാപതി അവതരിപ്പിക്കുന്നത്. വിദ്യാപ തിയുടെ കാവ്യത്തിൽ രാധ കുളിക്കുന്നത് ആദ്യമായി ഒളിച്ചുനിന്നുകാണുന്ന കൃഷ്ണന്റെ വിചാരങ്ങ ളുണ്ട്.

ആജ്ജുമജ്ജു ശുഭദിനബേലാ
കാമിനി പെ ഖലു സിനാനകബേലാ
ചികുരഗലയേ ജലധാരാ
മെഹബരി കേ ജനുമോടി മഹാരാ

ബദനമോചലപരച്ചുര
മാജിദയാലജനുകനകമുകുര
തെംഗിഉദാസലകുചജോര
പാലതിബൈതാ യല കനക കതൈര.

നീബീബന്ധകരളഉദേശ,-
വിദ്യാപതി കഹാ മനോരഥശേഷ
(ഇന്ന് ആനന്ദശുഭദിനമാണ്.ഇന്ന് കാമിനി കുളിക്കുന്നത് ഞാൻ കണ്ടു. ഒരു നീർച്ചാല് മുടിയി ൽനിന്നൊഴുകുന്നു.കാർമേഘം വെള്ളമുത്തുപൊഴിക്കുന്നതുപോലെ. ഒരു സ്വർണ്ണക്കണ്ണാടി ഉടക്കു ന്നതുപോലെ അവൾ മുഖം തോർത്തി. സ്വർണ്ണകലശം കമിഴ്ത്തിയപോലെയുള്ള സ്തനങ്ങള് ഞാ നിന്നു കണ്ടെത്തി. നീവീബന്ധം അഴിഞ്ഞപ്പോൾ അവളുടെ സാമ്രാജ്യം ഞാന് കണ്ടു. അതെന്റെ മനോരഥശേഷം. സങ്കൽപ്പത്തിന്റെ അതിര്. വിദ്യാപതി പറയുന്നു). ഈ കവിതയുടെ മനോഹാ രിതകാരണം ഇതിനെ ആസ്പദമാക്കി അനേകം രാജ്പുത് ചിത്രങ്ങൾ വരക്കപ്പെട്ടതായി ആനന്ദ കുമാരസ്വാമി പറയുന്നു.

കൃഷ്ണന് ആ ഒററനോട്ടത്താല് മദനപരവശനായി തപിക്കുന്നു. രാധയോ. അവളും പ്രേമിക്കുന്നു ണ്ട് .രണ്ടാംഭാഗത്തിൽ(രാധാഭയസന്ധി)രാധയുടെ അവസ്ഥ ദൂതികയിൽനിന്ന് കൃഷ്ണനോടൊ പ്പം നാമും അറിയുന്നു.രാധയുടെ കുട്ടിത്തം വിട്ടിട്ടില്ല.സ്തനം വളരുന്നത് അവൾ കൌതുകത്തോ ടെ , വിസ്മയത്തോടെ, നോക്കിക്കാണുന്ന പ്രായമായിട്ടേയുള്ളു. ഇക്കാര്യത്തിൽ വിദ്യാപതി മററു കവികളിൽനിന്ന് വ്യത്യസ്തനാണ്. മററുള്ളവരെല്ലാം രാധ കൃഷ്ണനേക്കാൾ മുതിർന്നവളെന്നു പറ യുന്നു. ഇവളൊരിക്കലും കുട്ടിത്തം വിട്ട് മുതിർന്ന പെണ്ണായിത്തീരില്ലേ എന്നാണ് വിദ്യാപതി ആ ത്മഗതം ചെയ്യുന്നത്. രാധാപൂർവ്വരാഗമെന്ന മൂന്നാം ഭാഗത്തില് ,രാധ കാനു(കൃഷ്ണൻ)വിന്റെ സൌന്ദര്യം വർണ്ണിക്കുന്നു,സ്വപ്നം കാണുന്നു. ഭയവും ലജ്ജയും വിധ്വിത്തവും ചേർന്ന അനുരാഗ ലക്ഷണമായി കവി അതിനെ വിലയിരുത്തുന്നു. സഖീശിക്ഷാബചനാദിയിൽ( നാലാം ഭാഗം) സഖി കണ്ണന്റെ വിരഹദുഖം രാധയെ അറിയിക്കുന്നു. ആദ്യസമാഗമം എങ്ങനെ വേണമെന്നു

പഠിപ്പിക്കുന്നു. ആ വിഷയത്തിൽ അറിവില്ലായ്മ,ലജ്ജ, ഭയമെന്നിവയാണ് രാധയെ കൃഷ്ണന്റെ സമീപത്തുവരാൻ വിലക്കുന്നത്.
പ്രഥമമിൽനാ (അഞ്ചാം ഭാഗം)യിൽദൂതിക കൃഷ്ണനോട് പറയുന്നു, രാധിക ഭയംവിടാത്ത കുട്ടിയും നീ ചതുരനായകനുമാണ്. നിന്റെ കഴിവും സാമർത്ഥ്യവും മുഴുവനും ആദ്യമേ കാട്ടി അവളെ പേടിപ്പിക്കരുത്. നായാട്ടുകാരനെപ്പോലെ ചാടിവീഴരുത്,പതുക്കെ മൃദുവായി പെരുമാറണം. പ്രഥമസമാഗമരാത്രിമുഴുവനും രാധ കൃഷ്ണൻസമീപിക്കുമ്പോൾഒഴിഞ്ഞുമാറുന്നു.കൃഷ്ണന് തൃപ്തി കിട്ടുന്നില്ല.കവി കൃഷ്ണനെ സമാധാനിപ്പിക്കുന്നു.കൃഷ്ണാ, നീ രതിസാഗരം. അവളോ കല അറിയാത്തവൾ.
പിന്നെ കൃഷ്ണൻ സൂര്യോദയം വർണ്ണിക്കുന്നു. കൃഷ്ണന്റെ താമര മാത്രം മൂടിയിരിക്കയാണ്. നിനക്കെന്തേ ഇത്ര കൽനെഞ്ചം. അതോ,ഒരു കുന്നോളം അഹങ്കാരമോ. ഹരിക്ക് ആനന്ദം തരൂ. പ്രിയേ,അഹങ്കാരം ഉപേക്ഷിക്കൂ,അലിവ് കാട്ടൂ.
കവിയുടെ വസന്തവർണ്ണനക്കുശേഷം രാധ അന്നത്തെ രാത്രിയെ സഖിക്ക് വർണ്ണിക്കുന്നു. കൃഷ്ണന്റെ തിരക്കുപിടിച്ച മദനദാഹമാണ് വിഷയം. അടുത്തുപോകാനാവാത്തത്ര പൊള്ളുന്ന അഗ്നിയാണവനെന്ന് രാധ. ഇത് പ്രഥമാനുരാഗമാണെന്ന് കവിയുടെ കമന്റും. പിന്നെ രാധ കൃഷ്ണനോട് വിളക്കകെടുത്താനും പതുക്കെ പറയാനും മൃദുവായി മാത്രം സ്പർശിക്കാനും പറയുന്നു. നാൽപ്പത്തൊമ്പതാം ഗാനത്തിൽ സഖി പറയുന്നത് നായാട്ടുകാരനായ സമർത്ഥനായ ഗുരു അവളെ അപരിചിതമായ പാഠങ്ങളെല്ലാം പഠിപ്പിച്ചു എന്നാണ്. കൃഷ്ണൻ വീണ്ടും തന്റെ അടുത്തെത്തിയ രാധയുടെ കാൽക്കലിരുന്ന് തനിക്ക് ആനന്ദം തരാന് പ്രാർത്ഥിക്കുന്നിടത്ത് അഞ്ചാം ഭാഗം അവസാനിക്കുന്നു. അഭിസാരം,വസന്തലീല,മാനം,മാനാന്തേ മിൽനാ, ആക്ഷേപഅനുയോഗ വിരഹ (മഥുരാഗമനം) പുനർമിൽനാ,രസോദ്ഗാരാ എന്ന് ആറുമുതൽ പതിനൊന്ന് വരെ ഭാഗങ്ങൾ. അപ്പോഴേക്കും രാധയുടെ കാമകലാചാതുര്യം തന്റെ വാക്കുകൾക്കതീതമായെന്ന് കവിവാക്യം (പതിനൊന്നാം ഭാഗത്തിന്റെ അവസാനം).

## വിദ്യാപതിയുടെ ചില പ്രത്യേകതകൾ

1. പഞ്ചഗൌരീപതിയെ സ്മരിക്കുന്നു. പഞ്ചഗൌഡദേശങ്ങൾ പഞ്ചാബ്,കാനൌജ്,ബംഗാൾ, ദ ർബംഗ,ഒറീസ്സ . പഞ്ചമുഖശിവന്റെ പഞ്ചശക്തികളായും പഞ്ചപ്രകൃതികളായും പഞ്ചഗൌരികളെ പറയാറുണ്ട്. കാമശാസ്ത്രപരമായ അനംഗരംഗം തുടങ്ങുന്നത് പാർവ്വതിയെ സ്തുതിച്ചാണ്. ഗൌരിയും, നന്ദിയും (ഋഷഭം)കാമത്തിന്റെ സിംബലുകളാണ്, ആർക്കിടൈപ്പുകളാണ്.
2. രാധ പ്രേമഭാഷ കേൾക്കാനായി കാതു തുറക്കുമ്പോള് കണ്ണടയ്ക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളും കൊട്ടിയടയ്ക്കുന്നു. ശ്രുതിമാത്രം സദാ തുറന്നിരിക്കുന്ന വേദരൂപിണി –നാദത്തിന്റെ അർദ്ധാംഗിനിയാണ്.
3. സ്വകീയനായികയാണ്,പരകീയയല്ല.
4. ബാലയാണ്,ചതുരനായികയല്ല.
5. കവി ഉപയോഗിക്കുന്ന ഭാഷ സംസ്കൃതമല്ല, മൈഥിലിയാണ്.

ഇവ ജയദേവനിൽനിന്ന് വിദ്യാപതിയെ വേർതിരിക്കുന്നു. എന്നാലും നായികാനായകന്മാരുടെ വർണ്ണന, കാവ്യഘടന, കാമശാസ്ത്രപരമായ പാണ്ഡിത്യം ഇവയിൽ ജയദേവസമ്പ്രദായം തന്നെയാണ്.ആനന്ദകുമാരസ്വാമി മദ്ധ്യകാലക്രൈസ്തവകരോളുകളിൽ ക്രിസ്തു മനു

ഷ്യാത്മാക്കളെ രാസലീലക്കു ക്ഷണിക്കുന്നത് കൃഷ്ണന്റെ രാസലീലക്കു സമമാണെന്നു ചൂണ്ടിക്കാട്ടുന്നു. Tomorrow will be my dancing day എന്ന കരോള് , രാസലീലയുടെ Exact equivalent എന്നാണദ്ദേഹം പറഞ്ഞിരിക്കുന്നത്.

വിദ്യാപതിയുടേയോ ജയദേവന്റേയോ ചണ്ഡീദാസിന്റേയോ പോലെയല്ല,കബീറിന്റെ കവിത. അതിൽ സ്ത്രീകളുടെ അവയവവർണ്ണനയില്ല,കാമലീലകളില്ല. ആചാരങ്ങളുടെ പേരിൽകാണിക്കുന്ന വിഡ്ഢിത്തങ്ങൾ, ഹിന്ദു-ഉർക്കികളുടെ മണ്ടത്തരങ്ങള് ഇവ ധൈര്യപൂർവ്വം ചൂണ്ടിക്കാട്ടുന്ന ചങ്കുറപ്പ്, താൻശ്രീരാമന്റെ വധുവാണെന്ന ഭാവം, ഹനുമാനെപ്പോലെ രാമനിലുള്ള ഉറച്ച ഇഷ്ടദേവതാനിഷ്ഠ, ഇവ കാണാം.കബീറിന് ശങ്കരാചാര്യരുടെ അദ്വൈതത്തോടാണ് കൂടുതലും സാദൃശ്യം. പാണ്ഡിത്യം. ഡുകൃഞ്കരണേ ..ഭജഗോവിന്ദം.. എന്നുപറഞ്ഞു കൊണ്ടുതന്നെ ഭാഷ്യരചന, സൌന്ദര്യലഹരിപോലുള്ള മനോഹരകവിതാരചന-ശങ്കരന്റെ ഈ മാർഗ്ഗത്തോടാണ് കബീറിനു സാമ്യം. കബീറിന്റെ കവിതകൾകുറച്ചെണ്ണം ഇതിൽചേർത്തിരിക്കുന്നത് താരതമ്യപഠനത്തിനുവേണ്ടിയാണ്. ഇതിൽച്ചേർത്തവ അർജ്ജുൻസിംഗിന്റെ തെരഞ്ഞെടുപ്പാകയാല് സിക്കമതസ്ഥർക്കും സ്വീകാര്യമായ കവിതകളാണ്. മതമൈത്രി,ഐക്യം,അദ്വൈതം മുതലായ സന്ദേശങ്ങൾക്ക് കബീർക്കവിതകളുടെ ഈ തെരഞ്ഞെടുപ്പും സഹായകമാണ്.

## നാരായണതീർത്ഥരുടെ ശ്രീകൃഷ്ണലീലാതരംഗിണി

ജയദേവന്റെ അഷ്ടപദിയോട് താരതമ്യം ചെയ്യേണ്ട കൃതിയാണ് നാരായണതീർത്ഥരുടെ കൃഷ്ണലീലാതരംഗിണി. രണ്ടും 12 സർഗ്ഗം (തരംഗം)വീതമുള്ളത്. രണ്ടും ശ്രീകൃഷ്ണവിഷയം. രണ്ടും സംസ്കൃതകാവ്യം.എന്നാൽതാരതമ്യം അവിടെ നിൽക്കുന്നു. കാവ്യഭംഗി,പ്രാസഭംഗി, അലങ്കാരപ്രയോഗം,പദലാളിത്യം,ഔചിത്യബോധം, സംഗീതാവിഷ്കരണം ഇവയിലൊന്നും നാരായണതീർത്ഥരുടെ കൃതി ജയദേവനേക്കാള് പിന്നിലല്ല. മുന്നിലാണെന്നുപറയാവുന്ന എത്രയോ സന്ദർഭങ്ങളുണ്ട്. സാഹിത്യത്തിലും കവിത്വത്തിലും ജയദേവന്റെ സമശീർഷനാണ് നാരായണതീർത്ഥർ. ഉപനിഷദവും ഭാഗവതപ്രധാനവുമായ കൃഷ്ണതത്വത്തെ ഭക്തിസമ്പ്രദായത്തിൽ ഉൾക്കൊണ്ട പരമഹംസനാണദ്ദേഹം. അദ്ദേഹത്തിന്റെ കാവ്യത്തിൽ കാമശാസ്ത്ര,സാമുദ്രികശാസ്ത്രപരമായ പാണ്ഡിത്യപ്രകടനം ഒട്ടുമില്ല. ഇക്കാര്യത്തിൽ കൃഷ്ണലീലാതരംഗിണി അഷ്ടപദി എന്ന ഗീതഗോവിന്ദത്തേക്കാൾ മികച്ച കൃതിയാണ്. അതിന്റെ കർത്താവ് ജയദേവനെന്ന പണ്ഡിതകവിയേക്കാള് എത്രയോ മികച്ച ഭക്തകവിയുമാണ്. കൃഷ്ണലീലാതരംഗിണിയിലെ 6,7,8 തരംഗങ്ങള് ഗോപികമാരും കൃഷ്ണനും തമ്മിലുള്ള ലീലാവിലാസങ്ങളാണ്. ആ മൂന്നു തരംഗങ്ങൾ ജയദേവനുമായി താരതമ്യപ്പെടുത്തി വായിച്ചുനോക്കിയാൽ ഈ പറയുന്നത് വ്യക്തമാകും. വായനക്കാർക്ക് പരിചയത്തിനായി ആ മൂന്നു തരംഗങ്ങളും ഈ ഗ്രന്ഥത്തിൽ പൂർണ്ണമായി ചേർത്തിരിക്കുന്നു.

1. മററു കവികളെപ്പോലെ ജയദേവനും കൈകൊണ്ട് ഒരു പ്രവൃത്തിയും ചെയ്യാത്ത പ്രകൃതക്കാരനായിരുന്നു. ഒരിക്കൽ അമ്മാവന് ഇതിനു ശകാരിച്ചു. അയം (ഞാൻ) ഈശ്വരനാണെന്നും ആ ഈശ്വരനെക്കുറിച്ച് കവിത സൃഷ്ടിക്കാന് സൃഷ്ടിക്കപ്പെട്ടവനാണെന്നും പറഞ്ഞ് ജയദേവന് ശ്ലോകം പാടി. അയം ഭീരു എന്നപദം (കൃഷ്ണ,ഗോവിന്ദ) മുതലായ പര്യായപദങ്ങളൊന്നുമില്ലാതെ കൃഷ്ണനെ നിർദ്ദേശിച്ചുകൊണ്ട് നന്ദഗോപന് ഇതിലാണ് പറഞ്ഞിരിക്കുന്നത്. കാളിദാസന്റെ കുമാര

സംഭവത്തിൽ (5) അയം ജനപ്രഹൃഷ്ടമനാ തപോധനേ എന്നതിനോട് ഇതിനെ പണ്ഡിതന്മാര് താരതമ്യം ചെയ്തിട്ടുണ്ട്.

നന്ദഗോപന്റെ അനുനയവാക്യമോ തത്വോക്തിയോ ഗോപോക്തിയോ ആയെടുക്കാം. രാധേ ത്വം ഏവ എന്ന തത്വോക്തി പലരും സ്വീകരിക്കുന്നു. നീയല്ലാതെ അവനെ ഗൃഹസ്ഥാശ്രമധർമ്മം പഠിപ്പിക്കാന് (ഗൃഹം പ്രാപയ)മററാരുമില്ല , അർഹയല്ല എന്ന് പുത്ര വധൂസ്വീകാരം. മേഘങ്ങൾ, വനഭൂമി,നക്തം, യമുനാകൂലം , അയം(ഈശ്വരൻ), രാധ (ഹ്ലാദിനീ ശക്തി) എന്ന് മന്മഥാവസ്ഥക്ക് അനുകൂലമായ എല്ലാമുണ്ട്. ഇവ താപ സാവസ്ഥക്കും (യോഗം) അനുകൂലമാണ്.ഉദ്ദീപന,ആലംബനഅനുഭവങ്ങളാൽ സ്ഥായിഭാവമായ ശൃംഗാര ത്തെ ഇവ പോഷിപ്പിക്കുന്നു.

2. ഈശ്വരന്റെ ഉപചാരങ്ങളിൽ (ഛത്രം ധാരയാമി,ചാമരം വീജയാമി, ഗീതവാദ്യനൃത്തം പ്രദർശ യാമി )ഗീതവാദ്യനൃത്തപ്രദർശനമാണ് ജയദേവനും പത്മാവതിയും ചെയ്യുന്നത്. രാജസന്നിധിയി ലും ക്ഷേത്രസന്നിധിയിലും അവരത് ചെയ്യുന്നുണ്ട്.പത്മാവതിയോട് ജയദേവന് ഭഗവതീപ്രതിപത്തി യാണുള്ളത്. വസുഭി ദീപ്യതാ ഇതി വാസുദേവ . (വസുവിനാൽ ശോഭിക്കുന്നവൻ), തസ്യ അപത്യം വാസുദേവ (വസുദേവപുത്രൻ ), കൃഷ്ണപുത്രനായ (ഭക്തന് പുത്രസ്ഥാനം) വാസുദേവനാണ് പത്മാവ തീചരണചാരണചക്രവർത്തി ജയദേവൻ.

പ്രേമം മനുഷ്യനെ സഹജമായി അദ്വൈതാവസ്ഥയിലെത്തിക്കുന്നു. സുഖദുഃഖഭേദമില്ലാത്ത ,ലിംഗഭേദമില്ലാത്ത, ജയാ പജയങ്ങളില്ലാത്ത അദ്വൈതാവസ്ഥയി ലാണ് ഹൃദയം വിശ്രാന്തിയടയുന്നത്. വാർദ്ധക്യം ആ ആനന്ദാനുഭവത്തെ ബാധിക്കുന്നില്ല.കാലത്താൽഎല്ലാ ആവരണങ്ങളും നീങ്ങി ,നിരാവരണമായി, പക്വതപ്രാപിച്ച സ്നേഹസാരമായ അവ സ്ഥ സുമാനുഷർക്ക് ഒരിക്കലെങ്കിലും ലഭിക്കുന്നു (ഭവഭൂതി .ഉത്തരരാമചരിതം)

*അദ്വൈതം സുഖദുഖയോരനുഗതം*

*സർവ്വസ്വവസ്ഥാസു യദ്വവിശ്രാമോ*

*കാലേനാവരണാന്യയാത് പരിണതേ*

*യത് സ്നേഹസാരേ സ്ഥിതം ഭദ്രതസ്യ*

*സുമാനുഷസ്യ കഥമപ്യേകം ഹിതത് പ്രാപ്യതേ*

രാധാകൃഷ്ണന്മാരുടെ അലൌകികപ്രേമാവസ്ഥയുടെ സഹജാനുഭൂതിയായി അദ്വൈതാവസ്ഥയെ അറിയുവാൻ ഭക്തി യോഗം വേണം. സംസാരത്തിൽനിന്ന് നിർവ്വാണത്തിലേക്ക് രണ്ടുവഴികളുണ്ടെന്ന് ഭർത്തൃഹരി പറഞ്ഞു. ഒന്ന് സത്യാ ന്വേഷിയായ ഋഷിയുടെ വഴി.മറ്റൊന്ന് പ്രേമാന്വേഷിയായ സുന്ദരിയുടെ വഴി.

*സംസാരേസ്മിൻ അസാരേ പരിണതി തരളേ ദ്വേ ഗതി പണ്ഡിതാനാം*

*തത്വജ്ഞാനാമൃതാംബാപ്ലുതലളിതധിയാം യാതുകാലാകദാചിത്*

*നൊചെൻമുഗ്ദ്ധാനനാനാം സ്തനജഘനഘനഭോഗസംഭോഗിനീനാം*

*സ്ഥൂലോപസ്ഥലിഷുസ്ഥഗിതകരതലസ്പർശലോലോധ്യതാനാം*

പ്രണയിനിയുടെ അംഗങ്ങളെ ആത്മീയമുദ്രകളായി ധ്യാനിക്കുന്നതാണ് ഇപ്പറഞ്ഞ രണ്ടാമത്തെ വഴി. കെട്ടിവെച്ച മുടിയെ സംയമിത എന്നും ചെവിയെ ശ്രുതി എന്നും ദന്തത്തെ ദ്വിജമെന്നും മാറിടത്തെ മുക്തന്മാരുടെ (മുത്തുകളുടെ)വിശ്രാന്തിസ്ഥാനമെന്നും ധ്യാനിക്കുന്നു. ഇങ്ങനെയുള്ള പ്രയോഗം സാന്ധ്യഭാഷയാണ്. യോഗികളും, സെൻബുദ്ധിസത്തിലെ ഗുരുക്കന്മാരും ,സിദ്ധന്മാരും കവികളും അനുരാഗികളും സാന്ധ്യഭഷ ഉപയോഗിക്കുന്നു. ഗീതഗോവിന്ദം സാന്ധ്യഭാഷയിലെഴുതപ്പെട്ട കാവ്യമാണ്. പ്രേമാനുഭവം യോഗാനുഭവമായും, പ്രേമികളുടെ സഹജസുഖാനുഭവം അദ്വൈതിയുടെ ബ്രഹ്മാനുഭവമായും ഇതി ൽകാണാം.സരസവും സരാഗവും ഏകാഗ്രവുമായ പ്രേമത്തിലൂടെ രസാനുഭവവും ബ്രഹ്മാനുഭവവും ഒന്നാവുന്നു. രസികരും യോഗികളും ഒന്നാവുന്നു.

*നിഗമകൽപ്പതരോർഗലിതം ഫലം*

*ശുകമുഖാദ് അമൃതദ്രവസംയുതം*

*പിബതഭാഗവതംരസംആലയം*

*മുഹുർഅഹോ രസികാ ഭുവി ഭാവുകാ* (ഭാഗവതപുരാണം).

മധുരഭക്തിരസത്തിന് മൂന്നുവിധരതി കാരണമാകുന്നു.

1.സാധാരണീരതി. അവനവന്റെ സുഖത്തിനും സന്തോഷത്തിനും വേണ്ടി

2. സമഞ്ജസരതി .രണ്ടുപേരുടേയും സുഖത്തിനുള്ളത്

3.സമർത്ഥാരതി .നിസ്വാർത്ഥമായി പ്രിയന്റെ(പ്രിയയുടെ)സുഖത്തിനായി സ്വയം അർപ്പിക്കുന്നത്. രാധാകൃഷ്ണന്മാരുടെ സമർത്ഥാരതിയാണ്.

പ്രേമത്തിലൂടെ ഈശ്വരനെ പ്രാപിക്കുന്ന രീതി ഒരുവിധം വാമാചാരമാണ്. പുരുഷന്റെ വാമ(ഇടത്തു)ഭാഗമായ സ്ത്രീയിലൂടെ പ്രാപിക്കുന്നത് എന്ന് ഒരർത്ഥം.വാമ എന്നാൽ സുന്ദരി(ത്രിപുരസുന്ദരി).സുന്ദരിയിലൂടെ പ്രാപിക്കുന്നത് എന്ന് രണ്ടാമത്തെ അർത്ഥം. താന്ത്രികമായി മദ്യം,മാംസം,മദിര ഇവയെയെല്ലാം സ്പർശിക്കലും  സ്ത്രീസ്പർശമാണ്. പ്രേമത്തിന്റെ മദ്യവും,സ്ത്രീശരീരമെന്ന മാംസവും ആണ് സ്പർശിക്കുന്നത്. വൈദികീഭക്തിയിൽയജമാനപത്നിയുടെ സ്ഥാനമാണ് രാഗാനുരാഗഭക്തിയിൽ, പ്രിയതമയ്ക്ക്. സുഭാഷിതരത്നകോശത്തിൽ,പ്രേമപൂജയെക്കുറിച്ച് വല്ലനൻ പറയുന്നു.

*യാ ച്യോ ന കശ്ചനഗുരു പ്രതിമാ ച കാന്താ*

*പൂജാവിലോകനവിഗ്രഹന ചുംബനാനി*

*ആത്മാനിവേദ്യം ഇതരവ്രതസാരജേത്രിം*

*വന്ദാമഹേ മകരകേതനദേവദീക്ഷാം*

പ്രേമപാഠം സ്ത്രീപുരുഷന്മാർപരസ്പരം ഗുരുവായി അഭ്യസിപ്പിക്കുന്നു. മറ്റൊരു ഗുരുവിന്റെ ആവശ്യമില്ല. രാധാകൃഷ്ണന്മാർപരസ്പരം ഗുരുക്കന്മാരാണ്. പ്രതിമ വേണ്ട. ഇണയുടെ ശരീരമാണ് പ്രതിമ. ആലോകനം,ആലിംഗനം,ചുംബനം , സ്വയം നിവേദിക്കൽ(ആത്മനിവേദനം)എന്നിവ പൂജാവിധികൾ. മത്സ്യക്കൊടി ധരിച്ച മകരധ്വജന്റെ ദീക്ഷ.പൂജ,എല്ലാം ഇങ്ങനെ സാധാരണപൂജാവിധികളിൽനിന്ന് വ്യത്യസ്തമാണ്. ആര് എന്ത് ആയുധം പ്രയോഗിക്കുന്നുവോ, കൃഷ്ണൻഅതായി തന്മയീഭവിക്കുന്നു. അതിനാൽ,അനംഗൻ,കൃഷ്ണരൂപം ഇഛിച്ച്, രാധയുടെ അംഗങ്ങളുടെ രൂപത്തിൽകൃഷ്ണനോട് തന്മയീഭവിച്ച് കൃഷ്ണസ്വരൂപം നേടി.

1. സ്തനങ്ങൾ-പ്രേമോത്സവത്തിന് കലശങ്ങള്
2. കണ്ണുകൾനീലത്താമരപോലെ ഉന്മാദനബാണം
3. അധരങ്ങൾബന്ധൂകപുഷ്പം രക്താകർഷണബാണം
4. മേഘസദൃശമായ മുടി ,കരിവണ്ടുപോലെ അളകങ്ങൾ.
5. തുടകൾപ്രേമമെന്ന ഗജരാജൻവസിക്കുന്ന ഗുഹ
6. ധനുസ്സുപേലെ പുരികം കാമന്റെ വില്ല്
7. കടാക്ഷം കാമബാണം
8. ചെവിയുടെ വളഞ്ഞ ഭാഗം മുറുക്കിയഞാണ്.
9. നഖങ്ങൾബാണങ്ങൾ.
10. കവിൾമധൂകപുഷ്പം
11. മൂക്ക് എള്ളിൻപൂവ്
12. പല്ല് മുല്ലപ്പൂവ്

ഇങ്ങനെ പന്ത്രണ്ട് അംഗങ്ങളെ കാമൻആയുധമാക്കി. മന്മഥയുദ്ധത്തിൽരാധയുടെ ആദ്യംപറഞ്ഞപഞ്ചാംഗ ങ്ങളാൽത്തന്നെ കാമൻകൃഷ്ണനെ ജയിച്ചുവത്രെ. രാധയുടെ സ്വർണ്ണവർണ്ണമായ മാറിൽതന്റെ മേഘശ്യാമവ ർണ്ണം പ്രതിഫലിച്ചുകണ്ട് വീണ്ടും വീണ്ടും നോക്കുന്ന കൃഷ്ണനെ രാധപരിഹസിച്ചു ചിരിച്ചപ്പോൾ, ലജ്ജിച്ചുചിരി ച്ച്തലകുനിക്കുന്ന ഹരിയെ സുഭാഷിതരത്നകോശം വരച്ചുകാട്ടുന്നു.

*കനകനികഷസ്വേഛേ രാധാപയോധരമണ്ഡലേ*
*നവജലധരശ്യാമം ആത്മദ്യുതിം പ്രതിബിംബിത*
*അസിതവിചയപ്രാന്തഭ്രാന്ത്യാ മുഹർമുഹർഉത്ക്ഷിപന്,*
*ജയതി ജനിതവ്രിഥാ നമ്രപ്രിയാഹസിതോ ഹരി*

രതിക്രീഢാനന്തരം എഴുന്നേൽക്കുന്ന രാധയുടെ കാന്തികണ്ട് വീണ്ടും അവളെ ആശ്ളേഷിക്കുന്ന കൃഷ്ണനേയും ഈ ഗ്രന്ഥം വിഭാവനം ചെയ്യുന്നു.

*ഉത്തിഷ്ഠന്ത്യാ രതാന്തേഭരം ഉരഗപടൌപാണിനൈകേനകൃത്യാ*
*ധൃത്വാചാന്യേനവാസോ വിഗലിതകബരീഭാരം അംശം വഹന്ത്യാ*
*ഭൂയസ്തത്കാലകാന്തിദ്വിഗുണിതസുരതപ്രീതിനാശൌരിനാ വാ*
*ശയ്യാം ആലംബ്യനീതം വപുർഅലസലസദ്ബാഹലക്ഷ്മ്യാ പുനാതും*

സ്മിതം,ഭാവം,ലജ്ജ,ധീ,(ബുദ്ധി),പരാന്മുഖം,കടാക്ഷം,വാക്ക്,ഈർഷ്യാകലഹം(പരിഭവം),ലീല എന്നിങ്ങനെ സർവ്വഭാവങ്ങളാലും സ്ത്രീ പുരുഷമനസ്സിനെ രാഗബദ്ധമാക്കുന്നതായി ഭർത്തൃഹരി പറയുന്നു. ജയദേവന്റെ രാധ കൃഷ്ണനെന്ന പരമപുരുഷന്റെ മനസ്സിനെ പൂർണ്ണാനുരാഗബദ്ധമാക്കിയ സമ്പൂർണ്ണസ്ത്രീത്വത്തിന്റെ പ്രതീക മാണ്. അഥർവ്വവേദപ്രകാരം മേൽപ്പറഞ്ഞ അംഗങ്ങളോ,ഭാവങ്ങളോ ഒന്നും ആവശ്യമില്ല. നിരന്തരമായ സ്മരണം ഒന്നുകൊണ്ടുതന്നെ സ്ത്രീയിലേക്ക് പുരുഷൻആകർഷിക്കപ്പെടുന്നു. അഥർവ്വത്തിലെ ആ മന്ത്രം ഇതാണ്.

*രഥജിതാം രാഥജിതേയിനാം*
*അപ്സരസാം അയംസ്മര*
*ദേവാപ്രഹിനുതസ്മരം അസൌമാം അനുശോചതു*
*അസൌ മേ സ്മരതാദിതി പ്രിയോമേ സ്മരതാദിതി*

ഈ സ്മരൻരഥത്തെജയിക്കുന്നവരും ,രഥത്തെജയിക്കുന്നവർക്കു സ്വന്തമായവരുമായ അപ്സരസ്സുകളുടേതാണ്. ദേവന്മാരേ,സ്മരനെ അയക്കുക. എനിക്കായി എന്റെ പ്രിയതമൻതപിക്കട്ടെ. എന്നെ ഓർക്കട്ടെ.

ഇതിനുസമാനമായി പുരുഷൻസ്മരിക്കുന്നമന്ത്രം ബൃഹദാരണ്യകോപനിഷത്തിന്റെ അവസാനഭാഗത്തുണ്ട്. (സുധാസിന്ധുവിൽ അത് പരാമർശിച്ചു.)രാഥ്,രാഥസ്സ്(രാധസ്സ്) എന്ന ധാതുവിന് പൂർണ്ണത,വിജയം, ഐശ്വ ര്യം എന്ന് വേദത്തിൽഅർത്ഥം. ഇന്ദ്രനെ വേദം രാഥസ്പതി(രാധസ്പതി)എന്നുവിളിക്കുന്നു.രാഥജിത്ത് എന്ന

പദം നോക്കുക. പൂർണ്ണൈശ്വര്യവാനും വിജയശ്രീലാളിതനുമായി യുഗധർമ്മപാലനത്തിനായി അവതരിച്ച കൃഷ്ണനെ സദാ സ്മരിക്കുന്ന രാധ ,കൃഷ്ണനെന്ന യജ്ഞപുരുഷന് ദേവകൾനൽകുന്ന ദക്ഷിണയായ (ദൈവീ മേധ)സാരസ്വതമാണ്. അപ്സരസ്സുകൾ ആകാശം ,ജലം,സരസ്സ്,വൃക്ഷലതാദികൾഇവയോട് സംബന്ധപ്പെട്ട ഉർവ്വരദേവതകളാണ്. സംഗീതം,നൃത്തം,സാഹിത്യം മുതലായ 64 കലകളും അവരുടേതാണ്. യജ്ഞത്തി ൽപൂർണ്ണപുരുഷനായ സർവ്വജ്ഞപുരുഷനുള്ള ദക്ഷിണയായ അപ്സരസ്സിലാണ് ദൈവീമേധയും സർവ്വജ്ഞ തയും ഇരിക്കുന്നത്. വേദാന്തത്തിലെ സരസ്വതി,അപ്സരസ്സുകൾക്ക് ഈശ്വരിയായ ദൈവീമേധയാണ്. ഉർവ്വ ശി നാരായണർഷിയുടെ തുടയിൽനിന്ന് (അയ്യപ്പനെപ്പോലെ)ജനിച്ചപുത്രിയാണ്. രഥന്തരസാമം ദേവിയാണ്, ബൃഹദ്സാമമെന്ന വിഷ്ണുവിന്റെ ഇണയാണ്. ദേവീഭാഗവതത്തിൽസരസ്വതിയും രാധയും ഒന്നാണ്. നദീജല ദേവത,ഉർവ്വരദേവത,പ്രകൃതി,ഐശ്വര്യദേവത,കാവ്യദേവത,വിജയലക്ഷ്മി എന്നൊക്കെ വിളിക്കാവുന്ന ദേവി. ഭാഗവതത്തിൽരാസലീലക്കുപോകാനനുമതികിട്ടാത്ത ഗോപി വീട്ടിലിരുന്ന് സ്മരണ കൊണ്ട് കൃഷ്ണസായൂജ്യം നേടിയതായി പറയുന്നു. അതും അഥർവ്വപരമായി നേരത്തെ ഉദ്ധരിച്ച മന്ത്രവും താരതമ്യപ്പെടുത്തുക. (ഈ ഗോപികയാണ് മീരയായി ജനിച്ചതെന്നാണ് വിശ്വാസം). ശരീരം(രൂപം) കൊണ്ടല്ല, മനസ്സിലെ സ്മരണം കൊണ്ടാണ് ഇവിടെ ആകർഷണം. സ്മരണം അനംഗമാണ്. ശരീരാതീതമായ ആകർഷണമാണ്. ദൈവീ കമാണ്.അത്തരം അലൌകികപ്രേമാനന്ദത്തെ ജയദേവനടക്കമുള്ള അനേകം കവികൾഎഴുതുകൊണ്ട് ശരീ രാദിസ്ഥാനത്തിൽ(രൂപാദിസ്ഥാനം)കണ്ടു. കവി മനുഷ്യന്റെ പരിമിതികളുള്ളവനും പരിമിതി അറിയുന്നവ നുമാണ്. ആത്മാംശം ചേരുന്നു എന്നതാണ് ഒരു കാരണം. സാന്ധ്യഭാഷയാണ് മറ്റൊരുകാരണം. സ്മരണ (ഓർമ്മ)അറിവിന്റെ (വിജ്ഞാനം Cognition)മാത്രമല്ല, കാവ്യം,ഭക്തി, തന്മയത,മനനശീലം ഇവയുടെയൊ ക്കെയും ആധാരശിലയാണ്. ഭക്തർഇഷ്ടദേവതയെ, പ്രേമി ഇണയെയെന്ന പോലെ ഇടതടവില്ലാതെ സ്മരിക്കുന്നു. ഭക്തനും പ്രേമിയും കവിയും ഗായകനുമായി ഉദാത്തമധുരകാവ്യങ്ങളും ഗാനങ്ങളും സൃഷ്ടിക്കുന്നു. ജയദേവൻഒരേസമയം കവിയും പത്മാവതിയെ പ്രേമിക്കുന്നവനുമാണ്. സ്വാഭാവികമായും ജയദേവന്റെ കാവ്യത്തിൽകാണുന്നത് ആത്മാംശമാണ്. The lovesick take pleasure in talking ,writing,composing verses about the beloved. The recollection make their affection perceptible.(Aristotle). വിരഹവേദനയും ഓർമ്മയി ലെ മധുരവും ചേർന്ന് കാവ്യവും രസാനുഭവവും സംഭവിക്കുന്നു.

ഒറീസ്സയിലെ ജഗന്നാഥക്ഷേത്രത്തിലെ യോഗിനീസമ്പ്രദായത്തിൽ,ഗീതഗോവിന്ദം ഒരു താന്ത്രികഗ്രന്ഥമാണ്. ഹൃദയചക്രത്തിൽതുണിന്റെ ആകൃതിയില് സ്ഥാപിച്ച നാലാമത്തെ അനാഹതപത്മത്തിന്റെ സാക്ഷാത്കാര മാണ് മഹാഭാവം അഥവാ രാധാഭാവം. അനന്താനന്ദസാക്ഷാത്കാരം അനാഹതത്തിലേ ചൈതന്യസാ ക്ഷാത്കാരംകൊണ്ടേ പൂർത്തീകരിക്കയുള്ളു. രാധ അനാഹതത്തിലെ പ്രേമപ്രകാശമാണ്. കരുണാസാഗരമാ ണ്. അതിനാൽ സുദർശനമായ ശ്രീചക്രമാണ്,യോഗിനീസമ്പ്രദായത്തിൽ. കുണ്ഡലിനിയുടെ ഉണർച്ചയില് അനാഹതം ഉണരുന്നതിനെയാണ് മൈഥുനമെന്നു വിളിക്കുന്നത്. ഭ്രാമരീമുദ്രയിൽ നാവിന്റെ അഗ്രം താലു വിൽതൊട്ട് കപാലദ്വാരത്തിലൂടെ അമൃതരസപാനം ചെയ്യുന്നതും മൈഥുനമാണ്. ഇതും ഒരു സാന്ധ്യ ഭാഷ യാണ്. വളരെ ഗ്രാമ്യമായ സാന്ധ്യഭാഷയിലാണ് താന്ത്രികർ ചിലപ്പോള് സംവദിക്കുക.

*മാതൃയോനൌ ലിംഗം ക്ഷിപ്ത്വാ*
*ഭഗിനീസ്തനമർദ്ദനം*
*ഗുരോർമൂർദ്ധ്നിപാദം ദത്വാ*
*പുനർജന്മം ന വിദ്യതേ*

എന്നമട്ടിൽ. ഇങ്ങനെ പ്രവർത്തിക്കുന്നവനേ പുനർജന്മം ഇല്ലാതാവൂ എന്നുപറയുന്നത്,കാക്ക മലർന്നു പറക്കുംകാലത്തേ പുനർജന്മം(സംസാരബന്ധം)ഇല്ലാതാവൂ എന്നു പറയലുമാണല്ലോ.

സാന്ധ്യഭാഷയിൽ മാതൃയോനി മൂലാധാരം. ലിംഗം മനസ്സ്. ഭഗിനീസ്തനങ്ങൾ അനാഹതവും ആജ്ഞാച ക്രവും. ഗുരുമൂർദ്ധാവ് സഹസ്രാരം. ഇവയെല്ലാം ഉണർന്നാലേ മുക്തിയുള്ളു എന്ന് അർത്ഥം. പരസ്പരപൂര കങ്ങളായ രണ്ടെണ്ണത്തിന്റെ സംയോഗമാണ് മൈഥുനം. ശിവശക്തി, രാധാകൃഷ്ണ,ബ്രഹ്മപ്രകൃതിലയമായും (ആത്മീയവാദി),കുണ്ഡലിനി ഉണർച്ചയായും ( നാഡീപരം),സ്ത്രീപുരുഷസംയോഗമായും(സംസാരികൾ)

ആകാശം ഭൂമി,രാപ്പകലുകളെന്നിവയുടെ സന്ധിയായും ഇതിനെ വ്യാഖ്യാനിച്ചിട്ടുണ്ട്. ഇതെല്ലാം ചേർന്നതിനും അതീതമാണ് വാസ്തവത്തിൽ അത്. കുണ്ഡലിനി എന്ന നാഗനന്ദിനിയായി രാധയും, സഹസ്രാരപത്മത്തിലെ ഗുരുരൂപമായി കൃഷ്ണനും വെവ്വേറെയല്ല,ഒന്നാണ്. രാധ ചലനശക്തി, കമ്പനം ചെയ്യുന്ന സംവേദനാരൂപമായ വാക്ക്. കൃഷ്ണൻ അചഞ്ചലമായി സർവ്വവും തന്നിലുൾക്കൊള്ളുന്ന പ്രലയരൂപമായ ബ്രഹ്മം. ശക്തിയും ശിവവും ചേർന്നതാണ് രാധാകൃഷ്ണരൂപം. ഭക്തിമാർഗ്ഗത്തില് താന്ത്രികമായ യോഗമാർഗ്ഗം ഇങ്ങനെ ഉൾച്ചേർന്നിരിക്കുന്നു. ശുദ്ധപ്രേമമാണ് ഭക്തി. ഇത് കൂടാതെ ഈശ്വരസംയോഗം (തന്മയത)സാദ്ധ്യമല്ല.

രാധാകൃഷ്ണന്മാരുടെ സ്ഥൂലമായ മൈഥുനം മനസ്സിൽ ലീലാരൂപമായി ഭാവന ചെയ്യുന്നതുകൊണ്ടും ,സാധാരണക്കാരെ പതുക്കെ ആത്മസാക്ഷാത്കാരത്തിലേക്ക് നയിക്കാമെന്ന വിശ്വാസമാണ് അഷ്ടപദിപോലുള്ള കാവ്യരചനക്ക് ആധാരം. ഗാനനൃത്തനൃത്യനാടകരൂപത്തിൽ സമൂഹത്തിന്റെ എല്ലാ തട്ടിലേക്കും ജ്ഞാനം പകരാനാണിത്. ദേവീദേവന്മാരുടെ രൂപങ്ങളെ ഒന്നിച്ച് ധ്യാനിക്കുന്ന രീതിയാകയാൽ രാധാകൃഷ്ണധ്യാനം (ശിവശക്തിപോലെ)സഹജീയമാണ്. (മനുഷ്യസഹജവുമാണ്). ഏതെങ്കിലുമൊരു പുരുഷന് ഏതെങ്കിലുമൊരു സ്ത്രീയിൽ സാക്ഷാത്കരിക്കപ്പെടുന്ന ആനന്ദാനുഭവം പരമാനന്ദാനുഭവമല്ല. എല്ലാം കൊണ്ടും തനിക്കനുരൂപമായ ഇണയിൽ സാക്ഷാത്കരിക്കുമ്പോളാണ് പരമാനന്ദാനുഭവം. പരമപുരുഷന്റെ അനുരൂപയാകാൻ സ്ത്രീയും ആ വിഭൂതികളുള്ളവളാവണം. അനുരൂപമെന്ന വാക്ക് ശ്രദ്ധേയം. പരസ്പരം തന്മയീഭവിക്കുന്ന അദ്വൈതത്തിൽ, ഉടലും മനസ്സും ബുദ്ധിയും ആത്മാവും അനുരൂപമാവണം. തന്ത്രത്തിലും സംസാരത്തിലും തനിക്കനുരൂപമായ ഇണയെ സ്ത്രീയും പുരുഷനും തെരഞ്ഞെടുക്കുന്നു. ജയദേവനെന്ന കവി തനിക്കനുരൂപയായ പത്മാവതിയെ സാധനാപൂർത്തിക്കായി ഇണയായി സ്വീകരിക്കുന്നു എന്ന് തന്ത്രഭാഷയില് പറയാം. പത്മം ലക്ഷ്മിക്കും ബ്രഹ്മാവിനും സരസ്വതിക്കും യോനിയാണ്.വിഷ്ണുവിന്റെ നാഭീപത്മവും ,കയ്യിലെ കേളീപത്മവും ,പത്മവ്യൂഹംപോലെ അനേകബ്രഹ്മാണ്ഡം ചേർന്ന മഹാപ്രപഞ്ചസൃഷ്ടിയും ഇങ്ങനെ സാന്ധ്യഭാഷയില് അറിയേണ്ട സിംബലുകളാണ്. സിംബൽ അഥവാ മുദ്രയെക്കുറിച്ച് ലീ സീഗെല് എഴുതുന്നു. A symbol is revealing, yet concealing something ,interpreted consciously and unconsciously,leads beyond the grasp of reason and beyond human understanding. ( Profane dimensions of Love in Indian Tradition as exemplified in the Gitagovinda of Jayadeva. Lee Siegel).

വിഷ്ണുവിന്റെ നാഭീപത്മത്തിൽ ഒരിടത്ത് സത്യാന്വേഷിയായ ബ്രഹ്മർഷി സത്യമായ അമൃതം (ആയുർമധു)നുകരുന്നു. മറ്റൊരിടത്ത് വിയർപ്പകലർന്ന അമൃതം (ശാരീരികം) കുടിച്ച് സംസാരികളായ തേനീച്ചകളും വിശപ്പ മാറി തൃപ്തരാകുന്നു. ഒരേ നാഭീപത്മത്തിലാണ് അമൃതവും മൃതവും,നിർവ്വാണവും സംസാരവും ഇരിക്കുന്നത്.

*ഉപാലഭ്യോനായം സകലഭുവനാശ്ചര്യമഹിമാ*
*ഹരേർനാഭീപത്മം പ്രഭവതി ഹി സർവ്വത്ര നിയതി*
*യദ് അത്രൈവ ബ്രഹ്മാ പിബതി നിജം ആയുർമധു പുനര്*
*വിലുമ്പന്തി സ്വേദാധികം അമൃതഹൃദ്യം മധുലിഹാ* (സുഭാഷിതരത്നാകരം)

യോഗികൾക്ക് സാന്ധ്യഭാഷയില് പത്മം സ്ത്രീയോനിയുമാണ്.

*ബീജം ബ്രഹ്മൈവ ദേവോ മധുജലനിധയാ കർണ്ണികാസ്വർണ്ണശൈലാ*
*കന്ദം നാഗാധിരാജോ വിയദ് അതിവിപുലാപത്രകോശാവകാശാ*
*ദ്വീപാ പത്രാനി മേഘാ മധുപകുലം അമൂസ്താരകാഗർഭധൂളിര്*
*യസ്യൈതൻ നാഭീപത്മം ഭുവനം ഇതി സ വ ശർമ്മദേവോ ദദാതൌ*

ബീജം ബ്രഹ്മം.ജലനിധി മധു. കർണ്ണിക സ്വർണ്ണശൈലമായ മേരു. കന്ദം വാസുകി. പത്രകോശങ്ങൾക്കിടയിലെ വിപുലമായ ആകാശം വിയദ് (ദേശകാലം). പത്രങ്ങൾ ദ്വീപങ്ങൾ, മേഘങ്ങൾ തേനീച്ചകൾ, താരങ്ങൾ ഗർഭധൂളി, ആ നാഭീപത്മമാണ് പ്രപഞ്ചം. മഹാവിഷ്ണു ശയിക്കുന്ന കാരണജലമായ പാലാഴി സ്ത്രൈണമായ സിംബലാണ്. ജലത്തിന്റെ യോനി ജലപുഷ്പമായ താമര. തന്റെ പത്മിനിയായ പാലാഴിമേൽശയിക്കുന്ന വിഷ്ണു ,തന്റെ നാഭിയിലെ സൃഷ്ടിപത്മം ഉണർത്തി, ആ പ്രപഞ്ചയോനിയിൽ,ആദ്യം സൃഷ്ടിച്ച പുത്രനാണ് ബ്രഹ്മാവ്. പ്രപഞ്ചം,ബോധം,ലൈംഗികമെന്നിങ്ങനെ പലരീതികളിലും പത്മം പലരാലും വ്യാഖ്യാനിക്കപ്പെ

ട്ടിരിക്കുന്നു. കാവ്യബിംബത്തിലുപരിയായി ചിലതുണ്ട് ഇത്തരം സിംബലുകളിൽ.. Metaphor becomes a symbol , when by means of it we embody an ideal content not otherwise expressible. ജയദേവന്റേത് , ഇത്തരം ഭേദാഭേദാവസ്ഥയിലുള്ള രൂപകം അഥവാ Metaphor ആണ്. ഇതിന് പൂർണ്ണപ്രചാരം നൽകിയത് സ്വയം രാധയായും കൃഷ്ണനായും തന്മയീഭവിച്ച് ജീവിച്ച ചൈതന്യമഹാപ്രഭുവാണെന്നു പറയാം.

സ്ത്രീപുരുഷന്മാരുടെ സ്ഥൂലമായ ശരീരസംയോഗം എല്ലാവർക്കും എളുപ്പം മനസ്സിലാവും.അത്തരം ഒരു ബിംബത്തെ രസാനുഭവം(Aesthetic experience) ബ്രഹ്മാനുഭവം എന്നിവയോട് ഭേദാഭേദം പറയുന്ന രീതി , എല്ലാവർക്കും എളുപ്പം മനസ്സിലാക്കിക്കൊടുക്കാനുള്ള ഒരു അദ്ധ്യാപനരീതിയുമാണ്. ജയദേവൻ കൃഷ്ണനും പത്മാവതി രാധയും അവരുടെ അനുരാഗാനുഭവം രാധാകൃഷ്ണസാമരസ്യവുമാണ് ഗീതഗോവിന്ദത്തിൽ. വേദാന്തത്തിൽ ഈ രീതിക്ക് അദ്ധ്യാരോപം അഥവാ അദ്ധ്യാസമെന്നു പറയും. ജയദേവന്റെ അനുഭവകാവ്യം (ബയോഗ്രഫി) കൃഷ്ണകഥയായി മാറുന്നുണ്ട് ,ഇവിടെ. ഗൃഹത്തിൽ ദക്ഷയും പ്രജാവതിയും പതിപ്രാണയും പതിവ്രതയുമായ സ്ത്രീ പുരുഷന്റെ പകുതിയും (അർദ്ധാംഗിനി) ശ്രേഷ്ഠതമയുമായ സുഹൃത്തും (സഖ്യം)ആകയാൽ പുരുഷന് അവളിലൂടെ ത്രിവർഗ്ഗങ്ങളും നേടി, ആപ്തകാമനായിത്തീരുന്നു (മഹാഭാരതം). വേദസമ്മതമായ ഈ പാതയെ ഗൃഹസ്ഥനായ ജയദേവൻസ്വാനുഭവത്തിലൂടെ ആവിഷ്കരിക്കുമ്പോള് അദ്ദേഹത്തിന്റെ പാണ്ഡിത്യം ,ഭക്തി, സാഹിത്യ സംഗീതാദികളിലുള്ള വ്യുത്പത്തി, രസികത്തം എല്ലാം ആത്മാംശമായി ചേരുന്നു. പുരി ജഗന്നാഥ ക്ഷേത്രത്തി ൽ പുരുഷസൂക്തം,ശ്രീസൂക്തം,നാരായണസൂക്തം, ഭാഗവതപുരാണം,നൃസിംഹതാപനീയ ഉപനിഷത്ത് ഇവയോടുതുല്യമായ സ്ഥാനം കൊടുത്ത് ,ഇവയുടെ കൂടെ സൂക്ഷിച്ച ഒരേ ഒരു ഗ്രന്ഥമാണ് ഗീതഗോവിന്ദം. 1499ആം ആണ്ടുമുതൽ അവിടെ ഈ കാവ്യത്തിന്റെ നൃത്തസംഗീതാവിഷ്കരണം സോപാനമാതൃകയില് നടക്കുന്നുണ്ട്.

ഉപനിഷത്കാലംമുതലേ രസരാജനായ ശൃംഗാരം മനുഷ്യന്റെ ഏറ്റവും മനോഹരമായ അനുഭൂതിയായി കണക്കാക്കപ്പെട്ടിട്ടുണ്ട്. യാജ്ഞവൽക്ക്യൻ,മൈത്രേയി, വസിഷ്ഠൻ,അരുന്ധതി, അഗസ്ത്യൻലോപാമുദ്ര മുതല് ജനകരാജർഷിവരെ ഒരു വലിയനിര ഈ തത്വമറിഞ്ഞ് ജീവിച്ച ഗൃഹസ്ഥരാണ്. മുക്തരുമാണ്. ആര് ആരിലേക്ക് വന്നു എന്നത് ഭക്തിയിലും പ്രണയത്തിലും പ്രസക്തമല്ല. ത്യാഗരാജർ പാടി-

മഴ ഭൂമിയിലേക്കു വരുന്നു....അമ്മപ്പശു കുഞ്ഞിലേക്ക്....ഭർത്താവ് ഭാര്യയിലേക്കും. ഭക്തൻ ഭഗവാനിലേക്ക് ഒരടി വെക്കുമ്പോഴേക്കും ഭഗവാൻ ഭക്തനില് പ്രവേശിക്കുന്നതാണ് പ്രേമത്തിന്റെ മനോഹാരിത.കരുണ, വാത്സല്യം,പ്രേമം ഇവയുടെ അസുലഭമാതൃകയാണ് പ്രണയം. *രാധയുടൻ തനിത്ത് ഏകാന്തത്തില് രമിക്കും യോഗി* എന്ന് എസ് .ജഗന്നാരായണൻ (ജയദേവരിൻ ഗീതഗോവിന്ദവും ശ്രീസീതാരാമവിജയരഹകേളിയും) കൃഷ്ണനെ വിളിക്കുന്നു. *നിഗമകൽപ്പതരുകലിതം ഫലം* എന്ന ഭാഗവതത്തിലെ ഫലമാണ് പ്രേമത്തിന്റെ ദിവ്യോന്മാദത്തിൽ നേടുന്നത്.

*കാമശാസ്ത്രത്തിൽ ചൊല്ലപ്പട്ട എട്ടുവിധമാന ഭോഗഉണർച്ചികളൈ ,ശരീരത്തിൽ പതിന്തിരുക്കും 12 ഭോഗഅന്തരംഗ മണ്ഡലങ്കളിൽആനന്ദപ്പേരുണർച്ചിയൈ രാധൈ ഭഗവാനിടമിരുന്ത് അടൈന്താള്*( ജഗന്നാരായണൻ). രൂപം,ഗുണം,രസാനുഭവം,വസ്ത്രം,ആനന്ദം, എല്ലാത്തിലും രാധ കൃഷ്ണതുല്യയാണ് (ജീവഗോസ്വാമി). ഭഗവതത്തിൽ പ്രിയ എന്നേ ഉള്ളൂ.രാധ എന്നില്ല. വേദത്തിലെ രാധസ്പതി,രാഥജിത്ത്,മുതലായ പദങ്ങൾ ഇന്ദ്രപരമാണ്. ദ്വാപരയുഗത്തിൽ ഗോവർദ്ധനോദ്ധാരണത്തോടെ ഈ വിശേഷണങ്ങളെല്ലാം കൃഷ്ണനിലായി.

1 *അനയയാരാധിതോ നൂനം ഭഗവാൻ*

2 *രാധായതി ആരാധയതി ആരാധയതേ വാ ഇതി രാധാ .രാധികാ രാധാസംജാത അസ്യ രാധാജിതപ്രാപ്ത*

എന്നാണ് രാധാപദത്തിന്റെ അന്വയം. അതീന്ദ്രിയവും അലൌകികവുമായ രീതിയിലും ,ലൌകികമായി ഇന്ദ്രിയതലത്തിലും നിഷ്കാമമായി പരസ്പരം ആരാധിക്കുന്നവരാണ് രാധയും കൃഷ്ണനും. രാധയെപ്പോലെ രണ്ടുവിധത്തിലും നിഷ്കാമമായി ആരാധിക്കാൻ മറ്റു ഗോപികമാർക്കു കഴിഞ്ഞില്ല.ഗോപി എന്ന വാക്കിന് പഞ്ചേന്ദ്രിയവൃത്തി എന്ന ഒരർത്ഥവും മേൽപ്പറഞ്ഞ തമിഴ് പുസ്തകം തരുന്നു. ഗോ ഇന്ദ്രിയം. പി വൃത്തി.

ഗോ ഭൂമി, പി വൃത്തി. ഭൂമിയുടെ വൃത്തി സൂര്യപ്രദക്ഷിണം. പഞ്ചേന്ദ്രിയവൃത്തി ആത്മപ്രദക്ഷിണം. രാസനൃത്തം ഈ രാശിലീലയാണ്. ഭക്തന്റെ മനോവൃത്തി ഭഗവാനുചുറ്റും മണ്ഡലനൃത്തം ചെയ്യുന്നു. കൃഷ്ണന്റെ ആനന്ദമാകയാൽ രാധ ഹ്ലാദിനീശക്തിയാണ്. പ്രേമം,സൌന്ദര്യം,ആനന്ദം ഇവയുടെ മാധുര്യമാണ് ഹ്ലാദിനി. ഈ മാധുര്യശക്തിയാൽ അനേകം ഭക്തർക്ക്, സ്വയം നിഷ്ക്രിയനായിരുന്നിട്ടും ഭഗവാൻ സുഖം കൊടുക്കുന്നു (പത്മപുരാണം). നിഷ്ക്രിയൻ ക്രിയയിലേർപ്പെടുന്നതിന് ഒരേ ഒരുദ്ദേശം മാത്രം.
*മദ് ഭക്താനാം വിനോദാർത്ഥം കരോമി വിവിധക്രിയാ .*

## ഗൌഡീയവൈഷ്ണവസാധനയിൽ രാധ.

ഗൌഡീയവൈഷ്ണവം ,ഗൌഡസാരസ്വതം മുതലായ വാക്കുകളിൽകാണുന്ന ഗൌഡശബ്ദത്തിന് ഗൌഡദേശം എന്ന ഒരർത്ഥം മാത്രമല്ല ഉള്ളത്. ഗുഡം അഥവാ ഗുളം മധുരശർക്കര. ഗകാരം കകാര വും ളകാരം ലകാരവുമായി മാറുമ്പോൾസംഭവിക്കുന്ന പദശ്രേണിയില് കുരം,ഗുരം,കുലം,കുർ, ഗൌർ, കൌല, ഗൌര,ഗൌള ഇവയെല്ലാം ചൂണ്ടിക്കാട്ടപ്പെടുന്നു.മധുരഭക്തിയുടെ ഗുഢമായ ശർക്കര ചേരുവ ചേർക്കാതെ ജ്ഞാനകർമ്മാദികൾക്കൊന്നും നൈരന്തര്യം കിട്ടുന്നില്ല. ഗുഢമായ ആ ചേരുവയാണ് വൈഷ്ണവർക്ക് ശ്രീരാധ. ദേവിയുടെ മധുസ്നേഹമെന്ന ഗൌര(കൌല),ഗൌഢസമ്പ്രദായം കരിമ്പിനും ശർക്കരക്കും പേരു കേട്ട ഗൌഢദേശത്ത് പ്രസിദ്ധമായിത്തീർന്നു. ഗൌഢദേശവാസി ഗൌഢദേശമെന്ന ഭൂഭാഗത്ത്മാത്രം വസിക്കുന്നവനല്ല. മധുരഭക്തിയിലലിഞ്ഞ് തന്മയീഭവിച്ച്, സ്വയംമറന്ന് മധുരംതന്നെയായി മാറിയവനാണ്. ചൈതന്യനാണ് നല്ല ഉദാഹരണം. ഇത് മാദ്ധ്വ സമ്പ്രദായ ത്തോടടുത്തുനിൽക്കുന്നു. മാദ്ധ്വം(മധു)മധുരരസമാണ്. രസാനുഭവം പൂർണ്ണമാവാ ൻരസരാജനായ ശൃം ഗാരത്തിലെ മധുരം അനുഭവിച്ചറിഞ്ഞ രസികഭക്തരാവണം. അങ്ങനെ ലാവണ്യശാസ്ത്രത്തിലെ രസാനുഭവവും ഭക്തിസമ്പ്രദായത്തിലെ ബ്രഹ്മാനുഭവവും (നാവിലെ രുചി,മധുരവാക്ക്,മധുരസംഗീതം ഇവയോടുകല ർന്ന്) ചേർന്ന അദ്വൈതാനുഭവത്തിന് ഗുഡനാമം സാർത്ഥകമാവുന്നു. ഭക്തിയും ജ്ഞാനവും ചേർന്നവരാണ് യോഗിയും പരമഭാഗവതനും. ഒന്നുമാത്രമായി വന്നാലത്തെ ദോഷം അറിഞ്ഞവരുമാണ്. പാണ്ഡിത്യവും പ്രേമവും ഒരുപോലെ സമ്മേളിച്ച വ്യക്തിയാണ് ഉത്തമനായ ലോകഗുരു എന്ന് തെളിയിക്കുന്നതാണ് ശ്രീകൃഷ്ണാവതാരം.

നാലു പ്രധാന വൈഷ്ണവസമ്പ്രദായങ്ങളുണ്ട്.

| | | | |
|---|---|---|---|
| കുമാരസമ്പ്രദായം | നിംബാർക്കന് | 1125-1162 | വൃന്ദാവനം |
| ബ്രഹ്മസമ്പ്രദായം | മാദ്ധ്വൻ | 1197-1276 | ഉഡുപ്പി,കന്നഡ |
| ശ്രീസമ്പ്രദായം | രാമാനുജൻ | 1050-1137 | ദക്ഷിണേന്ത്യമുഴുവനും |
| രുദ്രസമ്പ്രദായം | വിഷ്ണുസ്വാമി,വല്ലഭൻ | 1200-1250 | |

ബ്രഹ്മ,ശ്രീസമ്പ്രദായങ്ങലുടെ സമന്വയമാണ് ചൈതന്യൻ(1486-1574).മാദ്ധവനും ചൈതന്യനും ആദ്യം ശങ്കരാചാര്യരുടെ അദ്വൈതസമ്പ്രദായത്തിലാണ് ദീക്ഷാസന്യാസം സ്വീകരിച്ച് പണ്ഡിതോചിതമായി അദ്വൈതം പ്രചരിപ്പിച്ചത്. പിന്നീടാണ് ഭക്തിസമ്പ്രദായപ്രചാരകരായത്.

വൈദികഭക്തിയിലെ കടുത്ത നിയമസംഹിതകളൊന്നുമില്ലാതെ ,സഹജമായ രാഗാനുഗഭക്തി അനുസരിക്കുന്നതാണ് സഹജീയഭക്തി. സഹജീയർ തങ്ങളുടെ തെരഞ്ഞെടുത്ത ഒരിണയോടുകൂടി ശാരീരികം ,മാനസികം,ബൌദ്ധികം ,ആത്മീയം എന്ന് നാലുവിധസാധനാമൈഥുനം അനുഷ്ഠിക്കുന്നു.(ഗൃഹസ്ഥാശ്രമം ഇതിന്നുള്ളതാണ്)അങ്ങനെ കുണ്ഡലിനിയെ ഉണർത്തുന്നു.പൂർണ്ണതയിലെത്താനുള്ള ഒരു മാർഗ്ഗമാണ് ഗൃഹസ്ഥന്റെ സഹജീവിതം. സഹജീയർ സ്വന്തം ഭാര്യ ബൌദ്ധികആത്മീയതലങ്ങളിൽ തന്റെ ഇണ തന്നെക്കാളും താഴെയെങ്കിൽ,ഒരു പരകീയനായികയെ (യോഗിനി)ഗുരുവായി ,ഇണയെന്നു സങ്കൽപ്പിച്ച് സ്വീകരിച്ച്, കുണ്ഡലിനി ഉണർത്തും.യാജ്ഞവൽക്യനും ജനകനുമൊക്കെ അങ്ങനെ ചെയ്തിരുന്നു. ഈ ഇണയുമായി ശരീരസമ്പർക്കമില്ല. ശ്രീകൃഷ്ണന് രാധ പരകീയനായികയാണ്. പ്രഥമപതിയുമാണ്.ജയദേവന് പത്മാവതി അങ്ങനെയായിരുന്നില്ല. സഹജയാനബുദ്ധിസം (Yoga of sex)ഏതാണ്ട്

ഇതിനോടടുത്തുവരും. പുരുഷൻ ഉപായം,സ്ത്രീ പ്രജ്ഞ. അവരുടെ (സം)യോഗാനുഭവങ്ങളിലൂടെ പ്രജ്ഞ (ബോധം)എന്ന കുണ്ഡലിനിയെ പരമപദത്തിലുയർത്തുന്ന സമ്പ്രദായം ,ഇത്തരം അനുഭവങ്ങളുടെ ഗീതങ്ങളെ ചര്യാപദങ്ങളെന്നാണ് ബുദ്ധമതക്കാർ വിളിക്കുക. സിദ്ധർ,ബുദ്ധർ,വൈഷ്ണവർ,ശാക്തർ, ശൈവർ-എല്ലാവരും ഈരീതി അവലംബിക്കുന്നു എന്ന അദ്വൈതം അവഗണിക്കാവതല്ല. രാഗാനുഗ ഭക്തി സവിശേഷരീതിയിലുളള സാധനാഭക്തിയാണ്.ഗുരുവിലൂടെ ശിഷ്യന്റെ സവിശേഷമായ ഒരു സഹ ജസ്വഭാവം വെളിപ്പെടുന്നു.ഇതിന്നായി ഒരു വ്യക്തി തന്റെ സിദ്ധദേഹത്തിന്റെ ഏകാദശഭാവങ്ങളെ നന്നായറിയണം.

1.സ്വന്തം നാമത്തെ അതിന്റെ സർവ്വശക്തികളോടും അർത്ഥങ്ങളോടും കൂടി അറിയണം.

2. ഇഷ്ടദേവതയോട് ആത്മബന്ധം

3. പ്രായം,കാലം

4.ശരീരവർണ്ണം

5.ഗോത്രം,കുലം

6.വസ്ത്രം

7.സംഘം

8.വാസസ്ഥാനം

9 സേവനം,പ്രവൃത്തി

10 ലക്ഷ്യം,പ്രതീക്ഷ

11.ആരുടെ കീഴിൽ വിദ്യ അഭ്യസിക്കുന്നുവോ,ആ ഗുരുവെ(മൂർത്തിമദ്രൂപമായ ബ്രഹ്മം)സംബന്ധിച്ച പൂർണ്ണജ്ഞാനം

രാധയുടേയും ഗോപികമാരുടേയും രാഗാനുഗഭക്തി പൂർണ്ണാനുരാഗഭക്തിയും മറ്റു വ്രജവാസികളുടേയ് സംബന്ധാനുരാഗഭക്തിയുമാണ്.

ഒരുകാലത്തെ അറിയാനായി,ഭാവത്തെ പിന്തുടരുന്നതാണ് ചരിത്രം ഭക്തിസമ്പ്രദായത്തിലും സംഗീത ത്തിലും. തിയ്യതി,ബാഹ്യസംഭവങ്ങളെന്നിവ പരാമർശിക്കുന്നുണ്ടെങ്കിലും പ്രാധാന്യം ആന്തരികഭാവങ്ങ ൾക്കും ചിന്തകൾക്കുമാണ്. ബഹിരംഗപര്യാലോചനയേക്കാളും മുഖ്യം അന്തരംഗപര്യാലോചനയാണ്. കിഴ ക്കായാലും പടിഞ്ഞാറായാലും ഫിലോസഫിയുടേയും ശാസ്ത്രത്തിന്റേയും ചരിത്രം അതിന്റെ ഉളളടക്കമാ ണ്, തിയ്യതികളല്ല. ഉദാഹരണമായി,ജ്ഞാനേശ്വരിയുടെ ഉളളടക്കമാണ്,ജ്ഞാനേശ്വരന്റെ ജനന.മരണ ത്തീയതികളല്ല, ഫിലോസഫി. വൈയക്തികം( personal) ,സാമൂഹികം(community),ഇവയെ സമന്വയിച്ച് രണ്ടിനും അതീതമായ , കാലദേശാതീതമായ മൂന്നാമതൊന്ന് (transpersonal) –മൂന്നുഭാവം ഭക്തി, തത്വചി ന്ത,സംഗീതം ശാസ്ത്രം,സങ്കീർത്തനം മുത ലായ സമ്പ്രദായങ്ങളിലെല്ലാം കാണാം. ശ്രുതി സംഗീതത്തിലും വേദത്തിലും നേരിട്ട് ഒരു വെളിപ്പെട ൽ (ദർശനം Revelation)കൊണ്ട് ചുരന്നൊഴുകുന്ന സംഗീതസാഹി ത്യാത്മകമായ മധുരവും ഗഹനവുമായ വാക്കാണ്. സത്യം എപ്പോഴും ഹോളിസ്റ്റിക്ക് ആണ്. മനുഷ്യാനുഭവ വും അങ്ങനെയാവാതെ തരമില്ല. ചിന്തക്കും അതീതമായ അചിന്ത്യാനുഭവമാണ് (അചിന്ത്യഭേദാഭേദം). എന്നാലും അതിനെ ചിന്തക്ക് അധീനമാക്കാനും ആവിഷ്കരിക്കാനും മനുഷ്യൻ ശ്രമി ക്കുന്നു.ആ ശ്രമത്തി ലാണ് വിദ്യാവിദ്യാസ്വരൂപിണിയുടെ പ്രകാശനാദതരംഗിണി ഒഴുകുന്നത്.

രാധയുടെ മഹാഭാവത്തെ ഉന്മാദമെന്നും ദിവ്യോന്മാദമെന്നും വിളിക്കാറുണ്ട്. സാധാരണ മനുഷ്യർക്ക് തങ്ങളുടെ ഗൃഹം ,ജോലി,സ്വത്ത്,ഭാര്യ,ഭർത്താവ്,മക്കൾ എന്നിവയോടുളള മമതകൊണ്ട് അവ നഷ്ടപ്പെട്ടു മ്പോളും പിരിഞ്ഞിരിക്കുമ്പോളും ഉന്മാദാവസ്ഥ അനുഭവപ്പെടാറുണ്ട്.ഇത്തരം ലൌകികമായ ഉന്മാദവേള യി ൽചില ന്യൂറോട്രാൻസ്മിറ്ററുകളുടെ കുറവും ബയോകെമിക്കൽസ്രാവങ്ങളുടെ ഏറ്റക്കുറച്ചിലും മസ്തിഷ്ക കോശങ്ങളിൽ വരുന്നു. ദോഷസാമ്യത്തകരാറിനാൽ വരുന്ന ആമയമാണ് ഉന്മത്താവസ്ഥ എന്ന് ആയുർവ്വേദവും കണ്ടെത്തിയിട്ടുണ്ട്. രാധയുടെ ഉന്മാദം അത്തരമൊന്നല്ല. ഈശ്വരാഭിമുഖ്യത്താലുളള വിപ്രലംഭശൃംഗാരത്തിന്റെ വിരഹഭക്തിയാണ്. ഈശ്വരപ്രേമത്തിന്റെ പരമമായ അലൌകികാവസ്ഥയാ

ണ്. ഈ ഉന്മാദം (ഭ്രാന്ത്)പരമസത്യത്തിലേക്കും നിരാമയത്തിലേക്കും നയിക്കുന്നതിനാൽ കാമങ്ങളിൽവെച്ച് ശ്രേഷ്ഠമാണ്.സാത്വികഭാവത്തിന്റെ പരമകാഷ്ഠയാണ്. ലൌകികോന്മാദം ,വേദന,മോഹം, ഹിംസ ,പരദ്രോഹം,കലഹം ഇവക്ക് കാരണമായിത്തീരുന്നു ലൌകികമായ കാമം.(പത്തോളജിക്കൽ). ആത്മീയദിവ്യോന്മാദം ആനന്ദം,നിർമ്മോഹം,അഹിംസ,ലോകഹിതം,വിവേകം,വിജ്ഞാനം ഇവയിലേക്കാണ് നയിക്കുന്നത്. കൃഷ്ണനുവേണ്ടിയുള്ള കാമവും കാത്തിരിപ്പും മാധുര്യമായി രാധയിൽമാത്രമല്ല, കൃഷ്ണനിലും സാത്വികമഹാഭാവത്തിന്റെ ആനന്ദലഹരി പകരുന്നു. പ്രജ്ഞ വർദ്ധിക്കുകയാണിവിടെ, കുറയുകയല്ല.

ദിവ്യോന്മാദത്തിന്റെ പരമസാത്വികഭാവലക്ഷണങ്ങൾ

1. അചലാവസ്ഥ (അനങ്ങാനാവാത്ത നില). ബോധമുണ്ട്.എല്ലാമറിയുന്നുമുണ്ട്. നിർവൃതിയിൽ, സമാധിയിൽഅനക്കമറ്റ് ഇരിക്കുന്നു. സുരതസമാനസമാധി എന്ന് മഹിഷാസുരമർദ്ദിനീസ്തവത്തില് പറയുന്ന അവസ്ഥ.
2. രോമാഞ്ചകഞ്ചുകം
3. കമ്പനം ,ത്രസിക്കൽ,വിറ
4. സ്വേദം (വിയർപ്പ്) പൊടിയൽ.
5. പ്രകടമായ കാരണം കൂടാതെയും കണ്ണിൽ അശ്രു പൊടിയുക
6. ചർമ്മം വിളർത്തോ ചുവന്നോ കാണുക
7. മൂർഛാവസ്ഥ.

ഈ ലക്ഷണങ്ങൾവെച്ച് ഒരാള് സമാധിയിലാണോ അല്ലയോ എന്ന് അറിയണം. ചൈതന്യൻ രാധാഭാവം വരുമ്പോൾ വിയർത്തൊലിച്ച്, നീണ്ട്,സന്ധിവേർപെട്ട്, ആമയെപ്പോലെ ഇഴഞ്ഞു സഞ്ചരിച്ചിരുന്നുവത്രെ. കരയുക.ചിരിക്കുക,നിലത്ത് കിടന്ന് ഉരുളുക,ശരീരം പൊള്ളുക, വീർക്കുക, ലീലാസ്മരണയിലും സഹജപ്രേമാവസ്ഥയിലും ചൈതന്യനിൽ ഈ ലക്ഷണങ്ങള് കണ്ടിരുന്നു. ലീലാസ്മരണ ഉറക്കുന്നതിനായി ഗുരു ശിഷ്.ന്റെ യോഗ്യതയനുസരിച്ച് രണ്ടുമാർഘ്ഘങ്ങലിലൊന്ന് നിർദ്ദേശിക്കും.

1 രാധാകൃഷ്ണലീല. രാധാകൃഷ്ണന്മാരുടെ സംയോഗം ഭാവന ചെയ്യുക. അതിന്നായി കഥ,നൃത്തം,പാട്ട് ഇവ ഉപയോഗിക്കും.ജയദേവൻ ഇതാണ് ചെയ്തത്.

2. ചൈതന്യലീല. ചൈതന്യസമ്പ്രദായത്തിൽ ആദിഗുരുവായ ചൈതന്യന്റെ ജീവിതലീലയെ ഭാവനം ചെയ്യുക.

ഗുരുവിന്റെ ലീല,ജീവിതം ഇവ സ്മരിക്കുക, കീർത്തിക്കുക,രാധാകൃഷ്ണസംയോഗം ഭാവന ചെയ്യുക ഇങ്ങനെ രണ്ടും ചേർന്ന മാര്ഗ്ഗമാണ് സാധാരണ ഉപയോഗിക്കുന്നത്. ശിഷ്യന്റെ പൂർണ്ണകായമെന്ന സിദ്ധരൂപത്തെ മുട്ടയിൽനിന്ന് വിരിയിക്കുന്ന ഹംസമാണ് ഗുരു.(പരമഹംസരൂപം).ഗുരുവിന്റെ തപസ്സ്(താപം)കൊണ്ട് വേണം ഇത് സാധിക്കാൻ. ശിഷ്യന്റെ പൂർണ്ണസിദ്ധരൂപം വികസിച്ച് പുറത്തുവന്നാലേ ഗുരുവിന്റെ താപം തീരൂ. തപസ്സ് പൂർണ്ണഫലസിദ്ധി അടയൂ. ആദ്യം ശിഷ്യൻ മഞ്ജരിസാധന ചെയ്യണം. സ്വയം ഒരു മഞ്ജരി എന്നു ഭാവിക്കണം. മഞ്ജരി എന്നാൽ പൂങ്കുല.രാധയുടെ തോഴിമാരിലൊരാളായി സ്വയം ഭാവിച്ച്, ജീവിക്കുന്നതാണ് മഞ്ജരിസാധന. 9 മുതല് 12 വയസ്സുവരെ പ്രായമുള്ള കുട്ടിയായാണ് മഞ്ജരിയെ സങ്കൽപ്പിക്കുന്നത്. അവളുടെ വീട്,കുടുംബം,വസ്ത്രവർണ്ണം (നീലയോ മഞ്ഞയോ) ഗ്രാമം ഇതെല്ലാം ഭാവന ചെയ്ത് കൃഷ്ണന്റെ കാലത്ത് കൃഷ്ണൻജീവിച്ച ഗ്രാമത്തിന്റെ ദർശനം (Visualisation)പൂർണ്ണമായി വരുത്തുന്നതിനാണിത്. ഒരുദിനത്തെ മൂന്നുമണിക്കൂറുള്ള 8 ഭാഗമാക്കി, ഓരോ മൂന്നുമണിക്കൂറിലും രാധാകൃഷ്ണന്മാർ ചെയ്യുന്ന ലീലാസ്മരണം ചെയ്യുന്നു. സംഗീതത്തിലും ക്ഷേത്രപൂജാ വിധിയിലും ഇതേ ഭാവനയോടെയാണ് ക്രിയകളെന്ന് ഓർക്കണം. 8 പ്രഹരം (ഭാഗം)ഉള്ള ദിനത്തെ അഷ്ടകാലീയലീലാസ്മരണ എന്ന രാധാകൃഷ്ണലീലയുടെ ആവർത്തനമാക്കുന്നു. ഓരോ ഭാഗത്തിനും അതാതിന്റെ രാഗം,പ്രത്യേകപൂജാക്രമം ഉണ്ട്. ജയദേവന്റെ അഷ്ടപദി ഈ സമ്പ്രദായം

ഉൾക്കൊണ്ടതാണ്.ലീലാസ്മരണയേക്കാളും മഹത്തരമാണ് കീർത്തനം പാടുന്നത്. രണ്ടും ചേർന്നാലോ, അതിവിശിഷ്ടം. സ്മരണയിൽമനസ്സുമാത്രമല്ല, സർവ്വാംഗങ്ങളും സർവ്വേന്ദ്രിയങ്ങളും പങ്കെടുക്കാനാണ് ദീപധൂപാദികളുപയോഗിക്കുന്നത്. ഇതിലെല്ലാം വിശിഷ്ടം പരമഹംസാവസ്ഥയാണ്. കൊളംബിയ യൂണിവേഴ്സിറ്റിയിലെ ജോൺ സ്ട്രട്ടന് ഹൌലി മഞ്ജരിസാധനയെക്കുറിച്ചു പറയുന്നു. Internal mode of realization,which may or may not be followed by external keerthana –based practice. Someone who follow the Manjarisadhana ,goes into meditative trances and shifts their point of consciousness ,to their sidhadeha , to their perfected body as the young helpers and the Manjaris. That practitioner witnesses things that other people do not see. ( Revelations. John Strutton). ത്രിമൂർത്തികൾപോലും കൊതിക്കുന്ന നിർവ്വാണാവസ്ഥയാണ് രാധാകൃഷ്ണന്മാരുടെ രതിസുഖവും അവരുടെ സുരതാന്തത്തിൽ കാണുന്ന ഇണയുടെ സൌന്ദര്യവും.

*ആലോലം അളകാവലീം വിലുലിതാംബിഭ്രച്ചലത്കുണ്ഡലം*
*കിഞ്ചിൻമൃഷ്ടവിശേഷകം തനുതനൈശ്വേതാംഭസാം ജാലകൈ*
*തന്വായത് സുരതാന്തതാന്തനയനം വക്ത്രം രതിവ്യാത്തയേ*
*തത് ത്വാം പാതു ചിരായ കിം ഹരിഹരബ്രഹ്മാദിഭിർദ്ദേവതൈ* ( അമരുകശതകം)

കാമാരിയായ ശിവനായാലും ബ്രഹ്മചാരിയായ ശങ്കരനായാലും സർവ്വജ്ഞതക്ക് ഈ അനുഭവം കൂടി അറിയണമെന്ന് പൂർവ്വസൂരികള് വിധിയെഴുതി. ജയദേവന്റെ ഗീതഗോവിന്ദം ഈ അനുഭവ തത്വത്തിലൂന്നി അറിയണം. യഥാർത്ഥത്തില് കൃഷ്ണന് ചെയ്തതോ, കവിഭാവനയോ രാസകേളികൾ. മഞ്ജ്രിസാധനയിലെ ലീലാസ്മരമ ഈ ചോദ്യത്തിനുത്തരം തരുന്നു. അതേ സമയം,പ്രേമബദ്ധരായ പുരുഷന്മാര് തങ്ങളുടെ ഇണയോടൊപ്പം ഇങ്ങനെ പെരുമാറിയിരിക്കാമെന്നതിനാല് കൃഷ്ണന് ചെയ്തു എന്നു ഭാവന ചെയ്യുന്നതിൽ യുക്തിഭംഗമില്ലതാനും. പൂർണ്ണപൌരുഷമായ കൃഷ്ണനും പൂർണ്ണസ്ത്രൈണമായ രാധയും പരസ്പരം ലയിക്കുന്ന സുഖാനുഭവം ഭാവനയുമാണ്, യാഥാർത്ഥ്യവുമാണ്.

പ്രേമചിഹ്നമായും രതിചിഹ്നമായും കൃഷ്ണനെ സ്വീകരിക്കുന്ന രീതി എ ഡി മൂന്നാം ശതകം മുതലുണ്ടെന്നതിന് ഹാലാസ്യസപ്തശതി തെളിവാണ്. കൃഷ്ണൻ പാവം കൊച്ചുകുഞ്ഞല്ലെ എന്ന് യശോദ പറയുമ്പോ ൾ വ്രജയുവതികളുടെ പ്രതികരണം നേരത്തെ പരാമർശിച്ചു. ശാണ്ഡില്യഭക്തിസൂത്രത്തിലും ഭാഗവതത്തിലും പറയുന്ന ഭക്തിധർമ്മാനുഷ്ഠാനങ്ങളോ ഈശ്വരചിന്തയോ നാമജപമോ പൂജയോ കൂടാതെ സഹജമായ രാഗാനുരാഗമാണിവിടെ വര്ണ്ണിക്കുന്നത്. വേദവേദാന്തപരിജ്ഞാനമില്ലാത്ത, കർമ്മധർമ്മാനുഷ്ഠാനജ്ഞാനമില്ലാത്ത, സാധാരണ മനുഷ്യർക്കുവേണ്ടി, ഈശ്വരനോടുള്ള ഗാഢപ്രേമം വികാരഭാവരസപ്രധാനമായി സർവ്വസമര്പ്പണമായി ആത്മനിവേദനം ചെയ്യാനുള്ള അവസരം ഉണ്ടാക്കുന്നതിനാണിത്. ഈശ്വരനും ഗുരുവിനും ഈ വിധമുള്ള പ്രേമഭക്തിയാണ് പ്രിയങ്കരം. ഈശ്വര(ഗുരു)കടാക്ഷം പൂർണ്ണമായി ഒഴുകുന്നത് അനുരാഗമുള്ള ഭക്ത(ശിഷ്യ) ഹൃദയത്തിലേക്കാണ്.

*ശനൈർശനൈർജഗൌ ഗോപികാചിത് തസ്യപദാനുഗാ*
*ദത്താവധാനകാ ചിചിചതംഏവ മനസാ സ്മരാത്*
*കാചിത് കൃഷ്ണേതി ചോക്ത്വാ ലജ്ജാം ഉപായയൌ*
*യായൌ ച കാചിത് പ്രേമാന്ധതത് പാർശ്വം അവിലജ്ജിതാ (വിഷ്ണുപുരാണം)*

താന്ത്രികമായി രാധ ശക്തിയും പ്രജ്ഞയുമാണ്. കൃഷ്ണൻശിവനും ഉപായവുമാണ്. ഗീതഗോവിന്ദം ഈ അർത്ഥത്തില് പൂർണ്ണമായും സാന്ധ്യഭാഷയിലെഴുതപ്പെട്ട കൃതിയാണ്. രാധാകൃഷ്ണസംഗമാനുഭൂതി യോഗിയുടെ നിർവ്വാണാനുഭൂതിയാണ്. വേദാന്തിയുടെ ബ്രഹ്മാനുഭവമാണ്. അനുരൂപരായ സ്ത്രീപുരുഷന്മാർ പരസ്പരം ആഹ്ലാദം പതർന്ന് ഇണചേരുമ്പോള് സഹജമായി മഹാനിർവ്വാണസുഖമനുഭവിക്കുന്നു എന്നാണ് കാവ്യസന്ദേശം. സംഗീതസാഹിത്യാദികളിലെ രസനാനുഭവത്തെ മേൽപ്പ

റഞ്ഞ മൂന്ന് അനുഭൂതികൾക്ക് തുല്യമായിത്തന്നെ കാണുകയും ചെയ്യുന്നു. അതായത് അഞ്ചുതലങ്ങളിൽ വ്യാഖ്യാനിക്കാം ഈ കൃതി.

കൃഷ്ണനെ കാമദേവനായി പൂജിക്കുന്നതാണ് കാമഗായത്രീമന്ത്രം. Angelus Silesius എന്ന ക്രിസ്തീയ പണ്ഡിതൻ Jesus,du maachitiger Liebesgott യേശു,പ്രേമത്തിന്റെ ബലവാനായ ദേവാ, എന്നിലേക്കുവരിക,പ്രേമത്തിന്റെ മോഹാഗ്നിയിൽ ഞാന് വേവുകയാണ്. നിന്റെ ആയുധങ്ങളെടുക്കുക. നിന്റെ ബാണങ്ങളാൽ എന്റെ ഹൃദയത്തെ വേഗം ഭേദിക്കുക, എന്നെ വ്രണപ്പെടുത്തുക എന്നു പറയുമ്പോളും ക്രിസ്തുവിനെ കാമദേവതയായിട്ടാണ് കാണുന്നത്.

കർമ്മവും ഭക്തിയും ജ്ഞാനവും ചേർന്ന സമ്പൂർണ്ണപ്രേമത്തിന്റെ വ്യക്തിത്യമാണ് കണ്ണന്റേത്.

1. വീരരസപ്രധാനിയായ യോദ്ധാവ് ,ജേതാവ് ,രാഷ്ട്രതന്ത്രജ്ഞന് (കർമ്മം)
2. ശൃംഗാരരസപ്രധാനിയായ കോമളനായ കമിതാവ് ,മുരളീഗായകൻ,(ഭക്തി,പ്രേമം)
3. ശാന്തരസപ്രധാനിയായ ജഗദീശ്വരൻ,പ്രഭുവും സർവ്വാതീതവുമായ ബ്രഹ്മം (ജ്ഞാനം)
4. കാരുണ്യരസപ്രധാനമായ സഗുണേശ്വരരൂപം

ഇങ്ങനെ എല്ലാം ചേർന്നതോ, ഒന്നോ അതിലധികമോ ചേർന്നതോ ആയ വ്യക്തിത്വമായി കവി സ്വയം സങ്കൽപ്പിക്കുന്നതനുസരിച്ച്, കൃഷ്ണരൂപം കാവ്യങ്ങളില് വ്യത്യസ്തമായിക്കാണും. സങ്കൽപ്പിക്കുന്ന ഗുണങ്ങൾ, കവിയിലും സഹജമായി ഉണ്ടായിരിക്കും.

യോഗം,ത്യാഗം,ഭോഗം,നിഷ്കാമകർമ്മം,സന്യാസം,ധ്യാനം,ദാനധർമ്മാദികൾ,യജ്ഞം

ഇവക്കെല്ലാം ആധാരമായ കൃഷ്ണന് മൂന്നുശക്തികളെ സങ്കൽപ്പിക്കുന്നു.

1.ജീവശക്തി. സർവ്വചരാചരങ്ങളും അവയില് ജീവനായിരിക്കുന്ന ഊർജ്ജവും (ബയോളജിക്കൽ)

2. മായാശക്തി(മാതൃശക്തി) സൃഷ്ടിശക്തി (ക്രിയേറ്റീവ് പവർ)

3.ചിദ്സ്വരൂപശക്തി (ആനന്ദം) ഹ്ലാദിനി എന്ന ബ്രഹ്മാനന്ദസ്വരൂപം (രാധ)

ഇതിൽ ഏററവും പ്രധാനമാണ് ഹ്ലാദിനീശക്തി എന്ന രാധ .അതിൽ മറ്റു രണ്ടുശക്തികളും ഉൾച്ചേർന്നിരിക്കുന്നുണ്ട്. സർവ്വചരാചരങ്ങൾക്കും കൃഷ്ണന് ആനന്ദമരുളുന്നു,മോഹിപ്പിക്കുന്നു. കൃഷ്ണന് ആനന്ദമരുളുന്നത് രാധയാണ്. കൃഷ്ണനിലൂടെ കൃഷ്ണഭക്തർക്ക് ആനന്ദമേകുന്നവള് , രാധയാണ്. കൃഷ്ണന് രസാനുഭവം നുകരുന്നത് രാധയുടെ രാസരസത്തിൽനിന്നാണ്. കൃഷ്ണന് 160008 അല്ല,അസംഖ്യം രാഗിണിമാരായ ജീവാത്മസംഘങ്ങളുണ്ട്. എല്ലാവരും കൃഷ്ണനെ അങ്ങോട്ടു മോഹിച്ച് വരിച്ചവരാണ്. ഭക്തവത്സലനായ കൃഷ്ണൻ അവരെ സ്വീകരിക്കുന്നു. രുഗ്മിണിപോലും കൃഷ്ണനെ അങ്ങോട്ടുമോഹിച്ചതാണ്. പക്ഷേ കൃഷ്ണൻ മോഹിച്ച്, ഇതെനിക്ക് എന്നാശിച്ചത് രാധയെയാണ്. പിന്നെ ഭൂമിയുടെ അവതാരമായ സത്യഭാമയേയും നദീജലദേവതയായ കാളിന്ദിയേയും. രാധക്കും സത്യഭാമക്കും കൃഷ്ണനെ മോഹിപ്പിച്ചവരെന്ന പ്രത്യേക പരിവേഷമുണ്ട്. സത്യഭാമ കൃഷ്ണന് സ്വകീയയും രാധ പരകീയയുമാണ്. കാമശാസ്ത്രപ്രകാരം അതിന്റേതായ ഹ്ലാദിനീശക്തികൂടി രാധയിലുണ്ട്. സ്വഭാവസ്വരൂപങ്ങളാൽ രാധ പത്മിനിയും, ദോഷാധിക്യത്താൽ കഫപ്രകൃതിയും പ്രായത്താല് ബാലയും സ്വഭാവത്താല് ഗന്ധർവ്വസത്വയുമാണ് രാധ .ഏററവും ഉത്തമയായ സ്ത്രീയിലാണ് ഹ്ലാദിനീശക്തി. രാധ ഭഗവാൻ ഉത്തമയായ ഹ്ലാദിനിയാണ്.

സ്വകീയ,പരകീയ, സാധാരണസ്ത്രീ (അഭിസാരിക) എന്ന് 3 വിധനായികമാരില് കവികള് രാധയെ പരകീയയും പരോഢയുമാക്കി. (കന്യക,പരോഢ എന്ന് 2 വിധം പരകീയ).കാമകേളിയിൽ പ്രഗത്ഭയാക്കി. അറിയാത്തത് അറിയാനുള്ള ജിജ്ഞാസ മുററിനിൽക്കുന്ന കുട്ടിക്കാലത്ത്, കൃഷ്ണന്റെ ജിജ്ഞാസ തീർത്തതിനാല് ഗുരുവും പ്രേയസിയും ഹ്ലാദിനിയും പ്രഥമാനുരാഗവുമാണ് അവൾ കൃഷ്ണന്. വിരഹം കൊണ്ടുള്ള ആർത്തി, വിപ്രലംഭം,അനുരാഗവർദ്ധനം പിന്നീടുവരുന്ന സംഭോഗത്തിലെ ആഹ്ലാദം ഇവ

സ്വകീയയേക്കാളും പരകീയയിൽ കൂടും . രാധയെ പരകീയയാക്കിയത് ഈ കൃഷ്ണരതിഭവത്തിന്റെ മൂർദ്ധന്യാവസ്ഥ കിട്ടാനാണ്. ഔപപത്യത്തിലെ വർദ്ധിതാനുരാഗം രാധയിലാണ്,സത്യഭാമയിലല്ല,ഭഗവാന്. സത്യഭാമയിൽ വിരഹമൂർഛ ഭഗവാനില്ല. സ്വകീയയിൽ പ്രേമത്തിന് ഒരു കടമയുടെയും മമതയുടേയും ഛായയുണ്ട്. അനുരാഗത്തിന്റെ സമ്പൂർണ്ണസുഖമില്ല. രാസരസാനുഭവസമ്പൂർത്തിക്കാണ് കവികളെല്ലാം രാധയെ പരകീയയും പരോഢയുമാക്കിയത്. വാസ്തവത്തിൽ രാധ ഇതുരണ്ടുമല്ല.കൃഷ്ണന്റെ പ്രഥമാനുരാഗവും മുറപ്പെണ്ണും ആദ്യപത്നിയുമാണ്.

നിത്യഹരിതമായഒരനുരാഗഭാവനയാണ് രാധ. സാഹസികമായ ഒരു പ്രയാണത്തിന്റെ സർവ്വമാധുര്യത്തോടും കൃഷ്ണസാഗരത്തില് ലയിക്കാനൊഴുകുന്ന നദിയാണ് രാധ. സംഭോഗ ത്തിന്റെ ആനന്ദാതിരേകം,അഭിലാഷസാക്ഷാത്കാരം ഇവതേടിയാണ് അവളുടെ ഒഴുക്ക്. അതിരുകളില്ലാത്ത അതീന്ദ്രിയമായ ഒരുലയനത്തിൽ ശരീരം പ്രധാനമല്ലാതാവുന്നു. ഭർതൃഹരി പറഞ്ഞു. മുകതിലഭിക്കാന് അമൃതപാനം വേണ്ട,നിതംബിനിയുമായി സംയോഗംകൊണ്ട് മുക്തിലഭിക്കും. (*അമൃതം നാവിഷം കിഞ്ചിത് ഏകം മുക്ത്വാ നിതംബിനീം*) തന്നെ പ്രേമിക്കുന്ന ഉത്തമയായ സ്ത്രീയുടെ മന്ദസ്മിതം, ഭാവഹാവങ്ങൾ,ലജ്ജ,ധീ(ബുദ്ധി),പരാന്മുഖം(പരിചയഭാവം കാട്ടാത്ത ഉദാസീനഭാവം),അർദ്ധകടാക്ഷവീക്ഷണം, വാക്ക്,ഈർഷ്യാകലഹം, (പരിഭവം, സൌന്ദര്യപ്പിണക്കം) ലീല-ഇങ്ങനെ സമസ്തഭാവങ്ങളും പുരുഷന്റെ മനസ്സിന് പരമാഹ്ലാദം കൊടുക്കുന്നു .സാത്വികയും സുന്ദരിയും സുശീലയുമായ രാധയെ പത്മിനിയായും ,കൃഷ്ണനെന്ന പുരുഷോത്തമന്റെ ഹ്ലാദിനിയായും കവികളെല്ലാം അതിനാൽ ഭാവന ചെയ്തു. ഇതെല്ലാം സ്വജീവി തത്തിൽ സ്വന്തം ഭാര്യയേയോ കാമുകിയേയോ ,ഭർത്താവിനേയോ കാമുകനേയോ അങ്ങനെ വിഭാവനം ചെയ്യുന്നതിനുള്ള പ്രായോഗികപരിശീലനവുമാണ്. കൃഷ്ണന്റെ ആദ്യാനുരാഗം(പൂർവ്വ രാഗം, പൂർവ്വാനുരാഗം) കൂടിയാണ് രാധ.അതിന്റേതായ ഒരു ആനന്ദവും നിഷ്കളങ്കതയും കൂടി അവരുടെ പ്രേമത്തിലുണ്ട്. അത്,രണ്ടുകുട്ടികൾതമ്മിലുള്ള പ്രേമത്തിന്റെ ഓർമ്മയാണ്. ഉത്തമി യായ രാധയിൽനിന്ന് സമ്പൂർണ്ണാനന്ദം അനുഭവിച്ച ഭാഗ്യവാനാണ് ആപ്തകാമനായ കൃഷ്ണന്. കാമസൂത്രത്തിന്റെ രണ്ടാം ഭാഗമാണ് സംപ്രയോഗിക (പ്രയോഗശാസ്ത്രം). 64 കലകളും പ്രയോ ഗശാസ്ത്രത്തിൽ വരുന്നു. സംഭോഗതന്ത്രം അതിലൊന്നുമാത്രമാണ്. ആനന്ദകരമായ ദാമ്പത്യ ത്തിന് അതുകൂടി വേണമല്ലോ. അതിലെ 8 ആധാരപദ്ധതികള് പലതും ജയദേവന് അഷ്ടപദിയി ലവതരിപ്പിക്കുന്നത് തന്റെ കാമശാസ്ത്രത്തിലുള്ള പാണ്ഡിത്യപ്രകടനത്തിനു മാത്രമാണ്. അഷ്ടപ ദിയിലെ കൃഷ്ണൻ കുഞ്ഞല്ല, നാഗരനാരായണനാണ്.നാഗരികന്റെ നിർവ്വചനം ലീസിഗള് ഭാരതീയമായ കാഴ്ച്ചപ്പാടിൽ അവലോകനം ചെയ്യുന്നു. Urbane,polished,cosmopolitan,cultured gentleman, whose daily life consisted in adorning himself ,bathing, eating ,resting ,teaching parrots to speak,gaming and listening to and playing music, discussing art and literature ,indulging in witty repartee ,going to social gatherings ,above all lovemaking with style and refinement എന്ന അദ്ദേഹത്തിന്റെ നിർവ്വചനം കാമശാസ്ത്രത്തിലേതാണ്. ഭാഗവതപ്രസിദ്ധനാ യ കൃഷ്ണന്റെ ജീവിതം ഇതൊന്നുമായിരുന്നില്ല . മദ്ധ്യകാലരാജാക്കന്മാരും അവരുടെ ആസ്ഥാന കവികളും ഉണ്ടാക്കിയ കാമശാസ്ത്രത്തിലെ കൃഷ്ണസങ്കൽപ്പം ,വേദത്തിലെയോ ഭാഗവതത്തിലേ യോ കൃഷ്ണസങ്കൽപ്പത്തിൽനിന്ന് എത്രയോ വ്യത്യസ്തമാണ്. ജയദേവന്റെ കൃഷ്ണൻ ഭാഗവതത്തി ലെ സമ്പൂർണ്ണാവതാരമായ കൃഷ്ണനല്ല, കാമശാസ്ത്രത്തിലെ നാഗരികപുരുഷനാണ്. ജയദേവനെ ന്ന ആസ്ഥാനകവിയുടെ പ്രതിബിംബമോ, ആത്മാംശമോ ആണ്. രാധാകൃഷ്ണന്മാരുടെ നാമത്തി ൽ തന്റേയും പത്മാവതിയുടേയും കഥയാണ് കവി പറയുന്നത്. ഇത് തെറ്റോ ശരിയോ എന്നത് പ്രസക്തമല്ല, പ്രശ്നവുമല്ല. യഥാതഥമായ കാവ്യനിരൂപണത്തിൽ സദാചാരപ്രശ്നത്തേക്കാള് കാവ്യഭംഗി, ഘടന,ആശയം,ബിംബങ്ങൾ,ഒറിജിനാലിറ്റി ഇവക്കാണ് പ്രാധാന്യം. കവിയുടെ

സ്വാതന്ത്ര്യമാണ് കൃഷ്ണനെ താനായോ,നാഗരികനായോ സങ്കൽപ്പിക്കുന്നത്. ഭക്തിസമ്പ്രദായം അതിനെതിരുമല്ല. എന്നാൽ ഞാനിവിടെ പറയാനുദ്ദേശിക്കുന്നത് മററു ചില കാര്യങ്ങളാണ്. ജയദേവൻ നല്ല കവിയാണ് എന്നുപറയുന്നതും ഭക്തകവിയാണ് എന്നുപറയുന്നതും, പണ്ഡിത കവിയാണ് എന്നു പറയുന്നതും പേരിടുന്നതും ഒരു വശം. ജയദേവൻ അവതാരപുരുഷനാണെന്നും സന്ത് ആണെന്നും സ്ഥാപിക്കുന്നത് തികച്ചും വ്യത്യസ്തമാണ്. കാളിദാസൻ നല്ലകവിയാണ്, ആസ്ഥാനകവിയാണ്,നവരത്നങ്ങളിലൊരാളാണ്. അവതാരമോ സന്തോ അല്ല. അദ്ദേഹത്തിന്റെ കുമാരസംഭവം എത്ര നല്ല കാവ്യമായാലും ഒരു ക്ഷേത്രത്തിലും പാടാറില്ല. വിക്രമാദിത്യനും കൂടി അത് നിർദ്ദേശിച്ചിട്ടുമില്ല.കബീറും മീരാഭായും കവികളാണ് ,സന്ത് ആണ്. അവരുടെ കൂടെ ജയദേവനെ ഇരുത്തുന്നത് അക്ഷന്തവ്യമായ അപരാധമാണ്. നമുക്ക് കാളിദാസന്റെ കൂട്ടത്തിൽ ജയദേവനെ ചേർക്കാമല്ലോ.
എങ്കിലെന്തിന് ഭക്തിസംബന്ധമായ ഈ പുസ്തകത്തിൽ അഷ്ടപദി ചേർത്തു. ഈ ഒരു കാര്യം തെളിയിക്കാന് അത് അനിവാര്യമാണ്. ജയദേവനെ എല്ലാ തലങ്ങളിലും നോക്കിക്കാണാനും ഇതരഭക്തിപ്രസ്ഥാനങ്ങളോട് താരതമ്യം ചെയ്യാനും ഒരു ശ്രമമെന്ന നിലയിൽ ഇത് അനിവാര്യമാണ്.

*ഓം ശ്രീ മഹാകവി ശ്രീജയദേവവിരചിതം ഗീതഗോവിന്ദകാവ്യം*
*രാധാകൃഷ്ണാഭ്യാം നമ*

## പ്രഥമസർഗ്ഗം സാമോദദാമോദരം

**പ്രഥമപ്രബന്ധം**

1. മേഘൈർമേദുരമംബരംവനഭുവശ്യമസ്തമാലദ്രുമൈര്
നക്തംഭീകരയംത്വംഏവതദിമംരാധേഗൃഹംപ്രാപയന്
ഇത്ഥംനന്ദനിദേശതസ്ച്ചലിതയോപ്രത്യദ്ധ്വകുഞ്ജദ്രുമം
രാധാമാധവയോർജയന്തിയമുനാകൂലേരഹകേലയത്

ആകാശം മേഘങ്ങളാൽനിറഞ്ഞു.സന്ധ്യാസമയത്തെ ഇരുട്ടുപരന്നു.വനഭൂമിയിലെ ശ്യാമതമാല വൃക്ഷങ്ങളും ഇരുണ്ടു. രാധേ,ഇവൻ(കൃഷ്ണൻ )കുഞ്ഞാണ്. രാത്രിയെ (ഇരുട്ടിനെ) ഭയപ്പെടുന്നവനാണ്.ഇവനെ വീട്ടിൽകൊണ്ടുചെന്നാക്കു എന്ന് നന്ദന് നിർദ്ദേശിച്ചു. രാധാമാധവന്മാർ ഇരുട്ടത്ത് യമുനാതീരത്തെ നികുഞ്ജങ്ങളിൽ പ്രവേശിച്ച് ഏകാന്തതയില് അനുഷ്ഠിച്ച രഹസ്യകേളികളുടെസ്മരണഇഹപരസുഖങ്ങളെല്ലാംതരും.

ഈശ്ലോകത്തെക്കുറിച്ച് ഒരു ഐതിഹ്യമുണ്ട്. മറ്റുകവികളെപ്പോലെ ജയദേവനും സുഖലോലുപനായിരുന്നു. ഒരുജോലിയും ചെയ്യാത്ത പ്രകൃതം. ഒരിക്കൽഅമ്മാമന് ഇക്കാര്യം പറഞ്ഞ് ശകാരിച്ചു. ഞാൻ(അയം)ഈശ്വരനാണ്. ഈശ്വരനെക്കുറിച്ചുകവിതയെഴുതാൻ സൃഷ്ടിക്കപ്പെട്ടവനാണ് എന്നു പറഞ്ഞ് ജയദേവൻ പാടിയശ്ലോകമാണിത്. കൃഷ്ണ,ഗോവിന്ദ മുതലായ പര്യായങ്ങളൊന്നും പറയാതെ അയംഭീരു എന്നാണ് ഇവ്ടെ കൃഷ്ണനെ നിർദ്ദേശിച്ചിരിക്കുന്നത്. കാളിദാസന്റെ കുമാരസംഭവത്തിൽ (5) അയം ജനപ്രഹൃഷ്ടമനാ തപോധനേ എന്നതിനോട് പണ്ഡിതന്മാര് ഇതിനെതാരതമ്യംചെയ്യാറുണ്ട്.

രാധേ- രാധയോടുള്ള അനുനയവാക്യമായും കോപോക്തിയായും തത്വോക്തിയായും എടുക്കാം. രാധേ ത്വം ഏവ എന്ന തത്വോക്തിയാണ് പലർക്കും സ്വീകാര്യം. ഗൃഹസ്ഥാശ്രമധർമ്മം പഠിപ്പിക്കാ ൻ (ഗൃഹം പ്രാപയ) പ്രാപിപ്പിക്കാൻ നീയല്ലാതെ ആരും അർഹരല്ല (ത്വം ഏവ)എന്ന് പുത്രവധൂസ്വീകാരവുമാണത്. മേഘം,വനം,രാത്രി,യമുനാതീരം,അയം(അഹം ബ്രഹ്മം) രാധ (ത്വം നീ ജീവാത്മാ ,ശക്തി,ഹ്ലാദിനി) ഇങ്ങനെ മന്മഥാവസ്ഥക്കും ബ്രഹ്മാനുഭൂതിക്കും അനുകൂലമായ സക

ലവും ഇതിലുണ്ട്. ഉദ്ദീപന,ആലംബന,അനുഭാവങ്ങളാൽ സ്ഥായിരസമായശൃംഗാരത്തെ ഇവ പോഷിപ്പിക്കുന്നു.

നന്ദനിദേശ – നന്ദനെന്നാൽ ആനന്ദിപ്പിക്കുന്നവൻ,അഥവാ കൃഷ്ണനെന്ന് അർത്ഥമെടുത്താൽ, കൃഷ്ണന്റെ നിർദ്ദേശമെന്ന് വരും. കൃഷ്ണൻ കുട്ടിയാകയാല് ലൈംഗികാനുഭവത്തില് ശങ്കയും പരിഭ്രമമവും ഭയവുമുണ്ടെന്നും രാധ അത് തീർത്തുകൊടുത്തു എന്നും അർത്ഥവും പറഞ്ഞുകാണുന്നു. ഇരുട്ട് ആ വിഷയത്തിലുള്ള അജ്ഞതയാണ്. ആദ്യസംഗമം താനിഛിക്കു ന്നു എന്നുപറഞ്ഞാ ൽ രാധ എങ്ങനെ പ്രതികരിക്കും എന്ന ഭീതിയുമുണ്ട്.ഇതെല്ലാം തീർക്കേണ്ടത് രാധയാണ്. യശോദയുടെ സഹോദരന്റെ പുത്രിയാകയാൽ കൃഷ്ണന്റെ മുറപ്പെണ്ണാണ് രാധ. സ്ത്രീധർമ്മപദ്ധതിപ്രകാരം ഉത്തമിയായ പതി പുരുഷനെ ശയ്യയിലേക്കനയിച്ച് അവന് ആഹ്ലാദമുണ്ടാകുംവിധം സംയോഗം ചെയ്യണം.(ആഹ്ലാദസംയുക്തം കൃത്വാ സംയോഗം ആചരേത്).അതിനായി പ്രേരിപ്പിക്കുന്ന വിധം പെരുമാറുന്നവളാണ് ഉത്തമിയായ നായിക. അഷ്ടപദിയുടെ ആദ്യശ്ലോകത്തി ൽത്തന്നെ ഉത്തമനായികയും,പ്രഗത്ഭരതിയും കൃഷ്ണന്റെ ഗുരുവുമാണ് രാധ എന്ന് സൂചന തരുന്നു. രഹസ്യകേളിയിൽ ആനന്ദമുണ്ട്. എന്നാലും നന്ദഗോപന്റെ സമ്മതമുള്ളതിനാൽ അത് അവിഹിതകേളിയല്ല.

*പ്രദോഷേനിശിതമസിചയോഷിതോമന്ദസാദ്ധ്വസാ*
*സുരതവ്യവസായിന്യോരാഗവത്യശ്ചഭവന്തി* *നച*
*പുരുഷംപ്രത്യാചക്ഷതേതസ്മാദ്*
*തത്കാലംപ്രയോജയിതവ്യാഇതിപ്രായോവാദ* (കാമസൂത്രം)

*ഇരുട്ട് മോഹനം സർവ്വദേഹീനാം* (ഗീത) ആണ്.

2. (വൃത്തംവസന്തതിലകം)

*വാഗ്ദേവതാചരിതചിത്രിതചിത്തസദ്മാ*
*പത്മാവതീചരണചാരണചക്രവർത്തീ*
*ശ്രീവാസുദേവരതികേളികഥാസമേതം*
*ഏവംകരോതിജയദേവകവിപ്രബന്ധം.*

വാഗ്ദേവതയായ സരസ്വതിയുടെ അത്ഭുതചരിതങ്ങൾ ചിത്രിതമായ ചിത്തത്താൽ,സദ്ഭാവാലംകൃതനും പത്മാവതിയുടെ ചരണചാരണചക്രവർത്തിയുമായ ജയദേവകവി ശ്രീവാസുദേവരതികേളികഥാസമേതം ഈ പ്രബന്ധം രചിക്കുന്നു. ആദ്യത്തെ രണ്ടുവരിയിലെ വിശേഷണങ്ങൾ കവിക്കും കൃഷ്ണനും ഒരുപോലെ ചേരുന്നു. വിഷ്ണുചിത്തവും വിഷ്ണുജിഹ്വയും വിഷ്ണുപ്രിയയുമാണ് സരസ്വതിയായ രാധ. ഐശ്വര്യദേവതയായ പത്മാവതിയുടെ ചരണങ്ങൾ സ്പർശിക്കുന്നിടത്തെല്ലാം എത്തുന്ന സഞ്ചാരിയായ ചക്രവർത്തി ജഗത്പതിയായ വിഷ്ണു. കലയും ശ്രീയും ഭഗവാനെ ഒരിക്കലും വിട്ടുപിരിയുന്നില്ല.സദാ വിജയിക്കുന്ന (വിജയലക്ഷ്മീപതി) ഋഷികവി ഭഗവാൻ. ഇങ്ങനെ കവി സ്വയം ഭഗവാനായി വിഭാവനം ചെയ്യുന്നു,പത്മാവതിയെ രാധയായും സങ്കൽപ്പിക്കുന്നു. ഇത് രാധാകൃഷ്ണലീലാസ്മരണക്കുവേണ്ടിയാണ്. രസികഭക്തിയുടെ സഹജീയമാർഗ്ഗത്തില് പരമപുരുഷാർത്ഥമായ അദ്വൈതത്തിലേക്കുള്ള ഉണർച്ചയില് പുരുഷനും സ്ത്രീക്കും തുല്യപ്രാധാന്യമുണ്ട്. ജയദേവന് പത്മാവതിയേക്കാളുമോ,കൃഷ്ണന് രാധയേക്കാളുമോ മാഹാത്മ്യം രാഗാനുഗഭക്തിയിലില്ല. രണ്ടും ഒന്നാകുന്ന അദ്വൈതത്തിൽ വലുപ്പചെറുപ്പങ്ങളില്ല. ദേവീഭാഗവതത്തിൽ സരസ്വതി(കല)യും പത്മയും(കമല)ഭഗവാന്റെ കാമിനിമാരും പത്നിമാരുമാണ്. പത്മാവതി എന്ന തന്റെ പത്നിയിൽ ഇവരണ്ടും ഒത്തുചേർന്നിരിക്കുന്നത് ജയദേവന് കാണുന്നു. തന്റെ കവനത്തിൽ ഈ രണ്ടർത്ഥവും ചേർന്ന രാസരസാനുഭവസൂചന തരുന്നു.

3. (ദ്രുതവിളംബിതം)

യദിഹരിസ്മരണേസരസംമനോ

യദിവിലാസകലാസുകുതൂഹലം
മധുരകോമളകാന്തപദാവലീം
ശൃണുതദാജയദേവസരസ്വതീം
ആരുടെ മനസ്സാണോ ഹരിസ്മരണയില് സരസമായിരിക്കുന്നത്, ആർക്കാണോ വിലാസകല യിൽ(രതി) കുതൂഹലമുള്ളത്, അവർ മധുരവും കോമളവും ആകർഷകവുമായ ജയദേവസരസ്വ തിപദാവലി ശ്രവിക്കട്ടെ. ഹരിസ്മരണയുള്ള ഭക്തർക്കും, കാമകലാകുതൂഹലമുള്ള കാമുകർക്കും, സാഹിത്യസംഗീതാദിരസികർക്കും സഹൃദയരായ പണ്ഡിതർക്കും യോജിച്ച വിധമാണ് ഗ്രന്ഥ രചന. സാരസ്വതകലയിൽ തനിക്കുള്ള പ്രാഗത്ഭ്യം, അതിൽ പൂർണ്ണവിശ്വാസം, ഇവ ജയദേവ സരസ്വതി എന്ന പ്രയോഗത്തിലുണ്ട്. വിശ്വാസം പ്രേമലക്ഷണമാണ്. സരസ്വതി എന്നവസാനി ക്കയാൽഅത് തന്റെസന്യാസാശ്രമനാമവുമാണ്.
പദാവലി- ശൃംഗാരപ്രധാനമാണ് പദംപാടൽ.മാധുര്യം,സൌന്ദര്യം,ആകർഷണസ്വഭാവം എന്നി വ ലക്ഷണം. ഹരിനാമം രസസമ്പൂർണ്ണം. ഹരിസ്മരണയുള്ള മനസ്സ് സരസം.ഹരനും ഹരിയും (ശിവനും വിഷ്ണുവും) ഹര(രാധ) എന്ന സ്ത്രൈണശക്തിയും ചേരുന്ന ത്രിവേണീസംഗമം ഹരിനാ മം. ഹരേ എന്നുവിളിക്കുമ്പോൾ രാധാകൃഷ്ണന്മാരെ ഒപ്പം അഭിസംബോധന ചെയ്യുന്നു. വിലാസകല-ആരോഗ്യകരമായ ആനന്ദകരമായ ഗൃഹസ്ഥാശ്രമജീവിതത്തിന് ആവശ്യമായ കാമശാസ്ത്രം.
കാന്തപദാവലി- ആകർഷിക്കുന്നവളായ കാന്തയുടെ പദാവലി, മനോഹരമായ പദാവലി. കാ ന്തം പോലെ ഹൃദയത്തെ ആകർഷിക്കുന്ന മധുരകോമളപദങ്ങളുടെ ചേർച്ചയായ കാവ്യം (സര സ്വതി). കാന്തയായ പത്മാവതിയുടെ നൃത്തംവെക്കുന്ന പാദത്തെ സദാ പിന്തുടരുന്ന ചാരണച ക്രവർത്തിയായ പാദദാസന്റെ കാവ്യം. ഇങ്ങനെ പല അർത്ഥം. മുമ്പിലെ ശ്ലോകത്തി ൽ പ്രബ ന്ധം എന്നും ഇവിടെ പദാവലി എന്നും പ്രയോഗിക്കയാൽ സംഗീതനൃത്തപ്രധാനമായ അഭിനയ യോഗ്യമായകാവ്യമെന്നറിയണം.
ഈശ്വരന്റെ ഉപചാരങ്ങളിൽ മൂന്നാമത്തേതാണ് ജയദേവകവിയും സഹധർമ്മിണിയായ പത്മാവതിയും ഒന്നിച്ചു ചെയ്യുന്ന സഹധർമ്മം. *(1.ഛത്രം ധാരയാമി,2. ചാമരം വീജയാമി.3. ഗീതവാദ്യനൃത്തം പ്രദർശയാമി).* പത്മാവതിയോട് ഭഗവതീപ്രതിപത്തിയുണ്ട് ജയദേവന്. *വസുഭി ദീപ്യതാ ഇതി വസുദേവ* .വസുവിനാല് പ്രശോഭിക്കുന്നവൻ വസുദേവൻ. *തസ്യ അപത്യം വാസുദേവ.* വസുദേവന്റെ പുത്രൻ വാസുദേവൻ. ഭഗവാന്റെ പുത്രസ്ഥാനമാണ് ഭക്തന്. കവി തന്നെ കൃഷ്ണപുത്രനായ പ്രദ്യുമ്നനായും(കാമദേവൻ)പത്മാവതിയെ രതിയായും സങ്കൽപ്പിക്കുന്നു.

4. (ശാർദ്ദൂലവിക്രീഡിതം)

വാചപല്ലവയതിഉമാപതിധരസന്ദർഭശുദ്ധിംഗിരാം
ജാനീതേജയദേവഏവശാരണശ്ലാഘ്യോദുരൂഹധൃതാ
ശൃംഗാരോത്തരസദ്പ്രമേയരചനൈർആചാര്യഗോവർദ്ധന
സ്പർദ്ധീകോപിനവിശ്രുതശ്രുതിധരോധോയീകവിക്ഷ്മാപതി
കവി ഉമാപതിധരന്റെ വാക്കുകള് പല്ലവംപോലെ മൃദുലമാണ്. സന്ദർഭശുദ്ധിയുള്ള ഗീർവ്വാണി ക്ക് ജയദേവൻ മാത്രമേ ഉള്ളൂ. ശാരണർ ദുരൂഹമായ ധൃതകവനത്തിന് പ്രസിദ്ധികേട്ടവനാണ്. ആചാര്യഗോവർദ്ധനന് ശൃംഗാരോത്തരമായ സദ്പ്രമേയരചനയിലും. അതേതരം രചനയില് സ്പർദ്ധാപൂർവ്വംഏര്പ്പെട്ടിരിക്കുന്നധോയികവിസാർവ്വഭൌമനാണ്.
എഡി 1279 മുതൽ1209വരെ ബംഗാളം ഭരിച്ചിരുന്ന ലക്ഷ്മണസേനന്റെ ആറ് ആസ്ഥാനകവിക ളിലൊരാളായിരുന്നു ജയദേവകവി.പത്മാവതി ആസ്ഥാനനർത്തകിയും. തന്നേയും ഇതരകവി കളേയും വിലയിരുത്തുന്ന നിരൂപണാത്മകമായ വരികളാണിത്. ഗീതഗോവിന്ദം പല്ലവംപോലെ മൃദുലവാക്കുകളാൽ ശൃംഗാരോത്തരമായ സദ്പ്രമേയത്തെ ദുരൂഹങ്ങളായ അനേകം ആന്തരാ

ർത്ഥങ്ങളോടെ ,സ്വതസ്സിദ്ധമായ സന്ദർഭശുദ്ധിയോടെ, ഗീർവ്വാണിയില് രചിച്ച കൃതിയാക യാൽ നിഗൂഢമായി താനല്ലേ യഥാർത്ഥകവിസാർവ്വഭൌമനെന്ന ചോദ്യമുണ്ടിവിടെ. ഒരുവിധ ത്തിലുള്ള സ്തുതിനിന്ദയാണ് മററു കവികളോട്. അഞ്ചുപേരുടേത് സന്ദർഭശുദ്ധിയില്ലാത്ത കവി തയാണ്,ശാരണന്റേത് ദുരൂഹതയാൽ നല്ല കവിതയല്ല എന്ന് സ്തുതിനിന്ദ. ആചാര്യ, കവിക്ഷ്മാ പതിഎന്നുവിളിച്ചവർക്ക്യഥാർത്ഥസ്തുതിയുമുണ്ട്.

ഉമാപതിധരൻശിവനെധരിച്ചവിഷ്ണു

ശ്രുതിധരൻവേദത്തെധരിച്ചവിഷ്ണു

ചാരണൻ രണ്ടാം ശ്ലോകത്തില് പത്മാവതീചരണചാരണചക്രവർത്തി എന്നു വിളിച്ച താനും വിഷ്ണുവും.

ആചാര്യഗോവർദ്ധനൻ-ഗോവർദ്ധനോദ്ധാരണം ചെയ്ത ആചാര്യനും ലോകഗുരുവുമായ വിഷ്ണു. ഇപ്രകാരംകവിനാമങ്ങളാൽനിഗൂഢമായിവിഷ്ണുസ്തുതി.

അഷ്ടപദി 1 (മായാമാളവഗൌളരാഗം. രൂപകതാളം .അല്ലെങ്കിൽ സൌരാഷ്ടം ആദിതാളം)

5. പ്രളയപയോധിജലേധൃതവാനസിവേദം
വിഹിതവഹിത്രചരിത്രംഅഖേദം
കേശവാധൃതമീനശരീരാ
ജയജഗദീശഹരേ (ധ്രുവ)

പ്രളയസമുദ്രജലത്തിൽ വേദങ്ങളെല്ലാം നഷ്ടപ്പെട്ടപ്പോള് അവയെ വഹിച്ചുകൊണ്ട് സംരക്ഷിച്ച അത്ഭുതചരിത്രമുള്ള മീനശരീരധാരിയായ കേശവാ, ജയജഗദീശഹരേ. നിഗൂഢനാമമന്ത്രമായ ഹരേ എന്ന് ആദ്യം തന്നെ വിളിക്കുന്നു. ഉമാപതിധരൻ, ശ്രുതിധര ൻ(വേദധരൻ) സഞ്ചാരി(ചാരണൻ) ഗോവർദ്ധനൻ,ജയദേവൻ(ജയജഗദീശ)എന്നീ കവിനാ മങ്ങൾക്ക് (പൂർവ്വശ്ലോകത്തിലെ) ഇണങ്ങുന്ന പദങ്ങളുപയോഗിക്കുന്നു. മീനം (മകരമ ത്സ്യം) കാമന്റെ കൊടിയടയാളം. ജീവിവംശസംരക്ഷണത്തിന് കാമദേവന്റെ കൊടിക്കുറ ഉയരണം. ആദ്യാവതാരം അങ്ങനെ വംശവൃദ്ധികൊണ്ട് വിജയശ്രീലാളിതമായി. എല്ലാവരും ഉറങ്ങുമ്പോൾ യോഗി ഉണർന്നിരിക്കുന്നു.(ഗീത). പ്രപഞ്ചം പ്രലയത്തിൽ നിദ്രപ്രാപിച്ചു. ആ കാമസലിലോപരി യോഗയോഗേശ്വരനും കാമരൂപനുമായി,കണ്ണടയ്ക്കാത്ത മത്സ്യരൂപിയായി കാമന്റെ കൊടിയട യാളമായി ഭഗവാന് ഉണർന്നിരുന്നു.രാത്രി പുതിയ വംശപരമ്പരയെ സൃഷ്ടിക്കാനായി ഉണർന്നിരിക്കുന്ന മത്സ്യമിഥുനങ്ങളെ മീനരാശിഭാഗത്തു കാണാം. വീരം,ഉത്സാഹം. നായകൻ ധീരലളിതൻ.അലങ്കാരം ഉപമ,അതിശയോക്തി .അർദ്ധമാഗധി രീതി.

കേശവാ - ക,ഈശ,വാ (ബ്രഹ്മാ,ശിവ,വിഷ്ണു) ത്രിമൂർത്തി ചേർന്നത്. വിഷ്ണു സ്ത്രീരൂപത്തില് കേശം അഴിച്ചിട്ട് ആടിയപ്പോഴാണ് കൈശികീവൃത്തി ഉണ്ടായതെന്ന് ഭരതമുനി. പത്മാവതിയുടെ കൈശികീവൃത്തിക്കായി രചിച്ച ഈ പ്രബന്ധം സന്ദർഭോചിതമായ പദങ്ങളാലാണ് വിരചിതമായിരിക്കുന്നത്.

6. ക്ഷിതിരതിവിപുലതരേതവതിഷ്ഠതിപൃഷ്ഠേ
ധരണിധരണകിണചക്രഗരിഷ്ഠേ
കേശവാധൃതകഛപരൂപാ (ജയ)

അതിപിപുലതരഗാത്രിയായ ഭൂദേവിയെ പൃഷ്ഠത്തില് ധരിച്ച് ഉയർത്തിപ്പിടിക്കയാ ൽ(ധരണീധ രണത്താൽ) ഭൂചക്രരൂപം തഴമ്പുപോലെ മുതുകിൽ ധരിച്ച കഛ പരൂപിയായ കേശവാ ,ജഗദീ ശാ. ഹരേ ജയ ജയ.ഭൂമി വിഷ്ണുപത്നി. അവളെ ഹൃദയത്തിലും മടി യിലും ഉയർത്തിയ ഒറ്റ കൊ മ്പിലും ഇരുത്തി സംരക്ഷിക്കുന്നത് അനുകൂലരതിയാണ്. ഇവിടെ ആമയുടെ രൂപമെടുത്ത ഹരി താന്താഴെയും ഭൂമി മുകളിലും(മുതുകിൽ)ആയി വിപരീതരതി സ്വരൂ പമാണ്. കഛപി സരസ്വ തിവീണയുമാണ്. വിപരീതരതിയിൽ സരസ്വതി ഗുരുവും വിഷ്ണുശിഷ്യനുമാണ്. മന്ദരപർവ്വതം പോലെ ശ്രീശൈലരൂപിണിയായ ഭൂമിയെ പുറത്തുധരിച്ച് മന്ഥനകർമ്മം നടത്തുന്ന ഹരിയുടെ കാമസലിലം പാലാഴി. ആ അമൃതാബ്ധിയിൽനിന്ന് സർവ്വസൌഭാഗ്യവും സൃഷ്ടിക്കപ്പെടുന്നു. മീനവശരീരത്തിൽ കാമം സൂക്ഷ്മമെങ്കില് കഛപത്തില് സ്ഥൂലവും പ്രകടവുമാ ണ്. ധരണിയെന്ന

പതിയുടെ ചക്രലിംഗം (അടയാളം)പുറത്തുവഹിച്ച രതിക്രീഡാലോലനായ സംസാരിയാണ് കഛപം. ചക്രേശ്വരതീർത്ഥവും ക്ഷേത്രവും വ്രജത്തിലെ ഗോവർദ്ധനത്തില് മനസാദേവിയുടെ (പത്മാവതി)അടുത്തുകാണുന്നത് ശക്തി,രാധ,ശ്രീ,ഭൂദേവി,നദി എന്നിവയും ശാക്ത,ശൈവ, വൈഷ്ണവവും ഹരിയിൽ ഒന്നിക്കുന്നതുകൊണ്ടാണ്. ഇത് നിഗൂഡാർത്ഥം.ആമയുടെ പുറത്ത് ഒമ്പതായി വിഭജിച്ച (നവം,നവമി)പുറംതോടിൽ അഷ്ടദലപത്മം (വാഗ്ദേവിമാർ,അഷ്ടലക്ഷ്മി,8 ദിശ)നക്ഷത്രരൂപത്തിൽ കാണാം അഷ്ടമി,നവമി,ദുർഗ്ഗ,അഗസ്ത്യപത്നി ലോപാമുദ്രയുടെ പഞ്ചദ ശീമന്ത്രം (ലോപാമുദ്രാസൂത്രം-ലോഷ്യ)എന്ന മാന്ത്രികചതുരംരണ്ടിന്റെ ഘനമൂലം കാണാനുള്ള ചിത്രം ഇവയൊക്കെ ആ കഛപിമുദ്രയിലടങ്ങിയിട്ടുണ്ട്.നാലാം ശ്ലോകത്തിലെ ഗോവർദ്ധനോ ദ്ധാരവും സത്പ്രമേയരചനയുടെ സാരസ്വതവും ആറാം ശ്ലോകത്തിൽ തെളിഞ്ഞുകാണാം .അനംഗരംഗമെന്ന കാമശാസ്ത്രഗ്രന്ഥത്തിൽ പത്മാസനവും കൂർമ്മാസനവും സംയോഗവേള യിൽ ചെയ്യുന്നതാണെന്ന കാണുന്നു.

7. വസതിദശനശിഖരേധരണീതവലഗ്നാ
ശശിനികളങ്കകലേവനിമഗ്നാ
കേശവാധൃതസൂകരരൂപാ (ജയ)

ഉയർന്ന തോറ്റമേല് ധരണിയെ ധരിച്ച് സംരക്ഷിക്കുകയാല് ,ചന്ദ്രനിൽ കളങ്കംപോലെ ഭൂമിയി ൽ ഭഗവാന്റെ ദശനമുദ്ര(പല്ലുകൊണ്ട അടയാളം)പതിഞ്ഞു. അപ്രകാരം ഭൂമിയെ തന്റെ മുദ്രകു ത്തി, ഹരിതാഭയാക്കി,സ്വന്തമാക്കി , സുന്ദരിയാക്കിയ കാമകലാനിമഗ്നനും ,പത്നിയുടെ ചന്ദ്രക ലകളെ അറിഞ്ഞവനുമായ സൂകര(വരാഹ)രൂപിയായ കേശവനെ പത്നീസമേതം സ്മരിക്കുന്നു. രതിയിൽതളർന്നുപോയ ദേവിയെ മടിയിൽവെച്ച്, ആലിംഗനാദികളാൽ തൃപ്തയാക്കി,വീണ്ടും രതിസന്നദ്ധയാക്കി ഒററക്കൊമ്പിലുയർത്തുംമുമ്പ് അവളില്കാമശാസ്ത്രപ്രകാരം ദന്തമുദ്ര ചാർത്തു ന്നു,ഹരി.

8. തവകരകമലവരേനഖമത്ഭുതശൃംഗം
ദലിതഹിരണ്യകശിപുതനുഭൃംഗം
കേശവാധൃതനരഹരിരൂപാ (ജയ)

നിന്റെ മനോഹരങ്ങളായ കരകമലങ്ങളിൽ അത്ഭുതകരമായ ശൃംഗങ്ങൾപോലെയുള്ള നഖ ങ്ങളുണ്ട്.അവയാൽ ഹിരണ്യകശിപുവിന്റെ ശരീരമാകുന്ന ഭൃംഗത്തെ പിളർന്ന നരഹരിരൂപം ധരിച്ച കേശവാ ,ജയജഗദീശ,ഹരേ. പല്ലുകൊണ്ടുമാത്രമല്ല,നഖംകൊണ്ടും പ്രിയതമയുടെ ശരീ രത്തിൽ മുദ്രചാർത്തുന്നതില് വിദഗ്ധനാണ് ഉത്തമനായകനായ ഹരി. ശൃംഗമെന്നത് ശൃംഗാര ത്തിന്റെ ഉത്ഭവസ്ഥാനമാണ്. ഭൃംഗം മനോഹരമായ താമരയിലിരുന്ന് മധുനുകരും. ഇവിടെ തിരിച്ച് ,വിപരീതരതിയിൽ,കമലം ഭൃംഗത്തെ പിളർന്ന് മധു (രക്തം)നുകരുന്നു. ഹിരണ്യകശി പുവിന്റെ ശരീരഭൃംഗത്തെ പിളർക്കുമ്പോളും ,രതികേളീലോലനായ നരഹരി പ്രേയസിയായ രാധ യുടെ ശരീരത്തിൽ നഖചിത്രം വരക്കുമ്പോള് പൊടിഞ്ഞ രക്തനിറവും കുങ്കുമഛവിയും ഓർത്തു എന്ന് ധ്വനി. ശൃംഗാരോത്തര സദ്പ്രമേയരചനക്ക് ഉദാഹരണം. കൃഷ്ണാവതാരത്തിൽ മുരളിയാ യി ശിവൻ ജനിച്ചു. ശൃംഗമായി ജനിച്ചത് ദേവേന്ദ്രനാണ്. ശൃംഗാരികളിൽ പ്രമുഖനാണ് ഇന്ദ്രൻ. കാമദേവനും ഗന്ധർവ്വന്മാരും അപ്സരസ്സുകളും ഇന്ദ്രന്റെ സൈന്യമാണ്. ഇന്ദ്രപത്നിയായ ഇന്ദ്രാ ണി കാമശാസ്ത്രപ്രകാരം പത്മിനിയാണ്. ഒരു പ്രത്യേകതരം സംയോഗം ഇന്ദ്രാണിക്കുമാത്രം സാധിക്കുന്നതാണത്രെ. അതിന്റെ പേരും ഇന്ദ്രാണി എന്നുതന്നെ. ഏറ്റവുമധികം ലലനാസുഖം അനുഭവിക്കുന്ന ശൃംഗാരിയായ ദേവേന്ദ്രനെ ഗോവർദ്ധനോദ്ധാരണവേളയില് തോൽപ്പിച്ച ശേഷമാണ് ഭാഗവതത്തിലെ രാസലീല ആരംഭിക്കുന്നതെന്നും ഓർക്കണം.

9. ഛലയസിവിക്രമണേബലിംഅത്ഭുതവാമന
പദനഖനീരജനിതജനപാവന
കേശവാധൃതവാമനരൂപാ (ജയ)

മഹാബലിയുടെ വിശ്വജിത്ത് എന്ന യജ്ഞബലത്തെ അടക്കാലായി,ത്രിവിക്രമനായി, അത്ഭുത വാമനരൂപമെടുത്ത കാലത്ത്, നിന്റെ പദനഖം തട്ടി ഉണ്ടായ ദിവ്യജലത്താൽ സർവ്വജനങ്ങ ളേയും പരിപാവനമാക്കിയ കേശവാ,ജഗദീശ്വരാ,ഹരേ,ജയ ജയ. മഹാശക്തനായ മഹാബലി അദ്വൈതിയാണ്. തന്നെ ആശ്രയിച്ചവർക്ക് തന്നെത്തന്നെ ദാനംചെയ്യുന്നവനാണ്. യഥാ ർത്ഥപൌരുഷം ആ സ്വഭാവത്തിലാണ്. ആത്മസമർപ്പണരൂപമായ ആ ത്യാഗശീലത്തിന്റെ

പൌരുഷഭാവത്തെ ലോകത്തിന് വെളിപ്പെടുത്താനായിട്ടാണ് വാമ(ന)രൂപത്തിൽസുന്ദരനും ചെറിയവനുമായി ,അനാഗതശ്മശ്രുവാകയാൽ സ്ത്രീ പോലെയുളളവനായി, മൂന്നടി മണ്ണുയാചിച്ച് വാമനൻ വരുന്നത്. ശിവനും മോഹിനിയും പോലെ ഒരു അപൂർവ്വസംഗമമാണ് മഹാബലിയും വാമനനുംതമ്മിലുളളത്.

കാമശാസ്ത്രപരമായ വ്യാഖ്യാനം – സ്ത്രീ തന്റെ കാൽനഖത്താല് പുരുഷലിംഗം(ശിവലിംഗം) സ്പർശിച്ചാല് സ്ത്രീപുരുഷന്മാർതമ്മിലുളള പരസ്പരവശ്യം ഒരിക്കലും തീരുകയില്ലത്രെ. പുരുഷന്റെ രതിജലം സ്ത്രീയുടെ ഇടത്തുകാലിൽ(വാമപാദം) വീണാലും അങ്ങനെയാണ്. ത്രിവിക്രമം അഥവാ ത്രൈവിക്രമഉത്ഥാനബന്ധം എന്നക്രിയ പുരുഷൻ കാലുകൊണ്ട് ഇണയില് കാമസലിലം ഉണ്ടാക്കി സർവ്വം പവിത്രീകരിക്കുന്ന ക്രിയയുമാണ്. ശുക്രൻ കാമദേവതയാണ്. ശുക്രനെ കിണ്ടിമുരലിൽവെച്ച് ശുക്രന്റെ രക്തംകലർന്ന ജലം (കാമസലിലം) കൊണ്ട് വാമനപാദം കഴുകുന്ന മഹാബലി ഈ ക്രിയ ചെയ്യുന്നു. ബാലികയായ നായിക നായകശിരസ്സിൽ പാദംപതിച്ച് (പാദതാഡിതകം) രതിമൂർഛയാല് നായകന് നൽകുന്ന അത്ഭുതകരമായ ആനന്ദം ത്രിവിക്രമനായ വാമനഭഗവാൻ തിരിച്ച് മഹാബലിക്കും അരുളുന്നു.അവരുടെ നിരന്തരവശ്യം കൊണ്ടുളള അദ്വൈതതന്മയതയാണത്. ഇത് സ്പഷ്ടമായി പറയുംമുമ്പേ നാലാം ശ്ലോകത്തിൽ അസ്പഷ്ടധ്വനിയായി (5,6,7,8ലെ ക്രിയകൾക്കുശേഷം)കവിക്ഷ്മാപതീപദത്തിലേക്ക് ഉയർത്തുന്ന രതിമൂർഛയുടെ താഴ്ച്ചയും പറഞ്ഞിട്ടുണ്ട്. ആരോഹണത്തിന്റെ സുഖത്തിന് അവരോഹണം വേണം. കാമത്തിന് അടിമപ്പെടുന്നത് പാതാളത്തിലേക്കുളള താഴ്ച്ചമാത്രമല്ല, (അവരോഹണം) സ്വർഗ്ഗത്തിലേക്കുളള ഉദ്ധാരണം(ആരോഹണം)കൂടിയാണ്. കാമം പാപം മാത്രമല്ല, പാവനവുമാണ്,അത് ആത്മസമർപ്പണത്തിന്റേതായ ത്യാഗം കൂടി ചേർന്നതാണെങ്കിൽ. വാമനൻ ബലിയുടെ ശിരസ്സിൽ കാലുവെക്കുന്നത് ,കാമശാസ്ത്രത്തിലെ ഹരിവിക്രമഉത്ഥിതബന്ധമെന്ന ഒരുതരം സംയോഗവുമാണെന്ന് അനംഗരംഗം എന്ന കൃതിയിൽ കാണാം. അതിൽ സ്ത്രീ വാമനനെപ്പോലെ ഉയരംകുറഞ്ഞ്, ബാലയോ കൌമാരിയോ ആണ്.

നരവംശശാസ്ത്രപരമായ അർത്ഥം.- ദക്ഷിണേന്ത്യയില് ചേര,മൂഷകരാജവംശങ്ങളോടു ബന്ധപ്പെട്ട വള്ളുവക്കോനാതിരിമാർ ഹിരണ്യഗർഭം കഴിഞ്ഞ് ശുദ്ധരായാല് ആരേയും കൈകൊണ്ടു തൊടുകയില്ല.അവരുടെ അനുഗ്രഹം കാലുകൊണ്ട് ശിരസ്സ് തൊട്ടിട്ടാണ്.വാമനനും ഹിരണ്യഗർഭം കഴിഞ്ഞ് അസ്പർശയോഗത്തോടെയാണ് മഹാബലിയുടെ യജ്ഞശാലയിലെത്തുന്നത്. ഇതേ പോലെ നീലഗിരിയിലെ തോഡവംശക്കാരുടെ മൂപ്പനും ശിരസ്സിൽ കാലുതൊട്ടാണ് ഇപ്പോ ഴും അനുഗ്രഹിക്കുന്നത്. ബ്രാഹ്മണ,ക്ഷത്രിയ,ആദിവാസിവ്യത്യാസമില്ലാത്ത ഒരു നരവംശശാ സ്ത്ര ചരിത്രത്തിലേക്കാണ് ഇത് വിരലു ചൂണ്ടുന്നത്.

10. ക്ഷത്രിയരുധിരമയേജഗതപഗതപാപം
സ്നപയസിപയസിശമിതഭവതാപം
കേശവാധൃതഭൃഗുപതിരൂപ (ജയ)

ക്ഷത്രിയരക്തംകൊണ്ട് ജഗത്തിന്റെ പാപം പോക്കി, ജലസ്നാനം കൊണ്ട് ഭവതാപംനശിപ്പിച്ച ഭൃഗുപതിരൂപനായ കേശവാ,ഹരേ,ജഗദീശ്വരാ, ജയജയ. 21 വട്ടം ക്ഷത്രിയരക്തം ഒഴുക്കി എന്ന് പറയുന്നത് വേദത്തിൽ പറയുന്ന 21 വട്ടം ( 7 നദീജലധാരകള് മൂന്നുവീതം 21 നദി) നദീജലം ഒഴുക്കിയ ഭാർഗ്ഗതേജസ്സായ സൂര്യന്റെ ക്രിയയാണ്.നദീജലം മാലിന്യങ്ങലെ കടലിലേക്ക് ഒഴുക്കുന്നു.ഭൂമി പവിത്രയാകുന്നത് നദികൾ ഒഴുകുമ്പോഴാണ്.ക്ഷത്രിയരക്തം ഒഴുക്കിയ രാമൻ ഭൂമിയുടെ (അമ്മയുടെ)പാപം കഴുകിക്കളഞ്ഞു. കന്യാകുമാരിമുതൽ ഭൃഗുകഛംവരെയുളള പടിഞ്ഞാറ ൻതീരഭൂമിയിലാണ് ഭൃഗുവംശജർ തപം ചെയ്തിരുന്നത്. ഭൃഗുപുത്രിയായ ലക്ഷ്മിയുടെ പതിയാണ് ഭൃഗുപതിയായ വിഷ്ണു. സൂര്യയുടെ പതി സൂര്യൻ.ആ സൂര്യദേവന്റെ ജലക്രീഡ സാഗരത്തിലാണ്. ഭൃഗുപതിരാമന്റെ ജലസ്നാനം സ്യമന്തപഞ്ചകത്തിൽ. ഇതുപോലൊരു വൃന്ദാവനകഥയെ ഈ വരികളിൽ സൂചിപ്പിക്കുന്നു. അഘാസുരനെ(അഘം പാപം)വധിച്ച്,രുധിരമയമായ ശരീരത്തോടെ ഭവന്റെ (ഭവനെന്നാൽ ശിവൻ,കാമം,സംസാരം നാനാർത്ഥം) താപം തീർക്കാന് ക്ഷത്രിയോചിതവേഷത്തിൽ കൃഷ്ണന് രാധയുടെ അടുത്തെത്തി. ശുദ്ധിയില്ലാത്ത ശരീരം സ്പർശിക്കാന് രാധാദേവി തയ്യാറായില്ല. കൃഷ്ണൻ തന്റെ കാൽമടമ്പുകൊണ്ട് ശ്യമകുണ്ഡമെന്ന ജലാശയം തീർത്തു കുളിച്ചു. നിനക്ക് എന്റെ അനുരൂപയാകാൻ നീയും സ്വയം കുണ്ഡം തീർക്കണമെന്നും പറഞ്ഞു.രാധ വളപ്പൊട്ടുകൊണ്ട് രാധാകുണ്ഡം തീർത്തു.രണ്ടിലും രാധാകൃഷ്ണന്മാർ ജലക്രീഡ ചെയ്തു. അവ ർക്കു

കുടിക്കാനായി ശുദ്ധജലം ഗോപികമാര് സ്വയം കൈകൊണ്ടു നിമിഷമാത്രയിലുണ്ടാക്കിയ കിണററിൽനിന്നെടുത്തുകൊടുത്തു.

കടലുവറ്റിച്ച വെണ്മഴ പുരുഷാടയാളമാണ്,ശക്തിയുടെ സിംബലാണ്. പുഴകൾക്കും കടലിനും നാഥനായി ,വീരത്തിൽ ക്ഷത്രിയനും രജോഗുണപ്രധാനിയുമായി,തപസ്സിൽ ബ്രഹ്മണതേജസ്വി യായി ഇരിക്കുന്ന ഭൃഗുപതിയുടെ കാമജലമാണ് പുഴയിലും കടലിലും ജലാശയങ്ങളിലും ജീവന ധാരയായി ഒഴുകുന്നത്. സർവ്വപാപവും അവയിലെ സ്നാനം കൊണ്ടു തീരുന്നു. ഭാരതത്തിന്റെ പശ്ചിമതീരത്തുള്ളവർ ജലസമൃദ്ധമായ ഭൂവിഭാഗത്ത്, ദിനവും രണ്ടുനേരം മുങ്ങിക്കുളിക്കുന്നവ രാണ്.

പരശുരാമൻ ധീരോദ്ധതനായകനാണ്. രസം ഭീഭത്സം.

11. വിതരസിദിക്ഷുരണെദിക്പതികമനീയം
ദശമുഖമൌലിബലിംരമണീയം
കേശവാധൃതരാമശരീരാ (ജയ)

അഷ്ടദിക്കുകളുടെ പാലകരായ ദേവന്മാർക്കും ആനന്ദമുണ്ടാക്കാനും ,ദശമുഖശിരസ്സ് നശിപ്പിക്കാനും ബലശാലിയായി കമനീയവും രമണീയവുമായ രാമശരീരമെടുത്ത കേശവാ, ജയജഗദീശാ,ഹരേ.

എട്ടുദിക്കുകൾ,അഷ്ടലക്ഷ്മിമാർ,വാദേവതമാർ,- എട്ടുപേരേയും ഒരേ സമയം ഭ്രമിപ്പിച്ചുകൊണ്ട്, ആനന്ദപരവശനായി,അവർക്കിടയില് ചുറ്റിസ്സഞ്ചരിച്ചുകൊണ്ട് ,സൂര്യകാലചക്രധാരിയായ നാരായണൻ അവരിലെല്ലാം ഋതുചക്രങ്ങളുണ്ടാക്കുന്നു. രാമനെന്നാൽ രമിപ്പിക്കുന്നവനാണ്. കമനീയസുന്ദരശരീരത്താൽ ആരിലും ആനന്ദമുണ്ടാക്കുന്നവനാണ്. ദശമുഖമൌലിബലിം രമണീയം- പത്തുശിരസ്സുള്ള ബലശാലിയുടെ മൌലിയെപ്പോലും രമിപ്പിക്കു ന്നു. രമണി-രമിപ്പിക്കുന്നതിൽ നിർവൃതി തരുന്ന ഭോഗ്യയായ സുന്ദരി. രാമൻ രമണീയനാണ്. നരരൂപത്തിൽ ഏകപത്നീവ്രതക്കാരനുമാണ്. (സീത) നാരായണരൂപത്തിലോ, (സൂര്യനാരായ ണ ൻ)അങ്ങനെയല്ല. എട്ടുപതിമാരേയും,ദിക്കുകളേയും ,ദശപാപഹരനായ ബലശാലിയായ ശിവനേയും ദശമുഖരാവണനേയും,എല്ലാം രമിപ്പിക്കുന്ന ദിവ്യസുന്ദരഐശ്വരശരീരധാരിയായ പരബ്രഹ്മമാണ്.

ജയദേവന്റെ എല്ലാ പ്രയോഗവും കാമശാസ്ത്രസംബന്ധിയാണെന്നത് എടുത്തുപറയേണ്ടതു ണ്ട്.ഒരു ഭാര്യയെക്കൊണ്ടുതന്നെ കാമശാസ്ത്രം ശരിക്കറിഞ്ഞ പുരുഷന് 32 സ്ത്രീകളുടെ കൂടെ യെന്നപോലെ വ്യത്യസ്തരതിസുഖമനുഭവിച്ച് ജീവിക്കാമെന്നാണ് കാമശാസ്ത്രകാരന്മാർ പറയു ന്നത്. ഈ കണക്കിൽ 8 പത്നിമാരൊടുകൂടി 156 തരം സുഖാനുഭവംകിട്ടും.(16 നെ 16 കൊണ്ടു ഗുണിച്ച ചതുഷ്ക്കം. പൂർണ്ണചതുരശ്രീകരണം. Perfect square.). 18000 ഗോപികമാരും ദ്വാരകയിലെ 16008 രാജ്ഞിമാരും കൂടി 34008 .ഇതിനെ 32 കൊണ്ടു ഗുണിച്ചാൽ 1382256. ഇത് വല്ലാത്ത ഒരു കണക്കാണ്. Perfect square. അഥവാ പൂർണ്ണചതുര ശ്രീകരണസംഖ്യയെ (16ന്റെ) കണക്കാക്കാനായി 16000 +8 എന്ന് എടുക്കുകയാണ് ചെയ്യുന്നത്. ഹരപ്പൻസംസ്കൃതിയിലെ 16ന്റെ അളവുകണക്കുകളാണ് ഇതിന്നു പിന്നിൽ. 24 മണിക്കൂറില് 8 ദിക്കുകളിൽ (8 പതി.8 ദിഗ്ഗജം,8 ദിഗ്ജ്യാ) ഒരുദിനം 3 മണിക്കൂറുവീതം പ്രത്യേകരാഗരാഗിണി മാരും അവരുടെ പുത്രരാഗങ്ങളുമൊത്ത് ,ഓരോ ചന്ദ്ര,സൂര്യകലയിലും ആനന്ദിച്ച് രതിക്രീഡ ചെയ്യുന്ന സൂര്യനാണ് സൂര്യനാരായണനാണ് വർണ്ണ്യവിഷയം.

12. വഹസിവപുസിവിശദേവസനംജലദാഭം
ഹലഹതിഭീതിമിളിതയമുനാഭം
കേശവാധൃതഹലധരരൂപാ (ജയ)

വലിയവിപുലശരീരത്തിൽ കാർമേഘവർണ്ണമുള്ള നീലവസ്ത്രമണിഞ്ഞ് ,കലപ്പയാൽ തന്നെ വധി ക്കുമോ എന്നു ഭയന്ന യമുനയുടെ ശോഭയോടെ ,കലപ്പധരിച്ച്അവളെ ജയിക്കാനൊരുങ്ങി നി ൽക്കുന്ന കേശവാ , ജയജഗദീശ്വരാ,ഹരേ. ഭൃഗുരാമൻ,കമനീയകല്യാണരാമൻ ,ഇവർക്കുശേ ഷം മൂന്നാമതും ഒരു രാമൻ വരുന്നു.ബലരാമൻ. ബലശാലിയായ രാമൻ ചെയ്യുന്നത് രാക്ഷസ വിവാഹമാണ്. പരകീയരതിയുമാണ്. യമുന കൃഷ്ണനെ പ്രേമിക്കുന്നവളാണ്. (കൃഷ്ണപത്നി കാളി ന്ദി ). അനുജപത്നിയെ ബലാൽക്കാരമായി വലിച്ചണച്ച് ആസ്വദിക്കയാണ് ജ്യേഷ്ഠനായ ബലരാ മ ൻ. കൃഷ്ണൻ ചെറിയവനും സുന്ദരനുമാണ്. രാമൻ വലിയവനും ശക്തനും. മഥനക്രിയയിൽ കുട്ട

തൽ സമർത്ഥനാണ് ബലശാലിയായ രാമന്. യമുനയിലെ ചാലുകീറൽ ആ ബലവാന്റെ രതി ക്രീഡയിൽ ഭീതയും പരകീയയുമെങ്കിലും അവളും ആനന്ദിച്ച എന്ന് ധ്വനിപ്പിക്കുന്നു. നീലവസ്ത്ര ത്തിലും സ്വർണ്ണദേഹത്തിലും ബലരാമനും രാധയും ഒരുപോലെയാണ്. നീലദേഹത്തിൽ കൃ ഷ്ണനും കാളിന്ദിയും സമാനരാണ്. ഈ സഹോദരന്മാരും ചിലപ്പോള് പാണ്ഡവരെപ്പോലെ, ഭാ ര്യയെ പങ്കുവെക്കാറുണ്ടെന്നും ധ്വനി. കാളിന്ദിയെ മാത്രമല്ല ,ഗോപികമാരേയും രാമൻ ഭോഗിക്ക ന്നതായി ഭാഗവതം പറയുന്നു.അന്നത്തെ കാലത്ത് അതൊരു സദാചാരലംഘനമായിരുന്നിരി ക്കില്ല. ഗോവർദ്ധനത്തിലെ ചില ക്രിയകളും ഐതിഹ്യങ്ങളും ഈ വിഷയത്തിലേക്ക് വിരല് ചൂണ്ടുന്നു. മദ്യം കുടിക്കുന്ന ബലരാമൻ, കാലിമേക്കുന്ന നോമഡിക് ഇടയവംശത്തിൽനിന്ന് ,കൃഷിയും സമൂഹജീവിതവും നയിക്കുന്ന കർഷകനിലേക്കുള്ള പരിണാമമായിട്ടും യമുനയിലെ ചാലുകീറി ജലസേചനം അതിനുള്ള തുടക്കമായിട്ടും വ്യഖ്യാനിക്കപ്പെട്ടിട്ടുണ്ട്. രാമനാമം വഹി ക്കുന്ന അവന് സീത(ഉഴവുചാലാണ്)യാണ് യമുനയിലുണ്ടാക്കിയത്. ത്രേതായുഗത്തിലെ സീത യും കലപ്പച്ചാലിലാണല്ലോ ജന്മമെടുത്തത്. അനേകധ്വനികളുണ്ട് ജയദേവസരസ്വതിക്ക്ത്രേതായുഗത്തിൽ രാമനായിപ്പിറന്ന ഈശ്വരന് ഏകപത്നീവ്രതം, അനുജനായിപ്പിറന്ന അനന്തന് ജ്യേഷ്ഠപത്നിയിലുള്ള ഭക്തി. ദ്വാപരയുഗത്തില് കൃഷ്ണനായിപ്പിറ ന്ന ഈശ്വരന് അഷ്ടപത്നീവ്രതം, ജ്യേഷ്ഠനായിപ്പിറന്ന രാമന് അനുജപത്നിമാരിലും രതി. യുഗധർമ്മപരിണാമം കുറിക്കുന്ന കഥകളാണിവ.

13. *നിന്ദസിയജ്ഞവിധേർഅഹഹശ്രുതിജാതം*
    *സദയഹൃദയദർശിതപശുഘാതം*
    *കേശവാധൃതബുദ്ധശരീരാ* *(ജയ)*

യജ്ഞവിധിയിൽ പറയപ്പെട്ട പശുഹിംസ ദർശിച്ച് സദയഹൃദയനായി, ആ അനാചാരത്തെ നിന്ദിച്ച ബുദ്ധശരീരമെടുത്ത കേശവാ, ജയജഗദീശഹരേ. ശ്രുതിയിലുള്ളതും യജ്ഞത്തിൽ അനുഷ്ഠിച്ചുവന്നിരുന്നതുമായ ഒരു സാമ്പ്രദായികഅനാചാരമാണ് പശുഘാതം. പശു, പാശം, പാശമോക്ഷം എന്നാണ് ശൈവാഗമത്തിൽ ജീവന്റെ സംസാരമോക്ഷത്തിന് പറയുക. പശു ജീവാത്മാവാണ്.പാശം സംസാരം. സംസാരബന്ധം അറുക്കലാണ് മോക്ഷം. ഉർവ്വാരുകമിവ ബന്ധനാത് എന്ന് മൃത്യുഞ്ജയത്തിൽ പറയുന്ന പോലെ. കുമ്പളവള്ളിയിൽനിന്ന് കുമ്പളങ്ങ പോലെ ,സംസാരത്തിൽനിന്നും മൃത്യുവിൽനിന്നും വിടുവിച്ച് അമൃതത്വം നൽകാനാണ് ശ്രുതിവിധി. ഇതിനെ പശുവധമാക്കി ജീവികളെ ഹിംസിക്കുന്ന അനാചാരത്തെ ചോദ്യം ചെയ്യാന് ബുദ്ധന് ധൈര്യം കാണിച്ചു. അഹഹ ശബ്ദം കാരുണ്യവും ഹൃദയവേദനയും കാണിക്കുന്ന സ്തോഭാക്ഷരമാണ്. പശുവിനോടും അജ്ഞരായ മനുഷ്യരോടും കരുണയുണ്ട് ഈ അവതാരത്തിന്. സദയ ഹൃദയനാണ്ബുദ്ധൻ.

കാമമാണ് സംസാരബന്ധമുണ്ടാക്കുന്നത്. സംസാരബന്ധം നീക്കുന്നതും കാമം തന്നെ. ജീവന്റെ സംസാരരജ്ജു (പാശം) ഇല്ലാത്ത സങ്കൽപ്പമാണ്. ജ്ഞാനി അതറിയുന്നു.ഇല്ലാത്ത ഒന്നിനെ ഉപേക്ഷിക്കേണ്ടതുമില്ല എന്നാണ് അദ്വൈതിയുടെ നില. സ്ത്രീമോഹം തീർത്ത് അതിനെ ജയിക്ക ന്നതാണ് ശിവപാർവ്വതിമാരുടെ കാമശാസ്ത്രം. പരസ്പരസ്വഭാവം,മനശ്ശാസ്ത്രം, സാമുദ്രികശാസ്ത്രം ,കാമോപചാരങ്ങളെന്നിവ നന്നായി അറിഞ്ഞും ആസ്വദിച്ചും മടുപ്പിപുവന്ന് ,നിഷ്കാമനായി പൂ ർണ്ണ കാമനായി ജീവിക്കുന്ന ഗൃഹസ്ഥന്റെ അവസ്ഥയോ, എല്ലാം ത്യജിച്ച സന്യാസിയുടെ വഴി യോ പിന്തുടരാതെ പാവപ്പെട്ട മൃഗങ്ങളെ കൊന്ന് സ്വർഗ്ഗം നേടാമെന്ന തെറ്റിദ്ധാരണ അജ്ഞ തമാത്രമാണ്.

14. *ക്ലേശനിവഹനിധനേകലയസികരവാളം*
    *ധൂമകേതുമിവകിമപികരാളം*
    *കേശവാധൃതകൽക്കിശരീരാ* *(ജയ)*

പശുഹിംസകണ്ടുകരളലിഞ്ഞ അതേ ദേവൻ സാധുഹിംസ ചെയ്യുന്ന ഭയങ്കരന്മാരെ കൊല്ലാനായി വാളുമെടുക്കുന്നു. മ്ലേഛവധത്തിനായി വാളെടുത്ത് ധൂമകേതുപോലെ ഭയങ്കരരൂപിയായി കൽക്കിശരീരമെടുക്കുന്ന കേശവാ ,ജയജഗദീശഹരേ. ധർമ്മസംസ്ഥാപനത്തിന് യുദ്ധം കൂടിയേ തീരൂ എന്നുവന്നാൽ ശ്വതേ ശാന്തനും ശൃംഗാരിയും വിലാസലോലനുമായ പ്രഭു വീരനാ

യി,വിശ്വരൂപമെടുത്ത് കാലാത്മാവായും പ്രത്യക്ഷപ്പെട്ടും. ഒരേ നാണ്യത്തിന്റെ ഇരുവശമാണത്. ധീരോദ്ധതനായകന്റെ വീരഭയാനകരസങ്ങളാണിവിടെ .

15. *ശ്രീജയദേവകവേർഇദമുദിതമുദാരം*
*ശൃണുസുഖദംശുഭദംഭവസാരം*
*കേശവാധൃതദശവിധരൂപാ* *(ജയ)*
*ഇപ്രകാരം സുഖദവും ശുഭദവും ഭവസാരവും ഉദാരവുമായി ശ്രീജയദേവകവിയാല് ദശവിധ രൂപങ്ങളിലും സ്തുതിക്കപ്പെട്ട കേശവാ ,ജയജഗദീശഹരേ. ദശവിധരൂപമായ ഈ അവതാരസ്തുതിയിലടങ്ങാത്ത ഒരു ഭവസാരവും ബാക്കിയില്ല. ഇതറിഞ്ഞാൽ ജീവിതം സുഖമായി,ശുഭമായി,അറിയാഞ്ഞാലോ ബന്ധനവുമായി. അറിവുള്ളവന് സംസാരം മുക്തിമാർഗ്ഗമാണ്. അറിവില്ലാത്തവന് ബന്ധനവും.പ്രത്യക്ഷമായി ഒന്നും ഗൂഢമായി ഒന്നിലധികവും അർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന ദശവിധരൂപമായ ജയദേവകവിയുടെ അഷ്ടപദിയായ സരസ്വതീപ്രവാഹം ഇങ്ങനെ ബന്ധമുക്തികരമാണ്. ഇവിടെ ശാന്തരസം, പര്യായോക്തി അലങ്കാരം. (ഇത് മാളവരാഗം രൂപകതാളത്തിലും പാടാം.)*

16. *ധ്യാനം*
*വേദാൻഉദ്ധരതേജഗൻനിവഹതേ*
*ഭൂഗോളംഉദ്ബിഭ്രതേ*
*ദൈത്യംധാരയതേബലിംചലയതേ*
*ക്ഷത്രക്ഷയംകുർവ്വതേ*
*പൌലസ്ത്യംജയതേഹലംകലയതേ*
*കാരുണ്യംആതന്വതേ*
*മ്ലേഛാൻമൂർഛയതേദശാകൃതികൃതേ*
*കൃഷ്ണായതുഭ്യംനമ*
*വേദങ്ങളെ ഉദ്ധരിക്കാനും ജഗത്തിനെ വഹിക്കാനും ഭൂഗോളത്തെ പൊക്കാനും ദൈത്യനിഗ്രഹത്തിനും ബലിയെ താഴ്ത്തുന്നതിന്നും ക്ഷത്രിയരെ നശിപ്പിക്കാനും രാവണനെ ജയിക്കാനും ഹലം ധരിക്കാനും കാരുണ്യം പൊഴിക്കാനും മ്ലേഛരെ മൂർഛിപ്പിക്കാനും ദശാകൃതികളെടുത്ത് അവതരിച്ചകൃഷ്ണന് നമസ്കാരം.*

***പ്രബന്ധം 2*** *ഗുജ്ജരി അഥവാ ഭൈരവിരാഗത്തില് പാടാം.ത്രിപുടതാളം*

17. *ശ്രിതകമലാകുചമണ്ഡലധൃതകുണ്ഡല* *ഏഏഏഏഏഏഏഏ*
*കലിതലലിതവനമാലാ*
*ജയജയദേവഹരേ* *(ധ്രുവാ)*
തന്നെ ആശ്രയിച്ചവളായ കമലയുടെ കുചമണ്ഡലത്തിൽ , കുണ്ഡലംധരിച്ച കവിളും ,ഉലർന്ന പൂക്കളുംതളിരും ഇടചേർന്നുകെട്ടിയ വനമാലയും ചേർത്തുവെച്ച് ,ശയിക്കുന്ന ദേവാ, ഹരേ ,ജയ ജയ. വാമദേവസാമം അനുഷ്ഠിക്കുന്ന ഋഷിയുടെ വ്രതമാണ്, തന്നെ ആശ്രയിച്ചവളെ ഉപേക്ഷിക്കയില്ല എന്നത്. സുന്ദരിയാൽ(വാമ) ഇടത്തുഭാഗം (വാമഭാഗം) അലങ്കരിക്കപ്പെട്ടവനാണ് വാമദേവൻ. അർദ്ധനാരീശ്വരനായ ശിവൻ. അങ്ങനെ ആശ്രയിച്ച കമലയോട് അനംഗതന്ത്ര പ്രകാരം രമിച്ച്,തളർന്ന്,രതിക്രീഢയാൽവനമാലയിലെ പൂവുകളെല്ലാം കൊഴിഞ്ഞു. ഉലർന്ന വനമാല പോലെ തളർന്നുവാടിയ ഹരി അവളുടെ കുചമണ്ഡലത്തില് ,കുണ്ഡലംധരിച്ച കവിളും വനമാലധരിച്ച മാറും അമർത്തിവെച്ചുശയിക്കുകയാണ്. മന്മഥയുദ്ധത്തിൽ ഹരയും ഹരിയും കാമനും വിജയിച്ചിരിക്കയാൽ ജയദേവനാമം ഇവിടെ സന്ദർഭോചിതം. കമലാകുചമണ്ഡലം താമരയുടെ നടുവിലെ സ്വർണ്ണകർണ്ണികയാണ്. സൂര്യോദയത്തില് താമര വിടരും.പകലിൽ സംയോഗം ചെയ്യുന്നവരാണ് കാമശാസ്ത്രത്തിൽ പത്മിനിയും അവളുടെ നാഥനായ സൂര്യനും. കുണ്ഡലമെന്നത് സ്ത്രീ പുരുഷശരീരത്തിൽ ഏൽപ്പിക്കുന്ന ഒരുതരം കരതാഡനമാണ്. മാറിൽ തളർന്നുകിടക്കുന്ന കാന്തന്റെ കവിളിലും ശരീരത്തിലും തള്ളവിരലും ചൂണ്ടുവിരലും (മററു വിരലുകൾ പാടില്ല) കൊണ്ട് മൃദുവായി ഞരടി,തലോടിക്കൊണ്ടിരുന്നു ദേവി എന്ന് അർത്ഥം ധൃതകുണ്ഡലമെന്ന പദത്തിന് അതിനാൽ വരുന്നു.

18. *ദിനമണിമണ്ഡലമണ്ഡനഭവഖണ്ഡനമുനിമാനസഹംസ* *(ജയ)*
സൂര്യമണ്ഡലത്തെ ജയിക്കുന്നവനും സംസാരത്തെ ഭേദിക്കുന്നവനും മുനിമാനസഹംസവുമായ

ദേവാ,ഹരേ,ജയജയ. കമലാകുചമണ്ഡലം ജയിച്ചവൻ പകലിന്റെ രത്നമായ സൂര്യമണ്ഡലത്തിന്റെ അന്തര്യാമിയും അലങ്കാരവുമായ ഹിരണ്മയനായ സൂര്യനാരായണനാണ്. സുവർണ്ണപുരുഷനാണ്. സംസാരത്തെ ഭേദിച്ചവനാണ്. ഭവനെ(ശിവനെ)ആകർഷിച്ച് ജയിച്ചവനുമാണ്. സൂര്യമണ്ഡലാന്തർഗ്ഗതമായ സ്വരപുരുഷനായ ആ പരമഹംസസ്വരൂപം മുനിമാനസങ്ങളിലാണ് വാസം. യോഗിയുടെ മാനസത്തിൽ വിരിഞ്ഞ പെരുന്താമരപ്പൂപോലെയുള്ള ബ്രഹ്മാണ്ഡങ്ങൾനിരന്തരം വിടരുന്ന മുനിമാനസത്തിലും കമലാകുചമണ്ഡലത്തിലും ധ്യേയമായ, ധ്യാനിക്കേണ്ട ഒരേ ഒരു ജഗദീശ്വരനായ ഹരിയെ കവി കീർത്തിക്കുന്നു. ഹംസപദത്താൽ പരമഹംസനായ മഹായോഗിയായ ജീവാത്മാവും സോഹം എന്ന് ജഗദ്പ്രാണനായ പരമാത്മാവും ഒന്ന് എന്നും സൂചിതമാണ്.

19. *കാലിയവിഷധരഗഞ്ജന ജനരഞ്ജന ഏഏഏഏഏഏഏ യദുകുലനളിനദിനേശ (ജയ)*
കാളിയനെന്ന വിഷസർപ്പത്തെ ജയിച്ച് ,ജനരഞ്ജകനും യദുകുലമെന്ന താമരക്ക് സൂര്യനുമായ ദേവാ ,ഹരേ,ജയജയ. കാലസർപ്പഫണങ്ങളില് പാദമുദ്ര(പാദതാഡീതകം)പതിച്ച്, അവനെ മോഹിപ്പിച്ച്,ദാസനാക്കിയവനാണ് ഹരി. ദേശകാലങ്ങളെ ജയിച്ചവനാണ്. ജനരഞ്ജകമായ മുരളീഗാനത്താലും ക്രിയകളാലും എല്ലാവരേയും ഒന്നാക്കുന്നവനാണ്. യദുകുലമെന്ന താമര വിടർന്നത് ഈ സൂര്യന്റെ ഉദയത്തോടെയാണ്. കമലാകുചമണ്ഡലത്തിലെന്നപോലെ യദുകുലനളിനകർണ്ണികാമണ്ഡലത്തിലും ആനന്ദരാസലീല ആടിയ സൂര്യദേവനാണ്, ,സൂര്യനാരായണനാണ് ഹരി. യദുകുലനളിനദിനേശനെന്ന പദത്തിനുമുമ്പ് ജനരഞ്ജകപദം ഉപയോഗിച്ചതിന്റെ സ്വാരസ്യം,ഔചിത്യബോധം,സന്ദർഭശുദ്ധി ഇവ ശ്ലാഘനീയമാണ്. ഒരു കുലത്തെ മുഴുവനും രഞ്ജിപ്പിച്ച് വളർത്തിയെടുക്കുന്ന സ്വഭാവശുദ്ധിയും ശേഷിയും അത് കുറിക്കുന്നു.

20. *മധുമുരനരകവിനാശന ഗരുഡാസന ഏഏഏഏഏ സുരകുലകേലീനിനാദ (ജയ)*
മധു,മുരൻ,നരകാസുരനെന്നിവരെ നശിപ്പിച്ച് ഗരുഡവാഹനമേറി സുരകുലത്തിന് ലീലാനിനാദമായ ദേവാ,ഹരേ,ജയജയ. തന്റെ ശക്തിയും വിജയലക്ഷ്മിയുമായ സത്യഭാമയെ മടിയിലിരുത്തിക്കൊണ്ട് ,ഉപവനത്തിലേക്ക് ലീലാവിനോദത്തിനെന്നപോലെയാണ് ഭഗവാൻ നരകാസുരവധത്തിനു പോയത്. രൂപ് ഗോസ്വാമിയുടെ പക്ഷത്തിൽ രാധതന്നെയാണ് സത്യയും സത്യഭാമയും. .മറ്റെല്ലാ പത്നിമാരും കൃഷ്ണനെ മോഹിച്ച് ചെന്നു. സൂര്യരത്നമായ സ്യമന്തകം ചോദിക്കാനെന്ന വ്യാജേന സത്രാജിത്തിനോട് കൃഷ്ണൻ സത്യഭാമയെ ആവശ്യപ്പെട്ടുകയായിരുന്നു. ഇത് നാരായണീയത്തിലും കാണുന്ന കൽപ്പനയാണെങ്കിലും രാധയാണ് സത്യഭാമയെന്ന് ഭട്ടതിരി പറയുന്നില്ല. സ്യമന്ത(ക)പഞ്ചകതീർത്ഥത്തിലാണ് രാധാകൃഷ്ണന്മാർ അവസാനമായി സംഗമിക്കുന്നതും. എനിക്ക് മറ്റൊരു കാര്യം കൂടി തോന്നുന്നു. രാധ വൃഷഭാനുപുത്രിയാണ്. ഭാനു എന്നനാമത്തിലാണ് സത്യഭാമക്ക് കൃഷ്ണനിലുണ്ടായ എല്ലാ പുത്രന്മാരും അറിയപ്പെടുന്നത്. രൂപ് ഗോസ്വാമിയുടെ അനുമാനം ശരിവെക്കുന്നതാണ് ഈ നാമകരണം. അസുരന്മാരുടെ വധം നടക്കുമ്പോൾ ദേവഗന്ധർവ്വാപ്സരസ്സുകളുടെ പതിവാണ് പുഷ്പവൃഷ്ടി ചൊരിഞ്ഞ് ഗീതനൃത്തവാദ്യാദിലീലാനിനാദം മുഴക്കുന്നത്. നരകാസുരവധത്തിനുശേഷം സത്യഭാമയുടേയും കൃഷ്ണന്റേയും ചുററും നിന്ന് അവര് രാധോ(സോ)ത്സവനൃത്തമാണ് ആഘോഷിച്ചത്. കവി ഇനി പറയാന് പോകുന്നതും അത്തരമൊരു രാസകേളിയെക്കുറിച്ചാണല്ലോ.

21. *അമലകമലദലലോചനഭവമോചന ഏഏഏഏഏ*
*ത്രിഭുവനഭവനനിദാന (ജയ)*
അമലമായ കമലദലങ്ങൾക്കു സദൃശമായ ലോചനങ്ങളുടെ കടാക്ഷത്താല് സംസാരവിമോചനം തരുന്നവനും ത്രിഭുവനങ്ങൾക്കും നിദാനവുമായ ദേവാ,ഹരേ,ജയജയ. *ഈ ശ്ലോകംമുതൽ ഭഗവദ്ശരീരത്തിന്റെ നാലുപാദങ്ങളിലോരോന്നിലും ഓരോ അവയവത്തെ (അംഗം)പറഞ്ഞുകൊണ്ടുള്ള സ്തുതിയാണ്. അനംഗമായ ബ്രഹ്മത്തിന്റെ അംഗസ്തുതി. ശുദ്ധമായ താമരപ്പൂപോലുള്ള കണ്ണുകളാലുള്ള കടാക്ഷമാണ് മുഖത്തിന്റെ അലങ്കാരം. സംസാരമുക്തിക്ക് , മൂന്നുലോകങ്ങൾക്കും നിദാനമായ ആ കടക്കണ്ണിന്റെ ഒറ്റനോട്ടംമതി. ഭക്തഹൃദയങ്ങൾ അതിന്നായി ദാഹിക്കുന്നു.*

22. *ജനകസുതാകൃതഭൂഷണജിതദൂഷണ ഏഏഏഏഏ*
*സമരശമിതദശകണ്ഠ (ജയ)*
ജനകസുതയുടെ ഭൂഷണവും ഖരദൂഷണന്മാരെ ജയിച്ചവനും രാവണനെ യുദ്ധത്തിൽ വധിച്ചവനു

മായ ദേവാ,ഹരേ,ജയജയ. സീത പ്രകൃതിയാണ്. അവളുടെ അലങ്കാരമാണ് രാമൻ. മാറ ത്ത് (തോളിൽ) അണിഞ്ഞ മാല. ഭഗവാന്റെ മാറത്ത് സദാ ദേവി വസിക്കുന്നു. ശയനവേള യിൽ ശ്യാമമേഘത്തിലെ മിന്നൽക്കൊടിപോലെ തളർന്ന വനമാലപോലെ ,അവളാ മാറത്ത് പുണർന്നുകിടക്കുന്നു. അതുപോലെ,ദേവിയുടെ മാറത്ത് നീലത്താമരപോലെ കൈവല്ലികൾ പിണച്ച് വനമാല ചിതറി കൃഷ്ണനും ശയിക്കുന്നു. രാവണയുദ്ധത്തിൽ പത്തുതോളുകളുടെ യുദ്ധാ സക്തി തീർത്തുകൊടുത്ത ശ്രീരാമന് ,രതികേളിയിൽ മന്മഥയുദ്ധത്തിനായിവന്ന ദേവിയുടെ മാർത്തട്ടിനോടുപൊരുതി രതിമോഹം തൽക്കാലത്തേക്ക് ശമിപ്പിക്കപ്പെട്ടവനായി ശയിച്ചാലും, പതിന്മടങ്ങ് ശക്തിയോടെ രതിവർദ്ധനവിനാല് വീണ്ടും വീണ്ടും ആ തോളുകളെ (മാറിനെ) മർദ്ദിക്കാനും അതിന്റെ കാഠിന്യത്തിന്റെ മർദ്ദനം ഏറ്റുവാങ്ങാനും കൊതിപൂണ്ടവനായിട്ടാണ് ഗീതഗോവിന്ദത്തിൽ കാണപ്പെടുന്നത്.

23. *അഭിനവജലധരസുന്ദരധൃതമന്ദര* *ഏഏഏഏഏ*
*ശ്രീമുഖചന്ദ്രചകോര(ജയ)*
പുതിയ കാർമേഘംപോലെ സുന്ദരനായി ,മന്ദരപർവ്വതം ധരിച്ച് ശ്രീഭഗവതിയുടെ മുഖചന്ദ്രന് ചകോരമായ ദേവാ ,ഹരേ,ജയജയ. മന്ദരപർവ്വതം ധരിച്ച പൃഷ്ഠവുമായി, അഭിനവകാമസലിലം ധരിച്ച സുന്ദരമായ മേഘം പോലുള്ള രൂപം വിപരീതരതിയിലേർപ്പെട്ട ദേവിക്ക് അതിസുന്ദരമായി അനുഭവപ്പെടുന്നു. പ്രിയതമനെ രതിയുദ്ധത്തിൽ ജയിക്കാന് അവളെടുക്കുന്ന മാർഗ്ഗമാണല്ലോ അത്. അങ്ങനെ തന്റെ വിജയ മുദ്ര പൃഷ്ഠത്തിൽ ധരിച്ചതു കാൺകെ, വിജയാഹ്ലാദത്താൽ ദേവിയുടെ മുഖം വികസിക്കുന്നു. വീണ്ടും ആ സുഖാനുഭവത്തിനായി ചകോരം പോലെ അവൾ കാത്തിരിക്കുന്നു. മുഖത്തിൽ കണ്ണ്,വക്ഷസ്ഥലം,പൃഷ്ഠം ഇവക്കുശേഷം നാലാമത്തെ അംഗമായ പാദത്തിലേക്ക് എത്തുന്നു. കേശാദിപാദസ്മരണം.

24. *തവചരണംപ്രണതാവലംഇതിഭാവയ* *ഏഏഏഏ*
*കുരുകുശലം പ്രണതേഷു* *(ജയ)*
അവിടത്തെ ചരണങ്ങളിൽ പ്രണമിച്ച്, നീ മാത്രം അഭയമെന്ന് ഭാവിച്ച ഞങ്ങൾക്ക് മംഗളം തരുന്ന ദേവാ,ജയജയ. വിഷ്ണുപത്നിയിലൂടെയല്ലാതെ വിഷ്ണുപദപ്രാപ്തി സാദ്ധ്യമല്ല .അതിനാലാണ് രണ്ടുവിധത്തിലും ജയദേവകവി പത്മാവതീചരണചാരണചക്രവർത്തിയായിരിക്കുന്നത്. *ഭക്താ നാം കാമവർഷദ്യുതരുകിസലയ*മാണ് ഭഗവാന്റെ ചരണങ്ങൾ. ശ്രീരാഗം പാടിയ ശിവജടയില് ഗംഗയായി ഉരുകി വീണത് ആ പാദത്തിലെ ജലമാണ്. അപ്രകാരമായ സർവ്വമൂലാധാരമായ പാദമൂലം മാത്രം ശരണമെന്ന് ആശ്രയിക്കുന്നു. തന്ത്രത്തിൽ ശക്തിദേവതാധ്യാനം ഭൂപുരമെന്ന പാദത്തിൽ തുടങ്ങി മുകളിലേക്ക് ആരോഹണക്രമത്തിലാണ്. പിന്നീട്,അവരോഹണക്രമത്തിൽ കേശാദിപാദം മടങ്ങണം. പാദാദികേശ,കേശാദിപാദസ്മരണം. ആജ്ഞ,അനാഹതം,മണിപൂരം, മൂലാധാരമെന്ന് നാലു ചക്രങ്ങളെ കണ്ണ്,വക്ഷസ്സ്,അഷ്ടദലപത്മം വഹിച്ച പൃഷ്ഠം, പാദമൂലം എ ന്നിവയാൽ ഉദ്ദേശിക്കുന്നു. ലക്ഷ്മണൻ സീതയുടെ ഭൂപുരധ്യാനം മാത്രമേ ചെയ്തിരുന്നുള്ളു. ധ്യാന ശ്ലോകം (പ്രബന്ധം 3) ഇതുവരെ വ്യംഗ്യമായും സംക്ഷേപിച്ചും പറഞ്ഞ സുരതനിർവ്വാണസുഖ ത്തെ ഒന്നുകൂടി ആവർത്തിച്ച് ,സംഭോഗശൃംഗാരനിർവൃതി തന്ന്,രാധാകൃഷ്ണന്മാരുടെ വിപ്രലംഭ ത്തിലേക്കും വിരഹത്തിലേക്കും നയിക്കുന്നു.

25. *കവിഹൃദയം*
*ശ്രീജയദേവകവേരിദംകുരുതേമുദം* *ഏഏഏഏഏഏ*
*മംഗലം* ഉജ്ജ്വലഗീതം (ജയ)
ശ്രീജയദേവകവിയാൽ ഇങ്ങനെ ആനന്ദപൂർവ്വം മംഗളകരമായ ഉജ്ജ്വലഗീതം രചിക്കപ്പെട്ടു. തന്റെ കാവ്യത്തെ താൻതന്നെ വിലയിരുത്തുന്ന രീതി. മംഗളം ഉജ്ജ്വലഗീതം എന്നാണ് കവിയു ടെവിലയിരുത്തൽ. (സ്വാത്മനിരൂപണം).

**പ്രബന്ധം 3**

26. *ധ്യാനം*
*പത്മാപയോധരതതീപരിരംഭലഗ്ന*
*കാശ്മീരമുദ്രിതംഉരോമധുസൂദനസ്യ*
*വ്യക്താനുരാഗംഇവസേലദ്അനംഗഖേദ*

*സ്വേദാംബുപൂരംഅനുപൂരയതുപ്രിയംവാ*

പത്മയുടെ പയോധരങ്ങളെ പരിരംഭണം ചെയ്തതിന്റെ ലക്ഷണമായി മധുസൂദനന്റെ ഉരസ്സിൽ കാശ്മീരകുങ്കുമം കാണുന്നു. അനംഗലീലയാലുണ്ടായ സ്വേദജലപ്രവാഹം അതിനെ പ്രിയത്തോടെ അനുപൂരണം ചെയ്ത് അലിയിക്കുന്നത് വ്യക്തമാക്കപ്പെട്ട (പ്രകടമായ)അനുരാഗം പോലെ കാണപ്പെടുന്നു.

മധുസൂദനൻ -പ്രേമസരോവരതീരത്ത് രാസകേളിക്കുശേഷം വിശ്രമിക്കവേ, കൃഷ്ണൻ പറഞ്ഞു, പ്രിയേ, നമുക്കിടയിൽ ഇപ്പോള് ഒരു വണ്ട് ഉണ്ട്. രാധ ഭയന്ന് കെട്ടിപ്പിടിച്ചപ്പോൾ നർമ്മരസത്തോടെ കൃഷ്ണൻ പറഞ്ഞു, ഇപ്പോൾ മധുസൂദനന് പോയി. കൃഷ്ണന്റെ കരവലയത്തിൽ വക്ഷസ്സിൽ കിടന്നുകൊണ്ടുതന്നെ ,രാധ ഇതുകേട്ട് വിരഹവേദന അനുഭവിച്ചു ( വൈഷ്ണവിസം .റിച്ചാർഡ് ഡേവിസ്. എ.ഡി.സ്റ്റീവൻ.ജെ.റോസൺ 1992) .മധുസൂദനനൻ തേനിന്റെ ശത്രുവായ വണ്ട്. ഈ പദം ദ്വയാർത്ഥത്തില് ഉപയോഗിച്ചാണ് ഈ രസാനുഭൂതിസൃഷ്ടി. നമുക്കിടയിൽ ഇപ്പോൾ മധുസൂദനനേ ഉള്ളു എന്നതില് (വണ്ട്, ശ്രീകൃഷ്ണൻ)സുരതവേളയിൽ അവർക്കിടയില് ഒരു വസ്തുത്തിന്റെ വിടവുപോലും ഇല്ലാതെ പരിരംഭണത്തിലേർപ്പെട്ടിരിക്കയാണെന്നാണ് ധ്വനി. രാധയുടെ മുലക്കണ്ണും കൃഷ്ണന്റെ മേനിയും കറുത്ത വണ്ടുപോലെ ,ഉയിരുകളൊന്നാവുന്നതിന് തടസ്സം നിന്നു. ശരീരത്തിന്റേതായ ആ നേർത്ത തടസ്സവും സുരതംകൊണ്ട് നീങ്ങി,ഉയിരും ഉടലും ഭേദമില്ലാതെ ഒന്നായി. സംസാരത്തിലും നിർവ്വാണത്തിലും ഒന്നായി,ജീവന്മുക്തരായി , അദ്വൈതതന്മയത നേടി. ഈ ദ്വയാർത്ഥം ആദ്യം രാധക്ക് മനസ്സിലായില്ല. അതിനാലാണ് ഭയന്നു കെട്ടിപ്പിടിച്ചത്. രണ്ടാമത്തെ വിരഹവ്യഥയാകട്ടെ, ഈ തന്മയത എപ്പോഴും ഉണ്ടാവില്ല എന്ന വിചാരം വന്നിട്ടാണ്.

27. *വസന്തേവാസന്തീകുസുമസുകുമാരൈർഅവയവൈര്*
*ഭ്രമന്തീംകാന്താരേബഹുവിഹിതകൃഷ്ണാനുസരണം*
*അമന്ദംകന്ദർപ്പജ്വരജനിതചിന്താകലയോ*
*വലദ്ബാധാംരാധാംസരസംഇദംഊചേ സഹചാരി.*

*വസന്തർത്തുവില് മനോഹരാംഗങ്ങളില്* വാസന്തീസുമങ്ങളണിഞ്ഞ് കൃഷ്ണാനുസരണിയായി വനത്തിൽ ഭ്രമിച്ച് (അലഞ്ഞുതിരിഞ്ഞ്)തീവ്രമായ കാമജ്വരം അനുഭവിക്കുന്നവളായി,ആ ജ്വരം ജനിപ്പിച്ച ചിന്തകളാൽ ആകുലയായിരിക്കുന്ന രാധയെ കണ്ട് അവളുടെ സഹചാരിണി (സഖി) സരസസംഭാഷണമാരംഭിച്ചു. (ഇവിടുന്നങ്ങോട്ട് ഒരു ഫ്ലാഷ്ബാക്ക് പോലെയാണ് രാധയുടെകഥപറയുന്നത്).

വസന്തം കാമന്റെ സുഹൃത്താണ്. വാസന്തീസുമം പഞ്ചബാണങ്ങളിൽ ഒന്ന്. കാമബാണം പോലെയുള്ള രാധ ഇവയോടുകൂടി കൃഷ്ണന്റെ പിന്നാലെ അവനെതേടി ഭ്രമിച്ച് വട്ടം ചുററി ഇരുണ്ടവനത്തിലലയുന്നു. കാമശരംപോലെ രാധാകൃഷ്ണന്മാര് പരസ്പരം ഭ്രമിച്ച് പിന്തുടരുന്നു. രാപ്പകലുകൾപോലെ. ഭൂമിയും സൂര്യനുംപോലെ. നിരന്തരമായ ഈ ഭ്രമണരാസനൃത്തത്താൽ വേഗത കൂടിക്കൂടി ,കാമജ്വരത്താൽ തപിച്ച് താപം അധികമാവുമ്പോൾ, ഇന്ത്യൻഉപഭൂഖണ്ഡത്തില് വസന്താഗമമായി.ഋതുചക്രപ്രവർത്തനത്തിന്റെ കോസ്മിക് താപത്തെ ഋതുമതിയുടെ താപത്തോട് അഭേദംപറയുന്നു. മനുഷ്യസഹജമാണ് ഈ തപസ്സ്. അഭിമാനിനിയാകയാലാണ് രാധ ചിന്താകുലയാവുന്നത്. എനിക്ക് ഇതെങ്ങനെ സംഭവിച്ചു. പരകീയമായ(എന്റെ സ്വഭാവമല്ലാത്ത) ഒരു സ്വഭാവം എന്നിലെങ്ങനെ ഉദിച്ചു എന്നചിന്ത ,പുറത്തറിയുമോ എന്ന ലജ്ജ, ഭ്രമിച്ചും തപിച്ചും കൃഷ്ണന്റെ പിന്നാലെ എന്നിട്ടും നടക്കുന്ന നിസ്സഹായാവസ്ഥ ഇതെല്ലാം കണ്ട് ഋതുഭേദം അറിഞ്ഞ തോഴി ഇത്തിരി കളിയും ഇത്തിരി കാര്യവും കലർത്തി,സരസമായി അനുനയപൂർവ്വം അവളോട് സംസാരിക്കുന്നു. ലജ്ജയും ചിന്തയും കളഞ്ഞ് സംഗമത്തിന്റെ ആനന്ദം രാധാകൃഷ്ണന്മാർക്ക് നൽകലാണ് ഈ ഭാഷണത്തിന്റെ ഉദ്ദേശം.

28. *വസന്തരാഗം യതി . താളം രൂപകം അല്ലെങ്കിൽ ആദി.*
*ലലിതലവംഗലതാപരിശീലനകോമലമലയസമീരേ*
*മധുകരനികരകരംബിതകോകിലകൂജിതകുഞ്ജകുടീരേ*
*വിഹരതിഹരിരിഹസരസവസന്തേ*
*നൃത്യതി*യുവതിജനേനസമംസഖിവിരഹിജനസ്യദുരന്തേ

കുഞ്ജകുടീരത്തിലിരുന്ന് കുയിലുകളെല്ലാം ഇണകളെ പാടിവിളിക്കുകയാണ്. വണ്ടുകളെല്ലാം പൂക്ക

ളിലെ മധു നുകരുന്നു. ഈ സരസവസന്തത്തിൽ നികുഞ്ജത്തില് ഹരി വസിക്കുന്നു എന്ന് പറഞ്ഞ് യുവതികളെല്ലാം നൃത്തം ചെയ്യുകയാണ്. സഖീ,നീമാത്രം ഇങ്ങനെ വിരഹിണിയായിരിക്കുന്നതെന്തിന്.

വസന്തോത്സവത്തിൽ പ്രകൃതിയും വ്രജവാസികളും ഗാനനൃത്തങ്ങളാലും ശൃംഗാരചേഷ്ടകളാലും വിലാസരംഗം ഒരുക്കിയിരിക്കുന്നു. ലളിതലവംഗലതകളാണ് അപ്സരസ്ത്രീകൾ. മലയസമീരൻ പുരുഷൻ. ഗുരുരൂപത്തിൽ അവരെ നൃത്തം പഠിപ്പിക്കുന്ന ഗന്ധവാഹകനായ ഗന്ധർവ്വകുമാര ൻ. കുയിലിന്റെ പഞ്ചമം,കൃഷ്ണന്റെ ഓടക്കുഴൽ,കുഞ്ചത്തിലെ വ്രജസുന്ദരിമാരുടെ ഘോഷം, വണ്ടുകളുടെ ഭീങ്കാരം- ഈ രസസമ്പൂർണ്ണമായ (സരസം-Aesthetically perfect)അനുഭവത്തിൽ ഹരിയുടെ സാന്നിദ്ധ്യത്തിൽ മേഘംകണ്ട മയിലുപോലെ വ്രജസുന്ദരിമാരുടെ ആനന്ദനൃത്തം. സദാ ആത്മ,ബുദ്ധി,മന,കായങ്ങളാൽ കൃഷ്ണാനുസാരിണിയായി, രാപ്പകൽ അവനെ വിട്ടകലാതെ ഭ്രമിക്കുന്ന നീ മാത്രം അതിലൊന്നും പങ്കുചേരാതെ വിരഹിണിഭാവത്തില് മാറിയിരിക്കുന്നതെന്തിന് . 27ആം ശ്ലോകത്തിൽ ഭ്രമന്തീം കാന്താരേ എന്ന് പുരുഷനുപിന്നാലെ സ്ത്രീ(പ്രകൃതി)യാണ് പൂവിനുചുറ്റും വണ്ടുപോലെ ഭ്രമണം ചെയ്യുന്നത്.ഇനി വരാനിരിക്കുന്ന പുരുഷായിതഭ്രമരബന്ധത്തെ കവി ഇപ്പോൾത്തന്നെ സൂചിപ്പിക്കുന്നത് തന്റെ കാമശാസ്ത്രപാണ്ഡിത്യപ്രകടനത്തിനു മാത്രമാണ്.

29. *ഉന്മദമദനമനോരഥപഥികവധൂജനജനിതവിലാപേ*
*അളികുലസങ്കുലകുസുമസമൂഹനിരാകുലബകുലകലാപേ*

ഇലഞ്ഞിപ്പൂക്കളിൽ വണ്ടുകള് ദുഃഖംനീങ്ങി ,തേനുണ്ട് മദിക്കുന്നു. നീയോ,വകുളാഭരണങ്ങളണിയാതെ ,ഉദാസീനയായി ഉന്മാദിനിഎന്നപോലെ മദനമനോരഥത്തിന്റെ പാതയില് നടക്കുന്ന വധൂജനങ്ങളെപ്പോലെവിലപിക്കുന്നു.

വസന്തകാലത്ത് നിറയെ പൂത്ത് സൌമ്യസുഗന്ധം പരത്തുന്ന വൃക്ഷമാണ് ഇലഞ്ഞി. ചെറിയ ചെറിയപൂക്കൾ ഇളംകാറ്റില് മുത്തുപോലെ,പറന്നുവീണ് ഭൂമിയെ പുഷ്പവൃഷ്ടികൊണ്ടു മൂടും. നിറയെ വണ്ടുകൾ വൃക്ഷത്തിനുചുറ്റും പൂക്കളിലെ തേനുണ്ട് (പുരുഷ)ഭ്രമരങ്ങളായി മദിച്ചുതുള്ളും. അത്തരം ബകുളാഭരണം (ഇലഞ്ഞിപ്പൂമാല)അണിഞ്ഞ് വധൂജനങ്ങൾ കൃഷ്ണനെന്ന കരിനീലവണ്ടിനെ മാറത്തുചേർത്ത്, അടക്കിവെച്ച് രമിക്കാനായി മത്സരിക്കുന്നു. നീയോ,ഇലഞ്ഞിമാല അണിയാതെ, കാമചിഹ്നമണിയാതെത്തന്നെ കാമന്റെ മനോരഥത്തിന്റെ ഉന്മാദം മനസ്സില് പേറി മത്സരത്തിനൊന്നും പോകാതെ തനിച്ചിരിക്കുന്നു. എന്തിനീ ഉദാസീനത. എനിക്ക് കാമമില്ല എന്ന് നീ ആരെയാണ് ബോദ്ധ്യപ്പെടുത്താനായി ശ്രമിക്കുന്നത്. നിന്നെത്തന്നെയോ,ഞങ്ങളേയോ. രണ്ടായാലും അത് നടപ്പില്ല. നിനക്കുതന്നെ നന്നായറിയാം, നിന്റെ മനോനില. ഞങ്ങൾക്കും അറിയാം. പിന്നെ എന്തിനീ സന്യാസഭാവം. ഈ നാട്യം.

30. *മൃഗമദസൌരഭരഭസവശംവദനവദലമാലതമാലേ*
*യുവജനഹൃദയവിദാരണമനസിജനഖരുചികിംശുകജാലേ*

തമാലവൃക്ഷത്തിലെ പുതിയ പൂക്കളും തളിരുകളും മൃഗമദ(കസ്തൂരി)സൌരഭ്യത്തിനു സമമായ സുഗന്ധംപരത്തി സർവ്വരേയും വശംവദരാക്കി നിൽക്കുന്നു. യുവജനഹൃദയങ്ങളെ പിളർക്കുന്ന കാമന്റെ നഖങ്ങളുടെ വർണ്ണശോഭയാർന്ന പലാശപുഷ്പങ്ങള് ഭൂമിയിലെങ്ങും വീണുകിടക്കുന്നു. മൃഗമദം കസ്തൂരിമാനിന്റെ കാമസലിലമാണ്. കസ്തൂരിമാനും കൃഷ്ണസർപ്പവും പത്മിനി ഇനത്തിൽപെട്ട സ്ത്രീയും സംയോഗവേളയില് ഈ ഗന്ധമുളളവയാണ്. തമാലമലരിനും തളിരിനും ഇതേ ഗന്ധമാകയാൽ വൃന്ദാവനം പത്മിനിയായ അനുരാഗിണിപ്പോലെ കാമപരവശയായിരിക്കുന്നു. അവളുടെ ശരീരത്തിലാകെ നഖചിത്രമെഴുതിയപോലെ ചോരത്തുടിപ്പാർന്ന പലാശപുഷ്പം വീണുകിടക്കുന്നു. ഭൂമിയുടെ ശരീരത്തിൽ ദന്തനഖചിത്രങ്ങൾ വരക്കുന്ന കാമസദൃശനായ കാമുകനാണിവിടെ വിഷ്ണുവായ കൃഷ്ണൻ. വശംവദയായ പത്മിനിയുടെ സുഗന്ധമുള്ള ശരീരത്തിൽ ചിത്രം വരക്കുന്ന കാമദേവന്റെ സുഹൃത്തായ വസന്തഋതുവോടൊപ്പം സഖിയും രാധയുടെ മദനാവേശം ഉദ്ദീപിപ്പിക്കാൻ ശ്രമിക്കുന്നു. വശംവദയാകുന്നതുകൊണ്ടും അനുസാരിണിയാകുന്നതുകൊണ്ടും ഉള്ള ആനന്ദാനുഭവം ഇങ്ങനെ തനിച്ചിരുന്നാൽ കിട്ടില്ല,കൃഷ്ണനുമായി സംയോഗം വേഗത്തി ൽ സംഭവിക്കണം,അതിന്നാണ് ഈ ഉദ്ദീപനഭാവം.

31. *മദനമഹീപതികനകദണ്ഡരുചികേസരകുസുമവികാസേ*
*മിളിതശിലീമുഖപാടലപടലകൃതസ്മരതൂണവിലാസേ*

മദനചക്രവർത്തിക്ക് കൊറ്റക്കുട ചൂടിയപോലെയും അവന്റെ സ്വർണ്ണപ്പല്ലിന്റെ ശോഭയോടും സ്വർണ്ണകേസരങ്ങളുള്ള നാഗലിംഗപ്പൂക്കള് വിടർന്നു.വീണുകിടക്കുന്ന പാടലീപുഷ്പങ്ങളിൽ മധുനുകർന്ന് ഉന്മത്തരായ വണ്ടുകള് രീങ്കാരം പാടി. ഇവയെല്ലാം നിന്നെ തപിപ്പിക്കുന്നതിനാണെന്നു ധ്വനി. മദനഛത്രമെന്നു പറയുന്നത് കാമശാസ്ത്രത്തിൽ സ്ത്രീകളുടെ യോനിഭാഗത്തുള്ള ഒരവയവത്തെയാണ്. സ്ത്രീയുടെ മദനഛത്രംപോലെ നാഗലിംഗപ്പൂവിന്റെ മദനമഹീപതിയുടെ കൊറ്റക്കുട വിരിഞ്ഞു. സൌരഭ്യം,സ്വർണ്ണനിറം,ആകാരശോഭ,രൂപം ഇവയിലെല്ലാം പത്മിനിക്കു സദൃശമായ നാഗലിംഗപ്പൂ വസന്തത്തിൽ കാമാതുരരായി വികസിച്ചു. അത് കാമുകർക്ക് രതിപ്രീതി വരുത്തി. (വണ്ടുകൾക്ക്)പാടലീപുഷ്പങ്ങൾ സ്ത്രീകളെപ്പോലെ രതിക്രീഡയില് തളർന്നുവീണിട്ടും, അവരെ വിടാതെ രീങ്കാരം ചെയ്ത് ഉണർത്താനായി ഉന്മത്തരായ കാമുകവണ്ടുകള് മദനരീങ്കാരം മുഴക്കുന്നു.വിലാസ(കാമ)വതിയായ നിന്നെ ഉണർത്താനായി കാമദേവനയച്ച ഈ ദൂതന്മാരെ നീ കണ്ടില്ലേ. നിന്റെ പ്രിയതമന്റെ ആനന്ദത്തിനായി സരസവും സുന്ദരവും സുഗന്ധിയുമായ നിന്റെ പൂ വികസിപ്പിക്കുക. അവനെ ആ മദനപുഷ്പത്തിന്റെ ഏകഛത്രാധിപതിയാകാനനുവദിക്കുക.അതിനിനിയും താമസമെന്തേ.

32. *വിഗലിതലജ്ജിതജഗദവലോകനതരുണകരുണകൃതഹാസേ*
*വിരഹിനികൃന്തനകുന്ദമുഖാകൃതികേതകദന്തുരിതാശേ*

മുല്ലപ്പൂക്കൾപോലും അവരുടെ ലജ്ജ ഉപേക്ഷിച്ചു. ലോകത്തെ അവലോകനം ചെയ്യുന്ന ചെറുപ്പക്കാരിൽ കരുണയോടെ പരിഹാസം ചൊരിയുന്നപോലെയും വിരഹിണികളുടെ പല്ലുകളുടെ ശോഭകണ്ട് അസൂയപ്പെട്ടപോലെയും അവർ മന്ദഹാസം പൊഴിഞ്ഞ് വിടർന്നു. *സുന്ദരമായ ഈ ലോകത്തെ വെറുതെ നോക്കിയിരുന്നിട്ടെന്തു കാര്യം. ആസ്വദിക്കു എന്ന പറയുന്നപോലെ കരുണാപൂർവ്വം ലജ്ജവിട്ടുവിടർന്ന മുല്ലപ്പൂ മൃദുഹാസം തൂകുന്നു. പ്രപഞ്ചം മുഴുവനും സംഗമത്തിനൊരുങ്ങി. രാധ മാത്രം ഒരുങ്ങിയില്ല. അവളുടെ ദന്തങ്ങൾ കണ്ട് മുല്ലപ്പൂക്കൾക്ക് അസൂയ. ഇത്ര ചന്തമുള്ള ദന്തവും അവയവഭംഗിയും ഉണ്ടായിട്ടും അവ ആസ്വദിക്കാൻ കൃഷ്ണനെ അനുവദിക്കാത്തത് ലജ്ജകൊണ്ടാണ്. നോക്കു,പ്രകൃത്യാ ലജ്ജാവതികളായ ഞങ്ങൾപോലും ലജ്ജവിട്ട് കാമുകരെ നോക്കിമന്ദഹസിക്കുന്നത് എന്ന രാധയോട് പറയുന്നപോലെയാണ് മുല്ലപ്പൂ വിടരുന്നത്. തന്നിലെ സൌന്ദര്യം പ്രിയമുള്ള പുരുഷന് കൊടുക്കാതിരിക്കുന്നത് ഉത്തമസ്ത്രീലക്ഷണമല്ല. വസന്താഗമത്തിൽ മനസ്സവിട്ട് സർവ്വാംഗങ്ങളാലും അനംഗലീലയാടി ഒന്നാവണം.വിഗലിതലജ്ജിത എന്നതുകൊണ്ട് പലവട്ടം അനുഭവമുണ്ടായ അനുഭവസ്ഥയായ പ്രൌഢനായിക (മുല്ല)ആദ്യമായി രതി അനുഭവിക്കാൻപോകുന്ന നവവധുവായ പെൺകുട്ടിയോട് മൊഴിയുന്നസ്വരമാണ് മുല്ലക്കും സഖിക്കും എന്ന് ശ്രദ്ധിക്കുക. കാമശാസ്ത്രത്തിൽ ഇത്തരം സ്ത്രീകളാണ് സംഭോഗത്തില് (പ്രത്യേകിച്ചും പരകീയരതിക്ക്) മുൻകൈ എടുത്ത് നായകീനായകന്മാരെ ഒന്നിപ്പിക്കുന്നത്.*

33. *മാധവികാപരിമളലളിതേനവമാലതിജാതസുഗന്ധൌ*
*മുനിമാനസാംഅപിമോഹനകാരിണിതരുണാകാരണബന്ധൌ.*

മാധവി,നവമാലതി,ജാതി മുതലായ മൃദുലലളിതങ്ങളായ പൂക്കളുടെ സുഗന്ധം മുനിമാനസങ്ങളേയും സമ്മോഹനം ചെയ്യുന്നു. അവ വസന്തത്തിൽ തരുണർക്ക് ബന്ധുക്കളാണ്.കാമദേവന്റെ സഹായികളായ പൂക്കളുടെ (അനുഭവസ്ഥരുടെ) സുഗന്ധപൂരിതമായ ചുററുപാട് (സരസസംഭാഷണാദി) മുനിമാനസങ്ങളേയും സമ്മോഹനം ചെയ്യുന്ന അപ്സരതുല്യമാണ്. പിന്നെയാണോ , അറിയാൻ മോഹമുള്ള തരുണരുടെ കാര്യം. സർവ്വരും ആകർഷണവലയത്തില് വീണ് പരമാനന്ദമനുഭവിക്കുന്ന വസന്തമൂതു. പ്രായമോ,ലിംഗമോ,ഗൃഹസ്ഥൻ,മുനി മുതലായ ഭേദമോ ഇല്ലാതെ സർവ്വരിലും അനംഗമായി സൂക്ഷ്മമായിരിക്കുന്ന ബ്രഹ്മത്തിന്റെ സുരഭിലകാമസലിലം പ്രപഞ്ചമാകെ സുഗന്ധപൂരിതമാക്കുന്നു..അപ്പോൾ,നിന്നെ മാത്രം അത് സ്പർശിച്ചിട്ടില്ല എന്ന് എങ്ങനെ നടിക്കും. അങ്ങനെ തമാശക്ക് ചോദിക്കുന്നുവെങ്കിലും, രാധ അതിമുക്താവസ്ഥ അടഞ്ഞ സിദ്ധയോഗിനിയാണെന്നും കൃഷ്ണനും അവളും ഒരിക്കലും വിട്ടുപിരിയുന്നില്ലെന്നും സഖിക്കറിയാം. മുനിമാനസഹംസവും മുനിമാനസവും അവൻ തന്നെയാണല്ലോ. മുനിമാനസാകർഷിണിയായ അതിമുക്തയായ രാധ മാധവന്ന് ഏററവും പ്രിയങ്കരി. അവരെന്നും ഒന്നാണ്. അതിമുക്ത എന്ന പദം അടുത്ത ശ്ലോകത്തിൽത്തന്നെ ഉപയോഗിക്കുന്നു.

34. *സ്ഫുരത്അതിമുക്തലതാപരിരംഭണമുകുളിതപുലകിതാചൂതേ*
*വൃന്ദാവനവിപിനേപരിസരപരിഗതയമുനാജലപൂതേ*
അതിമുക്തലതകളാൽ ആലിംഗനം ചെയ്യപ്പെടുകയാല് പുളകിതമായി, നിറയെ മൊട്ടിട്ട തേന്മാവുകൾ ആ ലതകളെ വിടാതെ നിൽക്കുന്ന വൃന്ദാവനപരിസരത്തില് പരിശുദ്ധയായ യമുന ഒഴുകുന്നു. മാധവീലതയുടെ പര്യായമാണ് അതിമുക്ത. കുരുക്കുത്തിമുല്ല എന്ന് അമരകോശം. ഈ പര്യായം കവിയുടെ ഔചിത്യബോധത്തിന് നിദർശനമാണ്. അതിമുക്തയുടെ പരിരംഭണം പരമാത്മപുരുഷനെ പുളകിതനാക്കുന്നു. ആ തേന്മാവോ,ചൂതമാണ്(ചതുരംഗക്കാരനാണ്). ആത്മാവ്, ബുദ്ധി, മനസ്സ്,ശരീരം എന്ന ചതുരംഗത്തോടുചേർന്ന പരമാത്മാവ്. അവൻ ജീവാത്മാവായ അതിമുക്തയെ വിട്ടുപിരിയുകയേയില്ല. അവളുടെ മനസ്സാണ് ,അന്തരംഗമാണ് അവന്റെ ഗോലോകം. രാധയുടെ അതിമുക്താത്മാവിൽ ഒഴുകിയെത്തുന്ന വിരഹശ്രീരാഗങ്ങളിലെല്ലാം അവൻ സദാ നിറഞ്ഞുനിൽക്കുന്നു. അതിനാൽ,അതിലൊഴുകിയെത്തുന്ന യമുനയേക്കാളും പരിപാവനമായ മറ്റൊരു തീർത്ഥജലമില്ല. (നാരദഭക്തിസൂത്രം കാണുക) വനം,വിപിനം,എന്ന് കാടിന്റെ രണ്ടുപര്യായങ്ങൾ ഇവിടെ അടുത്തടുത്ത് പ്രയോഗിക്കുന്നു. അനുപ്രാസംകൊണ്ട് സംഗീതഭംഗിവരുത്താനുള്ള കവിയുടെ സ്വാതന്ത്ര്യമാണത്. ഇത്തരം സ്വാതന്ത്ര്യങ്ങൾ ജയദേവനിലെ സംഗീതജ്ഞൻ കവിയേക്കാള് മുന്നിട്ടുനിൽക്കുന്നു എന്നതിന് തെളിവാണ്. അനുപ്രാസം,അന്ത്യാനുപ്രാസം എന്നിവ സംഗീതരസാനുഭവം കൂടുതലായി നല്കും.

35. *ശ്രീജയദേവഭണിതംഇദംഉദയതിഹരിചരണസ്മൃതിസാരം*
*സരസവസന്തസമയവനവർണ്ണനംഅനുഗതമദനവികാരം*
ശ്രീജയദേവകവിയാൽ രചിക്കപ്പെട്ടതും ഹരിചരണസ്മൃതിസാരവും സരസമായി വസന്തകാലത്തെ വനത്തെ വർണ്ണിക്കുന്നതുമായ ഈ വരികള് പാടിയാലും കേട്ടാലും മനസ്സില് മദനവികാരം ഉദിക്കുന്നതാണ്. ഋതുവർണ്ണനതന്നെ രസപൂർണ്ണം. അതിലും വൃന്ദാവനവസന്തഋതുവർണ്ണന അതിസരസം. ഹരിചരണസ്മൃതിസാരമാകയാൽ, രസോ വൈ സ എന്ന ബ്രഹ്മരസാനുഭൂതി പൂർണ്ണം. പാടിയാലും കേട്ടാലും അനംഗ(ബ്രഹ്മവും കാമനും അനംഗമാണ്)വിചാരം വരുത്തുന്ന ചതുരംഗത്തിൽ തേന് നിറഞ്ഞത്. സ്വനാമമുദ്രവെച്ച് ജയദേവൻ രചിച്ച ഈ കാവ്യം എല്ലാ അർത്ഥത്തിലും അറിഞ്ഞാസ്വദിച്ചാല് ഇഹപരസുഖം ലഭിക്കും . ഫലശ്രുതി മദനവികാരമാണെന്നത്പ്രത്യേകംശ്രദ്ധിക്കണം.

**പ്രബന്ധം 4**

36. *സഖി-*
*ദരവിദലിതമല്ലീവല്ലീചഞ്ചത്പരാഗ*
*പ്രകടിതപടവാസൈർവാസയൻകാനനാനി*
*ഇഹഹിദഹതിചേതകേതകീഗന്ധബന്ധു*
*പ്രസരത്അസമബാണപ്രാണവദ്ഗന്ധവാഹ*
മല്ലീവല്ലികളിൽ ചഞ്ചലമായി സഞ്ചരിച്ച് സ്വർണ്ണപരാഗം പുരണ്ട് ,കാട്ടിൽ വസിക്കുന്നതും കേതകീസുഗന്ധബന്ധുവുമായ ഗന്ധവാഹകൻ കാടിന്റെ പ്രാണനെന്ന പോലെ തന്റെ സാന്നിദ്ധ്യം (അനംഗനായിട്ടും)പ്രകടമാക്കിക്കൊണ്ട് പ്രസരിക്കുന്നു. *മല്ലീവല്ലികൾ കാറ്റിനാല് പിളർന്ന് വിദലിതമായി നിൽക്കുന്നത് കാറ്റുമായി അവർക്കുണ്ടായ സംയോഗത്തെ കുറിക്കുന്നു. ലലിതലവംഗലതാപരിശീലനകോമലമലയസമീരൻ മല്ലീവല്ലികളെ നൃത്തം പഠിപ്പിക്കമാത്രമല്ല, കാമശാസ്ത്രം പഠിപ്പിച്ച് അവരെ ആസ്വദിക്കയും അവരുടെ രാഗപരാഗസ്വർണ്ണരേണുക്കളും കാമസലിലവും സുഗന്ധവും കവർന്നെടുക്കുകയും കൂടിയാണ്. എന്നിട്ടും മതിവരാതെ ചുറ്റിനടക്കുന്നു. മല്ലികമാത്രമല്ല,കേതകിയുടെ സുഗന്ധവും അവനുവേണം. കാമദേവന്റെ പ്രാണവായുവായ അവൻ ചലിക്കാതെ അനംഗമായ കാമന്റെ സാന്നിദ്ധ്യം നാമറിയുന്നില്ല. പ്രാണചലനമാണ് ജീവസന്ധാരണം സാദ്ധ്യമാക്കുന്നത്,ജീവസാന്നിദ്ധ്യം വ്യക്തമാക്കുന്നതും. ചലനമില്ലെങ്കിൽ ജീവനില്ല,സൃഷ്ടിയില്ല,പ്രപഞ്ചമില്ല,സംഗീതമില്ല,ഭാഷയില്ല,ഒന്നുമേയില്ല.*

37. *ഉന്മീലൻമധുഗന്ധലുബ്ധമധുപവ്യാധൂതചൂതാങ്കുര-*
*ക്രീഡത്കോകിലകാകളീകളകളൈർഉദ്ഗീർണ്ണകർണ്ണജ്വരാ*
*നീയന്തേപഥികൈകഥംകഥംകാപിധ്യാനാവധാനക്ഷണ-*
*പ്രാപ്തപ്രാണസമാസമാഗമോസോല്ലാസൈർഅമീവാസരാ.*

വിരിഞ്ഞമാമ്പൂമൊട്ടുകൾക്കുചുറ്റും മധുഗന്ധംകൊണ്ട് മദിച്ച വണ്ടുകള് ഝങ്കാരം ചെയ്യുന്നു. കോകിലകാകളീകളരവങ്ങൾ ഉയർന്ന് കാതുകളില് കാമതാപം ഉണ്ടാക്കുന്നു. പഥികന്മാർ ഋതുശോഭ കണ്ട് താന്താങ്ങളുടെ പ്രാണപ്രിയമാരെ ധ്യാനിച്ച് അരക്ഷണംകൊണ്ട് അവരുമായി സമാഗമരസോല്ലാസം അനുഭവിക്കുന്ന വസന്തസുദിനങ്ങൾ വന്നു. വണ്ടുകൾ കാറ്റിനെപ്പോലെ മധുഗന്ധം മോഹിക്കുന്നവരാണ്. വസന്തത്തിൽ മാമ്പൂ വിരിഞ്ഞാല് ഉന്മത്തരായ വണ്ടുകള് കാമികളെപ്പോലെ അവയെ വട്ടമിടും.മാമ്പൂവുണ്ടുമദിച്ച കുയിലുകളുടെ കാകളി ഉയരുന്നു.വണ്ടിന്റെ ഋഷഭവും കുയിലിന്റെ പഞ്ചമവും (പ,രി) സംഗമിച്ച് പരിമളത്തോടുചേർന്ന കാമജ്വരമുണർത്തുന്നു. സംഗീതം, സുഗന്ധം,തേനിന്റെ മധുരം,രൂപഭംഗി(സൌന്ദര്യം) ഇവ ചേർന്നാല് കാമജ്വരം കൂടും. വസന്തം ഇതൊക്കെ ചേർന്നതാകയാല് പ്രിയയെ പിരിഞ്ഞു സഞ്ചരിക്കുന്ന ആളുകളും , അന്യ ദേശത്തിരുന്നിട്ടും മദനവികാരത്താൽ ,ധ്യനാവധാനക്ഷണം കൊണ്ട്(യോഗികളെപ്പോലെ)സ്മരണകൊണ്ട് സ്മരസുഖാനുഭവികളായിത്തീരുന്നു. വസന്തം വിരഹികളെ ധ്യാനയോഗികളാക്കു ന്നു. ബ്രഹ്മാനന്ദപരമരസം(പ്രിയാസമാഗമരസോല്ലാസം) ക്ഷണനേരംകൊണ്ട് പ്രിയയുടെ അസാന്നിദ്ധ്യത്തിലും അനുഭവിപ്പിക്കുന്നു.

38. *അനേകനാരീപരിരംഭസംഭ്രമ-*
സ്മരൻമനോഹാരിവിലാസലാലസം
മുരാരിംആരാദ് ഉപദർശയന്തിഅസൌ
സഖീസമക്ഷംപുനരാഹരാധികാം

നികുഞ്ജങ്ങളിൽ അനേകം നാരിമാരെ ആലിംഗനം ചെയ്ത് ഇരിക്കുന്നവേളയില് രാധയെ കാണുകയാൽ സംഭ്രമം സ്മരിക്കുന്നവനും മനോഹരനും വിലാസലോലനുമായ മുരാരിയെ ദർശിച്ച് സഖിയോട് രാധികപറഞ്ഞു.
കാറ്റിനേയും വണ്ടിനേയും കുറിച്ച് സഖി പറയുമ്പോളും രാധയുടെ മനസ്സിൽ അവരുടെ സ്ഥാനത്ത് കൃഷ്ണനാണ്. കാമവർദ്ധനിരാഗത്തിലുള്ള കൃഷ്ണന്റെ രേഖാചിത്രം മനോഹരമാണ്. 39-45 വരെ പത്തുസുന്ദരിമാരുമായുള്ള കൃഷ്ണന്റെ ദശവിധചേഷ്ടകള് (ദശാവതാരം പോലെ) ജയദേവൻ വിവരിക്കുന്നു. അനുലോമം,പ്രതിലോമം,എന്ന പത്തിനെ 2 കൊണ്ടു ഗുണിച്ച് 20 വിധം രാസക്രീഡകളാണിവ. 8 പത്നിമാരുമായി വ്യത്യസ്തങ്ങളായ രീതിയില് ,അതാതു ചന്ദ്രകലാനുസൃതമായി, സ്വഭാവാനുസൃതമായി, യോനീപരിമാണമനുസരിച്ച് 8 X 20 X 100 =16000 കാമകലകൾ സാദ്ധ്യമാണ്. (possibilities) .അനംഗരംഗത്തിൽഒരു സ്ത്രീയുമായി 32 സ്ത്രീകളോടൊത്ത് എന്നപോലെ രതിക്രീഡ സാധിക്കമെന്ന് കല്യാണവർമ്മൻ. 1=32 ; 8= 32 X 8= 256 =16X 16 .(256 എന്നത് 16ന്റെ വർഗ്ഗമൂലമാണ്). ഇതിനെ 1000 കൊണ്ടുഗുണിച്ചത് 16000 .
കാമശാസ്ത്രം,സംഗീതശാസ്ത്രം,വാസ്തു,ജ്യോതിഷരാശിമണ്ഡലം,ഇവയിലൊക്കെ ഇതാണ് ഉപയോഗിച്ചിരുന്നത്.

39. *രാഗം രാമകരി യതിതാളം (കാമവര്ദ്ധനി,രൂപകം)*
*ചന്ദനചർച്ചിതനീലകളേബരപീതവസനവനമാലീ*
*കേളിചലന്മണികുണ്ഡലമണ്ഡിതഗണ്ഡയുഗസ്മിതശാലീ*
*ഹരിരിവ മുഗ്ദ്ധവധൂ* നികരേ വിലാസിനി വിലസതി കേളിപരേ

ചന്ദനച്ചാറുപുരട്ടിയ നീലമേനി, പീതാംബരം,വനമാല,ക്രീഡയിൽ ചലിക്കുന്ന മണികുണ്ഡലം പ്രതിഫലിക്കുന്ന കവിള്,മൃദുമന്ദഹാസം- മുഗ്ദ്ധവധൂജനങ്ങൾക്കു നടുവിൽ,ഹേ, വിലാസിനീ, കേളീലോലനായി ഹരി വിലസുന്നു. കൃഷ്ണമേഘംപോലെ മനോഹരമാണ് കണ്ണന്റെ മേനി. മേഘം തണുത്തജലം തൂവുന്നു.അതുണ്ടായത് സാഗരജലത്തെ സൂര്യരശ്മി തപിപ്പിച്ച *വേനൽകൊണ്ടാണ്.* ശരീരത്തെ ഇവിടെ കാമജ്വരമാണ് തപിപ്പിക്കുന്നത്. അതുതീർക്കാനുള്ള ഔഷധമാണ് വനമാലയും ചന്ദനച്ചാറും.സ്വരണ്ണനിറമുള്ള ദേവികൃഷ്ണനിറമുള്ള മേനിയില് മേഘത്തിലെ മിന്നല് പോലെയാണ്.കൃഷ്ണന്റെ സ്വർണ്ണപീതാംബരത്തിൽതന്നെ രാധയുടെ സാന്നിദ്ധ്യമുണ്ട്.മഞ്ഞപ്പട്ട് രാധയുടെ ശരീരനിറം. കാമതാപം അകറ്റുന്ന ചന്ദനവും വനമാലയും ഗുണാദികള്, കുണ്ഡലം അവൾ കൃഷ്ണമേനിയിലനുഷ്ഠിക്കുന്ന ആനന്ദക്രിയ -ഇങ്ങനെ കൃഷ്ണന്റെ മൂർത്തിയാണ് രാധ. മറിച്ച് നീലവസ്ത്രം ധരിച്ച രാധ കൃഷ്ണന്റെ മൂർത്തിയും.പരസ്പരമൂർത്തിത്വം അവരൊന്നാണെന്ന് കാണിക്കുന്നു.

40. *പീനപയോധരഭാരഭരേണഹരിംപരിരഭ്യസരാഗം*
*ഗോപവധൂർഅനുഗായതികശ്ചിദ്ഉദഞ്ചിദപഞ്ചമരാഗം*
ഉയർന്ന സ്തനങ്ങളുടെ ഭാരത്തോടെ അനുരാഗവതിയായി ഹരിയെ ആലിംഗനം ചെയ്യുന്ന ഗോപവധുക്കൾ പഞ്ചമരാഗം ആലപിക്കുന്നു. ഹരി ഷഡ്ജം,കുരൽ സാ. അതിനെ അനുഗാനം ചെയ്യുന്നത് പഞ്ചമം,ബലരാമൻ , പ. സരാഗമെന്നാൽ അനുരാഗപൂർവ്വം. രാഗങ്ങളോട്ടുചേർന്ന അനുഗാനം അനുഗായതി എന്നും പഞ്ചമരാഗമെന്നും സംഗീതശാസ്ത്രപരമായി ഉപയോഗിക്കുന്നു. പഞ്ചമം ബലരാമനെന്ന പഴയ സമ്പ്രദായം (ചിലപ്പതികാരം)ജയദേവൻ ഇവിടെ മാററുന്നു.പഞ്ചമം ഗോപവധുക്കളാണ്. രാസനൃത്തമാടാൻ പീലി നിവർത്തി ഷഡ്ജസ്വരം പാടുന്ന ആൺമയിൽ കൃഷ്ണൻ. ആ രാസനടനം പെൺമയിലുകളെ ആകർഷിക്കുന്നു, അതോടെ അവ ർ അതിനെ അനുഗാനം ചെയ്യുന്ന പഞ്ചമസ്വരം പാടിത്തുടങ്ങുന്നു. .കാണുന്നവരും കേൾക്കുന്നവരും കൂടെ നൃത്തം ചവിട്ടുന്നവരും പിൻപാട്ടുപാടുന്നവരും എല്ലാം അവന്റെ മനോഹാരിതയാല് അനുരാഗ(ഭക്തി)പരവശരാവുന്നു. പ്രേമവാത്സല്യങ്ങളാൽ അവന്നായി പാലുചുരത്തുന്ന പശുക്കളെപ്പോലെ (കന്നുകുട്ടിയെ കണ്ട അമ്മപ്പശുപോലെ) ഓരോ ഗോപവധുവിനും അകിടുചുരന്ന് പാലൊഴുകി സ്തനഭാരം കുറയുന്നു. കൈശോരരൂപമായ ഹരിപരിരംഭണത്താൽ ഓരോ അമ്മയും ആനന്ദപരവശരാവുന്നു.

41. *കാപിവിലാസവിലോലവിലോചനഖേലനജനിതമനോജം*
*ധ്യായതിമുഗ്ധവധൂർഅധികംമധുസൂദനവദനസരോജം.*
ഒരു മുഗ്ധവധു സദാ മധുസൂദനന്റെ വദനസരോജം തന്നെ അനുധ്യാനം ചെയ്യുചെയ്ത്, മനസ്സിൽ ജനിച്ച കാമവികാരത്തോടെ , വിലാസവിലോലവിലോചനങ്ങളാൽ അതിനെത്തന്നെ ഉറ്റുനോക്കുന്നു. അടുത്തുചെന്ന് പരിരംഭണം ചെയ്യാൻ ധൈര്യമില്ലാത്ത ലജ്ജാശീലയാണവൾ. സദാ താൻ മനസ്സില് സ്മരിക്കയാല് അവിടെ പതിഞ്ഞുപോയ ആ മുഖം അടുത്തുകണ്ടപ്പോള് ഉള്ളില് കാമവികാരം ജനിച്ചുവെങ്കിലും ,അനുധ്യാനം ഒന്നുകൊണ്ടുതന്നെ തനിക്ക് സായൂജ്യം ലഭിക്കുമെന്ന്( നേരത്തെ ഉണ്ടായിട്ടുള്ള അനുഭവത്തില് നിന്ന്)അറിയുകയാൽ അവള് കൃഷ്ണന്റെ മുഖത്തേക്ക് ഉറ്റുനോക്കി ഇരുന്നതേയുള്ളു. കണ്ണിൽ അനുരാഗഭാവം സ്ഫുരിക്കുന്ന ആ ഇരുത്തമാണ് ഉത്തമനായികാലക്ഷണം (പത്മിനിയുടെ ലക്ഷണവും).

42. *കാപികപോലതലേമിലിതാലപിതുംകിംഅപിശ്രുതിമൂലേ*
*ചാരുചുചുംഭനിതംബവതീദയിതംപുളകൈർഅനുകൂലേ*
*മറ്റൊരുവൾ എന്തോ രഹസ്യം പറയാനെന്നപോലെ തന്റെ കവിൾത്തടത്തെ കൃഷ്ണന്റെ കാതോരം ചേർത്തുപിടിച്ചു.* രണ്ടുകവിളും ഒട്ടിയപ്പോൾ ആ നിതംബിനി പെട്ടെന്ന് കൃഷ്ണനെ ചുംബിച്ച് പുളകിതയായിത്തീർന്നു.(ഹാലാസ്യസപ്തശതിയിലെ ഗാഥ 114ൽ പറയുന്നതിനു സദൃശമാണ് ആ വരികൾ)

43. *കേലികലാകുതുകേനചകാചിദ്അമുംജമുനാജലകൂലേ*
*മഞ്ജുളവഞ്ജുളകുഞ്ജഗതംവിചകർഷകരേണദുകൂലേ*
*കേളീകലയിൽ കൌതുകമാർന്ന ഒരുവള്* യമുനാനദീതീരത്തിലെ ഒരു വള്ളിക്കുടിലിലേക്ക് കൃഷ്ണനെ കൂട്ടിക്കൊണ്ടുപോയി. മഞ്ജുളമായ വഞ്ജുളദലം വിരിച്ച നികുഞ്ജത്തിൽവെച്ച്. കാമവതിയായ അവൾ കൃഷ്ണന്റെ ഉത്തരീയം പിടിച്ചുവലിച്ച് അഴിച്ചു. (ഇവൾ ഹസ്തിനി എന്ന ഇനത്തില് പെട്ട സ്ത്രീയാണെന്ന് അർത്ഥം).

44. *കരതലതാലതരളവലയാവലികലിതകാലസ്വനവംശേ*
*രാസരസേസഹനൃത്യപരാഹരിണായുവതീപ്രശശംസേ*
മറ്റൊരു യുവതി കൈകൊണ്ട് താളം പിടിച്ചും, തരളങ്ങളായ വളകളുടെ സ്വരം ഓടക്കുഴലിന്റെ ശ്രുതിയോടു ചേരുമാറും കൃഷ്ണന്റെ കൂടെ രാസരസത്തോടെ ചുവടുവെച്ച് നൃത്തമാടി. ഇടക്കിടെ അവളുടെ രാസനൃത്തവൈഭവത്തെ ഹരി പ്രശംസിച്ചുകൊണ്ടിരുന്നു. ചുംബിച്ചവളെയോ,ഉടുതുണി പിടിച്ചഴിച്ചവളെയോ ലജ്ജാവതിയേയോ അല്ല,ഈ യുവതിയെ മാത്രമാണ് ഹരി ശ്രദ്ധിക്കുന്നതും പ്രശംസിക്കുന്നതും. ശ്രുതി,താളം,കാലപ്രമാണം,രസാനുഭവം,നൃത്തം ഇവയിൽ പ്രഗത്ഭയായി തന്നോടുചേർന്ന് സഹനൃത്യപരയായ യുവതിക്കുമാത്രമാണ് ഹരിയുടെ പ്രശംസ. അവളാണ് കൃഷ്ണന്റെ രസികപ്രിയ. ശാരീരികവികാരങ്ങൾക്ക് അടിമപ്പെട്ടവരല്ല, കലാരസനക്ക് അടിമപ്പെട്ടവനാണ് ഹരി. ഇവിടെയും ജയദേവന്റെ ആത്മാംശമുണ്ട്. പത്മാവതിയുടെ നൃത്താദികലകളി

ലെ പ്രാഗത്ഭ്യം കവി ഇവിടെ ഓർക്കുന്നുണ്ട്. കാമകലയെ മാത്രമല്ല, രസാനുഭൂതിപരമായ സുകുമാരകലകളെക്കൂടിയാണ് തന്റെ ഗ്രന്ഥം പുകഴ്ത്തുന്നതെന്ന് കവി പറയുകയാണിവിടെ. *കൃഷ്ണന്റെ പ്രശംസയിലൂടെ ഈ ആശയം ധ്വനിപ്പിക്കുന്നു. കാമസലിലവും സുന്ദരമായ ശരീരവടിവുകളും പല സ്ത്രീകൾക്കുമുണ്ടാവാം. സൂക്ഷ്മമായ കലാസാമർത്ഥ്യം ചുരുക്കം ചിലർക്കേ ഉള്ളൂ .അവരാണ് പ്രശംസനീയരെന്ന് കൃഷ്ണന്റെ പ്രശംസയിലൂടെ സ്വന്തം അഭിപ്രായം കവി പറയുന്നു.*

45. *ശ്ലിഷ്യതി കാം അപി ചുംബതി കാം അപി കാം അപി രമയതി രാമാം പശ്യതി സസ്മിതചാരുതരാം അപരാം അനുഗഛതി വാമാം*
*ഒരുവളെ ആശ്ലേഷിക്കുന്നു. ഒരുവളെ ചുംബിക്കുന്നു. മറ്റൊരുവളോട് രമിക്കുന്നു. മനോഹരമായ മന്ദഹാസത്താൽ മറ്റൊരുവളെ (വാമ- സുന്ദരി) തന്നിലേക്ക് ആകർഷിക്കുന്നു. ഇനിയും മറ്റൊരുവളാൽ ആകൃഷ്ടനായി അവളെ പിന്തുടരുന്നു. ഇങ്ങനെ ഹരി ഒരേ സമയം അഞ്ചുപേരോട് അഞ്ചു വിധം പെരുമാറി അവരിൽ കാമം വർദ്ധിപ്പിക്കുന്നു. മദ്ധ്യകാലഭാരതത്തിൽ,ഉത്തരേന്ത്യയിൽ അഷ്ടപദിയിലെ കഥയെ ആസ്പദമാക്കി ചില രാഗമാലികാചിത്രങ്ങൾ വരക്കപ്പെട്ടിരുന്നു.അവയൊക്കെ ഇത്തരം ചേഷ്ടകളാണ് കാണിക്കുന്നത്. കൊണാരക്കിലേയും മറ്റും രതിശിൽപ്പങ്ങളിലും ഇത്തരം ചേഷ്ടകളുണ്ട്. മിസ്റ്റിക്കൽ അദ്വൈതപരമായ അർത്ഥങ്ങളും കാവ്യാലങ്കാരഗീതപ്രബന്ധരസാനുഭവസ്പർശികളായ വ്യാഖ്യാനങ്ങളുടെ പ്രാധാന്യവും നഷ്ടപ്പെട്ട് കാമശാസ്ത്രപരമായ അർത്ഥങ്ങള് മാത്രം നിലനിൽക്കാനുള്ള കാരണങ്ങളിലൊന്ന് മനുഷ്യസഹജമായ കാമത്തെ വർദ്ധിപ്പിക്കുന്ന ഇത്തരം രചനകൾക്ക് മദ്ധ്യകാലത്ത് കൂടുതലായി പ്രചാരം കിട്ടിയതാണ്. കൃഷ്ണന്റെ സ്ഥാനത്ത് നവാബുമാരും ചക്രവർത്തിമാരും ഉള്ള പെയിന്റിങ്ങുകളും കവിതകളും അന്നന്നത്തെ ഭരണാധികാരികൾക്കുവേണ്ടി ആസ്ഥാനകവികളും ചിത്രകാരന്മാരും മത്സരിച്ച് സൃഷ്ടിച്ചു. 44 ആം ശ്ലോകത്തിന്റെ തുടർച്ചയായതുകൊണ്ട് സംഗീതപരമായ അർത്ഥമാണ് ഇവിടെ അനുയോജ്യമെന്ന് എനിക്ക് തോന്നുന്നു. സാ പ, രാധാകൃഷ്ണന്മാരുടെ അർദ്ധനാരീശ്വരരൂപം. രിഗമസനി- എന്ന ബാക്കി അഞ്ചുപേരോട് ഈ അർദ്ധനാരീശ്വരരൂപം രമിക്കുന്നു. 40ആം ശ്ലോകം സരാഗം അനുഗായതി എന്നു പറയുന്നതുമുതൽ, ഈ സംഗീതശാസ്ത്രപരമായ അർത്ഥത്തിനാണ് പ്രാമുഖ്യം. ജ്യോതിഷത്തിൽ സൂര്യചന്ദ്രന്മാരും ഭൂമിയും (ആത്മാവ്,മനസ്സ്, ശരീരം) പഞ്ചഗ്രഹങ്ങളും (കുജൻ,ബുധൻ,ശുക്രൻ,വ്യാഴം,ശനി) കൂടിയാണ് ഈ രാസരാശിനൃത്തം.*

46. *ശ്രീജയദേവഭണിതംഇദംഅത്ഭുതകേശവകേലിരഹസ്യം*
*വൃന്ദാവനവിപിനേലളിതംവിതനോതുശുഭാനിയശസ്യം*
വൃന്ദാവനവിപിനത്തിൽ നടന്ന അത്ഭുതകരമായ ഈ കേശവകേളിരഹസ്യം ശ്രീജയദേവകവി വിരചിതമാണ്. ശ്രീകൃഷ്ണനും ഗോപികമാർക്കും മാത്രമല്ല, കേൾക്കുന്നവർക്കും പാടുന്നവർക്കും ഇത് ആനന്ദവും ശുഭവും യശസ്സും തരുന്നു. സർവ്വരഞ്ജകമാണ് പരമാത്മകേളിരഹസ്യം. ഇത് ഏതെങ്കിലും ഒരാൾക്കോ ,ഒരു വിഭാഗത്തിനോ ഉള്ളതല്ല. കേശവന്റെ കേശത്തിലെ ഒറ്റമുടിയിഴയുടെ നൂറിലൊന്നുഭാഗംകൊണ്ട് 16008 രാഗിണിമാരും അനന്തം ജീവരാശികളും ചരാചരങ്ങളും ബ്രഹ്മാണ്ഡകോടികളും ഉൾപ്പെട്ട പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു എന്നു വേദം. അതായത്,അനംഗിയായ ബ്രഹ്മത്തിന്റെ അംഗോപാംഗങ്ങൾ മാത്രമാണ് ഇക്കാണുന്ന സർവ്വവും. ഒരംഗം മറ്റൊരംഗത്തെ സ്നേഹിക്കുന്നത് ഭഗവാനെ സ്നേഹിക്കുന്നതിനു തുല്യമാണ്. ഭഗവാൻ പൂർണ്ണധർമ്മകായം. തന്നിൽനിന്നുണ്ടായ സർവ്വവും തന്റെ ശക്തി(ഹ്ലാദിനി)യിലൂടെ ആനന്ദിക്കുന്നു. ആനന്ദിപ്പിക്കുന്നു. അത്ഭുതകരമായ അദ്വൈതരഹസ്യമാണ് കേശവകേളീരഹസ്യം. അത് എല്ലാവർക്കും ഗ്രഹിക്കാനാണ് കൃഷ്ണന് വൃന്ദാവനകേളി ആടുന്നത്. ജയദേവകവി അതിനെ കീർത്തിക്കുന്നതും മറ്റൊരുദ്ദേശം വെച്ചല്ല എന്ന് ധ്വനി.

**പ്രബന്ധം 5**

47. *സഖി*
*വിശ്വേശാംഅനുരഞ്ജനേനജനയൻആനന്ദംഇന്ദീവര-*
*ശ്രേണീശ്യാമളകോമളൈർഅപനയൻഅംഗൈർഅനംഗോത്സവം*
*സ്വഛന്ദംവ്രജസുന്ദരീഭിർഅഭിതമപ്രത്യംഗംആലിംഗിതാ*
*ശൃംഗാരസഖിമൂർത്തിമാനിവമസൗമുഗ്ധൗഹരിക്രീഡതി*

വിശ്വേശ്വരനായ ഭഗവാൻ ശ്രീഹരി ഇങ്ങനെ സർവ്വജനങ്ങളേയും അനുരഞ്ജനം ചെയ്ത് ആനന്ദം അനുഭവിപ്പിക്കുന്നു..നീലത്താമരപോലെ,ഇന്ദ്രനീലരത്നംപോലെ മനോഹരമായി ശ്യാമളകോമളാംഗനായ ഹരി സ്വഛന്ദം വ്രജസുന്ദരികളാൽ അംഗപ്രത്യംഗം ആലിംഗനാദി ഉപചാരങ്ങള് ചെയ്യപ്പെട്ട് അംഗോപാംഗം അനംഗോത്സവത്തിൽ ഏർപ്പെട്ട് ശൃംഗാരമൂർത്തിയായി മുഗ്ധനായിക്രീഡിക്കുന്നു.

ബ്രഹ്മാനുഭവവും സംഗീതരസാനുഭവവും എല്ലാവർക്കും അവകാശപ്പെട്ട ഈശ്വരവരദാനങ്ങളാണെങ്കിലും അവ ലഭിക്കാനുള്ള ഭാഗ്യം എല്ലാവരും ചെയ്തിട്ടില്ല. ഭഗവാന്റെ അവതാരം ഭാഗ്യവാന്മാരായ ചിലർക്കുവേണ്ടി മാത്രമല്ല, സർവ്വചരാചരങ്ങളേയും രഞ്ജിപ്പിക്കുന്നതിനാണ്. ബ്രഹ്മാനുഭവത്തിനു പററിയ അവസരങ്ങൾ,ചുററുപാടുകൾ, മസ്തിഷ്കഘടന എന്നിവയില്ലാത്ത കോടാനുകോടി ജീവജാലങ്ങൾ ഈ ഭൂമിയിലുണ്ട്. അവരും അനംഗമായ ബ്രഹ്മാനന്ദം അനുഭവിക്കുന്നുണ്ട്. എന്നാൽ അത്, വെറും ശാരീരികസുഖത്തിലൂടെയുള്ള അൽപ്പാനന്ദമാണെന്നു മാത്രം. അംഗൈർ അനംഗോത്സവം, പ്രത്യംഗം ആലിംഗിതം എന്ന പ്രയോഗങ്ങൾ കാവ്യാത്മകമായി ലോകനിയമം ധ്വനിപ്പിക്കുന്നു. സ്വഛന്ദമാണ് ജീവജാലങ്ങളുടെ ഈ അനംഗലീല. പൂക്കൾ,മൃഗപക്ഷികൾ, കാട്ടുഗിരിവർഗ്ഗക്കാർ, ഇടയന്മാർ ഇങ്ങനെയാണ് നമ്മള് ജീവിതമാരംഭിച്ചത്. അന്നും ശൃംഗാരമൂർത്തിയായ ഹരിയുടെ ആദിമസർഗ്ഗക്രിയയാല് സർവ്വരും രഞ്ജിപ്പിക്കപ്പെട്ടിരുന്നു (രഞ്ജയതി രാഗ). അനുരാഗ,രാഗവിവശരാക്കിക്കൊണ്ടുള്ള ആനന്ദം (അനുരഞ്ജനം) യൂണിവേഴ്സലാണ്. സ്ഥിതി,സൃഷ്ടി ഇവയുടെ നിഗൂഢരഹസ്യമാണ്. സൃഷ്ടിസ്ഥിതികൾക്ക് അനുരഞ്ജനവും ആനന്ദവും കൂടിയേ കഴിയൂ.

48. *നിത്യോത്സംഗവസദ്ഭുജംഗകവളക്ലേശാത്ഇവേഥാചലം*
*പ്രാലേയപ്ലവനേഛയാനുസരതിശ്രീകണ്ഠശൈലാനിവ*
*കിംചസ്നിഗ്ധരസാലമൌലമുകലാനിആലോക്യഹർഷോദയാത്*
*ഉന്മീലതികുഹർകുഹർഇതികലോഞ്ഞാലാപികാനാംശിര*

നിത്യവും ഉത്സവത്തിലേർപ്പെട്ട സർപ്പങ്ങള് അതിൽനിന്ന് നിവർത്തിക്കാനിഷ്ടമില്ലാതെ മലയാചലത്തെ വരിഞ്ഞുമുറുക്കി കെട്ടിപ്പിടിച്ചിരിക്കുന്നു. മലയാചലത്തിലെ ചന്ദനഗന്ധവുമായി വീശുന്ന മലയാനിലൻ ഹിമാലയപ്രാന്തത്തിലേക്കു വീശിയാലും സർപ്പബന്ധം ഹേതുവായി മലയപർവ്വതം ഹിമാലയത്തെ സ്പർശിക്കുന്നില്ല. ,സ്നിഗ്ധങ്ങളായ തേന്മാവുകളുടെ ശിഖരങ്ങളിലെ പൂമൊട്ടുകൾ കണ്ട് ഹർഷോദയത്താല് കുഹൂ കുഹൂ എന്ന് ആനന്ദവിവശരായ കുയിലുകള് സ്വരവിശേഷങ്ങളാകുന്നമധുരഗീതുകള് ആലപിക്കുന്നു.

കൃഷ്ണസർപ്പം ഇണചേരുന്നത് മാർകഴിമാസത്തിലാണ്(ഡിസംബർ ജനവരി). സർപ്പങ്ങളുടെ ഇണചേരൽ,രതിക്രീഡയുടേയും ഉർവ്വരതയുടേയും ചിഹ്നമാണ്. മലയാചലശൃംഗം ലിംഗചിഹ്നം, അതിൽ പിണഞ്ഞ കൃഷ്ണസർപ്പം, ചന്ദനഗന്ധം,മലയാനിലന്റെ വടക്കോട്ടുള്ള ഗതി, തേന്മാവിലെ മൊട്ടുവിരിയുന്ന അവസ്ഥ, കുയിലിന്റെ മദിച്ച പഞ്ചമം, (മുല്ലൈത്തിണൈ, മാർകഴിമാസം) വസന്താഗമം,സംഗീതരാഗങ്ങൾ,സംഭോഗചിഹ്നങ്ങൾ,രാഹുകേതുസവ്യാപസവ്യമായ കാലസർപ്പയോഗപ്പിണച്ചിൽ)ഇങ്ങനെ അനേകം കാമകലോദ്ദീപകങ്ങളായ കാവ്യബിംബങ്ങൾ ഈ വരികളിലുൾക്കൊള്ളിച്ചിരിക്കുന്നു. മൃഗം,സർപ്പം,പക്ഷി ,വൃക്ഷം ഇവ പോലും വംശം നിലനിർത്തുന്ന കാമകലയുടെ ഉദ്ദീപനമായി .പ്രകൃതിയിലില്ലാത്ത ഒന്നുമില്ല കാവ്യത്തിലും.

49. *രാസോല്ലാസഭരേണവിഭ്രമഭൃതാംആഭീരവാമഭ്രുവാം*
*അഭ്യർണ്ണാംപരിരഭ്യനിർഭരംഉരപ്രേമാന്ധയാരാധയാ*
*സാധുത്വദ്വദനംസുധാമയംഇതിവ്യാഹൃത്യഗീതസ്തുതി*
*വ്യാജാത്ഉദ്ഭടചുംബിതസ്മിതമനോഹാരീപാതുവാ*

രാസോല്ലാസംകൊണ്ടുതളർന്ന ഗോപികമാരിൽവെച്ച് ഉത്തമിയും സുന്ദരിയുമായ (ആഭീരവാമ)പ്രേമാന്ധയായ രാധ പ്രേമപുരസ്സരം ഭഗവാന്റെ സുന്ദരവദനം നോക്കി അവിടുത്തെ മുഖം സുധാമയമായിരിക്കുന്നു എന്ന് ഗീതത്താൽ സ്തുതിച്ചുകൊണ്ട് കളവായി (ആരുംകാണാതെ) അദ്ദേഹത്തെ ആലിംഗനം ചെയ്ത് ചുംബിച്ചു. അവളുടെ ചുംബനമുദ്ര ചാർത്തിയ മന്ദഹസിക്കുന്ന ശ്രീകൃഷ്ണവദനം സർവ്വജനസംരക്ഷകമാണ്. ആഭീരമാരിൽ കൃഷ്ണന്റെ വാമഭാഗം അലങ്കരിക്കുന്ന അർദ്ധാംഗിനിയാണ് രാധ.

ഗീതസ്തുതിവ്യാജേന- ഭഗവദ്ഗീതത്തെ സ്തുതിക്കുകയാണ് എന്ന വ്യജേന. സൌന്ദര്യാനുഭവത്തി

ന്റെ രസാനുഭൂതിയെ പ്രശംസിക്കുകയാണ് എന്ന നാട്യത്തില്. നിന്റെ വാക്ക്, നിന്റെ സംഗീതം രസമയം ,മുഖവും നിലാവുപോലെ സുധാമയം. എന്ന് രണ്ടിനേയും ( പാട്ടിനേയും മുഖത്തേയും) ദ്വയാർത്ഥത്തില് അവള് ഒപ്പം സ്തുതിക്കുകയാണ്. ഈ ദ്വയാർത്ഥം അവളും കൃഷ്ണനും മാത്രം ഗ്രഹിച്ചു. അവൾ തന്നെ രഹസ്യമായി കാമിക്കുന്നു എന്നത് കൃഷ്ണനില് അഭിമാനവും ആനന്ദവും ഉണ്ടാക്കി. അത് പുരുഷന്റെ സ്വഭാവവിശേഷമായി ചൂണ്ടിക്കാട്ടുന്നു. ഒരു സ്ത്രീ താൻ പ്രേമിക്കുന്ന പുരുഷന് തന്നെയും പ്രേമിക്കുന്നു എന്നവാക്യം ആ പുരുഷനിൽനിന്നു തന്നെ കേൾക്കാന് എത്രജന്മം വേണമെങ്കിലും കാത്തിരിക്കും.അത് സ്ത്രീസ്വഭാവം. അങ്ങനെ തന്നെ പ്രണയിക്കുന്ന ഒരു സ്ത്രീ എവിടെ എങ്ങനെയൊക്കെ ഒളിഞ്ഞിരുന്നാലും പുരുഷൻ അവളെ തേടി കണ്ടുപിടിക്കും .അതു പുരുഷസ്വഭാവം എന്ന് ഓഷോ. കളവ് എന്നത് രഹസ്യമായ പരകീയരതിയാണ് തമിഴില്.അതിന് സുഖം കൂടുമത്രെ. അതിനാലാണ് രാധയുടെ രഹസ്യസ്തുതി കൃഷ്ണനിൽ ഒരാനന്ദതരംഗം സൃഷ്ടിക്കുന്നത്. ആ പാലാഴി രാധയുടെ സുധാമയമായ തേൻനിലാവിലേക്ക് ഉയരുന്നു. അവരൊന്നാകുന്നു.

# ദ്വിതീയസർഗ്ഗം അക്ലേശകേശവം

1. വിഹരതി വനേ രാധാ സാധാരണപ്രണയേ ഹരൌ
   വിഗലിതനിജോത്കർഷാത് ഈർഷാവശേന ഗതാന്യതാ
   ക്വചിദ് അപി ലതാകുഞ്ജേ ഗുഞ്ജൻ മധുവ്രതമണ്ഡലീ
   മുഖരശിഖരേ ലീനാദിനാപി ഉവാച രഹസഖീം.

ഒരിക്കൽ, പ്രണയകലഹത്താല്,ഹരിയെ വേര്പിരിഞ്ഞ രാധ വനത്തില് സഞ്ചരിക്കവേ, സഖിയോടൊപ്പം ഒരു ലതാനികുഞ്ജത്തില് പ്രവേശിച്ചു. മറ്റുസ്ത്രീകളോടൊത്ത് തന്റെ വിരഹത്തിലും ഹരി ക്രീഡിക്കയാവുമോ എന്ന ചിന്തയാല് ഈരഷ്യയോടുകൂടി തേനീച്ചക്കൂട്ടങ്ങളേയും അവയുടെ രീങ്കാരത്തേയും അതില് ലീനമായ അവസ്ഥയേയും കണ്ട് ദീനയായി രഹസ്യമായി സഖിയോടു പറഞ്ഞു:-

ഹരൌ എന്നത് ബഹുവചനവും ഹര എന്നത് രാധയുടെ രഹസ്യനാമവുമാണ്. അവള് ഹരനിലും ഹരിയിലുമിരിക്കുന്ന ശക്തിയാണ്. ഹരേ കൃഷ്ണാ എന്നു വിളിക്കുമ്പോള് ,ഹരേ രാമാ എന്നു വിളിക്കുമ്പോള്, നാം രാധയെക്കൂടിയാണ് വിളിക്കുന്നത്. പ്രണയകലഹത്തിലുള്ള വിരഹദുഃ ഖം രാധാകൃഷ്ണന്മാര്ക്ക് തുല്യമാണ്. എങ്കിലും രാധ താനല്ലാതെ മറ്റൊരു പുരുഷനുമായി ക്രീഡിക്കുമെന്ന സംശയം തെല്ലുപോലും കൃഷ്ണനില്ല. രാധക്ക് അതുണ്ട്. സ്ത്രീ മധുനിറഞ്ഞ പൂവാണ്. പുരുഷന് അതുനുകരുന്ന കരിവണ്ടും. സ്ത്രീ ജീവാത്മാവും പുരുഷന് പരമാത്മാവുമാണ്. അതിനാലാണ് ഈ ശങ്ക.
മധുവ്രതമണ്ഡലിഃ- മധുവിദ്യ അംഗിരസശിഷ്യനായ കൃഷ്ണന് രാധയില്നിന്നും രാധ കൃഷ്ണനില്നിന്നും പരസ്പരം അഭ്യസിച്ചു,അനുഭവിച്ചു. ഉദ്ധവനിലൂടെയാണ് ഏകാന്തികഭക്തിയുടെ ഈ ലീനാവസ്ഥ പിന്നീട് ഭൂമിയിലാകെ പ്രചരിച്ചത്. ദ്വയാര്ത്ഥത്തിലാണ് ഈ പദപ്രയോഗങ്ങളെല്ലാം.

2. ഗുര്ജ്ജരിരാഗം (ഗുരജ്ജരിതോഡി) യതിതാളം(ആദി-രൂപകം)
   സഞ്ചരത് അധരസുധാമധുരധ്വനി മുഖരിതമോഹനവംശം
   ചലിതദൃഗഞ്ചലചഞ്ചലമൌലികപോലവിലോലവതംസം
   രാസേ ഹരിം ഇവ വിഹിതവിലാസം സ്മരതിമനോമമകൃതപരിഹാസം (ധ്രുവ)
   ഹരിയുടെ അധരസുധ നുകര്ന്നു മധുരധ്വനിമുഖരിതമായ മോഹനമുരളീരവം കേട്ടു ചലിക്കുന്ന കണ്ണുകളിലെ കടാക്ഷവിക്ഷേപവും ഇളകുന്നശിരസ്സിലെ പീലിയും ലോലകപോലങ്ങളും നോക്കിയിരുന്നും രാസലീലയിലെ അവന്റെ വിഹിതവിലാസങ്ങള് സദാ സ്മരിച്ചും ഇരിക്കുന്നഎന്റെ മനസ്സിനെ ഇവര് (ഈ മധുവ്രതക്കാര്) പരിഹസിക്കയാണ്. അമ്പാടിയില് കൃഷ്ണദൂതനായെത്തിയ ഉദ്ധവനോട് ഗോപികള് ചോദിച്ചു, കൃഷ്ണന് മഥുരാപുരിയിലെ നാരിമാരോട് ഗ്രാമീണപ്പെണ്ണുങ്ങളായ ഞങ്ങളുടെ അപരിഷ്കൃതങ്ങളായ വിഡ്ഢിത്തങ്ങള് പറഞ്ഞ് പരിഹസിച്ചുചിരിക്കുകയാണോ എന്ന്.രാധ ഭ്രമരഗീതം പാടി,കൃഷ്ണനെന്നല്ല, ഭൂമിയിലെ ഉദ്ധവനടക്കമുള്ള പുരുഷന്മാരെമുഴുവന് ഭ്രമരസ്വഭാവികളെന്ന് വിശേഷിപ്പിച്ചു.

(ചിലപ്പതികാരത്തിലെ മാധവി കോവലനോടുചെയ്ത പോലെ). വണ്ടിന്റെ രൂപഭാവങ്ങളിലും ഗാനത്തിലും ഭ്രമിച്ച് ലയിച്ച്മുഗ്ധയായി, പരാഗവും തേനും അവന് കൊടുത്ത്, സദാ ആ അനുഭവത്തില് ലയിച്ചും സ്മരിച്ചും കഴിയുന്ന പൂവിനെ പരിഹസിച്ച് ഒന്നില്നിന്ന് ഒന്നിലേക്ക് സഞ്ചരിക്കുന്ന മധുവ്രതമാണ് വണ്ടിന്. അതറിഞ്ഞുതന്നെയാണ് താനതില് ലീനയായിരിക്കുന്നത് എന്ന സ്വാവബോധമുണ്ട് പൂവിന്. കൃഷ്ണനിലുള്ള ഈ ഏകാഗ്രമായ ഏകാന്തികഭക്തി കണ്ട് പ്രകൃതി (വണ്ടും പൂവും നിറഞ്ഞ കാനനം) തന്നെ പരിഹസിക്കയാണെന്ന് രാധ വിചാരിക്കുന്നു. പ്രകൃതി ഹരിയുടെ രാസലീല അനുസ്മരിപ്പിക്കുന്നു.കാണുന്നതെല്ലാം ഹരിമയം . കേള്ക്കുന്നതെല്ലാം ഹരിമയം. മനസ്സില് ഹരിസ്മരണയല്ലാതൊന്നില്ല. ചിത്തം പൂര്ണ്ണമായി ഹരിയില് ലീനമായ ചിത്തലയം,ഹരിലയം,നാദലയം.

3. ചന്ദ്രകചാരുമയൂരശിഖണ്ഡകമണ്ഡലവലയിതകേശം
പ്രചുരപുരന്ദരധനുരനുരഞ്ജിതമേദുരമുദിതസുവേഷം (രാസേ)
മയില്പ്പീലി ചുറ്റിക്കെട്ടിയ മനോഹരമായ മുടി,നീലമേഘത്തില് ഇന്ദ്രധനുസ്സ് പോലെ നീലമേനിയില് സ്വര്ണ്ണപീതാംബരം അണിഞ്ഞ മനോഹരവേഷം സദാ സ്മരിക്കുന്ന എന്നെ ഇവര് പരിഹസിക്കുന്നു. രാസലീലയില് ആണ്മയിലിന്റെ പീലിപോലെ അഴിഞ്ഞമുടിയും പീലിചുററിക്കെട്ടിയ ശിരസ്സുമായി ഷഡ്ജമുതിര്ക്കുന്ന കൃഷ്ണന് . അവന്റെ നീലമേനിയിലെ സ്വര്ണ്ണാംബരം പോലെ സുവര്ണ്ണനിറമുള്ള രാധ, ബഹുവര്ണ്ണഭൂഷകളണിഞ്ഞ മഴവില്ല് നീലമേഘത്തിലേക്ക് ചാഞ്ഞപോലെ പറ്റിക്കിടക്കുന്നു. അന്നത്തെ രാസക്രീഡയുടെ ഓര്മ്മ, ആ രാസമനോഹരസുവേഷം- കാട് അവളില് ജനിപ്പിക്കുന്നു. അതുകണ്ട് പ്രകൃതി എന്നെ പരിഹസിക്കുകയാണോ എന്ന് പരിഭവം പറയുന്നു.

4. ഗോപകദംബനിതംബവതീമുഖചുംബനലംബിതലോഭം
ബന്ധുജീവമധുരാദരപല്ലവം ഉല്ലസിതസ്മിതശോഭം (രാസേ)
നിതംബവതികളായ ഗോപവനിതകളുടെ മുഖചുംബനംആസ്വദിക്കുന്നതില് ലോഭമുള്ളവനാണ് എന്റെ പ്രഭു. അതിനാല് സദാ അവന്റെ മധുരാധരപല്ലവങ്ങള് ബന്ധുജീവപുഷ്പം (ചെമ്പരത്തിപ്പൂ)പോലെ ചുവന്നും ഉല്ലാസസ്മിതംകൊണ്ട് ശോഭിച്ചുമിരിക്കുന്നു. അതിനെത്തന്നെ സ്മരിച്ചുകൊണ്ടിരിക്കുന്നതിന് എന്നെ പരിഹസിക്കുകയാണിവര്. ഗോപ,കദംബ,നിതംബവതി എന്ന് പദം മുറിച്ചും പാടാവുന്നതാണ്. ഗോപവൃന്ദം,കദംബവൃക്ഷം,നിതംബവതികള് ഇവരുടെയെല്ലാം മുഖചുംബനം കൊതിക്കുന്നു. കൃഷ്ണന് പരമാത്മാവാണ്. ഇവരെല്ലാം കൃഷ്ണന്റെ ബന്ധുക്കളായ ജീവാത്മാക്കളും(ബന്ധുജീവ).അതുകൊണ്ട് ബന്ധത്തിന്റെ (സംസാരം) രജസ്സ് (പൊടി,രജോഗുണം)രാഗമായി(ചുവപ്പുനിറം,അനുരാഗം,സംഗീതരാഗം എന്ന് മൂന്ന് അര്ത്ഥം) സദാ ആ അധരപുടങ്ങളില് മധുരംനിറക്കുന്നു. ഉല്ലാസവും മന്ദസ്മിതവും കൊണ്ട് ശോഭിതമാണ് ബന്ധുജീവന്മാരാല് സദാ ചുംബിക്കപ്പെടുന്ന ആ ചുവന്ന അധരത്തളിരുകള്. മൂന്നുവിധത്തിലും ഭംഗിയാര്ന്ന (ത്രിഭംഗി) അധരത്തില് , ചുംബനരതി രാഗമൊഴുക്കുന്ന ഓടക്കുഴലിനോടും അനുരാഗവതികളായ നിതംബിനികളോടും പരാഗവതികളായ കദംബവൃക്ഷത്തോടും ഒരേ പോലെയാണ്. എല്ലാവരിലും രതിയുണ്ടാക്കുന്നതുമാണ്. ജീവനെ അഴിയാത്ത ബന്ധത്തില് ,ബന്ധനത്തില് ,പെടുത്തുന്നതാണ് ആ രതി. അങ്ങനെയുള്ള ഇഷ്ടവസ്തുവിനോട് എന്റെ അനുരാഗം സ്വാഭാവികം.എന്നിട്ടും ഇവരെന്നെ പരിഹസിക്കുന്നതെന്തിന് എന്ന് രാധക്ക് പരിഭവം.

5. ജലദപടലചലദ്ഇന്ദുവിനിന്ദകചന്ദനതിലകലലാടം
പീനപയോധരപരിസരമര്ദ്ദനനിര്ദ്ദയഹൃദയകപാടം
മേഘങ്ങൾക്കിടയില് ചലിക്കുന്ന ഇന്ദുബിംബത്തെ നിന്ദിക്കുന്ന ചന്ദനതിലകം ശോഭിക്കുന്ന നെറ്റി, ഹൃദയത്തിലെ ആശയാകട്ടെ ,നിറഞ്ഞമാറിന്റെ പരിസരത്തെ നിര്ദ്ദയമായി മര്ദ്ദിക്കുന്നതിന്നും. എന്നിട്ടും ഞാനവനെ സദാ സ്മരിക്കുന്നതിന് ഇവരെന്നെ പരിഹസിക്കുന്നു. കൃഷ്ണന്റെ മുഖവും കുറുനിരകളും കാര്മേഘം,ചന്ദനതിലകം അമ്പിളി. കാര്മേഘവും മുഖവും രസമയം,ജലപൂര്ണ്ണം. ചന്ദനവും മേഘവും കുളിര്മയുള്ളവ.ചന്ദ്രബിംബം ,ജലദത്തിന്റെ ചലനവൃത്തം,ചന്ദ്രഗതി എല്ലാം വര്ത്തുലം,സര്പ്പിളം. മേഘത്തെ മര്ദ്ദിച്ച് ജലംതരുന്നു. മധുമയവും വൃത്താകൃതിയുമായ സ്തനമണ്ഡലത്തേയും മര്ദ്ദിച്ച് മധുമയമാക്കാനാണ് ആശ. ആദ്യത്തേത് ജീവജാലങ്ങളോട് ദയ,കരുണ. രണ്ടാമത്തേതോ, രാധയോടുള്ള നിര്ദ്ദയത്വം. ഒരേ പ്രക്രിയയുടെ രണ്ടവസ്ഥയല്ലേ ഇവിടെ ദയയും

നിർദ്ദയത്വവുമായി പറയപ്പെടുന്നത്. ഒന്ന് ദയയാണെങ്കില്,മറ്റേതും ദയയാവണം. ഒന്ന് ആശയെങ്കില്,മറ്റേതും ആശയാവണം. രണ്ടും വംശവൃദ്ധിക്കുള്ള ആശയും ദയയുമാണ്. നിർദ്ദയ എന്നതിനു പകരം രക്തിയുള്ളവനെന്നോ,രഞ്ജിപ്പിക്കുന്നവനെന്നോ അർത്ഥം വരുന്ന രഞ്ജയ,രക്തയ എന്നും പാടിക്കേള്ക്കാറുണ്ട്.മര്ദ്ദനത്തിലെ ദ്ദ എന്ന പദത്തിന് അനുപ്രാസമായിട്ടാണ് നിർദ്ദയപദം.

6. വിപുലപുളകഭുജപല്ലവവലയിതഭല്ലവയുവതിസഹസ്രം
കരചരണോരസിമണിഗണഭൂഷണകിരണവിഭിന്നതമിസ്രം
ആയിരം ഗോപയുവതികളുടെ പുളകാങ്കുരം ചൂടിയ നീണ്ടഭുജപല്ലവങ്ങളാല് ചുറ്റപ്പെട്ട ശരീരത്തിലും കരചരണങ്ങളിലും അനേകം മണിഗണങ്ങളണിഞ്ഞിട്ടുണ്ട്.അവയുടെ രശ്മികളാല്, രാത്രിയുടെ ഇരുട്ടകറ്റുന്ന ഹരിയെ രാസക്രീഡാലോലുപനായി ഞാന് സദാ സ്മരിക്കുന്നതിനാണ് ഇവരെന്നെ പരിഹസിക്കുന്നത്. വലയിതം,സഹസ്രം,ഉരസിമണിഗണഭൂഷണകിരണവിഭിന്നസഹസ്രം മുതലായ പദങ്ങളാല് സര്പ്പവേഷ്ടിതം,നാഗബന്ധം,ആയിരം ശിരസ്സിലെ മണിഗണങ്ങളാല് ഇരുട്ടകറ്റുന്ന അനന്തന് ,അവയിലോരോന്നിലും പ്രതിഫലിക്കുന്ന ആയിരം ബിംബങ്ങളെന്നിവ ധ്വനിക്കുന്നുണ്ട്. ഇരുട്ടകറ്റുന്നത്,ഗുരുവുമാണ്,സൂര്യനുമാണ്.പത്മിനി പകലില് സൂര്യസംയോഗം ചെയ്യുന്ന താമരപ്പൊയ്കയാണ്. പത്മിനിയായ രാധക്കുവേണ്ടി കൃഷ്ണന് തന്റെ രത്നശോഭകൊണ്ട് രാത്രിയെപ്പോലും പകലാക്കുന്നു.

7. മണിമയമകരമനോഹരകുണ്ഡലമണ്ഡിതഗണ്ഡമുദാരം
പീതവസനം അനുഗതമുനിമനുജസുരാസുരവരപരിവാരം.
രത്നം പതിച്ച മകരകുണ്ഡലം പ്രതിബിംബിക്കുന്ന മനോഹരമായ കവിൾ,പീതാംബരം,അനുഗമിക്കുന്ന മുനിവൃന്ദം,മനുഷ്യർ,സുരാസുരവൃന്ദം എന്നീ വരപരിവാരങ്ങൾ,-ആ ഹരിയെ സദാ അനുസ്മരിക്കുന്ന മനസ്സിനെ ഇവരിതാ കളിയാക്കുന്നു. ഗോപികൾമാത്രമല്ല, കൃഷ്ണന്റെ മദമമനോഹരവേഷത്തിൽ, മയങ്ങി അവനെ അനുഗമിക്കുന്നത്. പരിവാരങ്ങളായി ഒട്ടനവധി പേരുണ്ട്,മുനി മുതൽപശുവും അസുരനും വരെ. അവരുടെയെല്ലാം ജീവനാണ്, ബന്ധുവാണ്,കൃഷ്ണ ൻ. അവനെ വിട്ടുപിരിയാൻ, ഒരു ക്ഷണനേരത്തേക്കുപോലും അവര്ക്കാവുന്നില്ല.വരപരിവാരം-വരന്റെ പരിവാരം ,ശ്രേഷ്ഠപരിവാരം എന്ന് രണ്ടർത്ഥമുണ്ടല്ലോ.അങ്ങനെയിരിക്കെ ഞാൻമാത്രം അവന് പരകീയ എന്നു പറയുന്നതും പരിഹസിക്കുന്നതും എങ്ങനെ ന്യായമാകും. എന്നിട്ടും മധുവ്രതികളായ തേനീച്ചകൾ(മധുവ്രതം-എന്ന ശ്രീകൃഷ്ണന്റെ മധുവിദ്യ അനുസരിക്കുന്ന പുരുഷശിഷ്യർ) എന്നെ പരിഹസിക്കുന്നു.

8. വിശദകദംബതലേമിലിതംകലികലുഷഭയംശമയന്തം
മാം അപി കിം അപി തരളതരംഗദനംഗദൃശാമനസാദമയന്തം
പൂത്ത കദംബവൃക്ഷതലത്തിൽ, എന്നോടുമേളിച്ചവനും (ചേർന്നവൻ) കലിയുടെ കലുഷഭയം ശമിപ്പിക്കുന്നവനും എന്നിലല്ലാതെ മറ്റൊന്നില് എന്തുണ്ടെന്ന ഭാവത്തിൽ തരളതരമായ അംഗങ്ങളോടെ അനംഗനെപ്പോലെ എന്നിൽ സദാ മനസ് രമിക്കുന്നവനുമായ ഹരിയെ ഞാനും സദാ സ്മരിക്കുന്നതിനാൽ,ഇവരെന്നെ പരിഹസിക്കുന്നു. കദംബവൃക്ഷം സ്ത്രീയുടെ പാദസ്പർശത്താൽ,പൂവണിയും. കദംബവൃക്ഷച്ചോട്ടിൽ രാധയുടെ പാദസ്പർശം കൊണ്ട് ഹരി അനുരാഗപുഷ്പമണിഞ്ഞു. ആ സംഗത്തെ കലികന്മഷഭയഹാരിയായി അറിയണം. മാം അപി കിം അപി:- എന്നിലിരിക്കുന്നതല്ലാതെ മറ്റെന്തുണ്ട്. മാ- ദേവീസൂചകം. ശക്തിസൂചകം.എന്റെ ശക്തിയിലിരിക്കുന്നതല്ലാതെ പ്രപഞ്ചത്തിൽ മറ്റെന്താണുള്ളത്. കദംബതലത്തിലെ അർദ്ധനാരീശ്വരന്മാരായി ഇണചേർന്ന രാധാകൃഷ്ണരൂപം അനംഗനെ (കാമം,ബ്രഹ്മം) ദൃശ്യമായി കാണണമെങ്കിൽഅംഗം (ബാഹ്യനേത്രം)വേണമെന്നുള്ളവർക്കുവേണ്ടി കലിയുഗജനതയോടുള്ളദയകൊണ്ട്, എന്നോടുചേർന്ന തരളാംഗങ്ങളോടെയുള്ള അനംഗസദൃശരൂപം ,തരളതരംഗങ്ങൾപോലെ എന്റെ മനസ്സിലെ സ്മരണയെ സദാ ചലിപ്പിച്ച് സദാ സജീവമാക്കി ഇരുത്തുന്നു. ആ ചലനത്തെ ഇവർഹസിക്കുകയാണ്.ആ ചലനമില്ലെങ്കിൽ,പ്രപഞ്ചങ്ങളുമില്ല,അറിവുമില്ല,മധുവിദ്യയില്ല,പരിഹസിക്കുന്ന ഇവരുടെ ചലനങ്ങളുമില്ല.

9. ശ്രീജയദേവഭണിതംഅതിസുന്ദരമോഹനമധുരിപുരൂപം
ഹരിചരണസ്മരണംപ്രതിസംപ്രതിപുണ്യവതാംഅനുരൂപം
ശ്രീജയദേവരചിതമായ മോഹനമധുരിപുരൂപം ധ്യാനിച്ച് ഹരിചരണസ്മരണം പുണ്യവാന്മാർക്കെല്ലാം സദാ അനുരൂപമായിരിക്കും. മധുശത്രു മധുരിപു,മധുസൂദനൻ,എന്ന കൃഷ്ണനും തേനീ

ച്ചയും രണ്ടർത്ഥം. രാധ (താമരപ്പൂ,പത്മിനി)സദാ സ്മരിക്കുന്ന രൂപം ആ കൃഷ്ണരൂപം അഥവാ ഭ്രമരരൂപം. സദാ ഹരിചരണസ്മരണകൊണ്ട് പുണ്യവതിയായി അവള്,ഹരിയുടെ അനുരൂപയായി.രൂപഭാവ,രസത്തിലെല്ലാം ഹരിതന്നെയായി രാധ.അവരൊന്നാണ്.ഉദ്ധവരും ആഴ്വാരും ഹരിഭക്തരുമെല്ലാം നിരന്തരം ഹരിസ്മരണത്താൽ,ഹരിയുടെ തന്മയതനേടി അനുരൂപരായി. ഈ പ്രബന്ധം ഹരിപാദസ്മരണയോടെ നിത്യം അനുധ്യാനം ചെയ്യുന്നവർക്കും
കൃഷ്ണസാരൂപ്യം ലഭിക്കുമെന്ന് കവി പറയുന്നു. ഹരിപാദപത്മത്തിൽഭ്രമിച്ച്,അതിനെത്തന്നെ ചുറ്റിക്കറങ്ങി,രസാനുഭൂതിയുടെ ഝീങ്കാരം (അനുരാഗഗാനം)പാടിപ്പാടി രാധയും മധുസൂദനനായിത്തീർന്നു.കൃഷ്ണനായി,തേനീച്ചയായിമാറി.

**പ്രബന്ധം 6**

10. ഗണയതിഗുണഗ്രാമംഭ്രാമംഭ്രമാദ്അപിനേഹതേ
വഹതിചപരിതോഷംദോഷംവിമുഞ്ചതിദൂരതാ
യുവതിഷുവലത്തൃഷ്ണേകൃഷ്ണേവിഹാരിണിമാംവിനാ
പുനരപിമനോവാമംകാമംകരോതികരോതികിം
പ്രേമംകൊണ്ടുഭ്രമിച്ച രാധ കൃഷ്ണന്റെ ഗുണവിശേഷങ്ങൾ സ്മരിച്ച് വർണ്ണിച്ചുപാടുന്നതുകേട്ട് സഖി പറഞ്ഞു.യുവതികൾ,കൃഷ്ണനെ വളഞ്ഞിരിക്കുന്നു.അവനവരിൽ തൃഷ്ണയൊടിരിക്കുന്നു. പിന്നെ നീ അവനെച്ചൊല്ലി ഇവിടെയിരുന്ന് വിലപിച്ചിട്ടെന്തു കാര്യം.രാധ പറഞ്ഞു. കൃഷ്ണനിലൊരു ദോഷവുമില്ല.ഉണ്ടെങ്കിലാ ദോഷം എന്നിലുമുണ്ടാവണം.(അവന്റേതെല്ലാം എന്റേതുകൂടിയാകയാൽ)യുവതികൾ അവനിൽ കാമം പൂണ്ടെങ്കിൽ,അവനെന്തു ചെയ്യാനാണ്. കൃഷ്ണന്റെ അളവറ്റ ഗുണങ്ങൾമനനം ചെയ്തുകൊണ്ട് ആ പാദപത്മത്തിലെ ആനന്ദരസമുണ്ട് ഭ്രമണം ചെയ്യുന്ന ഭ്രമരമാണ് രാധ.അതുകൊണ്ട്,മറ്റുയുവതികൾ,അവനെ തൃഷ്ണാപൂർവ്വം വലയംചെയ്ത് ഭ്രമിച്ചുചുറ്റും കൂടി മുതലായ വചനങ്ങൾകേട്ട് അവളവനെ കുറ്റപ്പെടുത്തുന്നില്ല. ഞാനും കൃഷ്ണനും ഒന്നായതുകൊണ്ട്,അവനിലുള്ളതെല്ലാം (ഗുണമായാലും ദോഷമായാലും) എന്നിലുമുണ്ട് എന്നവൾക്കറിയാം.അത്തരം അറിവ് ഗുണദോഷങ്ങൾക്കതീതമായ പരാവിദ്യയാണ്.രാധ ആ അവബോധം ഉണർന്ന ജ്ഞാനിയാണ്.കൃഷ്ണന് താനനുരൂപയാണെന്ന് ആ അവബോധം കൊണ്ടവൾ തെളിയിക്കുന്നു.

**അഷ്ടപദി 6** മായാമാളവഗൌള ഏകതാളം (കാംബോജി ത്രിപുട)

11. നിഭൃതനികുഞ്ജഗൃഹംഗതയാനിശിരഹസിനിലീയവസന്തം
ചകിതവിലോചിതസകലദിശാരതിരഭസഭരേണഹസന്തം
സഖിഹേ,കേശീമഥനമുദാരം രമയാമയാസഹ മദനമനോരഥഭാവിതയാ സവികാരം
ശാന്തമായ നികുഞ്ജഗൃഹത്തിൽ,രാത്രി,രഹസ്യമായി,ഏകാകിയായി പ്രവേശിച്ച് ഹരി എന്നെ കാത്തിരിക്കും.സകലനിശകളിലും ചകിതദൃഷ്ടികളാൽആരെങ്കിലും വരുന്നുണ്ടോ എന്നു നോക്കും.രതികേളികളെ ഭാവനചെയ്ത് പ്രതീക്ഷിച്ച് മന്ദഹസിക്കും.ഉദാരനും കേശീമഥനം ചെയ്തവനും സവികാരം എന്നെ മദനമനോരഥഭാവത്തോടെ കാത്തിരിക്കുന്നവനുമായ അവനോട് രമിക്കാനായി ,അനുരൂപയായ എന്നെ എത്രയും വേഗം അവനോടു ചേർത്താലും , ഹേ, സഖീ.
രഹസ്യരതിക്രീഡക്ക് ഒരുങ്ങിയ ഏതൊരു പുരുഷനും സ്ത്രീയും ചെയ്യുന്നതാണ് കവി ഇവിടെ രാധാകൃഷ്ണന്മാർക്ക് കൊടുത്ത വേഷം.താൻമദനമനോരഥഭാവത്തിലും അവന്നനുരൂപയാണെന്ന് രാധയെക്കോണ്ടു പറയിക്കുന്നു.കേശീമഥനം വരാനിരിക്കുന്ന രതിലീലയുടെ ധ്വനി ഉൾക്കൊണ്ടിരിക്കുന്നു.ഗുണത്തിലും ശരീരഭംഗിയിലും വശ്യയോനിപ്പൊരുത്തങ്ങളിലും അറിവിലും എല്ലാം രാധാകൃഷ്ണന്മാർ അനുരൂപരാണ്. കേശി കുതിരയുടെ രൂപമാണ്. കാമശാസ്ത്രത്തിൽ ലിംഗലക്ഷണം വെച്ച് ശശ,ഋഷഭ,അശ്വങ്ങളെന്ന് മൂന്നായി പുരുഷന്മാരേയും ഹരിണി (മൃഗി)അശ്വിനി(ബഡവ),കരിണി(ഹസ്തിനി) എന്ന് യോനിലക്ഷണം വെച്ച് സ്ത്രീകളേയും തരം തിരിക്കുന്നു. കേശീമഥനം അനുരൂപയായ രാധക്ക് അശ്വിയായ പുരുഷനോടുള്ള പൊരുത്തം (യോനിപ്പൊരുത്തം)പറയുന്നു.

12. പ്രഥമസമാഗമലജ്ജിതയാപടചാടുശതൈർഅനുകൂലം
മൃദുമധുരസ്മിതഭാഷിതയാശിഥിലീകൃതജഘനദുകൂലം
പ്രഥമസമാഗമവേളയിൽ ലജ്ജിച്ച എന്നോട് അതിചതുരമായി മധുരഭാഷണം ചെയ്ത് ചിരി

ച്ച് പരവശപ്പെടുത്തി ,അവന്നനുകൂലമാക്കിച്ചെയ്ത്,(വശംവദ)ലജ്ജയെ നീക്കിയശേഷം ജഘനത്തെ മൂടിയ ദുകൂലത്തേയും ശിഥിലീകൃതമാക്കിയ(നീക്കിയ)അവനോട് ,ആ ചാതുര്യശാലിയോട്,എന്നെ നീ വേഗം ചേർത്താലും.കൃഷ്ണസമാഗമം കാത്തിരിക്കുന്ന വിരഹിണിരാധ തങ്ങളുടെ ആദ്യസമാഗമമധുരം ഓർക്കുകയാണ്.അന്ന് രാധ ലജ്ജിതയായിരുന്നു. ഹരിയോ,ചതുരനായകനും.മധുരസംഭാഷണം,മൃദുമന്ദഹാസം ഇവകൊണ്ട് ഹൃദയത്തെ വശീകരിച്ച് രതിസന്നദ്ധയാക്കാനും അരക്കെട്ടിനെ മൂടിയ പട്ടുവസ്ത്രം നീക്കാനും ഒക്കെ സമർത്ഥനായിരുന്നു.ആദ്യസമാഗമത്തിലെ ആ അനുഭവങ്ങളോർക്കവേ, രസാനുഭവസ്മൃതിയാൽ, രാധയുടെ ഹൃദയം,വിരഹത്തിലും രതിസന്നദ്ധമാവുന്നു.അടക്കാനാവാത്ത മോഹം ജനിക്കുന്നു.ഇവിടുന്നങ്ങോട്ടുള്ള വരികളില് കാമശാസ്ത്രത്തില് വാത്സ്യായനന് നിർദ്ദേശിച്ച പടികളോരോന്നായി,നല്ല കവിതാശൈലിയിൽ വർണ്ണിക്കുകയാണ് ജയദേവൻ. രാധയുടെ സ്മരണയിൽ തെളിയുന്ന ഫ്ലാഷ്ബാക്ക് ആയിട്ടാണ് ഈ വർണ്ണന.

13. കിസലയശയനനിവേശിതയാചിരംഉരസിമമൈവശയാനം
കൃതപരിരംഭണചുംബനയാപരിരഭ്യകൃതാധരപാനം
തളിരുകള് ഒട്ടിച്ചുണ്ടാക്കിയ മൃദുവായ നികുഞ്ജശയ്യയിൽ,ശയിക്കയായിരുന്നു രാധ.രാധയുടെ മാറിൽ തലചായ്ച്ച് പ്രഭു ശയിച്ചു.ആലിംഗനചുംബനാദികളിൽ ഏർപ്പെട്ട് പരിരംഭണവേളയില്,മതിയാവോളം അധരപാനം ചെയ്തു.സഖീ,വേഗം എന്നെ അവനോടു ചേർക്കുക എന്ന് അതോർക്കവേ രാധ സഖിയോടു പറയുന്നു.

14. അലസനിമീലിതലോചനയാപുലകാവലിലലിതകപോലം
ശ്രമജലസകലകളേബരയാവരമദനമദാദതിലോലം
രതിശ്രമംകൊണ്ട് വിയർപ്പുപൊടിഞ്ഞ് സമ്പൂർണ്ണകലകൾ തികഞ്ഞ എന്റെ ശരീരത്തിൽ, ശ്രേഷ്ഠമായ മദനമദത്താൽ എന്നില് അതിലോലുപനായ ഹരി അലസമായി, അർദ്ധനിമീലിതലോചനങ്ങളാൽ കണ്ണോടിക്കവേ,പുളകാവലി കൊണ്ട് ലളിതമോഹനമായ അവന്റെ കവിൾത്തടങ്ങളെ സ്മരിക്കുന്നു.സഖീ,എന്നെ വേഗം എന്റെ പ്രിയതമനോടു ചേർക്കുക.

15. കോകിലകലരവകൂജിതയാജിതമനസിജതന്ത്രവിചാരം
ശ്ലഥകുസുമാകുലകുന്തലയാനഖലിഖിതഘനസ്തനഭാരം
കുയിലിന്റെ കളരവകൂജിതത്തെ വെല്ലുമാറ് പാടുന്നവനും ,കാമതന്ത്രവിശാരദനും (കാമനെത്തന്നെ ജയിച്ചവനും)രതിക്രീഡയിൽചൂടിയപൂക്കൾകൊഴിഞ്ഞുകെട്ടഴിഞ്ഞ കുന്തൽകൊണ്ടു മൂടിയ എന്റെ ഘനസ്തനങ്ങളിൽ, ആ കുന്തൽ നീക്കി നഖചിത്രമെഴുതുന്നവനുമായ ഹരിയോട്സഖീ,നീയെന്നെവേഗംചേർത്താലും.

രതിക്രീഡയിൽ,പ്രത്യേകഅവയവങ്ങളിൽ,പ്രത്യേകതരം നഖചിത്രം വരക്കുന്നത് കാമശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതാണ്.കാമിനിക്ക് എന്നേക്കും ഓർമ്മിക്കാനായിട്ടാണ് ഇത് ചെയ്യുന്നതത്രെ.കൃഷ്ണൻ കാമശാസ്ത്രപടുവാണെന്ന് ജയദേവന് സൂചിപ്പിക്കുകയാണ് ഇത്തരം പരാമർശം കൊണ്ട്. അത് അനുഭവസ്ഥയായ രാധയെക്കൊണ്ടുതന്നെ പറയിക്കുകയുമാണ് കവി.പതിനൊന്നുവയസ്സിലാണ് ചരിത്രപുരുഷനായ കൃഷ്ണൻ ഗോകുലം വിട്ട്,രാധയെ വിട്ട് മഥുരക്ക് പോയതെന്ന്പോലും കവി ഇവിടെ ഓർക്ക്ന്നില്ല.ആ പ്രായത്തിലൊരു കുട്ടിക്ക് എത്രമാത്രം കാമകലാജ്ഞാനം ഉണ്ടാവും.

16. ചരണരണിതമണിനൂപുരയാപരിപൂരിതസുരതവിതാനം
മുഖരവിശൃംഖലമേഖലയാസകചഗ്രഹചുംബനദാനം
സുരതവളയിൽ അതിന്റെ താളത്തിനൊപ്പിച്ച് പാദചലനം ചെയ്ത് മണിനൂപുരധ്വനി ഉണ്ടാക്കുമ്പോൾ,ആ ധ്വനിയാൽ തന്റെ സുരതസുഖത്തെ പരിപൂരണം ചെയ്യുന്നവനും മേഖലയെ അഴിച്ചുകളയുന്നവനും മുടി കൂട്ടിപ്പിടിച്ച് മുഖചുംബനം ചെയ്യുന്നവനുമായ പ്രഭുവോട് സഖീ,നീ എന്നെ വേഗം ചേർക്കുക.രതിതന്ത്രത്തിലും താൻകൃഷ്ണനനുരൂപയാണെന്ന് താളത്തിനൊത്ത് പാദചലനം ചെയ്ത് ആ ധ്വനികൊണ്ട് സുരതസുഖം കൂട്ടുക എന്ന പരാമർശത്താല് രാധ സൂചിപ്പിക്കുന്നു.കചഗ്രഹചുംബനദാനം കാമശാസ്ത്രവിദിതമാണ്.

17. രതിസുഖസമയരസാലസയാദരമുകുലിതനയനസരോജം
നിഃസ്സഹനിപതിതതനുലതയാമധുസൂദനംഉദിതമനോജം
രതിസുഖസമയത്ത് രസാലസ്യം കൊണ്ട് മുകുളിതമായ നയനസരോജങ്ങളോടെ നിഃസ്സ

ഹായയായി തളർന്നവള്ളിപോലെ എന്റെ ശരീരം കിടക്കുന്നതുകാണുമ്പോൾ,വീണ്ടും കാമാവേശം ഉണർന്ന് എന്നെ രതിസന്നദ്ധയാക്കുന്നവനാണ് മധുസൂദനൻ.അവനോട് എന്നെ നീ വേഗം ചേർത്താലും.

18. ശ്രീജയദേവഭണിതംഇദംഅതിശയമധുരിപുനിധുവനശീലം
സുഖംഉത്കണ്ഠിതഗോപവധൂകഥിതംവിതനോതുസലീലം
ശ്രീജയദേവകവിവിരചിതവും അതിശയകരമായ മധുരിപുവിന്റെ രാസകേളീശീലങ്ങളെ വിവരിക്കുന്നതുമായ ഈ കാവ്യം ,സ്വയം അനുഭവിച്ചറിഞ്ഞ ഉത്കണ്ഠിത എന്നനായികാവസ്ഥയിലുള്ള ഗോപവധുവിന്റെ വാക്കുകളാണ്. ഇത് പാടുന്നവർക്കും കേൾക്കുന്നവർക്കും ഇഹപരസുഖങ്ങളെല്ലാം ലഭിക്കുന്നു.

**പ്രബന്ധം 7**

19. ഹസ്തസ്രസ്തവിലാസവംശംഅനൃജുഭ്രൂവല്ലീമദ്ഭല്ലവി
വൃന്ദോദ്സാരിദൃഗന്തവീക്ഷ്സിതംഅതിവേദാർദ്രഗണ്ഡസ്ഥലം
മാംഉദ്വീക്ഷ്യവിലജ്ജിതംസ്മിതസുധാമുഗ്ദ്ധാനനംകാനനേ
ഗോവിന്ദംവ്രജസുന്ദരീഗണവൃതംപശ്യാമിഹൃശ്യാമിച
കയ്യിൽനിന്നു വഴുതിവീണ വിലാസമുരളി,വളഞ്ഞപുരികക്കൊടി,വല്ലവീവൃന്ദത്താൽ ചുറ്റപ്പെട്ട് നൃത്തമാടി വിയർപ്പുപൊടിഞ്ഞ കവിൾത്തടം,എന്നെ കണ്ടതുകൊണ്ട് ലജ്ജിച്ച് പുഞ്ചിരിച്ച സുധാമുഗ്ദ്ധാനനം, കാട്ടിൽ വ്രജസുന്ദരീസേവിതനായ ഗോവിന്ദനെ കണ്ടത് മനസാ സ്മരിച്ച് ഞാനിതാ ആനന്ദമൂർഛ അടയുന്നു.

20. ദൂരാലോകസ്തോകസ്തബകനവകാശോകലതികാ
വികാസകാസരോപവനപവനോപിവ്യഥയതി
അപിഭ്രാമ്യദ്ഭൃംഗീരണിതരമണീയനവമുകുല
പ്രസൂതിശ്ചൂതാനാംസഖിശിഖരിണീയംസുഖയതി.
എന്റെ ദുഃഖാവസ്ഥ നോക്കുക,പുതിയപൂങ്കുലകളെ വഹിക്കുന്നഅശോകലതികകളും വികാസം പ്രാപിച്ച ഉപവനപുഷ്പങ്ങളെ ലാളിക്കുന്ന മന്ദപവനനും എന്റെ വ്യഥയെ വർദ്ധിപ്പിക്കുന്നു. പൂത്തപൂമരങ്ങളോ മാമ്പൂമൊട്ടുകളിൽഭ്രമിച്ച് ചുറ്റിക്കറങ്ങി രാഗമാലപിക്കുന്ന പോലെ രീങ്കാരം മുഴക്കുന്ന ഭൃംഗങ്ങളോ ഒന്നും തന്നെ എന്നെ ഒട്ടും സുഖിപ്പിക്കുന്നില്ല(വിരഹം കൊണ്ട്).

21. സാകൂതസ്മിതംആകുലാകുലഗലത്ദമ്മിലംഉല്ലാസിത
ഭ്രൂവല്ലികംഅളീകദർശിതഭുജമൂലോർദ്ധ്വഹസ്തസ്തനം
ഗോപീനാംനിഭൃതംനിരീക്ഷ്യഗമിതാകാംക്ഷശ്ചിരംചിന്തയൻ,
അന്തർമുഗ്ദ്ധമനോഹരംഹരതുവക്ലേശംനവകേശവഃ
ശ്രീകൃഷ്ണന്റെ പുഞ്ചിരി,ഭ്രൂവല്ലീകടാക്ഷം,കൃഷ്ണവധുക്കളായഗോപീജനങ്ങളുടെ സ്തനാദി അംഗങ്ങൾ,ഉല്ലാസകേളികൾ, ഗോപികമാരാൽചുറ്റപ്പെട്ട കൃഷ്ണനെ ആകാംക്ഷാപൂർവ്വം നിരന്തരം ചിന്തിക്കുന്നപക്ഷം അത് മൂർഖന്മാരെപ്പോലും പാപം ,ദുഃഖം എന്നിവ നീക്കി പുണ്യവാന്മാരാക്കിത്തീർക്കും .അന്തർമുഗ്ദ്ധമനോഹരമായ ഈ പുതിയ കേശവരൂപം സർവ്വക്ലേശങ്ങളും നീക്കട്ടെ.

**തൃതീയസർഗ്ഗം മുഗ്ദ്ധമധുസൂദനം**

1.. കംസാരിര് അപിസംസാരവാസനാബന്ധശൃംഖലാം

രാധാം ആധായഹൃദയേ തത് യാജവ്രജസുന്ദരീ

കംസാരിയായ പ്രഭു സംസാരികളുടെ വാസനാശൃംഖലയായ രാധയെമാത്രം മുറുക്കെ തന്റെ ഹൃദയത്തോടു ഗാഢാശ്ലേഷത്താൽ,ചേർത്തുപിടിച്ചിരുത്തുകയാൽ,മറ്റുവ്രജസുന്ദരിമാരെയെല്ലാം ഉപേക്ഷിച്ചു.ഇതുവരെ രാധ കൃഷ്ണനിൽമാത്രം ചിത്തമുറപ്പിച്ച് സ്മരണയോടിരിക്കുന്നതായി പറഞ്ഞു.കൃഷ്ണനോ. അതേ വിരഹവ്യഥയിലൂടെ ,രാധാവിചാരത്തിലൂടെ ഒരു തപസ്സനുഷ്ഠിക്കുകയാണ്.ബന്ധമുക്തനായ കൃഷ്ണൻ(പുരുഷന്)ബ്രഹ്മപുരുഷനായി ആ പ്രകൃതിയെ സ്വഹൃദയത്തി ൽ,സദാ ധരിച്ച് ചിത്തവൃത്തിനിരോധം ചെയ്ത്,അവളെ മാത്രം ഏകാഗ്രധ്യാനം ചെയ്യുന്ന മഹായോഗീശ്വരനാണ്.. പ്രകൃതീപുരുഷസംയോഗമാണ് അവരുടെ നിത്യരാസലീല.

2..ഇതസ്തതസ്താംഅനുസൃത്യരാധികാംഅനംഗബാണവ്രണഖിന്നമാനസ
കൃതാനുതാപസകലിന്ദനന്ദനീതടാന്തകുഞ്ജേവിസസാദമാധവ.
കാമബാണമേറ്റ് ഖിന്നനായി മുറിഞ്ഞമനസ്സോടെ താപം പൊറുക്കാതെ അങ്ങുമിങ്ങും രാധയെ തേടിനടന്ന് ഒടുവിൽ,കളിന്ദകന്യയുടെ തീരത്ത് ഒരു വള്ളിക്കുടിലില്,മാധവൻ വന്നുചേർന്നു.രാധ കൃഷ്ണനെ തേടുന്നപോലെ കൃഷ്ണൻ രാധയേയും തേടുകയാണ്. ഗുരു ശിഷ്യനെ തേടുന്നു.ശിഷ്യനോ,ഗുരുവിനെ തേടുന്നു. ഭക്തൻഭഗവാനേയും ഭഗവാൻ ഭക്തനേയും തേടുന്നു. പരസ്പരം കണ്ടെത്തുംവരെ ആ അന്വേഷണം നീളുന്നു. കണ്ടാലോ പൂർണ്ണലയനമായി. തന്നെമാത്രം മനസ്സിൽധ്യാനിച്ച്,തനിക്കായി എത്രജന്മവും കാത്തിരിക്കുന്ന സ്ത്രീയെ പുരുഷൻ,കണ്ടെത്തും.അത് പുരുഷന്റെ സഹജസ്വഭാവമാണെന്ന് ഓഷോ പറഞ്ഞിട്ടുണ്ട്.അവളെവിടെ ഒളിച്ചിരുന്നാലുംഅവനവളെതേടികണ്ടുപിടിക്കുന്നു.
**പ്രബന്ധം** 7 ഗുർജ്ജരിരാഗം യതി (ഭൂപാളം,ത്രിപുട)

3. .മാം ഇയം ചലിതാ വിലോക്യവൃതം വധൂനിചയേന

സാപരാധതയാ മയാപി ന വാരിതാനിഭയേന

ഹരിഹരിഹതാദരതയാഗതാസാകുപിതേവ(ധ്രുവ)

ഗോപവധുക്കൾക്കിടയില് എന്നെ ചലിതനായിക്കണ്ട രാധിക എവിടേക്കോ പോയിമറഞ്ഞു .അപരാധം ചെയ്തവനായ ഞാൻ,ഭയത്താലവളെ തടുത്തതുമില്ല.സാന്ത്വനം ചൊല്ലിയുമില്ല. കുപിതയായ അവളാകട്ടെ,അനാദരിക്കപ്പെട്ടിട്ടും ഹരീ ഹരീ എന്ന് എന്റെ പേരുതന്നെ ഉച്ചരിച്ചും കൊണ്ട് പാടി അപ്രത്യക്ഷയായി. ഹരിയാൽവഞ്ചിതയായിട്ടും ഹരീ എന്നാണ് സ്മരിച്ചുപാടുന്നത്. അതവളുടെ പ്രേമത്തിന്റേയും വിശ്വാസത്തിന്റേയും ആഴം കാണിക്കുന്നു. പതിവ്രതയും കൃഷ്ണവ്രതയുമായ അവളുടെ ഹരിനാമസങ്കീർത്തനം ഹരിയില് കുറ്റബോധം ഉണ്ടാക്കുന്നു.അവളാകുന്ന ഹരിയിൽ പ്രസാദിക്കാൻ,താനാകുന്ന ഹരി താമസിച്ചുപോയോ എന്ന ചിന്തയോടെ വരമരുളാനായി അവളുടെ പാദമുദ്ര തേടുന്നു. ഭക്തന്റെ പാദമുദ്ര ഭഗവാന്റെ ഹൃദയത്തിലും ഭഗവാന്റെ പാദമുദ്ര ഭക്തഹൃദയത്തിലും പരസ്പരം പതിക്കുന്നു. ആ സുമുഹൂർത്തം സർവ്വത്ര പരിപാവനമായ തീർത്ഥപദമായിത്തീരുന്നു.

4.കിം കരിഷ്യതി കിം വദിഷ്യതി സാ ചിരം വിരഹേന

കിം ധനേന ജനേന കിം മമ ജീവിതേന ഗൃഹേന

എന്തുചെയ്യണം,എന്തുപറയണം എന്നറിയാതെ ഞാനിതാ നിത്യവിരഹിയായിത്തീർന്നു.ധനം,ബന്ധുമിത്രാദികൾ,ഗൃഹം ഇവകൊണ്ടും ജീവിതം കൊണ്ടുതന്നെയും ഇനിയെന്തു പ്രയോജനം. തനിക്കു പ്രിയപ്പെട്ട ഭക്തരെക്കൂടാതെ ,എവിടെ എങ്ങനെ ഇരുന്നാലും ഭഗവാന് സുഖമില്ല. ഗോകുലവും രാധയുമില്ലാതെ ,മഥുരയിലിനി ഏറെക്കാലം വിരഹിയായി കഴിയേണ്ട കൃഷ്ണൻ,ഇപ്പോൾത്തന്നെ അതിന്റെ സ്വാദ് അനുഭവിച്ചുതുടങ്ങുകയാണ്.മഥുര,ദ്വാരക,ഹസ്തിനപുരം –എവിടെപോയാലും രാധാസ്മൃതി ജീവിതകാലം മുഴുവനും ഭഗവാനെ വേട്ടയാടാനിരിക്കുന്നതേയുള്ളു.ആ നിത്യവിരഹാവസ്ഥയുടെ പ്രവചനം പോലെ ഹ്രസ്വമായ ഈ വേർപാട് കലാശിച്ചു.

5.ചിന്തയാമിതദാനനംകുടിലഭ്രൂകോപഭരേണ
ശോണപത്മമിവോപരിഭ്രമതാകുലം ഭ്രമരേണ

വളഞ്ഞ് ഭ്രൂചാപങ്ങളിൽ സ്ഫുരിക്കുന്ന കോപം,ഭ്രമരങ്ങളെപ്പോലെ സദാ ഭ്രമിക്കുന്നതും ,ചെന്താമരപോലെ ചുവന്നതുമായ കണ്ണുകളുടെ കടാക്ഷവിക്ഷേപം –രാധയുടെ മുഖം തന്നെ ഞാൻസദാ ചിന്തിക്കുന്നു. നിത്യസ്മരണത്തിൽ, രാധാമുഖത്തിൽ, പൂവും വണ്ടും (ഭ്രമരഗീതം)ഭഗവാനും കാണുന്നു.ചിത്തവൃത്തിനിരോധത്താൽ,അനന്യശ്ചിന്തയന്തോ മാം എന്ന ഗീതാവചനംപോലെ രാധയിൽമാത്രം തന്റെ ചിത്തഭൃംഗത്തെ ഭഗവാനുറപ്പിച്ചിരിക്കുന്നു. രാധമാത്രം ശരണം എന്ന മാനസികാവസ്ഥ ,നിത്യസ്മരണം,സദാസ്മരണം-യോഗസാധനയുടെ ഈ പടികളെല്ലാം യോഗയോഗേശ്വരൻ രാധയിലൂടെ അഭ്യസിക്കുകയാണ്.

6.താം അഹം ഹൃദിസംഗതാം അനിശം ഭൃശം രമയാമി

കിം വനേനുസരാമി താം ഇഹകിം വൃഥാവിലപാമി

ഞാൻനിന്നെ സദാ ഹൃദയത്തിൽവഹിച്ച് നിന്നോടുമനസാ രമിച്ചുകൊണ്ടിരിക്കുന്നു.ഈ വിശാലമായ വനത്തിൽ,പിന്നെ എവിടെ,എന്തിനെന്നറിയാതെ നിന്നെത്തേടി നടക്കുന്നു.ഇപ്രകാരം വിലപിച്ചതുകൊണ്ടെന്തു ഫലം.അകത്തിരിക്കുന്നതിനെ പുറത്തുതേടി വിലപിച്ചിട്ടെന്ത്.പുറത്ത് എവിടെ,എന്തിന്,എന്നറിയാതെ ഈശ്വരനെ തേടുന്ന ഹൃദയം തന്റെ ഉള്ളിൽസദാ വിളങ്ങുന്ന ,രമിക്കുന്ന,അന്തര്യാമിയെ അനുഭവിച്ച് അതിന്റെ അവബോധം വരുമ്പോൾ,ചോദിക്കുന്ന ചോദ്യമാണിത്. ആദ്യയോഗാനുഭൂതിയാല്,തന്റെ ഹൃദയപത്മം രാധയുടെ വാഹനമാണെന്ന് കൃഷ്ണഹൃദയം അനുഭവിച്ചറിയുന്നു.

7.തന്വിഖിന്നം അസൂയയാ ഹൃദയം തവാകലയാമി

തന്നവേദ്മികുടോഗതാസി ന തേനതേനുനയാമി

നിന്നോട് ഞാനപരാധം ചെയ്തു.അസൂയകൊണ്ട് നിന്നെ ഖിന്നയാക്കി.ഹൃദയത്തെ ആകുലമാക്കി. നീ എവിടെ എന്നറിയാതെ ഞാൻ പശ്ചാത്തപിക്കുന്നു,നിന്നെ തിരയുന്നു.ആരെങ്കിലും നിന്നെ കാണിച്ചുതരുന്നപക്ഷം ,നിന്നെ അനുനയിച്ച് നിന്റെ ദുഃഖം ഞാൻ തീർത്തുതരുമായിരുന്നു.ഇടക്ക് അകത്തും ഇടക്ക് പുറത്തുമായി സംഗമം,വിരഹം എന്ന രണ്ട് അവസ്ഥകളിലൂടെ ഇഷ്ടദേവതയായ രാധ കൃഷ്ണനെ ആനന്ദിപ്പിക്കുന്നു,ദുഃഖിപ്പിക്കുന്നു. സ്വന്തം ആനന്ദത്തേക്കാളേറെ ഭക്തന്റെ ആനന്ദത്തെക്കുറിച്ച് ആലോചിക്കുന്ന ഉത്തമനായകസ്ഥാനത്തേക്ക് കൃഷ്ണനെ ഉയർത്തിയത് രാധയാണ്.

8.ദൃശ്യസേപുരതോഗതാഗതം ഏവ മേ വിദധാസി കിം പുരേവസസംഭ്രമം പരിരംഭണം ന ദദാസി

എപ്പോഴാണ് നിന്നെ വീണ്ടും കണ്മുന്നിൽ കാണുക.പഴയപോലെ നീ എപ്പോഴാണ് സംഭ്രമത്തോടെ ഓടിവന്ന് എനിക്ക് പരിരംഭണസുഖം ദാനം ചെയ്യുക എന്ന് ഞാൻ സദാ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു.ഈശ്വരദർശനം ,സ്പർശനം മുതലായവക്കായി വിരഹിയായ ഭഗവാൻ(രാധയുടെ ഭക്തൻ)അനുനിമിഷം മോഹിക്കുന്നു.തപിക്കുന്നു.രാധ വരാതിരിക്കില്ല എന്ന ശുഭപ്രതീക്ഷ ഉള്ളതിനാല്,ഈ വിപ്രലംഭശൃംഗാരവും സുഖകരമായ ഒരു വേദനയാണ്.

9.ക്ഷമ്യതാം അപരം കദാപിതവേദൃശം ന കരോതി

ദേഹിസുന്ദരി ദർശനംമമ മന്മഥേനദുനോമി

എന്റെ അപരാധം ക്ഷമിക്കുക.നിന്റെ ദർശനസുഖം നിഷേധിക്കാതിരിക്കുക. മന്മഥനാൽപിളർക്കപ്പെട്ടുകൊണ്ടിരിക്കുന്ന എനിക്ക് ,സുന്ദരീ,ദർശനം തരിക.ത്രിപുരസുന്ദരിയായ സ്വശക്തിയോടുള്ള പ്രാർത്ഥനാരൂപമാണിത്. ആരാധനാമൂർത്തിയോട് സർവ്വാപരാധം ക്ഷമസ്വ,ദർശനമരുളുക,കാമാദികളായ സംസാരദുഃഖങ്ങളാൽ വ്രണപ്പെട്ട എനിക്ക് മുക്തി തരിക എന്നാണ് പ്രാർത്ഥന. (രണ്ടർത്ഥത്തിലും അറിയുക)

10.വർണ്ണിതം ജയദേവകേന ഹരേർഇദം പ്രവണതേന

കിന്ദുബില്വസമുദ്രസംഭവരോഹിണീരമണേന

ജയദേവകവി ഇപ്രകാരം ഹരിയുടെ വിരഹദുഃഖത്തെക്കുറിച്ച് എഴുതിക്കൊണ്ടിരിക്കുമ്പോൾ,രോഹിണീരമണനായ ചന്ദ്രനുദിച്ചു. കിന്ദുബില്വസമുദ്രം വേലിയേറ്റത്താൽ ഇളകി.കൃഷ്ണന്റെ വിരഹദുഃഖം വർദ്ധിച്ചു.കേൾക്കുന്നവർക്കും ആ വിരഹദുഃഖതീവ്രത അനുഭവപ്പെടുന്നു. ചന്ദ്രവംശമാണ് യാദവകുലം.കൃഷ്ണന്റെ പിതൃക്കളിൽ ഒന്നാമത്തെ ആളാണ് ചന്ദ്രൻ.രോഹിണി (കൃഷ്ണന്റെ ജന്മനക്ഷത്രം)ചന്ദ്രന് പ്രിയപത്നിയും. ഋഷഭരാശിയിൽരോഹിണിയിൽരോഹിണീരമണനായി ചന്ദ്രൻനിൽക്കെ,ഏറ്റവും ആനന്ദവാനാണ് .(ചന്ദ്രന്റെ ഉച്ചം).ആ ചന്ദ്രന്റെ സ്വഭാവങ്ങളോടെ രോഹിണിയിലുദിച്ച ചന്ദ്രവംശകുലതിലകമായ കൃഷ്ണൻ ഇഷ്ടപ്രേയസിക്കായി വിരഹവ്യഥയാല് തപിക്കവെ,ആ ചൂട് തട്ടിയിട്ടെന്നപോലെ സമുദ്രം ഉയർന്നുപൊങ്ങി,വേലിയേറ്റത്തിരകളാൽ പ്രേമസന്ദേശമയച്ചു.കിന്ദുബില്വദേശത്തിൽ.കവി ഇതെഴുതുമ്പോൾ,ചന്ദ്രൻഉച്ചത്തിലാണ്,ശ്രാവണമാസത്തിലാണ്,കാലവർഷാരംഭമാണ്,സമുദ്രത്തിൽവേലിയേറ്റമുണ്ട് എന്നു കവിഇവിടെ പറയുന്നു.താനും ഹരിക്കനുരൂപനായ ഭക്തനാണ്,പത്മാവതിയെ പിരിഞ്ഞ് കൃഷ്ണന്റെ മാനസികാവസ്ഥ അനുഭവിക്കയാണ് എന്ന് ആത്മാംശം ചേർക്കുന്നു.

ദേവകീപുത്രനാണ് ജയദേവനായ കൃഷ്ണൻ.തന്റെ നാമത്തോട് കകാരം ചേർത്ത് ജയദേവകനെന്നെഴുതുമ്പോള്,നേരത്തെ രാധ കൃഷ്ണന്റെ രതിസ്വഭാവം വർണ്ണിച്ചപോലെ അനുഭവസ്ഥനായ കൃഷ്ണന്റെ വിരഹവേദന കൃഷ്ണസ്വരൂപനായ ഭക്തകവിയായ താനും വർണ്ണിക്കുന്നു എന്ന് ധ്വനി. സമുദ്രസംഭവനായ ചന്ദ്രനെന്നതുകൊണ്ട് സമുദ്രം (ദേവകി,യശോ

ദ) മാതൃവാത്സല്യത്തോടെ ദുഃഖിതനായ പുത്രനെ സമാശ്വസിപ്പിക്കാൻതിരക്കൈ ഉയർത്തി എന്നും വേണമെങ്കില് അർത്ഥമെടുക്കാം. ഇഷ്ടപ്രേയസി ഒരാള്ക്ക് കാമുകിയും ഭാര്യയും മാത്രമല്ല,ആത്മസുഹൃത്തും വേദനയിൽ, ദുഖത്തി ൽ, സാന്ത്വനിപ്പിക്കുന്ന മാതാവുമാണ്.

11.ഭ്രൂപല്ലവം ധനുരപാംഗതരംഗിതാനി

ബാണാഗുണശ്രവണപാലിരിത് സ്മരേണ

തസ്യാം അനംഗജയജംഗമദേവതായാം

അസ്ത്രാമിനിർജ്ജിത ദഗന്തി കിം അർപ്പിതാനി

ഭ്രൂപല്ലവം ധനുസ്സ്,കടാക്ഷതരംഗങ്ങൾ ബാണങ്ങൾ, ശ്രുവണങ്ങ ൾ ഞാൺ,രാധ കാമദേവന്റെ സഞ്ചരിക്കുന്ന വില്ലും അമ്പുമാണ് .അവളാൽ,അനംഗൻ എന്നെ ജയിച്ചു. (എന്നെ ജയിക്കുതുകൊണ്ട്,അവൻ സർവ്വജഗത്തിനേയും ജയി ച്ചവനായി.)പ്രിയതമയായ പത്മാവതിയുടെ നൃത്തവേളയിലെ ചലനങ്ങളെ ജയദേവൻസ്മരിക്കുന്നു. അനംഗജയജംഗമ ദേവത എന്നതിലെ ജയദേവതാപദം അവൾതനിക്ക് എല്ലാംകൊണ്ടും രാധ കൃഷ്ണനെന്നപോലെ അനുരൂപയാണെന്ന് ധ്വനിപ്പിക്കുന്നു.നാമംപോലും അങ്ങനെയാണ്. അനംഗജയദേവനെന്നാല് കാമോപമനായ ജയദേവൻ,അവന്റെ സ ഞ്ചരിക്കുന്ന ജയദേവത അഥവാ വിജയലക്ഷ്മിയായ ശക്തി. അവരിരുവരും പരസ്പരം ജയിച്ചവരാണ്, മന്മഥയുദ്ധത്തി ൽ. അങ്ങനെ സംസാരത്തെ(ജഗത്തിനെ)ജയിച്ച ജീവന്മുക്തരാണ്.അനംഗരംഗത്തിന്റെ തുടക്കത്തിൽ, കല്യാണവ ർമ്മന് പറഞ്ഞ കാമശാസ്ത്രത്തിന്റെ ഉദ്ദേശം ഈ സംസാരമുക്തിയാണ്.അത് തങ്ങളുടെ കാര്യത്തിൽരാധാകൃഷ്ണന്മാ ർക്കെന്ന പോലെ സത്യമായിരിക്കുന്നു എന്ന് കവി ധ്വനിപ്പിക്കുന്നു. സ്വശക്തിയായ പത്മാവതീദേവിയെ (ശ്രീനിവാസപ ത്നി)കൃഷ്ണനും ജയദേവനും പ്രശംസിക്കുന്ന വരികളായിട്ടാണ്ഇവ എഴുതപ്പെട്ടിരിക്കുന്നത്. കൃഷ്ണവാക്യം കവിവാക്യമായി രൂപപ്പെടുത്തിയിരിക്കുന്നു.

12.ഹൃദി ബിസലതാഹരോനായംഭുജംഗമനായക

കുവലയദലശ്രേണീകന്ദേനസാഗരലദ്യുതി

മലയജരാജോനേദംഭസ്മപ്രിയാരഹിതേമയി

പ്രഹരനഹരഭ്രാന്ത്യാനംഗക്രുധാകിമുധാവസി

ഞാൻപരമശിവനല്ല.അവനെപ്പോലെ നിന്നോടെതിർത്ത് അചഞ്ചലനായിരിക്കാനെനിക്ക് കഴിവുമില്ല.എന്റെ മാറി ൽ,മൃദുവായ താമരമാലയാണ്,സർപ്പരാജാവായ വാസുകിയല്ല.കഴുത്തിൽനീലത്താമരയിതൾകോർത്ത മാലയാണ്, വിഷമല്ല.ശരീരമാകെ മലയാനിലൻ കൊണ്ടുവന്ന് പൂശിയ ചന്ദനപ്പൊടിയാണ്,ചുടലഭസ്മമല്ല.പിന്നെയെന്തിന് മന്മഥ രാജാ,എന്നെ ക്രോധിച്ച് പ്രഹരിച്ച് ബുദ്ധിമുട്ടിക്കുന്നു.നിനക്ക് കീഴടങ്ങിയ പരാജിതനായ ഞാനെങ്ങനെ നിന്റെ ശത്രു വാകും.മന്മഥയുദ്ധത്തിൽജയപരാജയങ്ങളില്ല.മന്മഥന് കീഴടങ്ങലാണ് മന്മഥയുദ്ധവിജയം. അതറിയാത്തവിഡ്ഢിയല്ല, ഞാ ൻ. ശിവനെപ്പോലെ നിന്നെ ഒരുപിടി ചുടലഭസ്മമാക്കിയശേഷം വീണ്ടും കാമമോഹിതനാവാനുള്ള വിഡ്ഢിത്തം എനിക്കില്ല.പിന്നെ എന്നോടെന്തിനു ശത്രുത.അനംഗജംഗമജയദേവതയായ കാമുകിക്ക് നിരുപാധികം കീഴടങ്ങിയ എനിക്കെതിരെ വീണ്ടുമെന്തിന് അനംഗൻയുദ്ധം പ്രഖ്യാപിക്കണം.

13.പാണൌ മാ കുന്ദചൂതസായകം അമും കാ ചാപം ആരോപയ

ക്രീഡാനിർജ്ജിതവിശ്വമൂർഛിതജനാഘാതേനകിം പൌരുഷം

തസ്യാ ഏവമൃഗീദൃശോ മനസിജപ്രേംഖത് കടാക്ഷാശുഗ

ശ്രേണീജജ്ജരിതം മനാഗപിമനോനാദ്യാപിസംദ്ദക്ഷതേ

നിന്റെ കൈകളിലെ മുല്ലയും മാമ്പൂവും എന്നിൽബാണങ്ങളായി വർഷിക്കരുത്.എന്റെ നേർക്ക് നിന്റെ വില്ല് കുലക്ക രുത്.നീ ലീലകളാൽ,വിശ്വത്തെ മൂർഛിപ്പിച്ച് ജയിച്ചവനാണ്.ഒരുപ്രാവശ്യം ജയിച്ചതിനെ വീണ്ടും എതിർത്തുതോൽപ്പിക്ക

ന്നതി ൽ എന്തുപൌരുഷമാണുള്ളത്.പ്രയോഗിച്ചേ തീരൂ എന്നാണെങ്കിൽ,മൃഗിയെപ്പോലെ കടാക്ഷവിക്ഷേപങ്ങളാൽ എന്നെ ജയിച്ച് കീഴടക്കി,സ്വയം കാമനാൽ ജയിക്കപ്പെടാതെ കഴിയുന്ന എന്റെ പ്രണയിനി രാധയെ എന്നില് കാമവശഗയാക്കു. ഒരിക്കൽനൂറുനൂറായി കാമബാണം കൊണ്ടുനുറുങ്ങിപ്പോയ എന്റെ മനസ്സിനെ വീണ്ടും താഡിച്ച് ധർമ്മലോപം വരുത്തരുത്.(മൃഗി കാമശാസ്ത്രപരമായ പദമാണ്.പതിയെ കാമപരവശയാക്കുന്നതിന് ഇതിനുസദൃശമായ ഒരു മന്ത്രം ബൃഹദാരണ്യകോപനിഷത്തിലുണ്ട്)

14.ഭ്രൂചാപവിഹിതകടാക്ഷവിശിഖോനിർമ്മാതുമർമ്മവ്യഥാം

ശ്യാമാത്മാ കുടിലകരോതു കബരീഭാരോപിമാരോദ്യമം

മോഹം താവദ്അയം ച തന്വിതനുതാം ബിംബാധരോ രാഗവാൻ,

സദ്വൃത്താസ്തനമണ്ഡലസ്തവകഥം പ്രാണൈർമമക്രീഡതി.

ഭ്രൂചാപത്തിനാൽ വിക്ഷേപിക്കപ്പെട്ട കടാക്ഷവിശിഖങ്ങളാൽരാധ എന്റെ ഹൃദയമർമ്മം ഭേദിച്ചുകഴിഞ്ഞിരിക്കുന്നു. ശ്യാമവർണ്ണയായി ചുരുണ്ടുനീണ്ടകബരീഭാരം മാരോദ്യമത്തിനായി വലിച്ചുകെട്ടിയ ഞാൺകയറാണ്.ഹേ,തന്വീ,നിന്റെ ശരീരത്തിലുള്ളമോഹംകൊണ്ടും നിന്റെ ബിംബാധരത്തിലുള്ള രാഗത്താലും സദ്വൃത്തമായ സ്തനമണ്ഡലത്തെ സ്തവങ്ങളാൽകഥിക്കുന്നതിൽമാത്രമാണ് എന്റെ പ്രാണൻഇപ്പോൾക്രീഡിക്കുന്നത്.സദ് വൃത്തർ,സജ്ജനങ്ങൾ.സത്തായ വൃത്താകൃതിയിലുള്ള സ്തനമണ്ഡലത്തേയും അങ്ങനെ വിളിച്ചിരിക്കുന്നു.സദ്വൃത്തരായ സജ്ജനത്തെ സ്തുതിച്ചുപാടുന്നതിലാണ് ഭഗവാന്റെ പ്രാണനാനന്ദം.സ്തനത്തിന് ഇടിനാദം മുഴക്കുന്ന (സ്തനിതം)മേഘമെന്നും അർത്ഥം. ബിംബാധരത്തിലെ അനുരാഗധാര,രാഗ(സംഗീത)ധാര,ചുവപ്പുനിറം,ഓങ്കാരം മുഴക്കുന്ന നാദബ്രഹ്മരൂപമായ മേഘമണ്ഡലത്തിന്റെ (കറുത്ത കൃഷ്ണമേഘമണ്ഡലം)സദ് വൃത്തമായ നാദ,രാസമയനൃത്തകഥനം-തന്റെ പ്രാണൻ തന്റെ ഭക്തമണ്ഡലത്തിലാണെന്ന പ്രഖ്യാപനം ഇവയെല്ലാം ഇവിടെ കാണാം.

15.താനിസ്പർശസുഖാനി തേ ച തരളസ്നിഗ്ദ്ധദൃശോർവിഭ്രമാ-

സ്തദ് വക്ത്രാംബുജസൌരഭം സ ച സുധാസ്യന്ദീഗിരാം വക്രിമാ

സാ ബിംബാധരമാധുരീതിവിഷയാ സംഗേപിചെന്മാനസം

തസ്യാം ലഗ്നസമാധിഹന്തവിരഹവ്യാധികഥം വർദ്ധതേ

അവയെ(സദ് വൃത്തമായ മണ്ഡലത്തെ)സ്പർശിക്കുന്നതിലുള്ള സുഖാനുഭവം,തരളവും സ്നിഗ്ദ്ധവുമായ മിഴികൾ വിഭ്രമിക്കുന്ന (വണ്ടുപോലെ)വദനാംബുജത്തിന്റെ സൌരഭ്യം,സുധാസ്യന്ദിയും വക്രോക്തിപാടവമുള്ളതുമായ നിന്റെ ഗീർവ്വാണി, ഇവയിൽത്തന്നെ നിരന്തരചിന്തയാല് സമാധിസ്ഥമായിരിക്കുന്നു എന്റെ മനസ്സ്. നിന്റെ ബിംബാധരമാധുരിയിലുള്ള വിഷയസംഗം വിരഹവ്യാധിപീഢിതമായ മനസ്സിൽ വർദ്ധിച്ചുവരുന്നു.(സമാധിയിൽ രോഗം മാറേണ്ടതാണ്.ഇവിടെ വർദ്ധനവാണ്).സ്മരണം,ചിത്തവൃത്തിനിരോധം,ഇഷ്ടദേവതാനിഷ്ഠയാൽദേവത ഹൃദയത്തിലും പ്രപഞ്ചത്തിലും സദാ വിളങ്ങുന്ന അവബോധം, സർവ്വാപരാധക്ഷമാപണപ്രാർത്ഥന,മുക്തിക്കും ദർശനത്തിനും ദാഹം,അതിന്റെ രസജലത്തിന്റെ വേലിയേറ്റം,പൂർണ്ണമായ ആത്മാർപ്പണത്തിന്റെ ദാസഭാവം,പൂർണ്ണസംസാരജയം, ഇനിയൊരിക്കൽസംസാരത്തിന് കീഴടങ്ങാത്തവിധം ധ്യാനമുറക്കൽ,സദ്വൃത്തരോട് (സജ്ജന)സംസർഗ്ഗം,കീർത്തനം,ഹരികഥ ഇവയിൽമാത്രം രമിക്കലെന്നിങ്ങനെ ഓരോന്നായി യോഗാവസ്ഥയുടെ ചിഹ്നങ്ങൾക്കുശേഷം കൃഷ്ണൻരാധാലയയോഗത്തി ൽപൂർണ്ണസമാധിസ്ഥനായി യോഗാരൂഢനാവുന്നു.

16തിര്യഗ് കന്ദവിലോലമൌലിതരലോത്തംസസ്യവംശോച്ചരത്

ഗീതസ്ഥാനകൃതാവധാനലലനാലക്ഷൈർന സംലക്ഷിത

സമ്മുഗ്ദ്ധേ മധുസൂദനസ്യ മധുരേ രാധാമുഖേന്ദൌസുധാ

സാരേ കുന്ദലിതാശ്ചിരം ദദാതുവക്ഷമം കടാക്ഷോർമയ

കൃഷ്ണന്റെ ചഞ്ചലമായ വിശാലമിഴികൾ,രാധയിൽമാത്രം പതിച്ചിരിക്കുന്നു.കൃഷ്ണന്റെ മിഴി രാധയിലേക്കു ചാഞ്ഞതുകൊണ്ട് ക്ഷേത്രങ്ങളിലെ ഗോപുരങ്ങളും ചാഞ്ഞു.മൗലിയിലെ അലങ്കാരങ്ങൾകൊഴിഞ്ഞുവീണു.ഈശ്വരന്റെ ഗീതസ്ഥാനങ്ങൾ, (പുല്ലാങ്കുഴലിലെ സ്വരസ്ഥാനങ്ങൾ,ഭഗവദ് ഗീതയുടെ പ്രധാനസ്ഥാനങ്ങൾ)മാത്രം ശ്രദ്ധിച്ച് അതിൽമാത്രം കൃതാവധാനകളായിരിക്കുന്ന ലലനകൾ(രാധ)അങ്ങനെ രസാനുഭൂതിയിൽ മുങ്ങിയിട്ടും അവനിലേക്ക് (ലജ്ജകൊണ്ട്) ഓടിവന്നില്ല.മുഗ്ദ്ധമധുസൂദനന്റെ വായിൽനിന്നുതന്നെ മധുപോലെ മധുമധുരമായൊഴുകുന്ന രാധാമുകുന്ദന്മാരുടെ പ്രണയസുധാസാരത്തിന്റെ സുഖാനുഭവം ചിരകാലം മറ്റുള്ളവരും അനുഭവിക്കട്ടെ.രാമകൃഷ്ണന്മാരുടെ കടാക്ഷം കൊണ്ട് സർവ്വർക്കും ക്ഷേമം കിട്ടട്ടെ എന്നു വിചാരിച്ചാണ് രാധ കൃഷ്ണനെ വിരഹദുഃഖം അനുഭവിപ്പിച്ച് വിട്ടുനിന്നത്. തന്നെക്കാളും മറ്റുള്ളവരുടെ ആനന്ദത്തെ വിലമതിക്കുന്ന ഉത്തമനായികാനായകസ്ഥാനമാണ് രാധാകൃഷ്ണന്മാർക്ക്. അവർ വിരഹദുഃഖം അനുഭവിച്ചത് മറ്റുള്ളവർക്ക് രസാനുഭൂതി കൊടുക്കുന്നതിനാണ്.(ശ്രീരാമനും സീതയും ഇതിന് ഉദാഹരണങ്ങളാണ്)

## ചതുർത്ഥസർഗ്ഗം സ്നിഗ്ദ്ധമധുസൂദനം(സ്നിഗ്ദ്ധമാധവം)

1. യമുനാതീരവാണീരനികുഞ്ജേമന്ദമാസ്ഥിതം
   പ്രാഹപ്രേമഭാരോദ്ഭ്രാന്തംമാധവംരാധികാസഖീ
   യമുനാപുളിനത്തിലെ പുഷ്പനികുഞ്ജത്തിൽ,രാധികയോടുള്ള പ്രേമഭാരത്താൽ,ഉദ്ഭ്രാന്തമായ മനസ്സോടെ മാധവൻമന്ദമന്ദം ആഗതനായി ഇരുപ്പുറപ്പിച്ചു.അവനോട് രാധികയുടെ സഖി പറഞ്ഞു.
2. (അഷ്ടപദി 8 ഹരിവല്ലഭഅശോകപല്ലവം. )
   നിന്ദതിചന്ദനംഇന്ദുകിരണംഅനുവിന്ദതിഖേദംഅധീരം
   വ്യാളനിലയമിലനേനഗരളംഇവകലയതിമലയസമീരം
   മാധവമനസിജവിശിഖഭയാത്ഇവഭാവനയാത്വയിലീനാ
   എന്റെ സഖി കുളിരേകുന്ന ചന്ദനച്ചാറും ഇന്ദുകിരണവും ചൂടുള്ളതെന്ന് തെറ്റിദ്ധരിച്ച് നിന്ദിച്ച് ഉപേക്ഷിച്ചിരിക്കുന്നു. സർപ്പങ്ങളുടെ ക്ഷേത്രമായമലയപർവ്വതത്തിൽനിന്ന് വരുന്ന കുളിർത്ത മലയസമീരണനേയും അവള് വിഷമെന്ന് തിരസ്കരിച്ചു.ഖേദിച്ചും അധീരയായും കാമാസ്ത്രങ്ങളെ ഭയന്നും വിരഹത്താൽദീനയായും മെലിഞ്ഞും വിളർത്തും കാണപ്പെടുന്നു.അവൾനിന്നിൽലീന(ലയം പ്രാപിച്ചവൾ)യായതുകൊണ്ട് സ്വയം നീയെന്നു ഭാവി ച്ച് (ഭാവന ചെയ്ത്)ഇരിക്കയാണ്.അഹം ബ്രഹ്മാസ്മി ,ഞാനാണ് കൃഷ്ണനെന്ന് രാധ ഭാവിക്കുന്നു.
3. അവിരളനിപതിതമദനശരാത്ഇവഭവദവനായവിശാലം
   സ്വഹൃദയമർമ്മനിവർമ്മകരോതിസജലനളിനീദലജാലം
   വളരെക്കാലമായി രാധ ഹൃദയത്തിൽനിന്നെ മാത്രം പ്രതിഷ്ഠിച്ച് അവിരളം തന്നിൽവീഴുന്ന മദനശരങ്ങളാല് പീഡിതയായി വീണ്ടും വീണ്ടും വർദ്ധിതമാകുന്ന കൃഷ്ണപ്രേമം കൊണ്ട് കൃഷ്ണൻതന്നെയായിരിക്കുന്നു. അതുകൊണ്ട്,കാമബാണങ്ങൾതന്നിൽ വീഴുമ്പോൾ, തന്റെ ഹൃദയമർമ്മത്തിലിരിക്കുന്ന കൃഷ്ണന് വേദനിക്കുമോ എന്ന് കരുതി സ്വഹൃദയത്തെ അവനെ പൊതിഞ്ഞുപിടിച്ച കവചമാക്കി സംരക്ഷിക്കുന്നു.അവളുടെ ഹൃദയം ജലത്തോടുകൂടിയ താമരയിതളുകളെപ്പോലെ ആയിരിക്കുന്നു. (താമരയിതളും മൃദുലമാണ്.വെള്ളം നിൽക്കുകയുമില്ല). രാധ സുഖദുഃഖാദിദ്വന്ദ്വങ്ങൾ മനസ്സിലൊട്ടാത്ത സംസാരബന്ധനമറ്റ അവസ്ഥയില് തന്നെക്കുറിച്ച് ചിന്തിക്കുന്നതേയില്ല.മൃദുലമായ സ്വഹൃദയത്താൽ കൃഷ്ണനെ കവചമണിയിച്ച് സംരക്ഷിക്കാനാണ് ശ്രമിക്കുന്നത്. ആ മൃദുലഹൃദയത്തിൽ,കൃഷ്ണൻസദാ ഇരിക്കുന്നതിനാൽ, സംസാരജലം പറ്റാത്ത താമരയിതൾപോലെ കോമളശീതളവും രസാനുഭൂതിനിർഭരവുമായി സംസാരസരസ്സിലുപരി പൊങ്ങിക്കിടക്കുന്നു. പ്രേമഭാരംകൊണ്ട് ഉദ്ഭ്രാന്തമാണ് മാധവഹൃദയമെങ്കിൽ,പ്രേമത്താൽസർവ്വഭാരവുമൊഴിഞ്ഞ് ലോലമായി ശാന്തമായിരിക്കുന്നു രാധാഹൃദയം.ഗുരുത്വാകർഷണത്താൽ,ഗുരുവായി രാധ കൃഷ്ണനെ തന്നിലേക്കാകർഷിക്കുമ്പോൾ,ഗുരുത്വാകർഷണമേ ഇല്ലാത്ത അവസ്ഥയിലേക്ക് കൃഷ്ണനവളെ ഉയർത്തുന്നു.സൂര്യനും ഭൂമിയുംപോലെയുള്ള ഈ പരസ്പരഗുരുത്വം അവരെ അർദ്ധനാരീശ്വരരാക്കുന്നു.
4. കുസുമവിശിഖശതതല്പംഅനല്പവിലാസകലാകമനീയം
   വ്രതംഇവതവപരിരംഭസുഖായകരോതികുസുമശയനീയം
   അവൾ,സദാ നിന്റെ വരവും കാത്തിരിക്കയാണ്.കുസുമശയ്യയിൽനിന്നെ പ്രതീക്ഷിച്ച് കാമകലാവിലാസ ചതുരയായ അവൾ,കമനീയയായി ശയിക്കുന്നു.നിന്റെ പരിരംഭണസുഖത്തിനായി പ്രത്യേകം ഒരുക്കിയതാണ് അവളുടെ തല്പം.എന്നാൽ,നിന്നിൽമാത്രം വ്രതനിഷ്ഠയായ അവൾക്ക് ആ പുഷ്പതല്പം ,നിന്റെ അഭാവത്താലും അനാദരവിനാലും ശരശയ്യയായിത്തീർന്നിരിക്കുന്നു.
5. വഹതിചചലിതവിലോചനജലഭരംആനനകമലമുദാരം
   വിധുംഇവവികടവിധുൻതുടദന്തദലനഗലിതാമൃതധാരം

അവളുടെഉദാരമായ വദനകമലം പ്രപഞ്ചത്തിനുമുഴുവനും അമൃതധാര ഒഴുക്കിക്കൊടുക്കുന്ന ചന്ദ്രസദൃശമാണ്. അതിനെ രാഹു ഗ്രസിച്ചപോലെ കൃഷ്ണവിരഹദുഃഖം കളങ്കപ്പെടുത്തുന്നു.അതിനാൽ,ചലിക്കുന്ന ആ സുന്ദരനയന ങ്ങ ൾ,ജലപൂർണ്ണങ്ങളായി കണ്ണീരൊഴുക്കുന്നു.കൃഷ്ണാമൃതം ഒഴുക്കേണ്ട കണ്ണുകള് കണ്ണീരൊഴുക്കുന്നതിന്റെ അപ രാധിത്വം കൃഷ്ണന്റേതാണ് എന്ന് സഖി സൂചിപ്പിക്കുന്നു.

6. വിലിഖതിരഹസികുരംഗമതേനഭവന്തംഅസമശരഭൂതം
   പ്രണമതിമകരംഅധോവിനിധായകരേചശരംനവചൂതം
   രാധ രഹസ്യമായി വിജനസ്ഥലത്ത് ചെന്നിരുന്ന് ചെയ്യുന്ന ലീലകളെ കേൾക്കുക. അവൾനിന്നെ ചിത്രരൂപ ത്തി ൽ വരക്കുന്നു. കാമദേവനായി സങ്കൽപ്പിച്ച് ഗരുഡന് പകരം മകരവാഹനവും മാമ്പൂക്കൾബാണവും വര ക്കുന്നു.അവ താഴെ നില്ക്കുന്ന തന്നിലേക്ക് എയ്യുന്നു എന്നു സങ്കൽപിച്ച് ചിത്രത്തിനുമുന്നില് നമസ്കരിക്കുന്നു. കാമ ദേവരൂപത്തിലുള്ള നിന്റെ ചിത്രം നോക്കിയിരുന്ന് (നിന്നെ ദർശിക്കാതെയും)അവൾതന്റെ ജീവനെ നിലനി ർത്തുന്നു.
7. ധ്യാനലയേനപുരേപരികല്പ്യഭവന്തംഅതീവദുരാപം
   വിലപതിഹസതിവിശീദതിരോദിതിചഞ്ചതിമുഞ്ചതിതാപം
   ധ്യാനലയം കൊണ്ട് നിന്റെ മുന്നിൽ നമസ്കരിച്ച് ദുഃഖിതയായ രാധ വിലപിക്കുന്നു,ചിരിക്കുന്നു,കരയുന്നു, പരിഭ വംപറഞ്ഞ് തപിക്കുന്നു.അവതാരത്തിനായി ഭക്തരുടെ കാത്തിരിപ്പ്, കളത്തിൽചിത്രമെഴുതിയും തല്പമൊരു ക്കിയും അശ്രുവാർത്തും സ്മരണം,കീർത്തനം,മനനം,ധ്യാനം ,പൂജാനമസ്കാരാദികൾ, ചിരി,കരച്ചിൽ, പരിഭവം, വിലാപം,തപസ്സ് എല്ലാം ഏകാന്തികഭക്തിയുടെ വ്രതാനുഷ്ഠാനവും ഫലവുമാണ്. ധ്യാനലയാവസ്ഥയിലെ ത്തിയ യോഗീചിത്തമാണ് രാധയുടേത്. ചിത്തവൃത്തിലയം കൃഷ്ണനിൽമാത്രം ഏകാഗ്രമാണവൾക്ക്. ഇപ്ര കാരം വ്രതനിഷ്ഠയുള്ള പതിവ്രതയായ ഭക്തയെ,പ്രിയതമയെ ഒരു പുരുഷന് മറ്റെവിടെ കിട്ടും എന്ന് രാധ യുടെ രഹസ്യചേഷ്ട വർണ്ണിക്കുന്ന തോഴി കൃഷ്ണനെ ബോദ്ധ്യപ്പെടുത്തുകയാണ്.
8. പ്രതിപദംഇദംഅപിനിഗദതിമാധവതവചരണേപരിതാഹം
   ത്വയിവിമുഖേമയിസപദിസുധാനിധിരപിതനുതേതനുദാഹം
   ഹേ,മാധവാ,നിന്റെ ചരണത്തിൽപതിച്ച് പ്രതിപദം ഇപ്രകാരം നിന്നെ മാത്രം സ്മരിച്ചും സ്തുതിച്ചും കഴിയുകയാ ണ് രാധ. അവളുടെ ശരീരത്തിലെ ദാഹം (അഗ്നി-താപം)അസഹനീയമായിരിക്കുന്നു.രാധ കൃഷ്ണനിൽവിമുഖ യല്ല. കണ്ണനെവിടെയിരിക്കുന്ന് എന്നറിയാഞ്ഞ് ദുഃഖിക്കുകയാണ്. ആശ്രിതവത്സലനായതുകൊണ്ട് നിരന്തര സ്മരണ വെറുതെയാവില്ലെന്ന് അവൾക്കറിയാം.തനുതാപം(തപസ്സ്)സുധാനിധിയായ കൃഷ്ണനിലാണ് പൂർണ്ണ ശരണാഗതിയടഞ്ഞ അവളുടെ പരിപൂർണ്ണവിശ്വാസം തനുദാഹം ശമിപ്പിക്കുന്ന കൃഷ്ണചന്ദ്രനിലാകകൊണ്ട് വൃഥാവിലാവില്ല.
9. ശ്രീജയദേവഭണിതംഇദംഅധികംയദിമനസാനടനീയം
   ഹരിവിരഹാകുലഭല്ലവിയുവതിസഖീവചനംപഠനീയം
   ശ്രീജയദേവവിരചിതവും ഹരിവിരഹാകുലയായ രാധയുടെ സഖിയാൽ പറയപ്പെട്ടതും പഠനീയവും നടനീയവും ആയ ഈ പദം പാടുന്നതും കേള്ക്കുന്നതും ഒട്ടേറെ ആനന്ദം തരും.കഥാകാലക്ഷേപക്കാർക്കും നൃത്യനാടകക്കാ ർക്കും ഗായകർക്കും വിരഹഭക്തിയുടെ രസാനുഭവം പ്രകടിപ്പിക്കാനും അനുഭവിപ്പിക്കാനുമാണ് രചന.
10. ആവാസോവിപിനായതേപ്രിയസഖീമാലാപിജാലായതേ
    താപോപിശ്വസിതേനദാവദഹനജ്വാലാകലാപായതേ
    സാപിത്വദ്വിരഹേനഹന്തഹരിണീരൂപായതേഹാകഥം
    കന്ദർപ്പോപിയമായതേവിരചയൻശാർദ്ദൂലവിക്രീഡിതം
    പുഷ്പശയ്യയിലുറങ്ങേണ്ട രാധ മുള്ളുവിരിച്ച കാട്ടിൽനിന്നെ തിരഞ്ഞുനടക്കുന്നു. അവളുടെ നിശ്വാസംപോലും ദാവാനിലജ്വാലപോലെ പൊള്ളുന്നു.നിന്റെ വിരഹത്താൽ തപിച്ച് കാട്ടുതീ പടരുന്ന വനത്തില് വിരഹതാപ ത്തോടെ നടക്കുന്ന ഹരിണിരൂപയായ അവൾക്ക് കാട്ടുപുലിയെക്കണ്ടപോലെ കാമനും കൂടി യമതുല്യമായി ത്തീരുന്നു.(ശാർദ്ദൂലവിക്രീഡിതം വൃത്തമുദ്രയുമാണ്).വൃത്തമുദ്ര അർത്ഥം പോകാതെ ,ഉചിതമായി പ്രയോഗിക്കു ന്നത് പാണ്ഡിത്യലക്ഷണമാണ്. ഇത്തരം കാര്യങ്ങളിൽ ജയദേവന്റെ കഴിവ് പൂര്ണ്ണമായും പ്രകടമാക്കുന്നതാ ണ് ഈ കൃതി. ഹരിണി മാൻപേട. ഹരിയുടെ ഇണ എന്നും അർത്ഥം. നിന്റെ ഇണയായ ഹരിണി ,നീ (ഹരി) ഇല്ലാതെ കാമനെ യമനായിക്കാണുന്നു എന്ന് ശാർദ്ദൂലവിക്രീഡിതമുദ്ര ചാർത്തി പറയുമ്പോള്,ഒരേ സമയം കവിത്വവുംപാണ്ഡിത്യവുംസ്ഫുരിക്കുന്നു.

**പ്രബന്ധം 9** അഷ്ടപദി 9 ദേശാഖ്യരാഗം ആകതാളം (ദേശാക്ഷി,ത്രിപുട)

11. സ്തനവിനിഹിതംഅപിഹാരംഉദാരംസാമനുതേകൃശതനുരിവഭാരം
രാധികാതവവിരഹേകേശവാ (ധ്രുവ)
കേശവാ,നിന്റെ വിരഹംകൊണ്ട് വല്ലാതെ വിളർത്തുമെലിഞ്ഞ രാധക്ക് സ്തനങ്ങളിൽഅണിഞ്ഞ ഹാരങ്ങൾപോലും ഭാരമായിമാറിയിരിക്കുന്നു.
12. സരസമസൃണമപിമലയജപങ്കംപശ്യതിവിഷമിവവപുസിശശാങ്കം (രാധികാ)
കേശവാ, നിന്റെ വിരഹംകൊണ്ട് കുളിർത്ത സരസ്സുകളെ തഴുകിവരുന്ന മലയമാരുതനും ചന്ദനവും ചന്ദ്രസദൃശമായ ശരീരത്തിൽ വിഷമായി അനുഭവപ്പെടുന്നു.
13. ശ്വസിതപവനംഅനുപമപരിണാഹംമദനദഹനംഇവവഹതിസദാഹം (രാധികാ)
കൃഷ്ണദാഹംകൊണ്ടു വലയുന്ന രാധയുടെ ശ്വാസക്കാറ്റിന്റെ അനുപമമായ ചൂട് മദനദഹനത്തിനുള്ള തപസ്സ പോലെ കാണുന്നു.കേശവാ,ഇതിന് നിന്റെ വിരഹമാണ് കാരണം.
14. ദിശിദിശികിരതിസജലകണജാലംനയനനളിനംഇവവിഗലിതനാലം(രാധികാ)
പത്തുദിക്കിലേക്കും സജലങ്ങളായ നയനദളിനങ്ങളാൽനിന്നെത്തിരഞ്ഞ് കടാക്ഷങ്ങളയക്കുന്നത് ദിക്പാലന്മാരെ താമരപ്പൂക്കളാലർച്ചിക്കുന്നതുപോലെ തോന്നുന്നു.
15. ത്യജതിനപാണിതലേനകപോലംബാലശശിനമിവശായമലോലം (രാധികാ)
കൈകളാൽ കപോലങ്ങളെ പൊതിഞ്ഞ് താങ്ങിക്കൊണ്ട്,തേഞ്ഞുപോയ ബാലശശിയെപ്പോലെ കൃശയായി ,നിന്റെ വിരഹം കൊണ്ട് രാധിക ശയിക്കുന്നു
16. നയനവിഷയംഅപികിസലയതല്പംകലയതിവിഹിതഹുതാശവികല്പം (രാധികാ)
കണ്ണുകൊണ്ടുകാണുമ്പോൾ,അവളുടെ ശയനം തളിർമെത്തയിലാണ്.എന്നാൽ,വിരഹിണിയായ അവൾക്കത് അഗ്നിശയ്യപോലെ പൊള്ളുന്നതാണ്.
17. ഹരിരിതിഹരിരിതിജപതിസകാമംവിരഹവിഹിതമരണേനനികാമം (രാധികാ)
ഇത്രയെല്ലാം അനാദരവും വഞ്ചനയും നിന്നിൽനിന്നുണ്ടായിട്ടും അവള് സദാ ഹരീ ഹരീ എന്ന് നിന്റെ നാമം തന്നെ സകാമയായി ജപിച്ചുകൊണ്ടിരിക്കുന്നു.മരണംവരെ നിഷ്കാമയായി ഏതുവിരഹത്തിലും അവൾനിന്നെ നിനച്ചുകൊണ്ടേയിരിക്കും. ഇതെല്ലാം ആവർത്തനമാണ്.ഒമ്പതാം പ്രബന്ധം ഒമ്പതാം അഷ്ടപദിയിൽ ആവർത്തന വിരസത എന്ന കാവ്യദോഷം വന്നിട്ടുണ്ട്.
18. ശ്രീജയദേവഭണിതംഇതിഗീതംസുഖയതുകേശവപദംഉപനീതം
ശ്രീജയദേവകൃതമായ ഈ ഗീതം സകലരേയും കേശവപദത്തിലേക്ക് ഉപനയിച്ച് സുഖിതരാക്കട്ടെ.
19. സാരോമാഞ്ചതിസീത്കരോതിവിലപതിഉത്കസതേതാംയതി
ധ്യായതിഉദ്ഭ്രമതിപ്രമീലതിനിപതതിഉദ്യാതിമൂർഛതിഅപി
എതാവതിഅതനുജ്വരേവരതനുർജീവൻനകിംതേരസാത്
സ്വർവൈദ്യപ്രതിമപ്രസീദതിയദിത്യക്തോന്യഥാഹസ്തക
രാധ രോമാഞ്ചമണിയുന്നു,നടുങ്ങുന്നു,വിലപിക്കുന്നു,കമ്പിതയാവുന്നു,നിന്നെത്തന്നെ ധ്യാനിക്കുന്നു.ഉന്മത്തയാവുന്നു, നിലത്തുവീഴുന്നു,എഴുന്നേല്ക്കുന്നു,മൂർഛിക്കുന്നു,പ്രേമജ്വരത്താൽശരീരം ക്ഷീണിച്ചിട്ടും നിന്റെ രസം നിറഞ്ഞ ആ ജീവൻ നിലനില്ക്കുന്നു.കൃഷ്ണൻമാത്രമാണ് ആ ജ്വരമില്ലാതാക്കാനുള്ള വൈദ്യനും മരുന്നും. അതുകൊണ്ട്, സ്വർഗ്ഗവൈദ്യനെപ്പോലെ വരിക.രൂപവും ഗുണവും (വൈദ്യന്റെ) രാധക്കുവേണം. നീ പ്രസാദിച്ചാലും .അവളുടെ ജ്വരം മാറ്റാനുള്ള ഭിഷക്കും ഭേഷജവുമായി നേരിട്ടുചെന്നാലും.
20. സ്മരാതുരംദൈവതവൈദ്യഹൃദ്യത്വദംഗസംഗാമൃതമാത്രസാദ്ധ്യാം
നിവൃത്തബാധാംകുരുഷേനരാധാംഉപേന്ദ്രവദ്രാത്അപിദാരുണോസി.
സ്മരാതുരമായ അവളുടെ ജ്വരം മാറ്റാൻ,ദൈവീകനായ ഹേ,വൈദ്യാ,ഹൃദ്യമായ നിന്റെ അംഗസംഗമെന്ന അമൃതിനു മാത്രമേ കഴിയൂ.ഹേ,ഉപേന്ദ്രാ,നീ ദാരുണമായ വജ്രം പോലെ ഹൃദയമുള്ളവനല്ലെങ്കിൽ, രാധയുടെ ബാധക്ക് (കൃഷ്ണനാണ് രാധയെ ബാധിച്ചിരിക്കുന്നത്)നിവൃത്തിചെയ്യാനായി വേഗം വരിക. വിഷ്ണുസഹസ്രനാമത്തിൽ,വൈദ്യപര്യായമുണ്ട്. ധന്വന്തരീരൂപമായ വിഷ്ണു അമൃത് തരുന്ന ചന്ദ്രനുമാണ്.ഉപേന്ദ്രവജ്ര എന്ന വൃത്തമുദ്രയെ ഉപേന്ദ്രന്റെ വജ്രം എന്നർത്ഥത്തിലും ഉപേന്ദ്രാ എന്ന് അഭിസംബോധനയായും ഉപയോഗിച്ചതിലെ കവിത്വം,സ്വാരസ്യം കാണുക.
21. കന്ദർപ്പജ്വരസംജ്വരാതുരതനോർആശ്ചര്യമസ്യാസ്ഛിരം
ചേതഛന്ദനചന്ദ്രമകമലിനീചിന്താസുസംതാമ്യതി
കിന്തുക്ലാന്തിവശേനശീതളതനുംത്വാംഏകമേവപ്രിയാം
ധ്യായന്തിരഹസിസ്ഥിതാകഥമപിക്ഷീണാക്ഷണംപ്രാണിതി

രാധയുടെ ചേതസ്സ് ചന്ദനം,അമ്പിളി,താമരപ്പൊയ്ക ഇവപോലെ സ്വാഭാവികമായി കുളിർമ്മയും സുഖവും സൌന്ദര്യവും സുഗന്ധവും മൃദുത്വവും ചേർന്നതാണ്. എന്നിട്ടും കൃഷ്ണവിരഹതാപത്താല്, കൃഷ്ണൻ,ഏകം മാത്രം പ്രിയം എന്ന അവസ്ഥയിൽ മറ്റെല്ലാമുണ്ടായിട്ടും അവള് താപം സഹിക്കുന്നവളായിത്തീർന്നു. കന്ദർപ്പജ്വരം കൊണ്ട് ആതുരമായ രാധയുടെ ശരീരം –ആശ്ചര്യം-അവിടുത്തെ നിരന്തരം ധ്യാനിക്കയാൽ,മാത്രം നിലനില്ക്കുന്നു.രഹസ്യമായ ആ ധ്യാനത്തെ പൂർണ്ണമാക്കാനും അവളുടെ ക്ഷീണം മാറ്റി പ്രാണാമൃതം നല്കാനും അങ്ങ് വന്നേ തീരൂ. വൈദ്യൻപ്രാണദാതാവാണ്.പ്രാണൻപോകാറായത് രഹസ്യസ്ഥാനത്തിരുന്ന് ധ്യാനം ,തപസ്സ് ചെയ്കയാലാണ്.അതികഠിനമായ ആ തപസ്സിന്റെ ഫലം കൊടുക്കാനണയുന്ന ഇഷ്ടദേവനാണ് ഇവിടെ പ്രാണനും വൈദ്യനുമെല്ലാം. പത്തൊമ്പതാം ശ്ലോകത്തിൽ കൃഷ്ണന്റെ ശരീരം പരാമർശിച്ചു. ഇവിടെ രാധയുടെ പ്രാണനും.രാധാകൃഷ്ണന്മാരുടെ പ്രാണനും ശരീരവും ഒന്നാണ്.അവ പരസ്പരം വിട്ടുനിൽക്കാന് ഏറെ നാൾസാധിക്കയില്ല.

22. ക്ഷണമപിവിരഹപുരാനസേഹേനയനനിമീലനഖിന്നയായയാതേ
ശ്വസിതികഥംഅസൌരസാലശാഖാംചിരവിരഹേനവിലോക്യപുഷ്പിതാഗ്രാം
മുമ്പേ,ക്ഷണമാത്രവും നിന്റെ വിരഹം സഹിക്കാൻ,അവൾക്ക് ശക്തിയുണ്ടായിരുന്നില്ല. നീ കണ്മുന്നിൽ വന്നാൽ അവള് കണ്ണൊരുനിമിഷം പോലും അടക്കില്ല ആ ദർശനസുഖം നഷ്ടപ്പെടാതിരിക്കാൻ. സർവ്വം മറന്നിരിക്കും. അങ്ങനെയുള്ളവൾ,ഏറെക്കാലം വിരഹം സഹിച്ച് തപിച്ച് ,പുഷ്പിതാഗ്രകളായ മാവുകളുടെ ശാഖകൾകൊഴിച്ച കാമാസ്ത്രങ്ങൾ(മാമ്പൂ)നോക്കി ദീർഘശ്വാസം വിട്ടുന്നത് അങ്ങറിയുന്നില്ല. പുഷ്പിതാഗ്ര എന്ന വൃത്തമുദ്ര അർത്ഥവിലോപം കൂടാതെ സന്ദർഭോചിതമായി കാവ്യഭംഗിയോടെ ഉപയോഗിച്ചിരിക്കുന്നു.

23. വൃഷ്ടിവ്യാകുലഗോകുലാവനരസാത് ഉദ്ധ-ത്യഗോവർദ്ധനം
ബിഭ്രത്വല്ലവവല്ലഭാഭിരധികാനന്ദാച്ചിരംചുംബിത
ദർപ്പണേവതദർപ്പിതാധരതതീസിന്ദൂരമുദ്രാങ്കിതോ
ബാഹുർഗോപതനോസോതനോതുഭവതാംശ്രേയാംസികംസധ്വിഷ
മുമ്പ് മഴകൊണ്ടു വ്യാകുലമായ ഗോകുലത്തിന്റെ രക്ഷക്കായി നീ ഗോവർദ്ധനം ഉയർത്തിപ്പിടിച്ചു.ചുറ്റും കറങ്ങുന്ന,ഭ്രമിക്കുന്ന,വല്ലവിമാരുടെ വല്ലഭനായി അവരിലുള്ള അധികാനന്ദത്തോടും ആനന്ദമുണ്ടാക്കുമാറും (ആനന്ദയതി, ആനന്ദയാതി ഇവ രണ്ടും ഒന്നാണെന്ന് ശങ്കരാചാര്ർചിരം ചുംബനങ്ങളർപ്പിച്ചും അവരാലർച്ചിക്കപ്പെട്ടും അധരങ്ങളിലെ സിന്ദൂരമുദ്രയണിഞ്ഞും കൈകളാൽ ഗോപികാസ്തനങ്ങളെ സ്പർശിച്ചും അവരെ പ്രസാദിച്ചനുഭവിച്ച് അനുഗ്രഹിച്ചു.കംസദ്വേഷിയായ ദേവന്റെ ഈദൃശലീലകൾ കേൾക്കുന്നവർക്കും പാടുന്നവർക്കും ശ്രേയസ്സു തരട്ടെ.

**പഞ്ചമസർഗ്ഗം സാകാംക്ഷപുണ്ഡരീകാക്ഷം**

1. അഹമിഹനിവസാമിയാഹിരാധാം
അനുനയമദ്വചനേനചാനയേതാ
ഇതിമധുരിപുണാസഖീനിയുക്താ
സ്വയമിദംഐയപുനർജഗാദരാധാം
ഞാനിവിടെ ഈ നികുഞ്ജത്തിൽ ഏകാകിയായി അവളേയും കാത്തിരിക്കുന്നുണ്ട്. അനുനയമായി എന്റെ ഈ വാക്കുകൾപറഞ്ഞ് അവളെ എങ്ങനെയെങ്കിലും കൂട്ടിക്കൊണ്ടുവരിക. ഇപ്രകാരം മധുരിപു നിയോഗിച്ചു. സഖി രാധയെ സമീപിച്ച് അവളോട് പറഞ്ഞു.
**പ്രബന്ധം 10** ദേശീവരാടിരാഗം രൂപകതാളം

2. വഹതിമലയസമീരേമദനംഉപനിധായസ്ഫുടതികുസുമനികരേവിരഹിഹൃദയദല്മായ
തവവിരഹേവനമാലീസഖീസീദതി (ധ്രുവ)
മദനനിൽനിന്ന് വിശേഷാനുഗ്രഹം കിട്ടിയ മലയസമീരണന് വിരഹികളുടെ ഹൃദയത്തെ ദഹിപ്പിക്കുമാറ് പുഷ്പസുഗന്ധം വഹിച്ച് സഞ്ചരിക്കവേ,നിന്നെ പിരിഞ്ഞ് വിരഹം കൊണ്ട് ആർത്തനായി വനമാലി നികുഞ്ജത്തിലിരിക്കുന്നുണ്ട്,ഹേ,സഖീ. വന്നുനോക്കുക.

3. ദഹതിശിശിരമയൂഖേമരണംഅനുകരോതി
പതതിമദനവിശിഖേഖിലപതിവികലതരോതി
ചന്ദ്രകിരണങ്ങൾ അവനെ ദഹിപ്പിക്കുന്നു.മദനന്റെ അസ്ത്രങ്ങൾ പതിക്കുമ്പോൾ,വിലപിച്ച് കൃഷ്ണൻ മരണാവസ്ഥ പ്രാപിക്കുന്നു. കൃഷ്ണനോട് രാധയെപ്പറ്റി പറഞ്ഞപോലെ രാധയോട് കൃഷ്ണനെപ്പറ്റി പറഞ്ഞ് രണ്ടുപേരേയും അനുനയിപ്പിച്ച് ഒന്നിക്കലാണ് സഖിയുടെ ദൌത്യം.

4. ധ്വനതിമധുപസമൂഹേശ്രവണംഅപിദധാതി
മനസികലിതവിരഹേനിശിനിശിരുജംഉപയാതി
മധുപസമൂഹത്തിന്റെ ധ്വനിപോലും കേൾക്കാനാവാതെ ചെവിപൊത്തി ഇരിക്കുകയാണ് നിന്റെ പ്രിയതമൻ. മനസ്സിലെ വിരഹദു:ഖം രാത്രിരാത്രി വർദ്ധിച്ചുവരുന്നു.വിരഹംകൊണ്ട് വനമാലി കഷ്ടത്തിലായിരിക്കുന്നു.കൃഷ്ണ ന്റെ ചിത്തവൃത്തിനിരോധം പൂർണ്ണമാണ്.ഒരു കൊച്ചുശബ്ദംപോലും കേള്ക്കാത്ത ഇന്ദ്രിയനിഗ്രഹാവസ്ഥയി ലാണ് രാധാലീനമനസ്കനായി അവനിരിക്കുന്നത്.
5. വസതിവിപിനവിതാനേത്യജതിലലിതധാമ
യുതതിധരണിശയനേബഹുവിലപതിതവനാമാ
ലളിതധാമങ്ങളെല്ലാം (അലങ്കാരങ്ങളെല്ലാം)ഉപേക്ഷിച്ച് കാട്ടിലെ വെറും തറയിൽ,വെറും നിലത്ത് ഉറങ്ങു കയാണദ്ദേഹം. നിന്റെ നാമം മാത്രം ജപിച്ച് വിലപിക്കയാണ്.വിരഹിയായ വനമാലിയെ നീ നികുഞ്ജത്തി ൽചെന്നു കണ്ടാലും .വ്രതനിഷ്ഠനായി ,രാധാനാമംജപിച്ച് ഭൂമിശയനം ചെയ്ത് ആഢംബരം ത്യജിച്ച് തപസ്സി ലാണ് അദ്ദേഹം.
6. ഭണതികവിജയദേവേവിരഹിവിലസിതേന
മനസിരഭസവിഭാവേഹരിർഉദയതുസുകൃതേന
ജയദേവകവിരചിതവും കൃഷ്ണന്റെ വിരഹവിലസിതവുമായ ഈ വരികളിൽ,സുകൃതത്താൽ ഹരിതന്നെ ഉദയം ചെയ്തിരിക്കുന്നു.വായിക്കുന്നവരും പാടുന്നവരും കേൾക്കുന്നവരും അഭിനയിക്കുന്നവരുമെല്ലാം ഹരിയുടെ സുകൃ തം അനുഭവിക്കുന്നു. കവിസുകൃതം കൊണ്ട് ഈ വരികളിലുദിച്ച ഹരിയെ മറ്റുള്ളവരും അനുഭവിക്കട്ടെ എന്ന് പ്രാർത്ഥന.
7. പൂർവ്വംയത്രസമംത്വയാരതിപതേർആസാദിതാസിദ്ധയ
സ്തസ്മിൻഏവംനികുഞ്ജമന്മഥമഹാതീർത്ഥേപുനർമാധവ
ധ്യായംത്വംഅനിശംജപന്നപിതവൈവാലാപമന്ത്രാവലീം
ഭൂയസ്ത്വത്കുചകുംഭനിർഭരപരിരംഭാമൃതംവാഞ്ചതി
മുമ്പ് നിങ്ങളിരുവരും കാമനും രതിയും പോലെ ഏതൊരു മന്മഥമഹാതീർത്ഥത്തിൽവെച്ച് പരമപുരുഷാർത്ഥം ആസ്വദിച്ച് സിദ്ധരായിതതീർന്നുവോ,അതേ തീർത്ഥത്തിൽപ്രവേശിച്ച് നിന്നെ ധ്യാനിച്ചും നിന്റെ നാമം ജപിച്ചും രാധാമന്ത്രമാലപിച്ചും നിന്റെ കുചകുംഭങ്ങളുടെ പരിരംഭാമൃതം ആസ്വദിക്കാനാഗ്രഹിച്ചും (ധ്യാനജപാദി കളുടെ ഫലസിദ്ധി അതാണ്)വീണ്ടും മാധവനിതാ നിന്നെ കാത്തിരിക്കുന്നു.ഇവിടെ പൂർവ്വജന്മസുകൃതം പറ യുമ്പോൾ,തികച്ചും ആത്മീയമായൊരു ജീവിതയാത്രയുടെ പ്രതീതി ഉണർത്തുന്ന പദങ്ങളാണ് കവി ഉപയോ ഗിക്കുന്നത്. സിദ്ധർ,മഹാതീർത്ഥം,ധ്യായം,ജപം.ആലാപമന്ത്രാവലി –ഇവയെല്ലാം പൂർവ്വം (മുമ്പ് ,കിഴക്ക് രണ്ട ർത്ഥം)സമമായി (അർദ്ധനാരീശ്വരർ)അവർചെയ്ത തപസ്സാണ്.മന്മഥമഹാതീർത്ഥത്തിലാണ് ഇവകളാ ൽസമസിദ്ധി നേടിയത് .മഹാലക്ഷ്മിയുടെ ചിഹ്നമായ കുംഭത്തിൽനിറച്ച അമൃതം ഇന്നും ഹരി അന്നെന്ന പോ ലെ ആഗ്രഹിക്കുന്നു.അത് നീയവന് കൊടുക്കുക. (കുചകുംഭനിർഭരപരിരംഭാമൃതം)നീ പ്രതീക്ഷിക്കുന്ന സിദ്ധി അവനിൽനിന്ന് നേടുക.പൂർവ്വജന്മത്തിലെന്നപോലെ,ഇപ്പോഴുംഒന്നാവുക.
**പ്രബന്ധം 11** ഗുർജ്ജരി ഏകതാളം (കേദാരഗൌള,ആദി)
8. രതിസുഖസാരേഗതമഭിസാരേമദനമനോഹരവേഷം
നകുരുനിതംബിനിഗമനവിളംബിതംഅനുസരതംഹൃദയേശം
ധീരസമീരേയമുനാതീരേവസതിവനേവനമാലീ
ഗോപീപീനപയോധരമർദ്ദനചഞ്ചലകരയുഗശാലീ(ധ്രുവ)
നിന്നോടുചേർന്ന് രതിസുഖം അനുഭവിക്കാനുള്ള ആശയോടെ മദനമനോഹരവേഷധാരിയായ കൃഷ്ണ ന്,കാറ്റു ലക്കുന്ന യമുനാതീരത്ത് ,കാട്ടുപൂക്കൾനിറഞ്ഞ നികുഞ്ജത്തിൽ,നിന്നെ കാത്തിരിക്കുന്നു. ഹൃദയേശ്വരനും ഗോപി കളുടെ ഉയർന്നമാറിനെ സദാ മർദ്ദിച്ച് ചഞ്ചലങ്ങളായ കൈകളുള്ളവനും ആയ വനമാലിയെ അനുസരിച്ച് (പിന്നാലെ)നീയും ആ നികുഞ്ജത്തിലേക്ക് ,നിന്റെ മനോഹരങ്ങളായ നിതംബങ്ങളെ ചലിപ്പിച്ചു കൊണ്ട് മന്ദമ ന്ദം പോവുക.അവനെ അനുസരിക്കുക.
9. നാമസമേതംകൃതസങ്കേതംവാദയതേമൃദുവേണും
ബഹുമനുതേനനുതേതനുസംഗതപവനചലിതംഅപിരേണും (ധീര)
ആ മൃദുലവേണുവിൽ നീ സങ്കേതത്തിലണയാനായി,നിന്റെ നാമം ഗാനം ചെയ്യപ്പെടുന്നു.നിന്റെ ശരീരം തൊട്ട കാറ്റുകൊണ്ടുവന്ന പരാഗരേണുക്കളെ പോലും അവനിതാ നിന്റെ ദേഹമെന്നു സങ്കല്പിച്ച് ആനന്ദപൂർവ്വം സ്വ ന്തം ദേഹത്തിലണിയുന്നു.

10. പതതിപതത്രേവിചലതിപത്രേശങ്കിതഭവദുപയാനം
രചയതിശയനംസചകിതനയനംപശ്യതിതവപന്ഥാനം
ഒരിലയോ പക്ഷിത്തൂവലോ വീണാൽപോലുമുണ്ടാവുന്ന നേർത്ത ഇലയനക്കം കേട്ടാൽപോലും ഹരി നിന്റെ വരവെന്ന് വിചാരിക്കുന്നു.നിനക്കായി തല്പം വിരിച്ച് ,പരിഭ്രമം പൂണ്ട കണ്ണോടെ ,നീ വരുന്ന വഴിയിലേക്കു കണ്ണു നട്ടിരിക്കുന്നു.
11. മുഖരമധീരംത്യജമഞ്ജീരംരിപുഇവകേലിസുലോലം
ചലസഖികുഞ്ജംസതിമിരപുഞ്ജംശീലയനീലനിചോലം
ശബ്ദമുണ്ടാക്കുന്ന ആ ചിലങ്ക അഴിച്ചുവെക്കൂ. അവ ഒച്ചവെക്കുന്ന ശത്രുക്കളെപ്പോലെയാണ്,രതികേളിക്ക് പോകുമ്പോ ൾ. ഇരുളടഞ്ഞരാത്രിയുടെ നീലനിചോളം കൊണ്ട് ദേഹം മൂടി ,ഇരുണ്ടനികുഞ്ജത്തിലിരിക്കുന്ന (ഇരുണ്ട ഹരിയിലേക്ക്) ആരും കേൾക്കാതെ,ആരും കാണാതെ,സഖീ,വേഗം പോവുക.
12. ഉരസിമുരാരേരുപഹിതഹാരേഘനഇവതരളബലാകേ
തദിദിവപീതരതിവിപരീതേരാജസിസുരതവിപാകേ
ഇരുണ്ടമേഘത്തിനുമുകളിൽ,തരളങ്ങളായ വെളുത്ത നീർപ്പക്ഷികൾ ഉണ്ടാക്കിയ അടയാളംപോലെ മുരാരിയുടെ വക്ഷസ്സിൽ, നിന്റെ ആഭരണങ്ങൾപതിക്കട്ടെ. സുരതവേളയിൽ വിപരീതരതി ചെയ്ത് നീ വിജയിക്കുമ്പോൾ,നീയാകുന്ന മിന്നൽ കൃഷ്ണവക്ഷസ്സാകുന്ന മേഘപാളിമേല് സ്വർണ്ണവർ്ണ്ണമായി ശോഭിക്കട്ടെ.
13. വിഗലിതവസംപരിഹൃതരസനംഘടയജഘനംഅപിധാനം
കിസലയശയനേപങ്കജനയനേനിധിംഇവഹർഷനിധാനം
വസ്ത്രങ്ങളെല്ലാം അഴിച്ചുകളയൂ.അരക്കെട്ടിലെ വസ്ത്രം അയച്ചുകൊടുത്ത് ,നിന്റെ ജഘനത്തെ വിടർത്തുക. കുളിർശയ്യമേൽ,നീ കൊടുക്കുന്ന ആ സമ്മാനം പങ്കജനയനന് നിധിപോലെ ഹർഷോന്മാദം അരുളുന്നതാണ്.
14. ഹരിർഅഭിമാനിരജനിർഇദാനീംഇവംഅപിയാതിവിരാമം
കുരുമേവചനംസത്വരരചനംപൂരയമധുരിപുകാമം
ഹരിയാണെങ്കിലോ,വലിയ അഭിമാനിയാണ്.രാത്രിയോ,ഇതാ ഇപ്പോളവസാനിക്കും.അവനോട് നിന്നെ അവിടെ എത്തിക്കാമെന്ന് കൊടുത്ത എന്റെ വാക്ക് വേഗം പൂർത്തീകരിക്കുക.വേഗം ചെന്ന് മധുരിപുവിന്റെ കാമത്തെ പൂർത്തീകരിക്കുക.
15. ശ്രീജയദേവേകൃതഹരിസേവേഭണതിപരമരമണീയം
പ്രമുദിതഹൃദയംഹരിംഅതിസദയംനമതസുകൃതകമനീയം
ഹരിസേവക്കുവേണ്ടി ശ്രീജയദേവൻരചിച്ച പരമരമണീയമായ ഈ ഗാനം ഹരിഹൃദയത്തെ ആനന്ദിപ്പിക്കുന്നതാണ്. ഹരി ദയാലുവാണ്.അവൻനമ്മുടെ സുകൃതങ്ങളെ സ്നേഹിക്കുന്നു.അവനെ നമിക്കുക
16. സഖിഃവിദിരതിമുഹശ്വാസാൻആശാപുരോമുഹർഈക്ഷതേ
പ്രവിശതിമുഹകുഞ്ജംഗുഞ്ജൻമുഹർബഹുതാമ്യതി
രചയതിമുഹശയ്യാംപര്യാകുലംമുഹര് ഈക്ഷതേ
മദനകദനക്ലാന്തകാന്തേപ്രിയസ്തവവർത്തതേ
ദീർഘശ്വാസം ഉതിർത്തുകൊണ്ട് തന്റെ ആശകളെ അവന് പറയുന്നു,നിമിഷംപ്രതി ദിശകളിൽകണ്ണോടിക്കുന്നു.,ശ്വാസം അടക്കിപ്പിടിക്കുന്നു,വീണ്ടും വീണ്ടും ഖിന്നനായി ശയ്യ ഒരുക്കുന്നു.അതിൽ നീയില്ലാത്ത ശൂന്യാവസ്ഥ നോക്കി ആകുലപ്പെടുന്നു.കാന്തംപോലെ അവനെ ആകർഷിക്കുന്ന കാന്തേ,(സുന്ദരീ),നിന്റെ പ്രിയതമൻ മദനകദനംകൊണ്ട് ക്ലാന്തനായി പരിതപിക്കുകയാണ്.
17. ത്വദ്വാക്യേനസമംസമഗ്രംഅധുനാതിശ്മാംസുർഅസ്തംഗതോ
ഗോവിന്ദസ്യമനോരഥേനചസമംപ്രാപ്തംതമസാന്ദ്രതാം
കോകാനാംകരുണസ്വനേനസദൃശിദീർഘാമദ് അഭ്യർത്ഥനാ
തൻമുഗ്ധേവിഫലംവിലംബനംഅസൌരമ്യോഭിസാരക്ഷണം
ഉഷ്ണകിരണനായ സൂര്യനസ്തമിച്ച് ,നിന്റെ പിണക്കം തീർന്നു.ഗോവിന്ദന്റെ ഉന്മാദസമമായ മനോരഥംപോലെ (മോഹംപോലെ)രാത്രിയുടെ സാന്ദ്രതമസ്സ് പരന്നു(മോഹം സാധിക്കാറായെന്ന് സൂചന)വിരഹികളായി ഏകാകികളായിരിക്കുന്ന ചക്രവാകങ്ങളുടെ കരുണസ്വരം എന്റെ അഭ്യർത്ഥന തന്നെ ആവർത്തിക്കുന്നു. മുഗ്ദ്ധേ,ഇനിയും താമസിക്കുന്നതിലർത്ഥമില്ല.കാമികളായ നിങ്ങൾക്ക് സംഗമവേളയായി.
18. ആശ്ലേഷാദ് അനുചുംബനാദ് അനുനഖോല്ലേഖാദ് അനുസ്വാന്തജം
പ്രോദ്ബോധാത് അനുസംഭ്രമാദ് അനുരതാരംഭാദ് അനുപ്രീതയോ
അന്യാർത്ഥംഗതയോർഭ്രമാൻമിലിതയോസംഭാഷണൈർജാനതോര്

ദമ്പത്യോർഇഹകോനകോനതമസിവ്രീഡാവിമിശ്രോരസഃ
ആശ്ലേഷം,പരസ്പരചുംബനം,പരസ്പരം നഖചിത്രമെഴുതൽ, പരസ്പരം മനസ്സിലുള്ളതെല്ലാം തുറന്നുപറയ ൽ,രണ്ടുപേർക്കും സംഭ്രമംതോന്നൽ,പരസ്പരസംയോഗത്താലാനന്ദിപ്പിക്കല്,ഇതൊക്കെ കമിതാക്കൾ തമ്മില് കണ്ടുമുട്ടുമ്പോളുണ്ടാവുന്നു.അതിനല്ല,മറ്റെന്തിനോ വന്നതാണെന്ന് തോന്നിക്കുന്ന മട്ടിൽ സംസാരിക്കാൻ രണ്ടുപേരും ശ്രമിക്കുമ്പോൾ, പരസ്പരം നന്നായിമനസ്സിലാക്കിയ ആ ദമ്പതിമാർ ഇരുട്ടിലും ലജ്ജകലർന്ന മന്ദഹാസവും രസാനുഭവവും പരസ്പരം പങ്കിടുന്നു.

19. സഭയചകിതംവിന്യസ്യന്തിദൃശംതിമിരേപതി
പ്രണിതരുമുഹുസ്ഥിത്വാമന്ദംപദാനിവിതന്വതിം
കഥംഅപിരഹപ്രാപ്തംഅംഗൈരനംഗതരംഗിഭി
സുമുഖിസുഭഗപശ്യൻസത്വാംഉപൈതുകൃതാർത്ഥതാം.
ഇരുട്ടുകണ്ടുപേടിച്ച് നീ ഓരോ അടി വെക്കുമ്പോളും ,ഓരോരോ മരച്ചോട്ടിലും ഒരു മുഹൂർത്തം നിന്നും പദങ്ങള ളുന്നളന്നും നീ സഞ്ചരിക്കുമ്പോളും, നിന്റെഓരോ അംഗത്തിലും അനംഗതരംഗങ്ങളുയരുമ്പോ ൾ,രഹസ്യമായി അവനെ പ്രാപിക്കാനുള്ള നിന്റെ ആ വരവും നോക്കിക്കൊണ്ട്,നിന്നെത്തന്നെ ഉറ്റുനോക്കിക്കൊണ്ട് ,കൃതാർത്ഥതയോടെ സുഭഗനായ നിന്റെ പ്രിയൻ,ഹേ,സുമുഖീ,ആ നികുഞ്ജത്തിലിരിക്കുന്നുണ്ട്.

20. രാധാമുഗ്ദ്ധമുഖാരവിന്ദമധുപസ്ത്രൈലോക്യമൌലിസ്ഥലി
നേപത്ഥ്യോചിതനീലരത്നംഅവനീഭരാവതാരാന്തക
സ്വഛന്ദംവ്രജസുന്ദരീജനമനസ്തോഷപ്രദോഷോദയാത്
കംസധ്വംസനധൂമകേതുരവതുത്വാംദേവകീനന്ദന
രാധയുടെ മുഖമാകുന്ന നീലത്താമരയിലെ മധുപൻ,ത്രൈലോക്യമൌലിയിൽചാർത്തിയ അമൂല്യമായ നീലരത്നം, ഭൂഭാരം തീർക്കാനായി അവതാരമെടുത്തവൻ,സ്വഛന്ദമായി വ്രജസുന്ദരിമാരുടെ മനസ്സില് ആനന്ദോദയമുണ്ടാക്കിയവൻ,കംസധ്വംസനത്തിനുദിച്ച ധൂമകേതുപോലെ ദേവകീനന്ദനനായി പിറന്നവൻ-അങ്ങനെയുള്ള ശ്രീകൃഷ്ണന് നമസ്കാരം.

**ഷഷ്ഠസർഗ്ഗം സോത്കണ്ഠവൈകുണ്ഠം** .(ആര്യാവൃത്തം )

1. അഥതാംഗന്തുംഅശക്തംചിരംഅനുരക്തംലതാഗൃഹേദൃഷ്ട്വാ
തച്ചരിതംഗോവിന്ദേമനസിജമന്ദേസഖീപ്രാഹഃ
ചിരകാലമായ അനുരാഗംകൊണ്ട് ബന്ധിതയായി ബലഹീനയായ രാധയെ ലതാഗൃഹത്തിൽചെന്ന് ഇപ്രകാരം പറഞ്ഞ് പ്രചോദിപ്പിച്ച ശേഷം കാമപീഢിതനായ ഗോവിന്ദന്റെ അടുത്തുചെന്ന് സഖി ആ ചരിത്രംപറഞ്ഞുകേൾപ്പിച്ചു.
**പ്രബന്ധം 12** ഗുണ്ഡക്രിയ രൂപകം (ശങ്കരാഭരണം ത്രിപുട) ഗുണകരിരാഗം രൂപകതാളം
2. പശ്യതിദിശിദിശിരഹസിഭവന്തംതദ് അധരമധുരമധൂനിപിബന്തം
നാഥഹരേസീദതിരാധാവാസഗൃഹേ(ധ്രുവ)
ഏകാകിനിയായിരിക്കുന്ന രാധ സർവ്വദിക്കിലും അധരത്തിലെ മധുരമധുകുടിക്കുന്ന അങ്ങയെ മാത്രം ,ഹേ, നാഥാ,ഹരേ,ദർശിക്കുന്നു.അവൾ,ദുഃഖമനുഭവിക്കുന്നു.നാഥഹരേ എന്നവിളി രാധയേയും കൃഷ്ണനേയും ഒരുമിച്ചാണ്.ഹര രാധയുടെ നിഗൂഢനാമമായതുകൊണ്ട്. അവരൊരുപോലെ പരസ്പരധ്യാനം ചെയ്യുന്നു. എങ്ങും പരസ്പരം ദർശിക്കുന്നു,വിരഹവും സംയോഗവും ഒപ്പമനുഭവിക്കുന്നു.സർവ്വദിശകളിലും മധുനാഡികളിലൂടെ മധു ഒഴുക്കുന്ന വിദ്യ (മധുവിദ്യ-ഛാന്ദോഗ്യം)രാധാകൃഷ്ണന്മാർക്കറിയാം.
3. ത്വദ് അഭിസരണരഭസേനവലന്തീപതതിപദാനികിയന്തിചലന്തി
നിന്നിലേക്ക് ഉഴറി വരുന്ന അവൾആ അഭിസരണവേളയില് കാലിടറി വീഴുന്നു.വീണ്ടും നടക്കുന്നു. കാലിടറാതെ വീണ്ടും നടക്കാൻ നിന്നെ സന്ധിക്കാമല്ലോ എന്ന ഒറ്റ പ്രതീക്ഷയാണ് അവളെ സഹായിക്കുന്നത്.
4. വിഹിതവിഷാദബിസകിസലയവലയേജീവതിപരംഇഹതവരതികലയാ
താമരത്തളിരുകൊണ്ട് വളകളുണ്ടാക്കി നിന്റെ രതികലയുടെ അടയാളങ്ങളെന്നപോലെ അണിഞ്ഞിട്ട് വിഷാദവതിയായ എന്റെ സഖി ജീവനെ നിലനിർത്തുന്നു.നിന്റെ രതികലയുടെ ഓർമ്മയാണവളുടെ ജീവനെ നിലനിർത്തുന്നതെന്ന് സാരം.
5. മുഹുർഅവലോകിതമണ്ഡനലീലാമധുരിപുരഹമിതിഭാവനശീലാ
തന്റെ ആഭരണങ്ങളുടെ ലീല നോക്കിയിരിക്കുന്ന അവൾഞാനാണ് മധുരിപു എന്ന് ഭാവന ചെയ്യുന്നു. അഹം ബ്രഹ്മാസ്മി എന്ന മനനം വേദാന്തി ബ്രഹ്മതന്മയതക്കായി ചെയ്യുന്നു.ഇവിടെ അതേ അദ്ധ്യാസമാ

ണ് ഞാനാണ് കൃഷ്ണനെന്നു ഭാവിക്കുന്ന രാധ ചെയ്യുന്നതും.ഭാവനാശീലർക്കുമാത്രമേ ആ രസാനുഭൂതി സാധിക്കുകയുള്ളു എന്ന തത്വം ഇവിടെ പറയുന്നു.

6. ത്വരിതമുപൈതിനകഥമഭിസാരംഹരിരിതിവദതിസഖിംഅനുവാരം
എന്തുകൊണ്ടാണ് ഹരി വേഗത്തിലെന്നിലേക്കു വരാത്തത് എന്ന് അവൾ സഖിമാരോട് സദാ ചോദിക്കുന്നു.

7. ശ്ലിഷ്യതിചുംബതിജലധരകല്പംഹരിരുപഗതഇതിതിമിരമനല്പം
അനല്പമായ ഇരുട്ടിന്റെ (രാത്രി) കാർമേഘരൂപംകണ്ട് ഇതാ ഹരി വന്നു എന്നു പറഞ്ഞ് അവള് ഇരുട്ടിനെ ആശ്ലേഷിക്കുന്നു,ചുംബിക്കുന്നു.

8. ഭവതിവിളംബിനിവിഗലിതലജ്ജാവിലപതിരോദിതിവാസകസജ്ജാ
ലജ്ജഅവളെ തടുക്കുന്നതുകൊണ്ട് വിലപിച്ചും രോദനംചെയ്തും നിന്റെ സംഗമമിഛിച്ച് വാസകസജ്ജയായി അവൾകാത്തിരിക്കുന്നു.ലജ്ജകൊണ്ടാണ് അവളിത്ര താമസിച്ചതെന്നറിയുക. പ്രണയമില്ലാഞ്ഞിട്ടല്ല. ആശയെ തടുക്കുന്നത് ഉത്തമനായികമാരുടെ (പത്മിനിയുടെ) ലക്ഷണമാണ്.

9. ശ്രീജയദേവകവേരിദമുദിതംരസികജനംതനുതാമതിമുദിതം.
ശ്രീജയദേവകവിയാൽഇപ്രകാരം പറയപ്പെട്ടത് രസികജനങ്ങൾക്ക് അതിയായ ആനന്ദംതരട്ടെ. രസികജനം ഹരിയുടെ രസികജനമാണ്,നൃത്തം,ഗാനം ,നാടകം,സാഹിത്യം ഇവയുടെ രസികജനവുമാണ്. കാമശാസ്ത്രത്തിന്റെ രസികജനവുമാകാം. ആറുതരം രസികർക്കാണ് കവിയുടെ ഈ രചന.

10. വിപുലപുലകപാലിസ്ഫീതസീത്ക്കാരമന്തർ-
ജ്ജനിതജഡിമകാകുവ്യാകുലംവ്യാഹരന്തി
തവകിടയവിധായാമണ്ഡകന്ദർപ്പചിന്തം
രസജലനിധിമഗ്നാധ്യാനലഗ്നാമൃഗാക്ഷീ.
ശരീരമാകെ മഹത്തായ പുളകം ചൂടി, സീൽക്കാരശബ്ദമുണ്ടാക്കി,അന്തർജനിതമായ വികാരതമസ്സാൽവ്യാകുലയായി,കാമചിന്താമഗ്നയായി നിന്നിൽധ്യാനമഗ്നയായി, നീയാകുന്ന രസസമുദ്രത്തി ൽ മുഴുകി മൃഗാക്ഷിയായ രാധ ഇരിക്കുന്നു.ധ്യാനലഗ്നയായി കൃഷ്ണരസജലാധിയിൽമുങ്ങിയ സാത്വിക ഭാവസ്ഫുരണങ്ങളുള്ള യോഗിനിയാണ് രാധ. പുളകം,സീത്കാരം എന്നിവ കന്ദർപ്പചിന്ത എന്ന പദപ്രയോഗത്താല് കാമശാസ്ത്രത്തിനും ചേരും.രസോ വൈ സ എന്ന ബ്രഹ്മരസമാണ് കൃഷ്ണരസജലധി. അതിലാണ് രാധയുടെ ലയനമെന്നതിനാൽ,ഇത് ബ്രഹ്മലയനവുമാണ്.

11. അംഗേഷ്വാഭരണംകരോതിബഹുഷാപക്രേപിസഞ്ചാരിണീ
പ്രാപ്തംത്വാംപരിശങ്കതേവിടനുതേശയ്യാംചിരംധ്യായതി
ഇതിആകല്പവികല്പതല്പരചനാസങ്കല്പലീലാശത-
വ്യാസക്താപിവീണാത്വയാവരതനർനൈശാനിശാംനേശ്യതി
ഒരിലവീണശബ്ദം കേട്ടാലും അവൾനീയെന്നുകരുതി അംഗങ്ങളിൽആഭരണമണിയുന്നു. നീവരുന്നതു കാത്ത് നിരന്തരം നിന്നെധ്യാനിച്ച് ശയ്യഒരുക്കി കാത്തിരിക്കുന്നു.ഇപ്രകാരം ആഭരണങ്ങളാലും ഭാവനകളാലും തല്പംരചിച്ചും സങ്കല്പലീലാശതങ്ങളിൽആസക്തയായിരിക്കുന്നവളുടെ,നിനക്കുമാത്രം സ്വന്തവും വീണപോലെ ശ്രേഷ്ഠവുമായ ശരീരം വിരഹത്തെ ഒരുരാത്രി കൂടി സഹിച്ച് പിടിച്ചുനില്ക്കാനശക്തമാംവണ്ണം തളർന്നിരിക്കുന്നു.ചിരംധ്യായതി എന്നതുകൊണ്ട് ധ്യാനം നിരന്തരമാണ്.സമാധി എന്നർത്ഥം. സമാധിയിലിരിക്കുന്ന ഋഷിക്ക് ഇഷ്ടപ്പെട്ട വരം നൽകേണ്ടത് ഈശ്വരന്റെ കടമയാണല്ലോ.

12. കിംവിശ്രാഭ്യസികൃഷ്ണഭോഗിഭവനേഭാണ്ഡീരഭൂമീരുഹി
ഭ്രാതർയാസിനദൃഷ്ടിഗോചരമിതസാനന്ദനന്ദാസ്പദം
രാധായാവചനംതദധ്വഗമുഖാൻനന്ദാന്തികേഗോപതോ
ഗോവിന്ദസ്യജയന്തിശായംഅതിഥിപ്രാഗസ്ത്യഗർഭാഗിര
ഹേ,സഹോദരാ,എന്താണ് കൃഷ്ണഭോഗീഭവനമായ ഈ ഭാണ്ഡീരകവൃക്ഷഭൂമിയിൽ വിശ്രമിക്കുന്നത്. അടുത്തുതന്നെ കാണുന്നതാണ്,ആനന്ദഭൂമിയായ നന്ദഗോപഭവനം. നന്ദസവിധത്തിൽവെച്ച് രാധ രഹസ്യഭാഷയിൽപറഞ്ഞതുകേട്ട ഗോവിന്ദന്, അതിഥിയെ സൽക്കാരഭാവേന ഭാണ്ഡീരകവൃക്ഷച്ചുവട്ടിൽനിന്ന് നന്ദവാടത്തിലേക്ക് അയച്ചു. സംയോഗത്തിനൊരുങ്ങുന്ന ആ ഗോവിന്ദൻ, വിജയിക്കട്ടെ (കവിവാക്യം). രാത്രി ഭാണ്ഡീരകവൃക്ഷച്ചുവട്ടിൽസന്ധിക്കാമെന്നാണ് സിദ്ധഭാഷയിൽരാധ ധരിപ്പിച്ചത്.കൃഷ്ണൻ നേരത്തേ സങ്കേതത്തിലെത്തി. അവിടെ ഒരു സഞ്ചാരി (അതിഥി) വിശ്രമിക്കുന്നു. അയാളെ രാധ വരുംമുമ്പ് മറ്റൊരിടത്തേക്ക് സൂത്രത്തിലയക്കണം. കൃഷ്ണഭോഗി എന്നവാക്കിൽ പകുതി സത്യവും പകുതി നുണയുമുണ്ട്.

കൃഷ്ണസർപ്പമെന്നാണ് കൃഷ്ണഭോഗിക്ക് ഒരർത്ഥം. കൃഷ്ണസർപ്പമിരിക്കുന്ന വൃക്ഷച്ചുവട്ടിലിരിക്കേണ്ട എന്ന് വഴി യാത്രക്കാരനെ ഭയപ്പെടുത്തി. അന്ന് അവിടെ ഭോഗിയായ കൃഷ്ണൻ തന്റെ ഭോഗഭവനമായി തെരഞ്ഞെ ടുത്തിരിക്കയാൽ സത്യവുമാണ്. അടുത്ത ശ്ലോകം കുലടാകുലപഥം (കുലകുണ്ഡലിനിയായ സർപ്പരാജ്ഞി യുടെ-ശക്തിയുടെ മാര്ഗ്ഗം )പരാമർശിക്കുന്നുമുണ്ട്. കൃഷ്ണന്റെ ഭോഗാനന്ദം തന്റെ ശക്തി(രാധ)യുമായുള്ള യോഗാനന്ദമാണെന്ന് ധ്വനി.

ഭാണ്ഡീരഭാഷ അഥവാ ബാന്ദീരഭാഷ എന്ന സാന്ധ്യഭാഷ രാധാമംഗലഭാഷ എന്ന പ്രാകൃതഭാഷയായി വ്രജഭൂമിയിൽകൃഷ്ണന്റെ ജീവിതകാലത്ത് നിലവിലിരുന്നു. ഭാരതത്തിലെ ആദിവാസികളെല്ലാം നാഗഗണ ങ്ങളായിരുന്നു.അവരുടെ പ്രാകൃതപ്രാചീനഭാഷയാണത്. കൃഷ്ണോപനിഷത്തിൽഗരുഡോവടഭാണ്ഡീര എന്നു കണ്ടുവല്ലോ.ഭാണ്ഡീരകമായി വിഷ്ണുവാഹനമായ ഗരുഡനാണ് കൃഷ്ണാവതാരകാലത്ത് ജനിച്ചത്. ഗരുഡന്റെ കാലിൽതൂക്കിയിട്ട കൃഷ്ണസർപ്പം(കൃഷ്ണഭോഗി),അമൃതകലശം എന്നിവ കാണാം.കൃഷ്ണനും രാധ യും ഇപ്പോളവയാണ്. ചതുർഭുജവിഷ്ണു,സത്യഭാമാരൂപമായ രാധ)അമൃതും വിഷവും വഹിക്കുന്ന ഭാണ്ഡീരക വൃക്ഷം തന്റെ പത്നിയേയും തന്നേയും വഹിച്ച് ആനന്ദാനുഭൂതിയുടെ ആകാശഭൂമികകളിലേക്ക് ഉയർത്തു ന്ന ഗരുഡവാഹനമാണ്.കൃഷ്ണസർപ്പസംഭോഗം വിജനതയിലേ നടക്കൂ.അതിഥി,മാറിപ്പോവുക എന്ന് അർത്ഥം. രാധ മനസാദേവിയും (പത്മാവതി)ശങ്കരശിഷ്യയും, കൃഷ്ണപ്രാണപ്രിയയുമാകയാൽ, രാധാകൃഷ്ണ ന്മാരുടെ ഇണചേരൽ, ഗൌരീശങ്കര (ശിവശക്തി)സംയോഗവുമാണ്. കുണ്ഡലിനീയോഗവുമാണ്. നന്ദ സവിധത്തിൽവെച്ച് ഭാണ്ഡീരക വൃക്ഷത്തിൽഒരു കൃഷ്ണഭോഗി താമസമുണ്ട് ,എന്ന് രാധ പറഞ്ഞതിന്റെ അർത്ഥം ഗ്രഹിച്ച ഭഗവാൻ,അത് അതിഥിയോട് ആവർത്തിക്കുന്നു.അയാൾക്കത് മനസ്സിലാവില്ലെന്ന ഉറപ്പോടുകൂടി. പ്രേമികളുടെ രഹസ്യഭാഷ അവർക്കുമാത്രമേ മനസ്സിലാവൂ. സിദ്ധന്മാരുടെ ഭാഷയും അങ്ങ നെയാണ്.രാധാകൃഷ്ണന്മാരോ,സിദ്ധയോഗികളുമാണ്,പ്രേമികളുമാണ്.

**സപ്തമസർഗ്ഗം**നാഗരനാരായണം

1. അത്രാന്തരേ ച കുലടാ കുലവർത്മഗാട
സംജാതപാതകഇവസ്ഫുടലാഞ്ഛനശ്രീ
വൃന്ദാവനാന്തരം അധിപയദ്അംശുജാലൈർ
ദിക് സുന്ദരീവദനചന്ദനബിന്ദുരിന്ദു

രാത്രി വന്നു. കുലടാകുലത്തിന്റെ രഹസ്യമാർഗ്ഗങ്ങള് പ്രദർശിപ്പിക്കുന്നതുപോലെ വികാരങ്ങളുടെ ഛായ യി ൽ മാറ്റം സ്ഫുരിച്ചു.വൃന്ദാവനാന്തരത്തിൽ ചന്ദ്രകിരണങ്ങളുടെ വല വീണു.ദിങ്മുഖമാകുന്ന സുന്ദരിക്ക് ചാർത്തിയ ചന്ദനപ്പൊട്ടുപോലെ ചന്ദ്രനുദിച്ചു.

2.പ്രസരതി ശശിബിംബേ വിഹിതവിളംബേ ച മാധവാ വിധുരാ
വിരചിതവിവിധവിലാപം സാ പരിതാപം ച കരോച്ചൈ

ചന്ദ്രനുദിക്കുമ്പോൾവരാമെന്നുപറഞ്ഞ മാധവനെത്തിയില്ല.ഞാനെന്റെ ദുഃഖം ആരോടുപറയും.സഖിയുടെ വാക്കുകേട്ട് വഞ്ചിതയായി.കൃഷ്ണൻ അതിഥിയെ നന്ദവാടത്തിലേക്കയച്ച് സൽക്കരിച്ച്,തിരികെ വരുമ്പോ ഴേക്കും സങ്കേതത്തിലെത്തി കാത്തിരിക്കേണ്ടിവന്ന രാധ കൃഷ്ണൻവാക്കുപാലിച്ചില്ല എന്നു കരുതി പരിഭവിക്കുന്നു.

.

**പ്രബന്ധം** 13 മാളവരാഗം ആദിതാളം (ആഹിരി ഝംപാദി)

3. കഥിതസമയേപി ഹരിരഹഹനവയൌവനം മമവിഫലം ഇദംഅമലരൂപം അപിയൌവനം
യാമിഹെകംഇഹശരണം സഖീജനവചനവഞ്ചിത(ധ്രുവ)

പറഞ്ഞസമയത്ത് ഹരി വന്നില്ല.എന്റെ നവയൌവനവും രൂപഭംഗിയും വെറുതെയായി. സഖീജനവചനത്താ ൽ,ഞാൻ വഞ്ചിതയായി. എനിക്കാരുണ്ട് ശരണം. പ്രണയകലഹം ,പരിഭവം ഇവചേർന്ന ഈ മനോഭാവം വരാനിരിക്കുന്ന സൌഭാഗ്യത്തിന്റെ മുന്നോടിയാണ്

4. യദ്അനുഗമനായനിശിഗഹനംഅപിശീലിതം
തേനമമഹൃദയംഇദംഅസമസാരകീലിതം

ഈ രാത്രി ഗഹനമായ വനത്തിലേക്ക് ഞാനവനെ പിന്തുടർന്നുവന്നു.എന്റെ ഹൃദയത്തെ കാമബാണങ്ങളാ ൽപിളർന്ന അനർഹനും വഞ്ചകനുമായ കാമുകന്റേയും സഖിയുടേയും വാക്കുകേട്ട് ,രാത്രി,ഒറ്റക്ക്, വനത്തിലേ ക്ക് വന്നത് തെറ്റായിപ്പോയോ എന്ന് രാധ സംശയിക്കുന്നു.കാമബാണങ്ങളാൽ അത്രമാത്രം തന്റെ ഹൃദയം പിളർന്നതാണിതിനു കാരണമെന്നും തിരിച്ചറിയുന്നു.

5. മമമരണംഏവവരംഇതിവിതഥകേതനാ
കിമിഹവിസഹാമിവിരഹാനലംഅചേതനാ
ഇങ്ങനെ ഉപയോഗശൂന്യമായ ശരീരത്തിൽജീവിക്കുന്നതിനേക്കാളും മരണമാണ് അനുഗ്രഹം .അചേതനവസ്തു വെപ്പോലെ വിരഹാഗ്നി സഹിച്ചുകൊണ്ട് ഞാനെന്തിനു ജീവിക്കണം. വിതഥകേതനമെന്നാൽ, കൊടിക്കൂറ (പതാക) മുറിച്ചുകളഞ്ഞത്.സ്ത്രീശരീരത്തെ രഥമായി ഉപമിക്കാറുണ്ട്. മദനപതാക മുറിച്ചുകളഞ്ഞപോലെ ആനന്ദമറ്റ ജീവിതമാണ് കൃഷ്ണനില്ലാത്ത രാധയുടേതെന്ന് വ്യംഗ്യം.
6. മാംഅഹഹവിധുരയതിമധുരമധുയാമിനി
കാപിഹരിംഅനുഭവതികാമിനി
മധുരയായ ഈ മധുയാമിനി(വസന്തരാത്രി)എന്റെ വിധുരാവസ്ഥയെ വർദ്ധിപ്പിക്കുന്നു.മറ്റേതെങ്കിലും സുകൃത കാമിനി ഇപ്പോൾ ഹരിയുടെ പ്രേമം അനുഭവിക്കുന്നുണ്ടാവുമോ.
7. അഹഹകലയാമിവലയാദിഭൂഷണാം
ഹരിവിരഹദഹനവഹനേനബഹുദൂഷണാം
വളകളും മണിഭൂഷണങ്ങളും എന്നെ വേദനിപ്പിക്കുന്നു.ഹരിയുടെ വിരഹമാകുന്ന അഗ്നിയെ അവ വഹിക്കുന്നുണ്ട്.
8. കുസുമസുകമാരതനുംഅതനുശരലീലയാ
സ്രഗ് അപിഹൃദിഹന്തിമാംഅതിവിഷമശീലയാ
എന്റെ പൂപോലുള്ള സുകുമാരശരീരം ,അനംഗബാണലീലകൊണ്ട് ഒരു ചെറിയ പൂമാലയുടെ ഭാരംപോലും ഹൃദയത്തെ പ്രഹരിക്കുംവിധം അതിവിഷമശീലമായിരിക്കുന്നു. അംഗങ്ങൾക്ക് അനംഗലീലകൊണ്ട് ഭാരം താങ്ങാനാവാതായി. സുകുമാരശീലം വിഷമശീലമായി.
9. അഹമിഹനിവസാമിനഗണിതവനമവതസാ
സ്മരതിമധുസൂദനോമാമപിനചേതസാ
വനത്തിലെ പുല്ലുകളിലൊന്നുപോലെ ഞാനവനെ കാത്ത് ഇവിടെ ഇരിക്കുന്നു.മധുസൂദനനോ എന്നെ സ്മരിക്കുന്നുപോലുമില്ല.സമയം തെറ്റി,യൌവനം വിഫലമായി.സൌന്ദര്യം വെറുതെയായി.രാത്രി കാട്ടിലേക്കുവന്നതും വെറുതെ.കൃഷ്ണന്റെ വഞ്ചന,വിരഹദുഃഖം-ഇനിമരിച്ചാൽമതിയെന്ന തോന്നൽ, അതിന്റെ പിന്നാലെ ശങ്ക,അവനെ വല്ലവരും തടുത്തുവോ,ആ തടുത്തത് ഒരു സ്ത്രീയാണെന്നു വരുമോ.ഉടനെ അസൂയ ഉദിക്കുന്നു.താനിവിടെ ഹരിയുടെ പാദസ്പർശവും കാത്ത് പുൽക്കൊടിപോലെ കിടക്കുന്നതോർത്ത് ഗർവ്വഭംഗം,വിനയം,ഹരി തന്നെ സ്മരിക്കാത്തതിലുള്ള ഇച്ഛാഭംഗം. പ്രേമിച്ചിട്ടുള്ള ഏതൊരു സ്ത്രീക്കും ജയദേവന്റെ രാധയുടെ വികാരവിചാരങ്ങൾ സ്വാഭാവികമായിത്തോന്നുന്നു.അതായത്,ജയദേവന്റെ രാധ ഏതുകാലത്തേയും ഏതു സ്ത്രീക്കും ചേരുന്ന സ്വഭാവക്കാരിയാണ്.ഈശ്വരിയല്ല.
10. ഹരിചരണശരണജയദേവകവിഭാരതി
വസതുഹൃദിയുവതിരിവകോമളകലാവതി
ഹരിചരണങ്ങളെ ശരണംപ്രാപിച്ച ജയദേവകവിയുടെ ഭാരതി (സരസ്വതി, വാക്ക്)കോമളകലാവതിയായ യുവതിയെപ്പോലെ നിങ്ങളുടെ ഹൃദയത്തിൽ വസിക്കട്ടെ. ഭാരതി (സരസ്വതി)യും രാധയും കോമളകലാവതിയാണെന്ന അഭേദകല്പന കൊണ്ട് രസാനുഭൂതിവർദ്ധന സംഭവിക്കുന്നു.
11. സഖിഃ-തത്കിംകാംഅപികാമിനീംഅഭിസൃതകിംവാകലാകേളിഭിര്,
ബദ്ധോബന്ധുഭിരന്ധകാരിണീവനാഭ്യാർണ്ണേകിമുദ്ഭ്രാമ്യതി
കാന്തക്ലാന്തമനാമനാഗപിപതിപ്രസ്ഥാതുംഏവാക്ഷമാ
സങ്കേതീകൃതമഞ്ജുവഞ്ജുളലതാകുഞ്ജേപിയന്നാഗത
അവനെഏതെങ്കിലുംകാമിനിതടുത്തുനിർത്തിയോ.അവളുടെകലാകേളിയിലവൻമയങ്ങിയോ. ബന്ധുക്കളാരെങ്കിലും അവനെ ബന്ധിച്ചുവോ.ഇരുണ്ട വനത്തിൽവഴിതെറ്റി വട്ടം ചുറ്റുകയാണോ.കാന്തക്ലാന്തമനസ്സായ എന്റെപതി അക്ഷമയും ധൃതിയും കൊണ്ട് വഴിതെറ്റി മനോഹരമായ ഈ വഞ്ജുളലതാഗൃഹത്തിലെത്താനാവാതെ കുഴങ്ങുകയാണോ.ആദ്യം സ്ത്രീസഹജമായ അസൂയ,പിന്നാലെ കൃഷ്ണന്റെ സുരക്ഷിതത്വത്തെപ്പറ്റി ആശങ്ക,മനസ്സ് അവിടെ ഉദാത്തമാകുന്നു.മറ്റൊരു സ്ത്രീയുമായി രമിച്ചാലും വേണ്ടില്ല,കണ്ണന് അപകടമൊന്നും പറ്റരുത്.ഇത് ഓർത്തിരിക്കവെ കൃഷ്ണനോട് ദൂതുമായിപ്പോയ സഖി തനിച്ച് തിരിച്ചുവരുന്നു.പെട്ടെന്ന് വീണ്ടും ശങ്ക.ഇവൾകൃഷ്ണനുമായി രമിച്ചുവരികയാ ണോ.അതൊളിക്കാനാണോ ഇവളെ ആദ്യം തിരിച്ചയച്ചത്.മനസ്സ് ആരോഹണാവരോഹണങ്ങളിലാണ്.

12. അഥാഗതംമാധവംഅന്തരേണസഖിംഇയംവീക്ഷ്യവിഷാദമൂകം
വിശങ്കമാനാരമിതംകയാപിജനാർദ്ദനംധൃഷ്ടവതേദാഹ.
മാധവനെക്കൂടാതെ ഒറ്റക്ക് തിരിച്ചുവരുന്ന സഖിയെക്കണ്ട് രാധ വിഷാദമൂകയായി.ശങ്കയോടെ അവൾപറഞ്ഞു.
ഇവിടെ ജനാർദ്ദനനാമം പ്രയോഗിക്കുന്നു.ജനാർദ്ദനൻസർവ്വജനങ്ങളേയും ആനന്ദിപ്പിക്കുന്നവനാണ്. സഖിയാണെങ്കിലും ഇവളും കണ്ണനെ മോഹിച്ചിരിക്കാം.ജനാർദ്ദനനവളെ ആനന്ദിപ്പിച്ചിരിക്കാം എന്ന ചിന്ത.നേരിട്ട് അതെങ്ങനെയാണ് ചോദിക്കുക.അതുകൊണ്ട് താൻ സ്വപ്നത്തില് ഒരു സുന്ദരി കണ്ണനുമായി സ്മരയുദ്ധം നടത്തുന്നത് കണ്ടതായി രാധ സഖിയോടു പറയുന്നു.സഖിയുടെ ഭാവമാറ്റം ശ്രദ്ധിക്കാനാണിത്.
**പ്രബന്ധം 14** വസന്തരാഗം ഏകതാളം (ശ്രീരാഗം ആദി)

13. സ്മരസമരോചിതവിരചിതവേഷാ ഗലിതകുസുമധരവിദലിത കേശാ
കാപിമധുരിപുണാവിലസതിയുവതിർഅധികഗുണാ (ധ്രുവാ)
മന്മഥയുദ്ധോചിതവേഷങ്ങളണിഞ്ഞിരിക്കുന്നു,അഴിഞ്ഞകേശത്തിൽ പൂമാല വാടിച്ചിതറിക്കിടക്കുന്നു.മറ്റേതെങ്കിലും അധികഗുണവതിയായ യുവതി മധുരിപുവിനോട് ചേർന്ന് വിലസുകയാണ്. ഗലിതകുസുമധരവികലിതകേശ- സുന്ദരിയെ സ്മരയുദ്ധം കഴിഞ്ഞവേഷത്തിലാണ് സ്വപ്നദർശനം. കാട്ടിലൂടെ ഓടിവന്ന സഖിയുടെ പൂമാല ചിതറി വസ്ത്രം ഉലഞ്ഞുകണ്ടതിനാലുണ്ടായശങ്കയാണ് അവളുടെ ഭാവംകാണാനുള്ള ഈ വാക്കുകളുടെ ഉത്ഭവസ്ഥാനം.

14. ഹരിപരിരംഭണചലിതവികാരാ കുചകലശോപരിതരളിതഹാരാ
15. വിചലദളകലലിതാനനചന്ദ്രാ തദധരപാനരസഭകൃതതന്ദ്രാ
16. ചഞ്ചലകുണ്ഡലദലിതകപോലാ മുഖരിതരശനാജഘനകടിലോലാ
17. ദലിതവിലോകിതലജ്ജിതഹസിതാ ബഹുവിധകൂജിതരതിരസരസിതാ
18. വിപുലപുളകപൃഥുവേപഥുഭംഗാ ശ്വസിതനിമീലിതവികസദനംഗാ
19. ശ്രമജലകണഭരസുഭഗശരീരാ പരിപതിനോരസിരതിരണധീരാ
20. ശ്രീജയദേവഭണിതഹരിരമിതംകലികലുഷംജനയതുപരിശമിതം
ഹരിയെ പരിരംഭണം ചെയ്യുതുകൊണ്ട് അവളുടെ വികാരങ്ങളിളകി.കുചകലശങ്ങൾക്കുമുകളിലെ ഹാരങ്ങളെല്ലാം തരളിതമായി വിറപൂണ്ടു.(കുചങ്ങളുടെ ത്രാസം കൊണ്ട്)ചുരുണ്ടഅളകങ്ങൾമുഖചന്ദ്രനെ ചുംബിച്ചു. കൃഷ്ണന്റെ അധരപാനം ചെയ്ത് മതിവരാതെ തളർന്നു.ചലിക്കുന്ന കുണ്ഡലങ്ങൾകപോലംതൊട്ട് താളമിട്ടു. ജഘനവും അരക്കെട്ടും ചലിക്കവേ അരഞ്ഞാണത്തിന്റെ നാദം താളത്തിൽമുഴങ്ങി.പുളകാങ്കുരങ്ങളും വിയർപ്പുമുത്തും ചാർത്തി,പാതി മിഴിയടച്ച് കാമദേവന്റെ വിടർന്നപൂപോലെ അവൾശ്വാസോച്ഛ്വാസം കഴിച്ചു. പ്രിയൻ,അതെല്ലാം നോക്കുന്നു എന്നുകണ്ട് ലജ്ജിച്ച് മന്ദഹസിച്ചു.രതിരസരസികയായ അവളുടെ ബഹുവിധരതികൂജനങ്ങൾ കൃഷ്ണനെ ആനന്ദിപ്പിച്ചു.അവളുടെ സുഭഗശരീരം കാമകേളീശ്രമത്താൽതളർന്ന് പതിയുടെ മാറത്ത് വീണു.ശ്രീജയദേവകവിതയിൽരമിക്കുന്ന ഹരിയുടെ ആനന്ദം കലികന്മഷംനശിപ്പിക്കുന്നതാണ്.
തിരക്കിട്ട് കടന്നുവന്ന സഖിയുടെ ഉയർന്നുതാഴുന്ന മാറിടം,ഇളകുന്നമാല, ഉലഞ്ഞമുടിയും അളകങ്ങളും, തളർന്നഭാവം,കുണ്ഡലംആടിക്കളിച്ചും അരഞ്ഞാണം കിലുങ്ങിയുമുള്ള വരവ് –അതെല്ലാം തനിക്ക് സുപരിചിതമായ ഹരിയുടെ രതികേളീവിലാസം മാത്രമോർത്തിരിക്കുന്ന രാധക്ക് ശങ്ക ജനിപ്പിക്കുന്നു.തന്റെ അന്നത്തെ അവസ്ഥയിലാണോ സഖി എന്നു പരീക്ഷിക്കാനായി സ്വപ്നരൂപേണ കഥപറയുന്നു,രാധ.സഖിയുടെ ഉള്ളറിയാനും തന്റെ അത്തരം രതികേളിയിലുള്ള ആസക്തി പറഞ്ഞുതീർക്കാനും സ്വപ്നവ്യാജേനയുള്ള ഈ കഥനം അവളെ സഹായിക്കുന്നു. രതിരണധീരഃ- രതിരണത്തില് തനിക്കുധൈര്യം തരാനുപദേശിച്ച ഇവൾരതിരണധീരയാവണമെന്ന് അനുമാനിച്ചാണ് ഈ പ്രയോഗം.ഇത്ര രതിരണധീരയും ചതുരയുമായ സഖി സൂത്രത്തിൽകൃഷ്ണനെ വശത്താക്കില്ല എന്ന് എങ്ങനെ ഉറപ്പിക്കാമെന്നാണ് രാധ കരുതുന്നത്.

21. വിരഹപാണ്ഡുമുരാരിമുഖാംബുജദ്യുതിരയംതിരയന്നപിവേദനാം
വിദുരതീവതനോതിമനോഭവസുഹൃദയേഹൃദയേമദനവ്യഥാം
മുരാരിയുടെ മുഖാംബുജംപോലെ ഏകാകിയായി വിരഹിയായ ചന്ദ്രന്റെ മുഖവും വിളർത്തു.കാമന്റെ സുഹൃത്തായിട്ടും ഈ ചന്ദ്രനെന്റെ ഹൃദയത്തിൽ,മദനവ്യഥ വിടർത്തുന്നു. രാധയെപിരിഞ്ഞ ശ്യാമന്റെ മുഖം ശ്യാമനിറം വിട്ട് പാണ്ഡുരമായി വിളർത്തു.താരങ്ങളില്ലാത്ത ആകാശത്തിൽ വിളർത്തചന്ദ്രമുഖത്തിന് കൃഷ്ണന്റെ മുഖത്തോട് സാദൃശ്യം. അതുകണ്ട് രാധക്ക് മന്മഥവ്യഥ കൂടുന്നു.സഖി വിളർക്കുന്നുണ്ടോ എന്ന് നോക്കുന്നുണ്ട് രാധ. മന്മഥയുദ്ധത്തിൽ തന്നെ സഹായിക്കാന് കാമന്റെ ബന്ധുവായി വന്ന സഖിയുടെ മുഖചന്ദ്രനും വിളർക്കുന്നുണ്ടോ എന്നത് രാധയെ ശങ്കാകുലയാക്കുന്നു.സുഹൃത്തുതന്നെ ശത്രുവായി കലാശിച്ചുവോ എന്ന സംശയം

അതുകൊണ്ടാണുന്നയിക്കുന്നത്.

പ്രബന്ധം 15 ഗുർജ്ജരിരാഗം ഏകതാളം(സാവേരി ആദി)

22. സമുദിതമദനേരമണീവദനേചുംബനവലിതാധരേ
മൃഗമദതിലകംലിഖതിസപുളകംമൃഗമിവരജനികരേ രമതേ
യമുനാപുളിനവനേവിജയീമുരാരിരധുനാ(ധ്രുവ)
അവനെ ചുംബിക്കുമ്പോൾ അധരങ്ങളനുഭവിച്ച മദനവികാരം അവളുടെ മുഖത്ത് സ്ഫുരിക്കുന്നു.അവനോ, ചന്ദ്രനിൽമാനെന്നപോലെ അവൾക്ക് മൃഗമദതിലകം വരക്കുന്നു.യമുനാപുളിനത്തില് വിജയിയായ മുരാരി ഇപ്പോൾ,തന്റെ വിജയം ആഘോഷിച്ച് രമിക്കുകയാണ്. സ്വപ്നത്തിൽദേശകാലങ്ങളെന്നപോലെ വ്യക്തികളും സ്ഥിരങ്ങളല്ല.താനും കൃഷ്ണനും ആഘോഷിച്ച മന്മഥവിജയമാണ് രാധ സഖിയിലാരോപിക്കുന്നത്.

23. ഘനചയരുചിരേരചയതിചികുരേതരളിതതരുണാനനേ
കുരുബകകുസുമംചപലാസുഷമംരതിപതിമൃഗകാനനേ
അവളുടെ തരുണാനനത്തെ വലയംചെയ്ത മുടിയുടെ മേഘസദൃശമായ സൌകുമാര്യത്തിൽ, കൃഷ്ണൻകദംബ കുസുമങ്ങൾ കോർത്തമാല അണിയിക്കുന്നു.രതിപതിയായ കാമൻ(കൃഷ്ണൻ)നായാട്ടിനിറങ്ങിയ (മൃഗയാ വിനോദം)കാട്ടില് ചപലമായ മിന്നൽ(മിന്നൽപോലെ ശോഭിക്കുന്ന ചപലകളായ സ്ത്രീകൾ) തിളങ്ങുന്നു. അവനിറങ്ങിയ കാട് രാധയുടെ മുടിയാണ്.അതിലെ മിന്നലോ,അവനണിയിച്ച മാലയും. ദക്ഷിണേന്ത്യയിൽ പുരുഷൻ,കദംബവൃക്ഷത്തിന്റെ ഇല കൊഴിച്ച് അതുകൊണ്ട് സ്ത്രീയെ തഴയുട ചാർത്തിക്കുന്നതും കദംബപ്പൂമാല ചാർത്തിക്കുന്നതും ഇതെന്റെ കാമിനിയാണ് എന്ന് പ്രഖ്യാപിക്കലാണ്. മൃഗയാവിനോദം അഥവാ നായാട്ട് എന്ന പദം എന്റെ ഇര എന്നൊരർത്ഥം കൂടി ധ്വനിപ്പിക്കുന്നില്ലേ എന്ന് ആലോചിക്കേണ്ടതുണ്ട്. അത് ജയ ദേവന് സ്ത്രീയോടുള്ള മനോഭാവത്തിന്റെ തെളിവാണോ എന്നും.

24. ഘടയതിസുഘനേകുചയുഗഗഗനേമൃഗമദരുചിരൂഷിതേ
മണിശരമമലംതാരകപടലംനഖപടശശിഭൂഷിതേ
സുഘനങ്ങളായ കുചയുഗഗഗനത്തിൽ,കസ്തൂരിച്ചാറ് അണിയിച്ച് ഭംഗി നോക്കുന്നു.അവളുടെ മാറത്ത് മുത്തുമ ണിമാലകളാൽ നക്ഷത്രപടലങ്ങളും നഖക്ഷതപ്പാടുകളാല് അർദ്ധചന്ദ്രമുദ്രയും അവൻരചിക്കുന്നു. ഇത് കാമ ശാസ്ത്രപരമായി വിലാസകേളികളെ വർണ്ണിക്കുന്നതാണ്.

25. ജിതബിസശകലേമൃദുഭുജയുഗളേകരതലനളിനീദലേ
മരതകവലയംമധുകരനിചയംവിതരതിഹിമശീതളേ
താമരത്താളിനെവെല്ലുന്നമൃദുവായഭുജങ്ങളില്,താമരദലംപോലുള്ളകരതലത്താൽഅവൻമരതകവളക ളണിയിക്കുന്നു.അവന്റെ മൃദുലകരങ്ങൾ,ഹിമശീതളമായ അവളുടെ കൈകളെ മധുകരനിചയം പോലെ വന്നുപൊതിയുന്നു. സ്വർണ്ണത്താമരപോലെ തണുത്ത രാധയുടെ കൈകൾ, കറുത്തതേൻവണ്ടുപോലുള്ള കൃഷ്ണന്റെ കൈകളാൽ പൊതിയുന്നു.ഇളംപച്ചനിറമുള്ള കൈകൾഅവളുടെ കൈകളെ മരതകവള ചാർത്തുന്നു. പരസ്പരസ്പര്ശനം താമരദലംപോലെ മൃദുലം,ശീതളം, സുഖകരം.സ്നേഹപൂർവ്വം പരസ്പരം വേദനിപ്പിക്കാത്ത മൃദുസ്പർശമാണത്.

26. രതിഗൃഹജഘനേവിപുലാപഘനേമനസിജമാനകാസനേ
മണിമയരശനംതോരണഹസനംവികിരതികൃതവാസനേ
അവളുടെ വിപുലമായ ജഘനം രതിഗൃഹമാണ്.കാമന്റെ സുവർണ്ണസിംഹാസനമാണ്. തന്റെ വിജയാഘോ ഷസൂചകമായ തോരണംപോലെ മണിമയമായ അരഞ്ഞാണം അവനവളെ അണിയിക്കുന്നു.കാമന്റെ സ്വ ർണ്ണസിംഹാസനവും രതിയുടെ ഗൃഹവുമായ ജഘനത്തിൽ,മണിമയരസന ചാർത്തുകയാല് അവന് കാമ ദേവനെ ജയിച്ചു.ആ തോരണം വിജയത്തിന്റെ ലക്ഷണമാണ്.

27. ചരണകിസലയേകമലാനിലയേനഖമണിഗണപൂജിതേ
സഹിരപവരണംയാവകഭരണംജനയദിഹൃദിയോജിതേ
അവളുടെ പാദത്തളിരുകളിലെ നഖമണിഗണം കൊണ്ട് കമലാനിലയമായ തന്റെ മാറ് പൂജിതമാക്കി ,മാറ ത്തുചേർത്തുവെച്ച്,അവനതിൽ ചെമ്പഞ്ഞിച്ചാറുപുരട്ടുന്നു. കൃഷ്ണവക്ഷസ്സിലാണ് രമ വാഴുന്നത്. അവിടെ ചവിട്ടാ നാരും വിചാരിക്ക പോലുമില്ല. അങ്ങനെയിരിക്കെ രാധയുടെ പാദം തന്റെ നെഞ്ചത്ത് ചേർത്തുപിടിച്ച് പൂജി തമാക്കിയതെന്തിന്. താനും തന്റെ മാറിലെ ലക്ഷ്മിയും അവളുടെ പാദസ്പർശം കൊണ്ട് പൂജിതരാവാനാണ്. ബഹുമാനിതരാവാനാണ്. രാധ ഭൃഗുപാദം പതിച്ച വക്ഷസ്സിൽ വാഴുന്ന ലക്ഷ്മിതന്നെയാണ്. ഭൃഗുനന്ദിനിയാണ്. ഇന്ദ്രിയാസ്വാദനതൃഷ്ണയില്ലാതെ നിഷ്കാമയായ ലക്ഷ്മിയും നിഷ്കാമനായ വിഷ്ണുവും നിഷ്കാമമായ രാധാപാദം കൊണ്ട് ബഹുമാന്യരായി. കൃഷ്ണന് ആനന്ദം എന്തുതരുന്നു ,അതൊക്കെ രാധക്കും ആനന്ദമാണ്.ഭഗവാന്

തന്റെ പാദം ഹൃദയത്തിൽ വെക്കാനിഷ്ടമാണെങ്കിൽ, ഭക്തനും അതിഷ്ടമാണ്. ഭക്തപാദം ഹൃദയത്തിലേറ്റുന്ന ഭഗവാൻ,ധന്യനാവുന്നു. രാധാപാദം ഭഗവാനെ തീർത്ഥപാദനാക്കുന്നു.

28. രമയതിസുഭൃശംകാമപിസുദൃശംഖലഹരധരസോദരേ
കിമഫലമവശംചിരമിഹവിരസംവദസഖിവിടപോദരേ
ഹലധരനായ ബലരാമനെപ്പോലെ അവന്റെ സഹോദരനും ഖലനായിരിക്കണം. ഏതോ ഒരു സുന്ദരിയെ അവനാനന്ദിപ്പിക്കുമ്പോൾ,ഫലംകിട്ടാത്ത അവശവും വിരസവുമായ എന്റെ ചിരതപസ്സിനാൽ ഈ വൃക്ഷച്ചുവടിനെ എന്തിനു വലക്കുന്നു. മദ്യത്തിലും മദിരയിലും ആസക്തമാണ് ബലരാമഹൃദയം.ഇഷ്ടമില്ലാഞ്ഞിട്ടും യമുനയെ പിടിച്ചുവലിച്ച് ആസ്വദിച്ചവനാണ്. അതിനാലാണ് ഖലപദം.

29. ഇഹരസഭണനേക-തഹരിഗുണനേമധുരിപുപദസേവകേ
കലിയുഗരചിതുനവസതുദുരിതംകവിനൃപജയദേവകേ
കവിനൃപനായ ജയദേവൻ മധുരിപുവിന്റെ പാദസേവകനാണ്.ഹരിഗുണങ്ങളിൽ സമർത്ഥനായ അവന്റെ രസഭരിതമായ കാവ്യം കലിയുഗദുരിതം നീക്കട്ടെ. ഹരിയുടെ ഭാവങ്ങളെല്ലാം ഹരിപാദസേവകനായ തന്റെ സ്വഭാവങ്ങളുമാണ് .കവി ഹരിയിൽ തന്മയീഭവിച്ചവനാണെന്ന് പറയുന്നു.

30. നായതസഖിനിർദ്ദയോയതിശതസ്ത്വംദൂതികിംദൂയസേ
സ്വഛന്ദംബഹുവല്ലഭസരമയന്തേകിംതത്രതേദൂഷണം
പശ്യാദ്യപ്രിയസംഗമായദയിതസ്യാകൃഷ്യമാനംഗുണൈർ-
ഉത്ക്കാന്താർത്തിഭരാത്ഇവസ്ഫുടതിദംചേതസ്വയംയാസ്യദി
നിർദ്ദയനായ അവനിവിടെ വരാത്തതില്,സഖീ,ദൂതിയായ നീയെന്തിനു ദുഃഖിക്കണം. സ്വഛന്ദംഅനേകം വല്ലഭമാരുമൊത്തു രമിക്കുന്ന രതിതന്ത്രത്തിൽ അവനെന്നും മിടുക്കനാണ്. നോക്കു.പ്രിയസംഗമത്തിനായി ഞാൻ കൊതിക്കുന്നു.ദയിതന്റെ കൃഷ്യമാനമായ ഗുണങ്ങളിൽ ഉത്കാന്തമായ ആർത്തികൊണ്ടാണത്. ആ കാമമോഹത്തെ അടക്കാന് ഞാൻസ്വയം ശ്രമിച്ചുകൊണ്ടിരിക്കയാണ്.ദൂതിയാണ് കൃഷ്ണൻ വരാത്തതിനു കാരണക്കാരി എന്ന് ശങ്കിക്കുന്ന രാധ അതുപറയാതെ ,കൃഷ്ണന്റെ സ്വഭാവം അങ്ങനെയായതിൽ,ദൂതിയായ നീ എന്തിനുദുഖിക്കണമെന്ന് മാറ്റിപ്പറയുന്നു. എനിക്ക് അടക്കാനാവാത്ത പ്രേമമുണ്ട് ,അവനല്ലാതെ ഒരാളെ ഓർക്കാനും കൂടി സാദ്ധ്യമല്ല.അവനോ,ഒരു ദൂതിയെ കിട്ടിയാലും മതി,രമിക്കുന്ന രതിതന്ത്രത്തിൽ മിടുക്കുകാട്ടാൻ.

**പ്രബന്ധം 16** ദേവവരാടിരാഗം രൂപകതാളം (പുന്നാഗവരാളി, ആദി)

31. അനിലതരളകുവലയനയനേനതപതിനസാകിസലയശയനേന
സഖിയാരമിതാവനമാലിനാ(ധ്രുവ)
അനിലനാൽ തരളിതമായ കുവലയനയനങ്ങളാലും ,തപിപ്പിക്കുന്ന കിസലയശയനങ്ങളാലും വനമാലി അവളെ (മറ്റേതോ ഗോപികയെ) സുഖിപ്പിക്കുകയാണ് സഖീ. കാറ്റ് ഉലച്ച് താമരപോലെ ചഞ്ചലശീതളമാണവന്റെ കടാക്ഷങ്ങൾ. ചൂടേ ഇല്ലാത്ത തണുപ്പിച്ച തളിരാണ് മെത്ത. കാമതാപം അവകൊണ്ടുതന്നെ അവൻതീർത്തുതരുന്നു.രാധ ഏതോ സുകൃതിനിയെ പ്രേമതപസിനിയായ തന്നോട് ഉപമിക്കയാണ്.

32. വികസിതസരസിജലലിതമുഖേന സ്ഫുടതി ന സാ മനസിജവിശിഖേന
33. അമൃതമധുരമൃദുതരവചനേന ജ്വലതി നസാ മലയജപവനേന
34. സ്ഥലജലരുഹരുചികരചരണേന ലുഠതി ന സാ ഹി മകരകിരണേന
35. സജലജലദസമുദയരുചിരേണ ദലതിന സഹൃദി ചിരവിരഹേന
36. കനകനിഷകരുചിശുചിവസനേന ശ്വസതി ന സാ പരിജനവിരഹേന
37. സകലഭുവനജനവരതരുണേന വഹതിന സാ രുജമതികരുണേന
38. ശ്രീജയദേവഭണിതവചനേനപ്രവിശതുഹരിരപിഹൃദയമനേന
വിരിഞ്ഞ താമരപോലുള്ള അവന്റെ മുഖലാളനം ഏല്ക്കുന്ന അവള് കാമാസ്ത്രങ്ങളാൽ, എന്നെപ്പോലെ പീഡിതയാകുന്നില്ല. അമൃതമധുരമായ അവന്റെ മൃദുതരവചനങ്ങളാലാനന്ദിക്കപ്പെട്ട അവളെ മലയമാരുതൻ ഒട്ടും പൊള്ളിക്കുന്നില്ല. ഭൂമിയിലും ജലത്തിലുമുള്ള പൂമരങ്ങളുടെ ചുവപ്പെല്ലാം ചേർത്ത തുടുത്ത പാദം അടുത്തുള്ളതിനാൽ ചന്ദ്രകിരണം അവളെ തുടിപ്പിക്കുന്നില്ല. ജലം വഹിച്ച മേഘം ഉദിച്ചപോലുള്ള സൌന്ദര്യത്താൽ ചിരവിരഹിണിയായ എന്നെപ്പോലെ അവളുടെ ഹൃദയം വിണ്ടുകീറുന്നില്ല. ശ്യാമമേനിയിലണിഞ്ഞ കനകവർണ്ണമായ പീതാംബരശോഭയില് പരിജനങ്ങളുടെ പരിഹാസം കേട്ട് ദീർഘനിശ്വാസം ചെയ്യേണ്ടിവരുന്നില്ല. സകലഭുവനജനങ്ങൾക്കും വരണീയനായ ആ തരുണന്റെ സാമീപ്യം കൊണ്ട് അതികരുണമായ പരിതാപത്തിന് അവൾ പാത്രമാകുന്നില്ല. സഖീ, വനമാലി ഏതോ ഭാഗ്യവതിയുമായി രമിച്ച് അവളെ ആന

ന്ദിപ്പിക്കയാണ്. ശ്രീജയദേവന്റെ ഈ വചനം കൊണ്ട് ഹരി നിങ്ങളുടെ ഹൃദയങ്ങളിലും പ്രവേശിക്കട്ടെ. കവിതാഭംഗി,സംഗീതാത്മകത,ഔചിത്യബോധം ഇവ പ്രകടമാകുന്ന വരികളാണിവ.

39. മനോഭവാനന്ദനചന്ദനാനിലപ്രസീദരേദക്ഷിണമൂഞ്ചരവാമതാം
ക്ഷണംജഗത്പ്രാണനിധായമാധവംപുരോമമപ്രാണഹരോഭവിഷ്യതി
കാമനെ ആനന്ദിപ്പിച്ചുകൊണ്ട് ദക്ഷിണം വാമം ഊഞ്ചരം എന്നീ ദിശകളിലെല്ലാം വീശുന്ന കാറ്റേ,(തെക്കുപടിഞ്ഞാറൻകാറ്റ്) ചന്ദനാനിലാ,എന്നിൽ പ്രസാദിക്കുക. വേദനക്ക് ശമനം തരിക.ജഗദ്പ്രാണനായ നീ ജഗദ്പ്രാണനായ മാധവനെ ഉടനെ എന്റെ മുന്നിലെത്തിക്കുക(പ്രത്യക്ഷമാക്കുക).അല്ലെങ്കിൽ ജഗദ്പ്രാണനായ നീ എന്റെ പ്രാണഹരനായിത്തീരും. സംഘത്തമിഴിലെ മുല്ലൈത്തിണൈയിൽ വിരഹത്തോടും പുനസ്സമാഗമത്തോടും ബന്ധപ്പെട്ട ഋതുവർണ്ണന ജയദേവന് പ്രിയങ്കരമായിരുന്നു എന്ന് കാണുന്നു. ചന്ദനം വളരുന്ന മലയപർവ്വതത്തിലെ കാറ്റിനെ (മൺസൂൺ)അതിന്റെ ഗതിസഹിതം കൃത്യമായി പറയുന്നു.വെയിൽ (വിരഹത്തിന്റെ കത്തിരിച്ചൂട്)പോയി ഉടനേ തണുത്തകാറ്റും (ജഗത് പ്രാണൻ)മേഘവും (വിഷ്ണു)ജീവനമാരിയുമായി വരും എന്ന മീറ്ററിയോളജിക്കൽപ്രവചനവുമാണത്.പ്രകൃതിയും മനുഷ്യനും ഒരേസമയം തപിക്കുന്നു,ഒന്നിച്ചു കുളിർക്കുന്നു.

40. ഋതുരിവസഖിസംവാസോയംശിഖിവാഹിമാനലോ
വിഷമിവസുധാരശ്മിർയസ്മിൻദുനോതിമനോഗതേ
ഹൃദയമദയേതസ്മിന്നെവംപുനർവ്വലതേബലാത്
കുവലയദൃശാംവാമകാമോനികാമനിരങ്കുശ
സംവാസം ഋതുക്കളെപ്പോലെ വരുന്നു,പോകുന്നു.തണുത്തകാറ്റ് അഗ്നിപോലെ ചുടുന്നു.സുധാരശ്മിയും വിഷമാവുന്നു.കൃഷ്ണനെന്റെ മനസ്സിനെ വേദനിപ്പിക്കുന്നു.നിർദ്ദയനായിട്ടും അവനെത്തന്നെ ഹൃദയം ശക്തമായി കാമിക്കുന്നു.കുവലയനയനകളായ വാമാംഗിമാരുടെ കാമം നിരങ്കുശമായ നികാമമാണ്.ഇതൊരു മനോവൈരുദ്ധ്യംതന്നെ.
വിപ്രലംഭം,സംയോഗം,വീണ്ടും വിരഹം. വേനലും വർഷവും വീണ്ടും വേനലും. ഋതുചക്രം തുടരുന്നു. വർഷത്തില് യോദ്ധാക്കളെല്ലാം വീട്ടിലെത്തുന്നു.സംവാസസുഖം കൊടുക്കുന്നു.മഴതീർന്നാൽ,വീണ്ടും പടയൊരുക്കമായി, വിരഹാനുഭവമായി. ഇപ്പോൾ വര്ഷം വന്നു,കൃഷ്ണനെത്തിയുമില്ല.വർഷവും വേനൽപോലെ ചുടുന്നു.രാധക്കുമാത്രം വർഷക്കാലത്തെ ഋതുഭേദമോ,സംവാസമോ ഉണ്ടായില്ല. വാമ സുന്ദരി,അർദ്ധാംഗിനി എന്ന് രണ്ടർത്ഥം. ഇടത്തുഭാഗമെടുത്തവളുടെ സ്വാഭാവികഗുണം വിപരീതരതി. അത് പുരുഷന് വിപരീതമായ സ്വഭാവമാണ്. പുരുഷൻ നിർദ്ദയനായി ഉപേക്ഷിക്കുമ്പോളും അവളവനെ നിരങ്കുശയായി കാമിക്കുന്നു.അടുക്കുമ്പോൾ ലജ്ജകൊണ്ടകലുന്നു.അകലുമ്പോൾ,കാമത്തോടെ അടുത്തുചെല്ലുന്നു.

41. ബാധാംവിദേഹിമലയാനിലപഞ്ചബാണ
പ്രാണാൻഗൃഹാണനഗൃഹാംപുനരാശ്രയഷ്യേ
കിംതേകൃതാന്തഭഗിനീക്ഷമയാതരംഗൈ-
രംഗാനിസിഞ്ചമമശരയതുദേഹദാഹ
മലയാനിലപഞ്ചബാണാ,എന്റെ ബാധയൊഴിച്ച് എന്നെ വിദേഹിയാക്കൂ.എന്റെ പ്രാണനെ സ്വീകരിക്കൂ .ഇനിയും മറ്റൊരുഗൃഹത്തെ ആശ്രയിക്കാണ്ടാത്തവിധത്തിലുള്ള മുക്തി തരൂ.കൃതാന്തനായ യമന്റെ സഹോദരിയായ യമുനേ,നീ മാത്രം എന്നിലെന്തിന് കരുണ കാട്ടണം. എന്റെ അംഗങ്ങളെ തരംഗങ്ങളാൽ പൂർണ്ണമായി മൂടുക.എന്റെദേഹദാഹംപൂർണ്ണമായുംശമിക്കട്ടെ.
കാമമുണ്ടാവുമ്പോൾ,ബാധ ശരീരമാണ്.ദേഹത്തിന്റെ ബാധയൊഴിച്ച് വിദേഹം(ആത്മാവ്)ആക്കി മാറ്റുക, പ്രാണനെ ഊറ്റിക്കുടിച്ച് ജഗദ്പ്രാണനായ വായുവാക്കി (ഗുരുവായുപുരേശമാക്കി) മാറ്റുക, ഇനിയൊരു ഗൃഹം (സംസാരജീവിതം)ആശ്രയിക്കാനിടയില്ലാത്ത വിധം പരമമുക്തി തരിക എന്നാണ് യോഗിനിയായ അവളുടെ പ്രാർത്ഥന. മലയാനിലപഞ്ചബാണൻ,തന്നെ കാലസ്വരൂപിയായ കൃഷ്ണപരമാത്മാവ്,അനംഗമായ ബ്രഹ്മം. സർവ്വകർമ്മവും അവസാനിച്ച കൃതാന്തരൂപമായ പ്രലയം. ആ യമന്റെ സംയമനീപുരത്തിലെ (സംയമനം യോഗിയുടെ ഗുണമാണ്)സഹോദരി യമുന എന്ന കാളിന്ദി,കൃഷ്ണ. കാമതാപം തീരാനായി കാളിന്ദിയിൽമുങ്ങിക്കിടക്കുന്ന രാധ,തന്റെ ദേഹദാഹം തീർത്ത് വിദേഹിയാക്കാൻ,തരംഗങ്ങളായിമൂടുന്ന യമുനയോട് അപേക്ഷിക്കുന്നു.(കൃഷ്ണാപഞ്ചാംഗത്തിൽ അസ്തി,ഗതി,പ്രിയം ബ്രഹ്മസ്വരൂപം. നാമരൂപങ്ങൾ പ്രപഞ്ചസ്വരൂപം.) നാമരൂപാത്മകമായ തന്റെ പ്രപഞ്ചസ്വരൂപത്തെ മുക്കിക്കൊണ്ട്,അവയിലെ ദുരഭിമാനം നീക്കി,പരമശുദ്ധമായ അസ്തിഭാതിപ്രിയസ്വരൂപമായ പരമാത്മാവാക്കി കൃഷ്ണബ്രഹ്മമാക്കി ,വൈദേഹിയാക്കാനുള്ള പ്രാർത്ഥന.

42. പ്രാതർന്നീലനിചോളമച്യുതമുരസംവീതപീതാംശുകം
രാധായാശ്ചകിതംവിലോക്യഹസതിസ്വൈരംസഖീമണ്ഡലേ
വ്യഥാചഞ്ചലംഅഞ്ചലംനയനയോരാധായരാധാനനേ
സ്വാദുസ്മേരമുഖോയമസ്തുജഗതാനന്ദായനന്ദാത്മജ.

രാവിലെ അച്യുതന്റെ ശരീരത്തില്, രാധയുടെ നീലനിചോളം,രാധയുടെശരീരത്തിൽ മഞ്ഞപ്പട്ട്. പരസ്പരം മാറിയുടുത്ത വസ്ത്രം കണ്ട് സഖികളെല്ലാം പരിഹസിച്ചപ്പോൾ,രാധ പരിഭ്രമിച്ച് ഭയവിവശയായി. രാധയുടെ പരിഭ്രമം ,ഭയം,ചഞ്ചലനയനങ്ങളിൽ പ്രതിഫലിച്ചു. ആ മുഖഭാവങ്ങളെ ചെറിയൊരു പുഞ്ചിരിയുമായി നോക്കി യിരുന്ന് നന്ദാത്മജൻനന്നായി ആസ്വദിച്ചു രസിച്ചു.നന്ദാത്മജന്റെ ആനന്ദം ജഗദാനന്ദകാരണമായിത്തീ ർന്നു. നാല്പത്തൊന്നാം ശ്ലോകത്തിലെ ലയനം പരിപൂർണ്ണമായി എന്നതിനെ സൂചിപ്പിക്കുന്നു. കൃഷ്ണൻ നീല,പട്ട് മഞ്ഞ. രാധ സ്വർണ്ണനിറം,പട്ട് നീല. ലയനശേഷം അറിയാതെ പട്ടുമാറിയുടുത്തു. രാധ സ്വർണ്ണമയം, കൃഷ്ണ ൻശ്യാമമയം.രാധ ബ്രഹ്മം,കൃഷ്ണൻപ്രപഞ്ചം. രാധ ആത്മാ,കൃഷ്ണൻദേഹം. കൃഷ്ണന്റെ ആനന്ദവും രാധയുടെ ഭയ പരിഭ്രമങ്ങളും ലയനത്തിലുണ്ട്. കൃഷ്ണന് ആനന്ദമെന്നാൽ,പ്രപഞ്ചത്തിനു മുഴുവനും ആനന്ദം. അങ്ങനെ കൃഷ്ണന് ആനന്ദമരുളിയ രാധ ജഗദാനന്ദകാരിണിയായ അവന്റെ ശക്തിയായി. അവളുളളതിനാലാണ് ,കൃഷ്ണന്റെ ആനന്ദംഈജഗത്ത് അനുഭവിച്ചത്.

**അഷ്ടമസർഗ്ഗം വിലക്ഷ്യലക്ഷ്മീപതി**

1. അഥകഥംഅപിയാമിനീംവിനീയ
സ്മരശരജർജ്ജരിതാപിസാപ്രഭാതേ
അനുനയവചനംവദന്തംഅഗ്രേ
പ്രണതമപിപ്രിയമാഹസാഭ്യസൂയം

കാമശരങ്ങളും ജർജ്ജരവും കൊണ്ട് പീഢിതമായി ക്ഷീണിച്ച രാത്രിയിലെ പ്രയത്നത്തിനുശേഷം ,പ്രഭാ തത്തിൽ, അനുനയവാക്കുകൾപറഞ്ഞ് മുന്നില് കുമ്പിട്ടുനില്ക്കുന്ന പ്രിയനെ അവളിപ്രകാരം ശാസിച്ചു. രാത്രി രതിക്രീഡകൊണ്ട് രാധയെ കൃഷ്ണൻതളർത്തിക്കളഞ്ഞു.ജർജ്ജരമെന്നാൽ,നാട്യശാസ്ത്രത്തിൽ ദേ വേന്ദ്രപുത്രനായ ജയന്തൻ ഉർവ്വശിയുടെ കാമുകനായി ഭൂമിയിൽപിറന്നതാണ്.നാട്യമണ്ഡപത്തിൽ 3 ത ട്ടുളള(3 ദിനത്തിലെ കളി)ഒരു യൂപമാണത്.ഇതിൽയുദ്ധത്തിൽപരാജിതരായ രാജാക്കന്മാരുടെ ചെങ്കോ ലുപയോഗിക്കും.അത് ദേവദാസികൾക്ക് തലക്കോലായി സമ്മാനിക്കും.ഒരേസമയം വിജയം,കാമം, നാട്യ നൃത്തസംഗീതാദികലകള്,-ഇവയെ സൂചിപ്പിക്കുന്നു. ഇപ്പോൾ ക്ഷേത്രങ്ങളിൽ,കൊടിമരമായും യാഗത്തി ൽയൂപമായും ,സപ്താഹത്തിൽ 7 കമ്പുളള മുളയായും ഒക്കെ ഇത് പ്രതിനിധീകരിക്കപ്പെടുന്നു. സ്ത്രീപുരുഷ ബന്ധത്തിൽ,പുരുഷലിംഗോദ്ധാരമാണിത്. ഇവിടെ കാമശരവും ജർജ്ജരവും കൊണ്ട് പീഡിതയായി ക്ഷീണിച്ചു എന്ന് പറയുമ്പോൾ,അവസാനം പറഞ്ഞ പുരുഷലിംഗസൂചകമായ അർത്ഥമാണ്. പത്മാവതി നർത്തകിയാകയാല് രണ്ടർത്ഥവും ചേരും.രാത്രി നൃത്തം കഴിഞ്ഞുവന്ന പത്മാവതിയെ ക്ഷീണിതയെങ്കി ലും രതിക്രീഡക്ക് പ്രേരിപ്പിച്ചപ്പോൾ അതിനു വഴങ്ങിയെങ്കിലും പിന്നീട് അവളദ്ദേഹത്തെ ശകാരിച്ചിരിക്ക ണം. ക്ഷമിക്കണമെന്ന് വിനയപൂർവ്വം രാധയുടെ മുന്നിൽപ്രണമിച്ച്,ഭക്തിയോടെ നില്ക്കുന്നു കൃഷ്ണൻ. ഇവി ടെ കവി തനിക്ക് ഭാര്യയോടുളള വികാരം തുറന്നുസമ്മതിക്കുന്നതോടൊപ്പം അവളെ ബഹുമാനിക്കുന്നു എന്നുംകാണിക്കുന്നുണ്ട്.

പ്രബന്ധം 17 ഭൈരവിരാഗം യതിതാളം (ആരഭി,ആദി)

2. രജനിജനിതഗുരുജാഗരരാഗകഷായിതാംഅലസനിവേശം
വഹതിനയനമനുരാഗമിവസ്ഫുടംഉദിതരസാഭിനിവേശം
ഹരിഹരി,യാഹിമാധവ,യാഹികേശവമാവദകൈതവപാദം
താമനുസരസരസീരുഹലോചനയാതവഹരതിവിഷാദം(ധ്രുവ)

രാത്രിയിൽജനിച്ച ഗുരുജാഗരരാഗകഷായിതയായ അവൾ,ഇപ്പോളഗാധമായി നയനങ്ങളിലനുരാഗം നിറച്ച്,സ്ഫുടമായുദിച്ച ,വീണ്ടും രസാനുഭവത്തിനുളള തീവ്രാഭിനിവേശം തിരതല്ലുമാറ് ,ഹരിഹരി , മാധവാ, കേശവാ എന്നോട് നിന്റെ കൈതവഭാവമൊന്നും വേണ്ട,അവളുടെ പിന്നാലെത്തന്നെ പൊയ്ക്കൊള്ളൂ, ഹേ ,സരസീരുഹലോചനാ, അവൾതീർത്തുതരട്ടെ നിന്റെ വിഷാദമൊക്കെ എന്നു പറഞ്ഞു. ഗുരുജാഗരരാഗകഷായിതഃ- ആണ്ടാളുടെ തിരുപ്പാവൈയിൽ,പതിമൂന്നാംദിനത്തിലെ പുള്ളിൻവായ് എന്ന പാസുരത്തിൽ, വെള്ളി (ശുക്രന്)അഥവാ കാമം ഉദിച്ചു,വ്യാഴം(ഗുരു)ഉറങ്ങി എന്നുകാണാം. കൃഷ്ണപതി യുടെ കലന്തൽ(ലയനം,കലഹം രണ്ടർത്ഥം)കൂടാതെ കൃഷ്ണന് പൂർണ്ണാനന്ദാനുഭവമില്ല. പൂർണ്ണാനന്ദത്തി ന്റെ സ്വാനുഭവം കിട്ടാഞ്ഞാൽ,ഗുരുവാകാൻ യോഗ്യത തികയില്ല. പൂർണ്ണതന്മയത നേടാതെ അലസമാ

യി ഉറങ്ങുന്ന ലോകഗുരുവിനെ ഉണർത്തി തന്മയത കൊടുക്കുന്ന ആർദ്രാജാഗരണവ്രതമാണ് പാർവ്വതിയുടേതും രാധയുടേതുമൊക്കെ. തന്നിലലിയാൻ,അവളവനെ ഉണർത്തി. (ലിംഗോദ്ധാരണം) ലയനത്തിലവൾക്ക് രാഗം(നിറം,അനുരാഗം) പകർന്നു,വർദ്ധിച്ചു. രാത്രി മുഴുവനും ഉറക്കമിളച്ച് അനുരാഗം രാഗമാക്കി പാടി. നൃത്തം വെച്ചു. ഇങ്ങനെ മൂന്നുവിധരാഗഛായയും മധുരമായ ആലസ്യമായി സ്പഷ്ടമായി കാണപ്പെട്ടുന്ന രാധാമുഖം ഇനിയും ആ അനുഭവം വേണമെന്ന രസാനുഭവാഭിനിവേശം പ്രകടമാക്കുന്നു. പിണക്കം അഭിനയിച്ച് മാധവനോട് പരിഭവം കാട്ടി,വീണ്ടും അവനെ ഉദ്ധരിക്കുകയാണവൾ. ഹരിഹരിമാധവാ കേശവാ എന്നവിളിയിൽ പരിഭവത്തിലൊളിപ്പിച്ച അനുരാഗം വ്യക്തമാണ്. തളർന്നവളെങ്കിലും അവളവനെ അനുസരിക്കുന്ന(വശംവദ)അനുരാഗിണി. വീണ്ടും കർമ്മസന്നദ്ധനാക്കി ഉണരൂ എന്ന് അനുനയമായി ക്ഷണിക്കുന്നവളാണ് ധർമ്മപത്നി. ഹരീ,ഹരീ എന്നുവിളിച്ച് അവളവന്റെ വിഷാദം ഹരിച്ചുതരും (ഹരതി)എന്നപരിഭവത്തിൽ,ആ അവൾതാനാണെന്ന് നിഗൂഢമായി പറയുകകൂടിയാണ്. മറ്റാര്ക്കും നിന്റെ കാമത്തിന് (രതിക്ക്)തുല്യയാകാനാവില്ല,എനിക്കൊഴികെ എന്ന ആത്മവിശ്വാസത്തിന്റെ ലഹരിയാണത്.

3. കജ്ജലമലിനവിലോചനചുംബനവിരചിതനീലിമരൂപം
ദശനവസനമരുണംതവകൃഷ്ണതനോതിതനോരനുരൂപം
കണ്മഷികൊണ്ടു കറുത്തുമലിനമായ അവളുടെ കണ്ണുചുംബിച്ച് നിന്റെ ചുണ്ടും നീലയായി, ശരീരവർണ്ണത്തിന് യോജിച്ചതായി. അവളുടെ പല്ലുകൊണ്ട് ചുവന്ന നിന്റെ ശരീരഭാഗങ്ങൾ സൂര്യോദയത്തിൽ, അരുണിമ ചേർന്ന നീലാകാശംപോലെയിരിക്കുന്നു. രാധാസംഗമത്തിൽ,കൃഷ്ണന്റെ രൂപവും നിറവും (അനുരൂപം,അനുവര്ണ്ണം)മാറി.വസ്ത്രം മാത്രമല്ല,പരസ്പരം മാറിയത്.ശരീരവർണ്ണംപോലും പരസ്പരം മാറി.ലയനം പരിപൂർണ്ണമെന്നതിന് തെളിവ്. നാമത്തിലും (ഹരി,ഹര)അവരരനുരൂപരാണ്,അനുവർണ്ണരാണ്.
4. വപുരനുഹരതിതവസ്മരസംഗരഖരനഖരക്ഷതരേഖം
മരതകശാകലകലിതകലാധൌതലിപേരിവരതിജയലേഖം
മന്മഥയുദ്ധത്തിൽ രാധയുടെ നഖരേഖ വഹിക്കുന്ന ശരീരം മരതകശിലയിൽ,സ്വർണ്ണപ്പൊടി കൊണ്ട് രതിജയലേഖമെഴുതിയപോലെ ശോഭിക്കുന്നു. രാജാക്കന്മാർ,ജയിച്ചാൽ വിജയസ്തംഭം നാട്ടും.രാധ മന്മഥയുദ്ധം ജയിച്ചു. കൃഷ്ണശരീരമാകുന്ന മരതകശിലമേൽ, സ്വർണ്ണപ്പൊടികൊണ്ട്(നഖനിറം)അവളവളുടെ രതിജയലേഖം രചിച്ചു. ത്രിഭുവനത്തെ വെന്ന ഈശ്വരനെ രാധ ജയിച്ചു. അതിധന്യമായ ആ നിമിഷത്തിന്റെ അനശ്വരവിജയസ്തംഭംപോലെ നഖചിത്രമണിഞ്ഞ കൃഷ്ണശരീരം കാണുന്നു.
5. ചരണകമലഗലതലക്തകസിക്തംഇദംതവഹൃദയംഉദാരം
ദർശയതീവബഹിർമദനദ്രുമനവകിസലയപരിവാരം
അവളുടെ പാദകമലത്തിൽനിന്നൊഴുകിയ ചെമ്പഞ്ഞിച്ചാറ് കൃഷ്ണന്റെ ഉദാരഹൃദയത്തെ (മാറിനെ) ചുവപ്പിച്ചു. മദനദ്രുമത്തിൽനിന്ന് ചുവന്ന തളിരുപുറപ്പെടുന്നപോലെ അവ മാറത്തു കാണുന്നു. (മദനദ്രുമം മദനവൃക്ഷം, ഇതിൽനിന്ന് മദനകാമേശ്വരീലേഹ്യം ഉണ്ടാക്കുന്നു)കൃഷ്ണശരീരത്തെ കാമമുണ്ടാക്കുന്ന വസ്തുവായ മദനദ്രുമമായും,രാധയുടെ പാദമുദ്രയിചെ ചെമ്പഞ്ഞിച്ചാറിനെ അതിലെ തളിരായും പറയുന്നു. ഭഗവാനെ മദനകാമേശ്വരനാക്കിയത് രാധയുടെ രാഗം(അനുരാഗം,നിറം)അഥവാ അംഗരാഗമാണ്. അതില്ലായിരുന്നെങ്കിൽ ഭഗവാൻനിഷ്കാമനായി യോഗനിദ്രയിൽകിടക്കുകയേ ഉള്ളു. ലോകക്ഷേമത്തിനായി അവതരിക്കയില്ല.
6. അനുപദംഭവദധരഗതംമമജനയതിചേതസിഖേദം
കഥയതികഥമധുനാപിമയാസഹതവവപുരേതദഭേദം
അവളുടെ പല്ലുകള് നിന്നിലുണ്ടാക്കിയ മുദ്രകൾ,എന്റെ ചേതസ്സിൽ ഖേദം ജനിപ്പിക്കുന്നു. ഇപ്പോഴെന്തിന് നിന്റെ ശരീരം എന്റേതുമായി സംഗമിച്ച് അഭേദാവസ്ഥ അറിയാനായി പ്രേരിപ്പിക്കുന്നു.
7. ബഹിരിവമലിനതരംതവകൃഷ്ണമനോപിഭവിഷ്യതിനീനം
കഥമഥവാഞ്ചയസേജനമനുഗതംഅസമശരജ്വരദൂനം
പുറത്തെന്നപോലെ നീ അകത്തും കളങ്കമുള്ളവനാണ്(കറുത്തനിറം).കൃഷ്ണനാണ്.അല്ലെങ്കിൽ,നിന്നെ മാത്രം ആശ്രയിച്ച വിശ്വസ്തയായ എന്നെപ്പോലെ ഒരു ജീവിയെ മദനജ്വരംകൊണ്ട് പീഢിതയാക്കി വഞ്ചിക്കുമായിരുന്നുവോ.
8. ഭ്രമതിഭവാനബലാകവലായവനേഷുകിമത്രവിചിത്രം
പ്രഥയതിപൂതനികൈവവധൂവധനിർദ്ദയബാലചരിത്രം
വനത്തിൽ അബലകളുമായി നീ ക്രീഡിച്ചുനടക്കുന്നതിന് ഞാനിങ്ങനെ ഖേദിക്കുന്നത് വിചിത്രമായിരിക്ക

ന്നു.നിന്റെ ബാലചരിത്രത്തിൽത്തന്നെ പൂതനികാകഥ,നീവധൂവധനിർദ്ദയസ്വഭാവനാണെന്ന് തെളിയിച്ചിട്ടുളളതല്ലേ. ഭ്രമിച്ചുനടക്കുന്ന ഭ്രമരചിത്രം കൃഷ്ണന്റെ ഏകാന്തികഭക്തിയെന്ന ആംഗിരസമായ മധുവിദ്യയുടെ പേരിലാണ്. രതിക്രീഡയിൽ, ചില പ്രയോഗങ്ങൾകൊണ്ട്, രാജാക്കന്മാർ തങ്ങളുടെ വധുക്കളെ വധിച്ചിട്ടുണ്ട്. പൂതനാമോക്ഷം പൂതനയുടെ സ്തനത്തിലേല്പ്പിച്ച രതിക്രീഡയോടുപമിക്കുന്നു,ഇവിടെ. വധൂവധം എന്ന വാക്ക് ഉപയോഗിച്ചത് അത് ധ്വനിപ്പിക്കാനാണ്. മുല കുടിക്കുകമാത്രമല്ല, കടിക്കുകയും, മറ്റേമുല മേൽ,മറുകൈ കൊണ്ട് താഡനമേല്പ്പിക്കയും ,എല്ലാം കുഞ്ഞും കാമുകനും ചെയ്യുന്നുണ്ട്. ഇത് ഫ്രൊയിഡിയൻചിന്താഗതിയുടെ ആദിമരൂപമാണ്. ഫ്രൊയിഡും ജയദേവനും ഒരുപോലെ ചിന്തിക്കുന്നു എന്ന് വേണമെങ്കിൽ പറയാം. പൂതനിക ഒരു പുഷ്പനാമവുമാണ്. ആ പൂവിലെ (സ്തനത്തിലെ)മധുമുഴുവനും ഊറ്റിക്കുടിച്ച് വലിച്ചെറിഞ്ഞ ഭ്രമരമായും ഇവിടെ സങ്കല്പ്പമുണ്ട്. സ്ത്രീ പൂവും പുരുഷൻവണ്ടുമെന്നാണ് കവിസങ്കല്പം.

9. ശ്രീജയദേവഭണിതരതിവഞ്ചിതഖണ്ഡിതയുവതിവിലാപം
ശൃണുതസുധാമധുരംവിബുധാലയനോപിദുരാപം
രതിവഞ്ചിതയായ ഖണ്ഡിതയുവതിയുടെ വിലാപം ജയദേവകവി പറഞ്ഞത് സുധാമധുരമാണ്. ഇത് ദേവലോകത്തുകൂടി കിട്ടാൻ സുദുർല്ലഭമായ മധുവാണ്. അതുകൊണ്ട്,ഇത് കേട്ടാലും ,വിബുധരായ മഹത്തുക്കളേ.

10. തവേദംപശ്യന്ത്യാപ്രസരത്അനുരാഗംബഹിരിവ
പ്രിയാപാദാലക്തച്ചുരിതംഅരുണദ്യോതിഹൃദയം
മമാദ്യപ്രഖ്യാതപ്രണയഭരഭംഗേനകിടവത്വ-
ദാലോകശോകാദപികിംഅപിലജ്ജാംജനയതി
പ്രിയാപാദത്തിലെ ചെമ്പഞ്ഞിച്ചാറ് വികാരം കൊണ്ട് ചുവന്ന നിന്റെ ഹൃദയത്തിലെ നിറഞ്ഞ അനുരാഗം കവിഞ്ഞുപുറത്തേക്ക് പ്രസരിച്ചപോലെ കാണുന്നു.ഇതുകാണുമ്പോൾ,നമ്മുടെ ആദ്യപ്രണയഭംഗം വരുത്തിയ നിന്നെ ഓര്ത്ത് ദുഃഖത്തേക്കാളേറെ ലജ്ജയാണ് എനിക്ക് തോന്നുന്നത്. മറ്റൊരു സ്ത്രീയിൽ, പ്രിയൻരതിചെയ്യുതിൽ,രാധക്ക് ദുഃഖമല്ല,ലജ്ജയാണ് മുന്നിട്ടുനില്ക്കുന്നത്. എന്തിനാണ് ലജ്ജ. കൃഷ്ണൻ തന്നേക്കാളും ഗുണംകൊണ്ടു താഴ്ന്നവനാണ്,വിശ്വസ്തനല്ല,അനുരൂപനല്ല, എന്നു തെളിഞ്ഞതിലുള്ള ലജ്ജ. കൃഷ്ണനെ ആനന്ദിപ്പിക്കുന്ന രതിതന്ത്രത്തിൽ,താനവനോളം മിടുക്കിയല്ലാത്തതിനാലാവാം പരാജയപ്പെട്ടതെന്ന ലജ്ജ. ചതുരനായികയാണ് രാധ. എവിടെയാണ് തനിക്ക് പരാജയം പറ്റിയതെന്ന് അറിഞ്ഞ്, അതിലും വിജയിക്കുന്ന പ്രണയതന്ത്രമാണ് അവൾക്കു ശ്രദ്ധ. ഇനിയൊരിക്കലും ഇനിയൊരു സ്ത്രീയിലും തന്റെ പ്രിയനനുരക്തനാവാത്ത വിധം രതിതന്ത്രത്തിൽ ജ്ഞാനം നേടി അവന്റെ ദാഹവും മോഹവും പൂർണ്ണമായി ശമിപ്പിക്കയാണ് അവളുടെ ലക്ഷ്യമായ വിജയം.

11. അന്തര്മ്മോഹനമൌലിഘൂർണ്ണനചലന്മന്ദാരവിഭ്രംശന
സ്തംഭാകർഷണദൃഷ്ടിഹർഷണമഹാമന്ത്രകുരംഗീദൃശം
ദൃഷ്യാദ്ദാനവദൂയമാനദിവിസദ്ദുർവ്വാരദുഃഖപദാം
ഭ്രംശകംസരിപോർവ്യപോഹയതുവശ്രേയാംസിവംശീരവഃ
വ്രജയുവതികളെ വശംവദകളാക്കി അവരെ ഭ്രംശംവരുത്തുന്ന കംസരിപുവിന്റെ മോഹനമൌലിയിലണിഞ്ഞ മന്ദാരമലരുകൾ,സ്ത്രീജനങ്ങളോട് അവൻചെയ്യുന്ന സ്തംഭം,ആകർഷണം,ദൃഷ്ടിഹർഷണം, മഹാമന്ത്രങ്ങളിവയുടെ ഫലത്താൽ, ആ സുന്ദരിമാരെപ്പോലെ ഉടഞ്ഞും ചതഞ്ഞും സ്ഥാനം തെറ്റിയും ചഞ്ചലിതമായും കാണുന്നു. അചരങ്ങളായ പൂക്കൾപോലും ഇങ്ങനെ. ധ്യാനയോഗികളും യോഗഭ്രംശംവന്നാലിങ്ങനെയാണ്. ദൈത്യദാനവാദികൾക്ക് ദുഃഖം കൊടുത്തും സത്തുക്കളായ ദേവന്മാരെ സംരക്ഷിച്ചും ഇരിക്കുന്ന പ്രഭുവിന്റെ വംശീരവം ശ്രേയസ്സരുളട്ടെ.

കാമശാസ്ത്രത്തിൽ,വശീകരണത്തിനുപയോഗിക്കുന്നവയാണ്സ്തംഭം,ആകർഷണം,ദൃഷ്ടിഹർഷണമഹാമന്ത്രാദികൾ.(അനംഗരംഗം) മദനദ്രുമവും അതിനുള്ളതുതന്നെ. കൃഷ്ണന്റെ അനന്യസാധാരണമായ വശ്യശക്തി മുരളീഗാനാലാപം കൊണ്ടും,സൌന്ദര്യസൌശീല്യാദി ഗുണംകൊണ്ടുമാണെന്ന് ഭക്തകവികളെല്ലാം കരുതുമ്പോൾ,ജയദേവകവി കാമശാസ്ത്രവിജ്ഞാനീയത്തിനാണ് പ്രാധാന്യം കൊടുത്തിരിക്കുന്നത്. കാമശാസ്ത്രത്തെ കൂട്ടുപിടിച്ചുകൊണ്ടാണ് അദ്ദേഹം തന്റെ കാവ്യരചന നടത്തിയിരിക്കുന്നതുതന്നെ. അദ്ദേഹം ഭക്തകവിയല്ലെന്നതിന് ഇത്തരം പദപ്രയോഗങ്ങളാണ് തെളിവായി ചൂണ്ടിക്കാണിക്കാവുന്നവ. ചതുരനായകനെ വശീകരിക്കുന്ന ചതുരനായികയുടെ രതിതന്ത്രമാണ് രാധയുടേത് എന്ന ധ്വനിയോടൊപ്പം കൃഷ്ണന്റെ തന്ത്രവും അതാണെന്ന് കവി അസന്നിദ്ധമായി ഇവിടെ

ധ്വനിപ്പിക്കുന്നു.

**നവമസർഗ്ഗം മുഗ്ദ്ധമുകുന്ദം**

1. താമഥമന്മഥഖിന്നാംരതിര(ഭ)സഭിന്നാംവിഷാദസമ്പന്നാം
ഔചിന്തിതഹരിചരിതാംകലഹാന്തരിതാംഉവായരഹസിസഖി
മന്മഥഖിന്നയായി ,രതിരസത്താൽ ഭിന്നയായി ,വിഷാദസമ്പന്നയായി ,ഹരിചരിതം മാത്രം ചിന്തിച്ചുചിന്തിച്ച് ,കലഹാന്തരിതയായിരിക്കുന്ന അവളോട് സഖി രഹസ്യം പറഞ്ഞു. ഇടക്കിടെ ഫ്ലാഷ്ബാക്ക് പോലെയാണ് സഖിയുടെ വരവും സംഭാഷണവും.കലഹാന്തരിത കാമശാസ്ത്രത്തി ലെ ഒരു തരം നായികാവിശേഷമാണ്.
2. ഹരിരഭിസരതിവഹതിമധുപവനേ
കിമപരമധികസുഖംസഖിഭവനേ
മാധവേമാകുരുമാനിനിമാനംഅയേ(ധ്രുവ)
മധുപവനനെ വഹിച്ചുകൊണ്ട് ഇതാ ഹരി വരുന്നു(അഭിസരിക്കുന്നു).ഇതിനേക്കാളും വലിയ ഒരു സുഖം നിന്റെ വീട്ടിലിനി സംഭവിക്കാനെന്തുണ്ട്. സഖീ,മാനിനീ,നിന്റെ വ്രണപ്പെട്ട അഭിമാനമൊ ന്നും മാധവന്റെ മുന്നിൽ കാണിക്കരുതേ. അവനും അഭിമാനിയാണ്. മധുപവനവാഹകനായിട്ടാണ് ഹരിയുടെ വരവ്. മധുവ്രതിയായ ആ മാധവനെന്ന ഗുരുപവന ന്റെ ഗൃഹപ്രവേശത്തിൽമധുവിദ്യ ഉപദേശിക്കപ്പെടേണ്ട ശിഷ്യയും രാധ,മധുവിദ്യ അവനുനല്കി ആ നന്ദിപ്പിക്കേണ്ട ഗുരുവും രാധ..അവിടെ മാനാഭിമാനങ്ങളില്ല. ഇതിനേക്കാളും മനോഹരമായ ഒരു മുഹൂർത്തം ഇനിയുണ്ടാവാനുമില്ല. മാധവന് അവന്റെ തപോഫലം കൊടുക്കാനാണ് സഖി ഉപ ദേശിക്കുന്നത്.
3. താലഫലാദപിഗുരുമതിസരസം
കിംവിഫലീകുരുഷേകുചകലശം
നിന്റെ കുചകലശങ്ങൾ താലഫലങ്ങളേക്കാളും ഗുരുവും (വലുത്)അതിസരസവുമാണ്(രസം നിറഞ്ഞത്,മധുരം).ആ ഫലങ്ങളെ എന്തിനു വിഫലമാക്കണം. ഗുരുജാഗരിതരാഗകഷായിത യാണ് രാധ. അവളുടെ ഗുരുവും അതിസരസവുമായ സ്തനങ്ങളും രതിജ്ഞാനവും പെരുമാറ്റവും എല്ലാം കൃഷ്ണന്റെ രസാനുഭവത്തിന് എല്ലാ വിധത്തിലും ഫലപ്രദമാകയാലാണ് ഗുരുജാഗരിതം സംഭവിക്കുന്നത്. മൂന്നുതവണ ഇങ്ങനെ ഗുരുപദം ഉപയോഗിച്ച് സ്ത്രീപുരുഷന്മാർ പരസ്പരം കാമ ശാസ്ത്രജ്ഞാനം ഉണർത്തുന്ന ഗുരുശിഷ്യന്മാരാണെന്ന് ഓർമ്മിപ്പിക്കുന്നു
4. കടിനകഥിതംഇദംഅനുപദംഅചിരം
മാപരിഹരഹരിംഅതിശയരുചിരം
ഞാനൊന്നുതന്നെ വീണ്ടും വീണ്ടും നിന്നോടു പറയണം. ഹരി അതിശയരുചിരമാം വണ്ണം നി ന്നോട് അടുത്തുപെരുമാറുമ്പോൾ,അകന്നുനിന്ന്,മാറിക്കളയരുതേ. ലജ്ജ കൂടുതലുള്ള സ്ത്രീകൾ പുരുഷൻഅടുത്തുവരുമ്പോൾ,അകന്നുമാറുന്നു. രാധയുടെ സ്വഭാവം നന്നായറിയാം സഖിക്ക്. മാനസികമായി അവളെ സംയോഗത്തിന് ഒരുക്കുകയാണ് സഖി. രതിസന്നദ്ധത മനസ്സിലു ണ്ടാവാഞ്ഞാൽ,രാധ ലജ്ജമൂലം സ്വയം ആനന്ദം അനുഭവിക്കയുമില്ല,കൃഷ്ണനെ അനുഭവിപ്പിക്ക യുമില്ല. (ഉത്തമനായികയായ പത്മിനിയുടെ സ്വഭാവമാണ് രാധക്ക്).
5. കിമിതിവിശിദശിരോദിശിവികലാ
വിഹസതിയുവതിസദാതവസകലാ
നീയെന്തിനിങ്ങനെ നിരാശപ്പെട്ടു കരയുന്നു. നിന്റെ സഖികളായ യുവതികൾ നിന്നെ പരി ഹസിച്ചു ചിരിക്കയാണ്.
6. സജലനളിനീദലശീതളശയനേ
ഹരിമവലോകയസഫലയനയനേ
സജലങ്ങളായ താമരയിതളുകൊണ്ടുണ്ടാക്കിയ കുളിർത്ത ശയ്യയിൽ,ഹരിയെ അവലോകനം ചെയ്ത് നിന്റെ നയനങ്ങളെ സഫലങ്ങളാക്കുക. അതിനേക്കാളും മഹത്തരവും ജന്മസാഫല്യം

തരുന്നതുമായമറ്റൊരുദർശനമുണ്ടോ.

രാധയുടെ കണ്ണുകളും സജലങ്ങളായ താമരയിതളുപോലാണ്. ശയ്യയും കണ്ണും സഫലം,ശീതളം, മനോഹരം,ഹരിയെ സ്വീകരിക്കുക എന്ന കർമ്മം കൊണ്ടു ധന്യം. ഹരിയെ ആനന്ദിപ്പിക്കലാണ് രണ്ടിനും ലക്ഷ്യം. ദ്വൈതഭാവത്തിലാണ് ലജ്ജ.സംഗമത്തിന് തടസ്സവും നിരാശയും അതുകൊണ്ടാണ്. ദ്വൈതം മാറി,ഉടലുമുയിരും ഒന്നായ അദ്വൈതതന്മയതയിലാണ് ജന്മസാഫല്യം.

7. ജനയസിമനസികിമിതിഗുരുവേദം
ശ്രുണുമമവചനംഅനിഹിതഭേദം
ഇത്രവലിയ വേദം (ഗുരുവേദം)മനസ്സിൽ ജനിപ്പിക്കുന്നതെന്തിന്. ഭേദങ്ങളൊന്നും ഇല്ലാതാക്കുന്ന (നിങ്ങളെ ഒന്നാക്കുന്ന)എന്റെ വചനം കേൾക്കൂ.നിങ്ങളിരുവരും രണ്ടല്ല,ഒന്നാണ്. അദ്വൈതമായ ആ ഗുരുവേദം അഥവാ ശ്രുതി എന്നിൽനിന്നു കേട്ടാലും.(ശ്രവണം).അവനിലൂടെ (ഗുരുവിലൂടെ) അറിയൂ.(സ്വാനുഭൂതി)നീ വലിയതെന്നു(ഗുരുവെന്നു)കരുതിവെച്ച ദ്വൈതമല്ല നിന്റെ യഥാർത്ഥഗുരു.

8. ഹരിരുപയാതുവദതുബഹുമധുരം
കിമിതികരോസിഹൃദയംഅതിവിധുരം
ഹരി വരട്ടെ.അവന്റെ ബഹുമധുരമായ വാക്കുകൾ കേൾക്കട്ടെ. അതിവിധുരമായ നിന്റെ ഹൃദയത്തെ വെറുതെ എന്തിനിങ്ങനെ പീഢിപ്പിക്കുന്നു.

9. ശ്രീജയദേവഭണിതംഅതിലലിതം
സുഖയതുരസികജനംഹരിചരിതം
ശ്രീജയദേവകവിയുടെ അതിലളിതമായ ഈ ഗാനവും ഹരിചരിതവും രസികജനങ്ങളെ സുഖിപ്പിക്കട്ടെ.

10. സ്നിഗ്ദ്ധേയത്പരുശശിയത്പ്രണമതിസ്തബ്ധമസിയദ്രാഗിണീ
ദ്വേഷസ്ഥാസിയദുന്മുഖേവിമുക്താംയാതാസിതസ്മിൻപ്രിയേ
തദ്യുക്തംവിപരീതകാരിണീതവശ്രീകണ്ഠചർച്ചാവിഷം
ശീതാംശുസ്തപനോഹിമംഹവൈഹക്രീഡാമുകോയാതന
അവൻ സ്നിഗ്ദ്ധനായാൽ,നീ പാരുഷ്യം കാട്ടും.പ്രണമിച്ചാൽ മന്ദയാകും.രാഗം കാട്ടിയാൽ ദ്വേഷം കാട്ടും. ഉന്മുഖനായാൽ വിമുക്തയാവും. അട്ടത്താലകല്യം.നിന്റെ വിപരീതകാരിണിയായ ഈ യുക്തിയാണ് ചന്ദനച്ചാറിനെ വിഷവും ചന്ദ്രനെ അഗ്നിയും ഹിമത്തെ ചൂടുമാക്കുന്നത്. ഈ നരകയാതന ഉപേക്ഷിക്കൂ,രതിക്രീഡയുടെ ആനന്ദരസം സ്വീകരിക്കൂ.

11. സാന്ദ്രാനന്ദപുരന്ദരാദിവിഷദ്വൃന്ദൈരമന്ദാദരാത്
ആനമ്രൈർമുകുടേന്ദ്രനീലമണിഭിസന്ദർശിതേന്ദീവരം
സ്വഛന്ദംമകരന്ദസുന്ദരഗലന്മന്ദാകിനീമേദുരം
ശ്രീഗോവിന്ദപദാരവിന്ദമശുഭസ്കന്ധായ വന്ദാമഹേ

ദേവേന്ദ്രാദികൾ,ആനന്ദാദരപൂർവ്വം നമിക്കുമ്പോൾ,കിരീടരത്നങ്ങളിൽപ്രതിഫലിച്ച് ഇന്ദ്രനീലശോഭ നല്കുന്ന നീലത്താമരപോലെയും,സ്വഛന്ദം പ്രവഹിക്കുന്ന സംഗീതമകരന്ദം കൊണ്ട് ഗംഗയായലിഞ്ഞ് സുന്ദരവും പാവനവുമായി ശിവശിരസ്സിൽ പതിക്കുന്നതായും ഇരിക്കുന്ന ശ്രീഗോവിന്ദപാദാരവിന്ദം അശുഭങ്ങളെ ഒഴിവാക്കാനായി നമിക്കുന്നു. ഭക്തർക്ക് സദാ കാമവർഷദ്യുതികിസലയവും സാന്ദ്രാനന്ദാവബോധാത്മകവുമായ ഭഗവദ്പാദത്തിൽനിന്നും ശിവൻശ്രീരാഗം പാടിയപ്പോളലിഞ്ഞു ദ്രവിച്ച് ഒഴുകിയ വിഷ്ണുശരീരമാണ് ഗംഗാദേവി. ആ മധുജലം ശിവശിരസ്സിൽ ധാരയായി. ധാരയായൊഴുകുന്ന പ്രേമജലധാര രാധ. ശിവൻ ധാര(അഭിഷേക)പ്രിയനാണ്. കൃഷ്ണനോ,രാധാപ്രിയനും. ശിവൻ വിഷ്ണുവിന്റെ അനുരാഗകാമവർഷത്തിന്റെ സാന്ദ്രാനന്ദാവബോധത്തിൽ ലയിച്ചു. കൃഷ്ണനോ,രാധയുടേയും. സർവ്വഅശുഭചിന്തയും ലയനത്തിലവസാനിച്ചു.സർവ്വദുരിതവും ലയനത്തോടെ അവസാനിച്ചു. വരാനിരിക്കുന്ന സാന്ദ്രാനന്ദലയനത്തെ ഈ ശ്ലോകം പ്രവചിക്കുന്നു. ഭൂമിയില് രാധാകൃഷ്ണന്മാർക്ക് രണ്ടുകയ്യുള്ള മനുഷ്യരൂപമാണ്. ഗോലോകവൈകുണ്ഠങ്ങളിൽ ചതുർഭുജമായ രൂപവും.(ദേവീഭാഗവതം)ഭാഗവതം ദശമസ്കന്ധത്തിലാണ് ശ്രീകൃഷ്ണചരിതം. ചതുരചതുർഭുജമെന്ന ദശമസർഗ്ഗം ഇതുരണ്ടും ഓർത്താണ് ജയദേവന് നാമകരണം ചെയ്യുന്നത്. ചതുർഭുജം ഒരു ജ്യാമിതീരൂപം ,നാലുവശമുള്ള നാലുപേരുള്ള ഒരു വ്യൂഹം,നാലുദണ്ഡം (ചതുർദണ്ഡി) ചേർന്നഒരുസന്യാസരൂപം.

**ദശമസർഗ്ഗംചതുരചതുർഭുജം**

ദശമസർഗ്ഗത്തിന് 8 വിധം പ്രാധാന്യമുണ്ട്.

1. ചതുരനായകരൂപം ,ജ്യാമിതീയം,വ്യൂഹം,ചതുർദണ്ഡി എന്ന സന്യാസരൂപം ഈ വാക്കിലുണ്ട്.
2. ഏറ്റവും പ്രസിദ്ധമായ പത്തൊമ്പതാം പ്രബന്ധം വദസിയദി ഈ സർഗ്ഗത്തിലാണ് വരുന്നത്.
3. എട്ടാംഗീതത്തിലെ മമശിരസിമണ്ഡനംദേഹിപദപല്ലവം ഉദാരമെന്ന വരി കൃഷ്ണൻതന്നെ പ്രത്യക്ഷപ്പെട്ട് എഴുതിയതാണെന്ന് കരുതുന്നു
4. രണ്ടുഭുജം ജയദേവന്റേതും രണ്ടു കൃഷ്ണന്റേതുമായി ചതുർഭുജമെന്ന ദശമസർഗ്ഗം പത്മാവതിക്കായി നാലുകൈകളാണെഴുതിയത്.
5. ദേഹം മറന്ന ലയനത്തിൽ,അദ്വൈതത്തിന്റെ വിദേഹമുക്തി തികച്ചും കാമശാസ്ത്രഭാഷയുമാണ്,അദ്വൈതതന്മയതയുമാണ്.
6. രാധയും ചണ്ഡികയും ഒന്നാണെന്ന സൂചന ഈ സ്കന്ധത്തിലാണ് തരുന്നത്
7. കൃഷ്ണഭോഗിക്ക് അനുരൂപയായ കരാളസർപ്പിയാണ് രാധയെന്ന് ഈ സ്കന്ധം പറയുന്നു.
8. പത്മാവതീപര(ദേവീഭാഗവതം)മായ മന്ത്രമാണത്.

1. അത്രാന്തരേമസൃണരോഷവശാംഅപാര
   നിശ്വാസനിസ്സഹമുഖീംഉപേത്യ
   സവ്രീഡമീക്ഷിതസഖീവദനാംദിനാന്തേ
   സാനന്ദഗദ്ഗദപദംഹരിരിതിഉവാച
   രാത്രിവന്നു.രോഷംതണുത്ത്,നിരന്തരനിശ്വാസത്താൽ തളർന്ന സുമുഖിയായ രാധയിലേക്ക് ഹരി വന്നു. ദിനാന്തത്തിൽ,ഹരി സാനന്ദഗദ്ഗദപദം ഉതിർക്കുമ്പോൾ,അവളും ലജ്ജാവിവശയായി സഖിയുടെ മുഖത്തേക്കുനോക്കി.പകലെല്ലാം കൃഷ്ണനെ ശകാരിച്ചിട്ട്,രാത്രി അവനെ കാത്തിരിക്കുകയാണ്. സഖിക്കതറിയാം. അതാണ് ലജ്ജാവിവശയായത്.ഹരിയുടെ വാക്കുകളിൽഗദ്ഗദത്തോടൊപ്പം സാനന്ദവും കലർന്നിരിക്കുന്നതും അവളുടെ ഈ മുഗ്ധാവസ്ഥ കണ്ടിട്ടാണ്.
   **പ്രബന്ധം 19** ദേശവരാടി (മുഖാരി ഝംപ)
2. വദസിയദികിഞ്ചിദ് അപിദന്തരുചികൌമുദീഹരതിദരതിമിരംഅതിഘോരം
   സ്ഫുരതധരശീധവേതവവദനചന്ദ്രമാരചയതുലോചനചകോരം
   പ്രിയേ,ചാരുശീലേ, മുഞ്ചമയിമാനം അനിദാനം സപദി മദനാനലോ ദഹതി മമമാനസം ദേഹിമുഖകമലമധുപാനം(ധ്രുവ)
   നീ സംസാരിക്കുമ്പോൾ,പല്ലുകളുടെ പൂനിലാവ് ഘോരഭയത്തിന്റെ ഇരുട്ടകറ്റുന്നു.നിന്റെ വദനചന്ദ്ര ൻ, എന്റെ ലോചനചകോരത്തെ അധരങ്ങളിലെ മധു നുകരാൻക്ഷണിക്കുന്നു. പ്രിയേ,ചാരുശീലേ,നിദാനമറ്റ നിന്റെ ദുരഭിമാനം കളയൂ.മദനാഗ്നി എന്റെ മനസ്സിനെ ദഹിപ്പിക്കുകയാണ്.നിന്റെമുഖകമലത്തിലെമധുപാനംഅനുവദിക്കുക.
   പ്രബന്ധം പതിനേഴിൽ യാ തവഹരതി വിഷാദം എന്നുപരിഭവിച്ചതിന്റെ മറുപടിയാണ് ഈ ഹരിവചനം. നിന്റെ വിഷാദവും ഭയവും ദുഃഖവും ഹരിക്കുന്നവനാര് എന്നതിനുത്തരം അനുനയപൂർവ്വം ചതുരനായകനായ ഹരി മൊഴിയുന്നു. പ്രിയേ,ചാരുശീലേ എന്ന് മധുരമായ അനുനയപദം കേട്ടാലലിയാത്തവളാരുണ്ട്. ചാരുശീലയായി മാറാത്തവളാരുണ്ട്. മധുവ്രതിയായ കൃഷ്ണഭൃംഗം മധുപാനവരമാണ് ചോദിച്ചത്. മധുവിദ്യ പഠിക്കാനാണ്,അതിസരസമായ ഈ താമരതേടി ശിഷ്യനായി അവനെത്തിയിരിക്കുന്നത്. മനസ്സിനെ ദഹിപ്പിക്കുന്ന മദനാനിലനാണ് ഇവിടെ ഗുരുവെ സമീപിക്കുന്ന ഈ ശിഷ്യന്റെ സമിത്ത്.
3. സത്യമേതാസിയദിസുദതിമയികോപിനിദേഹിഖരനഖരശരഘാതം
   ഘടയഭുജബന്ധനംജനയരദഖണ്ഡനംയേനവാഭവതിസുഖജാതം
   സത്യത്തിൽനീയെന്നിൽ കോപിക്കുന്നുണ്ടെങ്കിൽ,എനിക്ക് ശിക്ഷ തരിക. മൂർഛയേറിയ നഖങ്ങളാകുന്ന ശരങ്ങളാൽ,വ്രണങ്ങളുണ്ടാക്കുക.(നഖചിത്രം).നിന്റെ ഭുജബന്ധത്തെ വിധിക്കുക(ആലിംഗനമെന്ന ബന്ധനം)പല്ലുകളാൽ കടിച്ച് മുറിവേൽപ്പിക്കുക.(ദന്തപ്രയോഗം)ഭവതിക്ക് എന്തൊക്കെ (കാമ)സുഖം തരുന്നുവോ,അതൊക്കെ എന്നിൽ പ്രയോഗിക്കുക. ശിക്ഷകളെല്ലാം കാമശാസ്ത്രത്തിലെ രതിക്രീഡാവിധികളാണ്. അവകൊണ്ട് തനിക്ക് സുഖം കിട്ടുമെന്നല്ല,സൂത്രക്കാരനായ നായകന്റെ വാക്ക്.നിനക്ക് സുഖം കിട്ടുന്നവ എന്നാണ്. (ഭവതിസുഖജാതം) ഗദ്ഗദം അഭിനയിച്ചുകൊണ്ടുള്ള ആ സാനന്ദപദം രാധയെ കൃഷ്ണൻ ശരിക്കും അളന്നി

രിക്കുന്നു എന്നതിന് തെളിവാണ്. അതവളെ ലജ്ജിപ്പിക്കുന്നു. ലജ്ജിക്കേണ്ടതില്ല എന്ന് അടുത്ത വരിയിലെ അനുനയം കാണിക്കുന്നു. കളിയാക്കുന്ന സ്വരമില്ല,അവിടെ. നീയും ഞാനും ഒന്നാണ്, നീ എന്റെ അലങ്കാരവും ജീവനും നിധിയുമാണ്.സദാ അങ്ങനെയായിരിക്കണമെന്നേ ഞാൻ പ്രാ ർത്ഥിക്കുന്നുള്ളു. കൃഷ്ണന്റെ ഈ വാക്കുകേട്ട് രാധ ആനന്ദം കൊണ്ടും പ്രേമമൂർഛകൊണ്ടും അലിയുന്നു. ലജ്ജയാലടക്കിവെച്ചതെല്ലാം അവളിൽനിന്നുപുറത്തെടുക്കലാണ് കൃഷ്ണന്റെ ലക്ഷ്യവും.

4. ത്വമസിമമഭൂഷണംത്വമസിമമജീവനംത്വമസിമമഭവജലധിരത്നം
ഭവതുഭവതീഹമയിസതതമനുരോധിനിതത്രമമഹൃദയമതിയത്നം
നീയെന്റെ ഭൂഷണമാണ്,ജീവനമാണ്,എന്റെ സംസാരസാഗരത്തിലെ രത്നമാണ്. നീയെന്നും എന്റേതായി ,എനിക്കു വശംവദയായി, ഭവിക്കട്ടെ എന്നേ എന്റെ ഹൃദയം പ്രാർത്ഥിക്കുന്നുള്ളു. അതിനേ അതിയത്നം ചെയ്യുന്നുള്ളു.

5. നീലനളിനാഭംഅപിതന്വിതവലോചനംധാരയതികോകനദരൂപം
കുസുമശരബാണഭാവേനയദിരഞ്ജയസികൃഷ്ണമിദമേതദനുരൂപം
നീലത്താമരയുടെശോഭയുള്ളനിന്റെകണ്ണുകള്,കോകനദരൂപം (ചുവപ്പുനിറം)കൈക്കൊണ്ടിരിക്കുന്നു. തന്വീ, നിന്റെ കുസുമശരബാണം ഭാവംകൊണ്ട് രഞ്ജിക്ക പ്പെട്ട എന്റെ ശ്യാമവർണ്ണവും അതിനനുരൂപമായി വികാരം കൊണ്ടുചുവന്നു. നീലക്കണ്ണ് ചുവന്നു എന്ന് ഒരർത്ഥം. നദം സരസ്സ്,നദി. ധാരയതി ഒഴുകുന്നത്. ചക്രവാകം വിരഹിണിയായി വിഹരിക്കുന്ന,സരസ്സിലെ(നദിയിലെ)ധാരയായി വർഷിക്കുന്ന (ജലപാതം) സരസ്വതി (ധാരയതി) രാധയുടെ പ്രേമത്തിന്റെ ശക്തമായ ഒഴുക്ക്. രാധയുടെ കണ്ണുചുവന്നു,വർഷമേഘംപോലെ നീരൊഴുകി.കൃഷ്ണന്റെ വികാരം തണുപ്പിക്കാൻ അവള് ജലധാരയായി, സരസയായി, രസപൂർണ്ണയായി. കൃഷ്ണനും വികാരത്താൽചുവന്നു. രാധയുടെ കണ്ണിന്റെ ചുവപ്പ് ,അതിലെ ജലം അവന്റെ മദനാഗ്നി തണുപ്പിച്ചു. രൂപം,ഭാവം,വികാരം,വശ്യം,യോനിപ്പൊരുത്തം –എല്ലാത്തിലും അവരനുരൂപരാണ്. കവിവാക്യം ഇത് സൂചിപ്പിക്കുന്നു.

6. സ്ഫുരതുകുചകുംഭയോരുപരിമണിമഞ്ജരിരഞ്ജയതുതവഹൃദയദേശം
രസതുരശനാപിതവഘനജഘനമണ്ഡലേഘോഷയതുമദനനിദേശം
കുചകുംഭങ്ങൾക്കുമേലേ ചാർത്തിയ മുത്തുമാലകളുടെ ചലനം നിന്റെ ഹൃദയദേശത്തെ രഞ്ജിപ്പിക്കുന്ന വികാരത്തെ സ്ഫുരിപ്പിക്കുന്നു.നിന്റെ ജഘനഘനമണ്ഡലത്തിലെ അരഞ്ഞാണക്കിലുക്കം മദനനിർദ്ദേശത്തെ (കല്പന)അനുസരിച്ച് ഘോഷിക്കട്ടെ. വികാരത്തിന്റെ ആരോഹണാവരോഹണങ്ങളാലുയർന്നുതാഴുന്ന കുചങ്ങൾക്കുമേല് മാലകളിളകുന്നത് അവളെത്ര മറയ്ക്കാ ൻശ്രമിച്ചാലും കൃഷ്ണൻകാണുന്നു.നന്ദനിർദ്ദേശം അനുസരിച്ചല്ല,മദനനിർദ്ദേശം അനുസരിച്ചാണ് രാസലീല. സംയോഗവേളയിൽകുചവും ജഘനവും താളത്തിൽചലിച്ച് അരഞ്ഞാണത്തിന്റെ ശബ്ദം മദനന്റെ കല്പന ഘോഷിക്കുന്നപോലെ ഉയരുന്നതുകേൾക്കാൻതനിക്ക് തിടുക്കമായെന്ന് രാധയോടു തുറന്നുപറയുന്നു.ആ താളത്തിൽഅവളുടെ രസനയും വ്യക്തമാകട്ടെ. അനുരാഗിണിയായ രാധയെ അവസാനലയനത്തിന് ക്ഷണിക്കുകയാണ് ഏറ്റവും ആന്തരികമായ ഈ രഹസ്യവും മനോഹരവുമായ മുഹൂർത്തത്തില്,

7. സ്ഥലകമലഗഞ്ജനംമമഹൃദയരഞ്ജനംജനിതരതിരംഗപരഭാഗം
ഭണമസൃണവാണികരവാണിചരണദ്വയംസരസലസദ്അയക്തകരാഗം
സ്ഥലകമലംപോലെ തുടുത്തനിന്റെ പാദം എന്റെ ഹൃദയത്തെ രഞ്ജിപ്പിക്കുന്നു. രതിരംഗവേദിയിൽ,നിന്റെ പരഭാഗം എന്നിൽരതി ജനിപ്പിക്കുന്നു .മസൃണവാണിയായ രാധേ,എന്റെ കയ്യുകൊണ്ട് നിന്റെ രണ്ടുപാദത്തിലും ഞാനീ ചുവന്ന ചെമ്പഞ്ഞി ചാറണിയട്ടെ. നീയെന്നോട് എന്തെങ്കിലുമൊന്ന് പറയൂ. താമര ജലത്തെ അലങ്കരിക്കുന്നു.രാധയുടെ പാദം നിലത്തെ അലങ്കരിക്കുന്ന താമരയാണ്. അതിനെ നീലജലംപോലുള്ള തന്റെ വക്ഷസ്സിൽവെച്ച്,സ്വഹൃദയത്തെ ഹരി അലങ്കരിക്കുന്നു. രാധാപാദം നൃത്തമാടി അനുരഞ്ജിപ്പിക്കുന്നത് കൃഷ്ണന്റെ ഹൃദയവേദിയിലാണ്. മുദ്രചാർത്തിയ (ഭണം)മധുരവാണി(സരസ്വതി)അഥവാ കവിതാത്മകമായ സംഗീതഭാഷ ,കരവാണി (ആംഗ്യമുദ്ര,അഭിനയമുദ്ര,നാട്യം)ഇരുചരണങ്ങളാലാടുന്ന നൃത്തഭാഷ –സരസമധുരവും സഹജവുമായ അനുരാഗം –ഇവയോടുകൂടിയ തന്റെ പരഭാഗം (അർദ്ധാംഗിനി)ആയ പത്മാവതിയോട് (ജയദേവൻ) കൃഷ്ണരൂപത്തിൽപറയുന്നതാണീ വാക്കുകൾ.നൃത്തം വെക്കുന്ന മൃദുപാദങ്ങളെ

ചെമ്പഞ്ഞിച്ചാറുപൂശി അലങ്കാരപൂജ ചെയ്യുന്ന ഭക്തനാണിവിടെ ഹരി. 7,8 ഗീതങ്ങൾപ്രധാന മാണ്. ജയദേവനേയും പത്മാവതിയേയും പ്രസിദ്ധരാക്കിയത് ഈ ഗീതങ്ങളോടു ബന്ധപ്പെട്ട ഐതിഹ്യങ്ങളാണെന്നു പറയാം. കൃഷ്ണന്റെ ശിരസ്സിൽ രാധാപാദം വെക്കാമോ,കൃഷ്ണൻഈശ്വ രനല്ലേ, പുരുഷനല്ലേ എന്ന സംശയം എട്ടാം ഗീതം എഴുതുമ്പോളുണ്ടായത് ജയദേവനെ അലട്ടി. ആ വരി വെട്ടി കളിക്കാനായിട്ട് പോയി. കൃഷ്ണൻ ആ സമയത്ത് ജയദേവവേഷത്തിലെ ത്തി, പത്മാവതി വിളമ്പിയ ഭക്ഷണം കഴിച്ച്,ആ വരി പഴയപോലെത്തന്നെ എഴുതിയിട്ട് പോയി. ജയദേവനല്ല,പത്മാവതിക്കാണ് കൃഷ്ണൻനേരിട്ടുവന്ന് ദർശനം കൊടുത്തത്. ഇതേവരികൾ പാ ടിയാണ് മറ്റൊരിക്കൽ, മരിച്ചുകിടന്ന പത്മാവതിയെ ജയദേവകവി ജീവിപ്പിച്ചത്.(രാഗചികിത്സ).

8. സ്മരഗരലഖണ്ഡനംമമശിരസിമണ്ഡനംദേഹിപദപല്ലവമുദാരം
ജ്വലതിമയിദാരുണോമദനകദനാരുണോഹരതുതദുപാഹിതവികാരം
കാമവിഷംഹരിക്കുന്ന നിന്റെ ഉദാരമായ പദപല്ലവം എന്റെ ശിരസ്സിന് അലങ്കാരമാക്കുക. മദന കദനമെന്ന സൂര്യനാൽ,ദാരുണമായി ജ്വലിക്കുന്ന എന്റെ വികാരം നിന്റെ ചരണംകൊണ്ട് ശമി ക്കട്ടെ. (മമ ശിരസി മണ്ഡനം ദേഹി പദപല്ലവമുദാരം എന്നതാണ് കൃഷ്ണനെഴുതിച്ചേർത്തത്.). പാദതാഡിതകം അഥവാ ശിരസ്സിൽപാദം പതിപ്പിക്കുന്ന ഒരു തരം രതിക്രീഡ പത്മിനിക്കു മാത്രം സാധിക്കുന്ന ഒന്നാണ്. (അനംഗരംഗം).കാമശാസ്ത്രത്തിലെ മറ്റെല്ലാം കൃത്യമായെഴുതിയ ജയ ദേവൻ ഇതുമാത്രം ആകാമോ എന്നു സംശയിക്കാനെന്താണ് കാരണം. അതിനുത്തരം പത്മാ വതിയിലൂടെ കൃഷ്ണൻ കൊടുത്തു എന്നതാണ് പ്രധാനം. പത്മാവതി ജയദേവനെക്കാളും ഭക്തി കൊണ്ടും മറ്റെല്ലാം കൊണ്ടും ഉത്തമിയും ഭഗവാന് പ്രിയങ്കരിയുമാണെന്നും അത് ജയദേവനും അംഗീകരിക്കുന്നു എന്നുമാണ് മനസ്സിലാക്കേണ്ടത്. ഐതിഹ്യത്തിന്റെ സന്ദേശവും അതാണ്.

9. ഇതിചതുലചാതുപതുചാതുമുരവൈരിനോരാധികാംഅധിവചനജാതം
ജയതുജയദേവകവിഭാരതിഭൂഷിതംമാനിനിജനജനിതശതം
ഇങ്ങനെ ചതുരമായ ചാരുവചനങ്ങളാൽ മുരാരി രാധികയെ അനുനയിപ്പിച്ചു. ആ അധിവചന ജാതമായ സുഖം ജയദേവകവിഭാരതികൊണ്ട് അലങ്കരിക്കപ്പെട്ട് തന്റെ മാനിനിക്കും മറ്റനേകം ജനങ്ങൾക്കുമായി പാടപ്പെട്ടത് വിജയിക്കട്ടെ. കൃഷ്ണനെപ്പോലെ താനും ചതുരനായകനാണ്, രാ ധയെപ്പോലെ തന്റെ പത്നിയുംമാനിനിയും പത്മിനിയും ചതുരനായികയുമാണ്. ഇതിന് സാക്ഷി കൃഷ്ണനാണ്, തന്റെ രചന പത്മാവതിക്കും മറ്റുള്ളവർക്കും വേണ്ടിയാണ് .മറ്റുള്ളവരുംകൂടി പത്മാവ തിയുടെ മഹത്വം അറിയാനും കൂടിയാണ്. അധിവിദ്യ എന്ന മഹാസംഹിതയിൽ ഗുരുശിഷ്യന്മാരു ടെ സന്ധിയാണ് നടക്കുന്നത്. ഇവിടെ രാധ കൃഷ്ണന്റെ ഗുരുവാണ്. (ഗുരുപാദം ശിരസ്സിൽവെച്ച കൃഷ്ണനാണ് ശിഷ്യനാവുന്നത്) കാമശാസ്ത്രത്തിലും കൃഷ്ണഭക്തിയിലും പത്മാവതിയാണ് തന്റെ ഗുരു എന്ന് ജയദേവകവി അംഗീകരിക്കുന്നു.

10. പരിഹരകൃതാതങ്കേ ശങ്കാം സതതഘനസ്തനജഘനയാക്രാന്തേ സ്വാന്തേപരാനവകാശിനീ
വിശതിവിതനോരന്യോധന്യോനകോപിമമാന്തരംപ്രണയിനിപരിരംഭാരംഭേവിദേഹിവിധേയതാം
രാധേ,നിന്റെ ശങ്കയുംവിഷമവും പരിഹരിച്ചാലും. നിന്റെ ഘനസ്തനജഘനങ്ങളാൽ സദാ ആക്രമി ക്കപ്പെട്ട് കീഴടക്കപ്പെട്ട എന്റെ മനസ്സിൽമറ്റൊരവകാശിനി എങ്ങനെ ഉണ്ടാവാനാണ്. പ്രണയിനീ,നിന്നെ പരിരംഭണം ചെയ്യുമ്പോൾ വിദേഹിക്കുവിധേയനാണ്,ഞാൻ. (ദേഹബോധമേ ഇല്ല)അതിനാലെന്നോട്,കോപിക്കാതെ ഈ വേളയെ ആനന്ദാനുഭവംകൊണ്ട് ധന്യമാക്കുക. ശരീരബോധമുണ്ടെങ്കിലല്ലേ, ലജ്ജ വേണ്ടൂ.ശരീരത്തെ (സ്തനജഘനാദികളെ) സദാ സ്മരിച്ച് ഞാനിതാ വിദേഹിയായി എന്നും ,അവയാൽ ആക്രമിക്കപ്പെടുന്ന മുഹൂർത്തത്തിന്റെ ആനന്ദാ നുഭവം വിദേഹമുക്തിയാണെന്നും അതിനാണ് തന്റെ യാചനയെന്നും പറയുന്ന പ്രിയകാമുക ന്ന് രാധ അലിവോടെ വശംവദയാവുന്നു.കവി കാമശാസ്ത്രനിപുണനാണ് എന്ന് അർത്ഥം. എന്തെങ്കിലും കുറ്റം താൻ ചെയ്തിട്ടുണ്ടെങ്കില് അതിനുള്ള ശിക്ഷ തരൂ എന്ന ശിക്ഷയുടെ വർണ്ണ നമാണ് പതിനൊന്നാം ഗീതം. (അധിവിദ്യ ശിക്ഷാവല്ലിയിലാണ് എന്ന് ആനുഷംഗികമായി ഓർക്കേണ്ടതാണ്)

11. മുഗ്ധേവിദേഹിമയിനിർദ്ദയദന്തദംശദോർവ്വല്ലിബന്ധനിബിഡസ്തനപീഢനാനി
ചണ്ഡി,ത്വമേവമുദമുദ്വഹപഞ്ചബാണചണ്ഡാലകാണ്ഡദലനാദസവപ്രയക്തി
മുഗ്ധേ,നിർദ്ദയമായ ദന്തദംശംകൊണ്ട് എന്നെ വിദേഹനാക്കുക.കൈകളാകുന്ന ലതകളാൽ കെട്ടിവരിഞ്ഞ് ബന്ധിച്ചിട്ട് നിബിഡസ്തനങ്ങളാൽ ഇഷ്ടംപോലെ പീഢനം ചെയ്യുക. ചണ്ഡീ,

അപ്പോഴത്തെ വിജയാനന്ദാതിരേകത്താൽ, നീ ബലഹീനയായിപ്പോകരുത്. പഞ്ചബാണ ചണ്ഡാലന്റെ കൂർത്തശരം എന്നെ കീറിമുറിച്ച് എന്റെ ശക്തിയെ ഊറ്റിക്കുടിക്കുംവരെ എന്നെ പീഡിപ്പിക്കുക.രാധയുമായുള്ള സംഗമം കൃഷ്ണന് വിദേഹമുക്തിയാണ്. അനംഗപഞ്ചബാണനാണ് ചണ്ഡാലൻ.അവന്റെ സഹായിയായ ചണ്ഡി രാധയും. ശിവശക്തിയായ അർദ്ധാംഗിനിയാണ് ചണ്ഡിക.ശിവന്റെ അനംഗതാപം തീർത്തവളാണ്. അനംഗന് സഹായിയായി നിന്ന് ശിവനെ തോല്പിച്ചവളാണ് വിപരീതരതിയിൽ പ്രസിദ്ധയായ മംഗലചണ്ഡിക. വിപരീതരതിയിൽ തളരാതെ ശക്തയായി തന്നെ കീഴടക്കി,തന്റെ ശക്തിയായിരിക്കണം എന്ന് കൃഷ്ണന്റെ അപേക്ഷ. .അനംഗരംഗമെന്ന കാമശാസ്ത്രഗ്രന്ഥം ഗണപതിയേയോ സരസ്വതിയേയോ അല്ല, ശക്തിസ്വരൂപിണിയായ പാർവ്വതിയെയാണ് ആദ്യം വണങ്ങുന്നത്.

12. ശശിമുഖിതവഭാതിഭംഗുരഭ്രൂർയുവജനമോഹകരാളകാലസർപ്പീ
    തദുദിതഭയഭഞ്ജനായയൂനാംത്വദാധാരസിധുസുധൈവസിദ്ധമന്ത്രെ.
    ചന്ദ്രമുഖീ,നിന്നെച്ചൊല്ലിയ യുവജനങ്ങളുടെ മോഹത്തിന് ഭംഗംവരുത്തുന്ന തീക്ഷ്ണമായ ഭ്രൂവിലാസത്തോടുകൂടിയ കരാളകാലസർപ്പീ, അതിൽനിന്നുണ്ടായ ഭയംനീക്കാൻ, ഉള്ള ഒരേ ഒരു സിദ്ധമന്ത്രം നിന്റെ മുഖചന്ദ്രന്റെ അമൃതുമാത്രമാണ്. കൃഷ്ണഭോഗിയുടെ ഇണയായ കൃഷ്ണസ ർപ്പ മാണ് രാധ. അവളെ മറ്റാരെങ്കിലും മോഹിച്ചാൽ അവളവർക്ക് വിഷകന്യകയായി ഭവിക്കും. വിഷവും , വിഷഭയംനീക്കുന്ന അമൃതും സിദ്ധമന്ത്രവും അവളാണ്. നേരത്തെ കൃഷ്ണഭോഗി ,ഗരുഡ ൻ, ഭാണ്ഡീരകവടം ഇവയെക്കുറിച്ച പരാമർശങ്ങളോടു ചേർത്താണ് കരാളകാലസർപ്പീ എന്ന പ്രയോഗം വായിച്ച മനസ്സിലാക്കേണ്ടത്. സർപ്പം തമിഴകത്ത് കർപ്പ് അഥവാ പാതിവ്രത്യത്തിന്റെ സിംബലാണ്. അവൾ ചണ്ഡികയുടേയും ശിവന്റേയും വിഷ്ണുവിന്റെയും സുബ്രഹ്മണ്യന്റെയും മഹായോഗികളുടേയും ചിഹ്നവുമാണ്. ജിനനും ബുദ്ധനും യോഗാചാര്യനായ പതഞ്ജലിക്കും വിഷ്ണുവിനും സർപ്പക്കുട കാണാം.

13. വ്യഥയതിവൃഥാമൌനംതന്വിപ്രപഞ്ചയപഞ്ചമം
    തരുണിമധുരായാപൈസ്താപംവിനോദയദൃഷ്ടിഭി
    സുമുഖിവിമുഖിഭാവംതാവദ്വിമുഞ്ചനമുഞ്ചമാം
    സ്വയമതിശയസ്നിഗ്ധോമുഗ്ധേപ്രിയോയംഉപസ്ഥിത
    നിന്റെ വൃഥാമൌനം എന്റെ വ്യഥ കൂട്ടുകയാണ്. തന്വീ,മധുരമായ പഞ്ചമം ആലപിച്ചും ലീലാകടാക്ഷത്താലും എന്റെ താപം തീർക്കുക. സുമുഖീ,നിന്റെ വിമുഖീഭാവം ഉപേക്ഷിക്കുക. എന്നെ ഉപേക്ഷിക്കരുതേ. നിന്നിൽ അതിശയകരമായ മുഗ്ധഭാവം പൂണ്ട നിന്റെ പ്രിയനായിട്ടാണ് ,ഹേ,മുഗ്ധയായ തരുണീ, ഞാനിപ്പോൾ നിന്റെ മുന്നിലെത്തി നില്ക്കുന്നത്. എനിക്ക് ആനന്ദഭിക്ഷ തരിക.
    കലാദിമൂലംകമലാസ്തനൈപുണീവിലാസമീശാനമനോവിനോദനം
    കുലാചലാധീശസുതാവലോകനം ഫലായിതാനന്ദമെനിക്കുനല്കണം(സുലോചന ഖണ്ഡകാവ്യം. .നാലപ്പാട്ട് നാരായണമേനോൻ)) ഇതിന്റെ പൂർവ്വാർദ്ധത്തില് പറയുന്ന പാർവ്വതീരൂപമാണ് രാധയുടെ മംഗലചണ്ഡികാരൂപം. തന്റെ മനസ്സിന് ആനന്ദമേകുന്ന ശക്തിരൂപമാണ് കൃഷ്ണപരമാത്മാവ് രാധയിൽ കാണുന്നത്.

14. ബന്ധൂകദ്യുതിബാന്ധവോയമധരസ്നിഗ്ധോമധൂകഛവിർ-
    ഗണ്ഡഛണ്ഡിചകാസ്തിനീലനളിനശ്രീമോചനംലോചനം
    നാസാഭ്യേതിതിലപ്രസൂനപദവീംകുന്ദാഭദന്തിപ്രിയേ
    പ്രായസ്ത്വന്മുഖസേവയാവിജയതേവിശ്വംസപുഷ്പായുധ.
    അധരം ബന്ധൂകപുഷ്പശോഭയോടും കവിൾത്തടം മധൂകപുഷ്പശോഭയോടും കാണുന്നു. ഹേ, ചണ്ഡികേ, കണ്ണുകളോ,നീലത്താമരയുടെ ശ്രീമോചനമായിരിക്കുന്നു. നാസ എള്ളിൻപൂ. പല്ലുകൾമുല്ലമൊട്ടുകൾ.പ്രിയേ,നിന്റെ മുഖസേവ ഒന്നുകൊണ്ടുമാത്രമാണ് കാമൻവിശ്വത്തെ ജയിച്ച് വിശ്വജിത്തായത്. പുഷ്പബാണങ്ങളേന്തിയ രാധയെ ആ ചണ്ഡാലന് അനുരൂപയായ ചണ്ഡികയായി, രതീദേവിയായി അഭിസംബോധന ചെയ്യുന്നു.

15. ദൃശൌതവമദാലസേവദനംഇന്ദുസന്ദീപനം
    ഗതിർജനമനോരമാവിജിതരംഭംഊരുദ്വയം
    രതിസ്തവകലാവതീരുചിരചിത്രലേഖേഭ്രുവാ
    അഹോവിബുധയൌവനംവഹസിതന്വിപൃഥ്വീഗതാ

നിന്റെ മദാലസവദനം കണ്ട് ചന്ദ്രൻ വികാരംകൊണ്ട് ഉണർന്നു. രംഭയെ (വാഴത്തണ്ട്, അപ്സ രസ്സ്) ജയിച്ച തുടകളിളക്കിയ നിന്റെ ഗതി(നടത്തം)സർവ്വജനമനസ്സും മോഹിപ്പിച്ചു.രതീ, നിന്റെ രതി കലാവതിയുടെ (നിഗൂഢ)സ്തവമാണ്.(Secret Mystic rite/song )പുരികം രുചിരമായ ചിത്രലേ ഖനമാണ്. നീ ഭൂമിയിലവതരിച്ച സ്വർഗ്ഗയൌവനത്തിന്റെ വാഹനമാണ്. (അപ്സരകന്യക) കലാ ദിമൂലവും കലാവതിയും ഗതിഗമകാദികൾക്ക് അധീശയുമായി കമലാസ്തനൈപുണീവിലാസമാ യി, ഈശന്റെ മനോവിനോദനമായി അർദ്ധാംഗിനിയായിരിക്കുന്നു,രാധാദേവി. അവളെ കൃഷ്ണ ൻപൂജിച്ചു. ഇത് ദേവീഭഗവതത്തിൽപറയപ്പെട്ടിട്ടുള്ളതാണ്. ദേവീപൂജയിൽപ്രധാനമാണ് കുംഭാ ഭിഷേകം.അഥവാ കലശപൂജ.രാധയുടെ പീനപയോധരങ്ങളെ കുംഭാഭിഷേകത്തിനുള്ള പൂർണ്ണ കലശങ്ങളായി കാണുന്നു. കംസന്റെ മദിച്ച ആനയോടു യുദ്ധംചെയ്യുമ്പോൾപോലും തന്റെ വിജ യലക്ഷ്മിയായ രാധയുടെ കുചകുംഭധ്യാനമാണ് ഹരി ചെയ്യുന്നത്. രാധയാണവന്റെ വിജയര ഹസ്യം.

16. സപ്രീതിംതനുതാംഹരി(പ്രീതിംവസ്തനുതാംഹരി)
കുവലയാപീഢേനസാർദ്ധംരണേ
രാധാപീനപയോധരസ്മരണകൃത്കുംഭേനസംഭേദവാൻ,
യത്രസ്വിദ്യതിമീലതിക്ഷണംഅപിക്ഷിപ്രംതദാലോകന
വ്യാമോഹേനജിതംജിതംഅഭൂത്കംസസ്യകോലാഹല

ഇങ്ങനെ ഹരി അവളെ പ്രീതയാക്കി .കുവലയാപീഢത്തോടുള്ള യുദ്ധം പകുതിയായപ്പോൾ,രാ ധയുടെ പീനപയോധരസ്മൃതിയുണ്ടായി,ഹരിക്ക്. അവയുടെ സാമ്യത്താൽ(ഉയർച്ച,കാഠിന്യം) മനസാ താരതമ്യധ്യാനംചെയ്ത ഹരി അവയെ അടിച്ചുടക്കാൻ മടിച്ചു. ആ മസ്തകത്തിലെ മുത്തു പെറുക്കി ഇതെന്റെ രാധക്ക് മുത്തുമാല കോർക്കാനാണെന്നു പറഞ്ഞ് സുഹൃത്തിനെ ഏല്പ്പിച്ച തായി നാരായണീയത്തിലുണ്ട്. ഇത് ഭാഗവതത്തിലുള്ളതല്ല. ജയദേവകൃതിയാവാം മേല്പ്പത്തൂരി ന്ഇങ്ങനെഒരാശയത്തിന്പ്രചോദനമായത്.

**ഏകാദശസർഗ്ഗം** സാനന്ദദാമോദരം

1. സുചിരമനുനയേനപ്രീണയേത്വാമൃഗാക്ഷിം
ഗതവതികൃതവേഷേകേശവേകുഞ്ജശയ്യാം
രചിതരുചിരഭൂഷാംദൃഷ്ടിമോഷേപ്രദോഷേ
സ്ഫുരതിനിരവസാദാംകാപിരാധാംജഗാദ

മൃഗാക്ഷിയായ അവളെ അനുനയിച്ച് പ്രീതയാക്കി സുരതത്തിനൊരുക്കിയ വേഷഭൂഷാദിക ളോടെ കേശവൻ തന്റെ കുഞ്ജശയ്യയിലേക്കാനയിച്ചു.(ക്ഷണിച്ചു)മനോഹരങ്ങളായ ആടയ ലങ്കാരങ്ങളണിഞ്ഞ് പ്രദോഷം അവയെ മറ്റുള്ളവരുടെ ദൃഷ്ടികളിൽനിന്നു മറക്കുന്ന ഇരുട്ട ത്ത് സഖി വേഗം വേഗം എന്ന് ത്വരിതപ്പെടുത്തവേ രാധ അവിടേക്കു യാത്രയായി. ഇരു ട്ടത്ത് ആരുടെ കണ്ണിലും പെടാതെ (കണ്ണുപറ്റാതെ)മനോഹരിയായിരിക്കുന്ന രാധ സുരത സന്നദ്ധയായി കൃഷ്ണനിൽലയിക്കാൻപുറപ്പെട്ടു.ചതുരനായ കൃഷ്ണനും സമർത്ഥയായ സഖിയു മാണ് സ്വതേ ലജ്ജാശീലയായ അവളെ അതിന് ധൈര്യപ്പെടുത്തിയത്.

**പ്രബന്ധം** 20 വസന്തരാഗം യതിതാളം (രൂപകം) (കല്യാണി ആദി)

2. വിരചിതചതുവചനരചനംചരണേരചിതപ്രണിപാതം
സംപ്രതിമഞ്ജുളവഞ്ജുളസീമനികേലീശയനംഅനുയാനം
മുഗ്ദ്ധേമധുമഥനം അനുഗതം അനുസരരാധികേ (ധ്രുവ)

ചതുരമായ സ്തുതിവാക്കുകൊണ്ട് അവനവളെ (നിന്നെ)ആശ്വസിപ്പിച്ചു. കാലിൽപ്രണമിച്ച് മാപ്പുചോദിച്ചു. മഞ്ജുളമായ വഞ്ജുളത്തിനരികെ കേളശയനത്തിൽനിന്നെ അവൻകാത്തിരിക്കുന്നു.മുഗ്ദ്ധേ,മധുമഥനനായ ഹരി നിന്റേതുമാത്രമാ ണ്.അവനെഅനുഗമിച്ചനുസരിച്ചാലും,രാധികേ.

വീണ്ടും സഖീവചനമായി കഥ തുടരുകയാണ്. മധുമഥനം മധുവ്രതക്കാരനും ഘോരഅംഗിരസശിഷ്യനുമായ കൃഷ്ണനും വണ്ടിനും പൊതുസ്വഭാവമാണ്. മഥനത്തിന് ശിഷ്യയായി ,തുണയായി,ഇണയായി അനുഗമിക്കുക എന്നാണ് ഉപദേശം. പാലാഴിമഥനത്തിൽ മന്ഥരത്തെ പൃഷ്ടത്തിൽധരിച്ച്,കടഞ്ഞ് അമൃതെടുത്തു കൂർമ്മവേഷധാരിയായ

ഹരി.രാധയും പാ ൽ കടഞ്ഞ് കൃഷ്ണന് പ്രിയമായ വെണ്ണയെടുക്കുന്ന ക്രിയയില് മിടുക്കിയായ ഗോപികയാണ്. രാധ എന്ന പാലാഴിയിലെ മധു കടഞ്ഞെടുക്കാനും കൃഷ്ണനെ അനുവദിക്കുക,അവനെ അനുസരിക്കുക.

3. ഘനജഘനസ്തനഭരഭരേദരമന്ഥരചരണവിഹാരം
മുഖരിതമണിമഞ്ജീരംഉപൈഹിവിദേഹിമരാശവികാരം
ഘനമേറിയ ജഘനവും സ്തനവും ഭാരമേറിയതാകയാൽ,ക്ഷീണിച്ച് പതുക്കെ നടക്കുന്നവളേ, നിന്റെ വരവറിയിക്കുന്ന കാൽച്ചിലങ്കകളുടെ നാദം മുഖരിതമാക്കി,മരാളവികാരംപോലെ (മരാളഗാമിനിയായി) വിദേഹി(അനംഗി) യായി വേഗം പോയാട്ടെ.മരാളം ഹംസം. ഹംസവികാരം വിദേഹമുക്തിയാണ്. പാലും നീരും വേർതിരിക്കുന്ന പരമഹംസമാണത്. ശരീരബോധമില്ല.കാമത്തിനും ബ്രഹ്മത്തിനും ഗുണത്തില് (അനംഗി,വിദേഹി) സാമ്യമുണ്ട്.വിദേഹിയായി, ദേഹത്തിലെ അംഗങ്ങൾ ഭാരമായി,വരവ് ഘോഷിക്കുന്ന മധുരസ്വരത്തോടെയാണ് വരവ്. അംഗം,അനംഗം, ദേഹം,വിദേഹം ഈ അവസ്ഥകൾക്കു ഭേദമില്ലാത്തതായ അദ്വൈതിയുടെ വരവാണ്. അവ ഒരു നാണ്യത്തിന്റെ ഇരുവശം മാത്രം. സംസാരവും നിർവ്വാണവും അവിടെ ഒന്നാവുന്നു.

4. ശൃണരമണീയതരംതരുണീജനമോഹനമധുപവിരാവം
കുസുമശരാസനശാസനബന്ധിനിപികനികരേഭജഭാവം
തരുണികളെ മോഹിപ്പിക്കുന്ന മധുപന്മാരുടെ രമണീയതരമായ നാദം ശ്രവിക്കുക. കാമശാസനത്താൽ ബന്ധിതയായവളേ,കുയിലുകൾ അവനാൽ ബന്ധിതരായി കാമഭാവത്തോടെ ഭജനപാടുമ്പോൾ,അവരോടും അനുകമ്പ കാണിക്കണേ. മധുവിദ്യയുടെ നാദം പൂക്കളെയെന്നപോലെ ജീവാത്മാക്കളായ തരുണികളെ ആകർഷിക്കുന്നു. അവരിതാ പഞ്ചമരാഗത്തിൽ കാമാവേശത്തോടെ ഭജന പാടുന്നു. അവര്ക്ക് പരമാത്മാവിലുള്ള കാമം കണ്ട് അവരെ പരിഹസിക്കരുതേ. നീരസംതോന്നാതെ ,കരുണ കാട്ടി, (അതു ലോകസ്വഭാവമാകയാൽ) അവരെ അനുഗ്രഹിച്ച് പരമാത്മാവായ നിന്റെ നാഥനിൽ ചേര്ക്കുക. നീയും ആ അനുഭവം ഇപ്പോളറിഞ്ഞതാണല്ലോ. അതിനാലവരെ മനസ്സിലാക്കാനും അനുകമ്പ കാട്ടാനും കഴിയുമല്ലൊ.

5. അനിലതരളകിസലയനികരേണലതാനികുരംബം
പ്രേരണമിവകരഭോരുകരോതിഗതിപ്രതിമുഞ്ജവിലംബം
അനിലനാൽതരളിതമായ തളിരുകളാകുന്ന കരങ്ങളെ നീട്ടി ലതാനികുഞ്ജങ്ങളിതാ നിന്റെ വാഴത്തണ്ടുപോലുള്ള തുടയിൽ തൊട്ടു താളമിട്ട് ,വിളംബംകൂടാതെ വേഗം ഗതി ചെയ്യാൻ പ്രേരണ ചെയ്യുന്നതുപോലെ തോന്നുന്നു. രാധ മന്ദഗാമിനിയാണ്.കാറ്റത്ത് ചലിക്കുന്ന തളിരുകൾ അവളുടെ തുടതൊട്ട് താളമിടുന്നത് വേഗംവേഗം എന്ന് ധൃതികൂട്ടുന്നപോലെയാണ്. അവർക്കുപോലും തിരക്കായി രാധാകൃഷ്ണസംഗമം കാണാനെന്നു തോന്നും. വിലംബഗതിയിലുള്ള താളം വിട്ട് ദ്രുതഗതിയിലുള്ള താളം പിടിച്ച് ലതകളെല്ലാം സംഗീതാത്മകമായ ഭാഷയിലാണ് രാധയോട് ദ്രുതഗതി സ്വീകരിക്കാനായി പറയുന്നത്.

6. സ്ഫുരിതമനംഗതരംഗവശാദിവസൂചിതഹരിപരിരംഭം
പ്രച്ഛമനോഹരഹാരവിമലജലധാരമമുംകുചകുംഭം
നിന്നിൽസ്ഫുരിച്ചുകാണുന്ന അനംഗതരംഗങ്ങള്, ഹരിയുടെ പരിരംഭത്തിന്റെ അനുഭൂതി നിന്നിലുണ്ടെന്ന് സൂചിപ്പിക്കുന്നു.നിന്റെ കുചകുംഭങ്ങളോട് ചോദിക്കൂ,അവ അണിഞ്ഞിരിക്കുന്നത് മനോഹരഹാരങ്ങളോ വിമലജലധാരയോ (കാർമേഘം) എന്ന്.

7. അധിഗതമഖിലസഖിഭിരിദംതവവപുരപിരതിരണസജ്ജം
ചണ്ഡിരസിതരസാനരവദിണ്ഡിമംഅഭിസരസരസമലജ്ജം.
സഖികൾക്കെല്ലാം മനസ്സിലായിക്കഴിഞ്ഞു ,നിന്റെ ശരീരം രതിരണത്തിനൊരുങ്ങിക്കഴിഞ്ഞു എന്ന്. ചണ്ഡീ,നിന്റെ അരഞ്ഞാണത്തിന്റെ രസിതരസാനരവം മുഴക്കിക്കൊണ്ട്, ലജ്ജവിട്ട്,അതിന്നായി കാത്തിരിക്കുന്ന പ്രിയനോട് സരസമായി അഭിസരിച്ചാലും. ഇവിടെ,കൃഷ്ണനെപ്പോലെ സഖിയും രാധയെ ചണ്ഡി എന്ന് വിളിക്കുന്നു. വ്യക്തരൂപത്തിൽ രാധ സൌമ്യയും ലജ്ജാവതിയുമാണ്. നിഗൂഢമായി കാമവികാരങ്ങളുള്ള അവ്യക്തരൂപത്തില്, അലജ്ജയും വിപരീതരതിപ്രിയയുമായ ചണ്ഡികാസ്വഭാവമുളളവളാണ്. അനംഗതരംഗങ്ങളുടെ വേലിയേറ്റം സ്ഫുരിക്കുന്ന രാധയുടെ അംഗങ്ങളുടെ മാറ്റം സഖി കാണുന്നു. മാധവൻമാത്രമറി

ഞ്ഞ രഹസ്യം ഇപ്പോളവളും അറിഞ്ഞുകഴിഞ്ഞു.മാത്രമല്ല,എല്ലാ സഖികളും അറിഞ്ഞുകഴി ഞ്ഞിരിക്കുന്നു എന്നാണവളുടെ വാക്യം.

8. സുരശരസുഭഗനഖേനസഖിംഅവലംബ്യകരേണസലീലം
ചലവലിതക്വണിതൈരവബോധയഹരിമപിനിജഗതിശീലം
സഖീ,സ്മരശരസുഭഗമായ നിന്റെ നഖങ്ങളാല്, ലീലാലോലയായി അവനെ തഴുകി നഖചി ത്രം വരക്കുക.ചലിക്കുന്ന വളകളുടെ നാദം കേൾപ്പിച്ച് ഹരിയിലേക്കുചെല്ലുക.ഹരിയെ അവ ബോധനം ചെയ്യുക(ഉണർത്തുക)അവന്റെ യഥാർത്ഥമായ ഗതിശീലം പ്രകടമാക്കുക. ബ്ര ഹ്മം അചലം.അതിന്റെ ഗതിശീലം പ്രകൃതിയാണ്.കൃഷ്ണന്റെ പ്രകൃതിയാണ് രാധ.കൃഷ്ണന്റെ അവബോധവും ഗതിശീലവും ഉണർത്തി,(യോഗനിദ്ര ഉണർത്തി)അവനെ കർമ്മനിരതനാ ക്കേണ്ട ശക്തിസ്വരൂപിണി.

9. ശ്രീജയദേവഭണിതംഅധരീകൃതഹാരംഉദാസിതവാമം
ഹരിവിനിഹിതമനസാമധിതിഷ്ഠതുകുരുതതീമവിരാമം
ശ്രീജയദേവവിരചിതമായ ഗാനം ആഭരണങ്ങളെയെല്ലാം വെല്ലുന്ന ചുംബനമാണ്. സൌ ന്ദര്യത്തിന്റെ വൈരുദ്ധ്യം(വാമം-വിപരീതം)പരിഹരിക്കുന്നതാണ്. ഹരിയിലുറപ്പിച്ച ചേതസ്സു ള്ളവരുടെ കണ്ഠങ്ങളിൽ, ഇത് അവിരാമം (നിർത്താതെ )അധിഷ്ഠിതമായി പാടപ്പെടട്ടെ.

10. സാമാംദ്രക്ഷ്യതിവക്ഷ്യതിസ്മരകഥാംപ്രതിഅംഗാംആലിംഗനൈ
പ്രീതിംയാസ്യതിരംസ്യതേസഖിസമാഗമേത്യതിചിന്താകുലാ
സത്വാംപശ്യതിവേപഥേപുളകയതിആനന്ദതിസ്വിദ്യതി
പ്രതിഉദ്ഗഛതിമൂർഛതിസ്ഥിരതമപുഞ്ജേനികുഞ്ജേപ്രിയ.
അവളെന്നെ കാണും,എന്നോട് സ്മരകഥകൾ പറയും. എന്നെ അംഗപ്രത്യംഗം ആലിംഗനം ചെയ്യും. എന്റെ ആലിംഗനത്താല്, പ്രീതയാവും എന്നൊക്കെ അവൻസ്വയം പറയുന്നുണ്ട്. സമാഗമചിന്തയാലവൻ ആകുലനാണ്. അവൻനിന്നെ പ്രതീക്ഷിക്കുന്നു. വേപഥു അണിയു ന്നു. പുളകം ചൂടുന്നു.ആനന്ദിക്കുന്നു.വിറയാർന്നുനിൽക്കുന്നു.ഇടക്കിടെ എഴുന്നേല്ക്കുന്നു. മൂർഛി ക്കുന്നു.ഇരുണ്ട നികുഞ്ജത്തില് ഇരുണ്ടശ്യാമനായനിന്റെ പ്രിയന്റെ അവസ്ഥ ഇതാണ്. തന്റെ പ്രിയൻ തന്നെ പ്രതീക്ഷിച്ച് വ്യാകുലനാണെന്നറിയുമ്പോള് സ്ത്രീ സ്വാഭാവികമായും ഗതിശീലം കൂട്ടും.വേഗത്തിലവന്റെ ദാഹം തീർക്കാന് അവനിലണയുന്ന ദാഹജലമാവും. അത് സ്ത്രീസ്വഭാവമാണ്.

11. അക്ഷ്ണോർനിക്ഷിപജഞ്ജനംശ്രവണയോസ്താപിച്ചഗുച്ചാവലിം
മൂർദ്ധ്നിശ്യാമസരോജധാമകുചയോകസ്തൂരികാപത്രകം
ധൂർത്താനാമഭിസാരസംഭ്രമജുശാംവിശ്വൻനികുഞ്ജേസഖി
ധ്വാന്തംനീലനിചോളചാരുസുദൃശാംപ്രത്യംഗമാലിംഗതി
രാത്രി അവരുടെ മിഴികളിൽ അഞ്ജനമെഴുതുന്നു. തമാലപുഷ്പാവലികൾ ചെവികളിൽപൂചൂട്ടു ന്നു.മൂർദ്ധാവില് നീലത്താമര (സഹസ്രാരം)ഉടിക്കുന്നു. കസ്തൂരികാപത്രകങ്ങൾ കുചങ്ങളി ൽ സുഗന്ധം പൂശുന്നു.ലോകത്തിന്റെ ഓരോരോ കോണിലും ഓരോരോ നികുഞ്ജത്തിലും രാ ത്രിയുടെ നീലനിചോളം പുതച്ച അംഗങ്ങൾ കാമുകനെത്തേടി പരിഭ്രമിച്ച് ഓടിയെത്തുന്ന സു ന്ദരികളായ അഭിസാരികമാരുടെ അംഗപ്രത്യംഗം ആലിംഗനം ചെയ്ത് ആനന്ദമനുഭവിക്കു ന്നു.അനുഭവിപ്പിക്കുന്നു. പ്രകൃതീപുരുഷസംയോഗമാണ് രാധാകൃഷ്ണസംഗമം.

12. കാശ്മീരഗൌരവപുഷാംഅഭിസാരികാനാംആബദ്ധരേവമഭിതോരുചിമഞ്ജരീഭി
ഏതത്തമാലദലനീലതമംനമിശ്രംതത്പ്രേമഹേമനികഷോപലടാംതനോതി
കാശ്മീരഗൌരവർണ്ണകളായ(ചുവപ്പും വെളുപ്പും കലർന്ന നിറം) അഭിസാരികമാരുടെ ശരീരം രാത്രിയുടെ ഇരുട്ടിനെ പ്രകാശരേഖകളാലലങ്കരിക്കുന്നു. തമാലദളങ്ങളുടെ നീലനിറമുള്ള തമസ്സ് (രാത്രി) ചന്ദ്രകാന്തക്കല്ലിനെ എന്നപോലെ കാമുകിമാരുടെ പ്രേമം നിറഞ്ഞ സ്വ ർണ്ണക്കുടങ്ങളുടെ മാറ്റ് പരിശോധിക്കാനായിട്ടെന്നപോലെ എങ്ങും സാന്ദ്രമായി പടർന്ന് അവയെ പൊതിയുന്നു. ഇവിടെ രാത്രി കൃഷ്ണനാണ്,ചന്ദ്രകാന്തക്കല്ലുപോലുള്ള സ്വർണ്ണക്കുടം രാധയുടെ കുചകുംഭവും.

13. ഹാരാവലീതരളകാഞ്ചനകാഞ്ചിദാമകേയൂരകങ്കണമണിദ്യുതിദീപിതസ്യ
ദ്വാരേനികുഞ്ജനിലയസ്യഹരിംനിരീക്ഷ്യവ്രീളാവതീമഥസഖീംജ്ജയംഇത്യുവാച

ഹാരാവലികളും ഇളകുന്നകാഞ്ചനകാഞ്ചികളും കേയൂരവും കങ്കണങ്ങളും അവയിലെ രത്ന ശോഭ പരത്തുന്നതിനാൽ,ഒരു ദീപംപോലെ നികുഞ്ജനിലയത്തിലിരിക്കുന്ന ഹരിയെ കണ്ട് വ്രീളാവതിയായ രാധ നികുഞ്ജത്തിന്റെ വാതിൽക്കൽശങ്കിച്ചുനിന്നു.സഖി അവളെ മുന്നോട്ടു നടക്കാൻപ്രേരിപ്പിച്ചു.

**പ്രബന്ധം 21** വരാളി,രൂപകം.(ഘണ്ട,മിശ്രുഝംപ)

14. മഞ്ജുതരകുഞ്ജതലകേളീസദനേ
വിലസരതിരഭസഹസിതവദനേ
പ്രവിശരാധേമാധവസമീപം ഇഹ(ധ്രുവ)
മനോഹരമായ കുഞ്ജതലകേളീസദനത്തിൽ,മന്ദഹസിക്കുന്ന നിന്റെ മുഖം അവന്റെ പ്രേമവിലാസരതിയാൽ ശോഭിക്കുന്നു.ഉള്ളിലേക്ക് ,മാധവസവിധത്തിലേക്ക് പ്രവേശിക്കുക. ശങ്ക വേണ്ട,രാധേ.
15. നവലസദശോകദളശയനസാരേ
വിലസകുചകലശതരളഹാരേ
പുതിയഅശോകദളങ്ങൾ പറിച്ചൊരുക്കിയ മൃദുശയ്യയില് നിന്റെ കുചകലശങ്ങളെ ,അവക്കു മുകളിൽ,തരളിതമായി ഇളകുന്ന ഹാരങ്ങളോടെ വിശ്രമിപ്പിക്കുക.
16. കുസുമചയരചിതശുചിവാസഗേഹേ
വിലസകുസുമസുകുമാരദേഹേ
പൂക്കളാൽരചിക്കപ്പെട്ട ശുദ്ധമായ വാസഗേഹത്തിൽ,പൂപോലുള്ള സുകുമാരശരീരത്തെ വിശ്രമിപ്പിക്കുക.
17. മൃദുചയമലയപവനസുരഭിഗീതേ
വിലസമദനശരനികരഭീതേ
മൃദുലമായ മലയപവനന്റെ ചന്ദനഗീതത്തിൽ,മദനശരനികരത്തെ ഭയപ്പെടുന്നവളേ, വിശ്രമിച്ചാലും.
18. വിതതബഹുവല്ലിനവപല്ലവഘനേ
വിരസചിരംഅലസപീനജഘനേ
പുതിയതളിരുകളുടെ ഘനംപേറുന്ന അനേകം വല്ലികളിൽ, അലസമായ പീനജഘനത്തെ വിശ്രമിപ്പിച്ചാലും.
19. മധുമുദിതമധുപകുലകലിതരാവേ
വിലസമദനരസസരസഭാവേ
മധുവുണ്ടുമദിച്ച മധുപകുലത്തിന്റെ മൃദുനാദത്തിൽ, മദനരസസരസഭാവമുള്ളവളേ, വിശ്രമിച്ചാലും.
20. മധുരതരപികനികരനിനദമുഖരേ
വിലസദശനരുചിരുചിരശിഖരേ
മധുരതരമായ കുയിലുകളുടെ നാദംകൊണ്ട് മുഖരിതമായ കുഞ്ജത്തില്,മനോഹരമായ ദന്തങ്ങളുടെ ശോഭയോടെ വിശ്രമിച്ചാലും.
21. വിഹിതപത്മാവതീസുഖസമാജേ
കുരുമുരാരേമംഗലശതാനി
ഭണതിജയദേവകവിരാജരാജേ
വിപരീതമായ സുഖം പത്മാവതിയോടൊപ്പം ആസ്വദിക്കുക. മുരാരേ,മംഗലശതങ്ങൾ, അവളോടൊത്ത് ചെയ്യുക.ജയദേവകവിരാജരാജൻ പാടിക്കൊണ്ടേ ഇരിക്കാം.
22. ത്വാംചിത്തേനചിരംവഹന്നയംഅതിശ്രാന്തോഭൃശംതാപിത
കന്ദർപ്പേനചപാതുമിഛതിസുധാസംബന്ധബിംബാധരം
അസ്യാങ്കംതദലംകുരുക്ഷണംഇഹഭ്രൂക്ഷേപലക്ഷ്മീലവം
കൃതേദാസഇവോപസേവിതേപദാംബോജേകുതസംഭ്രമഃ
നിന്നെ ചിരകാലം ചിത്തത്തിൽവഹിച്ച് അവന് തളർന്നിരിക്കുന്നു. കന്ദർപ്പനാൽ, തപിക്കപ്പെട്ടിരിക്കുന്നു. നിന്റെ ബിംബാധരത്തിലെ സുധ പാനം ചെയ്യാൻ അവനിഛിക്കുന്നു. അവന്റെ മടിയെ നിന്റെ ശരീരംകൊണ്ട് അലങ്കരിക്കുക. ഭ്രൂകടാക്ഷം കൊണ്ട് ലക്ഷ്മിയുടെ ദാസ

നായിത്തീർന്നവനിന്നിതാ, നിന്റെ പാദാരവിന്ദങ്ങളെ പാദദാസനായി ഉപസേവിക്കുന്നു. നീ എന്തിനാണ് സംഭ്രമിക്കുന്നത്.

23. സാസശാധ്വസസാനന്ദംഗോവിന്ദലോലലോചനം
സിഞ്ചനമഞ്ജുമഞ്ജീരംപ്രവിവേശാഭിവേശനം
സംഭ്രമവും സാനന്ദവും കലർന്ന കണ്ണുകളെ ഗോവിന്ദനില് പതിപ്പിച്ചുകൊണ്ട്, മഞ്ജുളമായ ആ നികുഞ്ജത്തിലേക്ക് മഞ്ജീരധ്വനിയുടെ അകമ്പടിയോടെ രാധ പ്രവേശിച്ചു.
**പ്രബന്ധം 22** വരാളി യതി(രൂപകം) (മദ്ധ്യമാവതി,ആദി)

24. രാധാവദനവിലോകനവികസിതവിവിധവികാരവിഭംഗം
ജലനിധിമിവവിധുമണ്ഡലദർശനതരളിതതുംഗതരംഗം
ഹരിമേകരസംചിരമഭിലഷിതവിലാസം
സാദദർശഗുരുഹർഷവശംവദവദനംഅനംഗവിലാസം(ധ്രുവ)
ചിരകാലമായി ഉള്ളിലൊതുക്കിയ അഭിലാഷങ്ങളും വികാരങ്ങളും രാധയുടെ മുഖം കണ്ടതോടെ അവന്റെ ഉള്ളിൽ ചന്ദ്രമണ്ഡലം കണ്ട തരളിതമായ ജലനിധിയിലെ തുംഗതരംഗങ്ങളെപ്പോലെ ഉയർന്നു. അവളും ചിരകാലമായി അഭിലഷിക്കുന്ന ഏകരസമായ ഹരിയുടെ രസാനുഭവത്തിൽ പങ്കുചേർന്നു. ദർശനസൌഭാഗ്യം കൊണ്ടുതന്നെ അനംഗനിവാസമായ അവന്റെ മുഖം തനിക്കുവശംവദമായിരിക്കുന്ന ഗുരുഹർഷത്തെ ഉദ്ഘോഷിച്ചു. ഗുരുഹർഷം-മഹത്തായ,വലുതായ ഹർഷം. കാത്തിരുന്ന ശിഷ്യനെ കണ്ട ഗുരുവിന്റെ സന്തോഷമെന്നും എടുക്കാം.

25. ഹാരമമലതരതാരമുരസിദധാനംപരിലംഭ്യവിദൂരം
ശ്ഫുടതരഫേനകദംബകരംബിതമിവയമുനാജലപൂരം
യമുനാജലം നുരകളെ ചുഴികളിലിട്ടുകറക്കുന്നതുപോലെ മാറിലണിഞ്ഞ അമലതരമായ മുത്തുകളെ (മുത്തുമാല) തന്റെ നെഞ്ചത്ത് കയ്യിലിട്ട് കറക്കിക്കൊണ്ടിരുന്നു.

26. ശ്യാമളമൃദുലകളേബരമണ്ഡലംഅധിഗതഗൌരദുകൂലം
നീലനലിനമിവപീകപരാഗപടലഭരവലയിതമൂലം
ശ്യാമളമായശരീരം മൂടിയ പട്ട് ,നീലത്താമരയെ മൂടിയ സ്വർണ്ണനിറമുള്ള പരാഗപടലത്തിന്റെ വലയംപോലെ ശോഭിച്ചു.

27. തരലദൃശാഞ്ചലചലനമനോഹരവദനജനിതരതിരാഗം
സ്ഫുടകമലോദരഖേലിതഖഞ്ജനയുഗമിവശരദിതദാഗം
രതിരാഗരസം ജനിപ്പിക്കുന്നതും പ്രകടിപ്പിക്കുന്നതുമായ കൃഷ്ണന്റെ മനോഹരമുഖത്തിൽ ദൃഷ്ടിപതിക്കവേ,രാധയിൽ വികാരങ്ങള് ചഞ്ചലമായി ഉണർന്നു. ശരൽക്കാലത്ത് സരസ്സില് താമരപ്പൂവിലിരുന്ന് രതികേളിയാടുന്ന നീർപ്പക്ഷിമിഥുനംപോലെ.

28. വദനകമലപരിശീലനമിലിതമിഹിരസമകുന്തലശോഭം
സ്മരരുചിരുചിരസമുല്ലസിതാധരപല്ലവകൃതരതിലോഭം
ചുറ്റും കുന്തളംപാറുന്ന വദനകമലത്തിൽ സൂര്യശോഭയാർന്ന കുണ്ഡലംതിളങ്ങി. മന്ദഹാസമനോജ്ഞമായ മധുരമായ അധരപല്ലവം അവളിൽ രതിലോഭമുണ്ടാക്കി.

29. ശശികിരണച്ഛുരിതോദരജലധരസുന്ദരസകുസുമകേശം
തിമിരോദിതവിധുമണ്ഡലനിർമ്മലമലയജതിലകനിവേശം
ചന്ദ്രകിരണങ്ങൾ മേഘത്തിലെന്നപോലെ ,സുന്ദരപുഷ്പങ്ങൾ അവന്റെ കേശത്തില് അലങ്കരിക്കപ്പെട്ടുകണ്ടു. ഇരുട്ടുത്തുദിച്ച പൂർണ്ണചന്ദ്രമണ്ഡലംപോലെ നീലത്തിരുനെറ്റിയില് ചന്ദനതിലകം തിളങ്ങി.

30. വിപുലപുലകഭരദന്തുരിതംരതികേളകലാഭിരധീരം
മണിഗണകിരണസമൂഹസമുജ്ജ്വലഭൂഷണസുഭഗശരീരം
അവളുടെ രതികേളീകലയുടെ അധീശനാണ് താനെന്ന് സൂചിപ്പിക്കുമാറ്,അവന്റെ ശരീരത്തിൽ വിപുലമായ പുളകം രോമാഞ്ചകഞ്ചുകം വിരിച്ചു.ആ സുഭഗശരീരത്തിൽ, മണിഗണകിരണസമൂഹങ്ങളാൽ,നിർമ്മിച്ച ഉജ്ജ്വലഭൂഷണങ്ങള് പ്രഭ ചൊരിഞ്ഞു.

31. ശ്രീജയദേവഭണിതവിഭവദ്വിഗുണീകൃതഭൂഷണഭാരം
പ്രണമതഹൃദിവിനിധായഹരിംസുചിരംസുകൃതോദയസാരം

ശ്രീജയദേവന്റെ ഗാനം കൃഷ്ണന്റെ ഭൂഷണഭാരവിഭൂതികളെ ദ്വിഗുണീകരിക്കുന്നു. ഹൃദയത്തിൽഹരിയെ ഉറപ്പിച്ച് പ്രണമിക്കുക,അത് സുകൃതോദയസാരമാണ്.

32. അതിക്രമ്യാപാംഗംശ്രവണപഥപര്യന്തഗമന
പ്രയാസേനേവാക്ഷ്ണോസ്തരലതരതാരംശമിതയോ
ഇദാനീംരാധായാപ്രിയതമസമാലോകസമയേ
പപാതസ്വേദാംബുപ്രസരഇവഹർഷാശ്രുനികര.
കടക്കണ്ണ് ചെവിവരെ നീണ്ടതുകൊണ്ട് അവയുടെ അതിർത്തിയെ അതിക്രമിച്ചു.വിറക്കുന്ന കൃഷ്ണമണികളോടെ അവളുടെ തുളക്കുന്ന നോട്ടം അവനിൽപതിച്ചു.അവരുടെ നോട്ടം തമ്മിലിടഞ്ഞു.രാധ ഇപ്രകാരം പ്രിയതമന്റെ മുഖദർശനവേളയില് വിയർപ്പുതുള്ളികളും ഹർഷാശ്രുക്കളും ഒപ്പം പൊഴിച്ചു.

33. ഭജന്ത്യസ്തല്പ്പാന്തംകൃതകപടകൺദൂതിപിഹിത
സ്മിതംയാതേഗേഹാദ്ബഹിരവഹിതാലീപരിജനേ
പ്രിയാസ്യംപശ്യന്ത്യാസ്മരപരവശാകൂടസുഭഗം
സലജ്ജാലജ്ജാപിവ്യഗമദിവദൂരംമൃഗദൃശഃ
അവൻതല്പ്പത്തിനടുത്തെത്തി. പുഞ്ചിരിയെ മറയ്ക്കാൻശ്രമിക്കുന്ന അവള്, ഗൃഹത്തിനു പുറത്തു നിൽക്കുന്ന സഖിമാരും പരിജനങ്ങളും കാണുന്നുവോ എന്നു ശങ്കിച്ചു. സ്മരപരവശവും കള്ളപ്പുഞ്ചിരികൊണ്ടുസുഭഗവുമായ പ്രിയന്റെ മുഖം കണ്ടപ്പോൾ,സ്വതേ ലജ്ജാശീലയായ രാധ പോലും ലജ്ജമറന്ന് ലജ്ജിച്ചു.

34. സാനന്ദംനന്ദസൂനുർദിശകുനിസ്തപരംസമ്മദംമന്ദമന്ദം
രാധാമാധായബാഹവോർവിവരമനുധൃതംപീഢയൻപ്രീതിയോഗാത്
തുംഗൌതസ്യാഉരജോവതനുവരതനോർനിർഗ്ഗതൌമാസ്മഭൂതാം
പൃഷ്ഠംനിർഭിദ്യതസ്മാദ്ബഹിരിതിവലിതഗ്രീവമാലോകയൻവഹ.
ആനന്ദപൂർവ്വം നന്ദസുതനിരിക്കുന്ന ദിക്കിലേക്ക് ഇനി മറ്റൊന്നില്ലാത്ത രീതിയില് മന്ദമന്ദം മദാലസയായി പ്രവേശിക്കുന്ന രാധയെ പ്രീതിയോഗത്താൽ ആശ്ലേഷിച്ച് ,അവളുടെ ശ്രേഷ്ഠമായ ശരീരത്തിലെ ഉന്നതങ്ങളായ വക്ഷോജങ്ങളെ പീഢിപ്പിച്ചും ,ആരെയും മയക്കുന്ന നിതംബത്തെ ഭേദിച്ചും,രസിച്ച ഹരി ,അതിനുശേഷം അവളുടെ വലയങ്ങളോട്ടുകൂടിയ കഴുത്തിന്റെസൌന്ദര്യംആലോകനംചെയ്തു.
ഗതി,ഗമകഗീതങ്ങളേയും,മൂന്റുമടിച്ചെന്നുതമിഴിൽ പറയുന്ന മംഗല്യസൂത്രത്തേയും ,ഷഡ്ജ, ഗാന്ധാര,മദ്ധ്യമഗ്രാമങ്ങളേയും കാണിക്കുന്ന ത്രിവലയങ്ങള് സൌന്ദര്യം,പാതിവ്രത്യം, സംഗീതജ്ഞാനം എന്നിവയെ സൂചിപ്പിക്കുന്നു.ഈ ത്രിവലയം രാധയുടെ കഴുത്തിലുണ്ടെന്ന് കൃഷ്ണൻകണ്ടു. സാമുദ്രികശാസ്ത്രപ്രകാരം ത്രിവലയങ്ങളുള്ള സ്ത്രീ സുന്ദരിയും സുശീലയും കലാബോധമുള്ളവളും കാമങ്ങളെല്ലാം സാധിപ്പിച്ചുതരുന്ന പതിവ്രതയുമാണ്.

35. ജയശ്രീവിനയസ്ത്യൈർമഹിതഇവമന്ദാരകുസുമൈ
സ്വയംസിന്ദൂരേണദ്വിപരണമുദാമുദ്രിതഇവ
ഭുജാപീഢക്രീഢാഹതകുവലയാപീഢകരിണ
പ്രകീർണ്ണാസ്രഗ്ബിന്ദുർജയതിഭുജദണ്ഡോമുരജിത.
മന്ദാരകുസുമങ്ങൾചേർത്തുരചിച്ച വൈജയന്തിമാലയോടൊപ്പം ആനയോട്ടുള്ള യുദ്ധവേളയിൽ സിന്ദൂരച്ചാർത്തുപോലെ രക്തമുദ്രിതനായവനും,കൈകൊണ്ട് കുവലയാപീഢത്തെ മർദ്ദിക്കുമ്പോൾ,രതിക്രീഢാവേളയിലെ രാധാസ്തനങ്ങളെ ഓർത്തവനും ,അതിന്റെ മസ്തകത്തിലെ മദബിന്ദുക്കളുടെ മുത്ത് അണിഞ്ഞ് വിജയശ്രീലാളിതനായി, ജയതിജയതി എന്ന് ദണ്ഡുപോലുള്ള കൈകളുയർത്തി കംസനോട് ഉദ്ഘോഷിച്ചവനുമായ മുരജിത്ത് വിജയിക്കട്ടെ. ഇവിടെ മന്മഥയുദ്ധത്തിൽ കുവലയാപീഢത്തിന്റെ മസ്തകംപോലുള്ള രാധാസ്തനങ്ങളോടാണ് ജയം. ത്രിവലയമുദ്രയുള്ള പ്രിയതമയെ കിട്ടിയത് ജീവിതവിജയം.

36. സൌന്ദര്യൈകനിധേരനംഗലലനാലാവണ്യലീലാജുഷോ
രാധായഹൃദിപല്വലേമനസിജക്രീഡൈകരംഗസ്ഥലേ
രമ്യൌരോജസരോജഖേലനരസിത്വാദാത്മനവ്യാപയൻ,
ധ്യാതുർമ്മാനസരാജഹംസനിഭതാംദേവാൻമുകുന്ദോമുദം

സൌന്ദര്യത്തിന്റെ ഏകനിധിയും അനംഗലലനാ(രതി)യുടെ ലാവണ്യലീലയോട്ടുകൂടിയവളുമായ രാധയെ ,കാമന്റെ ലീലയുടെ രംഗസ്ഥലമായ ഹൃദയത്തിൽ,നെഞ്ഞത്തിരുത്തി, അതിരമ്യമായ അവളുടെ വക്ഷോജങ്ങളാകുന്ന താമരകളിൽ രസിച്ചുകളിച്ച്,സ്വാത്മാവിനെ അവയിൽമാത്രം വ്യാപരിപ്പിച്ച് ,അതിനെത്തന്നെ ധ്യാനിച്ച് ആനന്ദവാനായ മുകുന്ദൻ ധ്യാനികളായ മുക്തപരമഹംസന്മാരുടെ മാനസസരോജത്തിലെ രാജഹംസമായി ശോഭിച്ചു. രാധായോഗിനിയുടെ മുനിമാനസഹംസമാണ് കൃഷ്ണപരമാത്മാവ്. രാധ അവന്റെ (യോഗിയുടെ)മാനസഹംസവുമാണ്. പരസ്പരം മാനസഹംസങ്ങളാണ്.

**ദ്വാദശസർഗ്ഗം സുപ്രീതപീതാംബരം**

1. ഗതവതിസഖീവൃന്ദേമന്ദത്രപാഭരനിർഭര-
   സ്മരപരവശാത്രതസ്ഥിതസ്മിതസ്നപീതാംബരം
   സരസമാനസംദൃഷ്ട്വാരാധാംമുഹുർനവപല്ലവ
   പ്രസവശയനേനിക്ഷിപ്താക്ഷിംഉവാചഹരിപ്രിയാം
   സഖിമാരൊക്കെ അവളെ അവിടെ തനിച്ചുനിർത്തി പോയി.ലജ്ജപുരണ്ട മന്ദഹാസം കാമപരവശയായ രാധയുടെ ചുണ്ടില് പരന്നു.പ്രേമത്തിന്റെ ഗാഢസങ്കല്പങ്ങളും ലജ്ജയും അവളെ മാറിമാറി വിവശയാക്കാൻ മത്സരിച്ചു. തന്റെ പുതിയ തളിർമെത്തയിലേക്ക് നോട്ടമയച്ചുനില്ക്കുന്ന രാധയെക്കണ്ട് സരസമനസനായ ഹരി ഹരിപ്രിയയായ അവളോട്ടുപറഞ്ഞു.
   സഖികളെല്ലാം പോയപ്പോൾ രാധയുടെ ദൃഷ്ടി അറിയാതെ ഹരി ഒരുക്കിവെച്ച മെത്തയിലേക്കു ചെന്നു.അതിന്റെ ധ്വനി നന്നായി ഗ്രഹിച്ച സരസനായ ഹരി അവളുടെ ലജ്ജ മാറ്റാനായി സരസസംഭാഷണം തുടങ്ങി.
   **പ്രബന്ധം 23** വിഭാസ(ഷ)രാഗം ഏകതാളം (നാദനാമക്രിയ ആദി)
2. കിസലയശയനതലേകുരുകാമിനിചരണനളിനവിനിവേശം
   തവപദപല്ലവവൈരിപരാഭവംഇദമനുഭവതുസുവേഷം
   ക്ഷണമധുനാനാരായണമനുഗതമനുസരരാധികേ (ധ്രുവ)
   കാമിനീ, എന്റെ തളിർമെത്തയിലേക്ക് നിന്റെ ചരണനളിനം പതിപ്പിച്ചാലും. നിന്റെ പദപല്ലവത്തിന്റെ വൈരിയാണെന്ന് എന്റെ ശയ്യക്കുള്ള പരാഭവം ആ അനുഭവത്തോടെ തീരട്ടെ. ക്ഷണത്തിൽ നാരായണനെ അനുഗമിച്ച് അനുസരിച്ചാലും,രാധികേ. നാരായണൻ കാമതാപം പൊറുക്കാതെ ജലശയ്യയില് കിടക്കുന്നവനാണ്.താമര ജലശയനയായ ജലപുഷ്പമാണ്.ജലശയ്യയിലെ ജലപുഷ്പത്തില്,നാരായണന്റെ താപം ശമിക്കട്ടെ. അവൻ യോഗനിദ്രയുടെ നിർവൃതിസുഖമറിയട്ടെ.
3. കരകമലേനകരോമിചരണംഅഹംആഗമിതാസിവിദൂരം
   ക്ഷണമുപകുരുശയനോപരിമാമിവനൂപുരമനുഗതിശൂരം
   കരകമലംകൊണ്ട് ഞാനിതാ നിന്റെ പാദം തലോടുന്നു. നീ വളരെ ദൂരെനിന്ന് വന്നതല്ലേ. നിന്റെ ശയ്യഞാനാണെന്നറിഞ്ഞ് ക്ഷണത്തിൽ ശയനോപരി നൂപുരങ്ങളഴിച്ചു വെക്കുക. മാമിവഃ- ഈ ഞാൻമാത്രം ശരണം. കാണുന്നതെല്ലാം ഞാനാണ്,ശയ്യപോലും ഞാനാണ്,ഞാനല്ലാതെ മറ്റൊന്നില്ല,സർവ്വം ബ്രഹ്മമയം.
4. വദനസുധാനിധിഗലിതമമൃതംഇവരചയവചനമനുകൂലം
   വിരഹമിവാപനയാമിപയോധരരോധകമുരസിദുകൂലം
   നിന്റെ മുഖത്തിലെ നിധിയായ അമൃത് പ്രവഹിക്കട്ടെ. അമൃതുപോലുള്ള അനുകൂലവചനം രചിച്ചാലും. നമ്മുടെ വിരഹം അവസാനിക്കാനായി ഞാനെന്റെ വക്ഷസ്സെന്ന പോലെ, നിന്റെ പയോധരങ്ങളെ മൂടിയ പട്ടിനേയും അഴിച്ചുകളയട്ടേ. അവർക്കിടയിലിപ്പോൾ,ആ ഒരു പട്ടുമാത്രമേ ഉള്ളൂ,തടസ്സമായിട്ട്. അതുംകൂടി നീക്കട്ടേ എന്നുചോദിക്കുന്നു. ഈ വസ്ത്രാക്ഷേപം ഗോപികാവസ്ത്രാപഹരണത്തിൽനിന്ന് തികച്ചും വ്യത്യസ്തമാണ്.
5. പ്രിയപരിരംഭണരഭസവലിതംഇവപുലകിതമതിദുരവാപം
   മദുരസികുചകലശംവിനിവേശയശോഷയമനസിജതാപം
   പ്രിയന്റെ പരിരംഭണം കൊതിച്ച് രസാനുഭവം മോഹിച്ച് തുടിച്ച പുളകിതങ്ങളായി നില്ക്ക

ന്ന നിന്റെ കുചകലശങ്ങളിതാ കഠിനമായിരിക്കുന്നു.അവയെ എന്റെ ഉരസ്സിലർപ്പിച്ച് അമർത്തുക.ആ അമൃതംകൊണ്ട് എന്റെ കാമതാപം ശമിപ്പിക്കുക.

6. അധരസുധാരസമുപനയഭാമിനിജീവയമൃതമിവദാസം
ത്വയിവിനിഹിതമനസംവിരഹാനലദഗ്ധവപുഷംഅവിലാസം
നിന്റെ അധരസുധാരസം എനിക്കു പാനം ചെയ്യാൻ തരിക. ഹേ,ഭാമിനീ,മൃതനായ ഈ ദാസനെ ജീവിപ്പിക്കാൻ ആ അമൃതം തരിക. നിന്നിലർപ്പിതമായ മനസ്സ് വിരഹാഗ്നിയി ൽ ദഹിക്കുന്ന ശരീരം പോലെത്തന്നെ അവിലാസമായിരിക്കുന്നു. അതിനെ വീണ്ടും വിലാസലോലമാക്കുക. സമ്പൂർണ്ണരതിവിലാസം കൊണ്ട് മൃതസഞ്ജീവനം ചെയ്യുക.

7. ശശിമുഖിമുഖരയമണിരസനാഗുണംഅനുഗുണകന്ദനിനാദം
ശ്രുതിയുഗളേപികരുതവികലേമമശമയചിരാദവസാദം
ശശിമുഖീ,നിന്റെ ശബ്ദത്തിന്റെ ശ്രുതിയോടിണങ്ങി നിന്റെ അരഞ്ഞാണം പ്രതിധ്വനിയുണ്ടാക്കട്ടെ. ചിരകാലമായി കാമാർത്തരായ കുയിലുകളുടെ രോദനം കേട്ടുകേട്ട് ആർത്തമായ എന്റെ കാതുകളുടെ വേദനമാറ്റുക. കുയിലിനേക്കാളും മധുരമായി സ്വരലയമൂർഛനകളാലും ശ്രുതിയുഗളമണിരസനഗീതങ്ങളാലും കൃഷ്ണന്റെ ശ്രുതിയെ ആനന്ദിപ്പിക്കുന്നവളാണ് രാധ. നാദാനുകൂലവും നാഥാനുകൂലവുമാണവളുടെ മധുരമൊഴി.

8. മാമതിവിഫലരുഷാവികലീകൃതമവലോകിതുമധ്യനേദം
ലജ്ജിതമിവനയനംതവവിരമതിവിസൃജവൃഥാരതിഖേദം
രാധേ,ഇപ്പോളെന്നെ കരയിക്കുമാറ് , വെറുതേ രോഷംപൂണ്ടുവല്ലോ എന്ന ചിന്ത നിന്നെ ലജ്ജിപ്പിക്കുന്നു. ആ ലജ്ജ നീക്കുക. നിന്റെ കണ്ണുകളാൽ,നോക്കുക. എന്റെ രതിഖേദം അവസാനിപ്പിച്ചുതരിക. കുനിഞ്ഞമുഖവുമായി ലജ്ജിച്ചുനിന്നാലത് രതികേളിയിലെ ആനന്ദത്തിന് തടസ്സമാവും.

9. ശ്രീജയദേവഭണിതമിദമനുപദനിഗദിതമധുരിപുമോദം
ജനയതുരസികജനേഷുമനോരമരതിരസഭാവവിനോദം
ശ്രീജയദേവകവിയുടെ ഗാനത്തിൽ, അനുപദം മധുരിപുവിന്റെ ആനന്ദം തുളുമ്പുകയാണ്. രസികജനങ്ങളില് മനസ്സിനെ രമിപ്പിക്കുന്ന രതിരസഭാവവിനോദം ജനിക്കട്ടെ.

10. പ്രത്യൂഹപുളകാങ്കുരേണനിബിഡാശ്ലേഷേനിമേഷേനച
ക്രീഡാകൂടവിലോകിതേഅധരസുധാപാനേകഥാകേളിഭി
ആനന്ദാധിഗമേനമന്മഥകലായുദ്ധേപിയസ്മിന്നഭൂത്
ഉദ്ഭൂതസതയോർബഭൂവസുരതാരംഭപ്രിയംഭാവുക
പുളകാങ്കുരങ്ങളുത്ഭവിക്കുന്ന ഗാഢാശ്ലേഷനിമിഷത്തിൽ,ലീലാകടാക്ഷങ്ങളും അധരസുധാപാനവും കഥാകേളികളും ആനന്ദാധിഗമങ്ങളുണ്ടാക്കുന്ന മന്മഥകലായുദ്ധത്തില് ഉണ്ടാവുന്ന രസാനുഭവം ,സുരതമാരംഭിക്കുംമുമ്പുതന്നെ രാധ പ്രിയനു കൊടുത്തു. അതിപ്രിയവും സംഭോഗരസംതരുന്ന പുളകവും അർദ്ധനിമീലിതമായ അക്ഷിയും (ഇമവെട്ടലും) അധരപാനവേളയിൽ കൃഷ്ണന് മറ്റുകാമകേളികൾക്കു തടസ്സമായത്രേ. എന്നാലീ വിഘ്നങ്ങൾ തന്നെ സുരതാരംഭത്തില് തന്നെ സുരതാന്ത്യത്തിലെ ആനന്ദം കൊടുത്ത് കൃഷ്ണന് സന്തോഷമണക്കുകയും ചെയ്തു.

11. ദോർഭ്യാംസംയമീതപയോധരഭരേണാപീഡിതപാണിജൈര്
ആവിദ്ധോദശനൈക്ഷതാധരപുടശ്രോണിതതേനാഹത
ഹസ്തേനാനമിതാകചേഅധരമധുസ്യന്ദേനസമ്മോഹിതാ
കാന്താകാമപിതൃപ്തിമാപതദ് അഹോ കാമസ്യവാമാഗതി
കൃഷ്ണൻ രാധയെ രണ്ടുകൈകളും കൊണ്ട് മാറോടടുക്കിപ്പിടിച്ച് പാണികളാല് ഭാരമേറിയ പയോധരങ്ങളെ പീഡിപ്പിച്ച് പല്ലുകളാല് അധരപുടങ്ങളില് ക്ഷതമേല്പ്പിച്ച്, അനേക സൈന്യങ്ങളെ ജയിച്ച കൈകൊണ്ട് മുടി കൂട്ടിപ്പിടിച്ച് ,അധരമധുപാനം ചെയ്ത് , കാന്തക്ക് തിരിച്ചും സംതൃപ്തി കൊടുത്തു. കാമന്റെ വാമാഗതി അത്ഭുതകരം. കാമവശഗയായ വാമയുടെ വിപരീതരതിയും അതിശയകരം ലജ്ജാശീലയായ രാധയുടെ ആ വാമഗതി അടുത്തവരികളിൽ കാണാം.

12. മാരാങ്കേരതികേളിസങ്കുലരണാരംഭേതയാസാഹസ-
പ്രായംകാന്തജയായകിഞ്ചിദുപരിപ്രാരംഭിയത്സംഭ്രമാത്
നിഷ്പന്ദാജഘനസ്ഥലീശിഥിലിതാദോർവല്ലിരുത്ക്കമ്പിതം
വക്ഷോമിളിതമക്ഷിപൌരുഷരസസ്ത്രീണാംകുടസിദ്ധ്യതി
മാരയുദ്ധത്തിൽ,രതിയുടെ കേളീവിജയത്തിനായി ലജ്ജാവതിയായ രാധ രണാരംഭത്തിൽത്തന്നെ ,സംഭ്രമത്തോടെ കാന്തന്റെ ഉപരി സാഹസപൂർവ്വം ആരംഭിച്ച് ,തളർന്നു പോയി. വിപരീതരതിയിൽ തളർന്നപ്പോൾ, ജഘനത്തിന്റെ ചലനം നിലച്ചു. കെട്ടിപ്പിടിച്ച ബാഹുബന്ധം ശീതളമായി (അയഞ്ഞു).വക്ഷസ്സ് മാത്രം ഉത്കമ്പിതമായി ഉയർന്നു താഴ്ന്നുകൊണ്ടിരുന്നു. ഈ സാഹസങ്ങളും മാറ്റങ്ങളും വീക്ഷിക്കുന്ന കൃഷ്ണന്റെ കണ്ണിലെ പൌരുഷരസം കണ്ടപ്പോൾ, അവൾക്ക് സ്ത്രൈണമായ നാണംകൊണ്ട് പെട്ടെന്നു രസസിദ്ധി വന്നു. മറ്റവയവങ്ങളുടെ ചലനം നിന്നിട്ടും തന്റെ മാറത്ത് തൊട്ട് വിറച്ചും ചലിച്ചും ഇനിയുമിനിയും സുരതസുഖം വേണമെന്ന് സൂചിപ്പിച്ച് സ്തനങ്ങൾ പെരുമാറുന്നത് കണ്ണുതുറന്ന് നോക്കിയിരുന്ന് രസിക്കുന്ന കണ്ണനെ ,കണ്ണടച്ച് വിപരീതരതിചെയ്യുന്ന രാധ ആദ്യം കണ്ടില്ല,ശ്രദ്ധിച്ചില്ല,കണ്ടതോടെ ആ സരസഭാവം കണ്ട്,പൌരുഷം കണ്ട് അവൾക്ക് നാണംവന്നു.അവൾക്കും, ആ നാണം കണ്ട കണ്ണനും ഒരുമിച്ച് രസസിദ്ധി വന്നു.

13. തസ്യാപാടലപാണിജാങ്കിതമുരോനിദ്രാകഷായേദൃശൌ
നിർധൌതാധരശോണിമാവിലുലിതസ്രസ്തസ്രജോമൂർദ്ധജ
കാഞ്ചീധാമധരശ്ലഥാഞ്ചലമിതിപ്രാതർനിഘാതൈർദൃശോ
ഏഭികാമശരൈസ്തദത്ഭുതമഭൂത്പത്യുർമനകീലിതം
രാധയുടെ സ്തനങ്ങളിൽ,കൃഷ്ണന്റെ ചുവന്ന നഖം പാടലീപുഷ്പംപോലുള്ള മുദ്രകളെ രചിച്ചു. രാത്രി ഉറങ്ങാതിരുന്നിട്ട് കണ്ണു ചുവന്നു. അടിക്കടി കൃഷ്ണന്റെ ചുംബനമേറ്റ് അധരം രക്തവർണ്ണമായി. വാടിച്ചുരുങ്ങി അഴിഞ്ഞുമുലഞ്ഞും കിടന്നമുടിയിൽ തലേന്നാളത്തെ പൂമാലകൾ ,വസ്ത്രം കീറിപ്പോയി നഗ്നമായ നിതംബത്തിലെ പൊന്നരഞ്ഞാണിന്റെ ശോഭ, പ്രഭാതത്തിൽ ഈ രൂപത്തില് അവളെ കണ്ടതും കൃഷ്ണന് വീണ്ടും കാമശരം കൊണ്ടു പീഢയേറ്റു. അത്ഭുതം, കാമപീഢിതമായ ഭർതൃമനസ്സിന്റെ കീലിതം.( അവർ പ്രഭാതത്തിലും വീണ്ടും രതിക്രീഡ ചെയ്തെന്ന് സൂചന).

14. വ്യാലോലകേശപാശസ്തരയിതംഅലകൈസ്വേദമോക്ഷൌകപോലൌ
ക്ലിഷ്ടാബിംബാധരശ്രീകുചകലശരുചാഹാരീതാഹാരയഷ്ടി
കാഞ്ചീകാന്്ിർഹതാശാസ്തനജഘനപദംപാണിനാശ്ചാദ്യസാദ്ധ്യം
പശ്യന്തീസത്രപാസാതദപിവിലുലിതാമുഗ്ദ്ധകാന്തിർധിനോതി
അഴിഞ്ഞുലഞ്ഞ് കരിനാഗച്ചുരുളുപോലെ കേശപാശം, വിയർപ്പുതുള്ളികള് പറ്റിനിൽക്കുന്ന കവിളുകളും മുലകളും, മാലകളും അലങ്കാരങ്ങളും പൊഴിഞ്ഞിട്ടും രാധ രതികേളിയിൽ കൃഷ്ണനാല് ചാർത്തപ്പെട്ട ആ വിശിഷ്ടാഭരണങ്ങൾകൊണ്ട് ശോഭിച്ചു. കാഞ്ചിയഴിഞ്ഞിട്ടും,കൃഷ്ണന്റെ ആനന്ദമുദ്രയായ അതിന്റെ കാന്തി ജഘനങ്ങളിൽശോഭിച്ചു. ആഭരണങ്ങളൊന്നുമില്ലാതെയും അസാദ്ധ്യമായത് (ലോകത്തിന്റെ നാഥനുതന്നെ ആനന്ദകാരിണിയാവുക എന്നത്) സാധിച്ചു എന്ന അറിവിൽ, മുഗ്ദ്ധയായ അവൾ, ത്രപയോടെ (വിറച്ചുകൊണ്ട്) സ്വസ്വരൂപം (കൃഷ്ണസ്വരൂപം) അറിഞ്ഞു.(സാരൂപ്യമുക്തി).

15. ഈശന്മീലിതദൃഷ്ടിമുഗ്ദ്ധവിലസത്സീത്ക്കാരധാരവസാദ്
അവ്യക്താകുലകേളികാകുവികസദ്ദന്താംശുധൌതാധരം
ശാന്തസ്തബ്ധപയോധരംദൃശപരിശ്വംഗാദ്കുരംഗീദൃശോ
ഹർഷോത്കർഷവിമുക്തനിഃസഹതനോർധന്യോധായതിആനന്ദം
രാധയുടെ അധരപാനം കൊണ്ട് ഹർഷവും ഉത്കർഷവും മുക്തിയും നേടിയതുകൊണ്ട് താനും ധന്യനായെന്ന് കൃഷ്ണനുമറിഞ്ഞു. സീത്കാരധാരകളുടെ ക്ലേശത്താലും അവ്യക്തമായ രതികേളികളിലെ സൂക്ഷ്മാനന്ദാനുഭവത്താലും വികസിതവദനയായി, കൃഷ്ണന്റെ ദന്തകിരണങ്ങൾ പതിഞ്ഞ അധരപുഷ്പങ്ങളോടെ ശാന്തവും സ്തബ്ധവുമായിപ്പോയ സ്തനങ്ങളോടെ കൃഷ്ണന്റെ മാറത്ത് തളർന്നുവീണ ലജ്ജിതയും ആനന്ദവതിയുമായ

രാധയുടെ അധരപാനം ചെയ്ത കൃഷ്ണനാണ് ഭാഗ്യവാനെന്ന് കവിയും കരുതുന്നു. സ്ത്രീയുടെ മഹത്വത്തെ കൃഷ്ണനെപ്പോലെ കവിയും അംഗീകരിക്കുന്നു.

16. അഥസഹസാസുപ്രീതംസുരതാന്തേസാനിതാന്തഖിന്നാംഗീ
രാധാജഗാദസാദരംഇദംആനന്ദേനഗോവിന്ദം
സാഹസികമായ ആ സുരതം അവസാനിച്ചപ്പോൾ, സുരതക്രീഡാലക്ഷണങ്ങളാൽ ഖിന്നാംഗിയും കാമവേദന തീർന്ന് ശാന്തയും സുപ്രീതയുമായ സ്വാധീനഭർതൃകയായ രാധ ആനന്ദപൂർവ്വം സാദരം ഗോവിന്ദനോട് ഇങ്ങനെ ആവശ്യപ്പെട്ടു.
**പ്രബന്ധം** 24 രാമക്രീ രാഗം യതി(രൂപക)താളം. (മംഗലകൌശികി ,മിശ്രചാപ്പ്), (സുരുട്ടി, ആദി)

17. കുരുയദുനന്ദനചന്ദനശിശിരതരേണകരേണപയോധരേ
മൃഗമദപത്രകമത്രമനോഭവമംഗലകലശസഹോദരേ
നിജഗാദസായദുനന്ദനേക്രീഡതിഹൃദയാനന്ദനേ(ധ്രുവ)
ഹൃദയാനന്ദകാരിയായ യദുനന്ദനാ, ചന്ദനംപോലെ കുളിർമ്മയുള്ള നിന്റെ കൈകൊണ്ട് കാമന്റെ മംഗലകലശംപോലുള്ള എന്റെ പയോധരങ്ങളിൽ മൃഗമദംകൊണ്ട് ചിത്രം വരച്ചുകൊള്ളുക.

18. അളികുലഗഞ്ജനംഅഞ്ജനകംരതിനായകസായകമോചനേ
ത്വദധരചുംബനലംബിതകജ്ജലഉജ്വലയപ്രിയലോചനേ
രതിനായകന്റെ സായകങ്ങളിൽനിന്ന് എന്നെ മോചിപ്പിച്ചവനേ, എന്റെ കണ്ണുകളാകുന്ന താമരപ്പൂക്കൾക്ക് തേൻവണ്ടുപോലെ ഇരിക്കുന്നവനേ, നിന്റെ അധരംകൊണ്ട് പാനം ചെയ്യപ്പെട്ടുകയാല്, ഉജ്വലമായ എന്റെ വദനത്തിന്റെ സൌന്ദര്യം വർദ്ധിപ്പിക്കാനായി,നിന്റെ പ്രിയയായ എന്റെ ലോചനങ്ങളിൽ അഞ്ജനമെഴുതുക.

19. നയനകുരണതരംഗവികാസനിരാസകരേശ്രുതിമണ്ഡലേ
മനസിജപാശവിലാസധരേശുഭവേഷനിവേശയകുണ്ഡലേ
മാന്മിഴികളുടെ കടാക്ഷതരംഗങ്ങളുടെ വികാസത്തെ തോൽപ്പിക്കുന്ന കടാക്ഷം ചൊരിഞ്ഞ് ,കാമന്റെ പാശവിലാസം ധരിച്ച്, കാമോപമനായി ശുഭവേഷധാരിയായിരിക്കുന്ന കല്യാണരൂപാ, എന്റെ ശ്രുതിമണ്ഡലങ്ങളിൽ കുണ്ഡലം ചാർത്തുക.

20. ഭ്രമണചയംരചയന്തമുപരിരുചിരംസുചിരംമദസമ്മുഖേ
ജിതകമലേവിമലേപരികർമ്മയനർമ്മജനകമലകംമുഖേ
എന്റെ മുഖകമലത്തിനുചുറ്റും ഭ്രമണം ചെയ്യുന്ന കരിവണ്ടുകളെ പോലുള്ള അളകങ്ങളെ കോതിമാറ്റി ,നർമ്മരസംകലർന്ന കളിവാക്കുപറഞ്ഞ് രുചിരവും രമണീയവുമായ കസ്തൂരിതിലകം ചാർത്തിത്തരിക.

21. മൃഗമദരസവിലിതംലലിതംകുരുതികംഅലകരജനീകരേ
വിഹിതകലങ്കകലംകമലാനനവിശ്രമിതശ്രമശീകരേ
മൃഗമദരസം കൊണ്ട്, മാഞ്ഞുപോയ തിലകത്തെ വീണ്ടും അണിയിക്കുക. മൃഗപങ്കം (കളങ്കം)കൊണ്ടുള്ള സൌരഭ്യംകൊണ്ട് ചുറ്റും പാറി ശ്രമംകൊണ്ടുതളർന്ന അളികുലത്തിന് അല്പവിശ്രമത്തിനുശേഷം വീണ്ടും വീണ്ടും ശ്രമം കൊടുത്താലും,ഹേ,കമലാനനാ.

22. മമരുചിരേചികുരേകുന്ദമാനദമാനസിജധ്വജചാമരേ
രതിഗലിതേലലിതേകുസുമാനിശിഖണ്ഡിശിഖണ്ഡദാമരേ
എന്റെ മനോഹരമായ മുടിയിൽ, കാമന്റെ ധ്വജത്തിലെ ചാമരംപോലുള്ള കുന്തലിൽ, രതിവേളയിലൂർന്നുവീണ പൂമാലകൾക്കുപകരം പുതിയ പൂമാല കോർത്തു ചൂടിത്തരിക. അഴിഞ്ഞുവീണ മയിൽപ്പീലിപോലുള്ള എന്റെ കേശത്തെ നീ അലങ്കരിക്കുക.

23. സരസഘനേജഘനേമമശംബരദാരണവാരണകന്ദരേ
മണിരശനാവസനാഭരണാനിശുഭാശയവാസയസുന്ദരേ
ശൃംഗാരരസം വഴിയുന്ന സരസ്സുകളിൽ മദിച്ച ആന വിളയാടുന്നതുപോലെ ,എന്റെ സരസഘനമായ ജഘനത്തിൽ വീണ്ടും മണിരശനാവസനാഭരണാദി ചാർത്തിത്തന്ന ശേഷം ,ശംബരന്റെ മദിച്ച ആന അതിന്റെ മന്ദിരമായ കന്ദരത്തിലെന്നപോലെ (ഗുഹ) ഹേ,ശുഭാശയാ, വീണ്ടും വീണ്ടും വിളയാടി രസിച്ചുകൊള്ളുക .

24. ശ്രീജയദേവവചസിരുചിരേസദയംഹൃദയംകുരുമണ്ഡനേ
ഹരിചരണസ്മരമാമൃതനിർമ്മിതകലികലുഷജ്വരഖണ്ഡനേ
ശ്രീജയദേവന്റെ രുചിരമായ വാക്കുകളാകുന്ന ആഭരണം ചാർത്തി ഹരിചരണസ്മര ണാമൃതം കൊണ്ടു നിർമ്മിച്ച ഈ കാവ്യത്തില് ശ്രീകൃഷ്ണഹൃദയം വിലസുന്നതിനാൽ,ക ലികന്മഷജ്വരംനീക്കുന്നതാണ്.

**മംഗലശ്ലോകങ്ങൾ.**

25. രചയകുചയോശ്ചിത്രംപത്രംകുരുഷ്വകപോലയോര്
ഘടയജഘനേകാഞ്ചിംമുഗ്ദ്ധസ്രജകബരീഭരം
മലയവലയശ്രേണിംപാണൌപദേമണിനൂപുര-
വിതിനിഗദിതപ്രീതപീതാംബരോപിതഥാകരോത്
കൃഷ്ണനവളുടെ കുചങ്ങളിലും കപോലത്തിലും ത്രിപത്രം(കസ്തൂരി)കൊണ്ട് പൊട്ടുകുത്തി ചി ത്രം(കോലം)രചിച്ചു. ജഘനത്തിൽ കാഞ്ചി അണിയിച്ചു. മുടി കെട്ടിവെച്ച് പൂമാല ചൂടിച്ചു. കയ്യിൽ പൊൻവളയും കാലില് മണിനൂപുരവും ചാർത്തി. അതീവപ്രീതനായ പീതാംബ രധാരി അവളെന്തുപറഞ്ഞുവോ അതെല്ലാം ചെയ്തു. സംതൃപ്തനായി,അവളെ തന്റെ മഞ്ഞപ്പട്ടും ഉടുപ്പിച്ചു.

26. പര്യങ്കീകൃതനാഗനായകഫണശ്രേണീമണീനാംഗണേ
സംക്രാന്തപ്രതിബിംബസംവലനയാബിഭ്രദ്വിഭുപ്രക്രിയാം
പാദാംബോരുപാധാരിവാരിധിസുതാംഅക്ഷ്ണാംദിദൃക്ക്ഷുശതൈ
കാലവ്യൂഹംഇവാചരൺഅപചിതൌഭ്രയോഹരിപാതുവാ
ലക്ഷ്മീനാരായണന്റെ ശയ്യയാണ് നാഗനായകനായ അനന്തൻ. അവന്റെ ആയിരം ഫണത്തിലെ മണിഗണങ്ങളിൽ ലക്ഷ്മീനാരായണന്റെ അനന്തം പ്രതിബിംബങ്ങള് കാണുന്നു. കോടികോടി പ്രിയതമരൂപങ്ങളിൽ ഒരേ സമയം തന്റെ രതിക്രീഡ കാണാ നുള്ള ആശകൊണ്ട് അനേകം കണ്ണാടികളിൽ (ശരീരം)ഹരി തന്നെത്തന്നെ വീക്ഷിക്കു ന്നു. ഓരോചരാചരത്തിലും സ്വന്തം പ്രതിബിംബം കണ്ടാനന്ദിക്കുന്നു.ഇപ്രകാരം കാല വ്യൂഹംപോലെ ആചരിക്കുന്ന ആ അപ്രതിമമഹിമാവായ ഹരി സംരക്ഷിക്കട്ടെ.

27. ത്വാംഅപ്രാപ്യമയിസ്വയംവരപരാംക്ഷീരോധതീരോദരേ
ശങ്കേസുന്ദരികാലകൂടമപിബൻമൂഢോമൃഢാനീപതി
ഇത്ഥംപൂർവ്വകഥാഭിരന്യമനസാവിക്ഷിപ്യവക്ഷോഅഞ്ചലം
രാധായാസ്തനകോരകോപരിമിലന്നേത്രോഹരിപാതുവാ
ഗാന്ധർവ്വരീതിയിലുള്ള സ്വയംവരത്തിനു വന്ന സുന്ദരി (ലക്ഷ്മി)തന്നെ സ്വീകരിക്കാ ത്തതിനാൽ ഇന്ദ്രന് മൂഢനായി. ശിവനിനി ജീവിച്ചിരുന്നിട്ടു കാര്യമില്ലെന്നുകരുതി കാ ള കൂടം കുടിച്ചു. നിന്നെ പ്രാപിക്കാനാവാത്തതിന്റെ ദുഃഖമാണവർക്ക്. ഇങ്ങനെ നർമ്മ ഭാവത്തിൽ പൂർവ്വജന്മകഥ പറയുന്ന വ്യാജേന രാധയുടെ ശ്രദ്ധ അതിലേക്കു തിരിച്ചിട്ട് സൂത്രക്കാരനായ ഹരി പതുക്കെ അവളുടെ മാറത്തുകിടന്ന വസ്ത്രം നീക്കി. പൂമൊട്ടുപോലു ള്ള സ്തനങ്ങളിൽതന്റെ തൃക്കണ്ണുപതിച്ച് മതിയോവോളം അവയുടെ ഭംഗി ആസ്വദിച്ചു. ശൃംഗാരരസരാജനായ ആ ശ്രീഹരി സംരക്ഷിക്കട്ടെ.

28. യദ്ഗന്ധർവ്വകലാസുകൌശലംഅനുധ്യാനംചയദ്വൈഷ്ണവം
യശ്ശൃംഗാരവിവേകതത്വരചനാകാവ്യേഷുലീലായിതം
തത്സർവ്വംജയദേവപണ്ഡിതകവേകൃഷ്ണൈകതാനാത്മകാ
സാനന്ദപരിശോധയന്തുസുധിയശ്രീഗീതഗോവിന്ദതാ
ഗന്ധർവ്വകലയിലെ കൌശലം, വൈഷ്ണവമായ അനുധ്യാനം, ശൃംഗാരവിവേകതത്വ രചന, ലീലാകാവ്യരചന ഇവയെല്ലാം ശ്രീകൃഷ്ണനിൽ ഏകതാനാത്മകനായ (ഏകാഗ്ര തന്മയത)ജയദേവനെന്ന പണ്ഡിതകവിയുടെ ഗീതഗോവിന്ദത്തിലുണ്ട്. സുധികൾ അവയെ സാനന്ദം പരിശോധിച്ച് വിലയിരുത്തിക്കൊള്ളട്ടെ. ഗീതഗോവിന്ദത്തിന്റെ രചനോദ്ദേശം യഥാർത്ഥത്തിൽഇതാണ്. കാളിദാസനെപ്പോലെ ഒരു ആസ്ഥാന കവിയാണ് ജയദേവനും. കാളിദാസകാവ്യത്തെ നാമെങ്ങനെയാണ് വിലയിരുത്തുക. അതുപോലെ വേണം ജയദേവകവിയേയും കാവ്യത്തേയും വിലയിരുത്തേണ്ടതെന്ന്

കവിതന്നെ ഇവിടെ സൂചിപ്പിക്കുന്നു. അമ്പലത്തിൽ പാടാനുള്ള ഭക്തികാവ്യമല്ല കുമാരസംഭവം.ഗീതഗോവിന്ദവുംഅല്ല.

നമ്മാൾവാരുടേയോ,കബീർ,മീര,ചൈതന്യൻ,ത്യാഗരാജനെന്നിവരുടെയോ കൂടെ പെടുത്താവുന്ന ഭക്തകവിയല്ല ജയദേവകവി. താനൊരു പണ്ഡിതകവിയാണെന്ന് ഇവിടെ പറഞ്ഞിട്ടുമുണ്ട്. സദിരിലും സദസ്സിലും പാടാനും ആടാനും അഭിനയിക്കാനും (സംഗീതനൃത്തനാടകം) കാളിദാസകൃതികളെപ്പോലെ ജയദേവകൃതികളും ഉപയോഗിക്കാം. ഈ കൃതി ഇത്രയും വ്യാഖ്യാനിച്ചതുതന്നെ ആ ഒരൊറ്റക്കാര്യം ബോദ്ധ്യപ്പെടുത്താനാണ്. കാളിദാസനോടുള്ള താരതമ്യം ജയദേവനെ ഒരുവിധത്തിലും കുറച്ചു കാണലല്ല.മറിച്ച്, അദ്ദേഹത്തെ തന്റെ കൃതിയോടു ന്യായം പുലർത്തി ശരിയായ വിധത്തിൽ കാണലാണ്. കൃഷ്ണനെപ്പറ്റി എഴുതിയതെല്ലാം ഭക്തികാവ്യവുമല്ല, എഴുതിയവരും പാടിയവരുമെല്ലാം ഭക്തരുമല്ല. എന്നിരുന്നാലും അനേകം അർത്ഥങ്ങളെടുത്ത് ഈ കൃതിയുടെ ഭക്തി,താന്ത്രികപ്രാധാന്യം കൂടി കണ്ടെത്താനും നാം ശ്രമിക്കേണ്ടതുണ്ട്.

29. സാധൂനാംസ്വതഏവസമ്മതിരിഹസ്യാദേവഭക്ത്യാർത്ഥിനാം
ആലോച്യഗ്രഥനശ്രമംചവിദുഷാംഅസ്മിൻഭാവേദ് ആധാരയേകേചിദ്
പരകൃതിഉപശ്രുതിപരാസ്ഥാനർത്ഥയേമത്കൃതിം
ഭൂയോവീക്ഷ്യവദന്ത്വവദ്ധ്യം ഇഹ ചേത് സാ ബാന്ധനാസ്ഥാസ്യതി.

30. ശ്രീഭോജദേവപ്രഭവസ്യരാധാദേവീസുതശ്രീജയദേവകസ്യ
പരാശരാദി പ്രിയവർഗ്ഗകാന്തേ ശ്രീഗീതഗോവിന്ദകവിത്വമസ്തു

31. സാദ്ധ്വിമാദ്ധ്വികാചിന്താനുഭവതിഭവതശർക്കരേകർക്കശാസീ
ദ്രാക്ഷേദ്രക്ഷ്യന്തികേത്വാംഅമൃതമൃതംഅസിക്ഷീരനീരംരസസ്തേ
മാകന്ദക്രന്തകാന്താധരധരനതുലാംഗഛയഛന്തിഭാവം
യാവച്ഛൃംഗാരസാരംശുഭമിവജയദേവസ്യവൈദഗ്ദ്ധ്യവാച

ശ്രീഭോജദേവനെന്ന പിതാവിൽനിന്ന് രാധാദേവിയുടെ പുത്രനായി ജനിച്ച ജയദേവകനെന്ന കവി രചിച്ച ഗീതഗോവിന്ദം കാവ്യം പ്രിയവർഗ്ഗക്കാരായ പരാശരാദികളാകുന്ന ഗുരുപരമ്പരയുടെ അവസാനത്തെ കണ്ണിയായി വിളങ്ങുന്ന കവിത്വത്തിന്റെ ഉദാഹരണമാണ്. ശുഭകരമായ ശൃംഗാരരസം മറ്റെല്ലാ രസങ്ങളേക്കാളും മേലെയാണ്(രസരാജനാണ്). ശൃംഗാരരസസാരവും ജയദേവവൈദഗ്ദ്ധ്യവാചകവുമായ ഗീതഗോവിന്ദത്തേക്കാളും മധുരമായ മറ്റൊന്നുമില്ല. അതിന്നുമുമ്പിൽ, മധുവിന്റെ മധുരത്തെക്കുറിച്ച ചിന്തയേ ജനിക്കുന്നില്ല.ശർക്കര കർക്കശമായി അനുഭവപ്പെടും. ദ്രാക്ഷ അതിനു തുല്യമാവുന്നതല്ല.അമൃതം മൃതമായും ക്ഷീരം നീരമായും അനുഭവം തരുന്നു. ഗീതഗോവിന്ദത്തോടു താരതമ്യപ്പെടുത്തിയാൽ വിപരീതരസം തരുന്നു ഇവയെല്ലാം. എന്തിനു പറയുന്നു. ജയദേവന്റെ മധുരവാചകത്തിനു മുമ്പിൽ, മാമ്പൂവിന്റെ മകരന്ദത്തേക്കാളും മധുരമായ കാന്താധരംപോലും ലജ്ജിച്ച് സന്ധ്യയാകുന്ന പാതാളത്തില് പോയൊളിച്ചുകളയുന്നു.

32. ഇത്ഥംകേളിതതിർവിഹിർത്യയമുനാകൂലേസമംരാധയാ
തദ്രോമാവലിമൌക്തികാവലിയുഗേവേണീഭ്രമംബിഭ്രതി
തത്രാഹ്ലാദികുചപ്രയോഗഫലയോർലിപ്സാവതോർഹസ്തയോർ-
വ്യാപാരാപുരുഷോത്തമസ്യദദാതുസ്ഫീതാംമുദാംസമ്പദം

ഇപ്രകാരം യമുനാതീരത്ത് രാധയോട് സമമായി, അവളുടെ രോമാവലിക്കുള്ളിൽമുത്തു ചാർത്തിച്ചും,ചുഴികളിൽ വേണീഭ്രമത്താല് കറങ്ങിയും, കുചപ്രയോഗഫലങ്ങൾകണ്ടാഹ്ലാദിച്ചും കേളിയാടി വിഹരിച്ച പുരുഷോത്തമൻ, ഏതൊരു പരമാനന്ദം രാസക്രീഡയിലനുഭവിച്ചുവോ, അതേ ആനന്ദം പാടിക്കേൾക്കുമ്പോളും അനുഭവിച്ച് സർവ്വസമ്പദ്സമൃദ്ധിയുംഭൂമിക്ക് നൽകട്ടെ.

വെങ്കടമഖിയുടെ ചതുർദണ്ഡിപ്രകാശികയില് ഗീതം,പ്രബന്ധം,എന്നിവ ഭാണ്ഡീരകഭാഷയിലാണ് (പ്രാകൃതഭാഷ).തേനകപദത്തിൽ,തേന എന്ന പദത്തിന്റെ ഭാണ്ഡീരകഭാഷാവികൃതിയാണെന്നദ്ദേഹം പറയുന്നു. വികൃതത്വം ഭാണ്ഡീരകഭാഷയിലാണ് വരു

ന്നത്. വിശ്വേശ്വരൻ (വാഗീശൻ)ഭാണ്ഡീരകഭാഷാവ്യാകരണത്തിൽ കൃഷ്ണൻഓടക്കുഴലിൽ ഊതിയപ്പോൾ, കാംബോജം,മഗധം,കലിംഗം മുതലായ ദേശങ്ങളിലെ ഭാഷകളും കലർന്ന് അത് സംഗീതത്തിന് അനുയോജ്യമായ ഭഷയായി നിശ്ചയിക്കപ്പെട്ടതായി പറയുന്നു. ഭോജേശ്വരൻ,സോമേശ്വരനെന്നിവരുടെ കാലം വരെ ഈ ഭാഷക്ക് പ്രചാരവും ആദരവും ഉണ്ടായിരുന്നു. ( J of Madras Music Academy vol LV.വെങ്കടമഖിയിൻഗീതങ്ങളും പ്രബന്ധങ്ങളും പേജ് 108.ആർ വേദവല്ലി) പലഭാഷകലർന്ന ഭാണ്ഡീരകഭാഷ (ബാന്ദീര,വന്ദീര,പാണ്ഡീര എന്ന് ഭേദം ഉച്ചാരണം കൊണ്ട്)യിലെ പണ്ഡിതന്മാ ർ സിദ്ധരും സർവ്വജ്ഞരുമായിരുന്നു. പലഅർത്ഥം ധ്വനിക്കുമാറ് സാഹിത്യം പ്രകാശിക്കുന്നവരും പാണ്ഡ്യനാട്ടിലും(മധുര) അതിനും മുമ്പ് വന്ദേരിനാട്ടിലും താമസിച്ചിരുന്നവരും വ്രജവാസികളുടെ പരമ്പരയിലെ അവസാനക്കാരുമായിരുന്നു. ഭാണ്ഡീരകനാമം,രാസലീല,ദേവി,ഗുരുസംഗമം എന്ന പുണ്യമുഹൂർത്തത്തോട് ബന്ധപ്പെട്ട് സംസ്കൃതകാവ്യമായ ജയദേവഗീതാഗോവിന്ദത്തിൽ കാണുന്നവ ഭാഗവതത്തിലും ഒളിഞ്ഞും തെളിഞ്ഞും കാണുന്നുണ്ട്. പാണ്ഡവർ അജ്ഞാതവാസസമയത്ത് ആയുധം കെട്ടിയിട്ടതും രഹസ്യസ്ഥാനമായ ഭാണ്ഡീരകവൃക്ഷക്കൊമ്പിലാണ്.ഭാണ്ഡീരകമായി ജനിച്ചത് കൃഷ്ണവാഹനമായ ഗരുഡനാണ്. (കൃഷ്ണോപനിഷത്ത്)ശ്രീകൃഷ്ണന്റെ കാലത്തെ ഭാഷയുടെ രഹസ്യത്തോക്കോൽ സർപ്പബന്ധനരൂപമായി സംഗീതത്തില് ഇന്നും സൂക്ഷിച്ചിട്ടുണ്ട്.

കൃഷ്ണാ കാരുണ്യസിന്ധോ ഭക്തിയോഗസംബന്ധമായ ഗ്രന്ഥമാണ്. അഷ്ടപദി എന്ന കൃതി കാവ്യഭംഗികൊണ്ടും പാണ്ഡിത്യം കൊണ്ടും നല്ല കൃതിയാണെങ്കിലും ഭക്തകവിയല്ല ഇതെഴുതിയത് എന്നാണ് എന്റെ അഭിപ്രായം. ഭക്തിയും കൂട്ടത്തിലുണ്ട് എന്നേ ഉള്ളൂ. യാദൃഛികമായാണ് ഇത് ഈ ഗ്രന്ഥത്തിലുൾപ്പെടുത്താനുള്ള തീരുമാനമുണ്ടായത്. അഷ്ടപദി ഭക്തികാവ്യമല്ലെങ്കിൽ,ഗുരുവായൂരപ്പഭക്തയായ നിങ്ങളെന്തുകൊണ്ട് അത് ഗുരുവായൂരിൽ പാടുന്നത് നിർത്തിക്കുന്നില്ല എന്ന് ചെന്നൈയിൽവെച്ച് ഒരു ചെറുപ്പക്കാരൻ ചോദിച്ചു. അതിന്റെ ആവശ്യമൊന്നും എനിക്ക് തോന്നുന്നില്ല എന്ന് ഞാനും പറഞ്ഞു.ഗുരുവായൂരിലെ ആചാരങ്ങളുടെയോ ഭരണനിയമങ്ങളുടേയോ ഭക്തയോ നിരൂപകയോ അല്ല, ഗുരുവായൂരപ്പന്റെ മാത്രം ഭക്തയാണ് ഞാനെന്ന് പറഞ്ഞു. എന്തായാലും അന്നത്തെ ആ സംഭാഷണം കൊണ്ടാണ് അഷ്ടപദിയെക്കൂടി ഈ ഗ്രന്ഥത്തിലുൾപ്പെടുത്തി എന്റെ അഭിപ്രായം പറയണമെന്ന് പ്രേരണ തന്നത്. poetics എന്ന് ആംഗലത്തില് പറയുന്ന കാവ്യമീമാംസക്കും, കാമശാസ്ത്രത്തിനും , സംഗീത,നൃത്ത,നാട്യാഭിനയ,രസസിദ്ധാന്തങ്ങൾക്കും ഉള്ള പ്രാമുഖ്യം കഴിഞ്ഞേ പണ്ഡിതകവിയായ ജയദേവകൻ ഭക്തിക്ക് ഈ കൃതിയില് പ്രാമുഖ്യം കൊടുത്തിട്ടുള്ളൂ. രാധ ,കൃഷ്ണനെന്നത് പേരുകളാണെന്നു മാത്രം.അത് ഏതു സ്ത്രീയും ഏതുപുരുഷനുമാവാം,അവരുടെ രതികേളികളാവാം. ഏതു കമിതാവിനും കാമിനിക്കും ഇതിലുള്ളതെല്ലാം തങ്ങളുടെ അനുഭവമാകയാൽ രാധാകൃഷ്ണന്മാരാണെന്നു ഭാവന ചെയ്യാം. ഇപ്രകാരമാണതിന്റെ ഘടന. പണ്ടുകാലത്ത് മാർക്കറ്റിങ്ങ് എന്നൊന്ന് സാഹിത്യത്തിലുണ്ടായിരുന്നുവെങ്കില്, ഈ കൃതി അതിന്നൊരുദാഹരണമാക്കാം. ഭക്തിയുടെ മേമ്പൊടി മാത്രം ചേർത്ത്, കാമശാസ്ത്രപരമായി ഒരു ഗ്രന്ഥമെഴുതി അതിനെ പോപ്പലറാക്കിയ Master marketing mind തീർച്ചയായും ഇന്നത്തെ മാർക്കറ്റിങ്ങ് തന്ത്രങ്ങൾക്കു സമശീർഷമാണ്. മനുഷ്യന്റെ മനശ്ശാസ്ത്രം വിറ്റു പ്രസിദ്ധിനേടാനറിയുന്ന പണ്ഡിതകവിയായിരുന്നു ജയദേവകനെന്നർത്ഥം.

## നാരായണതീർത്ഥരുടെ ശ്രീകൃഷ്ണലീലാതരംഗിണി (1550 ഏ ഡി- 1645 ഏഡി)

## തരംഗം 6 ശ്രീകൃഷ്ണഗോപീസമാഗമവർണ്ണനം

1. വൃന്ദാവനേ അഥ ശ്രീകൃഷ്ണഗോപീസംഗോഭിനീയതേ ആദൌ ഗോപ്യസ്തഥാഃകൃഷ്ണോഗേപീനാംകൃഷ്ണസംഗമഃ
   ഇനി വൃന്ദാവനത്തിലെ ശ്രീകൃഷ്ണഗോപീസംഗം. ആദ്യം വേദിയിലേക്ക്

ഗോപിമാരും പിന്നീട് കൃഷ്ണനും പ്രവേശിക്കുന്നു. രംഗപ്രവേശത്തിനുശേഷം സംഗമം.

2. ഗോപീശ്രീകൃഷ്ണസംവാദസ്തതോഗോപീപരിഗ്രഹഃ
ഷഷ്ഠ്യേസ്മിൻസദ്ഗ്രഹേണൈവംരാസാരംഭോനിഗദ്യതേ
ഗോപീശ്രീകൃഷ്ണന്മാരുടെ സംവാദശേഷം ഗോപികമാരെ പരിഗ്രഹിക്കുന്നു. ആറാം തരംഗത്തിൽ,സംഗ്രഹിച്ച് ,സത്തുക്കളുടെ പരിഗ്രഹണമായ (സജ്ജനസംസർഗ്ഗമായ) രാസാരംഭം പറയുന്നു.

3. ശരദേവശരദാഗതാസ്വയംതാരകോദയവിശേഷഭാവിതാ
വാരിതേഷ്വസലിലേഷ്വധീമതാംസ്മാരിതാർത്ഥമവിഭാസയന്തസൌ
ശരത്ക്കാലം സാക്ഷാത് ശാരദാദേവിയെപ്പോലെ വിശേഷഭാവങ്ങളോടും താരകോദയത്തോടും കൂടി ആവിർഭവിച്ചുകഴിഞ്ഞു. മഴ കഴിഞ്ഞു. ധീമത്തുക്കളായ (ബുദ്ധിമാന്മാരായ)സജ്ജനങ്ങളോട് തങ്ങളുടെ ജന്മോദ്ദേശം വിളിച്ചറിയിക്കുന്നതുപോലെ സലിലങ്ങളെല്ലാം (ശുദ്ധജലാശയം)വിളങ്ങി. ഗദ്യംഃ തത്രഭവതിശ്രീനിവാസേ പരിപാലിതനിജദാസേ സന്തതാനന്ദ കല്യാണഗുണഗണ നവരത്നരത്നാകരേ സരളമുരളീനാദസമുദഞ്ചിത വിവിധ ഗീതസമുദ്ഘോഷമന്ദഗമനമഹോല്ലാസലീലാവിലാസബഹുതരകല്ലോലജാലേ ഭുവനസുന്ദരേ ശ്രീകൃഷ്ണേ വിഹരതി തസ്മി ൻവ്രജയുവതീ മനോനദ്യാ സ്യന്ദമാനാസമഭിവ്യക്തശാരദാവിമലീകൃതാവൃത്തിവിശേഷാനുഭവരസാദ്ധ്യാ തദൈകരസ്യം.അഭിലഷന്ത്യസത്വരമാവിവിഷു.ഇത്യഞ്ച താസാം വാചോവിലാസാപ്രാദുർബഭൂവു.
ശ്രീനിവാസഭഗവാൻ തന്റെ ദാസന്മാരെ പരിപാലിക്കുന്നവനും സന്തതാനന്ദകല്യാണഗുണങ്ങളാകുന്ന നവരത്നങ്ങളുടെ രത്നാകരവും (സമുദ്രം) ആണ്. ഭഗവാൻതന്റെ സരളമുരളീനാദത്തിൽനിന്ന് ഉയർന്ന വിവിധഗീതഘോഷങ്ങളോടെ മന്ദഗമനനായി പലതരം മഹോല്ലാസലീലാവിലാസങ്ങളാടവേ,ആ ഭുവനസുന്ദരമായ ശ്രീകൃഷ്ണസാഗരത്തിന്റെ കല്ലോലജാലങ്ങളിൽവിലയിക്കാനായി വ്രജയുവതിമാരുടെ മനസ്സാകുന്ന നദികളുയർന്നു പൊങ്ങി.(വേലിയേറ്റം)ശരത്കാലത്തിൽ പൂർണ്ണമായ അദ്വൈതം എന്ന സവിശേഷാനുഭൂതിക്ക് വാഞ്ഛരജനിക്കുകയാൽ കൃഷ്ണസാഗരത്തിലേക്ക് അതിവേഗം ഒഴുകിയെത്തി. അവരിൽനിന്ന് ഇപ്രകാരം വാചോവിലാസമുണ്ടായി.

**ഗീതം 1.** കേദാരഗൌള (തോഡി) ആദിതാളം

പല്ലവിഃ  പരമപുരുഷം അനുയാമവയം സഖീ

അനുപല്ലവിഃ സുരുചിരഹാസം സുന്ദരനാസം

തരുണാരുണകിരണാധരസരസം

ചരണം 1. ഭാവുകശരണം ഭവസന്തരണം

ഭവ്യസേവകജനഭാഗ്യവിതരണം

അവ്യയവിമലവിഭൂതിവിജൃംഭിത

ദിവ്യമണിരചിതവിവിധാഭരണം

2. നന്ദകുമാരം നഗവരധീരം

ബൃന്ദാവനഭുവി വിവിധവിഹാരം

ബൃന്ദാരകഗണവന്ദിതചരണാരവിന്ദം

മിലിതമണിമധുകരനികരം

പരമോദാരം പാപവിദൂരം

സ്മരസായകസ്രഗ്ധരമതിചതുരം

വിരചിതമുരളീഗീതരസാമൃത

ഭരിതഘനം ഘനകൌസ്തുഭഹാരം

4.യുവതീഗീതം യോഗിസുലലിതം

കവിജനമാനസകമലവിലസിതം

ശിവനാരായണതീർത്ഥവിരചിതം

ശ്രീഗോപാലദയാരസമിലിതം

ഗോപിമാർ പിന്തുടരുന്ന പരമപുരുഷൻ, ഭവസന്തരണനും അവ്യയമായ വിമലവിഭൂതികളുള്ളവനും പാപവിദൂരനുമാണ് എന്നത് ശ്രദ്ധേയമാണ്. അവരുടെ ഗോപികാഗീതമാകട്ടെ,യോഗിസുലളിതവും ഗോപാലന്റെ ദയാരസസമ്മിളിതവുമാണ്.

5. ഭോഭോ വ്രജപുനരാര്യ:ശരദസമയം പരം ശിവം മത്വാ കൃപയാ തസ്യഭജാമോ ഗോവിന്ദം പ്രാഹുരിതി തദാന്യോന്യം അവരിങ്ങനെ പരസ്പരം പറഞ്ഞു: ഈ ശരദ്സമയം പരമമായ ശിവം (മംഗലം)തന്നെയാണ്. നമുക്ക് മുമ്പെന്നപോലെ –എല്ലാ ശരദ് ഋതുവിലും നമ്മുടെയിടയിൽ പതിവുള്ളപോലെ- ഗോവിന്ദനെ ഭജിക്കുക.

**ഗീതം 2.** കല്യാണി (സാരംഗ)ത്രിപുടതാളം

പല്ലവി,അനുപല്ലവി:- ശങ്കേശങ്കരം ശാരദസമയം

പങ്കേരുഹപരാഗവിഭൂതിധവലം

ചരണം 1. പാപപങ്കശോഷണപടുതരകിരണം

പരിഹൃതാപരിമിതഘനനഘനാവരണം

കപടകേതകീകുസുമഭാരവിരഹിതം

കലിതതാരകഗണസ്ഫടികാക്ഷാഭരണം

2. പരപുരുഷസുരതിപതികാമവിദൂരം

പണ്ഡിതമണ്ഡലപരമാഹ്ലാദകരം

പരമഹംസഗതിവിഘ്നപാടനചതുരം

പരശുകസമുദിതഫലവിദ്യാതാരം

3.നിർമ്മലരസപൂരനിരുപമഗാംഗം

നിഖിലമാനിനീജനമാനവിഭംഗം

ശർമ്മദശശിധരസരസോത്തമാംഗം

സമുദിതഗോവിന്ദകൃതബഹുസംഗം

4.ഇതിഗോപവധൂഗീതമിദമതിലലിതം

ഈശോപമശാരദസമയവിലസിതം

യതിവരശിവനാരായണതീർത്ഥഭണിതം

യാദവാബ്ധിജരത്നസമ്മിലിതം

ശരത്കാലം താമരപ്പൂക്കളുടെ വെളുത്ത പരാഗം പൂശി ശിവനെപ്പോലെ ഭസ്മധാരിയാണ്. നക്ഷത്രങ്ങളാകുന്ന സ്ഫടികാക്ഷമാല ആഭരണമായി ധരിച്ച് എണ്ണുന്ന പരമയോഗിയുമാണ്. പരമഹംസനും സർവ്വേന്ദ്രിയജയനുമാണ്.സർവ്വപാപവും കരിച്ചുകളയുന്ന സൂര്യാതപം കൊണ്ട് കാമദേവന്റെ പോലും അഭിമാനഭഞ്ജനംചെയ്ത പരമപുരുഷനാണ് ഇവിടെ മാനിനീജനത്തിന്റെ മാനവിഭംഗം ചെയ്യുന്ന ശർമ്മദനായ ഗോവിന്ദന്.പരപുരുഷരതി എന്ന കാമത്തെ ഇല്ലാതാക്കുന്ന പരമപുരുഷനാണ് നായകൻ. ഇത്തരം പദപ്രയോഗങ്ങൾ ശ്രദ്ധേയമാണ്. ഓരോ ഗോപികയും ഇവിടെ പരമപുരുഷനോട് ബ്രഹ്മാത്മൈക്യം പ്രാപിക്കുന്ന പരമഹംസനാണ്. ഗംഗയിലെ ശുദ്ധജലംപോലെ ഈ ശരദൃതുവിൽ അനേകം ആത്മാക്കൾ, അനേകജ ന്മങ്ങളായി ഗോവിന്ദനുമായി ബഹുസംഗം ചെയ്തിട്ടുണ്ട്.(പലവട്ടം സംഗമം)ആ പരമഭാഗവ തോത്തമന്മാരായ ശുകന്മാർ അഥവാ തത്തകൾ, അവരുടെ കർമ്മഫലങ്ങളെ (പഴങ്ങളെ) മാനവർക്കായി തന്നുപോയിട്ടുമുണ്ട്.

6. ഇതിപ്രലപതിവ്രജേശരദിഗോപികാമണ്ഡലേ
സുധാകിരണമണ്ഡലേപരിഹൃതന്ധകാരേനിശി
പരാക്പ്രവണമാനസാസ്സ്മഖലുകൃഷ്ണസാരാഃസ്ഫുടം
മുരാരിമുരളീരവസ്സമുദിതാസ്സമാകർഷതി

7. കാപിഗോപിപരംകാന്തംകാമചാരഫലോദയം
ഗന്തുകാമേതരാഗോപിഃത്വരയന്തീദമാഹതാം
ഇപ്രകാരം അവർസംസാരിക്കവേ ചന്ദ്രന് ഉദിച്ച് രാത്രിയുടെ ഇരുട്ടകന്നു.കൃഷ്ണന്റെ മുരളീരവം ഉയർന്നു.പുറത്തുള്ള വസ്തുക്കളിലേക്കുള്ള മനസ്സിന്റെ സഞ്ചാരം പൂർണ്ണമായി നിർത്തി ,ഞങ്ങളെല്ലാവരും കൃഷ്ണസാരമാണെന്ന് സ്ഫുടമായി മനസ്സിലാക്കിക്കൊടുത്ത്, ആ ഗീതം അവരെ ചിത്തവൃത്തിനിരോധം എളുപ്പം സാധിപ്പിച്ചു. ഒരു ഗോപിക ഇപ്രകാരം പാടി.

**ഗീതം** 3 മുഖാരി(പുന്നാഗവരാളി) ത്രിപുട
പല്ലവിഃബൃന്ദാവനമധുനാമന്യേസഖിബൃഹദാരണ്യമഹം

അനുപല്ലവിഃസുന്ദരതരവംശനാദസംസൂചിത
സ്വാനന്ദബോധാമൃതമയപുരുഷം
ചരണം1.
ഉന്നതശാഖാഗ്രംസദാനന്ദനിർണ്ണയരസപൂരഫലഭാരം
പുണ്യവതാമതിരമണീയമമരേന്ദ്രവർണ്ണിതഭ്രമപദംഭവപാരം
2.മുനിവരപരിസേവിതംമോഹവിരാമമൂലമശേഷവിശേഷസ്പദം
അനികേതനികേതനമഖിലശോകഹരമന്ദയലയപരതരസിദ്ധഫലദം
3.സകൃദിദമവലോകിതംസമ്യഗിഹസ്വസുതകലത്രാദിധനവിരസം
പ്രകടയതിപരമഹംസസമാകുലമമലമാനസവൃത്തിവിലസിതമരസം
4.പരിഹൃതരിപുവർഗ്ഗപരമയോഗീപരിപൂർണ്ണഭാവവിഷേഷോദയം
ഹരിപരിഭാവനയാഗോപികാഗീതമിതിഫണിതംനാരായണതീർത്ഥയതിനാ.

വൃന്ദാവനം ബൃഹദാരണ്യമായിത്തീർന്നു. വലിയകാടെന്നും ഉപനിഷത്തെന്നും രണ്ട ർത്ഥം. സുന്ദരതരമായ വംശീനാദത്തിൽ സാന്ദ്രാനന്ദാവബോധാമൃതമയപുരുഷന് സ്വയം അവതരിച്ചിരിക്കയല്ലേ.ഇതിലെ ഉന്നതശാഖാഗ്രങ്ങളും സദാനന്ദനിർണ്ണയരസ സമ്പൂർണ്ണമായ ഫലങ്ങളുടെ ഭാരംകൊണ്ട് കുനിഞ്ഞവയും ആയ വൃക്ഷങ്ങള് പുണ്യവാ ന്മാർക്ക് അതിരമണീയമാണ്. അമരേന്ദ്രവർണ്ണിതമായ ഇവയുടെ പാദം ഭൂമിതൊട്ടു നി ൽക്കുന്നു. ഭവം (സംസാരം)തരണം ചെയ്യിക്കുന്നവയാണവ. ഭൂമിയും ആകാശവും തൊട്ട പുണ്യാത്മാക്കളെപ്പോലെ ഓരോ വൃക്ഷവും. മുനിമാരാൽ സേവിതവും മോഹത്തെ തീ ർക്കുന്നതും മൂലവും അശേഷവിശേഷാസ്പദവും ,വീടില്ലാത്തവർക്കു വീടും,സർവ്വർക്കും ശോ കഹരവും ഭാവിഭൂതവർത്തമാനാദി ത്രികാലാതീതമായ സിദ്ധഫലം തരുന്നതുമാണ് വൃ ന്ദാവനം. സമ്യക്കായി അതിനെ കണ്ടവർക്ക് എന്റെ വീട്.എന്റെ ഭാര്യ മുതലായ സ്വാ ർത്ഥചിന്തകളെല്ലാം ശമിക്കുന്നു. അത്തരം ചിന്തകളിൽ വിരസത വരുന്നു. ഈ പരിശു ദ്ധമായ മാനസസരസ്സിലാണ് പരമഹംസങ്ങളുടെ വിഹാരഭൂമി. ആ മനസ്സിൽ പിന്നെ ശത്രു എന്ന ഒരു വാക്കില്ല. പരമയോഗി പരിപൂർണ്ണഭാവവിശേഷോദയംകൊണ്ട് ഹരിപ രഭാവനഉദിച്ചാണ്ഗോപികാഗീതംപാടുന്നത്.

ഗദ്യംഃ ഇത്ഥം അന്യോന്യസ്നേഹദയാരസസ്യന്ദനദ്രവീകൃത ചിത്തവൃത്തിവിലാസോ ല്ലസിതവിവിധവാഗ്വിലാസവത്യോഗോകുലപുരവരയുവത്യോ ഗോവിന്ദം ബൃന്ദാവന സമു ദഞ്ചരിത വിപുലതരലക്ഷ്മീവിലാസലാസ്യരംഗസ്ഥലായമാന രമ്യവക്ഷോവിശാല ഫാലാ ദിസുന്ദരസർവ്വാംഗം സ്വകാന്തമാലക്ഷ്യമദനമഹീപതികാർമ്മുക മഹാമേഘസമുദ്ഗലി ത ശരവർഷധാരാഇവ നിബിഢതരബൃന്ദാരണ്യനിഗൂഢം നവനീതമൂഷം സമാസാദ്ധ്യ സകലലോകാഭീഷ്ടഫലം ഫലയന്തം വിശ്വഭരമിവ വർഷധാരാശ്രുതയ ഇവ ശ്രോത്രീയം സമധിഗതാസ്മത് വരമാജഗ്മുഃനയനോൽപ്പലാനി ച തസ്മിന് ശ്രീനിവാസേ പ്രസാരയാ മാസു.

അന്യോന്യം സ്നേഹം ,ദയാരസം ഇവ ഒഴുകിയ ദ്രവീകൃതമായ ചിത്തവൃത്തിയോടെ ശത്രു തയോ മദമാത്സര്യമോ അസൂയയോ ഒട്ടുമില്ലാതെ, വിവിധവാഗ്വിലാസവതികളായാണ് ഗോപികമാർ ഗോവിന്ദനിലേക്കു പ്രവേശിക്കുന്നത്. ബൃന്ദാവനമെന്ന ബൃഹദാരണ്യത്തി ൽ ഉപനിഷത്തായി, ഗൂഢമായി ഒളിഞ്ഞിരിക്കുന്ന വെണ്ണ (അമൃത്) ആണ് കണ്ണൻ. അവൻ മദനശരമെയ്യുന്ന കാമൻമാത്രമല്ല,ഭൂമിയെ സമൃദ്ധമാക്കുന്ന മഴതരുന്ന കാർമേ ഘവുമാണ്. ശ്രോത്രീയർക്ക് ശ്രുതി(വേദം)വർഷധാരയായി വർഷിക്കുന്ന വേദവിത്താ ണ്.ആ വേദാമൃതത്തെയാണ് ഗോപികമാരെല്ലാം പ്രേമിക്കുന്നതും പ്രാപിക്കുന്നതും.

8. ജ്ഞാത്വാഹരിഃസ്ഥിരംഭാവംപരസ്മിൻപുംസിയോഷിതാം
ആവിഷ്കാരിഷ്യൻഗോവിന്ദസ്താസാംപ്രാഹേദമാദരാത്
ആ സ്ത്രീകൾക്ക് പരമപുരുഷനിലുള്ള ഉറച്ച സ്ഥിരഭക്തിഭാവം അറിഞ്ഞ ഹരി അവ ർക്കു

മുന്നിൽ സ്വയം പ്രത്യക്ഷപ്പെട്ട് ,ആദരപൂർവ്വം അവരോടിപ്രകാരം പറഞ്ഞു.
**ഗീതം** 4 ശങ്കരാഭരണം അടതാളം
പല്ലവി:-വല്ലവാംഗനാമാകലയതധർമ്മോല്ലംഘനം
അനുപല്ലവി:-വല്ലവാംഗനാനിജവല്ലഭപദയുഗ
പല്ലവസേവനമേവപരോധർമ്മോ
ചരണം.1കുലശീലമര്യാദാകുലീനാദിജാലം
കോപസന്താപാദിനിബിഡകല്ലോലം
അലമിഹസംസാരജലധിമാഗമകൃത-
കിലധർമ്മസേതുരഥതാരയതിബഹുലം
2.രഹസിനിശിവനേകിംരമണീയചരണം
മഹനീയഗൃഹപതിംഅപഹായതരുണം
സഹസാപരപുരുഷാനുസരണേനാലമിഹ
ഗൃഹപതിമിഹയാതഗൃഹിണീശരണം
3.ഗുരുബന്ധുജനാവജ്ഞാകുത്സിതാചാരം
പരിഹരതകുരുതപരപരിഹാരം
ത്വരയൈവഗൃഹമനുയാതപാതകബുദ്ധി-
മരിവർഗ്ഗമപിപരിഹരതനിസ്സാരം
4.പരിപൂർണ്ണബോധൈകരസമഖിലസാരം
പരമപുരുഷമനുസരതഗോപബാലം
ഗുരുവരകരുണാസുധാസമുദഞ്ചിത
ശിവനാരായണതീർത്ഥയതിഗീതമതുലം
പതിവ്രതാധർമ്മം മാത്രം മതി സ്ത്രീക്ക് എന്നതാണ് പഴയ ആചാരം. സ്ത്രീ ഗൃഹപതിയുടെ സേവികയും ഉപകരണവും മാത്രമാണ്.ഒരാത്മാവിന്റെ പരമാത്മവിലയം അവൾക്കാവശ്യമില്ലെന്നാണ് പുരുഷവിരചിതമായ കുലാചാരം ധ്വനിപ്പിക്കുന്നത്. തന്നിലാകൃഷ്ടരായി ആത്മവിലയനത്തിനുവന്ന ഈ ജീവാത്മാക്കളെല്ലാവരും ആത്മനിഷ്ഠരാണോ ,അതോ, ഭർത്താവിനെയല്ലാതെ മറ്റൊരു ദൈവത്തേയും പൂജിക്കുന്നത് സദാചാരലംഘനമാണെന്ന് കരുതുന്നവരാണോ. അപ്രകാരം ഭീതിയുള്ളവർക്ക് പരമാത്മവിലയനം സാധിക്കുകയില്ല. അവരുടെ സ്ഥിരവ്രതം അറിഞ്ഞാണ് പ്രത്യക്ഷനായതെങ്കിലും അവരിൽനിന്നു തന്നെ ഉത്തരം കിട്ടണം,കൃഷ്ണന്. അത് വ്രതപരിസമാപ്തിയുടെ അവസാനഘട്ട പരീക്ഷണമാണ്. ശിവൻ പാർവ്വതിയോട് സ്വയം കുററപ്പെടുത്തി സംസാരിച്ചത് ഇപ്രകാരമുള്ള അവസാനപരീക്ഷണത്തിനാണ്.
**ഗീതം** 5. മംഗലകാപി അടതാളം (നാദനാമക്രിയ ആദി)
പല്ലവി:ശരണംഭവകൃഷ്ണാസംസാരതാംശരണംഭവകൃഷ്ണാ
അനുപല്ലവി:-കരുണാംതവസംസരണപയോധിസന്തരണീ
ത്വാമനുഭവതാമസ്മാകം
ചരണം1ഃ-നൂനംത്രിഭുവനഗൃഹിണീപതിരിതി
ഗാനംഃമഹതാംഅനുസംവിദിതം
ശ്രീനന്ദാത്മജശ്രീവസുധാധിപാ-
നന്ദംത്വാമനുയാമോഅവിരതം
2.ആരംഭണമിഹജഗതിഫലാവധി
ധീരമുനിഭിരിഹനിശ്ചിതമഖിലം
ഭൂരികൃപാലയമാഹരിഹാഗമ-
സാരംത്വാമഖിലാത്മകകമലം

3.കാമിനിജനസകലകാമദുഹം
പരമകാരുണികംപ്രാഹുരേവഭവന്തം
കോമലഗിരാഗോപികാഗണഗീതം
ഗോവിന്ദമിതിനാരായണതീർത്ഥഫണിതം
ഭവസാഗരത്തെ തരണം ചെയ്യുന്നതിനുള്ള ശരണം കൃഷ്ണന്റെ കാരുണ്യം മാത്രമാണ്. അതിനാലാണ് സദാ കൃഷ്ണനെ ഹദയത്തിൽ ധരിച്ച് അനുഭവിച്ചുകൊണ്ടിരിക്കുക എന്നത് ഗോപികമാരുടെ വ്രതമായത്. മാത്രമല്ല,ത്രിഭുവനത്തിന്റെ ഗൃഹപതിയാണ് കൃഷ്ണപരമാത്മാവ്. അപ്രകാരം മഹത്തുക്കളെല്ലാം ഗാനം ചെയ്തിട്ടുണ്ട് .(ത്രിലോകീഗൃഹ സ്ഥായ എന്ന് വിഷ്ണുഭുജംഗം) ആ ത്രിലോകീഗൃഹസ്ഥനെയാണ് ഞങ്ങളുടെ ഗൃഹപതി യായി വരിച്ചിരിക്കുന്നത്. ഭൂമിക്കും പ്രപഞ്ചത്തിനുമുഴുവനും ഒരു ആരംഭം,ഫലം, അവസാ നം എന്നിവയുണ്ട്. അവയുടേയും പതിയായ കൃഷ്ണനോ,ഇതിനെല്ലാം അതീതമായ കൃപാലയവും ആഗമസാരവും അഖിലാത്മനും അമലവുമാണ്. സ്ത്രീപുരുഷഭേദമില്ലാത്ത അഖിലാത്മനുമാത്രമേ സ്ത്രീകളുടെ (കാമിനി)സർവ്വകാമധേനുവായി അവർക്ക് നിരതി ശയമായ മോക്ഷസുഖം തരാനുള്ള പരമകാരുണികത്വം ഉള്ളൂ. ഒരു വെറും ഭർത്താവിന് (ഗൃഹപതിക്ക്)അത് സാധിക്കയില്ല. ഈ തത്വം അറിഞ്ഞവരാണ് ഇവിടെ ഗോപികാവൃ ന്ദം. സംസാരസുഖമല്ല,മോക്ഷസുഖമാണ് അവർ കൃഷ്ണനോടു പ്രാർത്ഥിക്കുന്നത്. അവ ർക്കു കൃഷ്ണനിൽനിന്ന് ലഭിക്കുന്നതും അതുതന്നെ.

9. ജന്മാന്തരസഹസ്രേഷുകൃതപുണ്യഫലോദയാ
ഇദമാഹപരംകാന്തംകുർവ്വന്തീപ്രണതീർമുഹുഃ
വീണ്ടും വീണ്ടും നമസ്കരിച്ചുംകൊണ്ട് ,ആയിരം ജന്മാന്തരങ്ങളിൽ ചെയ്ത പുണ്യഫലോദയ ത്താൽ ഒരു ഗോപിക കൃഷ്ണനോട് ഇങ്ങനെ പറഞ്ഞു.
**ഗീതം** 6 ബിലഹരി (മോഹനം)ആദിതാളം
പല്ലവിഃപൂരയമമകാമംഗോപാലാ
അനുപല്ലവിഃവാരംവാരംവന്ദനമസ്തുതവവാരിജദലനയനാ
ചരണം1മന്യേത്വാമിഹമാധവദൈവം
മായാസ്വീകൃതമാനുഷഭാവം
ധന്യൈരാഹൃതതത്വസ്വഭാവം
ധാതാരംജഗദാമതിവിഭവം
2.വൃന്ദാവനചരബർഹാവതംസം
ബദ്ധകുഞ്ജവനബഹുതരവിലാസ
സാന്ദ്രാനന്ദസമുദ്ഗീർണ്ണഹാസ
സംഗതകേയൂരസമുദിതദാസ
3.മത്സ്യകൂർമ്മാദിദശമഹിതാവതാര
മദനുഗ്രഹാദരമദനഗോപാലാ
വാത്സല്യപാലിതവരയോഗിവൃന്ദ
വരനാരായണതീർത്ഥവർദ്ധിതമോദ
ഗോപിക വന്ദിക്കുന്നതും കാമം തീർത്തുതരാന് പ്രാർത്ഥിക്കുന്നതും ഈശ്വരനോടാണ്. മായാസ്വീകൃതമാനുഷഭാവമെടുത്ത മാധവനെന്ന ദൈവത്തോടാണ്. സർവ്വജഗത്തി നും വിഭവസമൃദ്ധി തന്ന ധാതാവും ധന്യരാൽ പൂജിതനും തത്വസ്വഭാവവുമാണ് ഈശ്വര ൻ. ആ ഈശ്വരനാണ് പീലിചൂടി,ആഭരണങ്ങളണിഞ്ഞ് സാന്ദ്രാനന്ദം തരുന്ന പുഞ്ചിരി യോടെ തന്റെ പാദദാസന്മാരാൽ ചുറ്റപ്പെട്ട് വൃന്ദാവനത്തില് സഞ്ചരിക്കുന്ന കൃഷ്ണാവതാ രം. അതൊരു സാധാരണ മനുഷ്യനോടുള്ള കാമാഭ്യർത്ഥനയല്ല. ദശാവതാരമെടുത്ത ഭഗവാനോടുള്ള മുക്തിവരമാണ് അവരാവശ്യപ്പെടുന്നത്. മനുഷ്യേതരമായ മത്സ്യകൂ

ർമ്മാവതാരവും അവനാണ്. വരയോഗിവൃന്ദത്തിനെ വാത്സല്യം കൊണ്ട് പരിപാലിച്ച വനാണ് തന്നേയും അനുഗ്രഹിച്ച് ആദരിക്കുന്നതെന്ന് അറിഞ്ഞാണ് ഈ ഗോപിക പൂര യ മമകാമമെന്ന് അർത്ഥിക്കുന്നത്.

10. നൃണാംബന്ധഹതിംകുർവ്വൻനൃസിംഹോസിദയാഘന
ഇതിസംബോദ്ധ്യഗോവിന്ദംസാനന്ദംപ്രാഹഗോപികാ
നീ ദയാമേഘമാണ്. നരന്മാരുടെ ബന്ധം വേർപെടുത്തുന്ന മുക്തിദായകനായ നൃസിം ഹമാണ്. എന്ന് സ്തുതിച്ചുകൊണ്ട് ഒരു ഗോപിക സാനന്ദം പാടി.
**ഗീതം** 7. സാവേരി ത്രിപുടതാളം
പല്ലവി:കരുണയാവലോകയമാംശ്രീനരസിംഹാ
അനുപല്ലവി:സുരാസുരസംഹാരശോഭനാദ്രിശ്രീനരസിംഹാ
ചരണം1::പരിപൂർണ്ണദയാരസപാഥോധിബൃംഹണ
പ്രഹ്ലാദചന്ദ്രോദയശ്രീനൃസിംഹാ
നിരസിതതാമസനിർവ്വിശേഷമഹസാ
ഗുരുതരവീരാശ്രീഗൂഢസുഗുണാലയ
2.പാതകമഹാടവിപംക്തികോപാനല
ഭക്തചന്ദനശീതലശ്രീനൃസിംഹാ
ഉത്തുംഗസുകിരീടഉന്നതകേയൂര
മത്തചിത്തമാതംഗമർദ്ദനമഹാബല
3.ത്രൈഗുണ്യഫലാതീതതത്വഫലാത്മക
താപജലധിതാരകശ്രീനൃസിംഹാ
ശ്രീഗുരുകരുണയാശ്രിതഭക്തിസുധാരസ
ശ്രീനാരായണതീർത്ഥശ്രേയോവിധായക
ഉഗ്രവീരഭാവങ്ങളെ കരുണാമയമാക്കാൻ,ലക്ഷ്മീസാന്നിദ്ധ്യത്തോടുകൂടിയ ശ്രീനരസിംഹ നെ വിളിക്കുന്നു. സർവ്വതാമസ,രാജസഗുണങ്ങൾക്കുമതീതനായി ,സർവ്വപാപത്തേയും കത്തിച്ചുകളയുന്ന അഗ്നിയായി (കാമദഹനം)സർവ്വാഹങ്കാരത്തേയും അടിച്ചമർത്തുന്ന ബലശാലിയായി ഭക്തചന്ദനശീതളനായ ശ്രീനരസിംഹത്തെ വിളിക്കുന്നു. ഗുണാതീത വും തത്വഫലാത്മകവും താപജലധിതാരകവും ശ്രീഗുരുകരുണയാൽ ശ്രിതഭക്തിസുധാ രസം തന്ന് ശ്രേയസ്സിന് വിധായകനായിരിക്കുന്നതുമാണ് ഇവിടെ ഗോപികയുടെ ശ്രീ കൃഷ്ണപരമാത്മാവ്.

11. അന്യാപിയുവതീകാചിദന്യാദൃശഗിരാഹരീം
ധന്യാസംബോധയന്ത്യദ്ധ്വാസന്യായംപ്രാഹസാദരം
ധന്യയായ മറ്റൊരു യുവതി അന്യാദൃശമായി ന്യായത്തോടും ആദരവോടും കൂടിയ ഗീരു കൾഹരിയോട് ഉരച്ചു.
**ഗീതം** 8 പുന്നാഗവരാളി അടതാളം
പല്ലവി:ഭൂയോഭൂയോയാചേഞ്ജലിതാ
അനുപല്ലവി:ഭൂമൻത്വയിമേദാസ്യംദേഹി
ചരണം1.നിമിഷാർദ്ധമപിതവദർശനവിധുരാ
നിന്ദ്യാഹിതനുരേഷാ
താമരസേക്ഷണതവപാദകമലേ
തനുതാംതനുതാംമമതനോരതുലാം
2.കാന്തംകാന്താരമപിതവയോഗേ
കമലേക്ഷണമന്യേ
കാന്താരംഗൃഹമപിതുവിയോഗേ

കരുണാതരുണീമയിതവഭവതു
3വരയാമിഗോപാലവല്ലഭമധുനാ
ത്വരയാഹമഖിലഗുരും
സരസഗിരാഗോപയുവതികഥിതമിതി
ഗുരുകൃപയാനാരായണതീർത്ഥഫണിതം

അഞ്ജലിബദ്ധയായി ഭഗവാന്റെ ദാസ്യമാണ് ഇവിടെ യാചിക്കുന്നത്. നിമിഷാർദ്ധം പോലും ഭഗവദ്ദർശനം സാധിക്കാതെ വന്നാല് തന്റെ ശരീരം നിന്ദ്യമാണ് എന്നതിനാലാണ് ആ താമരക്കാലടികളിലെ ദാസ്യംകൊണ്ട് ശരീരം ക്ഷയിച്ചുക്ഷയിച്ച് ഇല്ലാതാവട്ടെ എന്ന യാചന. ശ്രീകൃഷ്ണനുണ്ടെങ്കിൽ,(തവ യോഗേ .ശ്രീകൃഷണയോഗം കൊണ്ട്) കാട് വീടാവുന്നു,ശ്രീകൃഷ്ണയോഗമില്ലെങ്കിൽ വീടും കാടാവുന്നു. അതുകൊണ്ടാണവർ ശ്രീകൃഷ്ണനെ വല്ലഭനായി വരിക്കുന്നത്. അവിടെ ഗുരുവായ ജഗദ്ഗുരു വേഗം എന്നിലേക്ക വരട്ടെ എന്ന് ആത്മാന്വേഷിയായ ശിഷ്യന്റെ വാക്കാണ് കേൾക്കുന്നത്. ഈ വാക്കുകളെല്ലാം ഗുരുകൃപയാലാണ് താനെഴുതിയതെന്ന് കവി പറയുന്നു. ശ്ലോകത്തിൽ അന്യാദൃശഗിരാം,ധന്യാ,സന്യായം,സാദരം മുതലായ വാക്കുകൾ പ്രയോഗിച്ചിരിക്കുന്നതും ഇതുകൊണ്ടാണ്. ഗോപാലിക എന്ന ജീവാത്മാവ്. ഗോപാലവല്ലഭനായ പരമാത്മാവ് എന്ന അഖിലഗുരുവിനെ വരിക്കുന്ന (വരയാമ) സ്വയംവരഗീതമാണിത്.

12. മുരാരിവചനാവ്യഗ്രാവല്ലവീകാപിതത്പരാ
സംബോധയിത്വാസ്വസഖീമിതിഗായതിസാദരം

മറ്റൊരുവൾ സ്വന്തം സഖിയെ സംബോധനചെയ്താണ് സാദരം പാടുന്നത്.അവൾ മുരാരിവചനത്താൽ,ഒട്ടും വ്യഗ്രചിത്തയായിട്ടില്ല. അവനിൽ പൂർണ്ണാനുരാഗിണിയാണ്.

**ഗീതം9** കല്യാണി അടതാളം

പല്ലവി:വദകിംകരവാണി സഖി ഹേ
വദകോകിലശുകവാണി
അനുപല്ലവി:ബതവനഭുവിബർഹിബർഹാവതംസോ
വദതികിമപിവക്രതയാലം
ചരണം1.ഗൃഹപതിപുത്രധനാദിഷുമമതാ-
ഗ്രഹപരിഗ്രഹിതാന്തരംഗം
മഹനീയമുരളീസരലഗീതമന്ത്രേണ
മോചിതമപിരചയതിഗൃഹസംഗം
2.നിമിഷമപിയുഗസഹസ്രസമതയാ
നീതംമയാദിനമാസായം
അമിതകൃപാനിധിരയമിതിസഹസാ
അധുനാഗതാമഹത്യജതികഥനയം
3.തപസാകിലമഹതാഭവികൽപ്പ-
തരുമുപലഭ്യകാപികാമിതദം
സഫലനീതിമനുസരതിസേയമിതി
വിവൃതംശിവനാരായണതീർത്ഥനേദം

വേദോക്തപ്രകാരം ഗൃഹം,പുത്രൻ,പതി,ധനം,എന്നിവയിലുള്ള മമതാഗ്രഹങ്ങള് അന്തരംഗം പരിത്യജിക്കണം. അതിനാണ് വേദമന്ത്രങ്ങൾ .ഇവിടെ മഹനീയമുരളീ സരളഗീതമാണ് നമ്മളെ ഗൃഹമമതകളിൽനിന്ന് മോചിപ്പിച്ച മന്ത്രം. പക്ഷേ ,ഇപ്പോൾ പീലിധരിച്ചവൻ തന്റെ വക്രവാക്കുപറഞ്ഞ് നമുക്ക് വീണ്ടും ഗൃഹസംഗം ഉണ്ടാക്കാന് നോക്കുകയാണ്. ഓരോ നിമിഷവും ഓരോ യുഗസഹസ്രമായി എണ്ണിത്തീർത്ത് ,പരമപുരുഷൻ അമിതകൃപാനിധിയെന്ന് ഉറപ്പിച്ചാണ് ഞാനതിവേഗം (നിമിഷവേഗം) ഇവിടേക്ക വന്ന

ത്. ദീർഘകാലതപസ്സുകൊണ്ട് കിട്ടിയ ഫലമാണ് ഈ കൽപ്പതരുവെ (ഗോപാലനെ) പ്രാപിക്ക എന്നത്. അതിന്റെ ഫലം തരാതെ കൃഷ്ണന് ഒഴിഞ്ഞുമാറാനാവില്ല എന്ന് സാരം.

13. മദ്ധ്യേകൃഷ്ണംമരതകമണിച്ഛായംഇച്ഛാവിഹാരം
കൃത്വാഗോപ്യഃകുവലയദൃശോനായകംവേഷ്ടവന്ത്യഃ
ഗായന്ത്യസ്തംസരസവചസാദാസ്യഭാവംഭജന്ത്യോ
ബൃന്ദാരണ്യേ മണയ ഇവതാഃപത്മരാഗഇവാസൻ.

14. നിഗമവൃന്ദസരോരുഹസംഗതം
നിഖിലലോകമധുസ്വസുഖാത്മകം
മധുരിപുംപ്രതിലഭ്യച വല്ലവീ
മധുകരാത്സുകരഞ്ജഗരിത്യലം

നീലത്താമരയിതൾപോലുള്ള കണ്ണുകളുള്ള ഗോപികമാർ, ഇച്ഛാവിഹാരം ചെയ്യുന്ന ഗോവിന്ദനെ ,മരതകമണിച്ഛായയുള്ള തങ്ങളുടെ പ്രിയകാമുകനെ, പ്രേമപൂർവ്വം പാടിക്കൊണ്ട് പിന്തുടർന്നു. ദാസ്യവൃത്തി ചെയ്തു. തുളസീവനത്തിൽ (വൃന്ദാവനമെന്നും കൃഷ്ണശരീരമെന്നും അർത്ഥം)പതിച്ച പത്മരാഗങ്ങളെപ്പോലെ (പച്ചമേൽച്ചുവപ്പ്) അവരെല്ലാം തിളങ്ങി. വേദവൃന്ദങ്ങളാകുന്ന താമരയിലുണ്ടായ ,സർവ്വലോകസുഖാത്മകമായ പൂന്തേനാണ് (മധു)മധുരിപു.അവനുചുറ്റും മധുകരങ്ങളെപ്പോലെ (തേനീച്ച,വണ്ട്)ആ വല്ലവിമാരെല്ലാംപാടിക്കൊണ്ട് സഞ്ചരിച്ചു.

**ഗീതം 10** കേദാരഗൌള (കാബോധി) അടതാളം (ത്രിപുട)
പല്ലവിഃവനഭുവിഗോവിന്ദമിഹവിഹരന്തം
അനുപല്ലവിഃവല്ലവയുവതീജനഭാസ്വന്തം
ചരണം1നിഗമസരോരുഹനിത്യസംഗതമധും
മധുഹരാത്മതയേഹസമുദിതം
അഗണിതഗോധനമപരിമിതാനന്ദം
ആനന്ദകരംഅമരേശിതുരപിതം
2.ഇനശശിപാവകതാരകഭാസക-
മീക്ഷണസമുദിതജഗദേകനാഥം
മുനിജനമാനസസാരസവരഹംസം
മഹനീയദൈവതമഖിലദേഹരഥം
3ലാവണ്യസരിദേകനായമഖിലസം-
രക്ഷണമമരസംരക്ഷണമധുനാ
സേവകശിവനാരായണതീർത്ഥഭാവിത-
ശ്രേയോവിധായകമിഹവേദവിധിനാ

വല്ലവിമാരാകുന്ന താമരകൾക്ക് സൂര്യനാണ് കൃഷ്ണപരമാത്മാ. വേദശാസ്ത്രങ്ങളാകുന്ന താമരകളിലെ ശാശ്വതമായ മധുവും അവനാണ്. അതായത് വല്ലവിമാർ ആ വേദശാസ്ത്രങ്ങളെ ധരിക്കുന്ന യോഗിനിമാരാണ്. ഇന്ദ്രനും സർവ്വജനങ്ങൾക്കും അഗണിത (എണ്ണാനാവാത്ത)മായ ഗോധനവും അപരിമിതാനന്ദവും ആ മധു നൽകുന്നു. അതേ സമയം മധുവെന്ന അസുരന്റെ ഹന്താവുമാണ് .സൂര്യാഗ്നിചന്ദ്രന്മാർക്കും താരകൾക്കും പ്രകാശം കൊടുക്കുന്നതവനാണ്. ഒറ്റ ദൃഷ്ടി അഥവാ ഒരു സങ്കൽപ്പം കൊണ്ട് സർവ്വ പ്രപഞ്ചങ്ങളുംസൃഷ്ടിച്ചതും അവനാണ്. മുനിജനമാനസത്തിൽ സാരസവരഹംസമായി അവനാണ് വിഹരിക്കുന്നത്. താൻതന്നെ സൃഷ്ടിച്ച സർവ്വദേഹരഥങ്ങൾക്കും അവനാണ് മഹനീയദൈവതമായ സാരഥി. ലാവണ്യസാഗരവും ഏകവുമായ അവനാലാണ് സർവ്വ ജഗത്തും സൃഷ്ടിച്ച്,സംരക്ഷിച്ച്,അനുഗ്രഹിക്കപ്പെട്ടിരിക്കുന്നത്.

15. ഗായന്ത്യോ നനൃതുശ്ച്യോത്ഥം ഗായന്തം നന്ദനന്ദനം വേണുനാദസുധാധാരാമുദ്ഗിരന്തം മുഹുർമുഹു: ഇതി ശ്രീനാരായണതീർത്ഥവിരചിതായാം ശ്രീകൃഷ്ണലീലാതരംഗിണ്യാം ശ്രീകൃഷ്ണഗോപീസമാഗമവർണ്ണനംനാമഷഷ്ഠതരംഗഃ
അനുനിമിഷം വേണുനാദസുധാധാരയൊഴുക്കുന്ന ആ നന്ദനന്ദനത്തെ (നന്ദന്റെ നന്ദന നെന്നും നന്ദനെ ആനന്ദിപ്പിക്കുന്നവനെന്നും നന്ദനം അഥവാ വിധൃതമെന്ന സഹസ്രാര പത്മത്തിലെ ബ്രഹ്മരന്ധ്രത്തിൽ സാന്ദ്രാനന്ദം ഒഴുക്കുന്നവനെന്നും പല അർത്ഥം) പാടി യും ആടിയും ഗോപികമാരെല്ലാം ആരാധിച്ചു. ശരത്കാലത്ത് ഗീത,വാദ്യ, നൃത്താഭിനയ ങ്ങളാൽ അക്ഷമാല (സ്ഫടികമാല)ധരിച്ച അക്ഷരവർണ്ണമാലികയായ സരസ്വതിയെ കൽപ്പദ്രുമമായി ഉപാസിക്കുന്നവരായ ജനത ,ആ കൽപ്പകവൃക്ഷത്തെ രാശിമണ്ഡല, രാ സമണ്ഡലരൂപമാക്കി രചിച്ച് ശ്രീകൃഷ്ണനെന്നു സങ്കൽപ്പിച്ച് നടത്തുന്ന കലാരൂപങ്ങള് ഹരപ്പ,സിന്ധു-സരസ്വതീകാലംമുതലേഇന്ത്യയിലുണ്ട്.
നടൈർഗൃഗീണകണ്ഠാനാമന്യോന്യാന്തകരശ്രിയാം
നർത്തകീനാംഭവേദ്രാസോമണ്ഡലീഭ്രൂയനർത്തനം
എന്ന ഭരതമുനിയുടെ മണ്ഡലീഭ്രൂയനർത്തനം സംഘകാലത്തെ ചിലപ്പതികാരത്തിലും കാണുന്നു. ഈ മണ്ഡലീഭ്രൂയനർത്തനം തന്നെയാണ് രാസലീലയും രാശിമണ്ഡല ത്തിലെ ഗ്രഹനക്ഷത്രാദികളുടെ ലീലയും. ആന്ധ്രപ്രദേശത്ത് ജനിച്ചുവളർന്ന നാരായ ണതീർത്ഥരുംഇതിനെപരാമർശിക്കുന്നു.
**സപ്തമതരംഗം** ശ്രീകൃഷ്ണരാസക്രീഡാമഹോത്സവവർണ്ണനം
ശ്ലോകം 1. ഹരിയുടെ രാസക്രീഡ എന്ന ചരിതം അഭിനയിക്കുന്നു.ശ്രീകൃഷ്ണനും ഗോപിക മാരും വനത്തിൽ കടക്കുന്നു.ശ്ലോകം 2 ഗോപികമാർക്ക് തത്വോപദേശം കൊടുത്ത് ഹരി ആഭീരാനന്ദതാണ്ഡവം എന്ന നൃത്തം ചെയ്യുന്നു. സുരന്മാരെല്ലാം പുഷ്പവൃഷ്ടി പൊഴി ക്കുന്നു.ശ്ലോകം 3 ആ താണ്ഡവസംഗീതത്തില് ഗോപികമാരുടെ ചിത്തരഞ്ജനം. ഇത് ഏഴാം തരംഗത്തിൽ സംഗ്രഹമായി പറയുന്നു. ശ്ലോകം 4 അനേകജന്മസഹസ്രങ്ങളുടെ തപസ്സുകൊണ്ട് സന്തോഷിക്കപ്പെട്ട ഭഗവാൻ ഗോപികമാരുടെ ജന്മത്തെ അനുഗ്രഹി ക്കാനായി ആവിർഭവിച്ചു.(അവതരിച്ചു).
ശ്രീകൃഷ്ണന്റെ തത്വോപദേശം:
മന്ദാരം ,പാരിജാതം,സന്താനകല്പകം,ഹരിചന്ദനം മുതലായ തരുവൃന്ദങ്ങളാൽ ആനന്ദി തവും ശുകം,പികം,ശാരിത എന്നിവയുടെ നാദം മുഴങ്ങുന്നതുമായ നന്ദനോദ്യാനമായ വൃന്ദാവനത്തിൽ, വിടർന്ന ശാരദമല്ലികാദിമകരന്ദപരിമളലാലസതയാല് സഞ്ചരച്ചഞ്ച രികഝനത്കാരനൂപുരരവംകൊണ്ട് ,വിചിത്രപതത്രികളുടെ വക്ത്രോദ്ഗലിതമായ നാനാവിധ വിനോദനിനാദതാളമൃദംഗസംഗീതാദികലാവിശേഷങ്ങളെ, നോക്കിക്കാണു ന്ന അനേകകോടി വനദേവതാനാട്യരസോത്കടത്തിൽ, കളിന്ദനന്ദിനീപുളിനത്തിൽ, സമുല്ലസിതലളിതലവംഗലതാദിവിവിധലതാഭവനങ്ങളിൽ,ശരത്സാന്ദ്രചന്ദ്രികാസംഗവി ലസിതവും നിരവധി മണിമൌക്തികാലങ്കൃതവുമായ വേദികയിൽ, ജലത്തിൽ ദിവ്യവിമാ നമേറിയ സുരകിന്നരവരവനിതാഗണങ്ങളെല്ലാം നോക്കിയിരുന്ന് പൂമഴ പൊഴിയവേ, ഗോപരമണീനയനോൽപ്പലാരാധിതനും ഭക്തസങ്കൽപസിദ്ധി അരുളുന്നവനുമായ മദനഗോപാലമൂർത്തി വാസുദേവന് ഗോപിമാരോടൊത്ത് രാസക്രീഡാമഹോത്സവം ആരംഭിക്കും മുമ്പ് സംഭ്രമചേതസകളായ അവർക്ക് ആത്മതത്വം ഉപദേശിച്ചു. ഗോപിമാ രെല്ലാം അത് ശ്രദ്ധാപൂർവ്വം കേട്ടു.
ശ്ലോകം 6- സുധപോലെ ശൌരിയിൽനിന്ന് ഒഴുകിയ വാക്ക് ബ്രഹ്മാനുഭൂതിരസികകളാ യ അവരെല്ലാം കേട്ടു. ആനന്ദപൂർവ്വം കൃഷ്ണബ്രഹ്മത്തിന്റെ ആ മധു വീണ്ടും വീണ്ടും പാനം ചെയ്തു.

ശ്ലോകം 7- അവനാലുപദേശിക്കപ്പെട്ട അദ്വൈതം താന്താങ്ങൾക്ക് മനസ്സിലായ വിധത്തിലാണ് അവരോരോരുത്തരും രാസമണ്ഡലത്തിലാടിയും പാടിയും അനുകരിക്കാൻശ്രമിച്ചത്. ഓരോ ജീവാത്മാവും അങ്ങനെയാണ് ഈ ലോകമെന്ന വേദിയിൽ സഞ്ചരിക്കുന്നതെന്ന തത്വമാണ് കവി ഇവിടെ പറയുന്നത്.

**ഗീതം 1.** മുഖാരി ആദിതാളം (നാദനാമക്രിയയോ കാംബോജിയോ .ഝംപതാളം)

ചരണം

1. അദ്വയമഖണ്ഡിതമശേഷജഗദിമം
യത്രചജഗത്തിതയമാസ്ഥിതമനന്തേ
യത്രവിലയംപുനരുപൈതിമൃദികുംഭോ
യദ്വവധാരയത സത്യമിതി മാം ഓം

2 . യച്ച നിജശക്തിയുതമൈക്ഷതപുരസ്താത്

യത്പുനരഭ്രദ്വികൃതമൈക്ഷതസുതേജഃ

യച്ചകമഭ്രത് പുനരവൈക്ഷതയദന്നം

ജാതമവധാരയത സത്യമിതി മാം ഓം

3.യത് പുനരഭ്രത് ത്രിവിധപുരുഷശരീരം

യത്തദനുവിശ്യസകലം ത്രിവിധം ആസീദ്

ജീവകലയാ സകലസാക്ഷ്യവികൃതം സത്

തത്വമവധാരയത സത്യമിതി മാം ഓം

4.അന്നസലിലേ അഭവതാമസിതപീതേ

പ്രാണമനസപരിണതേ പരമസൂക്ഷ്മേ

വാഗഭവദപ്യസിതമൽപ്പപരിണാമി

ജ്യോതിരവധാരയതസത്യമിതി മാം ഓം

5.ഷോഡശകലഃപുരുഷ ഏഷ പരിശിഷ്ടഃ

താസുവിലയം പ്രതിഗതാസു ന ച വേദഃ

താസു തു സമസ്തമനുപശ്യതി തദിത്ഥം

തത്വമവധാരയത സത്യമിതി മാം ഓം.

6.യേന പുരുഷസ്സമം സത്വമുപലഭ്യ

സ്വാപസമയേ സ്വപിതി നാമക ഇഹസ്യാത്

യത്രവിലയം സമനയാതി മന ആദി

തത്വമവധാരയത സത്യമിതി മാം ഓം

7.യത്ര മധുപാഹൃതമധൂപമിതമേതത്

ചിത്രരസമേകരസതാം സമധിഗമ്യ

നൈവരസഭേദമിഹ വേദജഗദാദിം

തത്വമവധാരയത സത്യമിതി മാം ഓം

8.യത്ര ജലധൌ സമരസത്വമനുയാതാഃ

തത് പൃഥഗശേഷസരിതോ ന വിദുരേവം

ബ്രഹ്മണിജനാഅനുദിനം സമന്തയാതാഃ

തത്വമവധാരയത സത്യമിഹ മാം ഓം

9.യസ്യകലയായമഖിലസ്യ സ ഹി ഭോക്താ

തത് പരിഹൃതോ അമൃത ഇതി പ്രതിവദന്തി

യച്ചഭവമൃത്യുരഹിതഃസകലസാക്ഷി

തത്വമവധാരയത സത്യമിഹ മാം ഓം

10.യത്ര ച വിജൃംഭിതമിദം സ്വഗതശക്ത്യാ

സ്വാപൃഥഗവസ്ഥിതമശേഷജഡജാതം

യച്ചവടബീജസദൃശം പരമസൂക്ഷ്മം

തത്വമവധാരയത സത്യമിഹ മാം ഓം

11.സിന്ധുജനിതം സലിലമിശ്രിതമിവാത്മാ

സർവ്വഗതഏകരസതാമനുഗതോ യഃ

വേദശിരസാം പരിചയേനസുവിവിക്തഃ

തത്വമവധാരയത സത്യമിതി മാം ഓം

12. യത്രലയമേതി മനമാദിപരമാത്മാ
    ന്യന്യദനുപശ്യതി ന ബന്ധുജനമേഷഃ
    സർവ്വവിലയേപ്യവിലയം യദവശിഷ്ടം
    തത്വമവധാരയത സത്യമിഹ മാം ഓം
13. ബദ്ധനയനോവനഭുവിപ്രതിവിമുക്തഃ
    പ്രശ്നമുപലഭ്യനഗരംപുനരവാപ

യദ്ഗുരുമതംപുനരവാപനിജബുദ്ധ്യാ
തത്വമവധാരയത സത്യമിഹ മാം ഓം

14. അക്രിയതയാസകലവിക്രിയദൃശിത്വാ-
ന്നൈവഹനനാദിവിഷയോയദവശിഷ്ടം
തത്പരമ്രസ്പൃഗിവസത്യപരിഗുപ്തഃ
തത്വമവധാരയത സത്യമിഹ മാം ഓം

15. കിന്നുകഥനീയമബലായദനുഭൂതം
സർവ്വമനുഭൂതിമപഹായനതുതത്വം
നിത്യമനുഭൂതിസുഖവിഗ്രഹമചിന്ത്യം
തത്വമവധാരയതസത്യമിഹ മാം ഓം

16. സത്സദിതിസർവ്വവിഷയേഷനുഗതംയദ്
ഭാസകതയാപ്രിയതയാചപരിശിഷ്ടം
മാനമിതിമേയമിതിഹീനമതിരിക്തം
വിദ്യദനുഭൂതമവധാരയത സത്യം

17. നിശ്ചിതമശേഷനിഗമാന്തവചനൈര്യ-
തത്വമയമിത്യഖിലസാരമനുഭൂതേഃ
തർക്കശതകൈരപിദൃഗേകരസമാദ്ധ്യം
ധീരമധിഗമ്യമവധാരയത സത്യം

18. പര്യവസിതംനിഗമവാക്ശതകമിശ്രേ
ലക്ഷണകതയാന്യവിഷയേപരിസമാപ്തേ
സർവ്വവിഷയസ്യചതദാത്മകതയാതം
ശിഷ്ടമവധാരയത സത്യമിതി മാം ഓം.

19. ശ്രീമുരരിപോർവ്വദനപത്മമകരന്ദം
ബ്രഹ്മസുഖസാരവചനംബഹുപിബന്തഃ
ഗോകുലവധൂമധുകരാസ്സപരിതൃപ്താഃ
രാസഭവി മണ്ഡലകൃതോ ബഹുരമന്തേ

20. സാമനിഗമാന്തവചനാർത്ഥമുപലഭ്യ
സ്വാനുഭവമേകമഖിലൈകരസഭൂതം
ഏതദമൃതംഭവഭയാപഹരമാദ്ധ്യം
നാരായണാനന്ദതീർത്ഥപരിഗീതം

പരമസത്യമായ ഓങ്കാരമാണ് ഞാനെന്ന് മനസ്സിലാക്കുക എന്നാണ് ശ്രീകൃഷ്ണന്റെ അദ്വൈതത്തോപദേശം. രണ്ടാമതൊന്നില്ലാത്തതിനാല് അദ്വയം,അഖണ്ഡിതം, ജഗത്തിന്റെ ഉല്പത്തിസ്ഥിതിവിലയാധാരം, സർവ്വത്തിന്റേയും ഉൽപ്പത്തിക്കുമ്പേ ഏതൊന്ന് സ ർവ്വത്തേയും മനസ്സില് ധരിച്ച് ദർശിച്ച്, തന്നിൽനിന്നു സ്രവിപ്പിച്ചുവോ ആ പരമതത്വം, ത്രിവിധപുരുഷരിലും ജീവനായിരുന്ന് പലരൂപത്തിൽ ഭാസിക്കുമ്പോളും ഒട്ടും മാറ്റം കൂടാതെ സത്യസ്വരൂപമായിരിക്കുന്ന പ്രണവം, പഞ്ചഭൂതസൃഷ്ടിക്കു കാരണമായ ആദിമൂലം, ഷോഡശകലയുള്ള മനോമയപുരുഷനായും ആ പുരുഷനും ഏതില് ലയിക്കുമോ അതായും ഇരിക്കുന്ന അക്ഷരബ്രഹ്മം, ഉറക്കത്തിലെല്ലാം എന്തിൽ ലയിക്കുമോ ആ തുരീയം, പല പൂക്കളിലെ തേനെല്ലാം തേനീച്ചക്കൂട്ടിൽ ഏകരസമാവുന്ന പോലെ സർവ്വവും ഏതൊന്നിലാണോ ഏകരസമായിരിക്കുന്നത് ആ പ്രപഞ്ചമൂലം,സർവ്വജലവും ഏതൊന്നിലേകരസമായലിയുന്നുവോ ആ ബ്രഹ്മസിന്ധു,സർവ്വപ്രപഞ്ചങ്ങളും തന്റെ ചെറിയൊരു ഭാഗം

മാത്രമായി അനുഭവിച്ചാസ്വദിച്ചിട്ടും അതിനെല്ലാം അതീതമായ സർവ്വസാക്ഷി, ജന്മമൃത്യു ക്കളില്ലാത്ത പരമസത്യം,ഒരു വടവൃക്ഷത്തിന്റെ കുരുപോലെ സർവ്വപ്രപഞ്ചവും സൂക്ഷ്മമായി തന്നിലൊതുക്കിയവന്, അതിനെ വടവൃക്ഷമാക്കി വിജൃംഭിപ്പിക്കുന്നവൻ, സർവ്വത്തിലും ഒരുപോലെ ഉണ്ടായിട്ടും ആരാലും താത്വി കമായി പൂർണ്ണമായരിയാനാവാത്തത്, ഏതൊന്നില് വിലയിക്കുമ്പോള് അതുവരെ ബന്ധുക്കളെന്ന് വിചാ രിച്ചതെല്ലാം ജീവനാൽ വിസ്മരിക്കപ്പെട്ടന്നുവോ അത്, മറ്റെല്ലാം നശിച്ചാലും ഏതൊന്ന് നിലനിൽക്കുന്നുവോ ആ സത്യം, കണ്ണുകെട്ടി കാട്ടിൽവിട്ടവന് ചോദ്യംചോദിച്ച് സ്വഗൃഹത്തില് തിരിച്ചെത്തും പോലെ ഓരോ സത്യാന്വേഷിയും ചോദ്യം ചോദിച്ച് ഗുരുവിന്റെ ഉത്തരങ്ങളിലൂടെ സ്വന്തം പ്രജ്ഞയാൽ കണ്ടെത്തുന്ന പരമസത്യം, സത്യം കണ്ടെത്തിയവന് അഗ്നിയാൽ കാമം ദഹിച്ച് ശുദ്ധിനേടാനിടയാക്കുന്നവൻ, കണ്ടെത്താത്തവനെ സംസാരജീവിതത്താൽ സദാ പൊള്ളിക്കുന്നവൻ- അതാണ് ബ്രഹ്മപുരുഷനായ ഹരി. സംസാരജീവിതാനുഭവങ്ങളൊന്നുമേ സത്യമല്ല.അവയെയെല്ലാം ത്യജിച്ച് എന്നെ പരമസത്യമായ ഓങ്കാരമാ യി മനസ്സിലാക്കി ആ ശാശ്വതബ്രഹ്മാനന്ദം അനുഭവിക്കുക.മനുഷ്യബുദ്ധിക്ക് അപ്രാപ്യമാണ് ആ പരമാന ന്ദപദം. സർവ്വത്തിലും സത്യമായിരുന്ന അതിൽപ്പരവും ശിഷ്ടവുമായി ,അത്യന്തശോഭനീയവും പ്രിയവുമായി, സത്യാനുഭവം നേടിയ മനീഷികളാൽ പറയപ്പെട്ട തായി, അളക്കപ്പെട്ടതും അതിനുള്ള അളവുമായി,വലുതും ചെറുതും സ്ഥൂലവും സൂക്ഷ്മവുമായി, ഇരിക്കുന്ന പ്രണവമെന്ന സത്യമാണ് അഹമെന്ന് പറയുന്ന ഞാനെന്ന റിയുക. വേദങ്ങളിൽപറയപ്പെട്ട ആ പരമസത്യം എല്ലാ വസ്തുക്കളിലുമുണ്ട്. എന്നാലവയിലെല്ലാം അതിന്റെ അപൂർണ്ണാവസ്ഥയിലേ ഗ്രഹിക്കാനാവൂ. അവക്കെല്ലാം അതീതമാണ് ആ പരമപദം.

ശ്രീമുരാരിയുടെ വദനപത്മത്തിൽനിന്ന് ഒഴുകിയ ബ്രഹ്മസുഖസാരമായ മകരന്ദം ധാരാളം പാനം ചെയ്ത് ഗോകുലവധൂജനമധുകരങ്ങൾ സുപരിതൃപ്തകളായി. അവരാ രാസഭൂമിയില് മണ്ഡലങ്ങളുണ്ടാക്കി ധാരാളം നൃത്തം ചെയ്ത് രമിച്ചു.സാമവേദവചനാർത്ഥം ലഭിച്ച സ്വാനുഭവം ഒന്നുമാത്രമാണ് അഖിലസാരഭൂതമായത്. ആ അമൃതം ഭവഭയത്തെ അപഹരിക്കുന്ന ആദ്യമാണ്. ആദ്യമായ ആ നാരായണാനന്ദതീർത്ഥം അനുഭ വിച്ച് ,അതിനെ പ്രകീർത്തിച്ച്,നാരായണതീർത്ഥനെന്ന കവി ഇങ്ങനെ പാടി.

**രാസക്രീഡാവർണ്ണനം**
ശ്ലോകം 8- സംസാരരോഗസന്തപ്താ കൃഷ്ണാബ്രഹ്മരസായനം
ഗോപ്യഃപിബന്ത്യസ്തന്മുക്താ രമന്തേഹ്യഭയം ഗതാഃ
ശ്ലോകം 9- ആത്മാരാമാ പരാനന്ദനിത്യതൃപ്താഃപുനഃപുനഃ
ആത്മാനുഭൂതിം ഗായന്ത്യഃകൃഷ്ണൈകരസതാംഗതാഃ
ശ്ലോകം 10-രമന്തേ പരമാനന്ദേകൃഷ്ണബ്രഹ്മണി താ ഭൃശം
ത്യക്തദേഹാദ്ധ്യഹമ്മാനാ നിർവ്വിശേഷസുഖേസ്ഥിതാഃ

സംസാരരോഗംകൊണ്ട് സന്തപ്തരായ ജീവാത്മാക്കൾക്കുള്ള കൃഷ്ണബ്രഹ്മരസായനമാണ് ഗോപികള് കുടിച്ചത്. അവരെല്ലാം നിത്യമുക്തകളായി,അഭയകളായി ആനന്ദപൂർവ്വം ജീവിച്ചു. ആത്മാരാമകളും പരമമാ യ ആനന്ദത്താൽ നിത്യതൃപ്തകളുമായി. വീണ്ടും വീണ്ടും അനുഭവിച്ച ആത്മാനുഭൂതിയെക്കുറിച്ച് പാടി.കൃഷ്ണനെ ഏകരസത്തിൽ,(നദികൾ കടലിലെന്നപോലെ)ഒന്നായറിഞ്ഞുലയിച്ചു. പരമാനന്ദത്തിൽ, കൃഷ്ണബ്രഹ്മത്തില്, ദേഹം മുതലായ സർവ്വഅഹങ്കാരങ്ങളും ചിന്തകളും ഉപേക്ഷിച്ച് ,നിർവ്വിശേഷമായ യോഗാനന്ദത്തില് സ്ഥിതകളായി (സ്ഥിതപ്രജ്ഞകളായി) രമിച്ചു. അവരിങ്ങനെ പാടി.

**ഗീതം 2.** ഭൈരവി .(ഘണ്ടാ)അടതാളം
പല്ലവിഃ പരമിവ പശ്യത പുരുഷം സ്വീകൃതമായികമനുഷം
ചരണം1- നിജപരഭേദരഹിതദൃശമക്ഷരമീക്ഷണകൃതഭുവനംവിഭും
ഉപനിഷദേകസമധിഗതമദ്വയബോധസുഖൈകരസംപ്രഭും
2.ഇദമിദമിത്യഖിലേഷു സമനുഗതം സത്യചിദദ്വയവിഗ്രഹം
ശ്രുതിശിരസി പ്രവിവിക്തമസക്തം അഭക്തജനൈരതിദുർഗ്രഹം
3.ഗഗനമരുന്മുഖഭൂതസമുദിതസമസ്തജഗത്പ്രതിഭാസകം

തദനുതദനന്തരസമയമശേഷവിശേഷമഖണ്ഡസുഖാത്മകം
4.അധിഗതമന്നമയാദിഷ്വയോഗിഭിരാന്തരമന്തര്യയം
ഹരിംഅഖിലൈകരസം ജനനാദിവികാരവിഹീനമനാമയം
5വിദുരിഹ യം നിഗമാന്തവചോഭിരപോഹ്യപരാഞ്ചമഖണ്ഡിതം
അഘടിതസംഘടനാഘടികാകൃതിമദ്ഭുതകുണ്ഡലമണ്ഡിതം
6സ്വജനദയാധൃതദേഹമദേഹതയാവിഹരന്തമിഹഭൂതലേ
വനഭുവി രാസം സമയരസപണ്ഡിതഗോപവധൂകൃതമണ്ഡലേ
7.അതനുമശേഷതനും ജഗതാഭയം ഭയകാരണതാരണം
നിജകലയാ പരിബൃംഹിതസർവ്വജനാത്മതയാഘനിവാരണം
8.സകൃദവലോകനിരാകൃതഗോപവധൂജനതാപമരിന്ദമം
നവജലദാഭതനും തഡിദാഭപടം നടവേഷധരം സമം
9.ഹരിചരണസ്മരണൈകപരായണജനസുഖദം പരദൈവതം
മുനിനാരായണതീർത്ഥസുവിരചിതഗീതമിദം നിഗമാന്വിതം

കാണുക.മായാമാനുഷവേഷം ധരിച്ച പരമപുരുഷനെ. ഞാനും നീയുമെന്ന ഭേദമില്ലാതെ സർവ്വത്തേയും അവൻ വീക്ഷിക്കുന്നു. ഒറ്റ നോട്ടംകൊണ്ടുതന്നെ പ്രപഞ്ചം സൃഷ്ടിക്കുന്നു. ഉപനിഷത്തുക്കളാൽ മാത്രമാണ് അവനെ പ്രാപിക്കാനാവുക. അദ്വൈതബോധമെന്ന പരമസുഖത്തിന്റെ ഏകരസമാണ് പ്രഭു. ഇത്.അത് എന്ന് സർവ്വത്തെക്കുറിച്ചും ബോധം ഉണ്ടാക്കുന്ന സത്യവും ചിത്തും ആയ അദ്വയവിഗ്രഹം (അദ്വൈതമൂർത്തി) യാണ്. അവിഭക്തമായ അത് ശ്രുതിശിരസ്സിൽ (വേദശിരസ്സ്)ഭക്തർക്ക് അനുഭവപ്പെടുന്നു. അഭക്തർക്ക് അതിദുർഗ്രഹവുമാണ്. പഞ്ചഭൂതങ്ങളായി സമസ്തജഗത്തിനേയും പ്രതിഭാസിപ്പിക്കുന്നു. സർവ്വാന്തരസ മായിരുന്ന് സവിശേഷമായ അഖണ്ഡസുഖാത്മകമായി ജീവിപ്പിക്കുന്നു. അന്നമയശരീരത്തിലും അവനാ ണുള്ളത്.ജനനം മുതലായ വികാരങ്ങളി ല്ലാതെ,അനാമയമായ ഹരിയാണ് അഖിലൈകരസമായ ബ്രഹ്മം. വേദവിത്തുക്കൾ വേദവാക്യത്തിലിരിക്കുന്ന അവനെ സത്യമെന്ന് ഗ്രഹിക്കുന്നു. മറ്റെല്ലാ വസ്തുക്കളും അസ ത്തയാണ്. അസംഭാവ്യത്തെ സംഭവിപ്പിക്കുന്ന അവന് അഘടിതസംഘടനാഘടികാരൂപമാണ്. (അഘടി തമായവയെയെല്ലാം സംഘടനയാക്കുന്ന ഘടികാരം അഥവാ കാലത്തെ അളക്കുന്ന ഉപകരണമായ നാഴി കവട്ടയുടെ രൂപം-കാലപുരുഷരൂപം) അവകളെ (സൂര്യചന്ദ്രാദികളെയും താരങ്ങളേയും) അത്ഭുതകുണ്ഡല മാക്കി, ആഭരണമാക്കി കാലപുരുഷനായ അവൻ ധരിച്ചിരിക്കുന്നു. ദേഹമില്ലാത്ത അവനാണ് സ്വജനങ്ങളാ യ നമ്മിൽ ദയതോന്നി ദേഹം സ്വീകരിച്ച് ഭൂമിയിലവതരിച്ചിരിക്കുന്നത്,ഈ വനഭൂമിയിൽ വിഹരിച്ച് സമയര സപണ്ഡിതകളായ (കാലമെന്ന രസത്തെക്കുറിച്ച് അറിവുള്ള വിദുഷികളെന്നും ജ്യോതിഷികളെന്നും സമയാ ചാരതൽപ്പരകളെന്നും അർത്ഥം)ഗോപവധുക്കൾചമച്ച(വരച്ച) മണ്ഡലങ്ങളിൽ (കോലങ്ങളില്) തന്റെ രാസം (രാശിലീല) ആടുന്നത്. അവൻ ഒരേസമയം അതനുവും (ശരീരമില്ലാത്ത)അശേഷതനുവും (എല്ലാ ശരീരവും) ആണ്.ജഗത്തിന്റെഅഭയമാണ്.സർവ്വഭയങ്ങളുടേയുംമൂലകാരണത്തെനശിപ്പിക്കുന്നവനാണ്. അവന്റെ ജീവകലകൊണ്ട് വർദ്ധിച്ചുവന്ന)ബൃംഹിതം)സർവ്വജനങ്ങളുടേയും ആത്മാവിൽനിന്ന് പാപം തുടച്ചുനീക്കുന്നവനാണ്. ഒറ്റനോട്ടത്താൽ ഗോപവധുക്കൾക്ക് താപം തീർത്തുകൊടുത്ത അരിന്ദമനാണ് (ശത്രുവിനാശകൻ സംസാരതാപശമനം ശത്രുനാശനമാണ്).പുതിയ കാർമേഘവർണ്ണമുള്ള ശരീരത്തില് മിന്നൽകാന്തിയുള്ള പീതാംബരം ചാർത്തിയ ഈ നടവേഷധാരി സർവ്വരിലും സമമാണ്. ഹരിചരണസ്മര ണയിൽ ഏകപരായണരായവർക്ക് ബ്രഹ്മസുഖം തരുന്ന പരദൈവതമാണ്. വേദസാരമായ അവനെ മുനിനാരായണതീർത്ഥര് കീർത്തിച്ചുപാടുന്നു.

ഇവിടുന്നങ്ങോട്ട് പതിമൂന്നാം ശ്ലോകംവരെയുള്ള സാരം- ജഗത്തിന്റെ ഉദയം,ലയം, ഇവയുടെ സാധകവും സാധകനും അവനാണ്.ശ്രുതിയിലും ഗുരുവിലുമുള്ള ദൃഢഭക്തികൊണ്ട് ലഭിക്കുന്ന അദ്വൈതതത്വമാണവന്. ശ്രുതിശിരസ്സിൽ ഏകമായിരിക്കുന്ന അവന് വിവിക്തമായ പഞ്ചകോശങ്ങളിലും അന്തരസ്ഥമായിരിക്കുന്നു. അവൻതന്നെ നടവേഷത്തില് വനഭൂമിയില് വിഹരിക്കുന്നത് ഗോപികള് കണ്ടു. കൃഷ്ണാത്മതത്വജ്ഞകളും

കൃഷ്ണബ്രഹ്മാത്മനാ സ്ഥിതപ്രജ്ഞകളുമായ അവര് സർവ്വോപനിഷദ്സാരമായ ഗാനം പാടി. ഹൃദയാന്ത ർഗ്ഗതമായ കാന്തനെ കാളിന്ദീതടത്തില് പ്രിയത്തോടെ ,നിരങ്കുശതൃപ്തയായ ഒരു ഗോപി ആലിംഗനം ചെയ്തു. എന്റെ,നിന്റെ എന്ന ഭേദമറ്റ (അസ്മദ്,ഉസ്മദ് )ആ ശ്രുതിസാരത്തെ ധൈര്യപൂർവ്വം,ബലമായി,ചിരകാലം ബഹുമോദത്തോടെ അവൾ ഗാനം ചെയ്തു. ആ അനന്തകാലം അവൾക്കൊരു മുഹൂർത്തമായേ അനുഭവ പ്പെട്ടുള്ളു.അവൾ പാടിയ പാട്ട്:-

**ഗീതം 3.**കാംബോധി (പുന്നാഗവരാളി) ആദി (ത്രിപുട )
പല്ലവി: കലയേ ദേവമിഹ സുഖകന്ദം
അനുപല്ലവി: നിഗമനിരുദ്ധമഖിലദൃശമേകരസം
വ്രജാനന്ദമുകന്ദം
ചരണം: 1. യദശനയാദിവികാരവിഹീനമശേഷമജയ്യമനന്തം
ഇഹമുനയോമൃഗയന്തി ശമാദിഭിരാന്തരമേനമചിന്ത്യം
2.ഇഹപരഭോഗമമരപദവീമപി
യദധിഗമേനഭജന്തേ
വിഷമിവധീരധിയോ അമരമൃഗ്യപരൈകസുഖേവിഹരന്തേ
3.സകലസുധർമ്മവിധർമ്മകൃതാകൃതഭൂതഭവിഷ്യദതീതം
നിജപരിബൃംഹിതജഗദനുകൂലതയാസതതം സുവിഭാതം
4.നിഖിലതപശ്ശ്രുതയോനുവദന്തിയമവധിതയാപരദേവം
അഭിലഷിതം മുനിഭിസ്വതപോഭിരശേഷഭവാംബുധിനാവം
5.പ്രണവതുരീയസുലക്ഷിതമക്ഷരമാത്മതയായദനന്യം
യദയമനുസ്മരതിസ്വയമവ്യയമാശു സ വിന്ദതിധന്യം
6.യദധിഗമാദിഹ ജന്മമൃതിഹനനാദിഭയാനിതരന്തി
പുനരിഹമോഹവിജൃംഭിതമേതദധോമുനയോനഭജന്തി
7.വിരതിശമാദിവിഹീനദുരാപമബോധസുബോധസമാനം
യദവഗതിപ്രതിഷിദ്ധമബോധവിജൃംഭിതമാഹുതിഹൈനം
8വിഭുമശരീരമശേഷശരീരഗുഹാസുനിവിഷ്ടചിദംശം
വ്രജയുവതീജനവല്ലഭമാത്മതയാപരിശിഷ്ടമധീശം
9.ഫണിതമനന്തപരായണശിവനാരായണതീർത്ഥേനേദം
നിഗമശിരോരസഭാവനയാ ഗതമത്സരഹൃദയവിനോദം

സകലസുഖത്തിന്റേയും മൂലമായ ഭഗവാനെ ഞാനിതാ ധ്യാനിക്കുന്നു.വേദത്തിൽ മറഞ്ഞിരിക്കുന്നതും സർവ്വത്തേയും ഏകരസമായി കാണുന്നതും വ്രജത്തിന്റെ ആനന്ദവും മുകുന്ദവും (ഇഹപരസുഖം തരു ന്നത്)ആയതിനെ ധ്യാനിക്കുന്നു. വിശപ്പ് മുതലായ വികാരങ്ങളില്ലാത്തതും അശേഷവും അജയ്യവും അനന്തവും അചിന്ത്യവും ശമം മുതലായ മാർഗ്ഗങ്ങളാല് മുനിമാര് തിരയുന്നതുമായ ഭഗവാനെ ധ്യാനി ക്കുന്നു. ഇഹപരഭോഗം, ഇന്ദ്രപദവി എന്നിവ പോലും വിഷമെന്നുകരുതി ധീരന്മാരായ ധീമാന്മാര് ഏതൊ രു പരമസുഖലാഭത്തിനായി ത്യജിച്ചുകളയുന്നുവോ, ആ ദേവനെ ധ്യനിക്കുന്നു. ദ്വന്ദ്വങ്ങൾക്കെല്ലാം അതീത വും കാലാതീതവും സദാ ഉദിക്കുന്ന ബോധസുബോധസമാനവും അബോധത്തിലാണ്ട ജഗത്തിന് ഗതിവി ഘ്നം വരാതിരിക്കാനായി ബോധമാർഗ്ഗം കാട്ടുന്നതുമായ (അവതാരങ്ങളെ ഉദയങ്ങളായി പറയുന്നു)ദേവ നെ ധ്യാനിക്കുന്നു. തപസ്സും ശ്രുതിയുമെല്ലാം അവനെ പരമദേവനെന്ന് പ്രഖ്യാപിക്കുന്നു. സംസാരതരണ മാർഗ്ഗമായ അതിനെ മുനിമാര് തപസ്സിലൂടെ പ്രാപിക്കുന്നു. തുരീയാവസ്ഥയിൽ ധ്യാനിക്കപ്പെടുന്ന ഓമെന്ന അക്ഷരബ്രഹ്മം സമാധിയില് ബ്രഹ്മാനുഭവത്തിലാണ് സാക്ഷാത്കരിക്കുന്നത്. ആ അക്ഷരബ്രഹ്മത്തില് ശ്രദ്ധാപൂർവ്വം ധ്യാനിച്ച് തന്മയീഭവിക്കുന്നു. ജന്മമൃത്യുജരാഭയങ്ങളെ ആ അനുഭവജ്ഞാനം കൊണ്ടേ ഇല്ലാതാക്കാനാവൂ. അങ്ങനെ ഭയം നീങ്ങിയ മുനിമാര് മായാസംസാരപ്രപഞ്ചത്താല് മോഹിതരാവുന്നില്ല. സന്യാസം,ഇന്ദ്രിയജയം,എന്നിവ ഇല്ലാത്തവർക്ക് ആ പദം അപ്രാപ്യമാണ്. ആ ബ്രഹ്മദൃഷ്ടിയിൽ ജ്ഞാനി

യും അജ്ഞാനിയും സമം തന്നെ. എന്നാൽ,ജ്ഞാനി ബ്രഹ്മസാക്ഷാത്കാരം നേടുമ്പോള്,അജ്ഞാനത്തെ ത്യജിക്കുന്നുണ്ട്. വിഭു അശരീരിയാണ്. അശേഷശരീരഗുഹകളില് വിഭുവിന്റെ ചിദംശം തന്നെയാണിരിക്കുന്നത്. വ്രജയുവതീജനത്തിന്റെ വല്ലഭനായി അവരുടെ ആത്മാവില് പരിശിഷ്ടവും അധീശവുമായി സദാ വിളങ്ങുന്നു. നിഗമശിരോരസഭാവനകൊണ്ട് സർവ്വമാത്സര്യവും ത്യജിച്ച ഹൃദയങ്ങൾക്ക് വിനോദമായി, അനന്തപരായണശിവനാരായണതീർത്ഥേന്ദ്രനാണ് ഈ ഗാനം രചിച്ചത്.

ശ്ലോകം 14 , 15 ഇവകളുടെ സാരംഃ- നിർവ്വിശേഷചിദാനന്ദം സ്വേഛയാലാവിർഭവിച്ചു. കൃഷ്ണഭാവത്തിൽ ബുദ്ധിമുതലായ തത്വഭൂഷണങ്ങളെ ധരിച്ച് അവതരിച്ച ശുദ്ധബുദ്ധ ബോധാനന്ദമായ സ്വാത്മാവിനെ ഗോപിമാർ പ്രകീര്ത്തിച്ചു. ബുദ്ധിമുതലായ പരിചിഹ്നങ്ങളണിഞ്ഞ് ഗോപവേഷധാരിയായി, സിദ്ധന്മാരാലനുഗമിക്കപ്പെട്ട് ,അശേഷജഗത്തിനും നിദാനമായി,നാസാഗ്രതലത്തിൽ നവമൌക്തികമായി ചന്ദ്രബിംബത്തെ ധരിച്ചവനും ,ഭവഭയം ശമിപ്പിക്കുന്ന ബിംബാധരത്തില് മന്ദഹാസം തൂകുന്നവനുമായി (പ്രസാദരൂപം)ഞാനെന്റെ ദേവനെ ധ്യാനിക്കുന്നു,നമിക്കുന്നു.

**ഗീതം** 4 കേദാരഗൌള (നീലാംബരി) അടതാളം
പല്ലവിഃ മാധവ മാമവ ദേവാ
യാദവകൃഷ്ണ യദുകുലകൃഷ്ണ
അനുപല്ലവിഃ സാധുജനാധാര സർവ്വഭാവ മാധവ മാമവ ദേവാ
ചരണം 1 .അംബുജലോചനകംബുശുഭഗ്രീവ
ബിംബാധരചന്ദ്രബിംബാനന
ചാമ്പേയനാസാഗ്രലഗ്നസുമൌക്തിക
ശാരദചന്ദ്രജനിതമദന
2.ശംഖചക്രപത്മശാര്ങ്ഗഖഡ്ഗ-
വൈജയന്തീകൌസ്തുഭാദിഭൂഷ
സ്വീകൃതബുദ്ധ്യാദിതത്വസമന്വിത
ദിവ്യമംഗലഗോപാലവേഷ
3.കപടമാനുഷദേഹകൽപ്പിതജഗദണ്ഡ
കോടിമോഹിതഭാരതീരമണ
അപഗതമോഹതദുദ്ഭവനിജജന
കരുണാധൃതദേഹസുലക്ഷണ
4.തരലകുണ്ഡലരവിമണ്ഡലവികസിത
നിജജനമാനസപങ്കേരുഹാ
കരുണാഹാസസുധാനിധികിരണ
ശമിതഭവതാപജനമോഹ
5.മുരലീഗാനരസാമൃതപൂരിത
വ്രജയുവതീമാനസാർണ്ണവ ഭോ
സരസഗുണാർണ്ണവതീർണ്ണഭവാർണ്ണവ
സതതം ഗീതകീർത്തിമണ്ഡല ഭോ
6.ആഗമഗിരിശിഖരോദിതസത്യചി-
ദദ്വയലക്ഷണസുഖഭാനോ
യോഗികുലോത്തമയോഗശയനദുശ്ധ
സാഗരജാലക്ഷണാഢ്യതനോ
7.ഇന്ദിരയാ സഹ സുന്ദരകൃഷ്ണാ
പുരന്ദരാദിവന്ദ്യപദകമല
നന്ദനന്ദനയോഗിവര്യധുരന്ധര

നാരായണതീർത്ഥമതിവിഹാര

(ഈ ഗീതം ഈശ്വരധ്യാനത്തിനായി ഏററവും പ്രസാദരൂപമായി മനസ്സിൽ ദർശിച്ച് -Visualisation of Music-പാടാനുളളതാണ്. ശെമ്മങ്കുടി,എം എസ് സുബ്ബലക്ഷ്മി, പട്ടമ്മാളെന്നിവരും നാരായണതീർത്ഥരുടെ വരഹൂര് സമ്പ്രദായവും ഇത് നീലാംബരിരാഗത്തിലാണ് പാടിയിട്ടുളളത്.)

ശ്ലോകം 16 ൽ, ഇങ്ങനെ പറയുന്നു:- പച്ചനിറമുളള വൃന്ദാവനത്തിൽ,(തുളസീവനം) കുവലയമിഴികളും ദിവ്യതാടങ്കങ്ങളണിഞ്ഞവരുമായ വ്രജയുവതികള്, സാനന്ദം ലാസ്യനൃത്തം ചെയ്തു. സർവ്വജനങ്ങൾക്കും ജീവികൾക്കും സാരമായ നന്ദപുത്രന്റെ ദാസികളായി ,അവനെ കീർത്തിച്ച് താളവാദ്യം കയ്യിലേന്തി പാട്ടുപാടി നൃത്തം വെച്ചു. അവരിങ്ങനെ പാടി:

***ഗീതം 5***- മദ്ധ്യമാവതി (ഭൈരവി)ആദി (ഝംപ).(ശെമ്മങ്കുടി ബാഗേശ്രീയിലാണ് പാടിയിട്ടുളളത്.)
പല്ലവി- ഗോവിന്ദമിഹ ഗോപികാനന്ദകന്ദം
സാനന്ദമവലോകയാമോ മുകുന്ദം
ചരണം- 1.ഗോപികാഗണനയനകുമുദപൂർണ്ണേന്ദും
ഗോപാലകുലതിലകമഖിലജനബന്ധും
ശ്രീപതിമനിന്ദ്യഹരിചന്ദനസുഗന്ധിം
ശ്രേയോവിധായികരുണാരസസിന്ധും
2.സംഗീതരസരസികം സരസസല്ലാപം
സരളമുരളീഗലിതസാധുസന്താപം
ശൃംഗാരരസപൂരം ശ്രീമദനഗോപാലം
ശ്രിതജനാനന്ദമഖിലാനന്ദരൂപം
3.അംഗനാമുഖപത്മസംഗിഭൃംഗാക്ഷം
ആലോലകരകുണ്ഡലനടനദക്ഷം
മംഗലാകരമഖിലലോകസംരക്ഷണം
മാധവമശേഷസുരരിപുഗണവിപക്ഷാം
4.വല്ലവീമാണിക്യമണിയുഗലമദ്ധ്യേ
മരകതമണിഛായ മദനഗോപാലം
മല്ലികാജാതിചമ്പകാദിസുമഭാരം
മഹനീയലാവണ്യലലിതതരപൂരം
5.സ്വരമധരകലിതമുരളീനാദസുധയാ
സുരസുന്ദരീഗണമിഹാകർഷയന്തം
ഗുരുകരുണയാരചിതമേതദതിലലിതം
നാരായണാനന്ദതീർത്ഥസമുദിതം

ഇവിടെ രസികരായ സഹൃദയർ ഗോവിന്ദനും ഗോപവനിതകളും കൂടിയുളള രാസമണ്ഡലനൃത്തം വീക്ഷിക്കുന്ന മാതിരിയാണ് രചന. ഗോപികമാരുടെ ആനന്ദകന്ദമായ ഗോവിന്ദൻ അവർക്ക് മുക്തി കൊടുക്കുന്നത് സാനന്ദം നമുക്ക് അവലോകനം ചെയ്യുക എന്നാണ് ആരംഭം. അവരുടെ വേഷം,ഭാവം,സംഗീതം,നൃത്തം, അഭിനയം, ഇവ കണ്ട് ആനന്ദിച്ച് വിലയിരുത്തുകയാണ് സഹൃദയരായ സമാനഹൃദയർ, രസാനുഭൂതിയോടെ.

ഇവിടെ സംഗീതരസരസികരുടെ സരസസല്ലാപമാണ് സംഗീതരസരസികനായ ഭഗവാനെക്കുറിച്ച് . ആലോലകരകുണ്ഡലനടനദക്ഷം എന്ന കൈകൊണ്ട് കുണ്ഡലീമുദ്ര ചമക്കുന്നത് നടനദക്ഷനായ ഭഗവാനും ഗോപിമാരുമാണ്,കാമശാസ്ത്രപരമായി ജയദേവകവി ഉപയോഗിച്ച മുദ്രയല്ല. സുരവനിതകളെ ആകർഷി

ക്കുന്നത് മദനഗോപാലന്റെ ശരീരത്തിലുള്ള കാമമല്ല, സംഗീതനൃത്താദികളിലുള്ള കലാഭിരുചിയും സഹൃദയത്വവുമാണ്. ബ്രഹ്മാനന്ദം രസാനന്ദത്തിന്റെ സഹോദരനാണ് എന്ന തത്വമാണ് പറഞ്ഞിരിക്കുന്നത്.

ശ്ലോകം 17, 18 – ധ്രുവമഠ്യമുഖ്യങ്ങളായ താളഭേദങ്ങളോടെ അടന്തയിൽ,വനഭൂമിയിൽ രാസഗോഷ്ഠിവരിഷ്ഠകളായ വരനാരിമാരൊത്ത് (രാസസംഘം) അലഘു,ലഘു മുതലായ പദാദിന്യാസഭേദങ്ങളോടുകൂടിയ നാട്യങ്ങളാണ് സരസമായി അഭിനയിച്ചത് .ആ നന്ദസൂനുവിനെയാണ് ഭജിക്കുന്നത്. മുഹൂർത്തമാത്രയില്, രാസലീലാവിലാസം കാണാന്,ദിവ്യസ്യന്ദനങ്ങളിൽ,ആനന്ദവതികളായ സുരനാരിമാരും വന്നുചേർന്നു. ഭഗവാൻമുരാരിയുടേയും ഗോപികമാരുടേയും അഭിനയത്തെ കീർത്തിച്ച് അവരും അതുപോലെ അഭിനയിച്ച് നൃത്തം വെച്ച് പൂമഴകൊണ്ട് അർച്ചനം ചെയ്തു.

**ഗീതം 6** നാട്ട ധ്രുവതാളം
ധ്രുവമണ്ഡലപണ്ഡിതവധൂജനമണ്ഡലമിഹോന്നതം
ഭവസാഗരതാരകം ഗിരാപരിഭാവുകസുലക്ഷിതം
ദ്രുതമദ്ധ്യമമന്ഥരഗതീരവലോകയത സുന്ദരീ
കൃതപുണ്യഫലാത്മകഹരിം പരിപശ്യതവ്രജൌകസാം
ത്രിപതാകപതാകസുകരൈഃകടകാമുഖശിലീമുഖൈഃ
പരഭാവരസോത്കടപരൈരപി വീക്ഷണസുശിക്ഷിതൈഃ
തനുമദ്ധ്യനിയോജിതകരൈരപി നാട്യരസോത്കടഃ
നാരായണതീർത്ഥകൃതം ഗീതം ഹരിരിതി യതിജനതോഷണം
താം- തകകിണ- തധിമിതകിട-
തത്ധണതകിടതക- ത്ധണതകിടതക-
ണം തരികിടതക- ത്ധണുതാകിട-
തകത്ധണതാ-തകത്ധണാം-തകിട-
ത്ധന്തരിംകിട-തകത്ധം-ണം-
തരികിടതക-ത്ധണാന്തകിടത്ധന്താകിട-
ധീംർഉഡുതധൈയ്യതക-ധാകിടതകത്ധം-
തരികിടതകഛലംകൃതകതത്ധംതകട-
തകതധിമിതകിട-ധണധിമി-
ധരിതക-തതകിടതക -ത്ധണതധണതദ്ധിമി-
തകദദ്ധിഗിണധോം

മഹോന്നതമായ ധ്രുവമണ്ഡലത്തിനും ഇവിടെ ഉന്നതമായ വധൂജനമണ്ഡലത്തിനും ഒരുപോലെ അവനെ പണ്ഡിതനാണെന്ന് അറിയാം. വേദവാണികൊണ്ട് ലക്ഷണം കാണിക്കപ്പെട്ട ഭവസാഗരതാരകമായ ആ ശ്രേഷ്ഠപദത്തിന്റെ രാശിമണ്ഡലനൃത്തവും രാസമണ്ഡലനൃത്തവും ഒന്നുതന്നെയാണ്. ഒന്ന് സത്യം, മറ്റേത് അതിന്റെ അഭിനയമെന്ന വ്യത്യാസമേയുള്ളു. സത്യം ബോധിപ്പിക്കാനുള്ള മാർഗ്ഗമാണ് അഭിനയകല.ദ്രുതം , മദ്ധ്യമം,മന്ദ്രം മുതലായ ആ മാർഗ്ഗത്തിന്റെ ഗതിഭേദങ്ങള് ഹേ,സുന്ദരിയായ സഖീ, അവലോകനം ചെയ്താലും. ഒരു രസിക മറ്റൊരു രസികയോടാണ് ഇതുപറയുന്നത്. വ്രജനാരിമാരുടെ കൃതപുണ്യഫലാത്മകമായ ഹരിയെ കണ്ടാലും. ത്രിപതാകം,പതാക, സുകര,കടകമുഖം,ശിലീമുഖം മുതലായ കരമുദ്രകളാൽ (ജയദേവകൃതിയിലെന്നപോലെ മദനപതാക മുതലായ ശരീരഭാഗങ്ങളാലല്ല) അവർ പരഭാവരസം (ബ്രഹ്മരസം)എന്ന ബ്രഹ്മാനന്ദം മറ്റുള്ളവരിലും ജനിപ്പിക്കുന്നു. അവർ തങ്ങളുടെ വീക്ഷണത്തില് (കണ്ണിന്റെ ചലനം, നാട്യശാസ്ത്രപരമായ വീക്ഷണം)സുശിക്ഷിതകളാണ്.കൈകളെ തനുമദ്ധ്യത്തിൽ ചേർത്തുവെച്ച് (ഈ വിധമുള്ള നർത്തകീ ശിൽപ്പം ബിസി 3500ൽ മോഹഞ്ജോദാരോവില് കിട്ടിയിട്ടുണ്ട്)നാട്യരസോത്കടകളായ അവർ ഉല്കടമായ ബ്രഹ്മരസമുളവാക്കുകയാണ്. ഹരി എന്ന ഈ ഗീതം യതികൾക്ക് ആനന്ദമുണ്ടാക്കാനായി നാരായണതീർത്ഥരാല് വിരചിതമായി.

**ഗീതം** 7 മദ്ധ്യമാവതി മഠ്യതാളം
ജഗദീശം പശ്യത സുരവരവനിതാ
വ്രജാംഗനാഭിരിഹനവനവമണിദിവ്യ
കുണ്ഡലതരണിനിചയശശിഗണസംജാത
ശ്രീധരാജിതസത്യലോകവിചിത്രഭൃതിരയം
ലീലാമയദിവ്യസുന്ദരമദനകോടിവിലസിത
തന്മർവസുധാരാശിർനൃത്യതി ഭുവി
നിജദാസവർഗ്ഗസുഖകരകൃപാംബുരാശിരേനം
തകധിന്മത-ജകകിണമകധി-ഘണകിണണകധികിതധിമിത-
ഛണ്ണതഛണതദ്ദിമി-തകിടതകധോം
ധരികിടധിംധിർഉഡുതദൈയ്യതക-ധീന്മതധി-
തകണകഛം-തിരികുംതരി-തകിടഛംതതകധണംതരികിട
ധാകിടതകത്ധം-തരികിടതകതാഹതധികിതക-
തധിമിതകിട-തകഛണ്ണതകത-ധിമിതധിമിത-
തകധധിഗണധോം.
**ഗീതം** 8 തോഡി (മുഖാരി) രൂപകം
നിത്യാനന്ദമിഹപശ്യതനരസിംഹം
വ്രജവധൂഭിരധികലാസ്യകൃതം പരിജനഹിതചരിതം
ഭക്താനാമഭയദം ഭവബന്ധനവിദലനം
മുനിവര്യമോക്ഷൈകഫലം വേദവിദിതം
ഇന്ദിരാലിംഗിതം ദയാസുധയാപരിമിതാദോദദം
ഗോപീജനമനസിജാനേകരൂപധരമിഹ
പരിപാലിതപരിജനം നിരവധികരുണാരസം
തത്ധംതകത്ധണ്ണതകതധിമിതകിണത്ധംതരിധണഥ-
ഛണതാഹത-തധിമിതകിടഛണ്ണധിമിതകഛണധിമിതരിതഛണതധിമിതകിട
ധാണ്ണംധണംതധണംതഥണ്ണംതകഛംതരി
തദ്ധലംഉതക-ഛണ്ണതകധിമിതതകിടതക
തതജ്ഞുണ്ണത –തധിമിതതകിടധിന്മത-ധണധിമിതകദധിഗിണധോം.
**ഗീതം** 9 പന്തുവരാളി (വരാളി) ത്ധംപ
സുരലോകവനിതാസ്സമവലോകയതദേവം
അഖിലലോകാധാരമധികതരലീലം
ശരണാഗതത്രാണകലിതസങ്കല്പമിഹ
വനഭുവി മഹോല്ലാസരാസരസികം
വ്രജപുരവധൂകലിതവിവിധതാലമൃദംഗ-
സംഗീതരസവിജ്ഞമഖിലസാകജ്ഞം.
ഉദയവിലയാതീതരസഘനമചിന്ത്യം
സദയഹൃദയാലോകകലിതകൈവല്യം
അധികതരസാഹസോത്സാഹഗാംഭീര്യം
വിധിമുഖവിമൃഗ്യപദം വിമലവിജ്ഞാനം
കനകകടിസൂത്രവലയാംഗദപടികം
കലിതകൌസ്തുഭശോഭികമനീയകണ്ഠം
ശ്രീവത്സലക്ഷണമശേഷസുരരക്ഷം
ശ്രേയസാമാസ്പദമശേഷഭുവനാനം(ചൊൽക്കെട്ട്)

**ഗീതം 12** ശ്രീരാഗം ത്രിപുടതാളം
ഗോപാലകമാകലയേ സഖി ഹേ ഗോപാലം
ഗോപികായുതമണ്ഡലേ
ചണ്ഡഭാനുസമഗ്രമണ്ഡല
നിയതബോധമഖിലസാരമാദിദേവം
അതുലലീലമമരഗീതമപ്രമേയബലപരാക്രമം
നിത്യശുദ്ധസുഖൈകവിഗ്രഹമച്യുതം(ചൊൽക്കെട്ട്)

ഗീതം 11. ആനന്ദഭൈരവി വിലംബതാളം കലയതസുരവനിതാ എന്നാരംഭിക്കുന്ന ഗീതം. ഗീതം 12 സൌരാഷ്ട്രം ഏകതാളത്തില് കലയതവനഭുവി കമലേക്ഷണം എന്ന ഗീതം.രണ്ടിനും ചൊൽക്കെട്ടുണ്ട്. വേദിയില് നടവേഷധാരിയായ കൃഷ്ണനും ഗോപിമാർക്കും നൃത്തമാടാനായിത്തന്നെയാണ് ഇവ രചിച്ചിരിക്കുന്നത്. സൂര്യ ചന്ദ്രന്മാരും ഗ്രഹനക്ഷത്രാദികളും എങ്ങനെ നഭസ്സിൽ സ്ഥാനം മാറിമാറി ഭ്രമണം ചെയ്യുന്നുവോ അതുപോലെ സവ്യമായും അപസവ്യമായും നൃത്തവേദിയിലെ രാസമണ്ഡലത്തിലും അഭിനയിച്ചുകാണിക്കുന്നു. ഇത് സരിഗമപധനി എന്ന സ്വരകന്യകമാർ ഷഡ്ജമെന്ന ആധാരശ്രുതിയെ (കൃഷ്ണനെ) ചുറ്റി സ്ഥാനം മാറുന്ന സംഗീതരീതിയുമാണ്. ഹല്ലീസകനൃത്തമെന്ന് ക്രിസ്തുവിനുമുമ്പുള്ള കാലത്തുതന്നെ പ്രചാരത്തിലിരുന്ന ഭാരതീയസമ്പ്രദായമാണ്. സംഗീത,നൃത്ത,ജോതിഷശാസ്ത്രപരവും സാമവേദപരവുമായ ഒരറിവിനെയാണ് ലാസ്യതാണ്ഡവനൃത്തശൈലികളിലൂടെ ചൊൽക്കെട്ടോടുകൂടി അവതരിപ്പിക്കുന്നത്. കാമശാസ്ത്രത്തിന് നാരായണതീർത്ഥരുടെ രചനകളില് പ്രാധാന്യം കൊടുത്തിട്ടില്ല.

പത്തൊമ്പതാം ശ്ലോകത്തിൽ,

അംഗപ്രത്യംഗഗൌണസ്ഫുടസമവിഷമവ്യഞ്ജകവ്യക്തിസിദ്ധം
ശൃംഗാരാദ്യൈരനിന്ദ്യൈരധികമഭിനയംവ്യഞ്ജനന്തോ യുവത്യഃ
രാസക്രീഡാവിലാസൈർവനഭുവിനിതരാം മാധവം തോഷയന്തഃ
തുഷ്ടാഃസ്വൈരംരമന്തൈചിരമിഹഗുരുണാ ശ്രീധരേണാപ്തകാമാഃ

എന്ന് യുവതികളുടെ ശൃംഗാരാദികളായ രസാഭിനയം,ഓരോരുത്തരുടേയും അംഗപ്രത്യംഗം ഗൌണം,സ്ഫുടം, സമം,വിഷമം മുതലായ സ്ഥിതി ,കരണമുദ്രകളാലും ഭാവരസങ്ങളാലും കൃഷ്ണനെ പ്രീതിപ്പെടുത്തുന്ന നൃത്ത ഗാനരീതി,എന്നിവയെ പറയുന്നു. ശ്രീകൃഷ്ണപ്രീതിക്കായി വാദ്യനൃത്തഗീതാഭിനയം അന്നും ഇന്നും എന്നും ഇന്ത്യയിലുണ്ടായിരുന്നു എന്നതിന് നമുക്ക് തെളിവുണ്ട്. രസാനുഭവത്തിലൂടെ ബ്രഹ്മാനുഭവം നേടുക എന്നതാണ് സന്ദേശം. ശരീരകാമത്തിലൂടെ നേടുകഎന്നതല്ല.

അഷ്ടമതരംഗം രാസക്രീഡാമഹോത്സവവർണ്ണനം,ഗോപികാഗീതം ആദരപൂർവ്വം അഭിനയിക്കല്,അവരുടെ വനത്തിലേക്കുള്ള രഹസ്യാഗമനം,കൃഷ്ണന്റെ അന്തർധാനം,ഗോപീപ്രലപനം, കൃഷ്ണാന്വേഷണം, ശ്രീകൃഷ്ണദർശനം ഇവയാണ്.

**ഗോപികാഗീതം** ശ്ലോകം 4-
ഹൃദയഗതമവിദ്യാശ്രയം നാദഗമ്യം
പ്രാണാദീൻഷോഡശാരാനിവ രഥചരണസ്ഥാപിതാനാഭിദേശൈ
ആകാശാദീംശ്ചഭാവാന്നിജപരികലയാജൃംഭിതാൻമായയാതം
ഗോപീമദ്ധ്യേ മുകുന്ദം വ്രജപുരവനിതാകാപിഗായത്യുദാരം

നാദഗമ്യവും നാഭിയിൽ രഥചക്രംപോലെ പ്രാണാദികളായ ഷോഡശം (16) കലകളെ ധരിച്ച് സർവ്വസംഗീതത്തിനും ആധാരമായിരുന്ന് സ്വയമാനന്ദിക്കയും എല്ലാവരേയും ആനന്ദിപ്പിക്കയും സർവ്വഗതമായിരിക്കയും ചെയ്യുന്നപരമതത്വമാണിവിടെ കൃഷ്ണന്. 12 ഗീതങ്ങളാണ് എട്ടാം തരംഗത്തിലുള്ളത്.

അവ

| | | |
|---|---|---|
| ആഹിരി | ആദി | ഭാവയേ സഖി |
| മുഖാരി (വരാളി) | ആദി | ശ്രീനിലയം സഖീ |
| ശങ്കരാഭരണം(കാംബോജി) | അടതാളം | മൃഗയതരാധാമാധവം |
| കാംബോജി(ഭൈരവി) | ആദി | മാധവം ദർശയ |
| സൌരാഷ്ട്രം(മോഹനം) | ആദി | നന്ദനന്ദനഗോപാല |
| കേദാരഗൌള | ആദി | നന്ദമുകുന്ദേപരമാനന്ദേ |
| മദ്ധ്യമാവതി | അടതാളം | ദേവദേവംക്വേതിതം |
| കാംബോജി(ഹുസൈനി) | ആദി(ത്രിപുട) | സഹചരിസമരസ |
| മദ്ധ്യമാവതി(നാദനാമക്രിയ) | ഝംപ | കളഭഗതിശോഭ |
| കല്യാണി(ആഹിരി) | അടതാളം | കഥയകഥയ |
| രേവഗുപ്തി(ധന്യാസി) | അടതാളം | ഹരിമേകരസാകൃതി |
| കാംബോജി | ആദി | നാഥനാഥമാകലയ |

ഇതിലൊന്നിലും ചൊൽക്കെട്ടില്ല. നൃത്യപ്രധാനമല്ല. അഭിനയപ്രധാനമാണ്. ദിനകരമണ്ഡലഗവും സുതപന്തവും വിശ്വതനവും വിയദാദിഷു(ആകാശാദികളിൽ-പഞ്ചഭൂതം)ഇരിക്കുന്നവനും അതേസമയം സ്വശരീരത്തിലും രഥചക്രനാഭിയിലെന്നപോലെ ഷോഡശകലകളാൽ സിദ്ധവുമായ തത്വത്തെയാണ് ഗോപികമാരന്വേഷിക്കുന്നത്. (ഗീതം 1)

സർവ്വപ്രത്യഞ്ജമേകം പ്രകൃതിമഖിലഭാവം ത്വയം ഭാസയന്തം

നിത്യാസംഗസ്വഭാവം സകലഹൃദയഗംവ്യോമവന്നിർവ്വികാരം

ആചാര്യസ്യപ്രസാദാദ്വിദുരിഹമുനയോവേദഭാഗേമുകുന്ദം

നൃത്യന്തം ഗായതീതിവ്രജപുരവനിതാഭക്തസങ്കല്പസിദ്ധം.(ശ്ലോകം 5 തരംഗം 8)

ഗുരുപ്രസാദത്താലാണ് മുനിമാർ വേദഭാഗമായ മുകുന്ദനെ അനുഭവിച്ചത്. ഭക്തസങ്കൽപ്പസിദ്ധമായ ആ ബ്രഹ്മത്തെത്തന്നെ ഗുരുവാക്കി, അതിന്റെ പ്രസാദത്തിനായാണ് നൃത്തഗീതാദികൾവ്രജവധുക്കള് സമർപ്പിക്കുന്നത്. നിരാകാരത്തെ സാകാരത്തിലന്വേഷിക്കുന്ന ആ കൃഷ്ണരസികകൾക്ക് (ശ്ലോകം 7) താൻ നിരാകാരമാണെന്ന് ബോദ്ധ്യം വരുത്താനാണ് കൃഷ്ണന്റെ അന്തർദ്ധാനം. ഗീതം മൂന്നിൽ നിഗമവനത്തിലാണ് ഗോപികമാ ർ രാധാമാധവന്മാരെ അന്വേഷിക്കുന്നത്. സുകൃതികൾക്കുമാത്രമേ അതിനെ അനുഭവിക്കാനാവൂ. ദൂരെയെങ്കിലും അടുത്താണ്. ആകാശത്തിലെങ്കിലും സ്വഹൃദയത്തിലാണ്. അതിനെയാണ് തേടുന്നത്. വനത്തിലെ തരുക്കളും പൂക്കളും സ്വന്തം ഹൃദയത്തിലിരിക്കുന്ന മാധവനെന്ന പ്രാണവല്ലഭനെ പുറത്ത് കാട്ടിൽതിരയുന്ന അവരെ പരിഹസിക്കുന്നു.(പുഷ്പങ്ങളാൽ മന്ദഹസിച്ച്). ഗീതം നാലിൽ മന്ദാരം,സന്താനകൽപ്പകം, പാരിജാതം,ചന്ദനം,ചമ്പകം,നാഗം,പുന്നാഗം,ജംബീരം,പനസം,നാലികേരം,രസാലം,സരസകദംബകം,പലാശം,കുരവകം,വടസമൂഹം,അശോകം,കപിത്ഥം,കദളീവനം,ദേവതാരു,കുന്ദം,ലവംഗലത,വൃന്ദ,മല്ലിക,ജാതി,മാലതീലത,കമലം,കുമുദം,കൽഹാരം,ശുകകോകിലശാരികകൾ,ശകുന്തങ്ങൾ,ഹംസങ്ങൾ,ആകാശം,അഗ്നി,വായു,ജലം,ഭൂമി, അനേകം ദേവതാഗണങ്ങൾ,സരസങ്ങളായ ഗുണഗണങ്ങൾ,ഇവയിലെല്ലാം അവരന്വേഷിക്കുന്നത് ലോകഗുരുവായ അച്യുതനെയാണ്.

സകലനിഗമഗാഢമഖിലലോകാധാരം അച്യുതം അഖിലഗുരും (ചരണം 6,ഗീതം 4 തരംഗം 8). ഞാനവയിലെല്ലാമുണ്ട്,നിങ്ങളിലുമുണ്ട് എന്ന്കാരുണ്യപൂർവ്വം ബോധിപ്പിച്ച് അവനവരുടെ മുന്നില് പ്രത്യക്ഷ മാകുന്നു. വിരഹത്തിൽ പ്രിയതമനെ മാത്രം ചിന്തിച്ചും അവന്റെ ലീലകളെ പാടി അഭിനയിച്ച് നൃത്തം വെച്ചും ഭാവരസാദഭിനയത്താലും അവരവനായി മാറിക്കഴിഞ്ഞിരിക്കുന്നു. ഭക്തനും ഭഗവാനും ഗുരുവും ശിഷ്യനും സ്ത്രീയും പുരുഷനും തമ്മിൽ ഭേദമില്ലാതായി. ബ്രഹ്മാത്മൈക്യം വന്നു. കോടിമന്മഥവേഷം ധരിച്ച മാധവനെ , വിശ്വഭർത്താവായ വിഷ്ണുവിനെ,ഞാനെന്റെ മനസ്സിലാവാഹിച്ച് (മാമകേ മനസി) പാടുന്നു എന്ന് ശ്ലോകം 13ൽ ഗോപിക പറയുന്നു. അവളാണ് അഞ്ചാം ഗീതം പാടുന്നത്.കാളിന്ദീപുളിനത്തിൽ,ഗോവിന്ദന്റെ കാൽപ്പാടുനോക്കി അവനെ പിന്തുടർന്നുപോകവേ ഒരു കനകലതിക കാണുന്നു. അതിന്റെ കാന്തിയിൽ ഈശ്വരനെത്തന്നെ ദർശിച്ച് പരമാനന്ദതുന്ദിലയായ ഒരു ഗോപി പാടുന്നതാണ് ആറാം ഗീതം. ഗോപവധുക്കൾ പരസ്പരം കൈകോർത്ത് വട്ടത്തിൽനിന്ന് പ്രഗത്ഭമായ രീതിയിലാടിപ്പാടി, സ്വാനുഭൂതിയെ ആവിഷ്കരിക്കുന്നു. പ്രകൃതിയിൽ അകത്തും പുറത്തും (വൃത്തത്തിൽ സീമിതമായും അല്ലാതെയും)വേദാഗ്രഭാഗംകൊണ്ടു പറയപ്പെട്ട സുപ്രസിദ്ധമായ ബ്രഹ്മത്തെ അറിഞ്ഞ് അനുഭവിച്ച ബ്രഹ്മവിത്തുകളാണ് ഞങ്ങളുമെന്ന് ശ്രീകൃഷ്ണന് ധൈര്യപൂർവ്വം തെളിവുകൊടുക്കുന്നപോലെ (ശ്ലോകം 16)യാണ് അവരുടെ നൃത്തം.ഏഴാം ഗീതം ഈ ഭാവമാണ്. അത് സിന്ധുഭൈരവിയിലും പാടാം,മദ്ധ്യമാവതിയിലും പാടാം. നാമരൂപാത്മകമായ പ്രകൃതിയിലും അതിന്നതീതമായ ബ്രഹ്മത്തിലും അവരെല്ലാം കാണുന്നത് കൃഷ്ണനെത്തന്നെയാണ്. സത്,തത് എന്ന രണ്ടുരസവും കൂടി സർവ്വോത്കൃഷ്ടമായ ആത്മബ്രഹ്മരസം നുകർന്ന ഗോപിയുടേതാണ് എട്ടാം ഗീതം. സഹചരികൾ തങ്ങളിൽ സമരസമായിരിക്കുന്നതും സജ്ജനസംഗത്താല് മുനിമാര് കണ്ടെത്തിയതുമായ വേദശിരസ്സിലെ ശാശ്വതസുഖത്തെയാണ് കണ്ടെത്തിയ ആനന്ദവായ്പിലാറാടി സർവ്വം മറന്ന് കൃഷ്ണലയനം സാധിക്കുന്നത്.

മധുത്വേന ച യസ്സിദ്ധഃഭൂതഭൌതികവർഗ്ഗയോഃ

സോയം സാക്ഷാത് പരാനന്ദസ്സഹചര്യാനുവർത്തതേ(ശ്ലോ.18.തരംഗം 8)

ഭൂതഭൌതികവർഗ്ഗത്തില് മധുവായി വർത്തിക്ക്ന്നതിനാല് സാക്ഷാത്പരാനന്ദമായ അവന് സിദ്ധമാണ്. തന്റെ സഹചരി(രാധ)യാലനുഗതനായി അവർക്കുമുമ്പിലവന് പ്രത്യക്ഷമായി. (സിദ്ധമായി)ഒമ്പതാം ഗീതം രാധാകൃഷ്ണന്മാരുടെ സംവാദരൂപമാണ്.

രാധഃ കളഭഗതിശോഭ ഘനകാളമേഘാഭ

കലയമമരഹസി കുതുകാനിസുബഹൂനി

കൃഷ്ണഃ കളഹംസഗാമിനീ തധൈവകരവാണീ

കഥയസി യഥാകഥയ കഥയപരമദ്ധ്യ

രാധഃവിമലകല്യാണഗുണ വിവിധവിശ്യത്മൻ-

വികലിതദുകൂലമഥ രചയമമസുദൃഢം

കൃഷ്ണഃബാഢമബലേ തവ ദൃഢം വിരചയാമി

ഹാടകദുകൂലമായാഹി തരുമൂലം

രാധഃരചയമൃഗമദതിലകമതിലലിതമാദ്യം

കുചകുംഭയുഗമപി സുകുങ്കുമപങ്കം

കൃഷ്ണഃ രചയാമി തിലകമപി തവലലിതഫാലേ

കുചകുംഭയുഗലേപി കുങ്കുമവിലേപനം

രാധഃഗലിതകചനിചയമഥ ഘടയമമ കൃഷ്ണാ

ഗമയമാമിഹരഹസി കേശവകൃപാലോ

കൃഷ്ണഃഏഹി മമ ഹൃദയകുതുകം കലയ രാധേ

ഇഹസമുപവിശ രഹസിദേഹിമുദമദ്ധ്യ

രാധഃകുസുമനിചയാപചയ മദ്ധ്യകുരുകൃഷ്ണാ

കുന്തലഭരം ഘടയ മമകുസുമഭാരൈ

കൃഷ്ണഃമമരമണി കുസുമഭാരൈരലം കുർവ്വേ

സുമശരശരാസനസമം ന കചനിചയം

രാധഃനിരുപമഫലാനിച ഗൃഹാണസരസാനി

നിർവ്വിശങ്കം വിഹര മമഹൃദയരമണ

കൃഷ്ണഃസരസവരഗണ്ഡിസുരസാലഫലവർഗ്ഗ

നിരവധിസുഖം ദേഹി നിയതമപവർഗ്ഗം

രാധഃ പാനീയമനീയതാം ത്വയാമഹ്യം

പാതും പിപാസാഹി ഭൃയസിമമഭോ

കൃഷ്ണഃമധുരം പയഃപിബ മധൂനി സുബഹുനി

മമവല്ലഭേ തൃപ്തിരസ്തു തവസുതരാം

രാധഃഅധരസുധയാമമമനോരഥപയോധിം

അധികമിഹപൂരയ കൃപാപാരജലധേ

കൃഷ്ണഃകലയവരവർണ്ണിനീ തഥൈവകലയാമി

മിലതുതവഹൃദയം മദീയഹൃദയേന

രാധഃകഥമനുസരാമി വനഭുവിഷുഭവന്തം

കഥയസുഭഗാഹമബലാവഹചകാന്താം

കൃഷ്ണ-അഹമിഹവഹാമി തു രമാമി ച സുശീലേ

വിഹിതസരസാലാപ ഗതമദനതാപേ

ഇതികലിതമിഹരാധികാകൃഷ്ണചരിതം

രഹസി ശിവനാരായണാനന്ദരചിതം

ഈ ഗീതത്തിൽ രാധാകൃഷ്ണസല്ലാപം,പരസ്പരം അലങ്കരണം,സേവനം,ദാസ്യം,രതി ഇവയെല്ലാം ഉണ്ട്. വളരെ സഭ്യമായി സഭയിലവതരിപ്പിക്കാവുന്ന രീതിയിലാണുതാനും. ജയദേവന്റേതുപോലെ പച്ചയായ കാമശാസ്ത്രവിജ്ഞാനപ്രകടനമില്ല. ഇയലിശൈനാടകം അതീവ ഗുപ്തതരമായ രീതിയിൽ സ്ത്രീപുരുഷന്മാരുടെ രഹസ്യമായ പ്രേമാനുഭവം ഇവയിലുള്ള ജ്ഞാനമാണ് നാമിവിടെ കാണുന്നത്. പത്താം ഗീതത്തിൽ, ഗോപിമാർ രാധയോട് കൃഷ്ണനെക്കുറിച്ച് തങ്ങളോടുപറയാനാവശ്യപ്പെടുന്നു. വനഭൂമിയിൽ ഭഗവാനാല് സമാരാധിതയായ അനവദ്യസുന്ദരാംഗി അവളാണല്ലോ.

അഥചിരപരിഭുക്താ ശൌരിണാഖണ്ഡരൂപാ

നിജസുഖപരിതൃപ്താ ബ്രഹ്മവിദ്യേവ ഗോപി

വ്രജയുവതിഭിരുച്ചൈഃപ്രാർത്ഥിതാ സാഭിലാഷം

ഹരിപരതരഭാവം ദർശയന്തീദമാഹ (ശ്ലോകം 20)

ഗോപികൾ ഉച്ചത്തിൽ അഭിലാഷപൂർവ്വം പ്രാർത്ഥിച്ചപ്പോൾ,ചിരകാലം അനുഭവിക്കയാൽ കൃഷ്ണനിൽനിന്ന് വേർപിരിക്കാനാവാത്ത അഖണ്ഡരൂപം (തന്മയത) നേടിയവളും ആത്മസുഖത്താൽ തൃപ്തയും,ബ്രഹ്മവിദ്യയുമായ രാധ എന്ന ഗോപിക ഹരിയുടെ പരഭാവം അവർക്കുകൂടി ദർശനീയമാകുമാറ് ഇങ്ങനെ പറഞ്ഞു. ആ ഗീതമാണ് ഗീതം 11.ആഗമവിധിയാൽ ഹരിയെന്ന ഏകരസത്തെ അവധാരണം ചെയ്യുക. അവൻ പ്രതിഭാവപുസ്സായ ചിരതരപുരുഷനാണ്. സർവ്വകലുഷവും ശമിപ്പിച്ച് ഭവരോഗഭയമകറ്റുന്നവനാണ്. ആകാശം പോലെ സർവ്വവ്യാപിയാണ്. ഉദയം,ലയം എന്നിവയില്ലാത്ത അഭയമായ പ്രിയതമമാണ്. പ്രപഞ്ചോത്പത്തിയെ ദർശിച്ചവനാണ്. നിരവധിസുഖാത്മകമായ അവനെ മുനിജനങ്ങൾ സദാ തേടുന്നു. ത്രികാലാതീതമാണ് സകലഹൃദയഗമായ ആ അഖണ്ഡരൂപം.

അവചനമമിതം ഗതലോഭരതിം നിത്യനിരന്തരാഖിലം

വ്രജപുരവനിതാഗതതനുമമതം സ്വാത്മതയൈവാമമലം

കൃഷ്ണരസൈകാത്മനാ ,ഹരിഗുരുകൃപയാ ആണ് താനീ ഗീതം രചിച്ചതെന്ന് കവി. കൃഷ്ണരസൈകാത്മതയോടെ അവനിൽനിന്ന് ഭേദമില്ലാതായ ബ്രഹ്മവിദ്യാസ്വരൂപിണിയായ രാധയെയാണ് നാമിവിടെ കാണുന്നത്. രാധ ഇവിടെ പരമഗുരുവായ കൃഷ്ണനാണ്,മറ്റൊരു വ്യക്തിയല്ല. രാധയിൽനിന്ന് ഉപദേശം നേടിയ ഗോപികൾ മുഗ്ധകളും സ്നിഗ്ധാന്തരംഗകളുമായി ,ബ്രഹ്മംതന്നെയായ കൃഷ്ണരൂപധ്യാനതന്മയരായി സ്വഹൃദയത്തിൽ അവനെ ബന്ധിച്ച് യഥേഷ്ടം ആലിംഗനംചെയ്ത് പരബ്രഹ്മമായി തന്മയീഭവിച്ചു. (ശ്ലോകം 24) ഗീതം 12 അവരുടേതാണ്. ജന്മസായൂജ്യം നേടിയ അവർ ശരീരം,മനസ്സ്,ദൃഷ്ടി ഇവയെല്ലാം കൃഷ്ണനില് ലയിച്ച് സ്വയം കൃഷ്ണനെന്ന ഭാവസ്ഥിതിയിലാസ്ഥിതരായി,(അവസ്ഥിതി-സമാധി)ആത്മാരാമകളായി. അവർക്ക് ഭഗവാന്റെ പരമാത്മരൂപം പ്രത്യക്ഷദർശനമായി. ഇവിടെ എട്ടാം തരംഗം അവസാനിക്കുന്നു.

ഒരേ കഥ,ഒരേ കഥാസന്ദർഭം. നാരായണതീർത്ഥരും ജയദേവനും അതിനെ എടുത്തുപയോഗിച്ച രണ്ടുകവികളാണ്. കവിയുടെ വ്യക്തിത്വവും ഇഷ്ടാനിഷ്ടങ്ങളുമാണ് കവിതയിൽ പ്രതിഫലിക്കുന്നത്. ജയദേവന്റേത് കാമശാസ്ത്രപരമാണ്,നാരായണതീർത്ഥരുടേത് ബ്രഹ്മശാസ്ത്ര,അഭിനയസംഗീതനൃത്തശാസ്ത്രപരമാണ്. കവിത്വം ഇരുവർക്കുമുണ്ടെങ്കിലും അവരുടെ സമീപനം തികച്ചും വ്യത്യസ്തമാണ്.

പരമപ്രേമരൂപവും അമൃതസ്വരൂപവുമാണ് ഭക്തി. (നാരദഭ.സൂ.2.3.4)അതുലഭിച്ചവരെല്ലാം സിദ്ധരും അമൃതരും തൃപ്തരുമാണ്. അതിന്നുദാഹരണം വ്രജഗോപികമാരാണ് .ആത്മാർപ്പണമായി സർവ്വവും ഭഗവാനിലർപ്പിച്ച ഗോപികമാർക്ക് ഭഗവദ്മാഹാത്മ്യജ്ഞാനവിസ്മൃതി ഒരിക്കലുംസംഭവിക്കുന്നില്ല. മാഹാത്മ്യജ്ഞാനം

കൂടാതെയുള്ള ശരീരപ്രേമത്തെ നാരദൻ ജാരനിലുള്ള അനുരാഗത്തോടുപമിക്കുന്നു. (സൂ 23)അതിൽ സുഖമല്ല, സദാ ഭയമാണുണ്ടാവുക. അനിർവ്വചനീയം പ്രേമസ്വരൂപം മൂകാസ്വാദനവത് എന്നാണ് നാരദമുനി പ്രേമഭക്തിക്കു കൊടുത്ത നിർവ്വചനം. നാരായണതീർത്ഥരും കബീറും മറ്റെല്ലാ ഭക്തകവികളും ഇത് ഗ്രഹിച്ചവരാണ്.ശരീരകാമത്തെ ആധാരമാക്കിയ പ്രേമം പ്രേമമല്ല,ആത്മാധിഷ്ഠിതമായ അനുരാഗം മാത്രമാണ് യഥാർത്ഥപ്രേമം.

## ഭാഗവതധർമ്മം,ഹരിരൂപം,നാരായണകവചം

ഏകാദശസ്കന്ധം രണ്ടാം അദ്ധ്യായം മുതല് അഞ്ചാം അദ്ധ്യായം വരെ നാരദൻവസുദേവർക്ക് ഉപദേശിക്കുന്ന ഭാഗവതധർമ്മമാണ്. ഇതുതന്നെയാണ് ജൈനധർമ്മവും. ഋഷഭപുത്രനും നിമിയും തമ്മിലുണ്ടായ സംവാദമാണ് നാരദനും വസുദേവരുമായി ചർച്ച നടത്തുന്നത്. സ്വയംഭുവമനുപുത്രനായ പ്രിയവ്രതന് അഗ്നീധ്രനെന്നൊരു മകനുണ്ടായിരുന്നു. (യാഗശാലയിൽഅഗ്നീധ്രന് പ്രത്യേകം ധിഷ്ണ ഉണ്ട്). അഗ്നീധ്രപുത്രനായിരുന്നു നാഭി. നാഭീപുത്രനാണ് ഋഷഭൻ.ഈ വിഷ്ണുഅവതാരമാണ് ജൈനരുടെയും ആദ്യതീർത്ഥങ്കരൻ. ഋഷഭദേവൻമോക്ഷമുപദേശിക്കാനവതരിച്ച മഹാവിഷ്ണുവാണ്. ഋഷഭന് ജയന്തിയിൽവേദസാഗരത്തിന്റെ കരകണ്ട 100 മക്കളുണ്ടായി. മൂത്തപുത്രനാണ് ഭരതൻ,ഭാരതഭൂമിക്ക് ആ പേരുണ്ടാക്കിത്തന്നവരിലൊരാൾ. വിഷ്ണുമാത്രം ഏകാശ്രയമെന്നു ജീവിച്ച ഭരതൻ,ഹരിപൂജ ചെയ്ത് മൂന്നുജന്മം കൊണ്ട് ഭഗവദ്സായൂജ്യം പ്രാപിച്ചു.ഋഷഭന്റെ 9 മക്കള് നവദ്വീപങ്ങളുടെ ചക്രവർത്തിമാരായി,81 പേർകർമ്മമാർഗ്ഗം ചരിക്കുന്ന ദ്വിജരായി.അവസാനത്തെ 9 മക്കൾ,മനനശീലരും ഭാഗ്യവാന്മാരുമായി,അദ്ധ്യാത്മവിജ്ഞരും സത്യാന്വേഷികളും വസ്ത്രാഭരണങ്ങളിൽഅശ്രദ്ധരുമായി യോഗമാർഗ്ഗം സ്വീകരിച്ചു.ഇവരാണ് നവയോഗികളെന്നപേരിൽ ദക്ഷിണാപഥമെങ്ങും ഭാഗവതധർമ്മം പ്രചരിപ്പിച്ചത്. കവി,ഹരി,അന്തരിക്ഷൻ,പ്രബുദ്ധൻ, പിപ്പലായനൻ,ആവിഹോത്രൻ, ദ്രമിള ൻ,ചമസൻ,കരഭാജനനെന്നായിരുന്നു നവയോഗികളുടെ പേരുകൾ.

സ്ഥൂലവും സൂക്ഷ്മവുമായി കാണപ്പെടുന്ന പ്രപഞ്ചം ആത്മാവിൽനിന്ന് അഭിന്നമായി വിളങ്ങുന്നഭഗവദ്സ്വരൂപമാണെന്ന് പ്രത്യക്ഷമായനുഭവിച്ച നവയോഗികളും ആനന്ദമത്തരായി ഭൂമിമുഴുവനും ചുറ്റിസ്സഞ്ചരിച്ചു. സംസാരികളായി ഒരിടത്തിരിക്കാനവരിഷ്ടപ്പെട്ടില്ല. യോതൊന്നിലും അവർക്ക് കാമമുണ്ടായിരുന്നില്ല.അതിനാൽ, സുരചാരണസിദ്ധസാദ്ധ്യഗന്ധർവ്വയക്ഷനരഗോസർപ്പമൃഗപക്ഷികിന്നരവിദ്യാധരമുനിലോകങ്ങളിലും ആരണ്യകലോകത്തും സ്വഛന്ദസഞ്ചാരം ചെയ്തു. ഒരിക്കൽമുത്തച്ഛന്റെ പേരുവഹിക്കുന്ന അജനാഭവർഷത്തിൽനിമിചക്രവർത്തി നടത്തുന്ന സത്രത്തിൽ(നൈമിശാരണ്യം)അവരെത്തി. സൂര്യസമാനരും ഭക്താഗ്രണികളുമായ നവയോഗികളെ രാജാവും സദസ്യരും ആദരപൂർവ്വം സ്വീകരിച്ചു. നാരായണപരരായ അവരിൽനിന്ന് നാരായണധർമ്മം ധരിക്കാൻനിമി ആഗ്രഹിച്ചു. ലോകം ശുദ്ധീകരിക്കാനായി ചുറ്റിസഞ്ചരിക്കുന്ന ആ വിഷ്ണുപാർഷദര് ഓരോരുത്തരായി ഭാഗവതധർമ്മോപദേശം ചെയ്തു.

കവിഃ

നശിക്കുന്ന ശരീരമാണ് സ്വാത്മാവെന്ന് തെറ്റിദ്ധരിച്ച് മരണഭയത്തോടെ ജീവിക്കുന്നവർക്ക് ശ്രീഹരിസേവ ഭയമകറ്റുന്നു.അറിവില്ലാത്തവർക്കുകൂടി വേഗത്തിൽആത്മജ്ഞാനം ലഭിക്കാൻമാർഗ്ഗങ്ങള് ഭഗവാൻവിവരിച്ചിട്ടുണ്ട്. അവയിൽവെച്ച് ഏറ്റവും ഹിതകരമാണ് ഭാഗവതധർമ്മം.ശ്രീഹരിപാദാർച്ചനം ചെയ്യുന്നവര്, ഒരിക്കലും മോഹംകൊണ്ട് പ്രമാദം പ്രാപിക്കയില്ല.കണ്ണടച്ചോടിയാലും അവർകാലിടറിവീഴുകയോ കുണ്ടിൽപതി

ക്കയോ ഇല്ല.ശരീരം,മനസ്സ്,വാക്ക്,ബുദ്ധി,ആത്മാവ്,അവനവന്റെ ശീലങ്ങൾക്കനുസൃതമായി ചെയ്യുന്ന കർമ്മ ങ്ങളെല്ലാം പരമപുരുഷന് സമർപ്പിക്കണം. ഈശ്വരനിൽനിന്ന് വിമുഖനാകുമ്പോൾ, ഈശമായയാൽസ്വ രൂപസ്മൃതിക്ഷയം വരും.സ്മൃതിനശിച്ചാൽ,വിപരീതബുദ്ധി ഉദിക്കും.രണ്ടാമതൊന്ന് എന്ന ദ്വൈതബുദ്ധി ഉണ്ടാ വുമ്പോളാണ് ഭയം ജനിക്കുന്നത്. അതിനാൽ,ഗുരുദേവനെ ഈശ്വരനായി സങ്കൽപിച്ച്, ഏകാഗ്രമായ അദ്വൈതഭക്തിയോടെ ഭജിക്കണം.രണ്ടില്ല.ഒന്നേയുള്ളൂ.ഇതറിഞ്ഞ് സങ്കല്പവികല്പരൂപമായ മനസ്സിനെ നിയന്ത്രിക്കണം.പിന്നെ ഭയം കാണുകയില്ല.കേൾക്കുന്നവർക്ക് പുരുഷാർത്ഥസാധകങ്ങളാണ്, ശുഭം ചേർക്കുന്നവയാണ് ഭഗവാന്റെ അവതാരങ്ങളും കർമ്മങ്ങളും നാമങ്ങളും. അവ കേട്ടും പാടിയും അതിൽല ജ്ജതോന്നാതെ,ഒന്നിലും സംഗമില്ലാതെ നിസ്സംഗനായി ലോകമെങ്ങും ചുറ്റിസഞ്ചരിക്കണം.ഈ വ്രതമനു ഷ്ഠിച്ചാൽ,പ്രിയതമമായ ഈശ്വരനാമകീർത്തനംകൊണ്ടുണ്ടാവുന്ന അനുരാഗവായ്പ്പിനാൽമനസ്സുരുകി ചിരിച്ചും വിരഹത്തിൽകര ഞ്ഞും,പാടിയും ഭ്രാന്തനെപ്പോലെ നൃത്തം വെച്ചും ആനന്ദാനുഭവമഗ്നരാകുന്നു. പഞ്ചഭൂതങ്ങളും ദിക്കുകളും ഭൂമിയും വൃക്ഷലതാദികളും പക്ഷിമൃഗാദികളും നദിയും കടലും ഹരിരൂപം തന്നെ എന്ന് ധ്യാനത്തിലറിയുക. ഹരിയല്ലാതൊന്നില്ല.ഈശ്വരനെ ശരണം പ്രാപിച്ചവർക്ക് അചഞ്ചലഭക്തിയും ഈശ്വരാനുഭൂതിയും അന്യഭോഗങ്ങളിൽവിരക്തിയും ഒരേ സമയം ലഭിക്കുന്നു. ഊണുകഴിക്കുമ്പോൾ, ഉരു ളയായി അന്നം വിഴുങ്ങുന്നവന്റെ വിശപ്പുമാറും,വയറുനിറയും,സന്തോഷം തോന്നും,പോഷകവും ലഭിക്കും.അതു പോലെ ശ്രീകൃഷ്ണപാദധ്യാനമുറച്ച ഭാഗവതർക്ക് ഭക്തി,വൈരാഗ്യം,ആനന്ദാനുഭവം-മൂന്നും അചഞ്ചലമായി ത്തീരുന്നു.മോക്ഷം ലഭിക്കയും ചെയ്യുന്നു.

നിമി:

ഭാഗവതധർമ്മാചരണം ലോകത്തിൽഎപ്രകാരമാണ്. ഭാഗവതന്മാരുടെ സംഭാഷണരീതി എങ്ങനെ യാണ്.ഈശ്വരൻഅവരിൽപ്രസന്നനായി എന്നതിന്റെ ലക്ഷണം എന്താണ്.

ഹരി:

സകലഭൂതങ്ങളിലും ഒരുപോലെ ഭഗവാന്റെഭാവവും സകലഭൂതങ്ങളേയും ഭഗവാനിലും കണ്ടറിഞ്ഞവരാണ് കീർത്തികേട്ട മഹാഭാഗവതോത്തമന്മാർ. ഈശ്വരനില്,ഈശ്വരഭക്തരിൽ ,അജ്ഞരിൽ, ഈശ്വരവിരോധി യിൽ-പ്രേമം,മിത്രത്വം,കൃപ,ഉപേക്ഷ എന്നിവ യഥാക്രമം കാട്ടുന്നവർ,ഭക്തരിൽ,മദ്ധ്യമരാണ്. ആരെയും സ്നേ ഹിക്കാതെ വെറും പ്രതിമയെ മാത്രം ആരാധിക്കയും മനുഷ്യര്ക്കും മറ്റജീവജാലങ്ങൾക്കും ദ്രോഹം ചെയ്കയും ചെയ്യുന്നവർപ്രാകൃതഭക്തരാണ്. വിഷയസുഖങ്ങളെ ഇന്ദ്രിയങ്ങളാൽ,ഗ്രഹിക്കുന്നുണ്ട്,എന്നാലും അതിൽപ്ര ത്യേകിച്ചൊരു സന്തോഷവുമില്ല,വെറുപ്പുമില്ല, വിശ്വം വിഷ്ണുമയ,മായാമയം എന്നുകണ്ടവർ,ഭാഗവതപ്രധാനരാ ണ്. ശരീരം,ഇന്ദ്രിയം,പ്രാണൻ,മനസ്സ്,ബുദ്ധി ഇവയുടെ ജനിനാശങ്ങൾവിശപ്പ്,ഭയം,തൃഷ്ണ മുതലായ സംസാ രധർമ്മഗണങ്ങളാൽഹരിസ്മൃതിപൂർണ്ണമായ ഹൃദയം ബാധിക്കപ്പെടാത്തവർ,ഭാഗവതാഗ്രേസരർ. കാമകർമ്മ ബീജമായ പുണ്യപാപഭേദം ആരുടെ മനസ്സിലുദിക്കുന്നില്ലയോ,ശ്രീവാസുദേവനിൽനിത്യചിത്തസ്ഥിതരായ അവർഉത്തമഭക്തർ. വർണ്ണആശ്രമഭേദം,ജാതി ,ജനനം,പ്രവൃത്തി,മുതലായവ കൊണ്ട് ഞാനെന്നും എന്റെ എന്നും അഹങ്കാരമോ മമതാബന്ധമോ ഇല്ലാതെ ജീവിക്കുന്നവരാണ് ഹരിഭക്തരിൽഒന്നാമന്മാർ. ധനം, ശരീരം മുതലായ വസ്തുക്കളിൽ,ഇതുസത്യമെന്ന തെറ്റിദ്ധാരണ ഒട്ടും കൂടാതെ സദാ സർവ്വഭൂതങ്ങളിലും സമത്വബുദ്ധിയോടെ ശാന്തരായി കഴിയുന്നവർ,ഭഗവദ്ഭക്താഗ്രിമർ. അജിതേന്ദ്രിയന്മാരായ ദേവന്മാ ർപോലും തേടുന്ന അജിതനായ ഭഗവാന്റെ പാദാംബുജസ്മൃതി അരമാത്രപോലും മൂന്നുലോകത്തിലെ വിഭൂതി മുഴുവനും കൊടുത്താലും ,വ്യതിചലിക്കാത്ത മനുഷ്യമാണിക്യം വൈഷ്ണവോത്തംസം. ഭഗവാന്റെ പാദതരുവിലെ

ശാഖാനഖരത്നങ്ങളുടെ കാന്തിചന്ദ്രികയാൽസന്താപമകന്ന ഭക്തമാനസത്തില്, രാഗദ്വേഷാദിമാലിന്യങ്ങൾ, ഒരിക്കലും ഉദിക്കുന്നതേ ഇല്ല. പ്രേമമാകുന്ന രസനയാൽ,ഹൃദയത്തെ ഭഗവദ്പാദമാകുന്ന തേനിൽതന്നെ ഒട്ടിച്ചുവെച്ച ഷഡ്പദംപോലെയാണ് ഭക്തർ.അവരുടെ കുണ്ഡലിനീനാദം ഭ്രമരഗീതംപോലെ സദാ ആ പങ്കജത്തെ ചുറ്റിയിരിക്കുന്നു.ഏതുകഷ്ടപ്പാടിലും കുലുങ്ങാതെ,ഏതു പ്രലോഭനത്തിലും കുടുങ്ങാതെ, ഭഗവദ്പ്രേമത്തിൽമുഴുകിയിരിക്കുന്നവരാണ് യഥാർത്ഥഭക്തരെന്ന് സർവ്വശാസ്ത്രങ്ങളും നിർണ്ണയിച്ചിരിക്കുന്നു.

നിമി:

സർവ്വരേയും മോഹിപ്പിക്കുന്ന മായാസ്വഭാവം എന്ത്.

അന്തരിക്ഷൻ:

ആദിയിൽ,ഭൂതാത്മാവായി,അതിശക്തമായിരുന്ന ഹരിമാത്രം ഉണ്ടായിരുന്നു.തന്നിലെ മഹാഭൂതങ്ങളാൽ,ആ ഭൂതാത്മാവ് സർവ്വജീവജാലങ്ങളോട്ടുകൂടിയ പ്രപഞ്ചത്തിലെ ഭൂതസഞ്ചയം സൃഷ്ടിച്ചു.വൈവിദ്ധ്യമാർന്ന പഞ്ചഭൂതനിർമ്മിതമായ സർവ്വത്തിലും ആ ആദിശക്തിതന്നെ വസിക്കുന്നു.ഒന്നായതന്നെ ജ്ഞാനേന്ദ്രിയക ർമ്മേന്ദ്രിയങ്ങളായ പത്താക്കി അവയിലിരുന്ന് ശബ്ദാദിഗുണവിശേഷങ്ങളെ ശ്രോത്രാദികളാൽഅനുഭവിക്കുന്നതും ആ പരമാത്മാവുതന്നെ.ആത്മദ്യോതിതഗുണങ്ങളാൽവിഷയങ്ങളെ ഭുജിക്കുന്നത് ശരീരമാണെന്നു തെറ്റിദ്ധരിച്ച് അതിൽആസക്തി ഉണ്ടാവുന്നതും അതിനാൽത്തന്നെ.വാസനാനുസൃതമായ കർമ്മങ്ങൾ, കർമ്മേന്ദ്രിയങ്ങളാൽചെയ്യുന്ന ജീവൻസുഖദുഃഖാത്മകമായഅതാത് കർമ്മങ്ങൾക്കുള്ളഫലാനുഭവത്താൽദേഹമാണ് ആത്മാവെന്നു തെറ്റിദ്ധരിച്ച് ഭ്രമിച്ച്സംസാരത്തിലുഴലുന്നു.ഈ സംസാരിജീവൻ,സദാ കർമ്മഗതിയനുസരിച്ച് ജനനമരണചക്രത്തിൽവട്ടം കറങ്ങുന്നു.പ്രലയകാലത്ത് ഭൂതനാശം സംഭവിക്കാറാവുമ്പോൾ,സ്ഥൂലവും സൂക്ഷ്മവുമായ കാര്യത്തെ ആദിയും അന്തവുമറ്റ കാലം അവ്യക്തമായ കാരണത്തിലേക്ക് ശക്തമായി ആകർഷിക്കുന്നു.അപ്പോൾ,നൂറുവർഷം മഴയില്ലാതെ ഭൂമി തപിക്കുന്നു.സൂര്യതേജസ്സുവർദ്ധിച്ച് മൂന്നുലോകവും തപിക്കുന്നു.ആദിശേഷമുഖത്തുനിന്നുയരുന്ന വിഷാഗ്നി ഊർദ്ധ്വശിഖമായി ,വായുവിന്റെ സഹായത്തോടെ, പാതാളാദിനാലുദിക്കിലും ദഹിക്കുന്ന അഗ്നിയായി ഉജ്വലിച്ചുയരുന്നു.സംവർത്തകാലത്തെ മേഘപടലം പിന്നീടൊരു നൂറുകൊല്ലം തുമ്പിക്കൈവണ്ണം ഘോരമാരി പെയ്യുന്നു.അതിൽഭൂമി വിലയം പ്രാപിക്കുന്നു. വൈരാജപുരുഷൻ, വിരാട്രൂപം ത്യജിച്ച് ,വിറകുകത്തിത്തീർന്ന അഗ്നിപോലെ സൂക്ഷ്മമായി അവ്യക്തത്തിൽലയിക്കുന്നു. കാറ്റിനാൽ,ഗന്ധവാഹിനിയായ ഭൂമി ജലമയിയായിത്തീർന്നശേഷം ,ആ ജലം വീണ്ടും ജ്യോതിസ്സായി മാറി വായുവാൽ,രസം ഹരിക്കപ്പെട്ടവളാകുന്നു.ഇരുട്ടിനാൽ,മൂടപ്പെട്ട അഗ്നി വീണ്ടും വായുവിൽവിലയിക്കുന്നു. സ്പർശഗുണമുള്ള വായു തനിക്കവകാശപ്പെട്ട ആകാശത്തിൽലയിക്കുന്നു.കാലസ്വരൂപഗുണമുള്ള ആകാശം താമസാഹങ്കാരത്തിൽലയിക്കുന്നു.ബുദ്ധി ,ഇന്ദ്രിയം,മനസ്സ് ഇവയും ദേവന്മാരോടൊത്ത് അഹങ്കാരതത്വത്തിൽവിലയിക്കുന്നു. അഹങ്കാരം മഹത്തത്ത്വത്തിലും വിലയിക്കുന്നു.പ്രപഞ്ചസൃഷ്ടിസ്ഥിതിസംഹാരഹേതുവായ സത്വാദിത്രിവർണ്ണാത്മികയായ ഭഗവന്മായ ഇപ്രകാരം സൃഷ്ടിക്കപ്പെടുകയും നിലനിൽകയും ലയിക്കയും ചെയ്യുന്നു.മായ സദാ ഭഗവാനിൽത്തന്നെ ഇരിക്കുന്നു.അവ രണ്ടല്ല,ഒന്നാണ്.ഒന്ന് രണ്ടായും രണ്ട് പലതായും തോന്നുന്ന ഭ്രമമാണ് മായാസ്വഭാവം.

നിമി:

ഈശ്വരപ്രകൃതിയായ മായയെ സ്ഥൂലബുദ്ധികൊണ്ട് തരണം ചെയ്യൽശ്രമകരമാണ്.അതിനുള്ള ഏറ്റവും സുഖകരവും എളുപ്പവുമായ വഴി എന്താണ്.

പ്രബുദ്ധൻ:

മനുഷ്യർ,ദുഃഖശാന്തിക്കും സുഖം നേടാനുമായി പലകർമ്മം ചെയ്യുന്നു.ദാമ്പത്യം സ്വീകരിക്കുന്നു.എന്നാലവർക്കു ലഭിക്കുന്നത് വിപരീതഫലമാണ്.അവയെല്ലാം ദുഃഖം ജനിപ്പിക്കുന്നവയും അസ്ഥിരവുമാണ്. ധനം,വീട്,ഭാര്യ, മക്കൾ,പശുക്കൾ-എല്ലാം ആത്മനാശം വരുത്തിവെക്കുന്നവയാണ്.ഒരു സദ്ഫലവും തരാത്തവയാണ്. കർമ്മ നിർമ്മിതമാണ് പരലോകവും.അതുകൊണ്ട് ഇഹലോകംപോലെ അതിനുംനാശമുണ്ട്.ഉത്തമവും നിരന്തരവും നിരതിഷയവുമായ സുഖവും ആനന്ദവും ആഗ്രഹിക്കുന്നവർ,സദാ ആഗമങ്ങളിലും ബ്രഹ്മത്തിലും മനസ്സൂന്നി, ഉപശാന്തരായി വിളങ്ങുന്ന ഗുരുവെ വിനയപൂർവ്വം പ്രാപിക്കണം.ഗുരുതന്നെ ഈശ്വരൻ,പരമാത്മാവ്. ഗുരു തന്നെ ഞാൻ,ജീവാത്മാവ്. ഇപ്രകാരം തന്മയതയോടെ ഭാവിച്ച് ,സേവിച്ച് നിർമ്മായനായി കൃഷ്ണപ്രീതിക്കുള്ള ഭഗവദ്ധർമ്മങ്ങള് ഗുരുവിൽനിന്ന് നേരിട്ടു ഗ്രഹിക്കണം.സമസ്തവസ്തുക്കളിലുമുള്ള മമത ഉപേക്ഷിക്കണം .സജ്ജനസംസർഗ്ഗം,ഭൂതദയ,വണക്കം,മൈത്രി ഇവ ആചാര്യനിൽനിന്നഭ്യസിക്കണം. തപസ്സ്,ആർജ്ജവം, തിതിക്ഷ, ശൌചം,മൌനം,ദ്വന്ദ്വങ്ങളിൽ സമത്വം,സ്വാദ്ധ്യായം,അഹിംസ,ബ്രഹ്മചര്യം,സമസ്തത്തിലും ഈശ്വരനേയും ആത്മാവിനേയും ദർശനം,സന്തോഷം,ഏകാന്തവാസം,ഗൃഹമുപേക്ഷിക്കൽ,മരവുരി ധരിക്കൽ, ഭാഗവതശാസ്ത്രത്തിൽപരമശ്രദ്ധ,അന്യശാസ്ത്രങ്ങളെ നിന്ദിക്കായ്ക,മനോവാക്ശരീരങ്ങളുടെ നിയന്ത്രണം,സത്യം,ശമം,ദമം ഇവ നിത്യവും ശീലിക്കണം.കൃഷ്ണകഥകൾ,കീർത്തനങ്ങൾ,ധ്യാനം,അതിന്നായുള്ള അനുഷ്ഠാനങ്ങളും വേദോക്തകർമ്മങ്ങളും,പ്രിയമായ സകലവും ഭഗവാനിലർപ്പണം ചെയ്യുന്ന മനോഭാവം, ഇതാണ് ഭാഗവതധർമ്മം. സർവ്വം വിഷ്ണു.സർവ്വത്തിലും വിഷ്ണുവിനെ കണ്ട് മൈത്രിയോടെ ജീവിക്കുക.സജ്ജനങ്ങളേയും ഭഗവദ്ഭക്തരേയും ആദരിക്കുക.പരസ്പരം കൃഷ്ണകഥ പറഞ്ഞ് ,തമ്മിൽതമ്മിൽഅന്യൂനരതി,സന്തോഷം,മനോനിവൃത്തി എന്നിവ താനേ വന്നുചേരണം.പാപനാശം വരുത്തുന്ന ഹരിയെ സ്മരിച്ചും അന്യരെക്കൊണ്ട് സ്മരിപ്പിച്ചും വാഴുമ്പോൾ, സദാ സാധനാഭക്തിയാൽ പ്രേമഭക്തി ഉണ്ടാവുന്നു. പുളകമണിയുന്നു, അലൌകികഭാവത്തിൽ കരയുക, ചിരിക്കുക,ആനന്ദിക്കുക,നൃത്തം വെക്കുക,പാടുക,ഈശ്വരലീല പറയുക,അഭിനയിക്കുക,പരമപദം പ്രാപിച്ച് അനുപദം നിർവൃതിയിൽ,മൌനം ഭജിച്ച് ഉല്ലസിക്കുക,ഇതൊക്കെ സംഭവിക്കുന്നു.ഭാഗവതധർമ്മപ്രകാരം ജീവിച്ചാൽഭക്തി കിട്ടും.വിഷ്ണുഭക്തികൊണ്ട് മായയെ നിഷ്പ്രയാസം ഞൊടിയിടകൊണ്ട് ജയിക്കാം,തരണം ചെയ്യാം.

നിമി:

പരമാത്മാവായ നാരായണനെന്ന ബ്രഹ്മവസ്തുവെ കുറിച്ച് ബ്രഹ്മജ്ഞരായ നിങ്ങളിൽനിന്ന് കൂടുതലായറിവാൻ ആഗ്രഹിക്കുന്നു.

പിപ്പലായനൻ:

ജഗത്തിന്റെ ഉല്പത്തിസ്ഥിതിലയഹേതുവായും അഹൈതുകമായും ജാഗ്രദ്സ്വപ്നസുഷുപ്തികളോടുചേർന്നും, ചേരാതെയും,ഇന്ദ്രിയദേഹപ്രാണഹൃദയങ്ങളാൽ നിത്യവും അതാതിന്റെ വ്യാപാരം നടത്തുന്നതായും ഇരിക്കുന്ന വസ്തുവാണ് പരമതത്വം.അഗ്നിയെ സ്ഫുലിംഗമെന്നപോലെ അതിനെ പ്രാണനോ മനസ്സിനോ ബുദ്ധിക്കോ മറ്റിന്ദ്രിയങ്ങൾക്കോ പ്രകാശിപ്പിക്കാൻസാദ്ധ്യമല്ല. ശബ്ദബ്രഹ്മവും നേതിനേതി എന്ന് നിഷേധിച്ചിട്ടും അർത്ഥത്താൽകഥിച്ചിട്ടും ബോധിപ്പിക്കാന് ശ്രമിക്കുന്നതേയുള്ളൂ.ആത്മമൂലബ്രഹ്മത്തെ കൂടാതെ നേതി എന്നു നിഷേധം ചെയ്യാൻപോലും സാദ്ധ്യമല്ലായ്കകൊണ്ട്,അതും ഒരു ശ്രമമാകുന്നതേയുള്ളൂ.ആദിയിൽഏകമെന്നും ,പിന്നെ സത്,അസത്,ത്രിഗുണസംഘാതമായത്രിവിത് എന്നും സൂത്രാത്മാവെന്നും ,മഹദഹങ്കാരങ്ങളെന്നും ജീവനെന്നും തത്വജ്ഞന്മാർകീർത്തിച്ചതെല്ലാം കാര്യകാരണഹേതുവായ ബ്രഹ്മം തന്നെയാണ്. ബോധം,പ്രകൃതി,

സുഖദുഃഖങ്ങൾ,സമസ്തഭൂതങ്ങളെന്നിങ്ങനെ വിളങ്ങുന്നതും ബ്രഹ്മം. ആത്മാവിന് ജനനമരണങ്ങളില്ല. വൃദ്ധി നാശങ്ങളില്ല.കാലത്തിന്റെ എല്ലാ അവസ്ഥയും അറിഞ്ഞ്, ബോധമാത്രമായി ശോഭിക്കുന്ന അന്തമറ്റ പ്രാണ ൻപോലെ സത്തായ ബ്രഹ്മം ഇന്ദ്രിയബലത്താല് പലതായി കൽപ്പിക്കപ്പെടുന്നു.എല്ലാ ജീവജാലത്തിലും ജീവ നെ സാദരം അനുഗമിക്കുന്നു,പ്രാണൻ. ഇന്ദ്രിയങ്ങളും അഹങ്കാരവും അന്തരംഗത്തിൽ പൂർണ്ണവിലയം പ്രാപി ക്കുമ്പോൾ,കൂടസ്ഥനായ ഈശ്വരൻഉപാധിഹീനനായി,നമ്മുടെ സ്മൃതിയിൽതെളിയുന്നു.ഇന്ദ്രപദവിയിലുള്ള ഇച്ഛയിൽ,ഭക്തിവർദ്ധിച്ച് ഗുണകർമ്മജന്യമായ മനോമലം നീങ്ങിയ ശുദ്ധചിത്തത്തിൽ,ആത്മതത്വം അനു ഭവപ്പെടുന്നു.ശുദ്ധനേത്രത്തിൽ,സൂര്യപ്രകാശംപോലെ.

നിമിഃ

ഒരു സംസ്കൃതാത്മാവ് ഈ ജന്മത്തിൽത്തന്നെ പാപം തീർന്ന് നിഷ്കാമകർമ്മപ്രാപ്തി നേടുന്നതെങ്ങനെ യാണ്.ആ കർമ്മയോഗത്തെക്കുറിച്ച് പറഞ്ഞാലും.

ആവിഹോത്രൻഃ

വേദം കർമ്മത്തെ മൂന്നായി വിഭജിച്ചിട്ടുണ്ട്.കർമ്മം,അകർമ്മം,വികർമ്മം.. വേദവാക്യങ്ങൾലൌകികമല്ല. ഐ ശ്വര്യമാണ്.വേദം പരോക്ഷവാക്കാണ്.അത് അജ്ഞരെ അനുശാസിക്കാനാണ് .കർമ്മങ്ങൾ,രോഗിക്ക് ഔഷധംപോലെയാണ് ,സംസാരമുക്തിക്കായി അനുശാസിക്കപ്പെട്ടിട്ടുള്ളത്. സ്വരൂപമറിയാത്ത അജിതേ ന്ദ്രിയനായ വ്യക്തി വേദോക്തകർമ്മം ചെയ്യാതിരുന്നാൽ,വികർമ്മം കൊണ്ട് അധർമ്മം സംഭവിക്കും. വിഷ യാസക്തി കൂടാതെ വേദോക്തകർമ്മം നിശ്ശങ്കം ഈശ്വരാർപ്പണമായി അനുഷ്ഠിച്ചാൽ,നിഷ്കാമകർമ്മസിദ്ധി പ്രാപിക്കും. സത്കർമ്മപ്രോത്സാഹനത്തിനാണ് ഫലശ്രുതി.അഹന്താബന്ധമായ ഗ്രന്ഥികൾ മുറിക്കണമെ ന്നുള്ളവർ തന്ത്രോക്തമായമാർഗ്ഗം കൊണ്ട് നിഷ്കാമപൂജ ചെയ്യുന്നു.ഗുരുവിൽനിന്ന് അനുഗ്രഹം വാങ്ങി, മന്ത്രോപദേശം നേടി,തനിക്കിഷ്ടമായ രൂപത്തെ (വിഗ്രഹം)അനുധ്യാനിച്ച് അർച്ചിക്കണം. .ഇത് ഗുരുവിന്റെ ചിത്രമോ വിഗ്രഹമോ ആയാലും വിരോധമില്ല. ശുദ്ധനായി,ബിംബത്തെ അഭിമുഖീകരിച്ചിരുന്ന് സ്വശരീരത്തെ പ്രാണായാമാദികളാൽശുചിയാക്കി ,അംഗന്യാസം കൊണ്ട് ദേഹരക്ഷചെയ്ത് അനുദിനം ആരാധിച്ച് ധ്യാനി ക്കുക. ഹൃദയത്തിലെ ആരാധനയും ധ്യാനവും മുഖ്യമാണ്.പൂജാസ്ഥലം,പൂജാദ്രവ്യം,വിഗ്രഹം,സ്വശരീരം,മനസ്സ് ഇവ ശുദ്ധമാകണം. ഏകാഗ്രചിത്തത്തോടെ ഹൃദയാദിന്യാസം ചെയ്ത് മൂലമന്ത്രം പതിവായി ജപിച്ച് അർച്ചന ചെയ്യണം.സാംഗോപാംഗം പാർഷദഗണത്തോടെ,അതാതുമൂർത്തികളെ അതാതിന് വിധിച്ച മന്ത്രത്താല് അനുസന്ധാനം ചെയ്യുമം.അർഘ്യം,പാദ്യം,ആചമനം,വസ്ത്രഭൂഷാലങ്കാരം ,ഉത്തമസുഗന്ധാക്ഷമാല്യങ്ങൾ, ധൂപം,ദീപം,നൈവേദ്യം ഇവകളാൽ,ശാസ്ത്രാനുസാരം അർച്ചിക്കണം.സ്വയം ഹരിയെന്ന തന്മയീഭാവത്തോടെ ധ്യാനിച്ച് ഹൃത്തിലോ ബിംബത്തിലോ ഹരിയെ ലയിപ്പിച്ച് സമർപ്പിക്കണം. അഗ്നി,സൂര്യൻ,ജലം, അതിഥി, അന്തരംഗം-സർവ്വത്തിലും ഈശ്വരനായപരമാത്മാവിനെത്തന്നെ കണ്ടുയജിക്കുന്ന വ്യക്തിക്ക് സംസാര ബന്ധമോചനം ഉറപ്പാണ്.

നിമിഃ

ശ്രീകൃഷ്ണൻ ഏതേത് സ്വതന്ത്രജന്മത്താൽഏതേതു കർമ്മങ്ങൾചെയ്തു. ഇപ്പോൾചെയ്യുന്നതെന്ത്. ഇനി എങ്ങനെ ചെയ്യും.

ദ്രമിളൻഃ

അനന്തനായ മുകുന്ദന്റെ അനന്തഗുണങ്ങൾ, എണ്ണാൻശ്രമിക്കുന്നത് മണ്ടത്തരമാണ്.ചിരകാലം ശ്രമിച്ചാൽ, മൺതരി എണ്ണാം.ഹരിയുടെ ഗുണം എണ്ണിത്തീരലില്ല.തന്നാൽസൃഷ്ടിക്കപ്പെട്ട പഞ്ചഭൂതങ്ങളാൽ,വിരാട് എന്ന വൈരാജപുരം സൃഷ്ടിച്ച്,അതിൽ,തന്റെ തന്നെ അധംകൊണ്ട് പ്രവേശിച്ച് ആദിദേവനായ നാരായണൻ, പുരുഷനെന്നപേരിലറിയപ്പെട്ടു.മൂവുലകം ആരുടെ ശരീരത്തിലിരിക്കുന്നവോ,ആരുടെ ഇന്ദ്രിയങ്ങളാൽ ദേഹി കൾക്കെല്ലാം ഇന്ദ്രിയങ്ങളുണ്ടായോ,ഇന്ദ്രിയംകൂടാതെ സ്വഭാവേന ജ്ഞാനരൂപിയായിരിക്കുന്നത് ആരോ, ആരുടെ പ്രാണനിൽനിന്ന് ദേഹികൾക്ക് വീര്യവും ഓജസ്സും കർമ്മവുമുണ്ടായോ, സത്വാദിഗുണങ്ങളാല് പ്രപ ഞ്ചം സൃഷ്ടിച്ച് വർത്തിപ്പിച്ച് ലയിപ്പിക്കുന്നത് ആരോ, ആദികാരണവും കർത്താവുമായ ആ ശക്തിയാണ് പുരുഷനെന്നത്. രജോഗുണത്താൽബ്രഹ്മാവായി ലോകം സൃഷ്ടിക്കുന്നു.സത്വഗുണത്താൽയോഗയോഗേശ്വ രനും ബ്രാഹ്മണധർമ്മസേതുവുമായ വിഷ്ണുവായി സംരക്ഷിക്കുന്നു.തമോഗുണത്താൽ രുദ്രനായി സർവ്വം സംഹരിച്ച് നശിപ്പിക്കുന്നു.പ്രജകളിലെല്ലാം ആദിപുരുഷന്റെ ഈ സർഗ്ഗസ്ഥിതിലയശക്തി പ്രവർത്തി ക്കുന്നു.ധർമ്മന് ദക്ഷപുത്രിയിലുണ്ടായ നരനാരായണന്മാരെന്ന ഇരട്ടകള് അവനാണ്.അഞ്ഞർക്ക് നൈഷ്കർമ്മ്യചിഹ്നകർമ്മം ഉപദേശിക്കാനായി ,സ്വയം അനുഷ്ഠിച്ച് മാതൃക കാട്ടാനായിരുന്നു ആ അവതാരം. മഹർഷിസേവിതനായി നാരായണമഹർഷി ഇന്നും ജീവിക്കുന്നു.ഇന്ദ്രനയച്ച കാമദേവനും അപ്സരസ്സുകളും മന്ദമാരുതനും വസന്തഋതുവും ബദര്യാശ്രമത്തിൽപ്രവേശിച്ചു.ആദിദേവൻകരുണാമയനായി ,അതിൽമയ ങ്ങാതെ ,അവരെ അതിഥികളായി സ്വീകരിച്ചു.നാരായണൻ ലക്ഷ്മീസമാനയായ ഉർവ്വശിയെ സ്വന്തം തുട യിൽനിന്ന് സൃഷ്ടിച്ചപ്പോൾ,അപ്സരസ്സുകളെല്ലാം ലജ്ജിതരായി.കാമദേവനുപോലും അവളെ കണ്ട് മോഹം തോന്നി.നാരായണർഷിയുടെ സമരൂപിണി(ആകൃതിയിലും പ്രകൃതിയിലും)യായി സ്വർഗ്ഗഭൂഷണമായ ആ വിഷ്ണനന്ദിനി പുരൂരവസ്സിന്റെ ഭാര്യയായി.അനേകം രാജവംശങ്ങളുടെ അമ്മയായി. പിന്നീട്,ബ്രഹ്മാവിന് ആത്മജ്ഞാനം ഉപദേശിക്കാൻ,ഹംസരൂപത്തിലവതരിച്ചു.ഭുവനക്ഷേമത്തിനായി ദത്താത്രേയനും സനത്കു മാരനുമായി ജനിച്ചു.അതിനുശേഷം ഞങ്ങളുടെ അഛൻ,ഋഷഭനായി അവതരിച്ചു.ഹയഗ്രീവനായി മധുവിനെ വധിച്ച്,മധു ഹരിച്ചുവെട്ട ശ്രുതികളെ വീണ്ടെടുത്തു.മത്സ്യമായി പിറന്ന് സത്യവ്രതനെന്ന മനുവംശത്തെ രക്ഷി ച്ചു.ഭൂമിയേയും ഔഷധികളേയും കടലിൽനിന്ന് വീണ്ടെടുക്കാൻ,വാമനാവതാരമായി ഹിരണ്യാക്ഷനെ വധിച്ചു. പാലാഴി കടയുമ്പോൾ,കൂർമ്മമായും,ധന്വന്തരിയായും,മോഹിനിയായും അവതരിച്ചു.മുതലവായിലകപ്പെട്ട ഇന്ദ്ര ദ്യുമ്നനെന്ന രാജാവിനെ ചക്രമായും,വൃത്രവധംകൊണ്ട് ആചാര്യബ്രാഹ്മണവധപാപം പേറിയ ഇന്ദ്രനെ സമുദ്ര ത്തിലെ ഫേനമായും (നുര)രക്ഷിച്ചു.അസുരന്മാർ തടവിലിട്ട ദേവനാരികളെ മോചിപ്പിച്ചു.നരസിംഹമായി പ്ര ഹ്ലാദനെ രക്ഷിച്ചു.വാമനനായി ത്രിവിക്രമത്തിൽ,മഹാബലിയിൽനിന്ന് മൂന്നുലോകവും അളന്നെടുത്തു. ഹേഹ യകുലം മുടിച്ച ഭാർഗ്ഗവകുലാഗ്നിയായ പരശുരാമനായി 21 വട്ടം ഭൂമിചുറ്റിഭൂമിയെ ക്ഷത്രിയഹീനമാക്കി. രാമനാ യി സേതുബന്ധനം ചെയ്ത് ലങ്കയെ ഉപരോധിച്ച് രാവണവധം ചെയ്തു.ജന്മാദിരഹിതനായ അച്യുതൻ,ധരണീ ഭാരം തീർക്കാനായി നിർമ്മലമായ യദുവംശത്തിൽ,ഇനി കൃഷ്ണനായി അവതരിക്കും.യോഗ്യതയില്ലാതെ യ ജ്ഞം ചെയ്യുന്നവരെ അപ്രമേയമായ തന്റെ യുക്തികൊണ്ടും കർമ്മബാഹുല്യം കൊണ്ടും ആ ദിവ്യാവതാരം മോഹിപ്പിക്കും.കലികാലത്ത് ഖഡ്ഗിയായി ഭൂമിയിലെ മുഷ്കരും അധർമ്മികളുമായ ഭരണാധികാരികളെ നശിപ്പിക്കും.എണ്ണാനാവാത്ത കർമ്മങ്ങൾ,ഞാനിത്രയും ചുരുക്കിപ്പറഞ്ഞു.

നിമിഃ

പത്മനാഭനെ അറിഞ്ഞുഭജിക്കാത്തവരായ അശാന്തകാമരും അവിജിതാത്മാക്കളുമായ ജനങ്ങൾക്കെന്തു സംഭവിക്കുന്നു.

ചമസൻഃ

വിരാട്പുരുഷന്റെ മുഖം,കൈ,തുട,പാദം എന്നീ അംഗങ്ങളിൽനിന്ന് സത്വാദിഗുണങ്ങൾ, ആശ്രമങ്ങൾ, നാലു വർണ്ണങ്ങൾ,ഇവ ഉണ്ടായി.സ്വന്തം ഉല്പത്തിസ്ഥാനമായ ആദിമൂലത്തെ അറിയാത്തവരും ആദരിക്കാത്തവരും സ്ഥാനഭ്രഷ്ടരായി,അവശരായി,അധഃപതിക്കുന്നു.ഹരിചരിതം കേൾക്കാത്തവർ,അച്യുതനാമം കീർത്തിക്കാത്തവർ,എന്നിവരിലും അപ്രകാരം ജീവിക്കുന്ന സ്ത്രീകളിലും അനുകമ്പതോന്നേണ്ടതാണ്.കാരണം,അവർ താന്താങ്ങൾ ചെയ്യുന്നതെന്തെന്നറിയാത്തവരാണ്.ബ്രഹ്മക്ഷത്രവൈശ്യർ,ചതുർവ്വേദകല്പിതങ്ങളായ കർമ്മം പഠിക്കാനും അറിയാനും അവസരം കിട്ടിയവരാണ്.ഈശ്വരപാദത്തിനരികിലെത്തിയിട്ടും സംസാരത്തിൽമോഹിതരാകയാൽ,അവർ കൂടുതല് അനുകമ്പാർഹരാണ്.കർമ്മത്തിൽ അസമർത്ഥർ.എന്നിട്ടും ഗർവ്വിഷ്ഠരും മൂർഖരും ദുരഭിമാനികളുമായി എല്ലാമറിയാമെന്ന് ഞെളിയുന്ന മൂഢന്മാര്,സ്വർഗ്ഗസുഖം മോഹിച്ച് തേന്പുറ്റുന്ന വാക്കും പറഞ്ഞ് ഓരോരോ വൃഥാവാദവുമായി വെറുതെ സമയം കളയുകയാണ്. രജോഗുണപ്രധാനികൾ,ഘോരസങ്കല്പങ്ങളുള്ളവരാണ്.വിഷയഭോഗത്തിലാണ് ആർത്തി,ആസക്തി. പാമ്പിനെപ്പോലെ ക്രോധം, ഡംഭ്,സ്വയം യോഗ്യനായി നടിക്കുന്ന സ്വഭാവം,പാപകർമ്മം ചെയ്യുന്നതില് രസം,ഇങ്ങനെയുള്ളവർ, ശ്രീപതിദാസരെ പരിഹസിക്കുന്നു.സ്ത്രീസുഖം ഏറ്റവും ശ്രേഷ്ഠം എന്ന് തെറ്റിദ്ധരിച്ച് ഗൃഹസ്ഥാശ്രമത്തിലും പുറത്തുമായി നാരീസേവ ചെയ്യുന്നു.പരസ്പരം ആശിസ്സ് നൽകുന്നു.ദക്ഷിണയും അന്നദാനവും ഇല്ലാതെ യജ്ഞം ചെയ്യുന്നു.സ്വന്തം ആഗ്രഹം തീർക്കാന്,പാപം ചിന്തിക്കാതെ മൃഗങ്ങളെ കൊന്നുതിന്നുന്നു. സമ്പത്ത്,വിദ്യ, ആധിപത്യം, സൌന്ദര്യം,ത്യാഗം,ബന്ധുബലം,കയ്യൂക്ക്,കർമ്മസാമർത്ഥ്യം ഇവകളിൽ,ഗർവ്വ് മൂത്ത് അജ്ഞാനികളായി ഈശ്വരനേയും ഈശ്വരഭക്തരേയും നിന്ദിച്ചുനടക്കുന്നു.സദാ ആകാശംപോലെ സർവ്വജീവജാലത്തിലും അന്തര്യാമിയായി വേദവർണ്ണിതമായിരിക്കുന്ന പ്രേമപ്രഭവമായ സർവ്വാത്മാവിനെ മൂഢജനങ്ങളറിയുന്നില്ല. ഓരോരോ മനോരഥത്തിൽ മുഴുകി അതിനെപ്പറ്റി പറഞ്ഞ് വെറുതെ കാലം കഴിക്കുന്നു. സ്ത്രീസംഗം, മാംസഭക്ഷണം,മദ്യപാനം,ഇതുമൂന്നും കാമം കൊണ്ട് ചെയ്യുന്നവയാണ്. അത് ചെയ്യുന്നവർക്കാണ് വേദാധികാരമില്ലാത്തത്. ലൌകികർക്കു പറയപ്പെട്ട അദ്ധ്വരങ്ങളായ സൌത്രാമണ്യവും ദാമ്പത്യവും മാത്രമേ അവർക്ക് വിധിച്ചിട്ടുള്ളൂ.മേല്പറഞ്ഞ മൂന്നും ത്യജിക്കുന്നതാണ് ഉത്തമം. ധർമ്മം ധർമ്മഫലമാണ്.അത് കണ്ടമാനം വിനിയോഗിക്കാനോ ക്ഷുദ്രകാര്.യങ്ങൾക്കോ ഉള്ളതല്ല.പ്രത്യക്ഷമായ സ്വാനുഭൂതി,വിവേകം,പ്രശാന്തി ഇവ കിട്ടുന്ന വഴിക്ക് വിത്തം ചെലവാക്കുന്നത് ഉത്തമം.ശരീരത്തിന് മരണം സുനിശ്ചിതമാണ്.അതിനാൽ,വേദം വിധിക്കുന്നു:

1.മദ്യം മണത്തോളൂ.കുടിക്കരുത്.

2.സ്ത്രീസംഗം പുത്രലാഭത്തിനായി ചെയ്തോളൂ.വെറും രതിസുഖത്തിനായി ചെയ്യരുത്

3.മൃഗഹിംസ ഒരിക്കലും ചെയ്യരുത്

വേദവിധി ശുദ്ധമായ സ്വധർമ്മമാണ്.സത്കർമ്മം ഉപേക്ഷിച്ച് സത്തുക്കളെന്നു നടിച്ച് ഗർവ്വിഷ്ഠരായി ഇതാണ് ശരി എന്നു വാദിച്ച് ഹിംസ ചെയ്യുന്നവരെ മരണശേഷം പ്രാണിജാലം ഭക്ഷിക്കുന്നു.തന്റെ ദേഹത്തിലും സർവ്വദേഹത്തിലുമുള്ള ഹരിയെ ദ്വേഷിക്കുന്നവര്,ശവതുല്യമായ ശരീരത്തിൽബന്ധിച്ച ശരീരകാമത്താൽ,അധഃതിക്കുന്നു.മറ്റുചിലർ,മൂഢഭാവം തരണം ചെയ്തു,ത്രൈവർഗ്ഗികന്മാരായി,എന്നാലും ആത്മജ്ഞാനത്തിന് ശ്രമിക്കുന്നില്ല. കൈവല്യം നേടിയിട്ടില്ല.അവർ ആത്മദ്രോഹികളാണ്.ശാന്തരും കർമ്മത്തില് അജ്ഞരും ജ്ഞാനാഭിമാനികളുമായി കാലാകാലത്തില് വേണ്ടതുചെയ്യാതെ കാലത്താൽമനോരഥം തളർന്നവരായി കാണുന്നു.ഹരിയെ ചിന്തിക്കാത്തവർ മറ്റെല്ലാം ത്യജിച്ച് അജ്ഞാനതമസ്സില് പതിക്കേണ്ടിവരുന്നു.

നിമി:

ഏതുവർണ്ണരൂപത്തിൽ,ഏതുകാലത്ത് ഏതുനാമത്തിൽ ഭഗവാന് മര്ത്ത്യരാല് കീർത്തനീയനാണ്. ഏതുവിധം പൂജനീയനാണ്.

കരഭാജനൻ:

കൃത,ത്രേതാ,ദ്വാപര,കലിയുഗങ്ങളിൽ നിറം,രൂപം,നാമമെന്നീ ഗുണങ്ങൾ മാറ്റിമാറ്റി വിവിധപൂജാവിധികളാല് പ്രീതനായി ഭഗവാനവതരിക്കുന്നു.കൃതയുഗത്തിൽ ശുക്ലവർണ്ണം,ചതുർഭുജം,പൂണൂൽ, ജപമാല,വൽക്കലം, ദണ്ഡം, കമണ്ഡലു,ജട,കൃഷ്ണാജിനം ഇവ ധരിച്ചായിരുന്നു അവതാരം.മനുഷ്യരെല്ലാം ശാന്തരും നിർവൈരരും ദുഃഖഹീനരും സ്നേഹിക്കുന്നവരും സമദൃക്കുകളുമായിരുന്നു.തപസ്സും ദമവും ശമവും കൊണ്ടാണ് അവരീശ്വരനെ നമിച്ചിരുന്നത്.അന്നത്തെ ഭഗവന്നാമങ്ങൾ, ഹംസൻ,സുപർണ്ണൻ,ധർമ്മൻ,വൈകുണ്ഠൻ,യോഗേശ്വരൻ, ഈശ്വരൻ,പുരുഷൻ,അമലൻ,അവ്യക്തൻ,പരമാർത്ഥംഇവയായിരുന്നു.
ത്രേതായുഗത്തിൽ,.നാലുകൈകളോടും വേദത്രയത്തിൽവർണ്ണിക്കപ്പെട്ട രൂപത്തോടും സ്രുക്ക്,സ്രുവം മുതലായ ചിഹ്നങ്ങളോടും പീതനിറമുള്ള കേശത്തോടും,അരുണനിറമായും അവതരിച്ചു. സർവ്വധർമ്മസ്വരൂപനായ ഹരി യെ ആരാധിച്ചിരുന്ന ജനങ്ങള്,ധർമ്മിഷ്ഠരും ആഗമങ്ങൾപഠിക്കുന്നവരും വേദവിധിയനുസരിച്ച് കർമ്മങ്ങള് തെറ്റാതെ അനുസരിക്കുന്നവരും ആയിരുന്നു.ഉരുഗായൻ,ശ്രീകൃഷ്ണൻ, പൃശ്നിഗർഭൻ,യജ്ഞൻ,ഉരുക്രമൻ, ജയ ന്തൻ,ശ്രീവൃഷാകപി ,സർവ്വദേവനെന്നിവയായിരുന്നു അന്നത്തെ നാമങ്ങൾ.. ദ്വാപരയുഗത്തില്, ശ്യാമളവ ർണ്ണം ,പീതാംബരം,ശ്രീവത്യകൌസ്തുഭാദി സർവ്വലക്ഷണശോഭ, തന്ത്രവിധിയനുസരിച്ച സ്തുതികൾക്കായിരു ന്നു പ്രാമുഖ്യം.അർച്ചനം,വേദം,തന്ത്രം എന്നിവയാലർച്ചിക്കപ്പെട്ടു. വാസുദേവ,സങ്കർഷണ,പ്രദ്യുമ്ന, അനിരുദ്ധ, നാരായണർഷി,സർവ്വഭൂതാത്മാ,ജഗദീശ്വരനെന്നിവ നാമങ്ങള്. കൃഷ്ണനിറത്താലും കാന്തിയാലും അകൃഷ്ണനാ യും അംഗോപാംഗം അസ്ത്രപരിഷദൌഘത്തോടെയുള്ള ഭഗവാനെ സുമേധസ്സുകളായ മനുഷ്യരാണ് സങ്കീ ർത്തനം,യാഗം ഇവകളാൽ കീർത്തിച്ചിരുന്നത്. യുഗോചിതനാമങ്ങളാൽ,യുഗോചിതരൂപങ്ങളാൽ, അതാതു യുഗത്തിലെ മനുഷ്യർഭഗവാനെ സ്തുതിക്കുന്നു. കലിയുഗത്തിൽ,സങ്കീർത്തനം ഒന്നുകൊണ്ടുമാത്രം സമസ്താഭീ ഷ്ടങ്ങളും സാധിക്കുന്നു.അതുകൊണ്ട്,കലിയുഗത്തെ ഗുണജ്ഞരായ മഹാത്മാക്കൾ,ബഹുമാനിക്കുന്നു.

ഭവസാഗരത്തിൽ ഭ്രമിക്കുന്ന ദേഹികൾക്ക് ഭൂമിയിൽ സങ്കീർത്തനരൂപമായ സംഗീതത്തേക്കാൾ,ശ്രേഷ്ഠമായി യാതൊന്നും കിട്ടേണ്ടതായില്ല.ഇതുകൊണ്ടുതന്നെ ഉത്കൃഷ്ടമായ ശാന്തി പ്രാപിക്കും. സംസാരം ഇല്ലാതായി ത്തീരും.കൃതയുഗത്തിൽ ജനിച്ചവർ,കലിയുഗത്തിൽജനിക്കാന് ആഗ്രഹിക്കുന്നു. അച്യുതനിൽ, ദൃഢഭക്തിയു ള്ളവർ, കലിയുഗത്തിൽ ജനിക്കാന് ഭാഗ്യം സിദ്ധിച്ചവരാണ്.അക്കാലത്ത് സ്ഥലമാഹാത്മ്യത്താല്,കൃത മാല,താമ്രപർണ്ണി ,പയസ്വിനി മുതലായ ദ്രാവിഡദേശത്തെ നദികളുടെ തീരത്ത് ഹരിഭക്തന്മാർ ഒട്ടേറെ ജനിക്കും. വർദ്ധിച്ച പുണ്യം ഉള്ള കാവേരിനദി, പടിഞ്ഞാട്ടൊഴുകുന്ന മഹാനദികളെന്നിവയുടെ ജലം സ്പർശി ക്കാനിടയായവരും കുടിച്ചവരുമായ സർവ്വജനങ്ങളും പരിശുദ്ധമാനസരായി വിഷ്ണുഭക്തരായി ഭവിക്കും.മനു ഷ്യർക്ക് ദേവപിതൃഭൂതഗണങ്ങളോടുള്ള ഋണങ്ങളൊന്നും തന്നെ ഹരിഭക്തർക്ക് വീട്ടാനില്ല. അതിഥി കൾക്കും ഹരിഭക്തൻ കിങ്കരനല്ല. ശുദ്ധമതിയായ ഹരിഭക്തൻ,സമസ്തം ത്യജിച്ച് സർവ്വാത്മഭാവത്തോടെ ശരണ്യ നായ ശ്രീവിഷ്ണുഭഗവാനെ മാത്രം സമാശ്രയിക്കുന്നു.അന്യഭാവം വിട്ട് തന്റെ പാദമൂലം മാത്രം സേവിക്കുന്ന ഭക്തർക്ക് വല്ലമട്ടിലും വല്ലകർമ്മദോഷവും സംഭവിച്ചാൽപോലും മല്ലാരിയായ ഭഗവാൻ,അവരുടെ അന്ത രംഗത്തിലിരുന്നുകൊണ്ട് ആ ദോഷത്തെ സ്വയം തീർത്തുകൊടുക്കുന്നു.

ഇപ്രകാരം മിഥിലാരാജാവായ നിമി,ഋഷഭന്റേയും ജയന്തിയുടേയും പുത്രന്മാരായ ആ സിദ്ധയോഗികളി ൽനി ന്ന് ഭാഗവതധർമ്മോപദേശം സ്വീകരിച്ചു.അവിടെവെച്ച് നവയോഗികൾ അന്തർദ്ധാനം ചെയ്തു. നിമിയും ഭാഗ

വതധർമ്മപരായണനായി കർമ്മാനുഷ്ഠാനം ചെയ്ത് പരമഗതി പൂകി. ഈ കഥ വസുദേവനും ദേവകിക്കും ദേവ മുനിയായ നാരദൻ പറഞ്ഞുകൊടുത്തു. (നിമി കഥ കേട്ട നൈമിശാരണ്യമെന്ന സ്ഥലത്തുവെച്ചാണ് പിന്നീട് ശുകർഷി ഭാഗവതം ആഖ്യാനം ചെയ്തത്.)

ഭാഗവതം ആറാം സ്കന്ധത്തിലാണ് പ്രസിദ്ധമായ നാരായണകവചം.ഭാഗവതം ആറാംസ്കന്ധം അജാമിള കഥയോടെ ആരംഭിക്കുന്നു.

ഭാഗവതധർമ്മത്തെ അറിഞ്ഞവർ,12 പേരാണ്. ബ്രഹ്മദേവൻ,നാരദൻ,സനത്കുമാരൻ,ശിവൻ,മഹാബലി, മനു,കപിലൻ,പ്രഹ്ലാദൻ,ജനകൻ,ഭീഷ്മൻ,യമൻ,ശുകമുനി.

ശ്രീകൃഷ്ണപാദപത്മമധുവാസ്വദിച്ചവ-

നാകൃഷ്ടനാകാ പിന്നെ വിഷയഭോഗങ്ങളിൽ.

അഗസ്ത്യൻ മലയപർവ്വതത്തിലിരുന്ന്കൊണ്ടുപറഞ്ഞ ഗൂഢമായ അജാമിള മോക്ഷകഥയാണ് ശുകമുനി പരീ ക്ഷിത്തിന് പറഞ്ഞുകൊടുക്കുന്നത്. പ്രാചീന ബർഹിസ്സിന്റെ പത്തുമക്കൾപ്രചേതസ്സുകൾ, പശ്ചിമസാഗരതീര ത്തെ സരസ്സിൽ (ഗുരുവായൂരിലെ രുദ്രതീർത്ഥം)മുങ്ങിക്കിടന്ന് വിഷ്ണുവിനെ തപം ചെയ്തു. തപസ്സുകഴിഞ്ഞ് പുറ ത്തുവന്ന അവർഎങ്ങും കാട്ടുമൂടിയത്കണ്ടു.വൃക്ഷങ്ങളെ നശിപ്പിക്കാൻതുടങ്ങി. ചന്ദ്രൻ അതിനെ തടഞ്ഞു. വൃ ക്ഷം നശിപ്പിച്ചാൽആ ര്ക്കും അന്നമില്ലാതാവും എന്ന് പറഞ്ഞുമനസ്സിലാക്കി.സംരക്ഷിക്കുന്നവരാണ് ബന്ധു ക്കൾ. കുട്ടികൾക്ക് മാതാപിതാക്കളും,കണ്ണിന് കൺപോളയും,സ്ത്രീക്ക് ഭർത്താവും,സന്യാസിക്ക് ഗൃഹസ്ഥനും അജ്ഞർക്ക് പണ്ഡിതരും ബന്ധുക്കളാണ്. എല്ലാ ചരാചരങ്ങളിലും വിഷ്ണുവാണുള്ളത്. വൃക്ഷപുത്രിയായ മരീ ചയെ സർവ്വമംഗളത്തിനായി ദക്ഷിണയായി നൽകി. അവളിൽദക്ഷനെന്ന പുത്രനുണ്ടായി. ഇന്ന് ഭൂമിയി ലുള്ള എല്ലാവരും ദക്ഷപ്രജാപതിയുടെ വംശജരാണ്. ദക്ഷൻചിത്തംകൊണ്ടും രേതസ്സുകൊണ്ടും സൃഷ്ടിച്ചു. ആദ്യം മനസ്സുകൊണ്ട് നഭസ്സിലും ഭൂമിയിലും സഞ്ചരിക്കുന്ന ദേവദൈത്യമാനവരെ സൃഷ്ടിച്ചു. അഘമർഷണ തീർത്ഥസ്നാനം ചെയ്ത് ഹംസഗുഹ്യമന്ത്രത്താൽഭഗവാനെ സ്തുതിച്ചു. ചിദാനന്ദമായി ചേതസ്സിൽവർത്തിക്കു ന്നവന് നമസ്കാരം. ഒമ്പതുവിധം,മൂന്നുമട്ടിൽ, (27 തരം) സ്വശക്തിയാൽമറക്കപ്പെട്ട്,ഹൃദയാന്തർഭാഗത്ത് നിശ്ചലമായിരിക്കുന്ന ശ്രീകൃഷ്ണപരമാത്മാവ് ,അരണിയിലുള്ള അഗ്നിയെ പഞ്ചദശീസാരമന്ത്രത്താൽപ്രകാ ശിപ്പിക്കുംപോലെ,ശുദ്ധബുദ്ധിയാൽ,വിദ്വാന്മാർ തന്നിൽത്തന്നെ ഉജ്വലിപ്പിക്കുന്ന തേജസ്സാണ്. ആ മോക്ഷസു ഖാനുഭൂതിയായ വിഷ്ണുപ്രസാദം എനിക്കുണ്ടാവട്ടെ. സർവ്വസങ്കൽപ്പവും സത്യമായി,ലോകകല്യാണമിഛിച്ചു പ്രാർത്ഥിക്കയാൽ,ഗരുഢാരൂഢനായി ഭഗവാൻപ്രത്യക്ഷമായി. ധ്യാനമാണ് എന്റെ ഹൃദയം. മന്ത്രമാണെന്റെ ശരീരം. ക്രിയ സ്വരൂപം. മാനസം ധർമ്മം. യജ്ഞഭുക്കുകളായ ദേവന്മാർപ്രാണങ്ങൾ. എന്ന് വിഷ്ണു ഉപദേ ശിച്ചു. പഞ്ചജനനെന്ന പ്രജാപതിയുടെ പുത്രി അസിക്നിയെ വിവാഹം കഴിക്കാനും പ്രജാവൃദ്ധിവരുത്താനും പറഞ്ഞു. അങ്ങനെയാണ് ഹര്യശ്വന്മാരുടെ ജനനം. പശ്ടിമസമുദ്രതീരത്തെ (സിന്ധുസാഗരം)നാരായ ണസരസ്തീർത്ഥത്തില് അവർതപം ചെയ്തു. ഏകധർമ്മാചാരതൽപ്പരരായ അവരോട്, ഏകപൂരുഷരാഷ്ട്രം ബ്രഹ്മാണ്ഡമാണ്, അതുകൊണ്ട് സംസാരം സ്വീകരിക്കരുതെന്ന ഏകാന്തികഭക്തി നാരദനുപദേശിച്ചു. അപ്പോൾദക്ഷൻപാഞ്ചജന്യയിൽശബളാശ്വന്മാരെ ജനിപ്പിച്ചു. അവരും ,

ഓം നമോ നാരായണായ പുരുഷായ മഹാത്മനേ

വിശുദ്ധസത്വധിഷ്ണായ മഹാഹംസായധീമഹി

എന്ന് ജലവും കാറ്റും പോലുമശിക്കാതെ തപം ചെയ്തു. അവരേയും നാരദൻസന്യാസവൃത്തരാക്കി .പിന്നീട് അറുപത് പുത്രിമാരെ ദക്ഷൻജനിപ്പിച്ചു. 27 പേരെ ചന്ദ്രനും,13 പേരെ കശ്യപനും,2 പേരെ ഭൃതനും,2 പേരെ അംഗിരസ്സും,2 പേരെ കൃശാശ്വനും 4 പേരെ താർക്ഷ്യനും 10 പേരെ ധർമ്മനും വിവാഹം കഴിച്ചുകൊടുത്തു.

ധർമ്മപത്നിമാർ(10)




അഷ്ടവസുക്കൾ

1 ദ്രോണൻ. അഭിമതിയിൽ ഹർഷൻഷഭീ,ശോകൻ.

2 പ്രാണൻ ഊർജ്ജസ്വതിയിൽ സഹ,ആയുസ്സ്,പുരോജവൻ

3 ധ്രുവൻ ധരണിയിൽ പുരാഭിമാനികൾ

4.അര്ക്കൻ വാസനയിൽതർഷാദ്യർ

5.അഗ്നി വസോർദ്ധാരയിൽ സ്കന്ദനും ദ്രവിണനും. സ്കന്ദന് വിശാഖാദികൾ

6.ദോഷന് ശർവ്വരിയിൽശിംശുമാരൻ

7.വസുവിന് അംഗീരസിയിൽവിശ്വകർമ്മാവ്.വിശ്വകർമ്മാവിന് ചാക്ഷുഷന്,ചാക്ഷുഷന് വിശ്വേസാദ്ധ്യർ

8.വിഭാവസുവിന് ഉഷയിൽ ആതപൻ,രോചിഷൻ,വ്യുഷ്ടന്. ആതപപുത്രനായി പഞ്ചയാമൻ.

ഭൂതന് രണ്ടുപത്നിമാരുള്ളതിൽ സരൂപയിലാണ് 11 രുദ്രന്മാരുടെ ജനനം.(വാമൻ,രൈവതൻ,വൃഷാകപി, ഭീമൻ,ഉഗ്രൻ,അഹിർബുധ്ന്യൻ,അജൻ,ഭവൻ,ബഹുരൂപൻ,മഹാൻ).മറ്റേ പത്നിയിൽഭൂതവിനായകന്മാരും ജനിച്ചു. അംഗിരസ്സിന് സ്വധയിൽപിതൃക്കളുണ്ടായി. സതിയിൽഅഥർവ്വനും അംഗിരസ്സും ജനിച്ചു. കൃശാശ്വന് അർച്ചിസ്സില് ധൂമ്രകേശനും ധിഷണയില് വയുനന്,ദേവലൻ,മനു,വേദശിരസ്സ് എന്നിവരും ഉണ്ടായി.

കശ്യപന് 13 ഭാര്യമാരിലായി പക്ഷികളും(പതംഗി) അപ്സരസ്സുകളും(മുനി) ഗരുഡനും അരുണനും (വിനത) കഴുകനും (താമ്ര) നാഗങ്ങളും(കദ്രു) അനുശലഭങ്ങളും(യാമിനി) തിമിംഗലങ്ങളും(തിമി) ശ്വാപദങ്ങളും(സരമ) ഇരട്ടക്കുളമ്പുള്ളവയും(സുരഭി) ജനിച്ചു. ഇവകൂടാതെ ഇളയിൽവൃക്ഷങ്ങളും,അദിതിയിൽ12 ആദിത്യന്മാരും, മനുവിൽ61 പുത്രന്മാരും,കാഷ്ഠയിൽഒറ്റക്കുളമ്പുള്ള അശ്വാദികളും സുരസയിൽരാക്ഷസരും അരിഷ്ടയിൽഗ ന്ധർവ്വന്മാരും ക്രോധവശയില് തേൾമുതലായവയും ഉഗ്രവിഷമുള്ള സർപ്പങ്ങളും ജനിച്ചു. പുലോമയിൽകാല കേയരെന്നപേരില് നിവാതകവചന്മാരായ 60000 പേരും ഉണ്ടായി.

ആദിതേയർ:

1വിവസ്വാൻ.സംജ്ഞയിൽശ്രാദ്ധദേവമനു,യമൻ,യമുന,നാസത്യർ. ഛായയിൽശനി,സാവർണ്ണി,തപതി.(സംവരണനിൽതപതിക്ക് കുരു -കുരുവംശം-ഉണ്ടായി)

2.ആര്യമാവിന് മാതൃകയിൽഭ്രതഭാവിജ്ഞാനമുള്ള ബ്രഹ്മദേവൻ. അതിൽനിന്ന് സവിശേഷമായ സാരജാതി.

3ത്വഷ്ടാവിന് രചനയിൽവിശ്വരൂപനും സന്നിവേശനും

4പൂഷാ

5സവിതാവ് .

6.ഉരുക്രമനെന്ന വാമനൻ,

7.ധാതാ

8.വിധാതാ

9.മിത്രൻ

10.വരുണൻ 11. ശക്രൻ(ഇന്ദ്രൻ) 12 ഭഗൻ

ത്വഷ്ടാവിന്റെ പുത്രനായ വിശ്വരൂപനെ ഇന്ദ്രൻഗുരുവായി സ്വീകരിച്ചു.അദ്ദേഹമാണ് ഇന്ദ്രന് നാരായണ കവചം ഉപദേശിച്ചത്. ഇപ്രകാരം സകലചരാചരവും ഒററമൂലവശമാണ്,പരസ്പരം ഗുരുസ്ഥാനീയരും. ദേവന്മാരുടെ അധിപതിയായ ഇന്ദ്രൻ, ആചാര്യനായി വിശ്വരൂപനെന്ന ശില്പിപുത്രനെ സ്വീകരിച്ചതും ഈ വൃത്രാസുരനിൽനിന്ന് നാരായണകവചം പഠിച്ച് അസുരവംശത്തെ നശിപ്പിച്ചതും ഭാഗവതത്തിലെ പ്രസിദ്ധ കഥയാണ്.

**നാരായണകവചം**

1.ശരീരശുദ്ധി വരുത്തിയശേഷം ആചമിക്കുക

2.അനങ്ങാതെ വടക്കോട്ട് അഭിമുഖമായിരുന്ന് മൌനമായി അഷ്ടാക്ഷര,ദ്വാദശാക്ഷരമന്ത്രങ്ങൾമാനസജപം ചെയ്യുക.(അംഗകരന്യാസങ്ങളോടെ)

3. അണിവിരലിൽപവിത്രം ധരിക്കണം. ഗണേശനും നാരായണനും നമസ്കാരം ചെയ്യണം

4.നാരായണദേവതായുക്തമായ നാരായണകവചം ജപിക്കുക.

ആദ്യംഅംഗന്യാസം--



ഗതി






8 അംഗങ്ങളിൽക്രമമായോ വിപരീതമായോ ഓം നമോ നാരായണായ എന്ന അഷ്ടാക്ഷരങ്ങളിലെ വർണ്ണങ്ങൾവിന്യസിക്കുക.




പാദം- ഓം

കാൽമുട്ട്- ന

തുട-മോ

ഉദരം-നാ

ഹൃദയം-രാ

നെഞ്ച്-യ

മുഖം ണാ

ശിരസ്സ്-യ

ഇത് പാദാദികേശക്രമം.

1.ഓം .ഓം നമഃപാദയോഃ വലത്തുകയ്യിന്റെ തള്ളവിരലും ചൂണ്ടുവിരലും ചേർത്ത് രണ്ടുപാദവും തൊടുക. ഗമപ.

2.ഓം നം നമഃജാനുനോഃമുദ്ര ഗമപ തന്നെ. രണ്ടുകാൽമുട്ടും തൊടുക)

3.ഓം നംനമഃഊർവ്വോഃ(മുദ്ര ഗമപ) രണ്ടുതുടയും തൊടുക

4.ഓം രാംനമഃഹൃദിഃ നടുവിലെ 3 വിരൽ-സരിഗ ഹൃദയത്തിൽതൊടുക

5.ഓം യം നമഃഉരസിഃ മുദ്ര സരിഗ നടുവിരൽ.നെഞ്ചിൽതൊടുക

6.ഓം ണാം നമഃമുഖേ. ഗമപ. മുഖം തൊടുക

7.ഓം യം നമഃശിരസി.

രിഗ (ളുക) ചൂണ്ടുവിരലും നടുവിരലും ചേർത്ത് മൂർദ്ധാവിൽതൊടുക.

**ദ്വാദശാക്ഷരമന്ത്രത്താൽകരന്യാസം.**

| | | |
|---|---|---|
| ഓംനംനമഃദക്ഷിണതർജന്യാം | വലതുതള്ളവിരൽ,ചൂണ്ടുവിരൽ | ഗമപ |
| ഓം നം നമഃദക്ഷിണമദ്ധ്യമായാം | വലതുതള്ളവിരൽ,നടുവിരൽ | രിമപ |
| ഓംമാം നമഃദക്ഷിണാനാമികായാം | വലതുതള്ളവിരൽ,മോതിരവിരൽ | സമപ |
| ഓംഭംനമഃദക്ഷിണകനിഷ്ഠികായാം | വലതുതള്ളവിരൽ,ചെറുവിരൽമുകളിലെ വര | മപനി |
| ഓംഗംനമഃവാമകനിഷ്ഠികായാം | ഇടത്തുതള്ളവിരൽ,ചെറുവിരൽനടുവിലെ വര | മപനി |
| ഓം വം നമഃവാമാനാമികായാം | ഇടത്തുതള്ളവിരൽ,മോതിരവിരൽ | സമപ |
| ഓംതേംനമഃവാമമദ്ധ്യമായാം | ഇടത്തുതള്ളവിരൽ,നടുവിരൽ | രിമപ |
| ഓംവാംനമഃവാമതർജന്യാം | ഇടത്തുതള്ളവിരൽ,ചൂണ്ടുവിരൽ | ഗമപ |
| ഓംസുംനമഃദക്ഷിണാംഗുഷ്ഠോര്ധ്വപർവ്വണി | വലതുകയ്യുടെനാലുവിരൽ,തള്ളവിരലിന്റെ മുകൾഭാഗം, | സരിഗപധനി |
| ഓംദേംനമഃദക്ഷിണാംഗുഷ്ഠധപർവ്വണി | വലതുകയ്യുടെനാലുവിരൽ,തള്ളവിരലിന്റെ കീഴ്ഭാഗം | സരിഗമധനി |
| ഓംവാംനമഃവാമാംഗുഷ്ഠോര്ധ്വപർവ്വണി | ഇടതുകയ്യുടെ നാലുവിരൽ,തള്ളവിരലിന്റെ മുകൾഭാഗം, | സരിഗപധനി |
| ഓംയംനമഃവാമാംഗുഷ്ഠാധപർവ്വണി | ഇടതുകയ്യുടെ നാലുവിരൽ, തള്ളവിരലിന്റെ കീഴ്ഭാഗം | സരിഗമധനി |




ഷഡാക്ഷരന്യാസം (ഓം വിഷ്ണവേ നമഃ)

ഓം ഓം നമഃഹൃദയേ നടുവിലെ 3 വിരലുകൊണ്ട് ഹൃദയം തൊടുന്നു. സരിഗ

ഓം വിംനമഃമൂർദ്ധ്നി ചൂണ്ടുവിരലും നടുവിരലും കൊണ്ട് രിഗ

ഓം ഷ് നമഃ ഭ്രുവോർമദ്ധ്യേ. ചൂണ്ടുവിരലും നടുവിരലും കൊണ്ട് രിഗ

ഓംണംനമഃശിഖായാം(തള്ളവിരൽതലമുടിയിൽ) മപ

ഓംവേം നമഃസർവ്വസന്ധിഷു. നടുവിലെ 3 വിരലുകൊണ്ട് കഴുത്ത്,കൈമുട്ട്,കാൽമുട്ട്. സരിഗ

ഓംമഃഅസ്ത്രായഫട് പ്രാച്യാം. (കിഴക്കോട്ട് വിരൽഞൊടിക്കുക)

ഓംമഃ അസ്ത്രായഫട് ആഗ്നേയ്യാം(തെക്കുകിഴക്ക്)

ഓംമഃ അസ്ത്രായഫട്ദക്ഷിണസ്യാം(തെക്ക്)

ഓംമഃ അസ്ത്രായഫട്നൈരൃത്യേ(തെക്കുപടിഞ്ഞാറ്)

ഓംമഃ അസ്ത്രായഫട്പ്രതീച്യാം(പടിഞ്ഞാറ്)

ഓംമഃ അസ്ത്രായഫട് വായവ്യേ(വടക്കുപടിഞ്ഞാറ്)

ഓംമഃ അസ്ത്രായഫട് ഉദീച്യാം(വടക്ക്)

ഓംമഃ അസ്ത്രായഫട് ഐശ്യാന്യാം(വടക്കുകിഴക്ക്)

ഓംമഃ അസ്ത്രായഫട് ഊർദ്ധ്വായാം(മുകളിലേക്ക്)

ഓംമഃ അസ്ത്രായഫട് അധരായാം(താഴേക്ക്)

ഇങ്ങനെ ന്യസിച്ച് ദിഗ്ബന്ധം ചെയ്ത് ശ്രീഭഗവാനെ ഉപാസിച്ചാൽഒരാള്ക്കുണ്ടാകുന്നഫലം. ഫലംഃ സർവ്വജ്ഞനായി മന്ത്രമയമായി ഭവിക്കുന്നു എന്നും ധ്യാനിക്കണം.വിഷ്ണു എന്നും ധ്യേയനാണ്. ഷഡ്ഗുണപരിപൂർണ്ണനാണ്.വിദ്യ,തേജസ്സ്,തപസ്സ് എന്നിവയാണ് ഭഗവദ്സ്വരൂപം.അങ്ങനെയുള്ളഭഗവാനെ ഉപാസിച്ചാൽ,സ്വയം മന്ത്രമയനായി തന്മയീഭവിച്ച് നരനാരായണരൂപമായിത്തീരുന്നു.

ശിംശുമാരരൂപമാണ് ഏറ്റവും പഴയ വിഷ്ണുധ്യാനരൂപം.ഇത് വിരാട്പുരുഷന്റെ ധ്യാനരൂപമാണ്. പരമാത്മാവായ വിരാട്പുരുഷന്റെ ശേഷിരൂപം,സ്വരാട്പുരുഷനായ ജീവാത്മാവിന്റെ (ധ്യാനിക്കുന്ന മനുഷ്യന്റെ) ശേഷരൂപം എന്നിവ ചേർന്ന ഋഷഭ രൂപമായി (ഋകാരം രണ്ടെണ്ണം തിരിച്ചിട്ട്)ഏകമായി ധ്യാനിക്കുന്നു. കോസ്മിക് വിരാട്പുരുഷനും ഭൂമിയിലെ ജീവാത്മസ്വരാട്പുരുഷനും ഏകീഭവിച്ച രൂപമാണ് അത്.ജ്യോതിഷപുരുഷനുംവാസ്തുപുരുഷനുംസംയോഗിച്ചരൂപമാണ്.

ധ്രുവനെ പുഛാഗ്രത്തിലാണ് കാണുക.ത്രിമൂർത്തിനക്ഷത്രങ്ങളെ പുഛത്തിലും,ധാതാ,വിധാതാ എന്ന രണ്ടു നക്ഷത്രങ്ങളെ പുഛമൂലത്തിലും, സപ്തർഷികളെ കടിഭാഗത്തും കാണാം. പുണർതമെന്ന ദക്ഷിണായനതാരം വാമപാർശ്വവും ഉത്രാടമെന്ന ഉത്തരായനതാരം ദക്ഷിണപാർശ്വവുമാണ്.പൂരോരുട്ടാതി ഇടംകണ്ണ്, തിരുവോണം വലംകണ്ണ്,ഉത്രട്ടാതി വാമനാസാപുടം,അഭിജിത് ദക്ഷിണനാസാപുടം,അവിട്ടം ഇടത്തെ ചെവി,മൂലം വലത്തെ ചെവി,തൃക്കേട്ട ഇടംതോൾ,ചതയം വലംതോൾ,രേവതിമുതൽമകീരം വരെ 6 നക്ഷത്രം ദക്ഷിണപാർശ്വാസ്ഥി,മകംമുതൽഅനിഴംവരെ 8 എണ്ണം വാമപാർശ്വാസ്ഥി,മുകളിലെ ഹനു അഗസ്ത്യനും താഴത്തെഹനു യമർക്ഷവും,മുഖം കുജനും ഗുഹ്യം ശനിയും,കണ്ഠത്തിനു പിന്നിൽവ്യാഴം,മാറത്ത് സൂര്യൻ,ഹൃദയം നാരായണൻ, മനസ്സ് ശശി,നാഭി ശുക്രൻ,സ്തനങ്ങൾഅശ്വികൾ,പ്രാണാപാനങ്ങൾ ബുധൻ,ഗ്രീവം രാഹു സർവ്വാംഗത്തിലും കേതുക്കൾ,നിശ്ശേഷതാരകസ്തോമം രോമനിര എന്നിങ്ങനെ വിരാട്പുരുഷനെ ആകാശദേശത്ത് ധ്യാനിച്ച് സ്ഥാനങ്ങളെല്ലാം പഠിച്ചുറപ്പിക്കണം.

ഉപായവും ഉപേയവും നാരായണൻതന്നെയാണ്. എന്റെ സർവ്വകർമ്മവും ചിന്തയും ഹരിയാൽനിശ്ചയിക്കപ്പെട്ടത്,അവനധീനപ്പെട്ടത്,ചെയ്യുന്നതും ത്യജിക്കുന്നതും ശരണാഗതി അടയുന്നതും അവന്റെ ഹിതം. അറിഞ്ഞോ അറിയാതെയോ ചെയ്ത സർവ്വാപരാധവും ഭഗവാനെടുക്കുന്നു.അർഹതപ്പെട്ട ജ്ഞാനം എനിക്കു തരുന്നു. ഞാനിതുചെയ്തുഎന്ന അഹങ്കാരം (ഈശ്വരഭിന്നനെന്ന ദ്വൈതം)തോന്നിയാലതാണ് മൃത്യുഹേതുകമായ അപരാധം. വാത്സല്യനിധിയായ ഭഗവാൻജീവാത്മാവിന്റെ സാരഥിയാണ്.നേർവഴി നടത്തുന്നവനാണ്. നിരന്തരപാദസ്മരണയോടെ ഹരിപാദാംബുജത്തിലെ ഭ്രമരഗീതയായി മാറുന്ന ജീവാത്മാവിന്റെ പരമപ്രേമമാണ് പരമജ്ഞാനയോഗം. ശ്രീരാമചരമശ്ലോകം (നാച്ചിയാർതിരുമൊഴി 10.4)ശ്രീവരാഹചരമശ്ലോകം (നാച്ചിയാർതിരുമൊഴി 10.4)ഇവയിൽ ആണ്ടാള് ഈ വികാരം മധുരമായി പ്രകടമാക്കുന്നു.

കവചം--

ഓം പരിർവിദധ്യാത്മനസർവ്വരക്ഷാം

ന്യസ്താംഘ്രിപത്മഃപതഗേന്ദ്രപൃഷ്ഠേ

ദരാരിചർമ്മാസിഗദേഷുചാപ-

പാശാൻദധാനോ അഷ്ടഗുണോ അഷ്ടബാഹു.

ഓം.ശ്രീഹരിയുടെ രൂപം ധ്യാനിക്കുന്നു. സർവ്വദിക്കിലും ,ദിശയിലും സ്വരൂപത്തിലും നാമത്തിലും ഇരുന്ന് ആ ദിവ്യസ്വരൂപൻ സംരക്ഷിക്കട്ടെ.സർവ്വരക്ഷാകരമായ ആ ചെമ്പല്ലവപാദം സുപർണ്ണനെന്ന പക്ഷിരാജന്റെ പുറത്ത് പതിച്ചിരിക്കുന്നു. അഷ്ടബാഹുക്കളിൽ,ഗദ,വാൾ,ചക്രം,ചർമ്മം,ശംഖ്,വില്ല്,അമ്പ്,പാശം എന്നിവ ആയുധമായി ധരിച്ചിരിക്കുന്നു.അഷ്ടഗുണങ്ങളും അഷ്ടൈശ്വര്യസിദ്ധികളായി,അഷ്ടലക്ഷ്മീരൂപത്തിൽ സേവിക്കുന്നു.സാധാരണയായി ശംഖചക്രഗദാപത്മത്തോടെ ചതുർഭുജമാണ് വിഷ്ണുവിന്.ഇവിടെ സവിശേഷമായി എട്ടു കൈകളുണ്ട്.വാളും,പരിചയുംവില്ലും അമ്പും പാശവും കൂടുതലായുണ്ട്.പുള്ള് അഥവാ വൈദ്യശ്രേഷ്ഠനായ ഗരുഡന്മേലാരൂഢനാണ്. ഗരുഡൻ,അമൃതകുംഭംവഹിക്കുന്നവനും നാഗസോദരനും മൂകാംബികയെ തപം ചെയ്തവനുമാണ്.സഞ്ചാരിയും കാലമാർഗ്ഗം അറിഞ്ഞവനും ആയ ഗരുഡനാരായണന്മേലാണ് ദർശനം. സർവ്വരക്ഷാകരമായരൂപം അങ്ങനെയാണ്.

ഇവിടെനിന്നങ്ങോട്ട് പലനാമങ്ങളിലൂടെ മഹാവിഷ്ണുവിന്റെ വിവിധരൂപങ്ങളുടെ ശക്തിയെ തന്നെ സംരക്ഷിക്കാനും പ്രപഞ്ചസംരക്ഷണത്തിനുമായി ആവാഹിക്കുന്നു.

ദശാവതാരരൂപങ്ങൾ:

1. മത്സ്യാവതാരം- അരക്കുമേലെ മനുഷ്യാകൃതി.കീഴെ മത്സ്യാകൃതി. ശംഖം,ചക്രം,അഭയ വരദ മുദ്ര,ആഭരണങ്ങളും കിരീടമകുടാദികളും.
2. കൂർമ്മാവതാരം അരക്കുകീഴേ കൂർമ്മാകൃതിയോടുകൂടിയമനുഷ്യശരീരം.ശംഖചക്രവരദാഭയമുദ്രകൾ.
3. വരാഹാവതാരം. മൂന്നുവിധം രൂപമുണ്ട്. ഭൂവരാഹം,ആദിവരാഹം,നൃവരാഹം. മുഖം വരാഹം.ശരീരം മനുഷ്യൻ.മടക്കിയ വലത്തേ കാലിൽ,മടിയിൽഭൂദേവി.ഭൂദേവിയുടെ കാലുകൾവഹിക്കുന്ന ഇടംകൈ, അരക്കെട്ടുപിടിച്ച വലംകൈ,മറ്റുരണ്ടുകൈകളിൽശംഖചക്രങ്ങൾ.ദേവിയെ ഘ്രാണിക്കുന്ന കറുത്ത മുഖം. ഭൂദേവിയും കരിംപച്ചനിറം.അഞ്ജലീബദ്ധഹസ്തങ്ങൾ .നൃവരാഹമൂർത്തിക്ക് കയ്യിൽഗദയും പത്മവും. ഭൂദേവി മടിയിലല്ല,തേറ്റമേലുയർത്തിയവിധമാണ്. ഒരുകാൽഅനന്തന്മേൽ,ഒരുകാൽകൂർമ്മത്തിന്മേ ൽവെച്ചിരിക്കുന്നു(ശില്പരത്നം)ശില്പരത്നം മനുഷ്യശരീരം കൂടാതെ പൂർണ്ണവരാഹരൂപവും അനുവദിച്ചിട്ടുണ്ട്.
   യജ്ഞവരാഹം വെളുപ്പുനിറമാണ്.ശംഖചക്രപത്മധരമായ മൂന്നുകൈകൾ,ഒരുകൈ കടിഹസ്തമായി നിതംബത്തിലൂന്നിയിരിക്കുന്നു.സ്വർണ്ണവർണ്ണയായ ദേവി വലത്തും ശ്യാമയായ ഭൂദേവി ഇടത്തും. പ്രളയവരാഹം സിംഹാസനത്തിലിരിക്കയാണ്.ശംഖചക്രധരമായ രണ്ടുകൈകൾ,അഭയമുദ്രധരിച്ച ഒരു കൈ,ഇടത്തെ കൈ ഇടത്തുതുടമേൽവെച്ചിരിക്കയാണ്. നീലനിറം,മഞ്ഞവസ്ത്രം.
4. നൃസിംഹാവതാരം. ഗിരിജനരസിംഹത്തിന് പത്മപീഠം,ഉൽക്കുടികാസനം,മുകളിലെ വലംകൈയിൽചക്രം,ഇടംകൈയിൽശംഖം,മറ്റുരണ്ടുകൈകളും കാൽമുട്ടിൽവെച്ചിരിക്കുന്നു. വെളുത്തനിറം. കേവലനരസിംഹമെന്നും യോഗനരസിംഹമെന്നും പറയാറുണ്ട്.ചക്ര,ശംഖങ്ങളും കട്യവലംബിതമുദ്ര, അഭയ മുദ്ര ധരിച്ച നാലുകൈകളും ചുവന്ന വസ്ത്രാഭരണങ്ങളും കിരീടമകുടാദികളും.

സ്ഥൌണനരസിംഹത്തിന് 12 അല്ലെങ്കില് 16 കൈകൾ. രണ്ടുകൈ ഹിരണ്യകശിപുവിന്റെ മാറിടം പിളർക്കുന്നു.അഭയമുദ്ര,ഖഡ്ഗം ധരിച്ച് രണ്ടുകൈ, മകുടം ധരിച്ച് ഒരു കൈ,അടിക്കാനോങ്ങുന്ന (താഡനഹസ്തം)ഒരു കൈ,കാൽപിടിച്ചമർത്തുന്ന രണ്ടുകൈ,കുടൽമാല ധരിക്കാനൊരുങ്ങുന്ന രണ്ടുകൈ. 8 കയ്യാണെങ്കിൽ,2 മാറിടം പിളർക്കുന്നു,4 ശംഖചക്രഗദാപത്മധാരികൾ,2 കുടൽമാല ധരിക്കുന്നു.നിറം സ്വർണ്ണം അഥവാ നീല ആവാം. ലക്ഷ്മിയോടുകൂടിയ ലക്ഷ്മീനരസിംഹം ,കരഞ്ജ വൃക്ഷച്ചോട്ടിലെ കരഞ്ജനരസിംഹം ,പരശുരാമസ്വരൂപമായ ഭാർഗ്ഗവനരസിംഹം എന്നിവയും പറയപ്പെടുന്നു.

5. വാമനാവതാരം. (ത്രിവിക്രമൻ).കമണ്ഡലു,കുടഎന്നിവ ധരിച്ച 2 കൈ,കെട്ടിവെച്ച മുൻകുടുമ, കുണ്ഡലം,കൌപീനം,ഉപവീതമായി മാൻതോൽ,പൂണൂൽ,ഉദരബന്ധം,മോതിരവിരലിൽ പവിത്രം,പുസ്തകം . ത്രിവിക്രമരൂപത്തില്,ഇടത്തെ കാൽമടക്കി വലത്തെ കാൽമുട്ടില് . നേരേയോ നാഭിക്കലോ നെറ്റിക്കടുത്തോ പിടിച്ച് ശംഖചക്രം ധരിച്ച 2 കൈത്തലം ,മലർത്തിയ ഒന്ന് ,ഉയർത്തിയ കാലിനുനേരേ പിടിച്ച ഒന്ന് എന്ന് 4 കൈ,(ഉയർത്തിയ കൈയിൽഅഭയമോ വരദമോ മുദ്ര. ശംഖം,ചക്രം,ഗദ, ശാർങ്ഗം,ഹലായുധം ധരിച്ച അഞ്ചും,മുൻമട്ടില് പറഞ്ഞ മൂന്നുമായി 8 കൈകളോടും മേഘവർണ്ണമായും ചുകപ്പുവസ്ത്രം,ആഭരണങ്ങൾ,പിന്നിൽകൽപ്പവൃക്ഷം ,കുട ചൂടിക്കൊടുക്കുന്ന ഇന്ദ്രനെന്നിവയോടും കാണാം .
6. പരശുരാമാവതാരം .പരശു,സൂചീമുദ്ര ധരിച്ച രണ്ടുകൈ,ജടാമകുടം, യജ്ഞോപവീതം, ആഭരണങ്ങൾ, ചുവപ്പുനിറം. അല്ലെങ്കിൽ,പരശു,ഖഡ്ഗം,ബാണം,ചാപമുള്ള 4 കൈ,(അഗ്നിപുരാണം) മാന്തോൽ (വിഷ്ണുധർമ്മോത്തരപുരാണം).
7. ശ്രീരാമാവതാരം.അമ്പും വില്ലും ധരിച്ച 2 കൈ,ശ്യാമനിറം,ചുവപ്പുവസ്ത്രം.കിരീടമകുടമോ,മുനിവേഷമോ ആവാം.
8. ബലരാമാവതാരം. മുസലം,ഹലം ധരിച്ച് 2 കൈ(വൈഖാനസാഗമം).ഗദ,ഹലം ധരിച്ച് (അഗ്നിപുരാണം).മുസലം,ചക്രം,ഹലം,ശംഖം 4 കൈ .
9. ശ്രീകൃഷ്ണാവതാരം. ശ്യാമനിരം,ചുവപ്പോ മഞ്ഞയോ വസ്ത്രം.കിരീടം ,വലംകൈയിൽമുടിങ്കോൽ, ഇടത്തുകൈ ഉയർത്തി മുട്ടുമടക്കി കൈപ്പടം കമഴ്ത്തി(ശംഖും കാണാം)2 കൈ. മറ്റെല്ലാ വിധത്തിലും രാമരൂപം തന്നെ.നവനീതകൃഷ്ണമൂർത്തിക്ക് മുട്ടൊന്നുമടക്കിയ ഇടങ്കാലും നൃത്തത്തിനുയർത്തിയ വലങ്കാലും ,അഭയമുദ്രയോ വെണ്ണയോ ധരിച്ച ഒരു കൈ,നീട്ടിയ മറ്റേക്കൈ. വേണുഗോപാല (ഗാനഗോപാല)മൂർത്തിക്ക് പിണച്ചകാലും വേണുവിളിക്കുന്ന രണ്ടുകൈകളും. നാലുകൈകളുള്ള വിഷ്ണുമൂർത്തിയെങ്കിൽ,ചക്രം,ശംഖം,വേണു ധരിച്ചിരിക്കും. ഇത് ഏറ്റവും അപൂർവ്വമായ മൂർത്തിയാണ്. മേൽപ്പത്തൂരിന് ദർശനം കൊടുത്തത് ഈ അപൂർവ്വരൂപത്തിലാണ്.പാർത്ഥസാരഥി ഒരു കയ്യിൽകടിഞ്ഞാണും മറുകയ്യില് ചാട്ടവാറും വലംകയ്യിൽവ്യാഖ്യാനമുദ്രയോടും കാണാറുണ്ട്.കാളിയമർദ്ദനകൃഷ്ണന് ഇടംകൈയിൽകാളിയന്റെ വാലും വലത്തേതില് പതാകാമുദ്രയും. ഗോവർദ്ധനധാരിയാണ് മറ്റൊരു രൂപം.
10. കൽക്കി. അശ്വമുഖം ശംഖചക്രഖഡ്ഗഖേടകധരങ്ങളായ 4 കൈ. (വൈഖാനസം)വില്ലും അമ്പും ധരിച്ച2കൈ,അശ്വവാഹനം(പുരാണങ്ങൾ)

ഇവ കൂടാതെ മറ്റു അവതാരരൂപങ്ങൾഃ

11. കപിലൻ.താടി,പത്മാസനം,കമണ്ഡലു,ഒരുകൈ കാൽമുട്ടിൽവെച്ച് ധ്യാനിക്കുന്നു. ജടാമണ്ഡലം, പ്രാണായാമത്തിലുയർന്ന ചുമൽ,താമരരേഖയുള്ള കാലടി,യജ്ഞോപവീതം,മാന്തോൽ.

12. യജ്ഞേശ്വരരൂപം. പടിഞ്ഞാട്ടഭിമുഖം,2 ശിരസ്സ്. 7 കൈ,4 കൊമ്പ്, സ്വർണ്ണനിറം, ശംഖചക്രം. ഋഷഭരൂപം,ആജ്യപാത്രം,സ്രുക്,സ്രുവം,ജുഹു,3 കാൽ.
13. വ്യാസൻ.കൃഷ്ണനിറം,മെലിഞ്ഞദേഹം,ചെമ്പിച്ച ജട.
14. ധന്വന്തരി .ശംഖചക്ര,അമൃതകുംഭ,ജലൂകധരമായ 4 കൈ,സുഭഗശരീരം
15. ദത്താത്രേയന് 3 വിധരൂപം. ആദ്യത്തേത്, യോഗാസനം,ഹംസഗരുഡഋഷഭങ്ങൾ ലാഞ്ഛനം,ജടാമകുടം,ചക്രം,ശംഖം,യോഗമുദ്ര ധരിച്ച 4 കൈ. പ്രഭാവലിയിൽ ദശാവതാരങ്ങളുണ്ട്.വലംകാതിൽസർപ്പകുണ്ഡലം,ഇടംകാതിൽമകരകുണ്ഡലം.

    രണ്ടാമത്തേത് ശൂലം,ചക്രം,കമണ്ഡലു,അക്ഷമാല,ധരിച്ച് 4 കൈ. പീഠത്തിൽ പത്മം,ഗരുഡൻ, ഋഷഭം. മൂന്നാമത്തേത്, അക്ഷമാല,ത്രിശൂലം,ഗദ ധരിച്ച് 3 കൈ വലത്ത് ,കമണ്ഡലു,ഖട്വാംഗം,ചക്രം ധരിച്ച്3കൈഇടത്ത്.4മുഖം.പീഠത്തിലിരിക്കുന്നു.

    ദത്താത്രേയന് ഹരിഹരപിതാമഹനെന്നാണ് രൂപമണ്ഡനം നാമകരണം ചെയ്തിട്ടുള്ളതെന്നത് പ്രത്യേകശ്രദ്ധ അർഹിക്കുന്നു.
16. വൈകുണ്ഠനാഥൻ. 4 മുഖം. കിഴക്കോട്ടുതിരിഞ്ഞ് മനുഷ്യമുഖം,തെക്കോട്ട് നരസിംഹമുഖം,പടിഞ്ഞാട്ട് സ്ത്രീമുഖം,വടക്കോട്ട് വരാഹമുഖം. വലത്തുഭാഗത്ത് 4 കൈകളിലായി ഗദ,ബാണം,ഖഡ്ഗം,ചക്രം, ഇടത്തുഭാഗത്ത് 4 കൈകളിലായി ശംഖം,ഖേടകം,ധനു,പുഷ്പം .
17. ത്രൈലോക്യമോഹനൻ.ഗരുഡവാഹനം.ഗദാചക്രാങ്കുശബാണശക്തിചക്രം ധരിച്ച് 6 കൈ,വരദമുദ്ര ധരിച്ച ഒരു കൈ,(വലം)മുദ്ഗര,പാശ,ശംഖ,പത്മ,കമണ്ഡലു,ശൃംഗം ധരിച്ച 7 കയ്യും (ഇടം)യോഗമുദ്ര ധരിച്ച ഇടംവലംകൈകളോരോന്നും വീതം ആകെ 16 കൈ. 4 ശിരസ്സ്. മനുഷ്യ,നൃസിംഹ, വരാഹ, കപിലശിരസ്സുകൾ.
18. അനന്തൻ, 4 ശിരസ്സ്. വലത്ത് ഗദ,ഖഡ്ഗം,ചക്രം,വജ്രം,അങ്കുശം,വരദമുദ്ര. ഇടത്ത് ശംഖം,ഖേടകം, ശരാസനം,പത്മം,ദണ്ഡം,പാശം .ആകെ 12 കൈ.
19. വിശ്വരൂപൻ.വൈകുണ്ഠനാഥന്റേതുപോലെ 4 മുഖം. ഗരുഡവാഹനം. വലത്തും ഇടത്തും പതാകമുദ്ര ധരിച്ച് ഓരോ കൈ,യോഗമുദ്ര ധരിച്ച് ഓരോ കൈ, ഹലം,ശംഖം,വജ്രം,അങ്കുശം,ബാണം, ചക്രം, ചെറുനാരങ്ങ, ധരിച്ച 7 കൈ വലത്തും, ദണ്ഡം,പാശം,ഗദ,ഖഡ്ഗം,പത്മം,ശൃംഗം,മുസലം ,അക്ഷമാല ധരിച്ച 7 കൈ ഇടത്തും. ആകെ18 കൈ.
20. ലക്ഷ്മീനാരായണൻ. ലക്ഷ്മി ഒരുകയ്യാൽനാരായണനേയും നാരായണൻഒരുകയ്യാൽലക്ഷ്മിയേയും ആലിംഗനം ചെയ്ത രൂപം.ലക്ഷ്മിയുടെ ഇടംകയ്യിൽപത്മം,ശംഖചക്രങ്ങൾ ഇരുവശം.
21. ഹയഗ്രീവന്.ഭൂമിയുടെ കൈകളിലേക്ക് നീട്ടിയകാലുകൾ. വെളുത്തനിറം.നീലവസ്ത്രം. അശ്വമുഖം.ശംഖചക്രഗദാപത്മംധരിച്ച് നാലുകൈ. വേദശിരസസിൽവെച്ച് 4 കൈ (ആകെ 8)
22. ആദിമൂർത്തി.

    ആദിശേഷന്മേൽവലംകാൽതൂക്കി,ഇടംകാൽമടക്കിയിരിക്കുന്നു.പവിഴനിറം.സർവ്വാഭരണഭൂഷിതം.പീഠത്തിന്മേൽവലംകൈ. ഇടംകാൽമുട്ടില് ഇടംകൈ.ശംഖചക്രമുള്ളഇരുകൈ( കൈ) എന്നും കാണുന്നു.വിശ്വകർമ്മശാസ്ത്രപ്രകാരം ത്രിഗുണങ്ങൾപരസ്പരം വിവാഹം ചെയ്ത് മിശ്രമാകുന്നത് ഇപ്രകാ

രമാണ്.




**വിഷ്ണുനാമങ്ങളും അവയുടെ മൂർത്തിത്വവും**

| നാമം. | പിന്നിലെവലംകൈ | പിന്നിലിടംകൈ | മുന്നിലിടംകൈ | മുന്നിൽവലംകൈ |
|---|---|---|---|---|
| കേശവൻ, | ശംഖ | ചക്ര | ഗദാ | പത്മ |
| നാരായണൻ, | പത്മ | ഗദാ | ചക്ര | ശംഖം |
| മാധവൻ, | ചക്ര | ശംഖ | പത്മ | ഗദാ |
| ഗോവിന്ദൻ, | ഗദാ | പത്മ | ശംഖ | ചക്രം |
| വിഷ്ണു | പത്മ | ശംഖ | ചക്ര | ഗദാ |
| മധുസൂദനൻ, | ശംഖ | പത്മ | ഗദാ | ചക്ര |
| ത്രിവിക്രമൻ, | ഗദാ | ചക്ര | ശംഖ | പത്മ |
| വാമനൻ, | ചക്ര | ഗദ | പത്മ | ശംഖ |
| ശ്രീധരൻ, | ചക്ര | ഗദ | ശംഖ | പത്മ |
| ഋഷികേശൻ, | ചക്ര | പത്മ | ശംഖ | ഗദ |
| പത്മനാഭൻ, | പത്മ | ചക്ര | ഗദ | ശംഖം |
| ദാമോദരൻ, | ശംഖ | ഗദ | ചക്ര | പത്മം |
| സങ്കർഷണൻ, | ശംഖ | പത്മ | ചക്ര | ഗദ |
| വാസുദേവൻ, | ശംഖ | ചക്ര | പത്മ | ഗദ |
| പ്രദ്യുമ്നൻ, | ശംഖ | ഗദ | പത്മ | ചക്രം |
| അനിരുദ്ധൻ, | ഗദാ | ശംഖ | പത്മ | ചക്രം |
| പുരുഷോത്തമൻ, | പത്മ | ശംഖ | ഗദ | ചക്രം |
| അധോക്ഷജൻ, | ഗദാ | ശംഖ | ചക്ര | പത്മം |

| | | | | |
|---|---|---|---|---|
| നൃസിംഹൻ, | പത്മം | ഗദ | ശംഖ | ചക്രം |
| അച്യുതൻ, | പത്മം | ചക്രം | ശംഖ | ഗദ |
| ജനാർദ്ദനൻ, | ചക്രം | ശംഖം | ഗദ | പത്മം |
| ഉപേന്ദ്രൻ, | ഗദ | ചക്രം | പത്മ | ശംഖം |
| ഹരി | ചക്രം | പത്മം | ഗദ | ശംഖം |
| ശ്രീകൃഷ്ണൻ. | ഗദ | പത്മം | ചക്രം | ശംഖം |

ജലേഷുമാം രക്ഷതുമത്സ്യമൂർത്തി-

ര്യാദോഗണേഭ്യോവരുണസ്യപാശാത്

സ്ഥലേഷുമായാവടുവാമനോവ്യാത്

ത്രിവിക്രമഃഖേവതുവിശ്വരൂപഃ

ജലജന്തുക്കളിൽനിന്നും വരുണപാശത്തിൽനിന്നും മത്സ്യമൂർത്തി രക്ഷിക്കട്ടെ. മായാവടുവേഷധാരി യായ വാമനൻസ്ഥലത്തിൽനിന്നും രക്ഷിക്കട്ടെ. ത്രിഭുവനൻ ത്രിഭവനത്തിലും, വ്ശ്വരൂപൻആകാ ശത്തിലും രക്ഷിക്കട്ടെ.

ദുർഗ്ഗേഷ്വടവ്യാജിമുകാദിഷുപ്രഭു

പായാന്നൃസിംഹോസുരയൂഥപാരി

വിമുഞ്ചതോയസ്യമഹാട്ടഹാസം

ദിശോവിനേദുർന്നയപതംശ്ചഗർഭാ.

മഹാട്ടഹാസം കൊണ്ട് സർവ്വദിക്കും പ്രകമ്പനം ചെയ്യിച്ച് അസുരപത്നിമാരുടെ ഗർഭമലസിപ്പിച്ച ദൈത്യശത്രുവായ നൃസിംഹപ്രഭു ,ദുർഗ്ഗങ്ങൾ,വനങ്ങൾ,യുദ്ധക്കളം ഇവയിൽസംരക്ഷിക്കട്ടെ.

രക്ഷത്വസൌമാധ്വനിയജ്ഞകല്പഃ

സ്വദംഷ്ട്രയോന്നീതധരോ വരാഹഃ

രാമോദ്രികൂടേഷ്വഥവിപ്രയാസേ

സലക്ഷ്മണോവ്യാത്ഭരതാഗ്രജോസ്മാൻ.

സ്വന്തം ദ്ംഷ്ട്രമേൽഭൂദേവിയെ വഹിച്ച യജ്ഞവരാഹമൂർത്തി വഴികളിലും പരശുരാമൻഗിരികൂട ങ്ങളിലും ഭരതാഗ്രജനും ലക്ഷ്മണസമേതനുമായ ശ്രീരാമൻപ്രവാസദേശത്തും രക്ഷിക്കട്ടെ.

മാമുഗ്രധർമ്മാദഖിലാത്പ്രമാദാ-

ന്നാരായണഃപാതു നരശ്ചഹാസാത്

ദത്തസ്ത്വയോഗാദഥയോഗനാഥ

പായാത് ഗുണേശഃകപിലഃകർമ്മബന്ധാത്.

ക്രൂരധർമ്മങ്ങൾ,അനേകം പ്രമാദങ്ങള് ഇവയിൽനിന്ന് പുഞ്ചിരിതൂകുന്ന ശ്രീമന്നാരായണ ൻരക്ഷിക്ക ട്ടെ. നരൻപരിഹാസത്തിൽനിന്നും യോഗേശ്വരനായ ദത്താത്രേയന് യോഗഭ്രഷ്ടിൽനിന്നും ത്രിഗുണ നാഥനായ കപിലമുനി കർമ്മബന്ധങ്ങളിൽനിന്നും രക്ഷിക്കട്ടെ.

സനത്കുമാരോവതുകാമദേവാ-

ദ്ധയശീർഷാമാം പഥിദേവഹേളനാത്

ദേവർഷിവര്യഃപുരുഷാർച്ചനാന്തരാത്

കൂർമ്മോഹരിർമ്മാം നിരയാദശേഷാത്

സനത്കുമാരൻ കാമനിൽനിന്നും,ഹയഗ്രീവൻ വഴിമദ്ധ്യേ ദേവന്മാരെ അവഹേളിക്കുന്നതിൽനിന്നും ദേവർഷിനാരദന് പുരുഷാർച്ചനയിൽപറ്റിയ തെറ്റുകളിൽനിന്നും കൂർമ്മം എല്ലാനരകങ്ങളിൽനിന്നും രക്ഷിക്കട്ടെ.

ധന്വന്തരിർഭഗവാൻപാത്വപഥ്യാത്

ദ്വന്ദ്വാദ് ഭയാദ്ഋഷഭോനിർജിതാത്മാ

യജ്ഞശ്ചലോകദവതാജ്ജനാന്താദ്

ബലോർഗണാൻക്രോധവശാദഹീന്ദ്രഃ

പഥ്യമല്ലാത്ത ഭക്ഷണത്തിൽനിന്ന് ധന്വന്തരിയും,ദ്വന്ദ്വ(ദ്വൈത)ഭയത്തിൽനിന്ന് എല്ലാം ജയിച്ച ജിതേന്ദ്രിയാത്മാവായ ഋഷഭനും ജനാപവാദത്തിൽനിന്ന് യജ്ഞനും ക്രോധവശന്മാരായ സർപ്പ ഗണത്തിൽനിന്ന് അനന്തനും സംരക്ഷിക്കട്ടെ.

ദ്വൈപായനോഭഗവാനപ്രബോധാദ്

ബുദ്ധസ്തുപാഖണ്ഡഗണാത്പ്രമാദാത്

കല്ക്കിഃകലേഃകാലമലാൻപ്രപാതു

ധർമ്മാവനായോരുകൃതാവതാരഃ

വ്യാസൻ അജ്ഞാനത്തിൽനിന്നും ,ബുദ്ധൻപാഷണ്ഡഗണത്തില്നിന്നും പ്രമാദങ്ങളിൽനിന്നും വരാനിരിക്കുന്ന അവതാരമായ കല്കി കലിദോഷത്തിൽനിന്നും രക്ഷിക്കട്ടെ.

മാം കേശവോ ഗദയാപ്രാതരവ്യാത്

ഗോവിന്ദആസംഗവമൊത്തവേണു

നാരായണപ്രാഹ്ണഉദാത്തശക്തിർ-

മദ്ധ്യദിനേവിഷ്ണുരരീന്ദ്രപാണി

ദിവസത്തെ അയ്യഞ്ചുനാഴികവീതം വിഭജിക്കുന്നു. 60 നാഴികയെ 5 നാഴികവീതം വിഭജിച്ചാൽ 12 കിട്ടും. ഉദിക്കുംമുമ്പുള്ള 5 നാഴിക കേശവന്റെ കീർത്തിശക്തിയാകുന്ന ഗദയാൽസംരക്ഷിക്കപ്പെടുന്നു .ആസംഗവകാലത്ത്,(6-10 നാഴിക പുലർച്ചെ)പശുക്കൾക്ക് ഇഷ്ടമുള്ള വേളയാണ്.അപ്പോൾ,കുഞ്ഞി നെ പാലുകുടിക്കാൻപശുവിന്റെ അടുത്തു കെട്ടും. പശുക്കൾവാത്സല്യത്തോടെ പാലുചുരത്തുന്ന ആസം ഗവവേളയിൽ,ഗോവിന്ദന്റെ വേണു സംരക്ഷിക്കട്ടെ. (വിഷ്ണുസഹസ്രനാമവും കൂടി നോക്കുക)10-15 നാഴിക രാവിലെ ഉദാത്തശക്തിയായ നാരായണനും 16-20 നാഴിക മദ്ധ്യന്ദിനത്തില് സുദർശന ചക്രപാണിയായ വിഷ്ണുവും സംരക്ഷിക്കട്ടെ.

ദേവോപരാഹ്ണേമധുഹോഗ്രധന്വാ

സായംത്രിധാമാവതുമാധവോമാം

ദോഷേഋഷീകേശഉതാര്ദ്ധരാത്രേ

നിശീഥ ഏകോവതുപത്മനാഭഃ

21-25 നാഴിക അപരാഹ്നത്തിൽ,ശാര്ങ്ഗം ധരിച്ച മധുസൂദനനും,26-30സായാഹ്നത്തിൽമാധവൻ,31-34 പ്രദോഷത്തില് ഋഷീകേശനും,35-46 രാത്രിയിൽ,45-46 അര്ദ്ധരാത്രിയിൽ,ഏകനായി പത്മനാഭ ൻതാൻതന്നെയും ഉണർന്നിരുന്ന് സർവ്വചരാചരങ്ങളേയും സംരക്ഷിക്കട്ടെ.

ശ്രീവത്സധാമാപരൊത്രഈശഃ

പ്രത്യുഷഈശോസിധരോജനാർദ്ദനഃ

ദാമോദരോവ്യാദനുസന്ധ്യംപ്രഭാതേ

വിശ്വേശ്വരോഭഗവാൻകാലമൂർത്തിഃ

47-45അപരരാത്രിയിൽ,ശ്രീവത്സധാരിയായ ഈശനും,56-60 വരെ പ്രത്യൂഷകാലത്തിൽനാന്ദകം ധരിച്ച് ജനാർദ്ദനനും,പ്രാത,മാദ്ധ്യന്ദിന,സായാഹ്നസന്ധ്യകളിൽ,ദാമോദരനും പ്രഭാതത്തിൽകാല മൂർത്തിയായി വിശ്വേശ്വരനായ ഭഗവാനും രക്ഷിക്കട്ടെ.

നാരദപഞ്ചരാത്രപ്രകാരം ഭഗവാന്റെ ശക്തികൾഃ

| | |
|---|---|
| കേശവൻ, | കീർത്തി |
| നാരായണൻ, | കാന്തി |
| മാധവൻ, | തുഷ്ടി |
| ത്രിവിക്രമൻ, | ശാന്തി |
| വാമനൻ, | ക്രിയ |
| അച്യുതൻ, | ദയ |
| ശ്രീധരൻ, | മേധ |
| ഋഷികേശൻ, | ഹർഷം |
| പത്മനാഭൻ, | ശ്രദ്ധ |
| ദാമോദരൻ, | ലജ്ജ |
| വാസുദേവൻ, | ലക്ഷ്മി |
| സങ്കർഷണൻ, | സരസ്വതി |
| പ്രദ്യുമ്നൻ, | പ്രീതി |
| അനിരുദ്ധൻ, | രതി |

നാരായണകവചം മാനസധ്യാനം ചെയ്യുന്നവർക്ക് ഈ ശക്തികളെല്ലാം ഭഗവദ്കാരുണ്യത്താല്, സ്വാഭാവികമായി ഉണ്ടാവുന്നു.നാഴികകളുടെ വിഭജനമാതൃക ഇവിടെ കൊടുത്തതുതന്നെയാണ് മേളകർത്താരാഗ പദ്ധതിയിലും ഉപയോഗിക്കുന്നത്.രാശിചക്രത്തിന്റെ 360 ഡിഗ്രിയെ 5 ഡിഗ്രിവീതം 72 രാഗമാക്കി ഉപയോഗം. 5 ഡിഗ്രിയിലെ 2 ½ വീതം പകലും(ഗൌരി)രാത്രിയും(കൃഷ്ണ) സൂര്യ,ചന്ദ്ര എന്നറിയപ്പെടുന്നു. 36 രാഗം വലത്തും 36 ഇടത്തുമായി ഇഡപിംഗലാരൂപത്തിലാണ് പൌരുഷ സ്ത്രൈണ, പ്രതിമദ്ധ്യമ, മദ്ധ്യമങ്ങളായിരിക്കുന്നത്.

27 നക്ഷത്രങ്ങൾദക്ഷപുത്രിമാർ. ചന്ദ്രപത്നിമാര്.ഇവരിൽരോഹിണീക്ഷേത്രത്തിലാണ് ചന്ദ്രന് ഉച്ചം. ഇടവത്തിൽസൂര്യൻവരുമ്പോളുള്ള ഇടവപ്പാതിയിലാണ് കേരളത്തിലെ മഴക്കാലം (ഇന്ത്യക്ക് സൌത്ത് വെസ്റ്റ് മണ്സൂൺ).ചന്ദ്രവംശജര്ക്ക് കാര്ത്തിക,രോഹിണി,ഇടവപ്പാതിയിലെ ഋഷഭോത്സവം എല്ലാം വളരെ വിശേഷമാണ്.

ചക്രം യുഗാന്താനലതിഗ്മനേമി

ഭ്രമത്സമന്താത് ഭഗവദ്പ്രയുക്തം

ദംഭഗ്ധിദംദഗ്ധ്യരിസൈന്യമാശു

കക്ഷംയഥാവാതസഖോഹുതാശഃ

അമൃതകിരണനായചന്ദ്രന്റേതുപോലെ കുളിരുള്ളതല്ല,എരിയിക്കുന്ന സൂര്യചക്രമായ സുദർശനം. യുഗാവ സാനത്തിലെ പ്രലയാഗ്നിപോലെ പ്രകാശവും ചൂടും ഒപ്പം തരുന്ന ആ കാലചക്രം ഭ്രമണം ചെയ്ത് ഭ്രമിപ്പിക്കു ന്നതിനാല് ഭഗവാൻകാമാദികളായ ശത്രുസൈന്യത്തെ നശിപ്പിക്കുന്നു.ഭഗവാൻതൊടുത്തുവിട്ട ജ്യോതിഷ്ചക്രത്തിനു മുന്നിൽ,കാറ്റാകുന്ന മിത്രത്തോടൊപ്പം സഞ്ചരിക്കുന്ന അഗ്നിക്കുമുമ്പിൽ,ഉണങ്ങിയപുല്ലുപോലെ ശത്രുക്കളായ കാമ ക്രോധാദികളെല്ലാം എരിഞ്ഞുചാമ്പലാവട്ടെ. കാട്ടുതീപോലെ ശത്രുസംഹാരകമായ ആ ജ്യോതിശ്ചക്രം ഭക്തഹൃദയ ത്തിൽ,(മിത്രഹൃദയം)ഭഗവാനായി അവതരിക്കുമ്പോൾ,ഏതുകുരുക്ഷേത്രയുദ്ധവും ജയിക്കാനാവുന്നു.ഇവിടെ അർജ്ജു നനെ പ്രാണൻഅഥവാ മാരുതന് ജീവൻനൽകിയ ജീവാത്മാവായും (ഗുരുവായുപുരമെന്ന ക്ഷേത്രം)കൃഷ്ണനെ അതിന് ശക്തിതരുന്ന പരമാത്മചൈതന്യമായും (ക്ഷേത്രജ്ഞൻ)നരനാരായണന്മാരെ അദ്വയമായും അറിയുക.നാരായണ നാൽസംരക്ഷിതമായ ഓരോ ജീവാത്മാവും ഇപ്രകാരം നാരായണന്റെ കാലചക്രത്താൽഅംബരീഷനെപ്പോലെ സുരക്ഷിതനാണ്.

ഗദേശനിസ്പർശനവിസ്ഫുലിംഗേ

നിഷ്പിണ്ഡിനിഷ്പിണ്ഡ്യജിതപ്രിയാസ്

കൂശ്മാണ്ഡവൈനായകയക്ഷരക്ഷോ

ഭൂതഗ്രഹാംശ്ചൂർണ്ണയചൂർണ്ണയാരിൻ.

ഹേ,കൌമോദകിയെന്ന ഗദേ,നിന്നോട്ടുകൂട്ടിമുട്ടിയാല്,നിന്നെ സ്പർശിച്ചാൽ,വൈദ്യുതി (അശനി)തൊട്ടപോലെ സ്ഫുലിം ഗങ്ങൾപുറപ്പെടും. വെറും പിണ്ഡംമാത്രമായശരീരത്തിൽനിന്ന് വൈദ്യുതി പറക്കും. ഞാൻഭഗവാന്റെ പ്രിയ. നീയും ഭഗ വാന്റെ പ്രിയൻ.അതിനാൽ,പിണ്ഡങ്ങൾമാത്രമായ നമ്മളും സപിണ്ഡികളായി (കുടുംബക്കാർ,പുലയുള്ളവര്). കൂശ്മാ ണ്ഡദേവതമാർ,വൈനായകർ,യക്ഷരാക്ഷസഭൂതാദികളിവയെയെല്ലാം പൊടിച്ചുകളയുക. ദംദശ്ധി,ദംദശ്ധി എന്ന് മുമ്പത്തെ ശ്ലോകത്തിലുള്ളപോലെ ചൂർണ്ണയ,ചൂർണ്ണയ എന്ന് രണ്ടുപ്രാവശ്യം പറയുന്നു. (ചക്രം ദഹിപ്പിക്കുന്നു,ഗദ പൊടി യാക്കുന്നു)ഇത് ശക്തിയേയും അതിലുള്ള വിശ്വാസത്തേയും ഉറപ്പിച്ചുകാട്ടുന്നു.

ത്വംയാതുധാനപ്രമഥപ്രേതമാതൃ

പിശാചവിപ്രഗ്രഹഘോരദൃഷ്ടീൻ,

ദരേന്ദ്രവിദ്രാവയകൃഷ്ണപൂരിതോ

ഭീമസ്വനോരേർഹൃദയാനികമ്പയൻ.

ഇനി ശംഖിനോടുള്ളസംഭാഷണം. കൃഷ്ണന്റെ പ്രാണനാൽ,പൂരിതമാകയാൽ,സർവ്വരേയും ഉരുക്കിക്കളയുന്ന ഭീമസ്വനം പുറപ്പെടുവിക്കുന്ന പാഞ്ചജന്യമേ,ആ സ്വരം കേട്ട്, യാതുധാനരും പ്രമഥരും പ്രേതരും മാതൃക്കളും പിശാചരും ബ്രഹ്മരക്ഷ സ്സ് മുതലായഘോരദൃഷ്ടിയുള്ളഗ്രഹങ്ങളും ഓടിപ്പോകട്ടെ.

ത്വംതിഗ്മധാരാസിവരാരിസൈന്യ-

മീശപ്രയുക്തോമമഛിന്ധിഛിന്ധി

ചക്ഷൂംഷിചർമ്മൻശതചന്ദ്രഛാദയ

ദ്വിഷാമഘോനാം ഹരപാപചക്ഷുഷാം

നാന്ദകമെന്ന വാളിനോട്ഃശ്രേഷ്ഠവും അറ്റം മൂർഛയുള്ളതുമായ ഖഡ്ഗമേ,ഈശ്വരനാൽ,പ്രയോഗിക്കപ്പെട്ട നീ എന്റെ കാമക്രോധാദിശത്രുക്കളെ നുറുക്കുക,നുറുക്കുക.ഹേ,കവചമേ,ശതചന്ദ്രന്മാരുടെ ശോഭയുള്ള നീ പാപക്കണ്ണുകളോടെ എന്നെ നോക്കുന്നവരുടെ കണ്ണടച്ചുകളയുക.അവരുടെ കാഴ്ചശക്തിനശിപ്പിക്കുക.സ്വന്തം കാമവികാരങ്ങളെ സ്വയം നിയന്ത്രിക്കുവാനായി നാന്ദകവും ,മറ്റുള്ളവർ നമ്മിലേക്ക് കാമക്കണ്ണ് അയക്കുന്നതിനെ പ്രതിരോധിക്കാൻനാരായണക വചവും ഉപയോഗിക്കുക.ഇതിലെ ഛിന്ധിഛിന്ധി ,ഛാദയമുതലായ വാക്കുകളിലെ ഛാ ഉറപ്പിച്ച് ഉച്ചരിക്കുന്നപക്ഷം കൂടുതൽഫലം ചെയ്യും.

യന്നോഭയംഗ്രഹേഭ്യോഭൂത്കേതുഭ്യോനൃഭ്യഏവവാ

സരീസൃപേഭ്യോദംഷ്ട്രിഭ്യോഭൂതേഭ്യോഹേഭ്യഏവവാ

സർവ്വാന്യേതാനിഭഗവന്നാമരൂപാസ്ത്രകീർത്തനാത്

പ്രയാന്തുസംക്ഷയംസദ്യോയേനഃശ്രേയഃപ്രതീപകാഃ

ഗ്രഹങ്ങൾ,ഭൂതങ്ങൾ,കേതുക്കൾ,ദുർജ്ജനങ്ങൾ,സരീസൃപങ്ങൾ(ഇഴജന്തു)ദംഷ്ട്രകളുള്ളമൃഗങ്ങൾ,ഇവയിൽനിന്നുണ്ടാവു ന്ന സകല ഉപദ്രവങ്ങളും ഭഗവാന്റെ രൂപം,നാമം,അസ്ത്രം(ആയുധം)ഇവയെ കീർത്തിച്ചുപാടുമ്പോൾ,ഇല്ലാതാവുന്നു. ശ്രേ യസ്സിനെ നശിപ്പിക്കുന്ന കാര്യങ്ങളും സർവ്വോപദ്രവങ്ങളും കവചത്താൽനശിപ്പിക്കപ്പെടുന്നു. (പ്രതിരോധിക്കപ്പെടുന്നു).

ഗരുഡോഭഗവാൻസ്തോത്രസ്തോഭശ്ഛന്ദോമയഃപ്രഭുഃ

രക്ഷത്വശേഷകൃഛ്രേഭ്യോവിഷ്വക്സേനഃസ്വനാമഭിഃ

സർവ്വാപദ്ഭ്യോഹരേർന്നാമരൂപയാനായുധാനി നഃ

ബുദ്ധീന്ദ്രിയമനഃപ്രാണാൻപാന്തുപാർഷദഭൂഷണാഃ

സാമവേദസ്തോത്രങ്ങളാൽ,സാമസംഗീതത്താൽ,സ്തുതിക്കപ്പെടുന്ന ഛന്ദോമയനും പ്രഭുവും ഭഗവാനുമായ ഗരുഡ ൻ,വിഘ്നങ്ങളൊഴിവാക്കുന്ന വിഷ്വക്സേനൻ(ഗണനാഥസ്വരൂപം) എന്നിവർ,സ്വനാമങ്ങളുച്ചരിക്കയാൽസർവ്വദോഷ ങ്ങളിൽനിന്നും രക്ഷിക്കട്ടെ.ശ്രീഹരിനാമം,രൂപം,വാഹനം,ആയുധം,ശ്രേഷ്ഠരായ വിഷ്ണുപാർഷദർ,(സപരിവാരം)ഇവരെ ല്ലാം ബുദ്ധി,ഇന്ദ്രിയം,മനസ്സ്,പ്രാണങ്ങളെന്നിവയെ സർവ്വാപത്തിൽനിന്നും രക്ഷിക്കട്ടെ.

ഗരുഡൻഅമൃതകുംഭംവഹിച്ചവനും വംശസംരക്ഷകനും പിതൃദേവനുമാണ്. ഛന്ദോമയമെന്നതിനാൽ, ഛന്ദ,സംഗീത, കവിതാമയമാണ് സുപർണ്ണനും സൌപർണ്ണികയും. മതംഗനും ഛന്ദോദേവനെന്നാണ് വിളിക്കപ്പെടുന്നത്.ഗരുഡനെ പുള്ള് (വൈദ്യം)എന്നരൂപത്തിലാണ് തമിഴിൽപറയുക.വേദത്തിൽശ്യേനചിതിരൂപമാണ്. നാഗസോദരനാണ്പുള്ളുവ രുടെ തോറ്റംപാട്ടിലും പുരാണത്തിലും. സംഗീതം,വൈദ്യം,ഇവചേർന്നസാമസ്വരൂപി ഭഗവാന്റെ സഞ്ചാരം ഗരുഡവാ ഹനമായിട്ടാണ്. (ഗരുത്മന്ദ്).വിഷ്വക്സേനൻ,ശുക്ലാംബരധരം എന്ന പ്രസിദ്ധശ്ലോകത്തിൽ വന്ദിക്കപ്പെടുന്ന വിഷ്ണുപാ ർഷദനായ വിഘ്നനിവാരകനാണ്.

യഥാഹിഭഗവാനേവ വസ്തുതഃസദസച്ച,യത്

സത്യേനാനേന നഃസർവ്വേ യാന്തുനാശമുപദ്രവാ

യഥൈകാത്മ്യാനുഭാവാനാം വികല്പരഹിതഃസ്വയം

ഭൂഷണായുധലിംഗാഖ്യാധത്തേശക്തീഃസ്വമായയാ.

സത്തും അസത്തും സർവ്വവും ഭഗവാനാണ്.ഈ പരമസത്യത്താൽ(ജ്ഞാനം)സർവ്വഉപദ്രവവും നശിക്കുന്നു. ഏകാത്മകത(അദ്വൈതം)അനുഭവിച്ചവർക്ക് ഈശ്വരൻനിർവ്വികല്പമാണ്(നാമഗുണരൂപരഹിതം) എങ്കിലും സ്വമായയാൽ, ഭൂഷണം, ആയുധം,ലിംഗഭേദം,നാമം,ശക്തി ഇവയൊക്കെ ധരിച്ചതുപോലെ കാണപ്പെടുകയും ചെയ്യുന്നു.

തേനൈവ സത്യമാനേന സർവ്വജ്ഞോഭഗവാൻഹരിഃ

പാതുസർവ്വൈഃസ്വരൂപൈർനഃസദാസർവ്വത്രസർവ്വഗഃ

ഇതുമാത്രമാണ് സത്യം.ഈ സത്യത്താൽ,സർവ്വജ്ഞനായ ഹരി ,സദാ,സർവ്വത്ര,സർവ്വഗനായിരുന്ന് ,സർവ്വസ്വരൂപത്തിലും സംരക്ഷിക്കട്ടെ.

വിദിക്ഷുദിക്ഷൂർദ്ധ്വമധഃസമാന്താ-

ദന്തർബഹിർഭഗവാൻനാരസിംഹഃ

പ്രഹാഭയംലോകഭയംസ്വനേന

സ്വതേജസാഗ്രസ്തസമസ്തതേജാ

സർവ്വദിക്കിലും (അന്തരദിശ)മുകളിലും താഴെയും അകത്തും പുറത്തും സർവ്വഭാഗത്തും സമമായിരിക്കുന്ന ഭഗവാൻനരസിംഹം തന്റെ സ്വനംകൊണ്ട് ലോകഭയത്തെ അകറ്റി അഭയംതരട്ടെ. സ്വതേജസ്സാൽ,സമസ്തതേജസ്സും ലയിപ്പിച്ച് ഗ്രസിക്കട്ടെ.തേജസ്സ് ,നാദം ഇവയോട്ടുകൂടിയ വൈദ്യുതോർജ്ജരൂപത്തിൽസർവ്വത്ര ഇരിക്കുന്ന വൈഷ്ണവശക്തിയെ നൃസിംഹമെന്നു പറയുന്നു.

മഘവന്നിദമാഖ്യാതം വർത്മനാരായണാത്മകം

വിജേഷ്യഞ്ജസായേന ദംശിതോസുരായൂഥപാൻ.

ഏതദ്ധാരായമാണസ്തു യംയം പശ്യതി ചക്ഷുസാ

പദാവാസംസ്പൃശേത്സദ്യഃ സാധ്വസാത് സ വിമുച്യതേ

ന കുതശ്ചിദ് ഭയംതസ്യ വിദ്യാം ധാരയതോഭവേത്

രാജദസ്യുഗ്രഹാദിഭ്യോവ്യാഘ്രാദിഭ്യശ്ചകർഹിചിത്.

ഹേ,മഘവാൻ,നിനക്ക് ഞാനുപദേശിച്ച ഈ നാരായണകവചം കൊണ്ട് അസുരസൈന്യങ്ങളെ താമസിയാതെ ജയിക്കുക.ഈ കവചം ധരിക്കുകയാൽ,കണ്ണുകൊണ്ടുകണ്ടതിനേയും പദംകൊണ്ടുതൊട്ടതിനേയും നീ മുക്തിക്ക് പാത്രമാക്കുന്നതാണ്. (കണ്ടതും തൊട്ടതും മുക്തി നേടും)ഈ വിദ്യ പഠിച്ചവനെ (ധരിച്ചവനെ)ഒരിക്കലും രാജാവോ, കള്ളനോ, ഗ്രഹാദികളോ,വ്യാഘ്രാദികളോ ഉപദ്രവിക്കയില്ല.അവയിൽനിന്ന് ഭയം ഉണ്ടാവുന്നതല്ല.

ഇമാം വിദ്യാം പുരാ കഷ്ചിത് കൌശികോധാരയൻദ്വിജഃ

യോഗധാരണയാസ്വാംഗം ജഹൌസമരുധന്വനി

തസ്യോപരി വിമാനേന ഗന്ധർവ്വപതിരേകദാ

യയൌ ചിത്രരഥഃസ്ത്രീഭിർവൃതോയത്രദ്വിജക്ഷയഃ

ഗഗനാന്യപതത് സദ്യഃസവിമാനോഹ്യവാക്ശിരാഃ

സ വാലഖില്യവചനാദസ്ഥീന്യാദായ വിസ്മിതഃ

പ്രാസ്യപ്രാചീസരസ്വത്യാം സ്നാത്വാ ധാമസ്വമന്വഗാത്.

പഴയ കഥ പറയുന്നു. പണ്ട് കൌശികമുനി നാരായണകവചംധരിച്ച് യോഗസമാധിയിൽതന്റെ ശരീരം മരുഭൂമിയിലുപേക്ഷിച്ചു. ഗന്ധർവ്വരാജനായ ചിത്രരഥൻപത്നിമാരോടുകൂടി വിമാനത്തിൽസഞ്ചരിക്കവേ,ആ സ്ഥലത്തെത്തി. ആകർഷണശക്തികൊണ്ട് വിമാനം താഴെവീണു. ആശ്ചര്യപൂർവ്വം തിരക്കിയപ്പോള് അത് നാരായണകവചത്തിന്റെ ശക്തിയാണെന്ന് മനസ്സിലാക്കി. ആദരപൂർവ്വം കൌശികന്റെ അസ്ഥിപെറുക്കി പടിഞ്ഞാറുവശത്ത് ഒഴുകുന്ന സരസ്വതിനദിയിലൊഴുക്കി ,പിതൃക്രിയചെയ്ത് സ്വധാമം പൂകി.

യ ഇദം ശൃണുയാത്കാലേ യോ ധാരയതിചാദൃശഃ

തം നമസ്യന്തി ഭൂതാനി മുച്യതേ സർവ്വതോ ഭയാത്

ഏതാം വിദ്യാമധിഗതോവിശ്വരൂപാഛതക്രതുഃ

ത്രൈലോക്യലക്ഷ്മീം ബുഭുജേ വിനിർജിത്യമൃധേസുരാൻ.

ശ്രീനാരായണകവചം സമ്പൂർണ്ണം

ശുകമുനി പറഞ്ഞു: അതാതുകാലത്ത് (കാലോചിതമായി)കവചം കേൾക്കുന്നവർക്കും,ആദരപൂർവ്വം ധരിക്കുന്നവർക്കും (ധാരണ,ധ്യാനത്തോടെ ഗ്രഹിക്കുക)മുമ്പിൽ,സർവ്വഭൂതങ്ങളും ആദരപൂർവ്വം തലനമിക്കും. സർവ്വഭയങ്ങളിൽനിന്നും മോചിതരാകും. ഈ വിദ്യയെ ശതക്രതുവായ ഇന്ദ്രൻ,വിശ്വരൂപനെന്ന ആചാര്യനിൽനിന്നും ഗ്രഹിച്ചിട്ട് ,സമസ്താസുരന്മാരേയും ജയിച്ച് ത്രൈലോക്യലക്ഷ്മിയെ ഭുജിച്ചു.

**ശ്രീനാരായണമാഹാത്മ്യം.**

യത് പാദാബ്ജനഖോദകംത്രിജഗതാം

പവൌഘവിധ്വംസനം

യന്നാമാമൃതപൂരകംച പിബതാം

സംസാരസന്താരകം

പാഷാണോപിയംഘ്രിപത്മരജസാ

ശാപാന്മുനേമോചിതഃ

ആർത്തത്രാണപരായണ സ ഭഗവാന്,

നാരായണോ മേ ഗതിഃ

ആരുടെ പാദസരോജത്തിലെ നഖംകഴുകിയ ജലം മൂന്നുലോകത്തിന്റേയും പാപത്തെ നീക്കുന്നുവോ,ആരുടെ നാമത്തിന്റെ അമൃത് കുടിച്ചാൽസംസാരത്തെ തരണം ചെയ്യാമോ,ആരുടെ പാദപത്മത്തിലെ പൊടികൊണ്ട് കല്ലുപോലും

മുനിശാപവിമോചിതയായോ,ആർത്തത്രാണപരായണനായ ആ ഭഗവാൻനാരായണൻമാത്രമാണ് (നാരായണനിലേക്കു മാത്രമാണ്)എന്റെ ഗതി(സഞ്ചാരം).

നാരായണപരാവേദാ ദേവാനാരായമാംശജാഃ

നാരായണപരാലോകാ നാരായണപരാമഖാ

നാരായണപരോയോഗോനാരായണപരതപഃ

നാരായണപരംജ്ഞാനം നാരായണപരാഗതിഃ

വേദങ്ങളെല്ലാം നാരായണപരമാണ്,ദേവന്മാരെല്ലാം നാരായണാംശങ്ങളാണ്,ലോകങ്ങളും യാഗങ്ങളും നാരായണനാണ്. യോഗവും തപസ്സും ജ്ഞാനവും പരാഗതിയും നാരായണൻമാത്രമാണ്.

11. ആഗസ്റ്റ് 2006.

വിധുവിമലമുഖേനസ്മൃതേനശ്രുതേനദർശനേന

ചരണസ്പർശനേന കീർത്തനേന നിത്യം കവചം.

ഓം.

